Malayalam Language
**Sudhā Sindhu**
**Upanishad Swādhyāyam**
Study
by **Dr. Suvarna Nalapat**

First Published May 2003

*Cover Design*
Suresh Soman

Printed in India
at D C Press (P) Ltd., Kottayam 686 012

*Publishers*
**D C Books**, Kottayam 686 001
Kerala State, India
website : www.dcbooks.com
e-mail : info@dcbooks.com
Online Bookstore : www.dcbookstore.com

*Distributors*
**D C Books**
Thiruvananthapuram, Kottayam, Eranakulam, Rajagiri, Cochin Airport, Thekkady, Kozhikode, New Delhi
**Current Books**
Kottayam, Thiruvananthapuram, Kollam, Pathanamthitta, Alappuzha, Thodupuzha, Eranakulam, Aluva,Irinjalakuda, Palakkad, Kozhikode, Vatakara, Thalassery, Kalpetta, Kanhangad
D C Bookshop Thrissur, Kairali Pusthakasala Thrissur



ISBN 81-264-0610-0

D C BOOKS - The first Indian Book Publishing House to get ISO Certification

**Rs. 450.00**

51/03-04-Sl. No. 4961-dcb 2648-1000-165-05-03 -Bpl. 18.6

# ആമുഖം

ഉപാസന എന്നുവെച്ചാൽ, ഒന്നിനെത്തന്നെ ധ്യാനിച്ച് അതിൽത്തന്നെ ഉറച്ച് അതായിത്തീരുന്നത്. വിദ്യയെ ഉപാസിക്കുന്നവർ വിദ്യാദേവിയെ ധ്യാനിച്ച് തന്മയീഭവിക്കുന്നു. ഏതൊരു നിസ്സാര വസ്തുവേയും ഉത്കൃഷ്ട ദൃഷ്ടിയോടെ കാണാൻ സഹായിക്കുന്നതാണ് ഉപാസന. ഉത്കൃഷ്ടവസ്തുവെപ്പോലും നിസ്സാരമായി സാധാരണീകരിച്ച് കാണുന്ന സ്വഭാവം ഇതിന്റെ വിപരീതമാണെന്നും ധരിക്കണം. നാദാനുസന്ധാനത്താൽ ബ്രഹ്മാനന്ദത്തെ വിസ്തൃതമാക്കുന്ന ഉപാസനായോഗത്തെ യജുർവ്വേദം പരാമർശിക്കുന്നുണ്ട്.

അപരാവിദ്യാഉപാസനയുടെ ഉത്തമരൂപം പഞ്ചമഹാസംഹിതകളിലുണ്ട്. സ്വാനുഭൂതിയാണ് പരാവിദ്യയുടെ ലക്ഷണം. അദ്വൈതചിന്തയ്ക്ക് രണ്ട് പ്രവാഹങ്ങളുണ്ട്. ഒന്ന്-ത്ര്യംബകമെന്ന തന്ത്രപ്രക്രിയ(ത്രിക, ക്രമ, പ്രത്യഭിജ്ഞ, സ്പന്ദം) രണ്ട്-അർദ്ധത്ര്യംബകമെന്ന കുലമാർഗ്ഗം. മൂന്നര ചുറ്റായി ഈ വിദ്യാപ്രവാഹത്തെ നാം നമ്മുടെ നാഡീവ്യൂഹത്തിൽ കുണ്ഡലിനീശക്തിയായി വഹിക്കുന്നു. അനുസ്മൃതി, പ്രത്യഭിജ്ഞ എന്നിവ ചേർന്ന സദ്തർക്കം (logic), സദാഗമം, സദ്ഗുരു, സ്വാനുഭൂതി(സംവിത്) എന്ന നാലെണ്ണം വിദ്യോപാസനയിൽ പ്രധാനമാണ്. ശങ്കരാചാര്യർ ത്ര്യംബകത്തിൽ പ്രത്യഭിജ്ഞാപദ്ധതിയിലാണ് ശ്രീവിദ്യോപാസനയിലൂടെ അദ്വൈതാനുഭൂതി അനുഭവിച്ചത്.

നിരാവരണയായി, സ്വസ്വരൂപം ഉപാസകനുമുമ്പിൽ പ്രദർശിപ്പിക്കുന്ന പരാവിദ്യയെ, ഋതുകാലത്തിൽ താൻ പ്രേമിക്കുന്ന പുരുഷനു മുമ്പിൽമാത്രം സ്വസ്വരൂപം പ്രകടിപ്പിക്കുന്ന കുലവധൂടിയായിട്ടാണ് ഉൽപ്രേക്ഷിക്കുന്നത്. അവൾ ചിലരുടെ മുമ്പിൽ സഗുണരൂപത്തിൽ വരുന്നു. മറ്റു ചിലരുടെ മുമ്പിൽ നിർഗ്ഗുണയായി, രാശിമണ്ഡലരൂപത്തിൽ...ഇനി ചിലരുടെ ദൃഷ്ടിയിൽ രണ്ടുരൂപത്തിലും മാറി മാറി...വസുഗുപ്തന് സ്വപ്നത്തിലാണ് സ്വാനുഭൂതി ഉണ്ടായതത്രെ. (മഹാദേവി ഗിരൗമഹേശസ്വപ്നോപദിഷ്ടാശ്ശിവസൂത്രസിന്ധോ). സോമാനന്ദൻ, ഉല്പലൻ, ലക്ഷ്മണഗുപ്തൻ എന്നിവരെ അഭിനവഗുപ്തൻ 'ത്ര്യംബകപ്രസരസാഗരശായി'കളെന്ന് വിളിക്കുന്നു. വിഷ്ണുഭാഗവതം ദേവിയെ 'നിരാവീർണരൂപാപ്രജ്ഞാപാരമിതാ' എന്നു വിളിക്കുന്നു. ബുദ്ധിസ്റ്റുകളും 'പ്രജ്ഞാപാരമിത'മെന്ന സംവിത്സാഗരത്തെ അംഗീകരിക്കുന്നു. പ്രസ്ഥാനത്രയഭാഷ്യകാരനായ ആദിശങ്കരന് ദേവിയുടെ സൗന്ദര്യലഹരി എങ്ങനെയാണ് ദർശനീയമായത്?

**സുധാസിന്ധോർ മദ്ധ്യേ സുരവിടപീ വാടീപരിവൃതേ**
**മണിദ്വീപേ നീപോപവനവതി ചിന്താമണിഗൃഹേ**

ശിവാകാരേ മഞ്ചേ പരമശിവപര്യങ്കനിലയാം
ഭജന്തി ത്വാം ധന്യാകതിചന ചിദാനന്ദലഹരീം

'സുധാസിന്ധു' ആ സ്വാനുഭൂതിയുടെ ആനന്ദലഹരിയാണ്. ഇതെഴുതുന്ന കാലത്ത് എനിക്ക് കൂട്ടായിട്ട് രണ്ട് കുട്ടികളാണുണ്ടായിരുന്നത്. നിഷ്കളങ്കരായ അപ്പു(സൂരജ്)വും സരിതയും. ബുദ്ധന് നിർവ്വാണാവസ്ഥയിൽ സുജാതയും കുറെ കുട്ടികളുമായിരുന്നു കൂട്ട് എന്നു കേട്ടിട്ടുണ്ട്. അതുപോലെ! മഹത്തായ ഒരു തപസ്സിന്റെ വേളയിൽ മുതിർന്നവരുടെ കളങ്കമുള്ള മനസ്സും വാക്കും ഋഷിമാർക്ക് തടസ്സമായേക്കാം! അതുകൊണ്ടാവാം തപസ്സിന് പ്രകൃതിയും കുഞ്ഞുങ്ങളുടെ സാമീപ്യവും മതി എന്ന് ഈശ്വരൻ നിശ്ചയിക്കുന്നത്.

സുധാസിന്ധു ഒരു തപസ്സാണ്; ഒരു തപസ്സിന്റെ വിഭൂതിയാണ്; സ്വാനുഭൂതിയാണ്. ഇതിലെ കണങ്ങൾക്ക് ആത്മാവിന്റെ താളവും മധുരവും ഉണ്ട്. ഇത് സ്നേഹപൂർവ്വം, വിനയപൂർവ്വം ലോകത്തിനു മുഴുവൻ സുഖം ആശംസിച്ചുകൊണ്ട് സമർപ്പിക്കുന്നു.

**സുവർണ്ണ നാലപ്പാട്ട്**

## ഒന്നാം എഡിഷന്റെ അവതാരിക

പ്രസിദ്ധങ്ങളായ പന്ത്രണ്ട് ഉപനിഷത്തുകൾക്ക് 'സുധാസിന്ധു' എന്ന പേരിൽ ഡോ. സുവർണ്ണ നാലപ്പാട്ട് എഴുതിയ വിപുലമായ ഈ വ്യാഖ്യാനത്തിന് അവതാരിക എഴുതാൻ നിയുക്തനായതിൽ എനിക്ക് വളരെ സന്തോഷവും ചാരിതാർത്ഥ്യവും തോന്നുന്നു. ഇന്ത്യ ഉച്ചരിച്ച ഏറ്റവും പവിത്രമായ വചനമാണ് ഉപനിഷത്ത്. അല്പജ്ഞന്റെ അനാലോചനാബലത്തോടെയാണെങ്കിലും ഈ ലേഖകൻ ഔപനിഷദമായ അറിവും സംസ്കാരവും ആവുന്നത്ര പരത്തുവാൻ കുറച്ചുകാലമായി പ്രവർത്തിക്കാൻ തുടങ്ങിയിട്ട്. ആ വഴിക്ക് പുതിയ തലമുറയിൽപെട്ടവർ സംസാരിച്ചുകാണുമ്പോഴുണ്ടാകുന്ന സംതൃപ്തി അളവറ്റതാണ്.

തൊഴിലുകൊണ്ട് ആതുരശുശ്രൂഷാരംഗത്താണെങ്കിലും ഡോ. സുവർണ്ണയുടെ അന്തരാത്മാവ് ഭാരതീയ വിജ്ഞാനത്തിന്റെ അത്യുന്നതവിഹായസ്സുകളിൽ പറന്നുയരുന്നതിൽ ആനന്ദിക്കുന്നുവെന്ന് അറിയാൻ പലതവണ എനിക്ക് കഴിഞ്ഞിട്ടുണ്ട്. സംസ്കൃതത്തിൽ വായിച്ചുണ്ടാക്കിയ അറിവുകൊണ്ട് വരാഹമിഹിരന്റെ 'പഞ്ചസിദ്ധാന്തിക' എന്ന മഹാഗ്രന്ഥത്തെക്കുറിച്ചും തമിഴിലെ പ്രശസ്ത കാവ്യമായ 'ചിലപ്പതികാര'ത്തെക്കുറിച്ചും അവർ എഴുതിയ ഗ്രന്ഥങ്ങൾ വായിച്ച എനിക്ക് ഈ ഉപനിഷദ്വ്യാഖ്യാനം വായിക്കാനിടവന്നപ്പോൾ അവരുടെ അഭിരുചിമണ്ഡലത്തിന്റെ വ്യാപ്തിയോർത്ത് ആശ്ചര്യം തോന്നി. വ്യാഖ്യാനസരണിയിൽ അവരുടെ ഈ ഉദ്യമം പൂർവ്വപ്രയത്നങ്ങളെക്കാൾ വളരെ മുന്നോട്ട് പോയിട്ടുണ്ട് എന്നു പറയാൻ സന്തോഷമുണ്ട്.

'സുധാസിന്ധു' എന്ന വ്യാഖ്യാനപ്പേരും എന്നെ നന്നായി ആഹ്ലാദിപ്പിക്കുകയുണ്ടായി. പ്രാചീന പണ്ഡിതന്മാരുടെ ഭാവന ഉപനിഷത്തിനെ പലപ്പോഴും അമൃതതുല്യമെന്ന് വാഴ്ത്തുകയുണ്ടായി. രാമാനുജാചാര്യർ 'ശ്രീഭാഷ്യ'ത്തിൽ ഉപനിഷത്ത് പാല്ക്കടൽ ആണെന്നും പറയുന്നുണ്ട്. എന്നാൽ വേദസമുദ്രം മഥിച്ചെടുത്ത അമൃതാണ് ഉപനിഷത്തെന്ന് വ്യക്തമായി പ്രസ്താവിച്ച ആചാര്യൻ ശ്രീശങ്കരനാണ്—വിമഥ്യ വേദോദധിതഃ സമുദ്ധൃതം' എന്ന് 'ഉപദശസാഹസ്രി'യിൽ ആചാര്യൻ ചിത്രീകരിച്ചിട്ടുണ്ട്.

**ഡോ. സുവർണ്ണ ഉപനിഷത്തെന്ന സംസ്കൃതസമുദ്രം ഏറ്റെടുത്ത് അതിന്റെ അർത്ഥമാകുന്ന സുധ മലയാളത്തിൽ പൊതിഞ്ഞ് നമുക്ക് നല്കിയിരിക്കുകയാണ് ഈ പുസ്തകം വഴി. സ്വന്തം നാടിന്റെ ഉയർച്ചകൾ കണ്ടെത്താൻ ശ്രമിക്കുന്ന യുവജനത്തിന്റെ ധൈഷണികോദ്യമങ്ങൾക്ക് ഈ ഗ്രന്ഥം വളരെ സഹായമായിരിക്കും.**

ദശോപനിഷത്തുക്കൾ എന്ന വിഖ്യാതമായ ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നിവയ്ക്കു പുറമെ ശ്വേതാശ്വതരവും നാരായണവും അടക്കം പന്ത്രണ്ട് ഉപനിഷത്തുക്കളാണ് ഈ കൃതിയിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളത്. ദശാംഗഖ്യാതിയില്ലെങ്കിലും ശ്വേതാശ്വതരോപ നിഷത്ത് ആത്മസാക്ഷാത്കാരം സിദ്ധിച്ച ശ്വേതാശ്വതരൻ എന്ന മഹർഷി യുടെ ചിന്തയാകയാൽ അതിന് അംഗീകാരം സിദ്ധിച്ചു. ശങ്കരൻ ഭാഷ്യം എഴുതി എന്നതും (ചിലർക്ക് ഇത് സമ്മതമല്ല.) ഇതിന്റെ പ്രാമാണ്യം വർദ്ധി ച്ചിട്ടുണ്ട്. നാരായണോപനിഷത്ത് യജുർവ്വേദീയവും വൈഷ്ണവോപനിഷ ത്തുക്കളിൽ പ്രമുഖവും ആണ്. ഗൗഡപാദൻ മാണ്ഡൂക്യത്തിന് രചിച്ച കാരിക എന്ന പേരിലുള്ള വ്യാഖ്യാനം മാണ്ഡൂക്യോപനിഷത്തിനോടൊപ്പം പഠിച്ചതും ഉചിതമായിട്ടുണ്ട്.

ഉപനിഷത്തിന്റെ ചരിത്രം വിസ്മയകരമായ ഒരിതിഹാസംതന്നെയാണ്. അത്രമാത്രം വൈചിത്ര്യമാർന്ന സംഭവങ്ങൾ അതിന്റെ ആയിരത്താണ്ട് നീണ്ട ചരിത്രത്തിൽ ഒളിഞ്ഞുകിടക്കുന്നുണ്ട്. നമ്മുടെ ഒരു കവി പാടിയതു പോലെ 'തുഹിനാചലത്തിന്റെ സന്നിധാനത്തിൽ'നിന്ന് ഉയിർക്കൊണ്ട് ഈ ആർഷചിന്തകൾ ഏകമായ ബ്രഹ്മസത്യത്തെ വാഴ്ത്തിക്കൊണ്ട് മനുഷ്യരാ ശിക്ക് ആദ്യത്തെ വിശ്വപ്രേമഗാനങ്ങൾ ആയിത്തീർന്നു.

ലൗകികമായ സമ്പത്തുക്കളായ മണ്ണിനെക്കാളും പൊന്നിനെക്കാളും എത്രയോ വിലപിടിച്ചതാണ് തങ്ങൾ കണ്ടുപിടിച്ച അമൂർത്തമായ വിശ്വസ ത്യമെന്ന് ഋഷികൾ വിശ്വസിച്ചു. പകരം എന്ത് കിട്ടിയാലും ഇത് കളയരുതെന്ന് ഛാന്ദോഗ്യത്തിൽ ഒരുപദേശം കാണാം. യൂറോപ്പ് നമുക്ക് ദാനംചെയ്ത ഉപ നിഷത്ഭക്തരിൽവെച്ച് വരിഷ്ഠനായ പോൾ ഡോയ്സ്സൻ, ഈ ഉപദേശം ഓർത്തുകൊണ്ട് ഉപനിഷത്തിന്റെ സത്യം ഇന്ത്യാക്കാർ ഒരുനാളും മറക്കരു തെന്ന് ഇന്ത്യാസന്ദർശനവേളയിൽ അഭിപ്രായപ്പെട്ടു. മസ്കാറോവിന്റെ ഉപ നിഷത്ത് 'ആത്മാവിന്റെ ഹിമാലയം' ആണ്. ആ കുലഗിരിയുടെ മുമ്പിൽ നില്ക്കുമ്പോൾ തന്റെ ഉയർന്ന ശീർഷം കറങ്ങുന്നതായി മാക്സ് മുള്ളർക്ക് അനുഭവപ്പെട്ടുവെന്ന് ആ 'അസാമാന്യപണ്ഡിതൻ' (നീരദ് ചൗധരി) രേഖ പ്പെടുത്തിയിട്ടുണ്ട്.

ശ്രേഷ്ഠമായ അറിവ് ശുദ്ധിയോടെ നിലനിർത്താൻ രഹസ്യമായിരിക്ക ണമെന്ന ഒരു വിശ്വാസം പണ്ട് ഇവിടെ പ്രബലമായുണ്ടായിരുന്നു. പക്ഷേ, യാസ്കനെയും ശങ്കരനെയും പോലുള്ള വിദ്യാപ്രേമശാലികൾ തങ്ങൾക്ക് കിട്ടിയ അറിവിനെ വിശ്വജനീനമാക്കുക എന്ന ഉദ്ദേശ്യത്തോടെ ഭാഷ്യരൂപ ത്തിൽ വിശദീകരണഗ്രന്ഥങ്ങൾ രചിക്കുന്നതിന് നേതൃത്വം കൊടുത്തു. എന്നിട്ടും മറഞ്ഞുകിടന്നു വളരെ നൂറ്റാണ്ടുകൾ ഈ മഹാർഘ്യവിഭൂതി— 17-ാം നൂറ്റാണ്ടുവരെ. ആ കാലത്ത് ഷാജഹാന്റെ മൂത്ത മകനായ ദാരാ ഷുക്കോവ് ചരിത്രത്തിൽ ആദ്യമായി ഉപനിഷത്തുക്കൾക്ക് മറ്റൊരു ഭാഷ യിൽ(പേർഷ്യയിൽ) തർജ്ജമയുണ്ടാക്കാൻ വേണ്ടതെല്ലാം ചെയ്തു. ഇതിന്റെ കൈയെഴുത്തുപ്രതിയാണ് 18-ാം നൂറ്റാണ്ടിൽ ആൻക്വറ്റിൽ ദു പെറോൺ എന്ന ഗ്രന്ഥവിദ്വാന്റെ കൈയിൽ ചെന്നുപെട്ട്, ലാറ്റിനിൽ ഉപനിഷത്ത് അവ തരിപ്പിക്കുന്നതിന് കാരണമായിത്തീർന്നത്.

പിന്നെ സമസ്ത യൂറോപ്യൻഭാഷകളിലും പുതിയൊരു വെള്ളപ്പൊക്കം പോലെ ഉപനിഷത്തുക്കൾ ഒഴുകിച്ചെന്നു. ഷോപ്പൻഹോവറെപ്പോലുള്ള ചിന്ത കന്മാർ ഉപനിഷത്തിന്റെ മുമ്പിൽ നമ്രമൗലികളായി നിന്നു. ഇരുപതാം നൂറ്റാ ണ്ടിന്റെ തുടക്കംതൊട്ട് ഉപനിഷത്തുക്കൾ മലയാളവാണിയിൽ ഭാഷാന്തരം ചെയ്ത് പ്രത്യക്ഷപ്പെട്ടുവന്നു. ശങ്കരന്റെ ഭാഷ്യം അവലംബിച്ചോ വിവർത്ത നംചെയ്തോ ഉണ്ടായ രചനകളാണ് കൂടുതലും. കേരളം ശങ്കരനോട് തന്റെ മാതാവിന്റെ ചരമത്തെത്തുടർന്ന് കാട്ടിയ നിന്ദയ്ക്ക് ഇതൊരു പ്രായശ്ചിത്ത മായിരിക്കാം. ശ്രീനാരായണൻ ശങ്കരനുശേഷം കേരളത്തിന് ലഭിച്ച ഏറ്റവും വരേണ്യനായ ഉപനിഷത്ചിന്തകനാണ്. ഗുരുവിന്റെ ഈശാവാസ്യവിവർത്ത നത്തെക്കാൾ നാം ഓർക്കേണ്ടത് 'ബ്രഹ്മവിദ്യാപഞ്ചകം', 'നിർവൃതിപഞ്ചകം' മുതലായ പ്രമാണകൃതികളെയാണ്. 'ബ്രഹ്മവിദ്യാപഞ്ചക'ത്തിൽ ഉപനിഷ ത്തിലെ നാലു മഹാവാക്യങ്ങളെ ഒറ്റവാക്യത്തിൽ മാലപോലെ കോർത്തു നിർത്തിയ കലാവിലാസം അതുല്യമാണ്. ഉപനിഷത്തിലെ ഏകസത്യദർശ നംകൊണ്ട് ഒരു സമൂഹത്തിന്റെ വികാസത്തെയും ഒരു കാലഘട്ടത്തിന്റെ ചരിത്രത്തെയും സ്വാധീനിച്ച ഗുരുവായിരുന്നു ശ്രീനാരായണൻ.

കേരളത്തിന്റെ ഈ ഔപനിഷദ്പാരമ്പര്യത്തിൽ തലയുയർത്തിനി ല്ക്കാൻ വേണ്ട ആധികാരികത തെളിയിക്കുന്ന കൃതിയാണ് 'സുധാസിന്ധു'. ഓരോ പദത്തിനും അർത്ഥം പറഞ്ഞ് സമഗ്രാർത്ഥത്തിന്റെ താത്ത്വികമണ്ഡ ലത്തിലേക്ക് വായനക്കാരനെ നയിക്കുന്ന അദ്ധ്യാപനലക്ഷ്യത്തോടുകൂടിയ വ്യാഖ്യാനരീതിയാണ് ഗ്രന്ഥകർത്ത്രി സ്വീകരിച്ചിട്ടുള്ളത്. പൂർവ്വവിജ്ഞാന മേഖലകളിൽ വെളിച്ചം ചൊരിയുന്ന അനേകം ശ്രമങ്ങൾ ഈ കൃതിയിൽ കാണാം. ആധുനികരുടെ ശാസ്ത്രീയവും ചിന്താപരവുമായ ലോകങ്ങളി ലേക്ക് വായനക്കാരനെ തിരിച്ചുവിടാനും ഗ്രന്ഥകാരി ഉദ്യമിച്ചുകാണുന്നു. സാമാന്യവിദ്യാഭ്യാസം നേടിയവർക്ക് ക്ലേശമെന്യേ സഞ്ചരിച്ചുതീർക്കാവുന്ന ഒരു പഠനസരണി ഈ ഗ്രന്ഥത്തിൽ ഡോ. സുവർണ്ണ നമുക്ക് തുറന്നുതന്നി രിക്കുന്നു.

രചനയിൽ കൂടുതൽ ശ്രദ്ധിക്കാൻ വിഷയപ്രൗഢി ഗ്രന്ഥകാരിയെ അനു വദിച്ചില്ലെന്ന് കാണാം. അധ്യായാദികളുടെ വിഭജനത്തിൽ ഉപയോഗിക്കുന്ന സംജ്ഞകൾക്കും പ്രയോഗങ്ങൾക്കും ഐകരൂപ്യം വേണ്ടത്ര ദീക്ഷിച്ചിട്ടില്ല. പോരായ്മകൾ അടുത്ത പതിപ്പിൽ തിരുത്താവുന്നവമാത്രം.

ഈ ഗ്രന്ഥം മലയാളത്തിലെ ആത്മചിന്താപരമായ പ്രസിദ്ധീകരണ ങ്ങൾക്കിടയിൽ സ്വന്തമായ ഒരു സ്ഥാനം കണ്ടെത്തി നിലനിർത്തുമെന്ന വിശ്വാസത്തോടെ, ഗ്രന്ഥകാരിയുടെ ഈ സദുദ്യമത്തെ സർവ്വാത്മനാ അനു മോദിച്ചുകൊണ്ട്, ഈ കൃതി സന്തോഷപൂർവം ഞാൻ അവതരിപ്പിച്ചുകൊ ള്ളുന്നു.

**സുകുമാർ അഴീക്കോട്**

തൃശൂർ
13-4-2003

# ഉള്ളടക്കം

# ഉള്ളടക്കം



# 1

# തൈത്തിരീയോപനിഷത്ത്

തൈത്തിരീയോപനിഷത്ത് മൂന്നു ഭാഗങ്ങളായിട്ടാണ് രചിക്കപ്പെട്ടിരിക്കുന്നത്. ശിക്ഷാവല്ലി, ബ്രഹ്മാനന്ദവല്ലി, ഭൃഗുവല്ലി എന്ന് ഈ മൂന്നു ഭാഗങ്ങൾക്ക് നാമകരണവും ചെയ്തിരിക്കുന്നു.

## ശിക്ഷാവല്ലി

ആറു വേദാംഗങ്ങളിൽ രണ്ടാമത്തേതാണ് ശിക്ഷ. വേദത്തെ പ്രായോഗികമാക്കാനുള്ള മാർഗ്ഗമാണിത്. അദ്ധ്യാപനമെന്ന് ഇതിനെ പറയാം. ജ്ഞാനത്തിന്റെ ഒന്നാമത്തെ കാരണം അദ്ധ്യാപനമാണ്. ജ്ഞാനം ആദ്യം സമ്പാദിക്കണം. പിന്നെ മററുള്ളവർക്കു പകർന്നു കൊടുക്കണം. ജ്ഞാനം പകർന്നു കൊടുക്കാൻ ഒരു ഭാഷയും വ്യാകരണവും വേണം. ശിക്ഷയിൽ 'വർണ്ണ'ങ്ങളുടെ ഉത്ഭവം, ആ ഉത്ഭവത്തിന്റെ കാരണം, ശബ്ദബ്രഹ്മത്തിൽ ഉത്ഭവിച്ച വർണ്ണങ്ങൾ സ്ഥൂലശരീരത്താൽ ഉച്ചരിക്കപ്പെടുന്ന വിധം, അവയുടെ സ്ഥാനങ്ങൾ, അവയുടെ അവയവങ്ങൾ, ഓരോ വർണ്ണവും ഉച്ചരിക്കുന്നതിനുള്ള പ്രയത്നം ഇവയെല്ലാം വിസ്തരിക്കപ്പെടുന്നു.

തൈത്തിരീയോപനിഷത്ത് സൂക്ഷ്മതമമായ ബ്രഹ്മത്തെ മന്ത്രോപാസന കൊണ്ട് സാക്ഷാത്കരിക്കാമെന്ന് കാട്ടിത്തരുന്നു. മന്ത്രം ഉച്ചരിക്കുന്നതിന് ഒരാൾ എന്തെല്ലാം നേടിയിരിക്കണമോ അതെല്ലാം ശിക്ഷ എന്ന വേദാംഗം പഠിപ്പിക്കുന്നു. ഉപാസന എന്നു പറയുന്നത് ബോധപൂർവ്വമായ ചിന്തയിലൂടെ വസ്തുവുമായി തന്മയീഭാവം പ്രാപിക്കുന്ന പ്രക്രിയയെയാണ്. ശിക്ഷാവല്ലിയിൽ ഈ ഉപാസനയെയാണ് പ്രതിപാദിക്കുന്നത്.

### അനുവാകം1. ശാന്തിപാഠം

**ഓം ശംനോ മിത്രഃ ശം വരുണഃ ശം നോഃ**
**ഭവത്വര്യമാ, ശംന ഇന്ദ്രോ ബൃഹസ്പതിഃ ശംനോഃ**
**വിഷ്ണുരുരുക്രമഃ നമോ ബ്രഹ്മണേ. നമസ്തേ വായോ.**
**ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വമേവ പ്രത്യക്ഷം**

ബ്രഹ്മ വദിഷ്യാമി. ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു തദ്വക്താരമവതു. അവതു മാം അവതു വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## അനുവാകം 2. വർണ്ണസ്വരാദിശിക്ഷണം

ഓം ശിക്ഷാം വ്യാഖ്യാസാമഃ വർണ്ണ സ്വരഃ മാത്രാ ബലം. സാമഃസന്താനഃ ഇത്യുക്തഃ ശിക്ഷാദ്ധ്യായഃ

പ്രണവോച്ചാരണത്തിനു ശേഷം ഞാൻ ശിക്ഷയെ വ്യാഖ്യാനിക്കാം' എന്നു പറയുന്നു. വർണ്ണങ്ങൾ, സ്വരങ്ങൾ, മാത്രാബലംകൊണ്ടുള്ള ഭേദങ്ങൾ, സമാക്ഷരങ്ങൾ, സന്ധ്യക്ഷരങ്ങൾ. ഇപ്രകാരമാണ് ശിക്ഷാദ്ധ്യായം പറയുന്നത്.

## വർണ്ണം

ഈ പദത്തെ മൂന്നർത്ഥത്തിൽ എടുക്കാം. ത്രിഗുണങ്ങളുടെ ഏറ്റക്കുറവുകൊണ്ടും കർമ്മംകൊണ്ടും മനുഷ്യർക്കിടയിൽ സൃഷ്ടിക്കപ്പെടുന്ന ബ്രാഹ്മണാദി ചതുർവർണ്ണങ്ങൾ, സൂര്യരശ്മിയിൽ ദർശിക്കാവുന്ന സപ്തവർണ്ണങ്ങൾ, ഭാഷയെ സൃഷ്ടിക്കുന്ന അമ്പത്തിമൂന്നു വർണ്ണങ്ങൾ. (കേരളപാണിനീയം പേജ് 55-53 വർണ്ണമെന്നു പറയുന്നു). ഇവയിൽ രണ്ടെണ്ണം ദ്രാവിഡമാകയാൽ 51 വർണ്ണം).

| | *സമം* | *സന്ധി* | |
|---|---|---|---|
| ഹ്രസ്വം | അ, ഇ, ഉ, ഋ ഌ. | എ, ഒ. | സ്വരം |
| ദീർഘം | ആ, ഈ, ഊ, ൠ, ൡ | ഏ, ഓ, ഐ, ഔ. | |

| | | |
|---|---|---|
| കവർഗ്ഗം, ചവർഗ്ഗം, ടവർഗ്ഗം, തവർഗ്ഗം,പവർഗ്ഗം, | (സ്പർശം) | വ്യഞ്ജനം |
| യ ര ല വ | ( മധ്യമം) | |
| ശ ഷ സ | (ഊഷ്മാവ്) | |
| ഹ | (ഘോഷം) | |
| ഴ റ | (ദ്രാവിഡമദ്ധ്യമം) | |
| ള. | (ദ്രാവിഡാനുനാസികം) | |

ഉച്ചാരണത്തിനാണ്, ലിപിക്കല്ല വർണ്ണമെന്നു പറയുന്നത്. സ്വരങ്ങൾ ദേവിയുടെ ഉയിരും വ്യഞ്ജനങ്ങൾ മെയ്യുമാണ്.

ശ്വാസകോശത്തിലുള്ള വായു കണ്ഠം, താലു മുതലായ സ്ഥാനങ്ങളിൽ തട്ടി പുറത്തുവരുന്നതാണ് വർണ്ണാത്മകമായ ധ്വനി. അതാതു സ്ഥാനത്തു തട്ടുമ്പോൾ ജിഹ്വയുടെ ചേഷ്ടകൊണ്ട് ധ്വനി മാറും. ശ്രുതിയും മാറും. ഒരു ധ്വനിയോട് മറ്റൊരു ധ്വനി ചേരുന്നത് സന്ധി അഥവാ സംസർഗ്ഗം. സംസർഗ്ഗമുള്ള വർണ്ണങ്ങൾക്ക് ഉച്ചാരണത്തിൽ അധികം ബലം വേണ്ടതിനാൽ അങ്ങനെ സൃഷ്ടിക്കപ്പെട്ട വർണ്ണങ്ങളെ മഹാപ്രാണങ്ങൾ എന്നു പറയാറുണ്ട്. 'ഹ'കാരത്തിന് ശ്വാസവും നാദവുമുണ്ട്. ഹകാരസംസർഗ്ഗത്താൽ വർഗ്ഗപ്രഥമമായ ഖരം അതിഖരവും തൃതീയമായ മൃദു ഘോഷവും ആകുന്നു. സംസർഗ്ഗം ചെയ്യുന്നിടത്തെല്ലാം ഹ കാരമാണ് രണ്ടാമത്തെ വ്യഞ്ജനം. ജിഹ്വാവ്യാപാരംകൊണ്ട് മനുഷ്യൻ



വിവിധ വർണ്ണോച്ചാരണങ്ങളും ധ്വനികളും വഴി ഒരു സംഗീതപ്രപഞ്ചം സൃഷ്ടിക്കാൻ കരുത്തുള്ളവനായിരിക്കുന്നു. ഉദാത്താനുദാത്തസ്വരിതങ്ങളാലും ഹ്രസ്വദീർഘപ്ലുതങ്ങളാലും ആ വൈഖരീ സാമ്രാജ്യം അനശ്വരമായി വംശപരമ്പരകളിലേക്ക് കൈമാറുന്നു.

'വിശ്വൻ' ഉച്ചരിക്കുന്ന സ്ഥൂലശബ്ദങ്ങളാണ് വർണ്ണങ്ങൾ. മനുഷ്യരും മൃഗങ്ങളും മറ്റു പ്രകൃതിവസ്തുക്കളും പുറപ്പെടുവിക്കുന്ന ശബ്ദങ്ങളാണ് ധ്വനികൾ. തൈജസൻ സൂക്ഷ്മദേഹത്തിലിരുന്ന്, സ്ഥൂലശബ്ദങ്ങളുടെ സൂക്ഷ്മധ്വനികളും വർണ്ണങ്ങളും ഉച്ചരിക്കുന്നുണ്ട്. ഈ സൂക്ഷ്മശബ്ദങ്ങളുടെ അർത്ഥത്തിലാണ് ജാഗ്രദവസ്ഥയുടെ ബീജശബ്ദങ്ങൾ ഇരിക്കുന്നത്. സ്വപ്നാവസ്ഥയിൽ ഒരു ശബ്ദത്തിന്റെ മാനസികരൂപം പ്രാതിഭാസികമായി പ്രകാശിക്കുന്നു. ഉണർന്നിരിക്കുമ്പോൾത്തന്നെ ഇത്തരമൊരു അവസ്ഥയിലേക്ക് സ്വയം കൊണ്ടുചെല്ലുന്ന ധ്യാനിയുടെ അവസ്ഥയെ യോഗനിദ്ര എന്നു വിളിക്കുന്നു. ഈ അവസ്ഥയിൽ യോഗി സ്ഥൂലവും സൂക്ഷ്മവുമായ ശബ്ദത്തെ അതിക്രമിച്ചു ചെന്ന് ശബ്ദതന്മാത്രകളിൽ പ്രവേശിക്കുന്നു. അവിടെനിന്ന് സമാധിയിലേക്കും പരാശബ്ദത്തിലേക്കും മൗനത്തിന്റെ അശബ്ദാവസ്ഥയിലേക്കും കടക്കുന്നു. പരാശബ്ദം അഥവാ പരാവാക് ബിന്ദുവാണ്. അതിൽനിന്ന് പശ്യന്തി ഉണ്ടാവുന്നു. Pashyanti is Ikshana or creative thought and action by that Bindu which is the causal body of shadba-(the garland of letters Page 28) അതിൽനിന്നാണ് തന്മാത്രകൾ ജനിക്കുന്നത്. ശബ്ദതന്മാത്ര അഥവാ അപഞ്ചീകൃത ആകാശം അപഞ്ചീകൃത തന്മാത്ര എന്ന പേരിലറിയപ്പെടുന്നു. അത് അപൗരുഷേയമാണ്. രൂപതന്മാത്രകളും ശബ്ദതന്മാത്രകളും ആകാശത്തിലുണ്ട്.

ആകാശം, വായു, ദ്രവ്യം, ജലം മുതലായവയുടെ സഹായം കൂടാതെ ശബ്ദങ്ങൾ ഒരാളുടെ ചെവിയിൽ എത്തുന്നില്ല. അതിനാൽ വിരാട്ശബ്ദം പ്രപഞ്ചം തന്നെയാണ് എന്നുവരുന്നു. സ്വരസന്ധികളും വ്യഞ്ജനസന്ധികളും മാത്രമല്ല, പ്രകൃതിസന്ധികളും ഈ പ്രപഞ്ചസൃഷ്ടിയിൽ പങ്കുചേരുന്നതായി സംസ്കൃത വ്യാകരണം കണ്ടെത്തുന്നു. പ്രണവവാദത്തിൽ ഭഗവാൻ ദാസ് ഉദ്ധരിക്കുന്ന ഒരു വാചകം ഇവിടെ പ്രസക്തമാണ്. "Any attempt to determine the history of word formation must begin with an extensive survey of the actual processes of creation" (Harmsworth's Encyclopaedia—Art. Philology) അനുവാകം മൂന്നിൽ ഋഷി ഇതാണ് ചെയ്യുന്നത്.

## അനുവാകം 3. അധിലോകാദിസ്വരൂപം

സഹനൗ യശഃ സഹ നൗ ബ്രഹ്മവർച്ചസം.
അഥാതഃ സംഹിതായാ ഉപനിഷദം വ്യാഖ്യാസ്യാമഃ
പഞ്ചസ്വധികരണേഷു. അധിലോക മധിജ്യൗതിഷ
മധിവിദ്യമധിപ്രജമദ്ധ്യാത്മം. താ മഹാസംഹിതാ ഇത്യാചക്ഷതേ.

ഗുരുവും ശിഷ്യനും ഒന്നിച്ച് 'സഹനൗയശഃ സഹനൗ ബ്രഹ്മവർച്ചസം' എന്നു മന്ത്രിക്കുന്നു. ഞങ്ങൾ ഒരുമിച്ച് യശസ്സു നേടട്ടെ. ഒരുമിച്ച് ബ്രഹ്മത്വം പ്രാപിക്കട്ടെ. 'സഹ' എന്ന പ്രയോഗത്തിന് 'ഹ' യോടുകൂടി എന്നൊരർത്ഥവും കൂടിയുണ്ട്.

ശ്വാസിയും നാദിയുമായ 'ഹ' എന്ന വ്യഞ്ജനം രണ്ടാമതായി വന്നിരിക്കുന്നു. എവിടെയൊക്കെ സംസർഗ്ഗമുണ്ടോ അവിടെയൊക്കെ "ഹ"യാണ് രണ്ടാമത്തെ വ്യഞ്ജനം. സംസർഗ്ഗംകൊണ്ട് കൂടുതൽ ബലം ലഭിക്കുന്നു. പുതിയൊരു പ്രപഞ്ചസൃഷ്ടിക്കുള്ള കരുത്തു നേടുന്നു. സംസർഗ്ഗംകൊണ്ട് മഹാപ്രാണങ്ങൾ സൃഷ്ടിക്കപ്പെട്ടതുപോലെ ഇവിടെ സംസർഗ്ഗംകൊണ്ട് മഹാസംഹിതകൾ സൃഷ്ടിക്കപ്പെടുന്നു. അതീവ രഹസ്യമായ ആ അഞ്ചു മഹാസംഹിതകൾ അധിലോകം, അധിജൗതിഷം, അധിവിദ്യ, അധിപ്രജ, അദ്ധ്യാത്മം എന്നിവയാണ്. ഗുരുശിഷ്യന്മാരുടെ 'സഹ'പ്രവർത്തനംകൊണ്ട് അധിവിദ്യയാണ് ഉണ്ടാകുന്നത്.

> അഥാധിലോകം. പൃഥിപൂർവ്വരൂപം. ദ്യൗരുത്തരരൂപം,
> ആകാശഃ സന്ധിഃ വായുഃ സന്ധാനം
> ഇത്യധിലോകം.
> അഥാധിജ്യൗതിഷം. അഗ്നിഃപൂർവ്വരൂപം.
> ആദിത്യഃ ഉത്തരരൂപം. ആപഃ സന്ധിഃ
> വൈദ്യുതഃസന്ധാനം. ഇത്യധിജ്യൗതിഷം.
> അഥാധിവിദ്യം. ആചാര്യഃ പൂർവ്വരൂപം.
> അന്തേവാസ്യുത്തരരൂപം. വിദ്യാ സന്ധിഃ പ്രവചനം
> സന്ധാനം. ഇത്യധിവിദ്യം.
> അഥാധിപ്രജം. മാതാ പൂർവ്വരൂപം. പിതോത്തരരൂപം.
> പ്രജാസന്ധിഃ പ്രജനനംസന്ധാനം
> ഇത്യധിപ്രജം.
> അഥാദ്ധ്യാത്മം. അധരാ ഹനുഃ പൂർവ്വരൂപം.
> ഉത്തരാഹനുരുത്തരരൂപം. വാക്സന്ധിഃ
> ജിഹ്വാ സന്ധാനം. ഇത്യധ്യാത്മം.
> ഇതി മാ മഹാസംഹിതാഃ യ ഏവമേതാ
> മഹാസംഹിതാ വ്യാഖ്യാതാ വേദ. സന്ധീയതേ.
> പ്രജയാ പശുഭിഃ ബ്രഹ്മവർച്ചസേനാന്നദ്യേന
> സുവർഗ്ഗ്യേണലോകേന

| *മഹാസംഹിത* | *പൂർവ്വരൂപം* | *ഉത്തരരൂപം.* | *സന്ധി* | *സന്ധാനം* |
|---|---|---|---|---|
| അധിലോകം | പൃഥ്വി | ദ്യൌ | ആകാശം | വായു |
| അധിജ്യൗതിഷം | അഗ്നി | ആദിത്യൻ | ആപസ് | വൈദ്യുതി |
| അധിവിദ്യ | ആചാര്യൻ | അന്തേവാസി | വിദ്യ | പ്രവചനം |
| അധിപ്രജ | മാതാ | പിതാ | പ്രജ | പ്രജനനം |
| അദ്ധ്യാത്മം. | അധരഹനു | ഉത്തരഹനു | വാക് | ജിഹ്വ |

**മുകളിൽ കൊടുത്ത ടേബിൾ നോക്കിയാൽ പഞ്ചമഹാസംഹിതകളുടെ പൂർവ്വോത്തരരൂപങ്ങളും അവ തമ്മിൽ സന്ധിയുണ്ടാവുമ്പോൾ ജനിക്കുന്ന സന്ധാനങ്ങളും (സന്ധാനം തുടർച്ച ഉണ്ടാക്കുന്നത്, സന്താനം). അങ്ങനെ വീണ്ടും വീണ്ടും സംഭവിച്ചുകൊണ്ടിരിക്കുന്ന പഞ്ചമഹാസംഹിതകളും വ്യക്തമാകും. ആദ്യം പരാമർശി**



ക്കുന്നത് അധിലോകത്തെയാണ്. പൃഥ്വി എന്ന പൂർവ്വരൂപത്തിനാണ് അമ്മയുടെ സ്ഥാനം. ദ്യൗ എന്ന ഉത്തരരൂപം പിതൃസ്ഥാനീയമാണ്. ദ്യാവാപൃഥിവികളുടെ സന്ധിസ്ഥാനമാണ് ആകാശമെന്നും അവയുടെ തുടർച്ച സംഭവിച്ചുകൊണ്ടിരിക്കുന്നത് വായുവിനാലാണെന്നും കാണാം. വായു പ്രവാഹാനിലരൂപത്തിൽ ആകാശമാർഗ്ഗേ ചുഴലുന്നതുകൊണ്ടാണ് ഭൂമി മുതലായ ഗ്രഹാദികളുടെ ഭ്രമണം സംഭവിക്കുന്നതെന്ന് ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൽ പരാമർശമുണ്ട്.

രണ്ടാമതു പരാമർശിക്കപ്പെട്ട അധിജ്യൗതിഷമാണ് വാസ്തവത്തിൽ ആദ്യം സൃഷ്ടിക്കപ്പെടുന്നത്. ഇവിടെ പൂർവ്വരൂപമായി മാതൃസ്ഥാനത്തിരിക്കുന്നത് അഗ്നിയാണ്. 'ചിദഗ്നി'യും ഉത്തരരൂപമായി പിതൃസ്ഥാനത്തിരിക്കുന്ന ആദിത്യനും ആപസ്സിൽ സന്ധിചെയ്യുമ്പോൾ സന്ധാനമായിരിക്കുന്നത് വൈദ്യുതിശക്തിയാണ്. ഐതരേയ ഉപനിഷത്തിൻെറ വ്യാഖ്യാനത്തിൽ എപ്രകാരം ഖഹരമാകുന്ന ചിദഗ്നികുണ്ഡത്തിൽ സൂര്യാദിനക്ഷത്രങ്ങൾ ഉണ്ടായി എന്നും ആപസ്സുണ്ടായി എന്നും പറഞ്ഞു. ഈ ആപസ്സ് വീണ്ടും വീണ്ടും വൈദ്യുതീതരംഗങ്ങളയച്ച് ജ്യോതിർലോകങ്ങളെ പുതുതായി സൃഷ്ടിച്ചുകൊണ്ടേയിരിക്കുന്നു. ഗുരുത്വാകർഷണമെന്നും എലക്ട്രോമാഗ്നററിക് ശക്തി എന്നും വൈദ്യുതമണ്ഡലമെന്നും വിളിക്കാവുന്ന ചിദഗ്നികുണ്ഡത്തിൽ ജ്യോതിസ്സുകൾ ഉത്ഭവിച്ചു. അതോടൊപ്പം പൃഥ്വിയും അതിനെ ചുഴന്നു നിൽക്കുന്ന അന്തരീക്ഷവും വായുവും ഉണ്ടായി. ഇങ്ങനെ അധിജ്യൗതിഷത്തിൽനിന്ന് അധിലോകങ്ങൾ ഉണ്ടായി. അധിജ്യൗതിഷത്തിൽ പരയായി ഇരുന്ന പ്രണവം അധിലോകത്തിൽ പശ്യന്തിയായി കാണപ്പെട്ടു. പശ്യന്തി "ഈക്ഷണ"യാണ്. സൃഷ്ടിപരമായ ചിന്തയാണ്. അതിൽനിന്ന് മാനവലോകം ഉണ്ടായി. മാനവലോകത്തിൽ വിദ്യ ഉണ്ടായി, വൈഖരി എന്നറിയപ്പെടുന്ന വാക്ക് ഉണ്ടായി. മനുഷ്യൻെറ അധരഹനുവും ഉത്തര ഹനുവും സന്ധിചെയ്യുന്ന കണ്ഠദേശത്ത് ജനിക്കുന്ന വാക്ക് ജിഹ്വയുടെ സന്ധാനംവഴി അനേകം വർണ്ണങ്ങളായി, ധ്വനികളായി മാറുമ്പോൾ അതിന് അധിലോകത്തിൻെറ സന്ധിയും സന്ധാനവുമായ ആകാശവും വായുവും വേണം. ആ വാക്കിൽ വിദ്യുച്ഛക്തിയും അഗ്നിയുമുണ്ട്. അതിനാൽ വാക്ക് ആധിജ്യൗതിഷത്തെയും ഉൾക്കൊള്ളുന്നു. ഇത്തരം വാക്ക് "പ്രവചനം" ആണ്. അത് ആചാര്യനും അന്തേവാസിയും (ഗുരുവും ശിഷ്യനും) മാതൃപിതൃസ്ഥാനങ്ങളിലിരുന്ന് അധിവിദ്യയെ പോഷിപ്പിച്ചുകൊണ്ട് അനുഷ്ഠിക്കുന്ന സന്ധാനമാണ്. ഇങ്ങനെ പ്രവചനാത്മകമായ വാക്ക് ഓരോ യുഗത്തിലും ഓരോ ദേശത്തിലും പുറപ്പെടുവിക്കാനുള്ള ഗുരുശിഷ്യപരമ്പരകളെ സൃഷ്ടിക്കാൻ പ്രജനനം എന്ന സന്ധാനം വേണം. അതിന് സ്ത്രീ പുരുഷന്മാർ വേണം. ഈ നിലയിൽ നോക്കിയാൽ അധിജ്യൗതിഷം മുതൽ അധിപ്രജവരെയുള്ള തുടർച്ചയായ 'സന്ധാന'ത്തിൻെറ ചരിത്രമാണ് വാക്കിൻെറ ചരിത്രം എന്നു കാണാം. ഹാംസ്‌വർത്തിൻെറ എൻസൈക്ലോപീഡിയ ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്ന ഈ സംഗതി തൈത്തിരീയോപനിഷത്ത് വിശദമായി പ്രതിപാദിക്കുന്നു. ഇങ്ങനെ വിപുലമായ അർത്ഥത്തിൽ എടുത്താൽ പ്രജനനം ഒരു യജ്ഞമാണ് എന്നു കാണാം. ഏതൊരു നികൃഷ്ട വസ്തുവിനെയും ഒരു ഉത്കൃഷ്ടദൃഷ്ടിയോടെ വീക്ഷിക്കലാണ് ഉപാസന എന്ന് സ്വാമി ചിന്മയാനന്ദൻ ചൂണ്ടിക്കാട്ടുന്നു. 'To have upon a lower object (Nikrishta Vasthu) a

superimposition of a nobler ideal (Utkrishta Drishti) is upasana. "(Discouses on Thayithiriya Upanishad—Chinmaya Publication Trust) പ്രജനനമെന്ന സാധാരണ കർമ്മത്തെ ഉത്കൃഷ്ടദൃഷ്ടിയോടെ വീക്ഷിക്കാൻ ഇവിടെ ഋഷി നമ്മെ പഠിപ്പിക്കുന്നു. ഏതുപാസനയ്ക്കും നാലു വിധികൾ(പാദങ്ങൾ) വേണം.

1. ഉത്പത്തി വിധി: ദേവതാവിവരണത്തിലൂടെ കർമ്മസ്വഭാവം കാണിച്ചു തരുന്നു.
2. കർമ്മാനുഷ്ഠാനത്തിൻെറ വിശദവർണ്ണന വിനിയോഗവിധി എന്നറിയപ്പെടുന്നു.
3. വിനിയോഗവിധി അനുഷ്ഠിക്കാൻ ഒരാൾക്കുണ്ടായിരിക്കേണ്ട യോഗ്യതകളാണ് അധികാരവിധി.
4. ഭക്തിപൂർവ്വം ഉപാസന അനുഷ്ഠിച്ചാലുണ്ടാവുന്ന ഫലമാണ് ഫലവിധി. മഹാസംഹിതകൾ ഏവ, അവയുടെ കർമ്മസ്വഭാവം എന്ത്, ആ കർമ്മങ്ങൾ അനുഷ്ഠിക്കേണ്ട വിനിയോഗവിധി ഏത്, അവ അനുഷ്ഠിക്കാനുള്ള യോഗ്യതകൾ ഏവ എന്ന് മനസ്സിലാക്കി, ആത്മാർത്ഥമായി ഉപാസിക്കുന്നപക്ഷം ധാരാളം പ്രജകളോടുകൂടി (സന്താനങ്ങളോടുകൂടി), ധാരാളം പശുക്കളോടും അന്നത്തോടുംകൂടി, ബ്രഹ്മവർച്ചസ്സോടുകൂടി സ്വർല്ലോകസുഖം അനുഭവിക്കുമെന്ന് ഫലശ്രുതി തന്നിരിക്കുന്നു. പശുക്കളും അന്നവും സമ്പൽസമൃദ്ധിയെക്കുറിക്കുന്നു. പ്രജാസമ്പത്തി സന്താനസൗഭാഗ്യത്തെയും വംശവൃദ്ധിയെയും കുറിക്കുന്നു. അർത്ഥവും കാമവുംകൊണ്ടുമാത്രം മനുഷ്യന് പൂർണ്ണാനന്ദം ലഭിക്കുകയില്ല. ബ്രഹ്മവർച്ചസ്സ് മോക്ഷത്തെക്കുറിക്കുന്നു. ഭൗതികവും ആദ്ധ്യാത്മികവുമായ ഉയർച്ചയാണ് മഹാസംഹിതകളെ അറിഞ്ഞുപാസിക്കുന്നതിൻെറ ഫലം.

## അനുവാകം 4. മേധാശ്രീകാമജപഹോമൗ

യശ്ഛന്ദസാമൃഷഭോ വിശ്വരൂപഃ ഛന്ദോഭ്യോ ƒ ദ്ധ്യമൃതാത്
സംബഭൂവ. സ മേന്ദ്രോമേധയാസ്പൃണോതു. അമൃതസ്യദേവ
ധാരണോ ഭൂയാസം. ശരീരം മേ വിചർഷണം. ജിഹ്വാ മേ
മധുമത്തമാ. കർണ്ണാഭ്യാം ഭൂരി വിശ്രുവം. ബ്രഹ്മണഃ കോശോ ƒ
സി മേധയാ പിഹിതഃ ശ്രുതം മേ ഗോപായ.

ഛന്ദസ്സുകൾ അമൃതങ്ങളാണ്. ആ ഛന്ദസ്സുകളിൽനിന്ന്, ഛന്ദസ്സുകളിൽ വെച്ച് ഋഷഭനായ ഏതൊരു വിശ്വരൂപൻ ഉത്ഭവിച്ചുവോ ആ (സ) ഞാൻ (മെ) എന്ന ഇന്ദ്രൻ മേധകൊണ്ടു നിറയ്ക്കട്ടെ. ആ അമൃതത്താൽ ദേവന്മാർ ധാരണകൊണ്ടു നിറയട്ടെ. എൻെറ ശരീരം വിചർഷണമാണ് (ആരോഗ്യമുള്ളതാണ്) എൻെറ ജിഹ്വ മധുമത്തമയാണ് (മധുരമുള്ള തേൻ ഒഴുകുന്ന വാക്ക്)-കർണ്ണങ്ങൾ ധാരാളം കേൾക്കട്ടെ. മേധയാകുന്ന കോശത്താൽ ബ്രഹ്മം മറയ്ക്കപ്പെട്ടുകിടക്കുന്നു. എൻെറ ശ്രുതം സംരക്ഷിക്കപ്പെടട്ടെ. (എൻെറ വിദ്യ, വേദം, ശ്രുതി).

ഇത് ബ്രഹ്മജ്ഞാനികളായ ഗുരുനാഥന്മാരും ബ്രഹ്മജിജ്ഞാസുക്കളായ ശിഷ്യരും അദ്ധ്യാപനാദ്ധ്യയനങ്ങൾക്കു മുമ്പ് ദിനം ജപിക്കാനുള്ളതാണ്. ഞാൻ തന്നെ ബ്രഹ്മം എന്ന് സാക്ഷാത്കരിച്ചതുകൊണ്ടാണ് 'ആ ഞാൻ ഇന്ദ്രൻ' എന്നു പറയുന്നത്.



'ഇന്ധാ-തി-ഇതി-ഇന്ദ്ര' എന്ന് ശങ്കരാചാര്യർ ഇന്ദ്രന് അർത്ഥം പറഞ്ഞിരിക്കുന്നു. പ്രകാശിപ്പിക്കുന്നവനായ പ്രതിഭയാണ്, പ്രജ്ഞയാണ്, ബ്രഹ്മമാണ് ഇന്ദ്രൻ, പ്രണവമാണ് ഇന്ദ്രൻ. മനുഷ്യൻെറ ബുദ്ധി ഉൾപ്പെടെയുള്ള സർവ്വ കഴിവുകളെയും പ്രകാശിപ്പിക്കുന്ന പ്രതിഭാസമാണത്.

മഹാസംഹിതകളിൽവെച്ച് മുക്തിമാർഗ്ഗത്തിന് അനുഷ്ഠിക്കേണ്ട ഉപാസന അധിവിദ്യയുടേതാണ്. ആ ഉപാസനയാൽ അമൃതത്വം നേടിയ ബ്രഹ്മജ്ഞാനിയുടെ മേധയും ധാരണയും,അരോഗദൃഢഗാത്രവും മധുരമൊഴിയും ശ്രുതിയും ഇവിടെ എടുത്തുപറയപ്പെടുന്നു. യോഗാഭ്യസനത്തിലൂടെ അരോഗദൃഢഗാത്രം നേടുന്നത് ബ്രഹ്മവിദ്യ അഭ്യസിക്കാനുള്ള ഉപാധിയായ ശരീരത്തെ സംരക്ഷിക്കുന്നതിനുവേണ്ടിയാണ്. ഭാരതീയൻെറ ആരോഗ്യശാസ്ത്രം ഉടലെടുത്തത് ബ്രഹ്മവിദ്യയ്ക്ക് ആയുധമായിട്ടാണ്. ചുമരില്ലാതെ ചിത്രമെഴുതാനാവില്ലെന്നു കണ്ട പ്രായോഗികബുദ്ധിയുടെ സന്താനമാണത്.

ഇനി ഗുരുമാത്രം ജപിക്കുന്ന മന്ത്രമാണ്.

ആവഹന്തി വിതന്വാനാം കുർവ്വാണചീരമാത്മനഃ വാസാംസി
മമ ഗാ ശ്ച...അന്നം പാനേച സർവ്വദാ തതോ മേ ശ്രിയമാവ
ഹ. ലോമശാം പശുഭിഃ സഹ സ്വാഹാം ആമായന്തു
ബ്രഹ്മചാരിണഃ സ്വാഹാ വിമായന്തു ബ്രഹ്മചാരിണഃ സ്വാഹാ
പ്രമായന്തു ബ്രഹ്മചാരിണഃ സ്വാഹാ ദമായന്തു
ബ്രഹ്മചാരിണഃ സ്വാഹാ.ശമായന്തു ബ്രഹ്മചാരിണഃ സ്വാഹ.

വാതന്വനം ചെയ്യാനും (എണ്ണം വർദ്ധിപ്പിക്കുക, ശതഗുണീഭവിക്കുക) താമസം കൂടാതെ ധാരാളം ഉത്പാദിപ്പിക്കാനുമായി ഞാൻ ആവാഹിക്കുന്നു. എൻെറ വസ്ത്രങ്ങൾ, പശുക്കൾ, അന്നപാനവസ്തുക്കൾ, സർവ്വവും എപ്പോഴും എനിക്ക് ശ്രീ കൊണ്ടുവരട്ടെ. ധാരാളം ലോമശങ്ങളായ മൃഗങ്ങളും (ചെമ്മരിയാട് മുതലായവ) എൻെറ കൂടെ ഉണ്ടാവട്ടെ. ധാരാളം ബ്രഹ്മചാരികൾ എന്നിലേക്കു വരട്ടെ. ദൂരസ്ഥലങ്ങളിൽനിന്ന് ബ്രഹ്മചാരികൾ വരട്ടെ. അവർക്ക് പ്രമയും ദമവും ശമവും ഉണ്ടാവട്ടെ.

ആത്മാവിനെത്തന്നെയാണ് ഇവിടെ ആവാഹിച്ച് വംശത്തെയും സമ്പത്തുകളെയും ബ്രഹ്മചാരികളായ ശിഷ്യന്മാരെയും വർദ്ധിപ്പിക്കാൻ പ്രാർത്ഥിക്കുന്നത്. ആത്മബലംകൊണ്ടാണ് പ്രജകളും ധനവും ശിഷ്യസമ്പത്തും വളരുന്നത്. പ്രജകളെയും ശിഷ്യന്മാരെയും പാലിക്കാനും പോഷിപ്പിക്കാനും അന്നപാനാദികളും വസ്ത്രങ്ങളും ധനവും ഉണ്ടാവണം. അതിനാൽ അവയെ സമ്പാദിക്കുന്നു. ബ്രഹ്മചാരികളായ ശിഷ്യന്മാർ ബുദ്ധിയുള്ളവരും ഇന്ദ്രിയനിഗ്രഹം സാധിച്ചവരും സ്വാർത്ഥചിന്ത ഇല്ലാത്തവരുമായിരിക്കണം. അങ്ങനെയുള്ളവർക്കേ യഥാർത്ഥ ബ്രഹ്മജിജ്ഞാസുക്കളും ബ്രഹ്മജ്ഞാനികളുമായി ഗുരുപരമ്പരയുടെ കണ്ണികേൾക്ക് നീളം കൂട്ടാൻ സാധിക്കുകയുള്ളു. അത്തരം ശിഷ്യന്മാരെയാണ് തൻെറ അന്തേവാസികളായി ലഭിക്കേണ്ടതെന്ന് ആചാര്യൻ എടുത്തുപറയുകയാണിവിടെ.

യശോ ജനേ ƒ സാനി സ്വാഹാ. ശ്രേയാൻ വശ്യസോ ƒ സാനി സ്വാഹാഃ തംത്വാ ഭഗ പ്രവിശാനിസ്വാഹാ. സാമാ ഭഗപ്രവിശസ്വാഹാ. തസ്മിൻ സഹസ്ര

ശാഖേ. നി ഭഗാഹം ത്വയി മൃജേ സ്വാഹാ. യഥാപഃ പ്രവതായതി. യഥാ മാസാ അഹർജ്ജരം. ഏവം മാം ബ്രഹ്മചാരിണഃ സ്വാഹാ. ധാതരായന്തു സർവ്വതഃ സ്വാഹാ. പ്രതിവശോ $f$ സി. പ്ര മാ ഭാഹി. പ്രമാപദ്യസ്വ.

ജനങ്ങൾക്കിടയിൽ ഞാൻ യശസ്വിയാവട്ടെ. ശ്രേയസ്സുള്ളവനും വശ്യനും ആവട്ടെ. ഞാൻ നീയാകുന്ന 'ഭഗ'ത്തിൽ പ്രവേശിക്കട്ടെ (സഃ) അവൻ (മാ) എന്നിലെ ഭഗത്തിൽ പ്രവേശിക്കട്ടെ. ആ സഹസ്രശാഖനിൽ, നിന്നിൽ ഞാൻ നിമജ്ജനം ചെയ്യട്ടെ. ആപസ്സ് എപ്രകാരം താഴോട്ടൊഴുകുന്നുവോ മാസങ്ങൾ എപ്രകാരം അഹർജ്ജരത്തിലേക്ക് ഒഴുകുന്നുവോ അതുപോലെ ഞാൻ ബ്രഹ്മ ചാരികളിലേക്ക് പ്രവേശിക്കട്ടെ. അവർ സർവ്വ സ്ഥലത്തുനിന്നും വരട്ടെ. ആകർ ഷിക്കപ്പെട്ട് ശരണം പ്രാപിക്കട്ടെ. എന്നിൽ പ്രമ ഭാസിക്കട്ടെ. എന്നിലേക്ക് കൊണ്ടു വരട്ടെ.

അധിവിദ്യയുടെ ഉപാസനാക്രമമാണ് ഇത് എന്ന് നേരത്തെ പറഞ്ഞു. അതിനുള്ള അധികാരവിധിയിൽ ശിഷ്യനെന്നപോലെ ഗുരുവിനും ചില യോഗ്യത കൾ വേണം. ശമദമാദികളോടും പ്രമയോടും ചേർന്ന ബുദ്ധിമാനായ ശിഷ്യനെ തന്നിലേക്കാകർഷിക്കാൻ ഗുരുവിന് യശസ്സും ശ്രേയസ്സും വശ്യതയും പ്രകാശി ക്കുന്ന പ്രമയും കൂടിയേതീരൂ. ഇപ്രകാരം യോഗ്യതകളുള്ള ആചാര്യനും അന്തേ വാസിയും തമ്മിലുള്ള സന്ധി അഥവാ സംയോഗമാണ് ഇവിടെ പ്രകീർത്തിക്ക പ്പെടുന്നത്. ആചാര്യൻ അന്തേവാസിയിലേക്കും അന്തേവാസി ആചാര്യനിലേക്കും പ്രവേശിക്കുന്ന സന്ധിമുഹൂർത്തമാണ് വിദ്യ. ജലം താഴോട്ടൊഴുകുന്നതുപോലെ യും മാസങ്ങൾ അഹസ്സിലേക്ക് ഒഴുകുന്നതുപോലെയും ആചാര്യന്റെ ആത്മവിദ്യ തന്നെക്കാൾ ചെറിയവനായ ശിഷ്യനിലേക്കു പ്രവേശിക്കുന്നു. ഒരു പുതിയ ആചാര്യനെയും പുതിയ അധിവിദ്യയെയും സൃഷ്ടിക്കാനുള്ള മഹത്തായ യജ്ഞമാണത്. മാതാപിതാക്കളുടെ പ്രജനനപ്രക്രിയ കൊണ്ട് പ്രജ ഉണ്ടാകുന്ന തുപോലെ, ആചാര്യന്റെയും അന്തേവാസിയുടെയും പ്രവചന പ്രക്രിയകൊണ്ട് വിദ്യ ജനിക്കുന്നു. ഗുരുവിന്റെ മാനസപുത്രനാണ് ശിഷ്യൻ, ഇക്കാരണത്താൽ.

## അനുവാകം 5. സ്വരാജ്യ ഫലകോപാസനം

ഭൂർഭുവഃ സുവരിതി വാ ഏതാസ്തിസ്രോ വ്യാഹൃതയഃ താസാ മുഹ സ്മൈതാം ചതുർത്ഥിം. മഹാചമസ്യഃ പ്രവേദയതേ. മഹ ഇതി. തദ്ബ്രഹ്മ. സ ആത്മാ അംഗാന്യന്യാ ദേവതാ.

ഭൂർ, ഭൂവ, സ്വർ എന്നിങ്ങനെ മൂന്നു വ്യാഹൃതികളുണ്ട്. അവ കൂടാതെ നാലാമ തൊരു വ്യാഹൃതികൂടിയുണ്ട്. മഹാചമന്റെ പുത്രൻ അതിനെ ദർശിച്ചു പറഞ്ഞു, "മഹ" എന്ന്. അത് ബ്രഹ്മമാണ്. അവനാണ് ആത്മാവ്. മററ് അംഗങ്ങ ളെല്ലാം ദേവതകളാണ്.

വ്യാഹൃതികൾ ഏഴെണ്ണമാണ്. (1) ഭൂലോകം (2) ഭുവർല്ലോകം (3) സ്വർ ല്ലോകം (4) മഹർല്ലോകം.(5) ജനലോകം (6) തപലോകം (7) സത്യലോകം. വ്യാഹൃതി സപ്തകം ജ്ഞാനത്തിന്റെ പരിപൂർണ്ണതയാണ്. അത് യോഗികൾക്കേ പ്രയോഗിക്കാനാവൂ. സാധാരണക്കാരന് വ്യാഹൃതിത്രയം മാത്രം ഉപയോഗിക്കാം. ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം എന്നീ മൂന്നു വ്യാഹൃതികൾ കൊണ്ടുതന്നെ



സാധാരണക്കാരന് ജ്ഞാനത്തിന്റെ ഉന്നതതലങ്ങളിൽ എത്താം. തൈത്തിരീ യോപനിഷത്തിന്റെ കർത്താവ് ഈ മൂന്ന് തലങ്ങൾ കടന്ന് നാലാമത്തെ വ്യാഹൃതിയിൽ എത്തിച്ചേർന്ന ദർശകനായ് ഒരു ഋഷിയെ അവതരിപ്പിക്കുന്നു. മഹാചമൻ എന്ന ഋഷിപുത്രൻ ആ ലോകത്തിന്, ആ വ്യാഹൃതിക്ക് മഹർല്ലോകം എന്നു നാമകരണംചെയ്തു. ഗായത്രിയുടെ ചതുർത്ഥപാദമായ ആ ലോകം ബ്രഹ്മ വാചകമാണ്.

സപ്തവ്യാഹൃതികളെ കുണ്ഡലിനിയുടെ ഉണർച്ചയിലുള്ള ചക്രങ്ങളുമായി ബന്ധപ്പെടുത്തിയാണ് തന്ത്രഗ്രന്ഥങ്ങൾ കാണുന്നത്.

*(1) മൂലാധാരം* ചുവപ്പുനിറത്തിൽ നാലു ദളങ്ങൾ. നടുവിൽ ത്രൈപുര യോനിയിൽ സ്വായംഭൂവലിംഗം. ത്രൈപുരയോനി പൃഥ്വീമണ്ഡലമാണ്. അതിനെ അഗ്നി വലയംചെയ്യുന്നു. മൂലാധാരം ദൃശ്യലോകങ്ങളിൽ ഭൂലോകത്തെയും ശബ്ദങ്ങളിൽ പരശബ്ദത്തെയും സൂചിപ്പിക്കുന്നു.




ഐരാവതാരൂഢനായ ഇന്ദ്രൻ, ബ്രഹ്മാവ്, സാവിത്രി, ഡാകിനീദേവി എന്നീ ദേവതകളുടെ സ്ഥാനം.

*(2) സ്വാധിഷ്ഠാനം.* ചുവന്ന് വിദ്യുൽപ്രഭയുള്ള ആറു ദളങ്ങളുണ്ട്. അർദ്ധചന്ദ്രാകൃതിയിലുള്ള കർണ്ണികയിൽ വിഷ്ണു, സരസ്വതി, ലക്ഷ്മി, വരുണബീജത്തിൽ വെളുത്ത മകരമത്സ്യത്തിലേറിയ വരുണൻ, രാകിനീ ദേവി.

ഭുവർല്ലോകസഞ്ചാരത്തിന് ഈ ചക്രം ഉണരേണ്ടിയിരിക്കുന്നു. സൂക്ഷ്മ ഘ്രാണം സ്വാധിഷ്ഠാനത്തിന്റെ ശക്തികൊണ്ടാണ്. പശ്യന്തി എന്ന ശബ്ദ ത്തിന്റെ സ്ഥാനമാണിത്.



*(3) മണിപൂരം.* സ്വർണ്ണമേഘവർണ്ണത്തിൽ 10 ദളങ്ങൾ—കർണ്ണികയിൽ അഗ്നിബീജവും അഗ്നിത്രികോണവും. ത്രികോണത്തിൻെറ മൂന്നു ഭുജങ്ങളിൽ സ്വസ്തികം. രുദ്രനും ലാകിനീദേവിയും ദേവതകൾ. സൂക്ഷ്മരസന മണിപൂരത്തിൻെറ ഉണർച്ചയാൽ സാധിക്കുന്നു. പത്മത്തിനു മുകളിൽ സൂര്യഭൂമിയിലിരുന്ന് സൂര്യൻ വിശുദ്ധിചക്രത്തിലിരിക്കുന്ന ചന്ദ്രനിൽനിന്നു സ്രവിക്കുന്ന അമൃതം പാനം ചെയ്യുന്നു. മണിപൂരം ഉണരുമ്പോൾ സ്വർഗ്ഗസുഖം അനുഭവിക്കുന്നതിനാൽ ഇത് സ്വർല്ലോകമാണ്. ഭുവർല്ലോകത്തിൻെറ അവ്യക്ത പ്രതീതി സ്ഥൂല ശരീരത്തിന് ഉണ്ടാക്കിക്കൊടുക്കുന്നത് മണിപൂരമാണ്. ഇവിടെയും ശബ്ദം പശ്യന്തിതന്നെ.




*4. അനാഹതം.* രണ്ടു വസ്തുക്കൾ കൂട്ടിമുട്ടിയിട്ടാണ് ശബ്ദം ഉണ്ടാവുന്നത്. അദ്വൈതാവസ്ഥയിൽ അങ്ങനെയൊരു കൂട്ടിമുട്ടലില്ല. അങ്ങനെ രണ്ടു വസ്തുക്കൾ കൂട്ടിമുട്ടാതെയുണ്ടാവുന്ന ശബ്ദബ്രഹ്മം ഈ ചക്രത്തിൽ വെച്ചാണ് ആദ്യമായി കേൾക്കാറാവുന്നത്. 'മദ്ധ്യമ' എന്ന ശബ്ദരൂപത്തിൽ ഇവിടെ വച്ച് ശബ്ദം യോഗി ശ്രവിക്കുന്നു. അനാഹതശബ്ദം കേൾക്കാറാവുന്ന ഈ സ്ഥലത്തിന് അനാഹതമെന്നു പേര്. കുങ്കുമനിറമുള്ള 12 ഇതളുകൾ ഉണ്ട്. ഭൂതതത്ത്വം ആകാശത്തിൽനിന്നു ജനിച്ച വായുവാണ്. സൂക്ഷ്മസ്പർശവും അനാഹതചക്രത്തിൻെറ ഉണർച്ചകൊണ്ടാണ്. പത്മാന്തർഭാഗത്ത് ഷഡ്കോണമണ്ഡലവും. കൃഷ്ണമൃഗത്തിൽ കയറിയ വായുവിൻെറ മേഘവർണ്ണമായ വൃത്തവും ഉണ്ട്. അതിൽ കത്തുന്ന വിളക്കിൻെറ നാളംപോലെ ആത്മാവ് ഇരിക്കുന്നു. ചിദാകാശത്തിലെ ഈ ആത്മാവിനെ സാക്ഷാത്കരിച്ചവന് പരദുഃഖം സ്വദുഃഖമായി അനുഭവപ്പെടുന്നു. ഭുവനേശ്വരിയും ഈശ്വരനും കാകിനീദേവിയും ദേവതകൾ.






*5. വിശുദ്ധിചക്രം* (ഭാരതീസ്ഥാനം) ഷോഡശദളപത്മം. ഭൂതതത്ത്വം ആകാശം. കർണ്ണികയിലെ ത്രികോണത്തിൽ അർദ്ധനാരീശ്വരനും പൂർണ്ണചന്ദ്രനും വൃത്താകാരവും സ്ഫടികവർണ്ണവുമായ ആകാശമണ്ഡലത്തിൽ ആകാശ ബീജവും. പതിനാലാം ദളം അമൃതത്താലും 8-ാം ദളം വിഷത്താലും നിറഞ്ഞിരിക്കുന്നു. ചില ഗ്രന്ഥങ്ങൾ ഇതിനെ ജനർലോകമെന്നും മറ്റു ചില ഗ്രന്ഥങ്ങൾ മഹർല്ലോകമെന്നും വിളിക്കുന്നു. വിശുദ്ധിപത്മം വിടരുമ്പോൾ ദിവ്യദൃഷ്ടി ഉണ്ടാവുന്നു. ഭൂലോക ഭുവർല്ലോകസ്വർല്ലോകങ്ങളിൽ കഴിഞ്ഞുപോയ ജന്മങ്ങളെല്ലാം ഇവിടെ വച്ച് യോഗി വർത്തമാനമായി അനുഭവിക്കുന്നു. പൂർവ്വജന്മജ്ഞാനത്തിൻെറ ഭൂമികയാണിത്. വരാനിരിക്കുന്ന സത്യലോകത്തിലെ സംഭവങ്ങൾ സത്യരൂപത്തിൽ പ്രതിബിംബിക്കുന്നതിനാൽ ഭാവിപ്രവചനത്തിനും സാദ്ധ്യമാകുന്നു. ത്രികാലജ്ഞാനംകൊണ്ടാണ് ദിവ്യദൃഷ്ടി തുറക്കുന്നത്. സൂക്ഷ്മശ്രവണവും സൂക്ഷ്മദർശനവും ഈ ചക്രം വിടരുമ്പോൾ യോഗിക്ക് സാദ്ധ്യമാകുന്നു. വിശുദ്ധിചക്രത്തിനു തൊട്ടുമുകളിലാണ് 12 ദളമുള്ള കാലചക്രത്തിൻെറ സ്ഥാനം. ആകാശബീജമായ ഹം കർണ്ണികയിൽ സ്ഥിതിചെയ്യുന്നു.




അനാഹതവിശുദ്ധിചക്രങ്ങളെ ഉണർത്തിക്കഴിഞ്ഞ യോഗി അധിലോകം, അധിജ്യൗതിഷം എന്നീ മഹാസംഹിതകളുടെ ജനയിതാവായിക്കഴിഞ്ഞു. ഈ മഹാസംഹിതകളുടെ പൂർവ്വോത്തരരൂപങ്ങളും സന്ധിയും സന്ധാനവും അയാൾക്ക് വഴിപ്പെട്ടുകഴിഞ്ഞു. ഇത്രയും ആയിക്കഴിഞ്ഞാൽത്തന്നെ ഒരാൾക്ക് ആചാര്യനാവാനുള്ള യോഗ്യത ലഭിച്ചുകഴിഞ്ഞു. 1 മുതൽ 5 വരെയുള്ള ചക്രങ്ങളിലായി 51 അക്ഷരങ്ങൾ വിന്യസിച്ചിട്ടുണ്ട്. 4 മുതൽ 9 വരെയുള്ള പത്മങ്ങളിലായി 50 ദളങ്ങളിൽ ശബ്ദശക്തികൾ വിന്യസിച്ചിരിക്കുന്നു. അശ്രോതവിഷയയും ജ്യോതിർമാത്രാത്മരൂപിണിയുമായ സൂക്ഷ്മശബ്ദം ഊർദ്ധ്വഗാമിനിയായി, സ്വയം പ്രകാശയായ പശ്യന്തിയായി, അനാഹതപത്മത്തിൽ വെച്ച് നാദരൂപിണിയായി പരിണമിച്ച്, സങ്കൽപമാത്ര അവിഭക്തയായ 'ഹും'കാരമായി വീണ്ടും മുകളിലേക്കു ഗമിച്ച് കണ്ഠത്തിൽവെച്ച് വൈഖരിയായിത്തീരുന്നു (രാഘവഭട്ടൻ). ഈ വർണ്ണങ്ങളുടെ ഉത്ഭവമാണ് 'ശിക്ഷ' യുടെ പാഠ്യവിഷയം. സംസർഗ്ഗംകൊണ്ടു ബലം സിദ്ധിക്കുന്നിടത്താണ് ഹ എന്ന വ്യഞ്ജനമെന്നും അവിടെയൊക്കെ പുതിയ സൃഷ്ടിക്കുള്ള കരുത്തുണ്ടെന്നും പാണിനീയത്തിലുണ്ട്. വിശുദ്ധിചക്രത്തിലെ 'ഹം' എന്ന

ആകാശബീജം ഉണർന്ന് ശബ്ദസൃഷ്ടിക്ക് (വൈഖരി) യോഗ്യനായ കവി(യോഗി) യിൽ 'മഹർ'ല്ലോകങ്ങളുടെ നവസൃഷ്ടിക്കുള്ള ബീജമുണ്ട്. അതുതന്നെയാണ് 'ബ്രഹ്മ'ലോകമെന്ന് ഋഷി ഇവിടെ പറയുന്നത് പുതിയ ശബ്ദപ്രപഞ്ചത്തെയും പുതിയ ഗുരുപരമ്പരയെയും സൃഷ്ടിക്കാനുള്ള യോഗ്യതകൊണ്ടാണ്. തൈത്തിരീയം ശിക്ഷാവല്ലിയിൽ ഈ അഞ്ചു ചക്രങ്ങളെ മാത്രമേ പ്രതിപാദിക്കുന്നുള്ളു. അതിനു കാരണം ഇത് വർണ്ണം, സ്വരം, മാത്ര എന്നിവയുടെ ബലത്തെ വ്യാഖ്യാനിക്കുന്ന ശിക്ഷാദ്ധ്യായമായതുകൊണ്ടാണ്.

> ഭൂരിതി വാ അയം ലോകഃ ഭുവ ഇത്യന്തരിക്ഷം. സുവരിത്യ
> സൗ ലോകഃ മഹ ഇത്യാദിത്യഃ ആദിത്യേന സർവ്വലോകാ മഹീയന്തേ.

ഭൂലോകം ഇക്കാണുന്ന ലോകമാണ്. ഭുവർല്ലോകം അന്തരീക്ഷമാണ്. സുവർല്ലോകം അതിന്നുമപ്പുറത്തെ ലോകമാണ്. മഹർല്ലോകം ആദിത്യനാണ്. സർവ്വലോകങ്ങളും മഹത്തായിത്തീരുന്നത് (പോഷിപ്പിക്കപ്പെടുന്നത്) ആദിത്യനാലാണ്. ഈ കാരണംകൊണ്ടാണ് കാലാത്മാവായ മഹർല്ലോകാദിത്യനെ 'ആത്മാ'വെന്നും ഇതര ലോകങ്ങളെ അംഗങ്ങളെന്നും നേരത്തെ പറഞ്ഞത്.

> ഭൂരിതി വാ അഗ്നിഃ ഭുവ ഇതി വായുഃ സുവരിത്യാദിത്യഃ
> മഹ ഇതി ചന്ദ്രമാഃ ചന്ദ്രമസാ വാവ സർവ്വാണി ജ്യോതിഷി മഹീയന്തേ.

ഭൂമി അഗ്നിയാണ്. ഭുവർ വായുവാണ്. സുവർ ആദിത്യൻ. മഹർല്ലോകം ചന്ദ്രൻ. ചന്ദ്രനാൽ എല്ലാ ജ്യോതിസ്സുകളും പോഷിപ്പിക്കപ്പെടുന്നു.

> ഭൂരിതി വാ ഋചഃ ഭുവ ഇതി സാമാനി. സുവരിതി യജൂർഷി.
> മഹ ഇതി ബ്രഹ്മഃ ബ്രഹ്മണാ വാവ സർവ്വേ വേദാ മഹീയന്തേ.

ഭൂമി ഋക്കും ഭുവർല്ലോകം സാമവും സ്വർല്ലോകം യജസ്സുമാണ്. മഹർല്ലോകമാണ് ബ്രഹ്മം. ബ്രഹ്മണാൽ സർവ്വ വേദവും പോഷിക്കപ്പെടുന്നു.

> ഭൂരിതി വൈ പ്രാണഃ ഭുവ ഇത്യപാനഃ സുവരിതി വ്യാനഃ മഹ
> ഇത്യന്നം. അന്നേന വാവ സർവ്വ വേദാ മഹീയന്തേ.

ഭൂമി പ്രാണൻ, ഭുവർ അപാനൻ, സുവർല്ലോകം വ്യാനൻ, മഹർല്ലോകം അന്നം. അന്നംകൊണ്ട് സർവ്വവും പോഷിപ്പിക്കപ്പെടുന്നു.

> താ വാ ഏതാ ശ്ചത സ്ത്രശ്ച തുർദ്ധാ. ചതസ്രശ്ചതസ്രോ
> വ്യാഹൃതയഃ തായോ വേദഃ സവേദബ്രഹ്മ സർവ്വസ്മൈ ദേവാഃ ബലിം ആവഹന്തി.

ഇങ്ങനെ ഓരോ വ്യാഹൃതിയും നന്നാലു വീതമുണ്ട്. ഈ കാര്യം അറിഞ്ഞ ബ്രഹ്മജ്ഞാനിക്ക് സർവ്വ ദേവന്മാരും ബലി ആവാഹിച്ചു തൂവുന്നു.

| വ്യാഹൃതി | ധ്യാനം 1 | ധ്യാനം 2 | ധ്യാനം 3 | ധ്യാനം 4 |
|---|---|---|---|---|
| ഭൂർ | ഭൂമി | അഗ്നി | ഋക്ക് | പ്രാണൻ. |
| ഭൂവർ | അന്തരീക്ഷം | വായു | സാമം | അപാനൻ. |
| സ്വർ | സ്വർല്ലോകം | സൂര്യൻ | യജുസ്സ് | വ്യാനൻ |
| മഹർ | സൂര്യൻ | ചന്ദ്രൻ | ബ്രഹ്മം | അന്നം |



ദ്യോതനാദ് ദേവ എന്നതുകൊണ്ട്, ദ്യോതിപ്പിക്കുന്നവൻ, പ്രകാശിപ്പിക്കുന്നവൻ ദേവനാണ്. വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന. ഇന്ദ്രിയങ്ങൾ ഇവിടെ ദേവന്മാരാണ്. ബ്രഹ്മജ്ഞാനിക്ക് താൻ ആഗ്രഹിക്കാതെയും ശ്രമപ്പെടാതെയും സർവ്വ ഇന്ദ്രിയസുഖങ്ങളും ലഭിക്കുന്നു. An upasaka who has become fully identified with the total mind and intellect (Hiranya garba), naturally comes to experience all joys of all individuals who experience in there lives a variety of happiness through their sense organs (Swami Chinmayananda). അനാഹതപത്മത്തിൽ ചിദാകാശത്തിലെ ആത്മാവിനെ സാക്ഷാത്കരിച്ചവന് പരദുഃഖം മാത്രമല്ല പരസുഖവും തൻേറതായി അനുഭവിക്കാൻ കഴിയുന്നുണ്ട്.

## അനുവാകം 6. സർവ്വാത്മഭാവപ്രതിപത്തി മാർഗ്ഗകഥനം

> സ യ ഏഷാ അന്തർ ഹൃദയ ആകാശഃ തസ്മിന്നയം പുരുഷോ
> മനോമയഃ അമൃതോ ഹിരണ്മയഃ അന്തരേണ താലുകേ. യ ഏഷ
> സ്തന ഇവാവലംബതെ. സേന്ദ്രയോനി യത്രാസൗകേശാന്തോ
> വിവർത്തതേ. വ്യപോഹ്യശീർഷകപാലേ. ഭൂരിത്യഗ്നൗ പ്രതിതിഷ്ഠതി.
> ഭുവ ഇതി വായൗ. സുവരിത്യാദിത്യേമഹ ഇതി ബ്രഹ്മണി.
> ആപ്നോതി സ്വാരാജ്യം ആപ്നോതി മനസസ്പതിം.
> വാക്പതിഃ ചക്ഷുഷ്പതിഃ ശ്രൗത്രപതിർവ്വിജ്ഞാനപതിഃ
> ഏതത്തതോ ഭവതി. ആകാശശരീരം ബ്രഹ്മഃ
> സത്യാത്മ പ്രാണാരാമം മന ആനന്ദം. ശാന്തിസമൃദ്ധം.
> ഇതിപ്രാചീന യോഗ്യോപാസ്വ.

ഏതൊന്ന് ഈ അന്തർഹൃദയത്തിലെ ആകാശമായിരിക്കുന്നുവോ, ആ ആകാശത്തിൽ ഇത് മനോമയവും അമൃതവും ഹിരണ്മയവുമായ പുരുഷനായി താലുക്കളുടെ ഇടയിൽ സ്തനംപോലെ തൂങ്ങിക്കിടക്കുന്നു. ഇതാണ് ഇന്ദ്രയോനി. കേശത്തിൻെറ അന്തം അവിടെ വിവർത്തമായിരിക്കുന്നു. ശീർഷകപാലത്തിൻെറ ദ്വാരവും (വ്യപോഹ്യം) അവിടെത്തന്നെയാണ്.

ഭൂമി അഗ്നിയിലും ഭുവർല്ലോകം വായുവിലും സുവർലോകം ആദിത്യനിലും മഹർലോകം ബ്രഹ്മത്തിലും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഇതറിഞ്ഞവൻ സ്വാരാജ്യം (self-effulgence) നേടുന്നു. അവൻ മനസ്സിൻെറ പതിയാണ്. വാക്കിൻെറയും ചക്ഷുസ്സിൻെറയും ശ്രോത്രത്തിൻെറയും വിജ്ഞാനത്തിൻെറയും പതിയാണ്. അവൻ ആകാശശരീരമായ ബ്രഹ്മമായി ഭവിക്കുന്നു. അവൻ സത്യാത്മനും പ്രാണാരാമനും ആണ്. അവൻെറ മനം ആനന്ദമയവും ശാന്തി സമൃദ്ധവും അമൃതവുമാണ്. ഇപ്രകാരം പ്രാചീനയോഗി ഉപാസിച്ചു. (ഹേ പ്രാചീന യോഗീ, ഉപാസിക്കുക. എന്നും) മഹാചമസ്യൻ പ്രാചീന യോഗി എന്ന ശിഷ്യനു നൽകിയ ശിക്ഷയുടെ രൂപത്തിലാണ് ഇവിടെ ഗ്രന്ഥരചന.

## അനുവാകം 7. ബ്രഹ്മണഃ പംക്തസ്വരൂപേണോപാസന

**പൃഥിവ്യന്തരിക്ഷം ദ്യൗർദിശോഽവാന്തരദിശാഃ അഗ്നിർവ്വായുരാദിത്യ ചന്ദ്രമാ നക്ഷത്രാണി. ആപഓഷധയോ വനസ്പതയ ആകാശ ആത്മാ.**

ഇത്യധിഭൂതം. അഥാധ്യാത്മം. പ്രാണോ വ്യാനോഽപാന ഉദാനഃ സമാനഃ ചക്ഷുഃ ശ്രോത്രം മനോവാക്ത്വക്. ചർമ്മ മാംസജസ്നാവാസ്ഥിമജ്ജാ ഏതദധിവിദ്യായ ഋഷിരവോചത് പാങ്ക്തം വാ ഇദം സർവ്വം. പാങ്ക്തേനൈവ പാങ്ക്തം സ്പൃണോതീതി.

പൃഥ്വി, അന്തരീക്ഷം, ദ്യോവ്, ദിശകൾ, അവാന്തരദിശകൾ, അഗ്നി, വായു, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ആപസ്സ്, ഔഷധികൾ, വനസ്പതികൾ, ആകാശം, ആത്മാവ് എന്നിവ ആദ്യമേ നിലനിന്നുപോരുന്ന അധിഭൂതങ്ങളാണ് (പഞ്ചമഹാസംഹിതകളിൽ അധിലോകവും അധിജ്യോതിഷവും ഇവിടെ അധിഭൂതങ്ങളുടെ കൂട്ടത്തിൽപ്പെടുത്തിയിരിക്കുന്നു). പ്രാണൻ, വ്യാനൻ, അപാനൻ, ഉദാനൻ, സമാനൻ, ചക്ഷു, ശ്രോത്രം, മനസ്സ്, വാക്ക്, ത്വക്ക്, ചർമ്മം, മാംസം, സ്നായു, അസ്ഥി, മജ്ജ എന്നിവ അദ്ധ്യാത്മമാണ്; വർത്തമാനകാലത്ത് ആത്മാവിന് ഉണ്ടായിത്തീർന്നിട്ടുള്ള ആവരണങ്ങളോ ഉപകരണങ്ങളോ ആണ് അവ. നേരത്തെ നിലവിലിരുന്ന അധിഭൂതങ്ങളെയും ഇപ്പോൾ മാത്രം ഉണ്ടായിവന്ന അദ്ധ്യാത്മങ്ങളെയും അധിവിദ്യ(analysis)കൊണ്ട് അറിഞ്ഞ ഋഷിമാർ പറഞ്ഞുതന്നു. ഇവ ഓരോന്നും അഞ്ച് എണ്ണം വീതമാണ്. 5 എണ്ണമുള്ള ഓരോ പംക്തികൊണ്ട് മറ്റൊരു പംക്തി നിലനിൽക്കുന്നു. മഹാസംഹിതകൾ ഓരോന്നും മറ്റൊന്നിനെ ആശ്രയിച്ച് നില നിൽക്കുന്നു. ബ്രഹ്മത്തെ 'പങ്ക്തി' സ്വരൂപത്തിൽ ഉപാസിക്കേണ്ടതിൻെറ ആവശ്യകതയും വിധവും ഇവിടെ ഋഷി പറഞ്ഞിരിക്കുന്നു.

## അനുവാകം 8

ഓം ഇതിബ്രഹ്മഃ ഓം ഇതീദം സർവ്വം.
ഓം ഇത്യേതദനുകൃതിഹ സ്മ വാ അപ്യോ ശ്രാവയേത്യാ
ശ്രാവയന്തി. ഓം ഇതി സാമാനി ഗായന്തി. ഓം ശ്ലോമിതി
ശാസ്ത്രാണി ശംസന്തി. ഓമത്യധ്വര്യുഃ പ്രതിഗരം പ്രതി ഗൃണാതി
ഓമിതി ബ്രഹ്മാ പ്രസൗതി. ഓമിത്യഗ്നിഹോത്രമനുജാനാതി.
ഓമിതി ബ്രഹ്മണഃ പ്രവക്ഷ്യന്നാഹ ബ്രഹ്മോപാപ്നവ നീതി.
ബ്രഹ്മൈവോപാപ്നോതി.

ഓം, ഇപ്രകാരം ബ്രഹ്മം. ഓം ഇക്കാണുന്ന സർവ്വവും. ഓം എന്ന അനുകൃതി പ്രസിദ്ധം. മാത്രമല്ല 'ഓം ശ്രാവയാ' എന്ന് അവർ പറയുന്നു. ഓം എന്ന് സാമം പാടുന്നു. ഓം സോമ എന്ന് ശാസ്ത്രങ്ങൾ ശംസിക്കുന്നു. ഓം എന്ന് അധ്വര്യു പ്രതിഗരം ചൊല്ലുന്നു. അതിനു മറുപടിയായി ഓം എന്നുതന്നെ ബ്രഹ്മൻ (മുഖ്യ പുരോഹിതൻ) പറയുന്നു. ഓം എന്ന് അഗ്നിഹോത്രം ചെയ്യുന്നു. വേദോച്ചാരണത്തിനു തുടങ്ങുന്ന ബ്രാഹ്മണർ ഓം എന്നുച്ചരിക്കുന്നു. എനിക്ക് ബ്രഹ്മം ലഭിക്കട്ടെ എന്നു പറയുന്നവൻ ബ്രഹ്മം പ്രാപിക്കുന്നു.

## അനുവാകം 9. അപരാവിദ്യോപാസനം

**ഋതം ച സ്വാദ്ധ്യായ പ്രവചനേ ച. സത്യം ച സ്വാദ്ധ്യായപ്രവചനേ ച. തപശ്ച സ്വാദ്ധ്യായപ്രവചനേച. ദമശ്ച സ്വാദ്ധ്യായപ്രവചനേ ച. ശമശ്ച സ്വാദ്ധ്യായ പ്രവചനേ ച. അഗ്നയശ്ചസ്വാദ്ധ്യായ പ്രവചനേച അഗ്നിഹോത്രം ച. സ്വാദ്ധ്യായ**



പ്രവചനേച. അതിഥയശ്ചസ്വാദ്ധ്യായപ്രവചനേച. മാനുഷം ച സ്വാദ്ധ്യായ പ്രവചനേച. പ്രജാ ച സ്വാദ്ധ്യായ പ്രവചനേച. പ്രജനശ്ച സ്വാദ്ധ്യായപ്രവചനേച. പ്രജാതിശ്ച സ്വാദ്ധ്യായപ്രവചനേച.

സത്യമിതി സത്യവചാ രാഥീരതഃ
തപ ഇതി തപോനിത്യഃ പൗരുശിഷ്ടിഃ
സ്വാദ്ധ്യായപ്രവചനേ ഏവതി നാകോ മൗദ്ഗല്യഃ
തദ്ധിതപസ്തദ്ധിതപഃ

ഋതം, അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
സത്യം അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
തപസ്സ്, അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
ദമം, അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
ശമവും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
അഗ്നിയും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
അഗ്നിഹോത്രവും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
അതിഥിയും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
മനുഷ്യനും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
പ്രജയും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
പ്രജനനവും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും;
പ്രജാവർദ്ധനവും അതിൻെറ സ്വാദ്ധ്യായവും പ്രവചനവും
നിത്യവും അനുഷ്ഠിക്കേണ്ടവയാണ്.

സത്യം മാത്രം അനുഷ്ഠിച്ചാൽ മതി എന്നാണ് സത്യവചസ്സായ രഥീരത പുത്രൻെറ അഭിപ്രായം. നിത്യതപസ്വിയായ പുരുശിഷ്ഠി പുത്രൻ തപസ്സുമാത്രം മതി എന്നു പറയുന്നു. മുദ്ഗലപുത്രനായ നാകൻ സ്വാദ്ധ്യായവും പ്രവചനവും മാത്രം മതി എന്നു പറയുന്നു. സ്വാദ്ധ്യായവും പ്രവചനവുംതന്നെയാണ് തപസ്സ്. അതുതന്നെയാണ് തപസ്സ്.

പ്രവചനം അധിവിദ്യയുടെ 'സന്ധാന'മാണ്. ആചാര്യനും അന്തേവാസിയും നിത്യവും സ്വാദ്ധ്യായം ചെയ്യുന്നവരാണ്. സ്വാദ്ധ്യായപ്രവചനങ്ങൾതന്നെയാണ് തപസ്സ് എന്നതുകൊണ്ട്, അധിവിദ്യയുടെ മാഹാത്മ്യം ഇവിടെ എടുത്തു പറയുകയാണ്. എന്നിരുന്നാലും സ്വാദ്ധ്യായപ്രവചനങ്ങൾ അപരാവിദ്യോപാസനമാണ്.

## അനുവാകം 10. പരാവിദ്യോപാസനം

അഹം വൃക്ഷസ്യ രേരിവാ. കീർത്തിഃപൃഷ്ഠം ഗിരേരിവാ.
ഊർദ്ധ്വപവിത്രോ വാജിനീവ സ്വമൃതമസ്മി.
ദ്രവിണം സവർച്ചസം. സുമേധാ അമൃതോക്ഷിതഃ
ഇതി ത്രിശങ്കോർവ്വേദാനുവചനം.

**ഞാൻ വൃക്ഷത്തെ പ്രചോദിപ്പിക്കുന്നു. ഗിരിയുടെ പ്രകാശമാനമായ കീർത്തി പൃഷ്ഠമാണ് ഞാൻ. ഞാൻ ഊർദ്ധ്വപവിത്രനാണ്, ഊർദ്ധ്വരേതസ്സാണ്. അശ്വത്തിൽ (സൂര്യൻ) എന്നപോലെ സ്വയം അമൃതത്വം നിറഞ്ഞവനാണ് ഞാൻ.**

ഞാൻ ദ്രവിണനാണ്. പ്രതിഭകൊണ്ട് പ്രകാശിക്കുന്നവനാണ്. (സവർച്ചസം) നല്ല മേധയാകുന്ന അമൃതംകൊണ്ട് ഞാൻ നാശമില്ലാതെ സംരക്ഷിക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം ത്രിശങ്കു വേദാനുവചനം ചെയ്തു.

ഇത് സ്വാനുഭൂതിയാണ്. പരാവിദ്യോപാസനയാണ്. ബ്രഹ്മജ്ഞാനി ഇവിടെ പ്രചോദിപ്പിക്കുന്നത് വംശവൃക്ഷത്തെയാണ്, സംസാരവൃക്ഷത്തെയാണ്. സംസാരവൃക്ഷത്തെ വെട്ടിക്കളയുകയല്ല അതിനെ പോഷിപ്പിക്കുകയാണ് അയാളിവിടെ ചെയ്യുന്നത്. വേദാന്തികൾ സംസാരവൃക്ഷത്തെ വെട്ടിക്കളയാൻ വൈരാഗ്യവും സംന്യാസവും ഉപദേശിക്കുമ്പോൾ ത്രിശങ്കുവിൻെറ വേദാനുവചനത്തിൽ ഇതിനു വിപരീതമായൊരു നിലപാട് സ്വീകരിക്കുന്നു. ത്രിശങ്കുവിൻെറ സ്വാനുഭൂതിസ്വർഗ്ഗത്തെ "ത്രിശങ്കുസ്വർഗ്ഗ"മെന്ന് പുരാണങ്ങൾ കളിയാക്കി വിളിക്കുന്നു. അത് സാധാരണക്കാരനായ ഗൃഹസ്ഥൻെറ സ്വർഗ്ഗമാണ്. പ്രജനനത്തെയും പ്രജാസൃഷ്ടിയെയും തികച്ചും വ്യത്യസ്തമായൊരു കണ്ണുകൊണ്ട് നോക്കിക്കാണാൻ പഠിച്ച ഉത്തമ ഗൃഹസ്ഥൻെറ സ്വർഗ്ഗം.

## അനുവാകം 11

വേദമനൂച്യാചാര്യോ$f$ ന്തേവാസി ന മനുശാസ്തി.
സത്യം വദ. ധർമ്മം ചര. സ്വാദ്ധ്യായാന്മാപ്രമദഃ
ആചാര്യായ പ്രിയം ധനമാതൃത്യപ്രജാതന്തും
മാ-വ്യവച്ഛേത്സിഃ സത്യാന്നപ്രമദിതവ്യം.
ധർമ്മാന്നപ്രമദിതവ്യം. കുശലാന്ന പ്രമദിതവ്യം.
ഭൂത്യൈനപ്രമദിതവ്യം. സ്വാദ്ധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം.

വേദപഠനവും വേദ വിചിന്തനവുംകൊണ്ട് ആചാര്യനും അന്തേവാസിയും ഒരുപോലെ ആനന്ദിക്കുന്നു. സത്യം മാത്രം വദിക്കുന്നു. ധർമ്മം മാത്രം ആചരിക്കുന്നു. സ്വാദ്ധ്യായത്തിൽനിന്ന് ഒരിക്കലും വിട്ടുനിൽക്കരുത്. ആചാര്യന് പ്രിയമായ ധനം (ഗുരുദക്ഷിണ) നൽകിയശേഷം നിങ്ങളുടെ പ്രജാതന്തുവിനെ (വംശപരമ്പര) വിച്ഛേദിക്കരുത്. സത്യം, ധർമ്മം, കുശലത എന്നിവയിൽനിന്ന് വ്യതിചലിക്കരുത്. വിഭൂതികളെ നിരസിക്കരുത്. സ്വാദ്ധ്യായപ്രവചനങ്ങളിൽനിന്ന് ഒരു കാലത്തും വിട്ടുനിൽക്കരുത്.

പഠനകാലം കഴിഞ്ഞാലും ഗുരുകുലത്തിൽനിന്നു ശീലിച്ച ഗുണങ്ങൾ ഉപേക്ഷിക്കാതെ, നിരന്തരം സ്വാദ്ധ്യായപ്രവചനം ചെയ്തുകൊണ്ടുതന്നെ നിഷ്ഠാവാനായി, ഗൃഹസ്ഥാശ്രമത്തിലേർപ്പെട്ട് വംശവൃദ്ധി വരുത്തണമെന്ന് സാരം. ഗൃഹസ്ഥാശ്രമി എന്തെല്ലാം കരുതിയിരിക്കണമെന്ന് ഇനി പറയുന്നു:

ദേവ പിതൃകാര്യാഭ്യാം ന പ്രമദിതവ്യം. മാതൃദേവോഭവ.
പിതൃദേവോഭവ. ആചാര്യദേവോഭവ. അതിഥിദേവോ ഭവ.
യാന്യാനവദ്യാനി. കർമ്മാണി, താനിസേവിതവ്യാനി.
നോ ഇതരാണി, യാന്യസ്മാകം സുചരിതാനി.
താനിത്വയോപാസ്യാനി. നോ ഇതരാണി.

ദേവകാര്യങ്ങൾക്കും പിതൃകാര്യങ്ങൾക്കും ഒരിക്കലും വിഘ്നം വരുത്തരുത്. അമ്മ ദൈവമാണ്. അച്ഛൻ ദൈവമാണ്. ആചാര്യൻ ദൈവമാണ്. അതിഥിയും ദൈവമാണ്. അവരുടെ സേവനമാകുന്ന അനവദ്യകർമ്മങ്ങൾ ഒരിക്കലും മുടക്കം വരുത്താതെ ചെയ്യേണ്ടവയാണ്. മറ്റു കർമ്മങ്ങൾ അങ്ങനെയല്ല. (മുടക്കം വരുത്തിയാലും സാരമില്ലാത്ത ചില കർമ്മങ്ങളെ പരാമർശിക്കുന്നു) നമ്മുടെ ഇത്തരം സുചരിതങ്ങൾ ഉപാസിക്കപ്പെടേണ്ടവയാണ്. ഇതര(ചരിത)ങ്ങൾ അങ്ങനെയല്ല.



യേകേ ചാസ്മ ഛ്രേയാം സോ ബ്രാഹ്മണാഃ
തേഷാം ത്വയാ$ff$സനേന പ്രശ്വസിതവ്യം.

നമ്മെക്കാൾ ശ്രേയസ്സു നേടിയ ബ്രഹ്മജ്ഞാനികളെ (ബ്രാഹ്മണരെ) അറിയാതെപോലും ശ്വാസോച്ഛ്വാസവേളയിൽ പോലും നിന്ദിക്കരുത്. അവരെ ആദരിക്കണം.

ശ്രദ്ധയാദേയം. അശ്രദ്ധയാദേയം. ശ്രിയാദേയം
ഹ്രിയാദേയം ദിയാദേയം സംവിദാദേയം.

ശ്രദ്ധാപൂർവ്വം ദാനം ചെയ്യണം. അശ്രദ്ധയോടുകൂടി അരുത്. ശ്രീയോടും വിനയത്തോടും അനുകമ്പയോടും കൂടി ദാനം ചെയ്യണം. സംവിത്തോടുകൂടി ദാനംചെയ്യണം. ഏതു ദാനവും ശ്രദ്ധ, ശ്രീ, വിനയം, അനുകമ്പ, സംവിത്ത് എന്നിവയോടെ തന്നെ ചെയ്യണം. അതിലും വിശേഷിച്ച് ജ്ഞാനദാനം അങ്ങനെയല്ലാതെ ഒരു നാളും ചെയ്യുകൂടാ. ഗുരുവിനെക്കാൾ ശ്രേയസ്സുള്ള ബ്രഹ്മ ജ്ഞാനിയെ ശിഷ്യൻ ജീവിതത്തിൽ കണ്ടുമുട്ടിയെന്നുവരാം. അത്തരമൊരു സന്ദർഭത്തിൽ അദ്ദേഹത്തെ നിന്ദിക്കരുതെന്നു മാത്രമല്ല, അനുകരിക്കുകകൂടി ചെയ്യണമെന്നാണ് ഗുരുവിൻെറ അഭിപ്രായം.

അഥ യദിതേ കർമ്മവിചികിത്സാ വാ വൃത്തവിചികിത്സാവാ
സ്യാത്. യേ തത്ര ബ്രാഹ്മണാഃ സമ്മർശിനഃ യുക്താ ആയുക്താഃ
അലൂക്ഷാധർമ്മ കാമാഃ സ്യുഃ യഥാതേ തത്ര വർത്തരൻ. തഥാ
തത്ര വർത്തഥാഃ അഥാഭ്യാഖ്യാതേഷു തേ തത്ര ബ്രാഹ്മണാഃ
സമ്മർശിനഃ യുക്താ ആയുക്താഃ അലൂക്ഷാധർമ്മകാമാഃ
സ്യുയഥാ തേ തത്ര വർത്തരൻ തഥാ തത്ര വർത്തഥാഃ

ഞങ്ങളുടെ കർമ്മങ്ങളിലോ ഞങ്ങളുടെ വൃത്തങ്ങളിലോ നിങ്ങൾക്ക് എന്തെങ്കിലും ശങ്ക തോന്നുന്നപക്ഷം, ചിന്താപരന്മാരും (യോഗ) യുക്തന്മാരും ആയുക്തന്മാരും (സ്വതന്ത്രർ) അലൂക്ഷന്മാരും (ക്രൗര്യമില്ലാത്തവർ) ധർമ്മകാമന്മാരുമായ ഏതൊരു ബ്രഹ്മജ്ഞാനിയെ (ബ്രാഹ്മണനെ) കണ്ടാലും അയാളുടെ പ്രവൃത്തി എപ്രകാരമാണെന്നു കണ്ടറിഞ്ഞ് നിങ്ങളും അതുപോലെ പ്രവർത്തിക്കുക. അനുകരണീയരായ വ്യക്തികൾക്ക് ഈ പറഞ്ഞ ഗുണങ്ങൾ ഉണ്ടോ എന്ന് പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

ഏഷ ആദേശഃ ഏഷ ഉപദേശഃ ഏഷ വേദോപനിഷത്.
ഏതദനുശാസനം. ഏവമുപാസിതവ്യം. ഏവമുചൈതദുപാസ്യം.

കല്പനയും ഉപദേശവും വേദരഹസ്യവും അനുശാസനവും ഇതാണ്. ഇതാണ് ഉപാസിക്കേണ്ടത്. ഉപാസിക്കപ്പെടേണ്ടതും ഇതാണ്.

## അനുവാകം 12. ശാന്തിപാഠം

ശംനോ മിത്രഃ ശം വരുണഃ ശം നോ ഭവത്യര്യമാ.
ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ വിഷ്ണുരുരുക്രമഃ
നമോ ബ്രഹ്മണേ.
നമസ്തേവായോ. ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വമേവ
പ്രത്യക്ഷം ബ്രഹ്മാവാദിഷം. ഋതമവാദിഷം. സത്യമവാദിഷം.
തന്മാമാവീത്. തദ്വക്താരമാവീത്. ആവിന്മാം. ആവിദ്വക്താരം.

*ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ*
*ഇതി ശിക്ഷാവല്ലി*

# ബ്രഹ്മാനന്ദവല്ലി

ഓം സഹനാവവതു. സഹനൗ ഭുനക്തു. സഹവീര്യം കരവാവഹൈ. തേജ സ്വിനാവധീതമസ്തു മാവിദ്വിഷാവഹൈഃ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഞങ്ങൾ ഒന്നിച്ച് സംരക്ഷിക്കപ്പെടട്ടെ. ഞങ്ങൾ ഒരുമിച്ച് (വിദ്യയുടെ ഫലം) ഭുജിക്കട്ടെ. ഒരുമിച്ച് വീര്യം പ്രയോഗിക്കട്ടെ. തേജസ്വികളായി പരസ്പര വിദ്വേഷമില്ലാത്തവരായിരിക്കട്ടെ.

## അനുവാകം 1

ഓം ബ്രഹ്മവിദാപ്നോതിപരമം. തദേഷാഭ്യുക്താ.
സത്യം ജ്ഞാനമനന്തം ബ്രഹ്മ.
യോ വേദനിഹിതം ഗുഹായാം പരമേ വ്യോമൻ.
സോഽശ്നുതേ സർവ്വാൻ കാമാൻ സഹബ്രഹ്മണാവിപശ്ചിതേതി.

ബ്രഹ്മത്തിന് "പരമ"മായത് ലഭിക്കുന്നു. അതിനാൽ (ഞാൻ) പറയുന്നു: "സത്യവും ജ്ഞാനവും അനന്തവുമാണ് ബ്രഹ്മം." ഇത് ഏതൊരുവൻ വേദപ്രോക്തമായ (ഹൃദയ) ഗുഹയിലെ പരമവ്യോമത്തിൽ അറിയുന്നുവോ, അവൻ സർവ്വ കാമങ്ങളും നേടി ബ്രഹ്മത്തോടൊപ്പം ചേരുന്നു. ബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുന്നു.

തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ ആകാശാദ്വായുഃ
വായോരഗ്നിഃ അഗ്നേരാപഃ അദ്ഭ്യപൃഥിവി. പൃഥിവ്യാഓഷധയഃ
ഔഷധീഭ്യോന്നം. അന്നാത് പുരുഷ.

**അതിൽനിന്ന് (ബ്രഹ്മത്തിൽ) ആകാശമുണ്ടായി. ആകാശത്തിൽനിന്ന് ക്രമത്തിൽ വായുവും അഗ്നിയും ആപസ്സും പൃഥ്വിയും ഓഷധികളും അന്നവും പുരുഷനുമുണ്ടായി.**



ബ്രഹ്മം (ആത്മൻ)
↓
ആകാശം
↓
വായു
↓
അഗ്നി
↓
ആപസ്സ്
↓
പൃഥ്വി
↓
ഔഷധികൾ
↓
അന്നം
↓
പുരുഷൻ

സവാ ഏഷ പുരുഷോഽന്നരസമയഃ തസ്യേദമേവ ശിരഃ
അയം ദക്ഷിണ. പക്ഷഃ അയമുത്തരഃ പക്ഷഃ അയമാത്മാ.
ഇദം പുച്ഛം പ്രതിഷ്ഠാ. തദപ്യേഷാശ്ലോകോഭവതി.

അങ്ങനെ ഉണ്ടായ ഈ പുരുഷൻ അന്നരസമയനാണ്. അവൻെറ ശിരസ്സാണ് ഇത്. ഇത് ദക്ഷിണപക്ഷം. ഇത് ഉത്തരപക്ഷം. ഇത് ആത്മാവ്. ഇത് പുച്ഛം. പുച്ഛമാണ്. അവൻെറ പ്രതിഷ്ഠ അതിനെ ഈ ശ്ലോകം പറയുന്നു.

അന്നമയശരീരമെടുത്ത സ്ഥൂലപുരുഷൻെറ ഉത്പത്തിയും അവൻെറ ശിരസ്സ്, പാർശ്വം. പുച്ഛം എന്നിവയും ആദ്യമായി പറയപ്പെടുന്നു. പുറത്തുനിന്ന് അകത്തേക്കുള്ള ഒരു പ്രയാണമാണ് ഇനിയുള്ള ശ്ലോകങ്ങളിൽ നാം കാണുക. അന്നമയകോശത്തിൽനിന്ന് ആനന്ദമയകോശത്തിലേക്കുള്ള പ്രയാണം.

## അനുവാകം 2

അന്നാദ്വൈ പ്രജാഃ പ്രജായന്തേ യാഃ കാശ്ച പൃഥിവീം ശ്രിതാ
അഥോ അന്നേ നൈവ ജീവന്തി. അഥൈനദപിയന്ത്യന്തതഃ
അന്നംഹി ഭൂതാനാം ജ്യേഷ്ഠം. തസ്മാദ് സർവ്വൗഷധമുച്യതേ.
സർവ്വംവൈതേഽന മാപം മുവന്തി. യേഽന്നം ബ്രഹ്മോപാസതെ.
അന്നം ഹി ഭൂതാനാം ജ്യേഷ്ഠം. തസ്മാദ് സർവ്വൗഷധം ഉച്യതേ.
അന്നാദ് ഭൂതാനിജായന്തേ. ജാതാന്യന്നേന വർദ്ധന്തേ.
ആധ്യതേഽതിചഭൂതാനി. തസ്മാദന്നം തദുച്യത ഇതി.

**അന്നത്തിൽനിന്ന് പ്രജ ജനിക്കുന്നു. ഭൂമിയിലുള്ള സർവ്വജീവജാലങ്ങളും അന്നം കൊണ്ട് ജീവിക്കുന്നു. അതിലേക്കുതന്നെ അവസാനം ചേരുന്നു. അന്നം ഭൂതങ്ങ**

ളിൽവെച്ച് ജ്യേഷ്ഠമാണ്. അതിനാൽ അന്നം സർവ്വൗഷധമെന്ന് പറയപ്പെടുന്നു. അന്നത്തിൽനിന്ന് സർവ്വഭൂതവും ജനിക്കുന്നു. വളരുന്നു. അന്നം ഭക്ഷിക്കുന്നു. ഭക്ഷിക്കപ്പെടുന്നു. അതുകൊണ്ട് സർവ്വ ഭൂതങ്ങളും 'അന്നം' എന്നറിയപ്പെടുന്നു. അന്നത്തെ ബ്രഹ്മമായി ഉപാസിക്കുക.

> തസ്മാദ്വാ ഏതസ്മാദന്നരസമായാത്. അന്യോƒന്തര ആത്മാ
> പ്രാണമയാഃ തേനൈഷപൂർണ്ണഃ സ വാ ഏഷ പുരുഷവിധ ഏവ.
> തസ്യപുരുഷവിധതാം. അന്വയം പുരുഷവിധഃ തസ്യ പ്രാണ
> ഏവ ശിരഃ വ്യാനോ ദക്ഷിണപക്ഷഃ അപാന ഉത്തരഃ പക്ഷഃ
> ആകാശ ആത്മാഃ പൃഥ്വിപുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോഭവതിഃ

അത് ഇതിനെക്കാൾ അന്നരസമയമാണ്. മറ്റേതാകട്ടെ, ഉള്ളിൽ പ്രാണമയമായ ആത്മാവായിരിക്കുന്നു. അത് പൂർണ്ണമാണ്. അതാണ് പുരുഷരൂപത്തിലുള്ളത്. അതിൻെറ പുരുഷരൂപംകൊണ്ടാണ് ഇത്. (അന്നമയശരീരം) പുരുഷരൂപത്തിലിരിക്കുന്നത്. അതിൻെറ ശിരസ്സാണ് പ്രാണൻ. വ്യാനൻ ദക്ഷിണപക്ഷം, അപാനൻ ഉത്തരപക്ഷം. ആകാശം ആത്മാ. പൃഥ്വി പുച്ഛം പ്രതിഷ്ഠ. അതിനെക്കുറിച്ചാണ് ഈ ശ്ലോകം പറയുന്നത്.

## അനുവാകം 3

> പ്രാണം ദേവാ അനുപ്രാണന്തി. മനുഷ്യാഃപശവശ്ചയേ.
> പ്രാണോഹി. ഭൂതാനാമായുഃ തസ്മാത് സർവ്വായുഷമുച്യതേ.
> സർവ്വമേവ ത ആയുരന്തി.
> യേ പ്രാണം ബ്രഹ്മോപാസതേ.
> പ്രാണോഹിഭൂതാനാമായുഃ തസ്മാത്
> സർവ്വായുഷമുച്യതി ഇതി.

പ്രാണനിലൂടെയാണ് ഇന്ദ്രിയാദിദേവന്മാർ ജീവിക്കുന്നത്. മനുഷ്യരും പശുക്കളും അങ്ങനെതന്നെ. പ്രാണനാണ് ഭൂതങ്ങളുടെ ആയുസ്സ്. അതിനാൽ പ്രാണനെ 'സർവ്വായുഷം' എന്നു പറയുന്നു. സർവ്വവും പ്രാണനാൽ പൂർണ്ണായുസ്സെത്തുന്നു. പ്രാണനെ ബ്രഹ്മമായി ഉപാസിക്കുക. പ്രാണൻ ഭൂതങ്ങളുടെ ആയുസ്സാണ്. അതിനാൽ സർവ്വായുഷമാണ്.

> തസ്യൈഷ ഏവ ശാരീര ആത്മാ. യഃ പൂർവ്വസ്യ. തസ്മാദ്വാ
> ഏതസ്മദ് പ്രാണമയാത്. അന്യോƒന്തര ആത്മാ മനോമയാഃ
> തേനൈഷ പൂർണ്ണഃ സ വാ ഏഷ പുരുഷവിധ ഏവ തസ്യപുരുഷ
> വിധ്യതാം. അന്വയം പുരുഷവിധഃ തസ്യയ ജുരേവസിരഃ
> ഋഗ്ദക്ഷിണഃ പക്ഷഃ സാമോത്തരഃ പക്ഷഃ ആദേശ ആത്മാ.
> അഥർവ്വാംഗിരസ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോഭവതി.

**അതിൻെറ ഈ ശരീരമാണ് (മനോമയം) ആത്മാവ്. അന്നമയശരീരത്തിൻെറ ആത്മാവ് പ്രാണമയശരീരവും പ്രാണമയശരീരത്തിൻേറത് മനോമയവുമാണ്. പ്രാണമയത്തിൽനിന്ന് അന്യമായി മനോമയമായ ഒരന്തരാത്മാവുണ്ട്. അതിനാൽ**



ഇത് പൂർണ്ണമായിരിക്കുന്നു. ഇതും ആദ്യത്തേതിനെപ്പോലെ പുരുഷരൂപത്തിലാണ്. അതിൻെറ ശിരസ്സ് യജുസ്സ്. ഋക്ക് ദക്ഷിണപക്ഷം. സാമം ഉത്തരപക്ഷം. ആദേശം (വേദവാക്യം) ആത്മാവ്. അഥർവ്വാംഗിരസം പുച്ഛം, പ്രതിഷ്ഠ. അതിനെക്കുറിച്ചാണ് ഈ ശ്ലോകം.

## അനുവാകം 4

> യതോ വാചോ നിവർത്തന്തേ. അപ്രാപ്യമനസാസഹ.
> ആനന്ദം ബ്രഹ്മണോ വിദ്വാൻ. നബിഭേതി കദാചനേതി.
> തസ്യൈഷ ഏവ ശാരീര ആത്മാ. യഃ പൂർവ്വസ്യ.

എവിടെ 'വാക്ക്' നിവർത്തിക്കുന്നുവോ, എവിടെ മനസ്സിനോടുകൂടി കടന്നു ചെല്ലാൻ സാദ്ധ്യമല്ലാതിരിക്കുന്നുവോ, (അവിടെ) ബ്രഹ്മാനന്ദം നേടിയ വിദ്വാൻ ഒരിക്കലും ഭയപ്പെടുന്നില്ല. ഇതാണ് ആദ്യം പറഞ്ഞ ശരീരത്തിൻെറ ആത്മാവ്. മനോമയശരീരത്തിൻെറ ആത്മാവ് വിജ്ഞാനമയമാണ്. അവിടേക്ക് ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ പ്രവേശനമില്ല. അവിടെ വാക്കുകൾ സർവ്വത്ര അടങ്ങിയ ഗംഭീരമായ മൗനത്തിൻെറ മേഖലയാണ്. അഭയമായ ആ മേഖലയിൽ പ്രവേശിച്ച് ബ്രഹ്മാനന്ദം നുകർന്ന വിദ്വാൻ ബ്രഹ്മജ്ഞാനി എന്ന പേരിനർഹനായിത്തീരുന്നു.

തസ്മാദ്വാ ഏതസ്മാൻ മനോമയാത്. അന്യോƒന്തര ആത്മാ വിജ്ഞാനമയാ. തേനൈഷപൂർണ്ണ. സ വാ ഏഷ പുരുഷവിധ ഏവ. തസ്യാ പുരുഷവിധതാം. അന്വയം പുരുഷവിധഃ തസ്യ ശ്രദ്ധൈവശിരഃ ഋതം ദക്ഷിണപക്ഷംഃ സത്യം ഉത്തരപക്ഷഃ യോഗ ആത്മാഃ മഹഃപുച്ഛം പ്രതിഷ്ഠാ. തദപ്യേഷശ്ലോകോഭവിതി. അതിൽനിന്ന് (മനോമയം) അന്യമായ ആന്തരാത്മാവ് വിജ്ഞാനമയമാണ്. വിജ്ഞാനമയശരീരത്താൽ മനോമയശരീരം പൂർണ്ണമാക്കപ്പെടുന്നു. അതും പുരുഷരൂപത്തിലാണ്. ശ്രദ്ധയാണ് ശിരസ്സ്. ഋതം ദക്ഷിണപക്ഷം. സത്യം ഉത്തരപക്ഷം. യോഗം ആത്മാവ്. മഹത്ത് പുച്ഛം പ്രതിഷ്ഠ. അതിനെക്കുറിച്ചാണ് ഈ ശ്ലോകം.

## അനുവാകം 5

> വിജ്ഞാനം യജ്ഞം തനുതേ. കർമ്മാണി
> തനുതേƒപി ച. വിജ്ഞാനം ദേവാഃ സർവ്വഃ ബ്രഹ്മ
> ജ്യേഷ്ഠമുപാസതേ. വിജ്ഞാനം ബ്രഹ്മചേദ്വേദ.
> തസ്മാച്ചേന്ന പ്രമാധതി. ശരീരേ പാപ് മനോഹിത്വാ
> സർവ്വാൻ കാമാൻ സമശ്നുത ഇതി.

**വിജ്ഞാനമയകോശം യജ്ഞം ചെയ്യുന്നു; കർമ്മവും ചെയ്യുന്നു. ദേവന്മാർ വിജ്ഞാനമയകോശത്തെയാണ് എല്ലാറ്റിലുംവെച്ച് ജ്യേഷ്ഠമായ ബ്രഹ്മമായി ഉപാസിക്കുന്നത്. (സാധാരണ മനുഷ്യരെപ്പോലെ അന്നമയശരീരത്തെയല്ല ആത്മമെന്ന് കരുതുന്നത്) വിജ്ഞാനം ബ്രഹ്മമാണെന്നറിഞ്ഞവൻ അതിൽനിന്ന് ഒരിക്കലും വ്യതിചലിക്കുന്നില്ല. അവർ അന്നമയശരീരത്തിൻെറ പാപങ്ങളെല്ലാം നശിച്ച്, സർവ്വ കാമങ്ങളും നേടി ആനന്ദചിത്തരായിത്തീരുന്നു.**

തസ്യൈഷ ഏവ ശാരീര ആത്മാ. യഃ
പൂർവ്വസ്യ. തസ്മാദ്വാ ഏതസ്മാദ്വിജ്ഞാനമയാത്.
അന്യോ*f*ന്തര ആത്മാനന്ദമയഃ തേനൈഷ പൂർണ്ണഃ
സവാ ഏഷ പുരുഷവിധ ഏവ. തസ്യ പുരുഷവിധ്യതാം.
അന്വയം പുരുഷവിധഃ തസ്യപ്രിയമേവശിരഃ
മോദോ ദക്ഷിണപക്ഷഃ പ്രമോദ ഉത്തരഃപക്ഷഃ
ആനന്ദ ആത്മാ. ബ്രഹ്മപുച്ഛം പ്രതിഷ്ഠാ.
തദപ്യേഷശ്ലോകോഭവതി.

ആ വിജ്ഞാനമയശരീരത്തിൻെറ ആത്മാവാണ് ഇത് (ആനന്ദമയകോശം). വിജ്ഞാനമയത്തിൽനിന്ന് അന്യവും അതിൻെറ ഉള്ളിലിരിക്കുന്നതുമായ ഇത് ആനന്ദമയമാണ്. വിജ്ഞാനമയകോശം ഇതിനാൽ നിറയ്ക്കപ്പെട്ടിരിക്കുന്നു. ഇതും പുരുഷരൂപമാണ്. അതിൻെറ ശിരസ്സാണ് പ്രിയം. മോദം ദക്ഷിണപക്ഷം. പ്രമോദം ഉത്തരപക്ഷം. ആനന്ദം ആത്മാവ്. ബ്രഹ്മം പുച്ഛം പ്രതിഷ്ഠം. അതിനെക്കുറിച്ച് ശ്ലോകം പറയുന്നു.




അന്നമയശരീരം ഭൂലോകവും, പ്രാണമയശരീരം ഭുവർല്ലോകവും മനോമയ ശരീരം സുവർല്ലോകവും വിജ്ഞാനമയ ശരീരം മഹർല്ലോകവുമാണ്. ഇതിനെയാണ് നേരത്തെ മഹാചമൻെറ പുത്രൻ ദർശിച്ചതായി പറഞ്ഞത്. സർവ്വാത്മഭാവ പ്രതിപത്തി മാർഗ്ഗ കഥനത്തിൽ അന്തർഹൃദയത്തിലെ ആകാശത്തിൽ താലുക്കളുടെ ഇടയിൽ സ്തനംപോലെ തൂങ്ങിക്കിടക്കുന്ന (uvula in the palate) ഇന്ദ്രയോനിയെക്കുറിച്ച് സൂചിപ്പിക്കുകയുണ്ടായി. ചിത്രത്തിൽ ആനന്ദമയകോശത്തിൻെറ മദ്ധ്യത്തിലായി ആത്മരൂപത്തിൽ ഇത് വരച്ചിരിക്കുന്നു. പ്രാചീനയോഗിയാൽ ഉപാസിക്കപ്പെട്ട "സത്യാത്മ പ്രാണാരാമം മന ആനന്ദം." എന്ന അവസ്ഥയാണ് ഇവിടെ വർണ്ണിക്കപ്പെടുന്നത്.

## അനുവാകം 6

അസന്നേവ സ ഭവതി അസദ്ബ്രഹ്മേതി വേദ ചേത്.
അസ്തി ബ്രഹ്മേതി ചേദ്വേദ. സന്തമേനം തതോ വിദുരിതി.
തസ്യൈ യ ഏവ ശാരീര ആത്മാ. യഃ പൂർവ്വസ്യ.

ഏതൊരാൾ ബ്രഹ്മം 'അസത്ത്' എന്ന് കരുതുന്നുവോ അയാളും 'അസത്ത്' ആയിത്തീരുന്നു. ബ്രഹ്മത്തിൻെറ അസ്തിത്വം ആരറിയുന്നുവോ അവൻെറ അസ്തിത്വം വിദ്വാന്മാർ അറിയുന്നു. ആദ്യം പറഞ്ഞ വിജ്ഞാനമയ ശരീരത്തിൻെറ ആത്മാവ് ഇതാണ് (ആനന്ദമയം). "ഞാൻ ഉണ്ട്" എന്നല്ലാതെ "ഞാൻ ഇല്ല" എന്ന് ആരും പറയാറില്ല. ഈ 'ഞാൻ' അന്നമയശരീരമാണെന്ന് തെറ്റിദ്ധരിക്കുന്നവരാണ് ബ്രഹ്മം ഇല്ലാത്തതാണെന്ന് കരുതുന്നത്. ബ്രഹ്മം ഇല്ലാത്തതാണെങ്കിൽ 'ഞാനും' ഇല്ല. ബ്രഹ്മം ഉള്ളതാണെങ്കിൽ 'ഞാനും' ഉണ്ട്, 'ഞാൻ'. ബ്രഹ്മമാണ്. ബ്രഹ്മജ്ഞാനിയുടെ കീർത്തി വിദ്വാന്മാർക്കിടയിൽ, അയാളുടെ അന്നമയപ്രാണമയശരീരങ്ങൾ ഇല്ലാതായാലും നിരന്തരമായി നിലനിൽക്കുന്നു.

അഥാതോ*f*നുപ്രശ്നാഃ ഉതാ വിദ്വാനമും ലോകം പ്രേത്യ.
കശ്ചന ഗഛതി. ആഹോ വിദ്വാനമും ലോകം പ്രേത്യ.
കശ്ചിത് സമശ്നുതാ ഉ.

ഇനി ചില അനുപ്രശ്നങ്ങളാണ്. വിദ്വാനല്ലാത്ത ഒരാൾ ഈ ലോകം ഉപേക്ഷിച്ചാൽ എവിടേക്കാണ് പോകുന്നത്? വിദ്വാൻ ആ ലോകത്തെ ഉപേക്ഷിക്കുന്നുണ്ടോ? എന്തെങ്കിലും ലോകങ്ങളെ പ്രാപിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ എപ്പോൾ? അന്നമയ, പ്രാണമയ, മനോമയ, വിജ്ഞാനമയകോശങ്ങളെ ഭേദിച്ച് ആനന്ദമയ കോശത്തിൽ എത്തിയ ബ്രഹ്മജ്ഞാനിയുടെ ബ്രഹ്മാനന്ദം അവസാനിക്കാത്തതാണ്. അയാൾ അവിടെത്തന്നെ പ്രതിഷ്ഠം നേടുന്നു. അസത്തായ അന്നമയ ശരീരത്തിൻെറ 'ഞാനി'ൽനിന്ന് സത്തായ 'ആനന്ദമയ'ശരീരത്തിൻെറ ഞാനിലേക്കുള്ള പ്രയാണത്തെ ഇനി വിവരിക്കുന്നു.

സോ*f*കാമയത. ബഹു സ്യാം പ്രജായേയേതി. സ തപോ*f*
തപ്യത.സ തപസ്തപ്ത്വാ. ഇദം സർവ്വ മസൃജത്. യദിദം കിം ച.
തത് സൃഷ്ടവ. തദേവാനുപ്രാവിശത് തദനുപ്രവിശ്യ.
സച്ചത്യച്ചാഭവത്. നിരുക്തം ചാനിരുക്തം ച നിലയനം
ചാ നിലയനം ച. വിജ്ഞാനം ചാ വിജ്ഞാനം ച.
സത്യം ചാ നൃതം ച. സത്യമഭവത്.
ത്യദിം ദ കിം ചതത്സത്യ മിത്യാചക്ഷതേ.
തദപ്യേഷ ശ്ലോകോഭവതി.

അവൻ കാമിച്ചു; ഞാൻ ധാരാളം പ്രജകളായിത്തീരട്ടെ എന്ന്. അവൻ തപസ്സു ചെയ്തു. തപസ്സിൽനിന്ന് സർവ്വവും സൃഷ്ടിച്ചു. സൃഷ്ടിച്ചവയിലെല്ലാം അനുപ്രവേശം ചെയ്തു. അവൻ സത്തും അസത്തും നിരുക്തവും അനിരുക്തവും നിലയനവും അനിലയനവും വിജ്ഞാനവും അവിജ്ഞാനവും സത്യവും അസത്യവുമായി

ഭവിച്ചു. അതിനാൽ ഇക്കാണുന്നതൊക്കെയും സത്യമായിത്തീർന്നു. അതിനാൽ 'സത്യ'മെന്നു പറയുന്നു. അതിനെക്കുറിച്ച് ഈ ശ്ലോകം ഭവിക്കുന്നു.

ഈശാവാസ്യമിദം സർവ്വം– സർവ്വത്തിലും ഈശ്വരൻ അധിവസിക്കുന്നതിനാൽ സർവവും സത്യമാണ്. സത്യമല്ലാതെ ഒന്നില്ല.

## അനുവാകം 7

അസദ്വാ ഇദമഗ്ര ആസീത. തതോവൈസംജായത.
തദാത്മാനം സ്വയം കുരുത. തസ്മാത്തത് സുകൃതമുച്യത ഇതി

ആദ്യത്തിൽ ഇത് (ഈ അന്നമയശരീരം) അസത്തായിരുന്നു. അതിൽനിന്ന് സത്ത് (ഞാനെന്ന ഉണ്മ) ജനിച്ചു. അത് ആത്മാവിൽനിന്ന് സ്വയം ഉണ്ടാക്കപ്പെട്ടു. അതിനാൽ അത് സുകൃതമെന്നറിയപ്പെടുന്നു.

'മനുഷ്യശരീരമെടുക്കുന്നത് സുകൃതമാണ്' എന്നു പറയാറുണ്ട്. ആത്മാവിൽനിന്ന് സ്വയംകൃതമായി സൃഷ്ടിക്കപ്പെട്ടതുകൊണ്ടാണ് അതു സുകൃതമാണെന്നു പറയുന്നത്. ആദ്യത്തിൽ ഇല്ലാതിരിക്കുകയും പിന്നീട് ആത്മാവിൻെറ സുകൃതമായി സത്തായി രൂപം ധരിക്കുകയും ചെയ്ത അന്നമയശരീരത്തിൽ ആത്മസത്ത ഉണ്മയായി പുനർജനിക്കുന്നു.

യദ് വൈതത് സുകൃതം. രസോവൈസഃ രസംഹ്യേവായം
ലബ്ധാനന്ദിഭവതി. കോ ഹ്യേ വാന്യാത് കഃ പ്രാണ്യാത്.
യദേഷ ആകാശ ആനന്ദോ ന സ്യാത്. ഏഷ ഹ്യേവാന മയതി.

ഇതുതന്നെയാണ് സുകൃതം. അത് രസമയമാണ്. ഈ രസം ലഭിച്ചിട്ട് ഞാൻ ആനന്ദിയായി ഭവിച്ചു. ഇപ്രകാരം (ആനന്ദവാനായി) മറ്റൊരു പ്രാണൻ ആരുണ്ട്? ഇപ്രകാരമുള്ള ആകാശം ആനന്ദമല്ലാതെ മറ്റെന്താണ്? ഇത് തീർച്ചയായും ആനന്ദിപ്പിക്കുന്നതുതന്നെ.

ചിദാകാശത്തിൽ ബ്രഹ്മരസം നുകർന്ന മനുഷ്യാത്മാവിൻെറ വാക്കുകളാണ് ഇവ.

യദാ ഹ്യേ വൈഷ ഏതസ്മിന്നദൃശ്യേƒനാത് ഭ്യേƒനിരുക്തേƒ
നിലയനേƒഭയം പ്രതിഷ്ഠാം വിന്ദതേ. അഥ സോƒ ഭയ ഗതോഭവതി.
യദാഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതേ. അഥതസ്യ ഭയം ഭവതി.
തത്വേഷ ഭയം വിദുഷോ ƒമന്വാനസ്യ. തദപ്യേഷശ്ലോകോഭവതി.

എപ്പോൾ എപ്രകാരം ഇതിൽ (ആനന്ദമയകോശത്തിൽ) അദൃശ്യവും അശരീരവും അനിരുക്തവും അനിലയനവുമായ, അഭയമായ പ്രതിഷ്ഠ സാധിക്കുന്നുവോ, അപ്പോൾ അവനും അഭയനായിത്തീരുന്നു. ആനന്ദമയകോശത്തിൻെറ പുച്ഛം പ്രതിഷ്ഠ അദൃശ്യവും അശരീരവും അനിരുക്തവും അനിലയനവും അഭയവുമായ 'ബ്രഹ്മ'മാണ്. അതിൻെറ ശിരസ്സ് പ്രിയവും പൂർവ്വോത്തരപക്ഷങ്ങൾ മോദപ്രമോദങ്ങളും ആത്മാവ് ആനന്ദവുമാണ്. അതിൽ എത്തിയവൻ അഭയനും ആനന്ദമയനുമായ ബ്രഹ്മമായിരിക്കുന്നു.



## അനുവാകം 8

ഭീഷാƒസ്മാദ്വാതഃ പവതേ. ഭീഷോദേതിസൂര്യഃ ഭീഷാƒ
സ്മാദഗ്നിശ്ചേന്ദ്രശ്ച. മൃത്യുർദ്ധാവതി പഞ്ചമ ഇതി.

(അഭയനായ) എന്നെ ഭയന്ന് കാറ്റ് വീശുന്നു; സൂര്യൻ ഉദിക്കുന്നു. അഗ്നിയും ഇന്ദ്രനും മൃത്യുവും ഗമിക്കുന്നു. ഈ പഞ്ചമങ്ങൾ (എന്നെ ഭയന്ന്) ഇപ്രകാരം പ്രവർത്തിക്കുന്നു.

സൈഷാƒനന്ദസ്യ മീമാംസാഭവതി. യുവാസ്യാത്സാധു
യുവാƒദ്ധ്യായകഃ ആശിഷ്ഠോദ്രഢിഷ്ഠോ ബലിഷ്ഠഃ
തസ്യേയം പൃഥിവീ സർവ്വ വിത്തസ്യപൂർണ്ണാസ്യാത് സ ഏകോ
മാനുഷ ആനന്ദഃ തേയേശതം മാനുഷാ ആനന്ദാഃ സ ഏകോ
മനുഷ്യഗന്ധർവ്വാണമാനന്ദഃ ശ്രോത്രിയസ്യചാകാമഹതസ്യ

ഈ ആനന്ദത്തിൽനിന്നാണ് മീമാംസ (അന്വേഷണം) ആരംഭിക്കുന്നത്. സാധുവും യുവാവും അദ്ധ്യയനം ചെയ്തവനും ആശിഷ്ഠനും (നിയന്ത്രണമുള്ളവൻ-Disciplined) ദ്രഢിഷ്ഠനും (resolute)ബലിഷ്ഠനുമായ ഒരാൾക്ക് പൃഥ്വി അതിൻെറ സമ്പൂർണ്ണ ധനത്തോടുകൂടി വഴങ്ങിക്കൊടുക്കുന്നു. ഒരു മനുഷ്യനെ സംബന്ധിച്ചിടത്തോളം ഇതാണ് ഏറ്റവും വലിയ ആനന്ദം. അത്തരം നൂറ് മനുഷ്യാനന്ദമാണ് ഒരു മനുഷ്യഗന്ധർവ്വൻെറ ആനന്ദം. സർവ്വകാമങ്ങളും നശിച്ച ഒരു വേദജ്ഞൻെറ (ശ്രോത്രിയൻെറ)ആനന്ദമാണത്.

എല്ലാ മീമാംസയും ആനന്ദത്തിൽനിന്നാണ് ആരംഭിക്കുന്നതെന്ന പ്രസ്താവം വളരെ ശ്രദ്ധേയമാണ്. ശങ്കരാചാര്യരുടേതായാലും ജൈമിനിയുടേതായാലും ബാദരായണൻേറതായാലും മീമാംസയുടെ ഉദ്ഭവം ബ്രഹ്മാനന്ദമാണ്. ബ്രഹ്മാനുഭൂതി സ്വാനുഭൂതിയാണ്, ദർശനമാണ്, അതീന്ദ്രിയമായ ആ ആനന്ദാനുഭൂതി പൂർവ്വജന്മപുണ്യഫലമായി ജാഗ്രത്തിലോ സ്വപ്നത്തിലോ സുഷുപ്തിയിലോ ഒരാൾ അനുഭവിക്കുന്നപക്ഷം അയാളുടെ ജീവിതംതന്നെ ആ ആനന്ദാനുഭൂതിയുടെ ഉത്ഭവം തേടിയുള്ള ഒരന്വേഷണമായിത്തീരുന്നു.

ഇവിടന്നങ്ങോട്ട് ആനന്ദത്തെ അളക്കാനുള്ള ഒരു ശ്രമമാണ്.

തേയേ ശതം മനുഷ്യ ഗന്ധർവ്വാണാമാനന്ദഃ സ ഏകോ ദേവ
ഗന്ധർവ്വാണാ മാനന്ദഃ ശ്രോത്രിയസ്യ ചാ കാമ ഹതസ്യ.

നൂറു മനുഷ്യഗന്ധർവ്വൻെറ ആനന്ദം ഒരു ദേവഗന്ധർവ്വൻെറ ആനന്ദമാണ്. അതാണ് കാമം നശിച്ച ശ്രോത്രിയൻെറ ആനന്ദം.

തേയേ ശതം ദേവഗന്ധർവ്വാണാമാനന്ദഃ സ ഏകഃ പിതൄണാം
ചിരലോക ലോകാനാമാനന്ദഃ ശ്രോത്രിയസ്യ ചാ കാമ ഹതസ്യ.

നൂറു ദേവഗന്ധർവ്വൻെറ ആനന്ദമാണ് ഒരു ചിരലോകവാസിയായ പിതൃവിൻെറ ആനന്ദം. അതാണ് ഒരു ശ്രോത്രിയൻെറ ആനന്ദം.

തേയേ ശതം പിതൄണാം ചിരലോക ലോകാനാം ആനന്ദഃ
സ ഏക ആജാന ജാനാം ദേവാനാമാനന്ദഃ ശ്രോത്രിസ്യ ചാ കാമഹതസ്യ.

നൂറ് ചിരലോകവാസികളായ പിതൃക്കളുടെ ആനന്ദം, വരികയും പോകയും ചെയ്യാത്ത (പുനർജ്ജന്മമില്ലാത്ത) ദേവന്മാരുടെ ആനന്ദമാണ്. അതാണ് ഒരു ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതമാജാനജാനം ദേവാനാമാനന്ദാഃ സ ഏക
കർമ്മ ദേവാനാം ദേവാനാം ആനന്ദഃ യേ കർമ്മണാ ദേവാനപിയന്തി.
ശ്രോത്രി യസ്യ ചാ കാമഹതസ്യ.

അത്തരം നൂറു ദേവന്മാരുടെ ആനന്ദമാണ് ഒരു കർമ്മദേവന്റെ ആനന്ദം (കർമ്മം കൊണ്ട് ദേവനായവൻ) അതാണ് ഒരു ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതം കർമ്മ ദേവാനാം ദേവാനാമാനന്ദാഃ സ ഏകോ
ദേവാനാമാനന്ദഃ ശ്രോത്രി യസ്യ ചാ കാമഹതസ്യ

നൂറു കർമ്മദേവന്മാരുടെ ആനന്ദമാണ് ഏകനായ ദേവന്റെ ആനന്ദം. അതാണ് ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതം ദേവനാമാനന്ദം സ ഏകോ ഇന്ദ്രസ്യാനന്ദഃ
ശ്രോത്രിയസ്യ ചാ കാമാഹതസ്യ.

അത്തരം നൂറു ദേവന്മാരുടെ ആനന്ദമാണ് ഏകനായ ഇന്ദ്രന്റെ ആനന്ദം. അതാണ് ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതമിന്ദ്രസ്യാനന്ദാഃ സ ഏകോ ബൃഹസ്പതേ
രാനന്ദഃ ശ്രോത്രിയസ്യ ചാ കാമഹതസ്യ.

നൂറ് ഇന്ദ്രന്മാരുടെ ആനന്ദമാണ് ഒരു ബൃഹസ്പതിയുടെ ആനന്ദം. അതാണ് ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതം ബൃഹസ്പതേരാനന്ദഃ സ ഏകപ്രജാപതേ
രാനന്ദഃ ശ്രോത്രിയസ്യാ ചാ കാമഹതസ്യ.

നൂറു ബൃഹസ്പതിയുടെ ആനന്ദം ഒരു പ്രജാപതിയുടെ ആനന്ദമാണ്. അതാണ് ഒരു ശ്രോത്രിയന്റെ ആനന്ദം.

തേയേ ശതം പ്രജാപതേരാനന്ദഃ സ ഏകോ ബ്രഹ്മണ
ആനന്ദഃ ശ്രോത്രിയസ്യ ചാ കാമഹതസ്യ.

നൂറു പ്രജാപതിമാരുടെ ആനന്ദമാണ് ഒരു ബ്രഹ്മത്തിന്റെ ആനന്ദം. ആ ബ്രഹ്മാനന്ദമാണ് സർവ്വകാമങ്ങളും നശിച്ച ഒരു ശ്രോത്രിയന്റെ ആനന്ദം.

അനന്തമായ കാലത്തെ അളക്കാൻ മനുഷ്യദിവസങ്ങളെ ബ്രഹ്മദിവസത്തോടു താരതമ്യപ്പെടുത്തുന്ന അതേ ശൈലി അനന്തമായ ആനന്ദത്തെ അളക്കാനും ഉപയോഗിക്കുന്നു. സാധാരണ മനുഷ്യന്റെ ആനന്ദത്തിൽനിന്ന് പടിപടിയായി കയറി ബ്രഹ്മാനന്ദത്തിലെത്തുന്ന ശ്രോത്രിയന്റെ അനന്താനന്ദ സാമ്രാജ്യം നമുക്കു മുന്നിൽ അനാവരണംചെയ്യപ്പെടുന്നു.

**സ യശ്ചായം പുരുഷേ യ ശ്ചാസാവാദിത്യേ.**
**സ ഏകഃ സ യ ഏവം വിത്. അസ്മല്ലോകാത് പ്രേത്യ.**



ഏതമന്നമയമാത്മാനമുപസംക്രമതി. ഏതം പ്രാണമയമാത്മാനമുപ സംക്രമതി. ഏതം മനോമയ മാത്മാന മുപസംക്രമതി. ഏതം വിജ്ഞാനമയമാത്മാന മുപ സംക്രമതി. ഏതമാനന്ദമയമാത്മാനമുപസംക്രമതി. തദപ്യേഷ ശ്ലോകോഭവതി.

ആദിത്യനിൽ ഇരിക്കുന്ന ഏകമായ ആ പുരുഷനെ അറിഞ്ഞവൻ ഈ ലോകം വിട്ടുപോകുമ്പോൾ, അന്നമയവും പ്രാണമയവും മനോമയവും വിജ്ഞാനമയവും ആനന്ദമയവുമായ ആത്മാക്കളെ ക്രമത്തിൽ കടന്നുചെല്ലുന്നു. അതിനെക്കുറിച്ചാണ് ഈ ശ്ലോകം. അനുപ്രശ്നങ്ങൾക്കുള്ള ഉത്തരങ്ങൾ ഇതോടുകൂടി മുഴുവനായി നൽകിക്കഴിഞ്ഞു.

## അനുവാകം 9

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാസഹാ
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചനേതി.

എവിടെ വാക്ക് നിവർത്തിക്കുന്നുവോ, എവിടെ മനസ്സിനോടുകൂടി കടന്നു ചെല്ലാൻ സാദ്ധ്യമല്ലാതിതിരിക്കുന്നുവോ അവിടെ ബ്രഹ്മാനന്ദം നേടിയ വിദ്വാൻ ഒരിക്കലും ഭയപ്പെടുന്നില്ല. അനുവാകം നാലിൽ പറഞ്ഞത് ഒരിക്കൽക്കൂടി അടിവരയിട്ടു പറഞ്ഞുറപ്പിക്കുകയാണിവിടെ.

അഭയമായ ആ അനന്താനന്ദാവസ്ഥയിൽ "കിം കർമ്മം കിം അകർമ്മേതി" പ്രശ്നങ്ങളൊന്നുംതന്നെയില്ല.

ഏതം ഹ വാവ നതപതികിമഹം സാധുനാകരവം.
കിമഹം പാപമകരവമിതി സയ ഏവം വിദ്വാനേതേ
ആത്മാനം സ്പൃണുതേ ഉഭേഹ്യേവൈഷ ഏതേ ആത്മാനം
സ്പൃണുതേ.യ ഏവം വേദ. ഇത്യുപനിഷത്.

"എന്തുകൊണ്ട് ഞാൻ നല്ലതു ചെയ്തില്ല, എന്തുകൊണ്ടു ഞാൻ പാപം ചെയ്തു" ഇപ്രകാരം അവൻ നിശ്ചയമായും തപിക്കുന്നില്ല. ആത്മാവിനെ അറിഞ്ഞ വിദ്വാൻ രണ്ടിനേയും (പുണ്യപാപങ്ങളെ) ഒരുപോലെ കരുതുന്നു. ഇപ്രകാരം ഉപനിഷത്ത് പറയുന്നു.

ഓം സഹനാവവതു. സഹനൌ ഭുനക്ത.
സഹവീര്യം കരവാവഹൈ
തേജസ്വി നാ വധീതമസ്തു മാ വിദ്വിഷാ വഹൈഃ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# ഭൃഗുവല്ലി

## ശാന്തിപാഠം

ഓം സഹനാവവതു. സഹനൌ ഭുനക്തു.
സഹവീര്യം കരവാവഹൈ.
തേജസ്വിനാ വധീതമസ്തു മാവിദ്വിഷാ വഹൈ.
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

## അനുവാകം 1

ഭൃഗുർവ്വൈ വാരുണി. വരുണം പിതരമുപസാര.
അധീഹി ഭഗവോ.ബ്രഹ്മേതിഃ
തസ്മാ ഏതത് പ്രോവാച.
അന്നം പ്രാണം. ചക്ഷുഃ ശ്രോത്രം മനോ വാചമിതി.

വരുണപുത്രനായ ഭൃഗു പിതാവായ വരുണൻെറ അടുക്കൽ ചെന്നു. "ഭഗവാൻ, ബ്രഹ്മത്തെ പഠിപ്പിക്കുക" എന്നു പറഞ്ഞു. അവനോട് (വരുണൻ) ഇപ്രകാരം പറഞ്ഞു: "അന്നം, പ്രാണൻ, ചക്ഷു, ശ്രോത്രം, മനസ്സ്-വാക്ക്-"

തം ഹോ വാച. യതോ വാ ഇമാനി ഭൂതാനി ജായന്തേ
യേന ജാതാനി ജീവന്തി. യത് പ്രയന്ത്യഭിസംവിശന്തി.
തദ്വി ജിജ്ഞാസസ്വ. തദ് ബ്രഹ്മേതി.
സ തപോ*f*തപ്യത സ തപസ്തപ്ത്വാ.

അവനോട് പറഞ്ഞു: "ഏതൊന്നിൽനിന്ന് ഈ ഭൂതങ്ങളെല്ലാം ജനിച്ചുവോ, ഏതൊന്നിനാൽ ജനിച്ചവയെല്ലാം ജീവിക്കുന്നുവോ,ഏതൊന്നിലേക്ക് പ്രയാണം ചെയ്യുന്നവയെല്ലാം പ്രവേശിക്കുന്നുവോ,അതിനെ ജിജ്ഞാസാപൂർവ്വം അന്വേഷിക്കുക. അതാണ് ബ്രഹ്മം." അവൻ അപ്രകാരം തപം ചെയ്തു.

ബ്രഹ്മാനന്ദവല്ലിയിൽ ഒരു ബ്രഹ്മജ്ഞാനി പടി പടിയായി അന്ന, പ്രാണ, മനോ, വിജ്ഞാനാനന്ദമയകോശങ്ങൾ കടന്നു ചെല്ലുന്നത് സാമാന്യമായി പറഞ്ഞു. ഇവിടെ അത്തരമൊരു ബ്രഹ്മജ്ഞാനിയായി, വരുണപുത്രൻ ഭൃഗുവിനെ അവതരിപ്പിക്കുകയാണ്. പിതാവിൻെറ ഉപദേശം കേട്ട് തപസ്സുചെയ്ത ഭൃഗു ക്രമത്തിൽ അന്നപ്രാണാദികോശങ്ങളെ കടന്നുചെന്ന് ആനന്ദമയകോശത്തിലെത്തിച്ചേർന്നു.

## അനുവാകം 2

അന്നം ബ്രഹ്മേതി വ്യജനാത്,
അന്നദ്ധ്യേവഖലു ഇമാനിഭൂതാനി ജായന്തേ.
അന്നേന ജാതാനി ജീവന്തി.
അന്നം പയന്ത്യഭിസംവീശന്തീതി.
തദ്വിജ്ഞായ. പുനരേവ വരുണം പിതരമുപസസാര.
അധീഹി ഭഗവോ ബ്രഹ്മേതി. താം ഹോവാച.
തപസാ ബ്രഹ്മവിജിജ്ഞാസസ്വ. തപോബ്രഹ്മേതി.
സ തപോ*f*തപ്യത. സ തപസ്തപ്ത്വാ.

ആദ്യം ഭൃഗു അന്നം ബ്രഹ്മമാണെന്ന് സങ്കൽപ്പിച്ചു തപം ചെയ്തു. അന്നത്തിൽ നിന്നാണ് സർവ്വഭൂതങ്ങളും ഉണ്ടാവുന്നത്. അന്നംകൊണ്ടാണ് ജീവിക്കുന്നത്. അന്നത്തിലേക്കുതന്നെ വീണ്ടും പ്രവേശിക്കുകയും ചെയ്യുന്നു. ഇപ്രകാരം മനസ്സിലുറപ്പിച്ച് ഭൃഗു വീണ്ടും വരുണസന്നിധിയിലെത്തി. വരുണൻ പറഞ്ഞു: "തപസ്സു



കൊണ്ട് ബ്രഹ്മത്തെ അറിയുക. തപസ്സാണ് ബ്രഹ്മം." ഇതു കേട്ട ഭൃഗു വീണ്ടും തപസ്സുതുടങ്ങി.

## അനുവാകം 3

പ്രാണോബ്രഹ്മേതി വ്യജനാത്.
പ്രാണാദ്ധ്യേവ ഖല്വിമാനിഭൂതാനി ജായന്തേ.
പ്രാണേനജാതാനി ജീവന്തി.
പ്രാണം പ്രയന്ത്യഭി സംവിശന്തീതി.
തദ്വിജ്ഞായ പുനരേവ വരുണം പിതരമുപസസാര.
അധീഹി ഭഗവോ ബ്രഹ്മേതി. താം ഹോ വാച.
തപസാ ബ്രഹ്മവിജിജ്ഞാസസ്വ. തപോ ബ്രഹ്മേതി.
സ തപോ*f*തപ്യത. സ തപസ്തപ്ത്വാ.

ഇത്തവണ ഭൃഗു അന്നമയ ശരീരത്തെയല്ല പ്രാണമയശരീരത്തെയാണ് ബ്രഹ്മമായിക്കരുതി തപസ്സുചെയ്തത്. പ്രാണൻകൊണ്ടാണ് സർവ്വഭൂതങ്ങളും ഉണ്ടാവുന്നതും നിലനിൽക്കുന്നതും. മരിക്കുമ്പോൾ അവ പ്രാണനിലേക്കുതന്നെ പ്രവേശിക്കുന്നു. ഇങ്ങനെ ധ്യാനിച്ചുറപ്പിച്ച് പിതൃസവിധത്തിലെത്തിയ ഭൃഗുവിനോട് വീണ്ടും വരുണൻ പറഞ്ഞു: "തപസ്സുകൊണ്ട് ബ്രഹ്മത്തെ അറിയുക. തപസ്സാണ് ബ്രഹ്മം." വീണ്ടും ഭൃഗു തപസ്സു തുടങ്ങി.

## അനുവാകം 4

മനോ ബ്രഹ്മേതിവ്യജാനാത്.
മനസോഹ്യേവ ഖല്വിമാനിഭൂതാനിജായന്തേ.
മനസാജാതാനി ജീവന്തി. മനഃ
യന്ത്യഭിസംവിശന്തീതി. തദ്വിജ്ഞായ.
പുനരേവവരുണം പിതരമുപസസാര അധീഹി
ഭഗവോബ്രഹ്മേതി. താം ഹോവാച.
തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തപോ ബ്രഹ്മേതി.
സ തപോ*f*തപ്യത സതപസ്തപ്ത്വാ.

മനസ്സിൽനിന്നു സർവ്വവും ജനിക്കുകയും മനസ്സാൽ ജീവിക്കുകയും മനസ്സിലേക്കു മടങ്ങുകയും ചെയ്യുന്നതിനാൽ മനസ്സാണ് ബ്രഹ്മമെന്നുറപ്പിച്ച ഭൃഗുവിനോട് വീണ്ടും തപം ചെയ്യാൻ വരുണൻ ഉപദേശിച്ചു.

## അനുവാകം 5

വിജ്ഞാനം ബ്രഹ്മേതി വ്യജാനാത്.
വിജ്ഞാനാദ്ധ്യ ഏവ ഖലു ഇമാനി ഭൂതാനി ജായന്തെ.
വിജ്ഞാനേന ജാതാനി ജീവന്തി.
വിജ്ഞാനം പ്രയന്ത്യഭിസംവിശന്തീതി.
തദ്വിജ്ഞായ. പുനരേവ വരുണം പിതരം ഉപസസാര.

അധീഹി ഭഗവോ ബ്രഹ്മേതി. താം ഹോവാച.
തപസാ ബ്രഹ്മ വിജ്ഞാസസ്വ.
തപോബ്രഹ്മേതി. സ തപോഽതപ്യത സ തപസ്തപ്ത്വാ.

വിജ്ഞാനത്തിൽനിന്നു സർവ്വഭൂതങ്ങളും ജനിക്കുന്നു. അതിനാൽ നിലനിൽക്കുന്നു. അതിലേക്കു മടങ്ങുന്നു. അതിനാൽ വിജ്ഞാനമാണ് ബ്രഹ്മമെന്ന് തപസാ സാക്ഷാത്കരിച്ച പുത്രനോട് വരുണൻ വീണ്ടും തപമനുഷ്ഠിക്കാനാണ് ആവശ്യപ്പെട്ടത്.

## അനുവാകം 6

ആനന്ദോ ബ്രഹ്മേതിവ്യജാനാത്.
ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനിജായന്തെ.
ആനന്ദേന ജാതാനി ജീവന്തി.
ആനന്ദം പ്രയന്ത്യഭി സം വിശന്തീതി.
സൈഷാ ഭാർഗ്ഗവി വാരുണീ വിദ്യാ.
പരമേ വ്യോമൻ പ്രതിഷ്ഠിതാ.
സ യ ഏവം വേദ പ്രതിതിഷ്ഠതി.
അന്നവാൻ അന്നാദോ ഭവതി.
മഹാൻ ഭവതി പ്രജയ പശുഭിർബ്രഹ്മവർച്ചസേന.
മഹാൻ കീർത്ത്യാ.

ഒടുവിൽ ആനന്ദമാണ് സർവ്വത്തിനും ഉത്ഭവവും നിലയനവും ലയനസ്ഥാനവുമെന്ന് സാക്ഷാത്കരിച്ചു. ഈ ബ്രഹ്മവിദ്യ വരുണപുത്രനായ ഭൃഗുവിന്റേതാകയാൽ ഭാർഗ്ഗവീവാരുണീ വിദ്യ എന്നറിയപ്പെടുന്നു. ഈ വിദ്യ പരമമായ വ്യോമത്തിൽ, ചിദാകാശത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഈ വിദ്യ ഗ്രഹിച്ചവന് ധാരാളം അന്നം ലഭിക്കുന്നു. അവൻ അന്നം ഭുജിക്കുന്നവനായിത്തീരുന്നു. ധാരാളം പ്രജകളും പശുക്കളും ബ്രഹ്മവർച്ചസ്സുംകൊണ്ട് മഹാനായിത്തീരുന്നു. കീർത്തിയാൽ മഹാനായിത്തീരുന്നു.

ബ്രഹ്മാനന്ദവല്ലിയിൽ ആദ്യത്തെ അനുവാകത്തിൽ "യോവേദനിഹിതം ഗുഹായാം പരമേ വ്യോമൻ" എന്ന് പ്രകീർത്തിക്കപ്പെട്ട "സത്യം, ജ്ഞാനമനന്തം, ബ്രഹ്"മത്തെത്തന്നെയാണ് ഇവിടെ "പരമേ വ്യോമൻ പ്രതിഷ്ഠിത"മായിരിക്കുന്ന വിദ്യയായി പ്രകീർത്തിക്കുന്നത്. ഈ വിദ്യ നേടിയവൻ ഒരേ സമയം അന്നവാനും അന്നാദനുമാണ്. പ്രജാപശുസമ്പത്തികളാകുന്ന ഭൗതികപ്രേയസ്സും ബ്രഹ്മവർച്ചസ്സാകുന്ന ആദ്ധ്യാത്മികശ്രേയസ്സും അയാൾക്കുണ്ട്. കീർത്തികേട്ട ആ മഹാനെ ഗുരുവായി സ്വീകരിക്കാൻ അന്തേവാസികൾ തിരഞ്ഞെത്തുന്നു. അന്നമയശരീരത്തേക്കാൾ ആനന്ദമയശരീരമാണ് ശ്രേഷ്ഠമെന്ന് സംശയരഹിതമാംവണ്ണം തെളിയിച്ചുകഴിഞ്ഞു. എന്നു വെച്ച് അന്നമയമായ ഭൂതശരീരത്തെ നിന്ദിക്കുകയോ നിരസിക്കുകയോ അരുത്. അതിനെ വർദ്ധിപ്പിച്ചുകൊണ്ടേ ഇരിക്കണം അതായിരിക്കണം നമ്മുടെ വ്രതമെന്ന് ഋഷി തുടർന്നുള്ള ശ്ലോകങ്ങളിൽ പറയുന്നു.

## അനുവാകം 7

അന്നം ന നിന്ദ്യാത്. തദ് വ്രതം പ്രാണോ വാ അന്നം.
ശരീരമന്നാദം. പ്രാണേ ശരീരം പ്രതിഷ്ഠിതം.
ശരീരം പ്രാണഃ പ്രതിഷ്ഠിതഃ തദേതദന്നമന്നേ പ്രതിഷ്ഠിതം.
സയ ഏതദന്നമന്നേപ്രതിഷ്ഠിതം വേദഃപ്രതിതിഷ്ഠതി.
അന്നവാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ
പശുഭിർ ബ്രഹ്മവർച്ചസേന. മഹാൻ കീർത്ത്യാ.

അന്നത്തെ ഒരിക്കലും നിന്ദിക്കരുത്. അതാവട്ടെ വ്രതം. പ്രാണൻ അന്നമാണ്. ശരീരം അതിനെ വിഴുങ്ങുന്ന അന്നാദവും. ശരീരം പ്രാണനിലും പ്രാണൻ ശരീരത്തിലും പ്രതിഷ്ഠിതമായിരിക്കുന്നു. അന്നം അന്നത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഈ കാര്യം അറിഞ്ഞവൻ അന്നവാനും അന്നാദനുമായി, ധാരാളം പ്രജകളോടും പശുക്കളോടും ബ്രഹ്മവർച്ചസ്സോടുംകൂടി കീർത്തിമാനായ, മഹാനായിത്തീരുന്നു.

## അനുവാകം 8

അന്നം ന പരിചക്ഷിത. തദ്വ്രതം ആപോവാ അന്നം.
ജ്യോതിരന്നാദം. അപ്സുജ്യോതിഃ പ്രതിഷ്ഠിതം.
ജ്യോതിഷ്ഠാപഃ പ്രതിഷ്ഠിതാ. തദേതന്നമന്നേ പ്രതിഷ്ഠിതം.
സ ഏ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദപ്രതിതിഷ്ഠതി.
അന്നവാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ
പശുഭിർ ബ്രഹ്മവർച്ചസേന. മഹാൻ കീർത്ത്യാ.

അന്നത്തെ ഒരിക്കലും നിരസിക്കരുത്. അതാവട്ടെ വ്രതം. ആപസ്സാണ് അന്നം. ജ്യോതിസ്സ് അതിനെ ഭക്ഷിക്കുന്ന അന്നാദവും. ആപസ്സ് ജ്യോതിസ്സിലും ജ്യോതിസ്സ് ആപസ്സിലും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അന്നം അന്നത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഇതറിഞ്ഞവൻ അന്നവാനും അന്നാദനുമായി പ്രജകളോടും പശുക്കളോടും ബ്രഹ്മവർച്ചസ്സോടുംകൂടി കീർത്തിമാനായി, മഹാനായി ഭവിക്കുന്നു.

## അനുവാകം 9

അന്നം ബഹു കുർവ്വീത. തദ്വ്രതം. പൃഥിവീ വാ അന്നം.
ആകാശോന്നാദഃ പൃഥിവ്യാമാകാശഃ പ്രതിഷ്ഠിതഃ
ആകാശേ പൃഥിവീ പ്രതിഷ്ഠിതാ. തദേതദന്നമന്നേ പ്രതിഷ്ഠിതം.
സയ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദപ്രതിഷ്ഠതി.
അന്നവാനന്നാദോഭവതി. മഹാൻ ഭവതി പ്രജയാ
പശുഭിർബ്രഹ്മവർച്ചസേന. മഹാൻ കീർത്ത്യാ.

അന്നത്തെ ധാരാളം ഉണ്ടാക്കുക (ഉത്പാദിപ്പിക്കുക) അതാവട്ടെ വ്രതം. പൃഥിവി അന്നമാണ്. ആകാശം അതിനെ വിഴുങ്ങുന്ന അന്നാദവും. ആകാശം പൃഥിവിയിലും പൃഥിവി ആകാശത്തിലും പരസ്പരം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അന്നം അന്നത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഇതറിഞ്ഞവൻ അന്നവാനും അന്നാദനുമാണ്.

അയാൾ ധാരാളം പ്രജകളോടും പശുക്കളോടും ബ്രഹ്മവർച്ചസ്സോടുംകൂടി കീർത്തിമാനായി മഹാനായി ഭവിക്കുന്നു.

## അനുവാകം 10

> ന കഞ്ചനവസതൗ പ്രത്യാചക്ഷീത. തദ്വ്രതം.
> തസ്മാദ്യയാ കയാ ച വിദ്യയാ ബഹുന്നാപ്രാപ്നുയാത്.
> അരാദ്ധ്യസ്മാ അന്നമിത്യാ ചക്ഷതെ.
> ഏതദ്വൈ മുഖതോന്നം രാദ്ധം മുഖതോ$f$
> സ്മാ അന്നം രാദ്ധ്യതെ.
> ഏതദ്വൈമദ്ധ്യതോ$f$ന്നം രാദ്ധം.
> മദ്ധ്യതോ$f$സ്മാ അന്നം രാദ്ധ്യതെ.
> ഏതദ്ധ്വാ അന്തതോ$f$ന്നം രാദ്ധം.
> അന്തതോ$f$സ്മാ അന്നം രാദ്ധ്യതെ. യ ഏവം വേദ.

വസതി അന്വേഷിച്ചു വരുന്നവരെ (അതിഥികളെ) ഒരിക്കലും തിരിച്ചയയ്ക്കരുതെന്നാവട്ടെ വ്രതം. അതിനായിട്ട് ധാരാളം അന്നം സമ്പാദിക്കുക. "ഭക്ഷണം തയ്യാറായി" എന്നു പറയുക. നന്നായി പാകം ചെയ്ത അന്നം നന്നായിട്ട് അതിഥിക്ക് നൽകുക. മദ്ധ്യമമായി പാകം ചെയ്ത ഭക്ഷണമായാലും മോശമായി പാകം ചെയ്തതായിരുന്നാൽപോലും അത് നൽകുക.

അതിഥികളെ സത്കരിക്കൽ ഒരു വ്രതമാക്കി എടുത്ത ജനതയായതുകൊണ്ട്, ഭാരതത്തിൽ നാനാരാജ്യങ്ങളിൽനിന്നും ജനങ്ങൾ എത്തിക്കൊണ്ടിരുന്നു. അവർക്ക് 'അതിഥി ദേവോഭവ' എന്ന ഭാവനയോടെ ഏററവും നല്ല ഭക്ഷണം മര്യാദയോടെ നൽകപ്പെട്ടു. ദരിദ്ര കുടുംബങ്ങളിൽപോലും, അല്പവും മോശപ്പെട്ടതുമാണെന്നിരിക്കലും, അതിഥിക്കു ഭക്ഷണം കൊടുക്കാതിരിക്കൽ പതിവുണ്ടായിരുന്നില്ല. അതിഥിസത്കാരം ഗൃഹസ്ഥന്റെ ധർമ്മമായിരുന്നു.

> ക്ഷേമ ഇതി വാചി. യോഗക്ഷേമ ഇതി പ്രാണാപാനയോഃ
> കർമ്മതി ഹസ്തയോഃ ഗതിരിതി പാദയോഃ വിമുക്തിരിതിപായൗഃ
> ഇതി മാനുഷീസമാജ്ഞാഃ

മനുഷ്യനിൽ ബ്രഹ്മാനന്ദത്തെ എങ്ങനെ അറിയണം. വാക്കിൽ ക്ഷേമമായും പ്രാണാപാനങ്ങളിൽ യോഗക്ഷേമമായും ഹസ്തത്തിൽ കർമ്മമായും പാദത്തിൽ ഗതിയായും പായത്തിൽ (മലദ്വാരത്തിൽ) വിമുക്തിയായും അറിയുക.

ലോകത്തിനു മുഴുവൻ ക്ഷേമം വരുന്ന വാക്കുകൾ പറയുന്നവൻ ബ്രഹ്മജ്ഞാനിയാണ്. പ്രാണാപാനങ്ങളിൽ പ്രപഞ്ചത്തിന്റെ യോഗക്ഷേമം വഹിക്കുന്നവൻ (യോഗക്ഷേമം വഹാമ്യഹം എന്ന് കൃഷ്ണൻ ഗീതയിൽ) ബ്രഹ്മജ്ഞാനിയാണ്. ഹസ്തത്തിൽ കർമ്മയോഗത്തെ വഹിക്കുന്നവൻ ബ്രഹ്മജ്ഞാനിയാണ്. ഒരു സ്ഥലത്ത് എപ്പോഴും ഇരിക്കാതെ നിർമ്മമനായി ഗതിശീലനായിരിക്കുന്നവൻ ബ്രഹ്മജ്ഞാനിയാണ്. പായത്തിലൂടെയുള്ള ഗതിശീലം മരണം, ജനനം എന്നിവയും പുനർജ്ജന്മങ്ങളുമുള്ള പിതൃലോകത്തിലേക്കുള്ള ഗതിയാണ്. വിദൃതം അഥവാ നന്ദനം എന്നറിയപ്പെടുന്ന ബ്രഹ്മരന്ധ്രത്തിലൂടെ വിമുക്തി നേടിയവൻ



മാത്രമേ പുനർജ്ജനിയില്ലാത്ത ദേവയാനം ചെയ്യുന്നുള്ളു. അപ്രകാരം വിമുക്തി നേടിയവൻ മാത്രമേ ബ്രഹ്മജ്ഞാനിയാവുന്നുള്ളു. ഇവിടെ, ഗൃഹസ്ഥാശ്രമത്തെയും വീണ്ടും വീണ്ടും പ്രജകളെ സൃഷ്ടിക്കുന്ന പ്രജനനപ്രക്രിയയെയും പുകഴ്ത്തുന്ന ഋഷി ബ്രഹ്മരന്ധ്രത്തിലൂടെയുള്ള സംന്യാസിയുടെ മുക്തിയെക്കാൾ പായത്തിലൂടെയുള്ള ഗൃഹസ്ഥന്റെ വിമുക്തിയെയാണ് ബ്രഹ്മാനന്ദമായിക്കരുതുന്നത്.

> അഥ ദൈവിഃ തൃപ്തിരിതിവൃഷ്ടോ. ബലമിതിവിദ്യുതി.
> യശ ഇതി പശുഷു. ജ്യോതിരിതി നക്ഷത്രേഷു.
> പ്രജാപതിരമൃത മാനന്ദ ഇത്യുപസ്ഥേ. സർവ്വമിത്യാകാശേ.

ദൈവീശക്തികളിൽ ഏതൊക്കെയാണ് ബ്രഹ്മാനന്ദമായി കരുതപ്പെടുന്നത്? വൃഷ്ടിയിൽ തൃപ്തി; വൈദ്യുതിയിൽ ബലം; പശുക്കളിൽ യശസ്സ്;നക്ഷത്രത്തിൽ ജ്യോതിസ്സ്; ഉപസ്ഥത്തിൽ പ്രജാപതിയുടെ അമൃതാനന്ദം; ആകാശത്തിൽ സർവ്വവും.

> തത്പ്രതിഷ്ഠേത്യുപാസീത. പ്രതിഷ്ഠാവാൻ ഭവതി.
> തന്മഹ ഇത്യുപാസീത. മഹാൻ ഭവതി. തന്മന ഇത്യുപാസീത.
> മാനവാൻ ഭവതി. തന്നമ. ഇത്യുപാസീത.
> നമ്യന്തേ$f$സ്മൈ കാമാഃ തദ് ബ്രഹ്മേത്യുപാസീത.
> ബ്രഹ്മവാൻ ഭവതി. തദ് ബ്രഹ്മണഃ
> പരിമര ഇത്യുപാസീത. പര്യണം മ്രിയതേ ദ്വിഷന്തഃ
> സപത്നാഃ പരിയേ$f$പ്രിയാഭ്രാതൃവ്യാ.

ചില ആളുകൾ ബ്രഹ്മത്തെ പ്രതിഷ്ഠയായിട്ടാണ് ഉപാസിക്കുന്നത്. അവർ പ്രതിഷ്ഠാവാന്മാരായിത്തീരുന്നു. ചിലർ "മഹ" എന്നുപാസിക്കുന്നു; അവർ മഹാന്മാരായിത്തീരുന്നു. ചിലർ ബ്രഹ്മത്തെ മനസ്സായി ഉപാസിക്കുന്നു. അവർ മനനം ചെയ്യുന്നവരായിത്തീരുന്നു. ചിലർ "നമ" എന്നുപാസിക്കുന്നു.

അവനെ സർവ്വകാമങ്ങളും നമിക്കുന്നു. ബ്രഹ്മത്തെ ബ്രഹ്മമെന്നുപാസിക്കുന്നവൻ ബ്രഹ്മവാൻ ആയിത്തീരുന്നു. ചിലർ ബ്രഹ്മത്തെ സംഹാരമൂർത്തിയായി ഉപാസിക്കുന്നു. അവർക്ക് അവരെ ചുറ്റിയിരിക്കുന്ന ശത്രുക്കളെല്ലാം നശിച്ചുപോവുന്നു.

> സ യശ്ചായം പുരുഷേ. യശ്ചാസാ വാദിത്യേ.
> സ ഏകഃ സ യ ഏവം വിത്. അസ്മാല്ലോകാത് പ്രേത്യ.
> ഏതമന്നമയമാത്മാനമുപസംക്രമ്യ.
> ഏതം പ്രാണമയമാത്മാനമുപസംക്രമ്യ.
> ഏതം മനോമയമാത്മാനമുപസംക്രമ്യ.
> ഏതം വിജ്ഞാനമയമാത്മാനമുപസംക്രമ്യ.
> ഏതമാനന്ദമയമാത്മാനമുപസംക്രമ്യ.
> ഇമാം ലോകാൻ കാമാനി കാമരൂപ്യനുസംചരൻ.
> ഏതത് സാമഗായന്നാസ്തേ.

ഏതൊരുവൻ ഈ പുരുഷനിലും ആദിത്യനിലുമുള്ള ഏകത്തെ ഇപ്രകാരം അറിയുന്നുവോ അവൻ ഈ ലോകം വിട്ടു പോകുമ്പോൾ ക്രമേണ അന്നമയവും പ്രാണമയവും മനോമയവും വിജ്ഞാനമയവും ആനന്ദമയവുമായ ആത്മാവിൽ ലയിച്ചു ചേരുന്നു. അവൻ ഈ ലോകത്തിലെ കാമമാകുന്ന അന്നം മുഴുവൻ ഭുജിച്ച് കാമരൂപിയായി, സാമഗാനം പാടിക്കൊണ്ട് സഞ്ചരിക്കുന്നു.

ഇങ്ങനെ സർവ്വ കാമങ്ങളും ഭുജിച്ച് കാമരൂപിയായി ആനന്ദമയനായി സഞ്ചരിക്കുന്ന ആത്മാവിന്റെ സാമഗാനമാണ് അടുത്ത വരികളിൽ.

ഹാവു ഹാവു ഹാവു. അഹമന്നമഹമന്നമഹമന്നം.
അഹമന്നാദോ. അഹമന്നാദോ അഹമന്നാദഃ.
അഹം ശ്ലോകകൃദഹം ശ്ലോകകൃദഹം ശ്ലോകകൃത്.
അഹമസ്മി പ്രഥമജാ ഋതസ്യ.
പൂർവ്വദേവേഭ്യോ$\mathcal{S}$മൃതസ്യസാഭായി.
യോ മാ ദദാതി സ ഇദേവമാവാഃ
അഹമന്നമന്നമദന്തമാദ്മി. അഹം വിശ്വം ഭുവനമഭ്യവോം.
സുവർണ്ണ ജ്യോതിഃ യ ഏവം വേദ. ഇത്യുപനിഷദ.

ഹാവു ഹാവു ഹാവു. എന്ന് മൂന്നു പ്രാവശ്യം ബ്രഹ്മാനന്ദമനുഭവിച്ച ആത്മാവ് ആനന്ദസൂചകമായ ശബ്ദം ഉണ്ടാക്കുന്നു. ഞാൻതന്നെയാണ് അന്നം, ഞാൻ തന്നെയാണ് അന്നത്തെ ഭക്ഷിക്കുന്നവൻ എന്ന് മൂന്നു പ്രാവശ്യം ആവർത്തിച്ചു പറയുന്നു. ഭുജിക്കുന്നതും ഭുജിക്കപ്പെടുന്നതും താൻതന്നെ എന്ന് തന്മയീഭാവം പ്രാപിക്കുന്നു. ഞാൻതന്നെയാണ് ശ്ലോകകൃത്തായ കവി എന്ന് മൂന്നു പ്രാവശ്യം പ്രഖ്യാപിക്കുന്നു. കവി സ്രഷ്ടാവാണ്. അക്ഷരപ്രപഞ്ചത്തിന്റെ സ്രഷ്ടാവായ പ്രജാപതിയാണ്. ഞാൻ ഋതത്തിന്റെ പ്രഥമ പുത്രനാണ്; പൂർവ്വ ദേവന്മാരിൽ അമൃതനാണ്. ആര് എനിക്ക് (ഉക്തം) നൽകുന്നുവോ അവൻ സംരക്ഷിക്കപ്പെടുന്നു. ഞാനാണ് വിശ്വം. ഞാൻതന്നെയാണ് ഭുവനജേതാവ്. ഞാൻ സുവർണ്ണ ജ്യോതിയാണ്. ഇതറിയുക. ഇതാണ് ഉപനിഷത്ത് (നിഗൂഢജ്ഞാനം).

ഓം സഹനാവവതു. സഹനൗ ഭുനക്തു.
സഹവീര്യം കരവാവഹൈ.
തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

*ഇതി ഭൃഗുവല്ലി സമാപ്ത.*

**ഓം ശംനോമിത്രഃ ശംവരുണഃ ശംനോഭവത്വര്യമാഃ
ശംന ഇന്ദ്രോ ബൃഹസ്പതി. ശംനോ വിഷ്ണുരുരുക്രമഃ
നമോ ബ്രഹ്മണേ. നമസ്തേ വായോ. ത്വമേവപ്രത്യക്ഷം
ബ്രഹ്മാസി. ത്വമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം
വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു. തദ്വക്താര
മവതു. അവതുമാം. അവതു വക്താരം.**

***ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ***

# 2
# കഠോപനിഷത്ത്

## പീഠിക

ഓം ഇത്യഭിധാനേന, യദ് ഗായന്തി കവീശ്വരാഃ
തദ്വന്ദേ ജഗതാമീശം, ബ്രഹ്മനിർഗുണമവ്യയം.

ഓം എന്ന പേരോടുകൂടിയ ഏതൊന്നിനെ കവീശ്വരന്മാർ പാടിപ്പുകഴ്ത്തുന്നുവോ ആ ജഗദീശ്വരനായ, നിർഗുണവും അവ്യയവുമായ ബ്രഹ്മത്തെ വന്ദിക്കുന്നു.

ഋഷിവചോ$\mathcal{S}$മൃതപാനസമുത്സുകാഃ
ഉപനിഷന്മത ദർശനലാലസാഃ
അഹരഹഃ ശ്രുതിസാരഗവേഷിണഃ
പിബത ഭാഷ്യമിദം സരസം മധുഃ

അമൃതപാനസമുത്സുകരും ഉപനിഷന്മതദർശനലാലസരും ശ്രുതിസാര ഗവേഷകരുമായ ഋഷിമാരുടെ വചസ്സാകുന്ന ഈ മധുരസപൂർണ്ണമാണ്. ഈ മധുവെ ഈ ഭാഷ്യത്തിൽ നുകരുക.

അനചരയേ തുരഗാതു ജീവമേജ-
ദ്ധ്രുവം മദ്ധ്യ ആപസ്ത്യാനാം.
ജീവോ മൃതസ്യ ചരതി സ്വധാഭി
രമർത്ത്യോമർത്ത്യേ നാ സ യോനിഃ

ആപസ്സിന്റെ (ശരീരത്തിന്റെ) മദ്ധ്യത്തിൽ ധ്രുവവും ജീവവും ശ്വസിക്കുന്നതും കമ്പനം ചെയ്യുന്നതും തുരഗത്തെപ്പോലെ ഗതിശീലമുള്ളതുമായ ഒന്നിനെ വഹിക്കുന്നു. മരണശീലമുള്ള മർത്ത്യന്മാരുടെ യോനിയോടു ചേർന്ന് മരണശീലമില്ലാത്ത (അമർത്ത്യമായ) അത് സ്വധയോടുകൂടി (കർമ്മഫലങ്ങളോടുകൂടി) സഞ്ചരിക്കുന്നു. മൃതനായ മർത്ത്യന്റെ ജീവനും സഞ്ചരിക്കുന്നുണ്ട്.

**അപശ്യം ഗോപാമനിപദ്യമാന-
യാ ച പരാച പഥിഭിശ്ചരന്തം**

സധ്രീചീഃ സവിഷൂചീർവസാന
ആ പരീവർത്തി ഭുവനേഷ്വന്തഃ

അനശ്വരമായ പഥങ്ങളിലൂടെ അങ്ങുമിങ്ങും സഞ്ചരിക്കുന്ന സംരക്ഷകനായ അവനെ ഞാൻ ദർശിക്കുന്നു. അവൻ ശക്തികളാലും വാസനകളാലും പൊതിയപ്പെട്ട് ഭുവനങ്ങൾക്കുള്ളിൽ വന്നുംപോയുംകൊണ്ടിരിക്കുന്നു.

## ശാന്തിപാഠം

ഓം സഹനാവവതു. സഹനൗ ഭുനക്തു.
സഹവീര്യം കരവാവഹൈ.
തേജസ്വിനാവധീതമസ്തു മാവിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## ഒന്നാമദ്ധ്യായം

### ഒന്നാം വല്ലി

1. ഉശൻ ഹ വൈ വാജശ്രവസഃ സർവ്വവേദസം ദദൗ
   തസ്യ ഹ നചികേതാനാമപുത്ര ആസ.
2. തം ഹ കുമാരം സന്തം ദക്ഷിണാസു
   നീയമാനാസു ശ്രദ്ധാ*f* വിവേശ സോ*f*മന്യത.
3. പീതോദകാ ജഗ്ധതൃണാ ദുഗ്ദ്ധ ദോഹാനിരിന്ദ്രിയഃ
   അനന്ദാ നാമ തേ ലോകാസ്താൻ സ ഗച്ഛതി താദദത്.
4. സ ഹോ വാച പിതത "തരു കസ്മൈമാം ദാസ്യസീതി
   ദ്വിതീയം തൃതീയം തം ഹോ വാച "മൃത്യവേ ത്വാദദാ"മീതി.

ഇച്ഛിക്കുന്നവനായ വാജശ്രവസ്സ് തന്റെ സർവ്വസ്വവും ദാനം ചെയ്യുകയായിരുന്നു. അവന്റെ പുത്രനായ നചികേതസ്സ് കേവലം കുമാരനായിരുന്നുവെങ്കിലും ദക്ഷിണകൾ കൊടുക്കുമ്പോൾ ശ്രദ്ധയോടുകൂടി മനനം ചെയ്തു.

"പീതോദകകളും (വെള്ളം കുടിക്കാനാവാത്തവ), ജഗ്ധതൃണകളും (പുല്ലു തിന്നാൻ വയ്യാത്തവ), ദുഗ്ദ്ധ ദോഹകളും (പാൽ വററിയവ), നിരിന്ദ്രിയങ്ങളും (പ്രസവിക്കാൻ ഇന്ദ്രിയശേഷിയററവ) ആയവയെ ആരു ദാനം ചെയ്യുന്നുവോ അവൻ അനന്ദ (ആനന്ദമില്ലാത്തത്) എന്നു പേരുള്ള ലോകങ്ങളിൽ ചെന്നു ചേരുന്നു." ഇങ്ങനെ മനനം ചെയ്ത അവൻ പിതാവിനോട് "അച്ഛാ എന്നെ ആർക്കു കൊടുക്കും" എന്നു ചോദിച്ചു.

രണ്ടാമതും മൂന്നാമതും ഇതുതന്നെ ചോദിച്ചപ്പോൾ ക്രുദ്ധനായ അച്ഛൻ പറഞ്ഞു: "നിന്നെ ഞാൻ മൃത്യുവിന് കൊടുക്കുന്നു."

തൈത്തിരീയ ബ്രാഹ്മണത്തിൽ അന്നം വൈ വാജ എന്നുണ്ട്. ധാരാളം അന്നദാനം ചെയ്ത് കീർത്തികേട്ടവനാണ് വാജശ്രവസ്സ്. അദ്ദേഹം സർവ്വസ്വദാനം ചെയ്യുന്നത് ഉത്കർഷം ഇച്ഛിച്ചുകൊണ്ടാണ്. എന്നാൽ ആ ഇച്ഛാപൂർത്തിക്കു



വിഘാതം സംഭവിക്കുന്ന വിധത്തിൽ, ഉപയോഗശൂന്യമായ പശുക്കളെയാണ് അദ്ദേഹം ദാനം ചെയ്യുന്നതെന്ന് കുട്ടിയാണെങ്കിലും ശ്രദ്ധാവാനായ നചികേതസ്സ് മനസ്സിലാക്കി. അച്ഛന്റെ ശ്രദ്ധയെ ഈ വിഷയത്തിലേക്കു തിരിക്കാൻ ശ്രമിച്ചപ്പോൾ അച്ഛൻ കോപിക്കുകയാണ് ചെയ്തത്. വാജശ്രവസ്സിന്റെ സ്വാർത്ഥതയും വാക്കിലും മനസ്സിലും നിയന്ത്രണമില്ലായ്മയും അദ്ദേഹത്തിന് ഉപരിലോകങ്ങളിലെത്താനുള്ള മോഹത്തിനു വിഘാതങ്ങളായി ആദ്യംതന്നെ ചൂണ്ടിക്കാട്ടപ്പെടുന്നു.

5. ബഹൂനാമേമി പ്രഥമോ
   ബഹൂനാമേമി മധ്യമഃ
   കിം സ്വിദ് യമസ്യ കർത്തവ്യം
   യന്മയാ*f*ദ്യ കരിഷ്യതി.

ഭാവിയിൽ മരിക്കാനിരിക്കുന്ന അനേകം പേരിൽ പ്രഥമനായിട്ടും മുമ്പു മരിച്ചവരുടെയും ഇനി മരിക്കുന്നവരുടെയും ഇടയ്ക്ക് മദ്ധ്യമനായിട്ടും ഞാൻ പോകുന്നു. യമന്റെ കർത്തവ്യം എന്താണാവോ? എന്നെക്കൊണ്ട് അദ്ദേഹത്തിന് എന്താണാവോ കാര്യം?

6. അനുപശ്യ യഥാപൂർവ്വേ
   പ്രതിപശ്യ തഥാപരേ
   സസ്യമിവ മർത്ത്യഃ പച്യതേഃ
   സസ്യമിവാ ജായതേ പുനഃ

മുമ്പ് മരിച്ചുപോയവരെ കണ്ടിട്ടും ഇനി മരിക്കാനിരിക്കുന്നവരെ കാണുമെന്ന് ആലോചിച്ചിട്ടും മരിക്കുന്നവനായ മർത്ത്യൻ, സസ്യങ്ങളെപ്പോലെ പാകം വന്നു പൊഴിയുകയും സസ്യങ്ങളെപ്പോലെ വീണ്ടും മുളയ്ക്കുകയും ചെയ്യുന്നു എന്ന് കരുതേണ്ടിയിരിക്കുന്നു.

7. വൈശ്വാനരഃ പ്രവിശത്യ-
   തിഥിർ ബ്രാഹ്മണോ ഗൃഹാൻ
   തസ്യൈതാം ശാന്തിം കുർവന്തി
   ഹര വൈവസ്വ തോദകം.

അതിഥിയായ ബ്രാഹ്മണൻ ഗൃഹത്തിൽ പ്രവേശിക്കുന്നത് വൈശ്വാനരാഗ്നിയെപ്പോലെയാണ്. (ഗൃഹസ്ഥന്മാർ) അതിനെ ശാന്തനാക്കുന്നു. ഹേ, വിവസ്വാന്റെ പുത്രാ ഉദകംകൊണ്ടു പോവുക.

8. ആശാപ്രതീക്ഷേ സംഗതം സൂനൃതാം
   ചേഷ്ടാപൂർത്തേ പുത്ര പശൂം ശ്വസർവ്വാൻ,
   ഏതദ്വൃങ്ക്തേ പുരുഷസ്യാല്പമേധസോ
   യസ്യാനശ്നൻ വസതി ബ്രാഹ്മണോ ഗൃഹേ.

ഏതൊരു അല്പമേധസ്സായ പുരുഷന്റെ വീട്ടിൽ ബ്രാഹ്മണൻ ഉണ്ണാതെ കഴിയുന്നുവോ, അവന്റെ ആശകൾ, പ്രതീക്ഷകൾ, സമ്പാദ്യങ്ങൾ, സത്യവചന

ങ്ങൾ, ഇഷ്ടാപൂർത്തങ്ങളായ യജ്ഞങ്ങൾ, പുത്രന്മാർ, പശുക്കൾ, സർവ്വസ്വവും നിഷ്ഫലമായിത്തീരുന്നു.

അതിനാൽ യമൻ നചികേതസ്സിനോട് പറഞ്ഞു.

9. തിസ്രോരാത്രീർയദവാത്സീർ ഗൃഹേമേ-
ƒനശ്നൻ ബ്രഹ്മന്നതിഥിർ നമസ്യഃ
നമസ്തേƒ സ്തുബ്രഹ്മൻ, സ്വസ്തിമേƒസ്തു
തസ്മാത് പ്രതിത്രീൻ വരാൻ വൃണീഷ്വ.

ഹേ, ബ്രഹ്മൻ, നമസ്കരിക്കപ്പെടേണ്ടവനായ അതിഥീ, എൻെറ വീട്ടിൽ അങ്ങ് മൂന്നു രാത്രി ഊണുകഴിക്കാതെ വസിച്ചു. അതിനാൽ ഹേ ബ്രഹ്മൻ, ഓരോന്നിനും പകരം മൂന്നു വരങ്ങൾ ചോദിക്കൂ. നിനക്ക് എൻെറ നമസ്കാരം. എനിക്ക് സ്വസ്തി ഉണ്ടാവട്ടെ.

10. ശാന്ത സങ്കല്പഃ സുമനാ യഥാസ്യാ-
ദ്വീത മന്യുർ ഗൗതമോ മാƒഭിമൃത്യോ!
ത്വത്പ്രസൃഷ്ടം മാƒഭിവദേത് പ്രതീത
ഏതത്രയാണാം പ്രഥമം വരം വൃണേ.

മൃത്യോ, ഗൗതമൻ ശാന്തസങ്കല്പനും സുമനസ്സും എന്നോടുള്ള കോപം ശമിച്ചവനുമായി എങ്ങനെ പണ്ട് ഇരുന്നുവോ അതുപോലെ ഭവിക്കട്ടെ. നിൻെറ ഉത്തരവു വാങ്ങി മടങ്ങിച്ചെല്ലുന്ന എന്നെ അഭിവാദ്യം ചെയ്യട്ടെ. മൂന്നിൽ ഒന്നാമത്തെ വരം ഞാൻ വരിക്കുന്നു.

മരണത്തെ മുഖത്തോടു മുഖം ദർശിക്കുമ്പോഴും ഞാൻ മടങ്ങിച്ചെല്ലുമെന്ന ഉറപ്പ് നചികേതസ്സിനുണ്ടെന്നത് ശ്രദ്ധേയമാണ്. ഈയടുത്ത കാലത്ത് Near death experiencesനെക്കുറിച്ച് അനേകം ഗവേഷണനിരീക്ഷണങ്ങൾ പാശ്ചാത്യന്മാർ നടത്തിയിട്ടുണ്ട്. ഇത്തരം ഗവേഷണനിരീക്ഷണങ്ങൾക്കു വിധേയനാവുകയും തൻെറ അനുഭവങ്ങൾ മടങ്ങിവന്ന് പറയുകയുംചെയ്ത ആദ്യത്തെ മനുഷ്യൻ നചികേതസ്സായിരിക്കണം.

11. യഥാ പുരസ്താദ് ഭവിതാ പ്രതീത
ഔദ്ദാലകീരാരുണിർ മത്പ്രസൃഷ്ടഃ
സുഖം രാത്രീഃ ശയിതാ വീതമന്യു-
സ്ത്വാം ദദൃശിവാൻ മൃത്യുമുഖാത് പ്രമുക്തം.

എന്നാൽ പ്രസൃഷ്ടനായ ഉദ്ദാലകപുത്രൻ ആരുണി മൃത്യുമുഖത്തിൽനിന്നു മുക്തനായ നിന്നെ കണ്ടവനായിട്ട്, എപ്രകാരം മുമ്പ് ഇരുന്നുവോ അതുപോലെ യാവട്ടെ. അവൻ രാത്രി സുഖമായി ശയിക്കട്ടെ. അവൻ കോപം നശിച്ചവനാവട്ടെ. യമൻെറ ഈ വാക്കുകളിൽനിന്ന് നചികേതസ്സ് യമഗൃഹത്തിൻെറ വാതിൽക്കൽ നിന്ന മൂന്നു ദിവസവും അദ്ദേഹത്തിൻെറ പിതാവ് രാത്രി ഉറങ്ങിയിട്ടില്ലെന്നനുമാനിക്കാം. മകൻെറ ശരീരം മരിച്ചമട്ടിൽ "കോമ"യിൽ കിടക്കുമ്പോൾ അദ്ദേഹത്തിനെങ്ങനെ ഉറക്കംവരും? അദ്ദേഹം മകനോടും ക്രൂരമായ വാക്കുകൾ ഉച്ചരിച്ചു



പോയ തന്നോടുതന്നെയും കോപത്തോടും ദുഃഖത്തോടും ഉറങ്ങാതെ നാൾ കഴിച്ചുകൂട്ടുകയായിരിക്കണം.

12. സ്വർഗ്ഗേലോകേ ന ഭയം കിഞ്ചനാസ്തി.
ന തത്രƒത്വം, ന ജരയാ വിഭേതി.
ഉഭേതീർത്വാƒശനായാ പിപാസേ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേഃ

13. സ ത്വമഗ്നിം സ്വർഗ്യ മധ്യേഷി മൃത്യോ.
പ്രബ്രൂഹി തം ശ്രദ്ധധാനായ മഹ്യം
സ്വർഗ്ഗലോകാ അമൃതത്വം ഭജന്തേ
ഏതദ്വിതീയേന വൃണേ വരേണ.

സ്വർഗ്ഗലോകത്തിൽ ഒട്ടും ഭയമില്ല. അവിടെ നീ ഇല്ല. ജരയാൽ ഉള്ള ഭയവുമില്ല. വിശപ്പും, ദാഹവും കടന്ന്, ശോകരഹിതനായി സ്വർഗ്ഗലോകത്ത് മോദിക്കുന്നു.

അതിനാൽ ഹേ, മൃത്യോ, അങ്ങ് സ്വർഗ്ഗത്തിലേക്ക് (മനുഷ്യരെ) എത്തിക്കുന്ന അഗ്നിയെ അറിയുന്നു. അങ്ങ് ശ്രദ്ധാവാനായ എനിക്ക് അതു പറഞ്ഞുതരൂ." സ്വർഗ്ഗലോകത്തുള്ളവർ അമൃതത്വം നുകരുന്നു. അതു രണ്ടാമത്തെ വരമായി വരിക്കുന്നു.

മൃത്യു പ്രവേശിക്കാത്ത അമൃതത്വകേന്ദ്രമായ ലോകത്തിലേക്ക് എത്തിക്കുന്ന അഗ്നിയെ മൃത്യുവല്ലാതെ ആര് കൃത്യമായി അറിയും. അതിനാൽ നചികേതസ്സ് ആ മാർഗ്ഗം ഉപദേശിക്കാൻ ആവശ്യപ്പെടുന്നു.

14. പ്രതേ ബ്രവീമി തദു മേ നിബോധ,
സ്വർഗ്യമഗ്നിം നചികേതഃ പ്രജാനൻ
അനന്ത ലോകാപ്തിമഥോ പ്രതിഷ്ഠാം.
വിദ്ധി ത്വമേതന്നിഹിതം ഗുഹായാം.

15. ലോകാദിമഗ്നിം തമുവാച തസ്മൈ
യാ ഇഷ്ടകാ യാവതീർവ്വാ യഥാ വാ
സ ചാപി തത് പ്രത്യവദദ്യഥോക്ത-
മഥാസ്യ മൃത്യുഃ പുനരാഹ തുഷ്ടഃ

നചികേതസ്സേ, സ്വർഗ്ഗത്തിലെത്തിക്കുന്ന അഗ്നിയെ അറിയുന്ന ഞാൻ നിന്നോടു പറയാം. എന്നിൽനിന്ന് ഗ്രഹിക്കൂ. അത് ഗുഹയിൽ ഒളിഞ്ഞിരിക്കുന്നു. അനന്തലോകങ്ങളുടെ പ്രതിഷ്ഠയും (അടിസ്ഥാനം) അതിൻെറ പ്രാപ്തിക്കുള്ള മാർഗ്ഗവുമായ അതിനെ അറിയുക. ലോകത്തിൻെറ ആദിയായ ആ അഗ്നി, അതിനു വേണ്ടതായ ഇഷ്ടികകൾ എന്നിവ അവന് പറഞ്ഞുകൊടുത്തു. അവനും അത് അപ്രകാരം ആവർത്തിച്ചു പറഞ്ഞു.

അതിനാൽ സന്തുഷ്ടനായ മൃത്യു വീണ്ടും പറഞ്ഞു:

16. തമബ്രവീത് പ്രിയമാണോ മഹാത്മാ
വരം തവേഹാദ്യദദാമി ഭൂയഃ

തവൈവ നാമ്നാ ഭവിതായ മഗ്നിഃ
സൃങ്കാം ചേമാ മനേകരൂപാം ഗൃഹാണ.

പ്രിയം തോന്നിയ മഹാത്മാവ് അവനോട് പറഞ്ഞു. ആദ്യം ഒരു വരംകൂടി ഞാൻ നിനക്കു തരുന്നു. ഈ അഗ്നി നിൻെറ പേരിൽ ഭവിക്കും. അനേകരൂപമായ ഈ സൃങ്ക (മാർഗ്ഗം) ഗ്രഹിക്കുക.

17. ത്രിണാചികേത സ്ത്രീഭിരേത്യ സന്ധിം.
ത്രികർമ്മ കൃത്തരതി ജന്മമൃത്യു
ബ്രഹ്മജജ്ഞം ദേവമീഡ്യം വിദിത്വാ
നീചായ്യേമാം ശാന്തി മത്യന്ത മേതിഃ

മൂന്നു വട്ടം നചികേതയജ്ഞം ചെയ്തവൻ, മൂന്നിൻെറയും സന്ധി പ്രാപിച്ചവൻ, മൂന്നു കർമ്മങ്ങൾ ചെയ്തവൻ എന്നിവർ ജന്മമൃത്യുക്കളെ തരണംചെയ്യുന്നു. ബ്രഹ്മത്തിൽനിന്നു ജനിച്ചതിനെയെല്ലാം അറിയുന്ന സംപൂജ്യനായ ദേവനെ അറിഞ്ഞ് അവനെ ജ്വലിപ്പിച്ച്, അത്യന്തം ശാന്തി പ്രാപിക്കട്ടെ.

മൂന്നുതരം അഗ്നികളെ 14-ാം ശ്ലോകത്തിൽ പറഞ്ഞു.

ആദ്യമായി, ചിദാകാശത്തിൽ പ്രകാശിക്കുന്ന ആത്മചൈതന്യം. രണ്ടാമത്, അനന്തലോകപ്രാപ്തിക്കുള്ള അഗ്നി. മൂന്നാമത്, അനന്തലോകങ്ങളുടെ ആധാരമായിരിക്കുന്ന അഗ്നി. ഈ മൂന്നിനെയും ഉജ്ജ്വലിപ്പിക്കണം. അനന്തലോകപ്രാപ്തിക്കുള്ള അഗ്നി. അഗ്നിഹോത്രം മുതലായ ഗൃഹസ്ഥന്മാർ അനുഷ്ഠിക്കുന്ന കർമ്മങ്ങളാണ്. അഗ്നിഹോത്രം ജ്വലിപ്പിക്കുന്ന ഗൃഹസ്ഥൻ വംശപരമ്പരകളുടെ അഭിവൃദ്ധിക്കായും അഗ്നി ജ്വലിപ്പിക്കുന്നുണ്ട്. കർമ്മംകൊണ്ട് മൃത്യുവിനെ അതിക്രമിക്കാമെന്ന് ഈശാവാസ്യവും പറയുന്നുണ്ട്. ധ്യാനംകൊണ്ട് ആത്മചൈതന്യത്തെയും കർമ്മംകൊണ്ട് അഗ്നിഹോത്രത്തിലെ യജ്ഞാഗ്നിയെയും ഉജ്ജ്വലിപ്പിക്കണം. അനന്തലോകങ്ങളുടെ ആധാരമായ വിരാട്രൂപമായ അഗ്നി എന്ന ഊർജ്ജസ്രോതസ്സിനെ ഉജ്ജ്വലിപ്പിക്കാൻ ജ്യോതിസ്സുകളുടെ ശാസ്ത്രമായ ജ്യോതിഷ്മതി ഉള്ളിൽ തെളിയണം. ഈ മൂന്നഗ്നികളെയും ഒന്നിച്ച് ഉജ്ജ്വലിപ്പിച്ചവൻ ജന്മമൃത്യുക്കളെ തരണംചെയ്യുന്നു.

മൃത്യുവിന് വൈവസ്വതനെന്നു പേരുണ്ട്. വിവസ്വാൻെറ പുത്രനാണ് വൈവസ്വതൻ. ഗീതയിൽ കൃഷ്ണൻ പറയുന്നത് താൻ അർജ്ജുനന് ഉപദേശിച്ച നിഗൂഢതത്ത്വം ആദ്യം വിവസ്വാൻ സ്വപുത്രനായ മനുവിന് ഉപദേശിച്ചതാണെന്നാണ്. അതേ നിഗൂഢജ്ഞാനമാണ് വൈവസ്വതൻ നചികേതസ്സിനു നൽകുന്നത്. അഥർവ്വവേദത്തിൽ "ആചാര്യോ മൃത്യുഃ" എന്നു കാണുന്നതുകൊണ്ട് മൃത്യു ആചാര്യനാണെന്നും നചികേതസ്സിൻെറ പുത്രൻ ആചാര്യൻെറ അടുത്തേക്കാണ് പോയതെന്നും ധരിക്കണം. ജീവിതത്തിൽ ഏററവും വലിയ ആചാര്യൻ മരണമാണ്. പകുതി മരിച്ച (രോഗശയ്യയിൽ കിടന്ന) ഒരാൾക്ക് ലഭിക്കുന്നത്ര ജീവിതപാഠങ്ങൾ മറ്റാർക്കും ലഭിക്കുന്നില്ല. ഉപനയനകാലത്ത് 'മൃത്യുരാചാര്യസ്തവഃ' എന്നു ചൊല്ലിയാണ് പിതാവ് പുത്രനെ ആചാര്യസവിധത്തിൽ അയയ്ക്കുന്നത്. കുമാരൻ യജ്ഞോപവീതം ധരിക്കുന്നതിനു മുമ്പ് മരിക്കുന്നു. യജ്ഞോപവീതവും വേദോപദേശവും സ്വീകരിച്ച് ബ്രഹ്മചാരിയായാൽ പുനർജ്ജനിച്ച്



ദ്വിജനാകുന്നു. അഥർവ്വവേദത്തിൽ 'മൃത്യോരഹം ബ്രഹ്മചാരി യദസ്മി നിചാര്യൻ ഭൂതാത് പുരുഷം യമായ' എന്നുണ്ട് (ഞാൻ മൃത്യുവിൻെറ ബ്രഹ്മചാരിയാകയാൽ ഭൂതത്തിൽനിന്ന് യമനുവേണ്ടി പുരുഷനെ യാചിക്കുന്നവനാണ് ഞാൻ). ആചാര്യ ഉപനയമാനോ ബ്രഹ്മചാരിണം കൃണുതേ ഗർഭമന്തഃ തം രാത്രീസ്തിസ്ര ഉദരേ വിഭർതി, തം ജാതം ദ്രഷ്ടു മഭി സംയന്തി ദേവാഃ എന്നും അഥർവ്വവേദത്തിൽ കാണാം. ഉപനയനം ചെയ്ത് സ്വീകരിച്ച ബ്രഹ്മചാരിയെ ആചാര്യൻ ഉള്ളിൽ ഗർഭം ധരിക്കുന്നു; മൂന്നു രാത്രി ഉദരത്തിൽ വെച്ച് പോഷിപ്പിച്ച ശേഷം പുറത്ത് പ്രത്യക്ഷമാക്കുന്നു. ഇവിടെ ആചാര്യൻ മാതാവിനു തുല്യമായിത്തീരുന്നു. അച്ഛനും അമ്മയും അന്നമയശരീരം സൃഷ്ടിക്കുന്നു. ആത്മാവിനെ പ്രകാശിപ്പിക്കുന്ന ജ്ഞാനം (വിജ്ഞാനമയശരീരം) വെളിപ്പെടുത്തുന്നത് ആചാര്യനാണ്. അതിനുശേഷമാണ് ഗൃഹസ്ഥാശ്രമം ആരംഭിക്കുന്നതും അഗ്നിഹോത്രം, പ്രജാസൃഷ്ടിക്കായുള്ള ഇഷ്ടി മുതലായവ അനുഷ്ഠിക്കുന്നതും. ഗൃഹസ്ഥൻ ഇപ്രകാരം ആത്മചൈതന്യവും ആഹവനീയാഗ്നിയും ജ്യോതിഷ്മതിയും ഒന്നിച്ച് ഉജ്ജ്വലിപ്പിച്ച് ഉത്തമമായ ധ്യാനം, കർമ്മം, ജ്ഞാനം എന്നിവകളാൽ ആദരണീയനായിത്തീരുന്നു. അങ്ങനെ, മാതാപിതാക്കളുടെ ഉറക്കമില്ലായ്മ (മക്കൾ നന്നാവുമോ എന്ന ആശങ്ക) നശിക്കുകയും അവർ നിശ്ചിന്തരായി സുഖമായി ഉറങ്ങുകയുംചെയ്യുന്നു.

മൂന്നഗ്നികൾ ഉജ്ജ്വലിപ്പിക്കുന്നവൻ അതോടൊപ്പം മാതാ, പിതാ, ഗുരു എന്നിവരുടെ (മൂന്നഗ്നികൾ) സന്ധിയും മനനം, അദ്ധ്യയനം, യജനം എന്നീ മൂന്നു കർമ്മങ്ങളുടെ അനുഷ്ഠാനവുംകൂടി നിർവ്വഹിക്കുന്നുണ്ട്.

18. ത്രിണാചികേതസ്ത്രയമേതദ്വിദിത്വാ
യ ഏവം വിദ്വാം ശ്ചിനുതേ നചികേതം
സ മൃത്യുപാശാൻ പുരതഃ പ്രണോദ്യ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ.

ഈ നചികേതത്രയം മൂന്നു തവണ അറിഞ്ഞു ചെയ്യുകയും നചികേതാഗ്നി ഉജ്ജ്വലിപ്പിക്കുകയും ചെയ്ത വിദ്വാൻ മൃത്യുപാശത്തെ ദൂരെക്കളഞ്ഞ് ശോകത്തെ ജയിച്ച് സ്വർഗ്ഗലോകത്ത് മോദിക്കുന്നു.

19. ഏഷതേƒഗ്നിർ നചികേത സ്വർഗ്യോയ
മ വൃണീഥാ ദ്വിതീയേന വരേണ.
ഏതമഗ്നിം പ്രവക്ഷ്യന്തി ജനാസ-
സ്തൃതീയം വരം നചികേതോ വൃണീഷ്വാ.

നചികേതസ്സേ, ഈ അഗ്നി രണ്ടാമതു വരിച്ച വരത്താൽ നിൻെറ സ്വർഗ്ഗം നൽകുന്ന അഗ്നിയാകുന്നു. ജനങ്ങൾ ഈ അഗ്നിയെ പ്രചരിപ്പിക്കും. മൂന്നാമത്തെ വരം ചോദിക്കുക.

20. യേയം പ്രേതേ വിചികിത്സാ മനുഷ്യേ-
ƒസ്തീത്യേകേ നായമസ്തീതി ചൈകേ.
ഏതദ്വിദ്യാമനു ശിഷ്ടസ്ത്വയാ ƒഹം
വരാണാ മേഷ വരസ്തൃതീയഃ

പ്രേതങ്ങളായ മനുഷ്യരെക്കുറിച്ച് സംശയമുണ്ട്. ചിലർ പറയുന്നു, അവർ ഉണ്ടെന്ന്, ചിലർ പറയുന്നു ഇല്ലെന്ന്. നിന്നാൽ ഉപദേശിക്കപ്പെട്ടവനായ ഞാൻ ഈ വസ്തുത അറിയട്ടെ. ഇതാണ് മൂന്നാമത്തെ വരം.

21. ദേവൈരത്രാപിവിചികിത്സിതം പുരാ-
നഹി സുവിജ്ഞേയമണുരേഷ ധർമ്മഃ
അന്യം വരം നചികേതോ വൃണീഷ്വ
മാമോപരോത്സീരതി മാ സൃജൈനൻ.

ദേവന്മാർക്കുപോലും പണ്ട് ഈ സംശയമുണ്ടായിട്ടുണ്ട്. ഇത് എളുപ്പത്തിൽ അറിയാവുന്ന വിദ്യയല്ല. ഈ ധർമ്മം അണുപോലെ സൂക്ഷ്മമാണ്. നചികേതസ്സേ, മറെറാരു വരം ചോദിക്കൂ. എന്നെ ഞെരുക്കാതിരിക്കൂ. എന്നെ വേണ്ടെന്നു വയ്ക്കൂ. മരിച്ചുകഴിഞ്ഞാൽ ആത്മാവുണ്ടോ ഇല്ലയോ എന്ന ചോദ്യം മൃത്യുവിനെക്കുറിച്ചു തന്നെയാണ്. അതുകൊണ്ടാണ് ഏനം മാ, അതിസൃജാ (എന്നെ വേണ്ടെന്നു വയ്ക്ക) എന്നു പറയുന്നത്. എന്നെക്കുറിച്ചുള്ള ഈ ചോദ്യം ഉപേക്ഷിക്കുക എന്ന് യമൻ അഭ്യർത്ഥിക്കുന്നു. സ്വർഗ്ഗലോകവും അതിലേക്കു നയിക്കുന്ന മൂന്നഗ്നികളും അറിയാൻ എളുപ്പമാണ്. മരിച്ചവരുടേതായ പ്രേതലോകത്തെ അറിയുക എളുപ്പമല്ല എന്ന സൂചന ഇതിലുണ്ട്. ഭൂമിയിലുള്ള മനുഷ്യർക്കും സ്വർഗ്ഗത്തിലുള്ള ദേവന്മാർക്കും പിതൃലോകത്തെക്കുറിച്ച് സംശയങ്ങളുണ്ട്.

22. ദേവൈരത്രാപി വിചികിത്സിതം. കില
ത്വം ച മൃത്യോ യന്ന സുവിജ്ഞേയ മാത്ഥ
വക്താ ചാസ്യ ത്വാദൃഗന്യോ ന ലഭ്യോ
നാന്യോ വരസ്തുല്യ എവാസ്യ കശ്ചിത്....

മൃത്യോ, ദേവന്മാർക്കുപോലും സംശയമാണെന്നതിനാലും, സുവിജ്ഞേയമല്ലെന്ന് അങ്ങുതന്നെ പറഞ്ഞതിനാലും ഇതിനു തുല്യമായ അന്യമൊരു വരം വേറെയില്ല. അത് ഉപദേശിക്കാൻ അങ്ങയെപ്പോലെ മറ്റൊരു വക്താവിനെ ലഭിക്കുകയുമില്ല.

23. ശതായുഷഃ പുത്രപൗത്രാൻ വൃണീഷ്വ
ബഹൂൻ പശൂൻ. ഹസ്തിഹിരണ്യമശ്വാൻ
ഭൂമേർമഹദായതനം വൃണീഷ്വ
സ്വയം ച ജീവ ശരദോ യാവദിച്ഛസി.

ശതായുസ്സുകളായ പുത്രപൗത്രന്മാരെ വരിച്ചാലും. ധാരാളം പശുക്കൾ, ആനകൾ, കുതിരകൾ, സ്വർണ്ണം, ഭൂമിയുടെ മഹത്തായ ഒരു ഭാഗം എന്നിവ വരിച്ചാലും. സ്വയം എത്ര കാലം ഇച്ഛരിക്കുന്നുവോ അത്രകാലം നീ ജീവിച്ചിരിക്കുക.

24. ഏതത്തുല്യം യദി മന്യസേവരം
വൃണീഷ്വ വിത്തം ചിരജീവികാംച
മഹാഭൂമൗ നചികേതസ്ത്വമേധി
കാമാനാം ത്വാ കാമഭാജം കരോമി



ഇതിനു തുല്യമായ മററു വരമുണ്ടെന്നുവരികിൽ അതു വരിക്കുക. ധനവും ചിരഞ്ജീവിത്വവും ചോദിക്കുക. നചികേതസ്സേ, മഹാഭൂമിയിൽ നിന്നെ അധീശനായി, സർവ്വ കാമങ്ങളുടെയും കാമഭാജനമായി ഞാൻ മാററാം.

25. യേയേ കാമാ ദുർല്ലഭാമർത്ത്യലോകേ
സർവ്വാൻ കാമാംശ്ചന്ദതഃ പ്രാർത്ഥയസ്വ.
ഇമാ രാമാഃ സരഥാഃ സന്തൂർയ്യാ
ന ഹീ ദൃശാ ലംഭനീയാ മനുഷൈ്യഃ
ആഭിർമത് പ്രത്താഭിഃ പരിചാരയസ്വ
നചികേതോ, മരണം മാƒനുപ്രാക്ഷീഃ

ഏതെല്ലാം കാമങ്ങൾ മർത്ത്യലോകത്ത് ദുർല്ലഭമാണോ ആ സർവ്വ കാമങ്ങളും ഇഷ്ടംപോലെ പ്രാർത്ഥിച്ചുകൊള്ളൂ. ഈ സരഥകളും സന്തൂർ മുതലായ വാദ്യങ്ങൾ വായിക്കുന്നവരും ആയ അഭിരാമികളെപ്പോലുള്ളവരെ മനുഷ്യർക്ക് ഒരിക്കലും ലഭിക്കുകയില്ല. എന്നാൽ നൽകപ്പെട്ട ഇവരെ പരിചാരികമാരാക്കുക. നചികേതസ്സേ, മരണത്തെ ചോദിക്കാതിരിക്കൂ.

26. ശ്വോഭാവാ മർത്ത്യസ്യ യദന്തകൈതത്
സർവ്വേന്ദ്രിയാണാം ജരയന്തി തേജഃ
അപിസർവ്വം ജീവിതമല്പമേവ
തവൈവ വാഹാസ്തവ നൃത്യഗീതേ.

അന്തകാ, ഏതെല്ലാം നശ്വരഭാവങ്ങൾ ഉണ്ടോ അവ മർത്ത്യൻെറ സർവ്വേന്ദ്രിയങ്ങളുടെയും തേജസ്സിനെ ജര ബാധിപ്പിക്കുന്നു. സർവ്വ ജീവിതവും അല്പമാണ്. അതിനാൽ വാഹനങ്ങളും നൃത്യഗീതങ്ങളും അങ്ങയുടേതുതന്നെ ആയിരിക്കട്ടെ.

27. ന വിത്തേന തർപ്പണീയോ മനുഷ്യോ
ലപ്സ്യാമഹേ വിത്ത മദ്രാക്ഷ്മചേത്ത്വാ
ജീവിഷ്യാമോ യാവദീശിഷ്യസിത്വം
വരസ്തു മേ വരണീയഃ സ ഏവ.

മനുഷ്യൻ വിത്തംകൊണ്ട് തൃപ്തനാകുന്നില്ല. നിന്നെ കണ്ടുകഴിഞ്ഞാൽ ഞങ്ങൾ വിത്തം കൊതിക്കുമോ? നീ ഭരിക്കുംവരെ ഞങ്ങൾ ജീവിക്കുമോ? എനിക്കു വരണീയമായ വരം അതുതന്നെയാണ്.

28. അജീർയ്യതാ മമൃതാനാമുപേത്യ
ജീർയ്യൻ മർത്ത്യഃ ക്വധഃ സ്ഥഃ പ്രജാനൻ
അഭിധ്യായൻ വർണ്ണരതിപ്രമോദാ-
നതി ദീർഘേ ജീവിതേ കോ രമേത.

അജരന്മാരും അമൃതന്മാരുമായവരെ പ്രാപിച്ചാൽ പിന്നെ താഴെ ഭൂമിയിൽ വസിക്കുന്ന അറിവുള്ളവരും ജര ബാധിക്കുന്നവരുമായ മർത്ത്യന്മാർ ആരെങ്കിലും വർണ്ണത്തിൻെറയും രതിയുടെയും പ്രമോദം ഓർമ്മിച്ചുകൊണ്ട് അതിദീർഘമായ ജീവിതത്തിൽ രമിക്കാറുണ്ടോ?

29. യസ്മിന്നിദം വിചികിത്സന്തി മൃത്യോ
യത് സാമ്പ രായേ മഹതി ബ്രൂഹിനസ്തത്
യോƒയം വരോ ഗൂഢമനുപ്രവിഷ്ടോ
നാന്യം തസ്മാന്നചികേതാ വൃണീതേ.

മൃത്യോ, ഏതു കാര്യത്തിൽ ഇപ്രകാരം സർവ്വരും സംശയിക്കുന്നുവോ അത് മഹ ത്തിൽ പരത്തിലുണ്ടോ, അതിനെ പറയുക. ഗൂഢമായ സ്ഥാനത്ത് എത്തിക്കുന്ന ഈ വരം അല്ലാതെ ഒന്നുംതന്നെ ഈ നചികേതസ്സ് വരിക്കുന്നില്ല.

# ഒന്നാം അദ്ധ്യായം

## രണ്ടാം വല്ലി

1. അന്യച്ശ്രേയോƒന്യ ദുതൈവ പ്രേയസ്തേ
ഉഭേ നാനാർത്ഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു
ഭവതി ഹീയതേƒർഥാദ്യ ഉ പ്രേയോ വൃണീതേ.

ശ്രേയസ്സ് വേറെ. പ്രേയസ്സ് വേറെ. നാനാർത്ഥമുള്ള അവ രണ്ടും പുരുഷനെ ബന്ധിക്കുന്നു. അവയിൽ ശ്രേയസ്സിനെ വരിക്കുന്നവൻ സാധുവാകുന്നു. പ്രേയ സ്സിനെ വരിക്കുന്നവൻ തൻെറ അർത്ഥത്തിൽനിന്ന് (ലക്ഷ്യം) താഴെ വീഴുന്നു.

2. ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത-
സ്തൗസംപരീത്യ വിവിനക്തിധീരഃ
ശ്രേയോഹിധീരോതഭിപ്രേയസോവൃണീതേ
പ്രേയോ മന്ദോ യോഗക്ഷേമാദ്വൃ ണീതേ.

ശ്രേയസ്സും പ്രേയസ്സും മനുഷ്യനെ പ്രാപിക്കുന്നു. ധീരൻ അവയെ വലം വെച്ചിട്ട് തിരിച്ചറിയുന്നു. ധീരൻ പ്രേയസ്സിനെക്കാൾ ശ്രേയസ്സിനെ വരിക്കുന്നു. മന്ദൻ യോഗക്ഷേമത്തിനായി പ്രേയസ്സ് വരിക്കുന്നു.

3. സഃ ത്വം പ്രിയാൻ പ്രിയരൂപാംശ്ചകാമാ
നഭിധ്യായന്നചികേതോƒത്യസ്രാക്ഷിഃ
നൈതാം സൃങ്കാം വിത്തമയീമവാപ്തോ
യസ്യാം മജ്ജന്തി ബഹവോ മനുഷ്യാഃ

നചികേതസ്സേ, നീ പ്രിയങ്ങളും പ്രിയരൂപങ്ങളുമായ കാമങ്ങളെ മനസ്സിലാക്കിയിട്ട് അവയെ ഉപേക്ഷിച്ചു. ഏതൊന്നിൽ അനേകം ആളുകൾ മുങ്ങുന്നുവോ ആ വിത്തമയമായ മാർഗ്ഗത്തിൽ നീ അകപ്പെട്ടില്ല.

ഒരു വസ്തുവിനെ ലഭിക്കൽ യോഗവും അതിനെ സംരക്ഷിക്കൽ ക്ഷേമവു മാണ്. അനേകം വസ്തുക്കളെ ലഭിക്കാനോ അവയുടെ അധിപതിയായി അവയെ സംരക്ഷിച്ച് വാഴാനോ കാംക്ഷിക്കുന്നവൻ മന്ദനാണ്, ധീരനല്ല. ധാരാളം ആളുകൾ ആ വഴിയിൽ സഞ്ചരിക്കുന്നു. എന്നാൽ സാധാരണക്കാരനു പ്രിയങ്കരമായ



അത്തരം മാർഗ്ഗങ്ങളെ ചുററിനടന്നു നിരീക്ഷിച്ച് നചികേതസ്സ് ആ മാർഗ്ഗങ്ങളി ലൊന്നിലും അകപ്പെടാതെ ധീരൻെറ മാർഗ്ഗം സ്വീകരിക്കുന്നു. ഒന്നാം അദ്ധ്യായം ഒന്നാം വല്ലിയിലെ 16-ാം ശ്ലോകത്തിൽ അനേകരൂപമായ സൃങ്ക(മാർഗ്ഗം) യമൻ നചികേതസ്സിനു നൽകുന്നു. ഈ ശ്ലോകത്തിൽ പ്രിയരൂപമായ, വിത്തമയമായ സൃങ്കയാൽ മോഹിതനാകാതെ നേരായ മാർഗ്ഗത്തിൽ ഉറച്ചുനിന്നു എന്നു പ്രഖ്യാപിക്കുന്നു.

4. ദൂരമേതേ വിപരീതേ വിഷൂചീ
അവിദ്യായാച വിദ്യേതി ജ്ഞാത
വിദ്യാഭീപ്സിതം നചികേതസം മന്യേ
നത്വാ കാമാ ബഹവോതലോലുപന്തഃ

ഏത് അവിദ്യ എന്നും വിദ്യ എന്നും അറിയപ്പെടുന്നുവോ അവ വിപരീതദിശയിൽ ദൂരത്തിലേക്ക് നയിക്കുന്നു. നചികേതസ്സ് വിദ്യ ആഗ്രഹിക്കുന്നതായി ഞാൻ അറിയുന്നു. പലവിധം കാമങ്ങളിൽ നീ ലോലുപനായില്ല.

5. അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതമ്മന്യമാനാഃ
ദന്ദ്രമ്യമാനാഃ പരിയന്തിമൂഢാ
അന്ധേനൈവ നിയമാനാ യഥാƒന്ധാഃ

അവിദ്യയുടെ ഉള്ളിൽ കിടക്കുന്നവരും സ്വയം ധീരരെന്നു ഞെളിയുന്നവരുമായ പണ്ഡിതമ്മന്യന്മാരായ മൂഢന്മാർ എപ്രകാരം അന്ധനാൽ നയിക്കപ്പെടുന്ന അന്ധനെപ്പോലെ തട്ടിയും മുട്ടിയും കറങ്ങുന്നു.

അവിദ്യ അന്ധനാണ്. അത് മറെറാരന്ധനെ (മൂഢനെ) നയിക്കുന്നു എന്നു പറഞ്ഞാൽ അതിനർത്ഥം ഊഹിക്കാവുന്നതേയുള്ളു. ഈ ശ്ലോകം ചെറിയ മാററത്തോടെ മുണ്ഡകോപനിഷത്തിലുണ്ട്.

6. ന സാംപരായഃപ്രതിഭാതിബാലം
പ്രമാദ്യന്തം വിത്തമോഹേന മൂഢം.
അയം ലോകോ നാസ്തി പര ഇതിമാനീ
പുനഃ പുനർവശമാപദ്യതേ മേ

വിത്ത മോഹത്താൽ പ്രമാദംപിടിച്ച ബാലനായ മൂഢന് പരലോകം പ്രകാശി ക്കുന്നില്ല. ഈ ലോകമേ ഉള്ളു. പരലോകമില്ല എന്നു കരുതുന്നവൻ വീണ്ടും വീണ്ടും എൻെറ കൈയിൽ കുടുങ്ങുന്നു.

7. ശ്രവണായാഭിബഹുഭിർയോ ന ലഭ്യഃ
ശൃണ്വന്തോ ƒപി ബഹവോ യം ന വിദ്യുഃ
ആശ്ചര്യോ വക്താ കുശലോƒസ്യലബ്ധാ
ƒശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ

ഏതൊന്ന് പലർക്കും കേൾക്കാൻപോലും ലഭ്യമല്ലയോ, കേട്ടിട്ടും യാതൊന്നിനെ പലരും മനസ്സിലാക്കുന്നില്ലയോ, അതിൻെറ വക്താവായി കുശലനായ ഒരാളെ

ലഭിക്കുന്നത് ആശ്ചര്യമാണ്. ആ കുശലനാൽ ഉപദേശിക്കപ്പെട്ട ജ്ഞാതാവും ആശ്ചര്യംതന്നെയാണ്.

8. ന നരേണാ വരേണ പ്രോക്ത ഏഷ
സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യ പ്രോക്തേ ഗതിരത്ര നാസ്ത്യ-
ണീയാൻ ഹ്യതർക്യമണുപ്രമാണാത്.

പല വിധത്തിൽ ചിന്തിക്കപ്പെട്ടാലും ഇത് നരന്മാരാലും ദേവന്മാരാലും അറിയാൻ എളുപ്പമല്ല. മറ്റൊരാളാൽ പറയപ്പെട്ടാൽ അതിലേക്ക് ഗതി (പ്രവേശം) ലഭിക്കുന്നില്ല. കാരണം, അണുപ്രമാണത്തേക്കാൾ അണുവായ, സൂക്ഷ്മമായ അത് അതർക്ക്യമാണ് (തർക്കിച്ച് മനസ്സിലാക്കാനാവാത്തതാണ്). സ്വാനുഭവംകൊണ്ടല്ലാതെ ബ്രഹ്മജ്ഞാനം സാദ്ധ്യമല്ല എന്ന് അടിവരയിട്ടു പറയുന്നതാണ് ഈ വരികൾ.

9. നൈഷാ തർക്കേണ മതിരാപനേയാ
പ്രോക്താ ƒന്യേനൈവ സുജ്ഞാനായ പ്രേഷ്ഠ.
യാം ത്വ മാപഃ സത്യ ധൃതിർബതാസി
ത്വാ ദൃങ്നാ ഭൂയാ സചികേതഃ പ്രഷ്ടാ.

ഏതൊരു ജ്ഞാനം നീ നേടിയോ ആ മട്ടിലുള്ള മതി (ജ്യോതിഷ്മതി) തർക്കം കൊണ്ടു നേടാനാവില്ല. ഹേ പ്രേഷ്ഠാ, സുജ്ഞാനത്തിനായിട്ട്, അത് (തർക്കത്തെ ആശ്രയിക്കാത്ത, സ്വാനുഭവജ്ഞാനമുള്ള) ഒരാളാൽ പറയപ്പെടണം. നീ തീർച്ചയായും സത്യധൃതിയാണ്. (സത്യത്തിൽ നിശ്ചയദാർഢ്യമുള്ളവൻ) നചികേതസ്സേ, നിനക്കു സദൃശനായവൻ (സത്യധൃതിയായ ശിഷ്യൻ) എനിക്ക് എന്നും ലഭിക്കട്ടെ.

10. ജാനാമ്യഹം ശേവധിരിത്യ നിത്യം
നഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത്
തതോ മയാ നാചികേതശ്ചിതോƒഗ്നി
രനിത്യൈർദ്രവ്യൈഃ പ്രാപ്തവാനസ്മി നിത്യം.

ശേവധി (സമ്പത്ത്) അനിത്യമാണെന്ന് ഞാൻ അറിയുന്നു. ധ്രുവമായതിനെ (നിത്യം) അധ്രുവമായത് (അനിത്യം) കൊണ്ട് പ്രാപിക്കാനാവില്ല. അതിനാൽ എന്നാൽ നചികേതസ്സ് എന്ന ചിതാഗ്നി ജ്വലിപ്പിക്കപ്പെട്ടു. ഞാൻ അനിത്യദ്രവ്യത്തിലൂടെ നിത്യമായതിനെ പ്രാപിച്ചവനായിത്തീർന്നു.

11. കാമസ്യാപ്തിം ജഗതഃ പ്രതിഷ്ഠാം
ക്രതോരനന്തമഭയസ്യ പാരം
സ്തോമം മഹദുരുഗായം പ്രതിഷ്ഠാം
ദൃഷ്ട്വാ ധൃത്യാ ധീരോ നചികേതോƒത്യസ്രാക്ഷി.

**നചികേതസ്സേ, കാമത്തിൻെറ പ്രാപ്തിയും ജഗത്തിൻെറ പ്രതിഷ്ഠയും ക്രതുവിൻെറ അന്ത്യവും അഭയത്തിൻെറ അക്കരയും സ്തുതികൊണ്ട് മഹത്തായ, വിസ്തൃതമായ പ്രതിഷ്ഠയും കണ്ടിട്ടും നീ ധൈര്യപൂർവ്വം അവയെ പരിത്യജിച്ചു.**



12. തം ദുർദ്ദർശം ഗൂഢ മനുപ്രവിഷ്ടം
ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം
അധ്യാത്മ യോഗാധിഗമേന ദേവം
യത്വാ ധീരോ ഹർഷശോകൗ ജഹാതി.

കാണാൻ എളുപ്പമല്ലാത്തതും നിഗൂഢമായി മറഞ്ഞിരിക്കുന്നതും ഗുഹയിലിരിക്കുന്നതും ഗഹ്വരത്തിലിരിക്കുന്നതും പുരാണവുമായ ദേവനെ (പ്രകാശത്തെ) ധീരൻ അധ്യാത്മയോഗം കൈവരുമ്പോൾ അറിഞ്ഞിട്ട് ഹർഷവും ശോകവും താണ്ടിച്ചെല്ലുന്നു.

ഗുഹ എന്നും ഗഹ്വരം എന്നും പറയുന്നു. രണ്ടും ഒന്നുതന്നെയല്ലേ എന്ന് സംശയം വരാം. ഗുഹ ശരീരാന്തർഭാഗത്തുള്ള ഹൃദയഗുഹയാണ്. ഗഹ്വരം ഖഹരമാണ്. ഐതരേയോപനിഷദ് വ്യാഖ്യാനത്തിൽ ഇതിനെ വിസ്തരിച്ചു പറയുന്നുണ്ട്. സർവ്വ വസ്തുക്കളും ഏതൊരു ഊർജ്ജമണ്ഡലത്തിൽ വർത്തിക്കുന്നുവോ ആ ഖഹരത്തിലും ശരീരദ്രവ്യത്തിനകത്തെ ഹൃദയഗുഹയിലും ഒരുപോലെ പ്രകാശം വിളങ്ങുന്നു. അദ്ധ്യാത്മയോഗം, അധിവിദ്യയും അദ്ധ്യാത്മവിദ്യയും (പഞ്ചമഹാസംഹിതകൾ നോക്കുക.തൈത്തിരീയോപനിഷദ്വ്യാഖ്യാനം) കൂടിയതാണ്. ആചാര്യനും അന്തേവാസിയും ചേരുമ്പോൾ ഉണ്ടാവുന്ന അധിവിദ്യയുടെ സന്ധാനമായ പ്രവചനം, ഉത്തരഹനുവും അധരഹനുവും സന്ധിചെയ്യുന്ന വാക്കിൻെറ സന്ധാനമായ ജിഹ്വയിലൂടെയല്ലാതെ സംഭവിക്കുന്നില്ല എന്നതുകൊണ്ടാണത്. ഇവിടെ യമനെന്ന ആചാര്യനും നചികേതസ്സെന്ന അന്തേവാസിയും സന്ധിക്കുമ്പോഴും ഇതുതന്നെ സംഭവിക്കുന്നു.

13. ഏത ച്ഛ്രുത്വാ സംപരിഗൃഹ്യമർത്ത്യഃ
പ്രവൃഹ്യധർമ്മ്യമണുമേതമാപ്യ
സ മോദതേ മോദനീയം ഹി ലബ്ധ്വാ.
വിവൃതം സദ്മ നചികേതസം മന്യേ.

മർത്ത്യൻ ഇതു കേട്ട് സ്വീകരിച്ചിട്ട് ധർമ്മ്യമായതിനെ വേർതിരിച്ചറിഞ്ഞ് അണുപോലെ സൂക്ഷ്മമായതിനെ നേടട്ടെ. അവൻ ആനന്ദിക്കത്തക്കത് ലഭിച്ച് ആനന്ദിക്കട്ടെ. നചികേതസ്സിനെ തുറന്ന വീടായിട്ട് അറിയുക.

ആനന്ദകേന്ദ്രത്തിലേക്ക് തുറക്കുന്ന വാതിൽ നചികേതസ്സിലൂടെ യമൻ ലോകത്തിന് നൽകുന്നു. ബ്രഹ്മാനന്ദവല്ലിയിൽ (തൈത്തിരീയോപനിഷത്ത്) ബ്രഹ്മാനന്ദത്തെക്കുറിച്ചും ആനന്ദമയ കോശത്തെക്കുറിച്ചും പറഞ്ഞു. മോദനീയമായ ആസ്ഥാനത്തിൻെറ ദക്ഷിണപക്ഷമായ മോദത്തെ ദക്ഷിണ ദിക്കിൻെറ നാഥനായ യമൻ പ്രതിനിധീകരിക്കുന്നു.

14. അന്യത്ര ധർമ്മാദന്യത്രാധർമ്മാ-
ദന്യത്രാസ്മാത് കൃതാകൃതാത്
അന്യത്ര ഭൂതാച്ച ഭവ്യാച്ച
യത് തത് പശ്യസിതദ്വദ.

**ധർമ്മത്തിൽനിന്ന് അന്യവും അധർമ്മത്തിൽനിന്ന് അന്യവും കൃതം, അകൃതം ഇവയിൽനിന്ന് അന്യവും ഭൂതത്തിൽനിന്നും ഭാവിയിൽനിന്നും അന്യവുമായ**

ഏതൊന്ന് നീ കാണുന്നുവോ, അത് പറയുക. (ഇത് നചികേതസ്സ് യമനോട് ആവശ്യപ്പെടുന്നതാണ്).

15. സർവ്വേ വേദാ യത് പദമാമനന്തി
തപാംസി സർവ്വാണി യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്.

ഏതു പദത്തെ സർവ്വ വേദങ്ങളും ഓതുന്നുവോ ഏതിനെ സർവ്വ തപസ്സുകളും പറയുന്നുവോ ഏതിനെ ഇച്ഛിച്ച് (ആളുകൾ) ബ്രഹ്മചര്യത്തിൽ ചരിക്കുന്നുവോ, ആ പദം സംഗ്രഹിച്ചു പറയുന്നു; ഓം എന്ന്.

16. ഏതദ്ധ്യേവാക്ഷരം ബ്രഹ്മ
ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ
യോ യദിച്ഛതി തസ്യതത്.

ഇതുതന്നെയാണ് അക്ഷരമായ ബ്രഹ്മം. ഇതുതന്നെയാണ് അക്ഷരമായ പരം. ഈ അക്ഷരത്തെ അറിഞ്ഞിട്ട് ആര് എന്ത് ഇച്ഛിക്കുന്നുവോ അത് അവൻേറതാകുന്നു.

17. ഏതദാലംബനം ശ്രേഷ്ഠം-
മേതദാലംബനം പരം
ഏതദാലംബനം ജ്ഞാത്വാ
ബ്രഹ്മലോകേ മഹീയതേ.

ഇത് ശ്രേഷ്ഠമായ ആലംബനമാണ്; പരമമായ ആലംബനമാണ്. ഈ ആശ്രയത്തെ അറിഞ്ഞ് ബ്രഹ്മലോകത്തിൽ മഹത്തായിത്തീരുന്നു.

18. ന ജായതേ മ്രിയതേ വാ വിപശ്ചി-
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോനിത്യഃ ശാശ്വതോഽയം പുരാണോ.
ന ഹന്യതേ ഹന്യമാനേ ശരീരേഃ

അറിയുന്നവൻ ജനിക്കുന്നില്ല, മരിക്കുന്നുമില്ല. ഇവൻ എവിടെനിന്നും ഭവിച്ചിട്ടില്ല. അജനും നിത്യനും ശാശ്വതനും പുരാണനുമായ ഇവൻ ശരീരം നശിച്ചാലും നശിക്കുന്നില്ല.

19. ഹന്താ ചേ ന്മന്യതേ ഹന്തും
ഹതശ്ചേ ന്മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതേ
നായം ഹന്തി ന ഹന്യതേ

ഹന്താവ് 'ഞാൻ കൊല്ലുന്നു' എന്ന് വിചാരിക്കുന്നു; ഹതൻ 'ഞാൻ കൊല്ലപ്പെട്ടു' എന്ന് വിചാരിക്കുന്നു. അവർ ഇരുവരും "കൊല്ലുന്നില്ല', 'കൊല്ലപ്പെടുന്നുമില്ല"



എന്ന് അറിയുന്നില്ല. 18,19 ശ്ലോകങ്ങൾ ഭഗവദ്ഗീത രണ്ടാമദ്ധ്യായത്തിൽ (സാംഖ്യായോഗം) കൃഷ്ണൻ പറയുന്നതിന് സദൃശമാണ്.

20. അണോരണീയാൻ മഹതോ മഹീയാ-
നാത്മാഽസ്യജന്തോർ നിഹിതോഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതു പ്രസാദാൻ മഹിമാനമാത്മനഃ

ഈ ജന്തുക്കളുടെയെല്ലാം ഗുഹയിൽ അണുവിനെക്കാൾ അണുവും മഹത്തിനെക്കാൾ മഹത്തുമായ ആത്മാവ് ഒളിഞ്ഞിരിക്കുന്നു. അക്രതുവും വീതശോകനുമായവൻ ധാതുപ്രസാദംകൊണ്ട് ആ ആത്മാവിൻെറ മഹിമാനം ദർശിക്കുന്നു. ഇത് ശ്വേതശ്വേതരോപനിഷത്തിലും തൈത്തിരീയാരണ്യത്തിലും കാണുന്ന ശ്ലോകമാണ്.

ക്രതു എന്നാൽ കർമ്മം, ഇച്ഛ എന്നൊക്കെ അർത്ഥമുണ്ട്. സർവ്വേച്ഛകളും നശിച്ചവനും സർവ്വ കർമ്മങ്ങളും നശിച്ചവനും വീതശോകനുമായ വ്യക്തി ആത്മാവിനെ ദർശിക്കുന്നത് ധാതുപ്രസാദംകൊണ്ടാണ്. ചില വ്യാഖ്യാതാക്കൾ ധാതു എന്നതിന് ധാതാവ് എന്നർത്ഥം കൊടുത്ത് സ്രഷ്ടാവായ ഈശ്വരൻെറ അനുഗ്രഹത്താൽ എന്ന് പറഞ്ഞിട്ടുണ്ട്. സർവ്വധാതുക്കളും ആരോഗ്യമായിരിക്കുന്നവനു മാത്രമേ ആത്മവിചാരം ചെയ്യാനാവൂ എന്ന് ഛാന്ദോഗ്യോപനിഷത്തിൽ കാണാം. പതിനഞ്ചു ദിവസം ഭക്ഷിക്കാതിരുന്ന ശ്വേതകേതുവിന് ധാതുക്കൾ ശോഷിക്കുകയാൽ വേദമന്ത്രങ്ങൾ ഓർമ്മവന്നില്ലെന്ന് നാം ആ ഉപനിഷത്തിൽ കാണുന്നു. ധാതുപ്രസാദാത് എന്നതിന് ധാതുനാം പ്രസാദാത് (ധാതുക്കളുടെ പ്രസാദംകൊണ്ട്) എന്നാണ് ശങ്കരാചാര്യർ അർത്ഥം പറഞ്ഞിരിക്കുന്നത്. ഇന്ദ്രിയങ്ങളുടെ പ്രസാദമില്ലാതെ ആത്മവിദ്യ ഗ്രഹിക്കാൻ സാദ്ധ്യമല്ലെന്ന് അദ്ദേഹം അംഗീകരിക്കുന്നു. സാമവേദപ്രോക്തമായ 16 ഉപനിഷത്തുക്കളുടെ ശാന്തിപാഠത്തിലും "ഞങ്ങളുടെ ഇന്ദ്രിയങ്ങൾക്ക് ബലമുണ്ടാവട്ടെ" എന്നു പ്രാർത്ഥിക്കുന്നത് അവയുടെ സഹായത്താൽ ബ്രഹ്മാനുഭവമുണ്ടാവാൻതന്നെയാണ്. മൈത്രേയുപനിഷത്തിൻെറ ഒന്നാം അദ്ധ്യായം 15-ാം ശ്ലോകത്തിൽ,

നിത്യഃ ശുദ്ധോ ബുദ്ധ മുക്ത സ്വഭാവഃ
സത്യഃ സൂക്ഷ്മഃസംവിഭു ശ്ചാദ്വിതീയഃ
ആനന്ദാബ്ധിർ യഃ പരഃ സോഽഹമസ്മി
പ്രത്യഗ് ധാതുർ നാത്ര സംശീതിരസ്തി

എന്നു കാണാം. ഓരോരോ ധാതുവിനെയും ഓരോരോ ഇന്ദ്രിയത്തെയും ധരിക്കുന്ന ആ ആനന്ദസാഗരത്തിൻെറ പ്രസാദത്താൽ നാം അതിനെത്തന്നെ അറിയുന്നു. നിർമ്മലമായ ഇന്ദ്രിയങ്ങളുടെ പ്രസാദംകൊണ്ട് ഈ ഹൃദയ ഗഹ്വരത്തിൽ ആനന്ദാബ്ധി സ്വയം വെളിപ്പെടുത്തിത്തരുന്നു.(നിർമ്മലമല്ലാത്ത മനസ്സിൽ പ്രകാശിക്കുന്നില്ല എന്ന് 24-ാം ശ്ലോകത്തിൽ തുടർന്നു പറയുന്നുണ്ട്)

21. അസീനോ ദൂരം വ്രജതി
ശയാനോ യാതി സർവ്വതഃ
കസ്തം മദാമദം ദേവം
മദന്യോ ജ്ഞാതുമർഹതി?

ഇരുന്നുകൊണ്ട് അത് ദൂരത്തിൽ സഞ്ചരിക്കുന്നു. ശയിച്ചുകൊണ്ട് അത് സർവ്വത്തിലും പ്രവേശിക്കുന്നു. മദവും അമദവുമായ ദേവനെ അറിയാൻ എനിക്കല്ലാതെ ആർക്കാണ് അർഹത?

22. അശരീരം ശരീരേഷ്വ
നവസ്ഥേഷ്വവസ്ഥിതം
മഹാന്തം വിഭുമാത്മാനം
മത്വാ ധീരോ ന ശോചതിഃ

ശരീരത്തിൽ അത് അശരീരമായിരിക്കുന്നു. അനവസ്ഥമായവയിൽ (അവസ്ഥയില്ലാതെ മാറിക്കൊണ്ടിരിക്കുന്നവയിൽ) അത് അവസ്ഥിതമായിരിക്കുന്നു. മഹത്തിൻെറ അന്തവും വിഭുവുമായ ആത്മാവിനെ അറിഞ്ഞ ധീരൻ ഒരിക്കലും ദുഃഖിക്കുന്നില്ല.

23. നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാന ബഹുനാ ശ്രുതേന!
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വൃണുതേ തന്ത്രം സ്വാം.



ഈ ആത്മാവ് പ്രവചനങ്ങളെക്കൊണ്ട് ലഭ്യമാകുന്നില്ല. മേധകൊണ്ടോ, വളരെ കേട്ടതുകൊണ്ടോ ലഭ്യമാകുന്നില്ല. ഇവൻ ആരെ വരിക്കുന്നുവോ അവനു മാത്രമേ ലഭ്യമാകുന്നുള്ളു. കാരണം, ഈ ആത്മാവ് അവനെ സ്വന്തശരീരമായി സ്വീകരിക്കുന്നു.

ആത്മാവിൻെറ ഈ "സ്വയംവരം" മനോഹരമായ അനേകം കാല്പനിക പ്രേമകഥകൾക്കും ഭക്തിപ്രസ്ഥാനങ്ങൾക്കും കാരണമായിത്തീർന്നിട്ടുണ്ട്.

24. നാ വിരതോ ദുശ്ചരിതാൻ
നാ ശാന്തോ നാസമാഹിതഃ
നാ ശാന്ത മാന് സോ വാപി
പ്രജ്ഞാനേ നൈനമാപ്നുയാത്.

ദുശ്ചരിതങ്ങളിൽ വിരക്തി വരാത്തവനും അശാന്തനും സമാഹിതനല്ലാത്തവനും (ഏകാഗ്രസമാധി സാധിക്കുന്നവൻ സമാഹിതനാണ്) ആത്മാവിനെ പ്രാപിക്കുന്നില്ല. അശാന്തമാനസൻ പ്രാപിക്കുന്നില്ല. പ്രജ്ഞാനംകൊണ്ടു മാത്രവും പ്രാപിക്കുന്നില്ല. (വെറും പുസ്തകജ്ഞാനംകൊണ്ട് ആത്മാനുഭവം സാദ്ധ്യമാകുന്നില്ല) ഗോസ്സിപ്പും, അശാന്തമനസ്സും, ഏകാഗ്രത ഇല്ലായ്മയും ആത്മജ്ഞാനത്തിന് തടസ്സമാണ്.

25. യസ്യ ബ്രഹ്മ ച ക്ഷത്രഞ്ചോ-
ഭേ ഭവത ഓദനഃ
മൃത്യുർയ്യസ്യോപ സേചനം
ക ഇത്ഥാ വേദ യത്ര സഃ?



ബ്രഹ്മം, ക്ഷത്രം എന്നിവ രണ്ടും ആരുടെ ഓദനമാണോ (അന്നം), ആരുടെ ഉപസേചനം (തൊട്ടുകൂട്ടാനുള്ള കറി) മൃത്യുവാണോ അവൻ "ഇപ്രകാര"മാണ് എന്ന് ആരറിയുന്നു? ഇക്കാണുന്ന സർവ്വവും അവൻെറ അന്നമാണ്. അവൻ സർവ്വത്തെയും മൃത്യുതൊട്ടു കൂട്ടിക്കൊണ്ട് ഭുജിക്കുന്നു. ആ മഹാന്തമായ രഹസ്യപദത്തെ ഇന്നപ്രകാരമെന്നു നിർവ്വചിക്കാൻ ആരാൽ കഴിയും!

കസ്തം മദാമദം ദേവം
മദന്യോ ജ്ഞാതുമർഹസി?

എന്ന 21-ാം ശ്ലോകത്തിനു പൂരകമായി വേണം ക ഇത്ഥാ വേദയത്രസഃ? എന്ന ചോദ്യത്തെ കാണാൻ. ആത്മജ്ഞാനത്തിന് എനിക്കല്ലാതെ ആർക്ക് അർഹതയുണ്ട് എന്ന ആത്മവിശ്വാസവും ആത്മാനുഭവത്തെ മറ്റൊരാൾക്കു നിർവ്വചിച്ചു കൊടുക്കാനാവില്ലെന്ന ഭാഷയുടെ പരിമിതിയും ഈ രണ്ടു ചോദ്യങ്ങളിലുണ്ട്.

## ഒന്നാം അദ്ധ്യായം

### 3-ാം വല്ലി

1. ഋതം പിബന്തൗ സുകൃതസ്യലോകേ
ഗുഹാം പ്രവിഷ്ഠൗ പരമേ പരാർദ്ധേ
ഛായാതപൗ ബ്രഹ്മവിദോവദന്തി.
പഞ്ചാഗ്നയോ യേ ച ത്രിണാചികേതഃ

സുകൃതലോകങ്ങളിൽ ഋതം നുകർന്നും പരമമായ പരാർദ്ധത്തിലെ ഗുഹയിൽ ഇരുന്നും പഞ്ചാഗ്നികൾ പാലിക്കുന്നവരും മൂന്നു നചികേതസ്സ് ചെയ്തവരുമായ ബ്രഹ്മവിത്തുകൾ ഛായയും ആതപവുമാണ് എന്ന് പറയുന്നു. പഞ്ചാഗ്നികൾ ഗൃഹസ്ഥന്മാരാണ്. ഗാർഹപത്യം, ദക്ഷിണാഗ്നി, ആഹവനീയാഗ്നി, സഭ്യാഗ്നി, ആവസ്ഥ്യാഗ്നി എന്നിങ്ങനെ അഞ്ച് അഗ്നികൾ ജ്വലിപ്പിക്കുന്നവനാണ് ഗൃഹസ്ഥൻ. അവൻ പഞ്ചഭൂതാത്മകമായ പ്രപഞ്ചാഗ്നിയെ പാലിച്ചു പോഷിപ്പിക്കുന്നു. പഞ്ചേന്ദ്രിയനിർമ്മിതമായ ശരീരത്തെ പുതുതായി ഉത്പാദിപ്പിക്കുന്നു. അങ്ങനെയുള്ള ഗൃഹസ്ഥൻ മൂന്നു വട്ടം നചികേതയജ്ഞം ചെയ്താൽ അവൻ ജന്മമൃത്യുക്കളെ തരണംചെയ്യുന്നു (അദ്ധ്യായം 1 ശ്ലോകം 17 ഒന്നാംവല്ലി നോക്കുക). ഇങ്ങനെ ജന്മമൃത്യുക്കളെ തരണം ചെയ്ത ബ്രഹ്മവിത്തുക്കൾ സുകൃതലോകങ്ങളിൽ ദൈവസർഗ്ഗക്രമത്തിൻെറ ഋതം അറിഞ്ഞും അതിനെ പാനംചെയ്തും വസിക്കുന്നു. അവർ പരമവും പരാർദ്ധവുമായ ഗുഹയിലും ഇരിക്കുന്നു. ആകാശ ഖഹരങ്ങളിൽ നക്ഷത്രഗ്രഹാദികൾ ചുഴലുന്ന ബ്രഹ്മാണ്ഡത്തിൻെറ നിഗൂഢരഹസ്യങ്ങൾ അറിഞ്ഞ് ആ അമൃതരസം പാനംചെയ്യുന്നതോടൊപ്പം ഹൃദയാകാശത്തിലെ ഗുഹയിൽ ചൈതന്യമായും ആത്മാവ് വിരാജിക്കുന്നു. പരത്തിൻെറ അർദ്ധമാണ് പരാർദ്ധം. പരലോകത്തിൻെറ അർദ്ധം ഇഹലോകം. ദ്യോവിൻെറ അർദ്ധം പൃഥിവി. അതിനാലാണ് ദ്യാവാപൃഥിവികളെ ചേർത്ത് ഒററവാക്കായി പറയുന്നത്. പരലോകം വെളിച്ചമാണെങ്കിൽ ഇഹലോകം നിഴലാണ്; പരമാത്മാവ് വെളിച്ചമാണെ

ങ്കിൽ ജീവാത്മാവ് നിഴലാണ് എന്ന് ബ്രഹ്മവിത്തുക്കൾക്ക് പണ്ടേ അറിയാം. [ഛായ(നിഴൽ), ആതപം (വെയിൽ, പ്രകാശം)] നാലപ്പാടൻെറ ചക്രവാളത്തിൽ നിഴലും പ്രകാശവും നടത്തുന്ന ഈ അദ്ധ്യാപനത്തെ സ്പർശിച്ചിട്ടുണ്ട്. നാലപ്പാടൻെറ ചക്രവാളച്ചെമ്പുരുളി എന്ന നിരൂപണഗ്രന്ഥത്തിൽ 'നിഴലിനെ'ക്കുറിച്ച് പ്രതിപാദിച്ചുകഴിഞ്ഞതാണ്. അതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.

2. യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത്പരം!
അഭയം തിതീർഷതാം പാരം നാചികേതം ശകേമഹി.

യജ്ഞം ചെയ്യുന്നവർക്ക് ഏതൊന്ന് സേതുവാണോ, ആ അക്ഷരപരബ്രഹ്മം നീന്തുന്നവർക്ക് അഭയസ്ഥാനമായ ആ അക്കര; ആ നചികേതസ്സിനുള്ള ശക്തി എനിക്കുണ്ടാവട്ടെ.

ഇവിടെ നചികേതസ്സ് ഒരു ബ്രാഹ്മണകുമാരനല്ല, ഒരു യജ്ഞവിധിയുമല്ല എന്നത് ശ്രദ്ധിക്കുക. പരമമായ അക്ഷരബ്രഹ്മംതന്നെയാണ് നചികേതസ്സ്. യജ്ഞം ചെയ്യുന്നവരെയും സംസാരസാഗരത്തിൽ നീന്തുന്നവരെയും അക്കര പററിക്കുന്ന, ഇഹപരലോകങ്ങളെ കൂട്ടിയിണക്കുന്ന സേതുവാണത്. ആ അക്ഷര ബ്രഹ്മത്തിൽ നിഴലും വെളിച്ചവും ഒന്നാവുന്നു. ഇഹവും പരവും ഒന്നാവുന്നു; ജീവാത്മാവും പരമാത്മാവും ഒന്നാവുന്നു; ഇപ്രകാരമുള്ള അദ്വൈതാനുഭൂതി ജ്വലിപ്പിക്കാൻ എനിക്കു ശക്തിയുണ്ടാവട്ടെ എന്ന് ഋഷി പ്രാർത്ഥിക്കുന്നു.

3. ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി
മനഃ പ്രഗ്രഹമേവച.

ആത്മാവിനെ രഥിയായി (രഥത്തിൽ ഇരിക്കുന്നവൻ) അറിയുക. ശരീരമാണ് രഥം. ബുദ്ധിയാണ് സാരഥി. മനസ്സാണ് കടിഞ്ഞാൺ.

4. ഇന്ദ്രിയാണി ഹയാന്യാഹുർ-
വിഷയാം സ്തേഷുഗോചരാൻ
ആത്മേന്ദ്രിയ മനോയുക്തം
ഭോക്തേ ത്യാഹുർ മനീഷിണഃ

ഇന്ദ്രിയങ്ങൾ കുതിരകളാണ്. വിഷയങ്ങൾ അവയുടെ മാർഗ്ഗങ്ങളും. ഇന്ദ്രിയങ്ങളോടും മനസ്സോടും ചേർന്ന ആത്മാവിനെ മനീഷികൾ ഭോക്താവ് എന്നു പറയുന്നു. വിഷയങ്ങളുടെ പിന്നാലെ ഓടുന്ന ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ പിടിച്ചു നിർത്തുന്ന മനസ്സാകുന്ന കടിഞ്ഞാൺ ബുദ്ധി എന്ന സാരഥിയുടെ കൈയിലിരിക്കുന്നു എന്നു വരികിൽ ശരീരമാകുന്ന രഥത്തിനും അതിലിരിക്കുന്ന ആത്മാവാകുന്ന രഥിക്കും യാതൊരപകടവും പററുകയില്ല. ലക്ഷ്യസ്ഥാനമായ ബ്രഹ്മാനുഭൂതിയിൽത്തന്നെ എത്തും.

5. യസ്ത്വ വിജ്ഞാനവാൻ ഭവ-
ത്യയുക്തേ ന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി
ദുഷ്ടാശ്വാ ഇവ സാരഥേഃ



ഏതൊരു വിജ്ഞാനമില്ലാത്തവൻ മനസ്സിനെ പിടിക്കാതിരിക്കുന്നുവോ അവൻെറ ഇന്ദ്രിയങ്ങൾ സാരഥിയുടെ ദുഷ്ടാശ്വങ്ങളെപ്പോലെ അനുസരണക്കേടു കാണിക്കും.

6. യസ്തു വിജ്ഞാനവാൻ ഭവതി
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി
സദശ്വാ ഇവ സാരഥേഃ

ഏതൊരു വിജ്ഞാനവാൻ മനസ്സിനെ പിടിയിലൊതുക്കുന്നുവോ അവൻെറ ഇന്ദ്രിയങ്ങൾ സാരഥിയുടെ സദശ്വങ്ങളെപ്പോലെ വശഗങ്ങളായിരിക്കും.

7. യസ്ത്വ വിജ്ഞാനവാൻ ഭവ-
ത്യന്യമനസ്കഃ സദാ$f$ശുചിഃ
ന സ തത് പദമാപ്നോതി
സംസാരം ചാധിഗഛതി.

8. യസ്തു വിജ്ഞാനവാൻ ഭവതി
സമനസ്കഃ സദാശുചിഃ
സതു തത് പദമാപ്നോതി
യസ്മാദ് ഭൂയോ ന ജായതേ.

അവിജ്ഞാനവാനായി ഭവിച്ച ഏതൊരുവൻ സദാ അന്യമനസ്കനും അശുചിയുമായിരിക്കുന്നുവോ അവൻ തത്പദം (ആ പരമപദം) പ്രാപിക്കുന്നില്ല. സംസാരത്തെത്തന്നെ പ്രാപിക്കും. വിജ്ഞാനവാനായ ഏതൊരുവൻ സമനസ്കനും ശുചിയുമായിരിക്കുന്നുവോ അവൻ ആ പരമപദം പ്രാപിക്കുന്നു. അതിൽനിന്ന് പിന്നീടൊരിക്കൽ ജനിക്കുന്നതേയില്ല.

9. വിജ്ഞാനസാരഥിർ യസ്തു
മനഃപ്രഗ്രഹവാന്നരഃ
സോ$f$ധ്വനഃ പാരമാപ്നോതി
തദ്വിഷ്ണോഃ പരമം പദം.

ആര് വിജ്ഞാനത്തെ സാരഥിയാക്കി മനസ്സിനെ അടക്കിവെച്ചുകൊണ്ടിരിക്കുന്നുവോ ആ നരൻ, മാർഗ്ഗത്തിൻെറ അററത്തുള്ള വിഷ്ണുവിൻെറ ആ പരമപദം പ്രാപിക്കുന്നു.

10. ഇന്ദ്രിയേഭ്യഃ പരാഹ്യർഥാ
അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാബുദ്ധിർ
ബുദ്ധേരാത്മാ മഹാൻ പരഃ

11. മഹതഃ പരമവ്യക്ത-
മവ്യക്താത് പുരുഷഃപരഃ
പുരുഷാന്നപരം കിഞ്ചിത്
സാ കാഷ്ഠാ സാ പരാഗതിഃ

ഇന്ദ്രിയങ്ങളെക്കാൾ പരമാണ് അർത്ഥം. അർത്ഥത്തിനു പരമാണ് മനസ്സ്. മനസ്സിനും പരമാണ് ബുദ്ധി. മഹാൻ ആത്മാ ബുദ്ധിക്കും പരമാണ്. ആ മഹത്തിനും പരമാണ് അവ്യക്തം. അവ്യക്തത്തിനു പരമാണ് പുരുഷൻ. പുരുഷന് പരമായി യാതൊന്നുമില്ല. അതാണ് പരാഗതി. അതാണ് സർവ്വത്തിനും മുകളിലുള്ള അതിര്.

12. ഏഷ സർവ്വേഷു ഭൂതേഷു
ഗൂഢോ *f*ത്മാനപ്രകാശതേ
ദൃശ്യതേ ത്വഗ്രയാ ബുദ്ധ്യാ
സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ

ഈ ആത്മാവ് (പുരുഷൻ) സർവ്വ ഭൂതങ്ങളിലും ഗൂഢമായി പ്രകാശിക്കുന്നു. അതിനെ ഏറ്റവും സൂക്ഷ്മമായ ബുദ്ധിയുള്ളവരായ സൂക്ഷ്മദർശികൾ ദർശിക്കുന്നു.

13. യച്ഛേദ്വാങ് മനസീ പ്രാജ്ഞ
സ്തദ്യച്ഛേജ്ഞാനമാത്മനി
ജ്ഞാനമാത്മനീ മഹതീ
നിയച്ഛേത്തദ്യച്ഛേച്ഛാന്ത ആത്മനിഃ

പ്രാജ്ഞൻ മനസ്സിൽ വാക്കിനെ അടക്കട്ടെ. അതിനെ (മനസ്സിനെ) ജ്ഞാനമാകുന്ന ആത്മാവിൽ അടക്കട്ടെ. ജ്ഞാനമാകുന്ന ആത്മാവിനെ മഹതി എന്ന ആത്മാവിൽ അടക്കട്ടെ. അതിനെ (മഹത്തിനെ) ശാന്തമായ ആത്മാവിൽ അടക്കട്ടെ.

സുഷുപ്തിയിൽ ആണ് ബോധം പ്രാജ്ഞനെന്നറിയപ്പെടുന്നത്. സമാധ്യവസ്ഥയിലും സുഷുപ്തിയിലെ പ്രാജ്ഞനു തുല്യമാണ് ബോധം. പ്രാജ്ഞൻ വാക്കിനെ മനസ്സിലും മനസ്സിനെ ജ്ഞാനത്തിലും ജ്ഞാനത്തിനെ മഹത്തിലും മഹത്തിനെ ശാന്തിയിലും അടക്കിയിരിക്കുന്നു. ഇതാണ് ബ്രഹ്മാനുഭൂതിക്കുള്ള മാർഗ്ഗവും ലക്ഷ്യവും. സുഷുപ്തിയിൽ, സമാധിയിൽ ലീനനായിരിക്കുന്ന ആത്മാവിനോട് അടുത്ത ശ്ലോകത്തിൽ അതിൽനിന്ന് ഉണരാനും ലോകശാന്തിക്കായി പ്രയത്നിക്കാനും ആഹ്വാനം ചെയ്യുന്നു.

14. ഉത്തിഷ്ഠത ജാഗ്രത
പ്രാപ്യവരാന്നിബോധത!
ക്ഷുരസ്യ ധാരാ നിശിതാദുരത്യയാ
ദുർഗ്ഗം പഥസ്തത് കവയോ വദന്തി.

**എഴുന്നേൽക്കൂ! ജാഗ്രതയായിരിക്കൂ! വരിഷ്ഠന്മാരെ പ്രാപിച്ച് നിബോധിപ്പിക്കൂ! കത്തിയുടെ നിശിതമായ അഗ്രംപോലെ വിഷമകരമാണ് (ദുർഗ്ഗമമാണ്) അതിൻെറ പഥം എന്ന് കവികൾ പറയുന്നു.**

**'പ്രാപ്യവരാന്നിബോധത' എന്നത് ആചാര്യനെ പ്രാപിച്ച് അവനിൽനിന്നറിയൂ എന്നർത്ഥത്തിലും വ്യാഖ്യാനിച്ചു കണ്ടിട്ടുണ്ട്. 16, 17 ശ്ലോകങ്ങളിൽ കാണുന്നതുപോലെ ബ്രഹ്മസഭകളിലും മററും ഈ ഉപാഖ്യാനം പറഞ്ഞുകേൾപ്പിക്കുക എന്നാണ് നിബോധതയുടെ അർത്ഥം.**



15. അശബ്ദമസ്പർശമരൂപമവ്യയം
തഥാ*f*രസം നിത്യ മഗന്ധ വച്ചയത്
അനാദ്യനന്തം മഹതഃപരം ധ്രുവം
നിചായ്യതം മൃത്യു മുഖാത് പ്രമുച്യതേ.

അശബ്ദവും അസ്പർശവും അരൂപവും അവ്യയവും അപ്രകാരം അരസവും നിത്യവും അഗന്ധവും അനാദ്യവും അനന്തവും മഹത്തും പരവും ധ്രുവവുമായ യാതൊന്നുണ്ടോ അതിനെ ഗ്രഹിച്ച് മൃത്യുമുഖത്തിൽനിന്ന് മോചനം നേടുക.

16. ഫലശ്രുതിഃ
നാചികേതമുപാഖ്യാനം
മൃത്യുപ്രോക്തം സനാതനം!
ഉക്ത്വാ ശ്രുത്വാ ചമേധാവീ
ബ്രഹ്മലോകേ മഹീയതേ.

17. യ ഇമം പരമം ഗുഹ്യം
ശ്രാവയേദ് ബ്രഹ്മസംസദി.
പ്രയതഃ ശ്രാദ്ധകാലേവാ.
തദാനന്ത്യായ കൽപത തദാനന്ത്യായ കൽപത ഇതി.

മൃത്യുവിനാൽ പറയപ്പെട്ട നചികേതസ്സിൻെറ സനാതനമായ ഈ ഉപാഖ്യാനം പറഞ്ഞിട്ടും കേട്ടിട്ടും മേധാവി ബ്രഹ്മലോകത്തിൽ മഹിമാവാനായിത്തീരുന്നു. ഈ പരമരഹസ്യം ആര് ബ്രഹ്മസഭകളിൽ (ബ്രാഹ്മണ്യം നേടിയവരുടെ സംസദ് അഥവാ സഭ) പറഞ്ഞു കേൾപ്പിക്കുന്നുവോ ആര് ശ്രാദ്ധകാലത്ത് കേൾപ്പിക്കുന്നുവോ, അത് അവന് അനന്തമായി കല്പിക്കുന്നു.

## രണ്ടാം അദ്ധ്യായം

### നാലാം വല്ലി

1. പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ-
സ്തസ്മാത് പരാങ് പശ്യതിനാന്തരാത്മൻ!
കശ്ചീദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുര മൃതത്വമിഛൻ.

**സ്വയം ഭൂ'ഖ'ങ്ങളെ പരത്തിലേക്ക് വിന്യസിച്ചു. അതിനാൽ അന്തരാത്മാവ് പരത്തിലേക്ക് മുഖത്തോടുകൂടി ഇരിക്കുന്നു (പരത്തിലേക്ക് ദർശനമായിരിക്കുന്നു). ഏതൊരു ധീരൻ ആവൃത്തചക്ഷുവായി അമൃതത്വം ഇച്ഛരിച്ച് ആത്മാവിനെ പ്രത്യക്ഷമായി കാണുന്നു! (ആവൃത്ത ചക്ഷുഃ വീണ്ടും വീണ്ടും ഒന്നിലേക്കു തിരിയുന്ന ദൃഷ്ടി). ഖങ്ങൾ എന്ന പദത്തെ ദ്വാരങ്ങൾ എന്നർത്ഥം കൊടുത്ത് ഇന്ദ്രിയാണാം എന്ന് ഈ ശ്ലോകത്തിൽ പറയാത്ത ഒരു പദത്തെ മുന്നിൽ ചേർത്ത് ഇന്ദ്രിയദ്വാരങ്ങളെ പുറത്തേക്കു സൃഷ്ടിച്ചു എന്ന് വ്യാഖ്യാനിക്കുന്നത് ശരിയല്ല.**

'പരം' എന്ന വാക്കിന് പുറത്തേക്ക് എന്നർത്ഥം കല്പിക്കുന്നതും ഉചിതമല്ല 'ഖം' ആകാശമാണ്.

ഇന്ദ്രിയദ്വാരങ്ങൾ ശൂന്യങ്ങളാണ് എന്നു കരുതി ഖത്തെ ഇന്ദ്രിയമാക്കുന്നതിൽ യാതൊരർത്ഥവും ഇല്ല. ആകാശം ശൂന്യമല്ല. എല്ലാ വസ്തുക്കൾക്കും അവകാശം നൽകുന്ന ചൈതന്യമണ്ഡലമാണ്. ആ ചൈതന്യമണ്ഡലം എപ്പോഴും പരമായ ശക്തിയിലേക്ക്, പരമപദത്തിലേക്ക് ദർശനമായിരിക്കുന്നു. അതുകൊണ്ടാണ് മനുഷ്യൻെറ ഹൃദയാകാശത്തിലിരിക്കുന്ന അന്തരാത്മാവ് വീണ്ടും വീണ്ടും ആ പരമപദത്തിലെത്തുവാൻ ജിജ്ഞാസ കാണിക്കുന്നത്.

2. പരാചഃ കാമാനനുയന്തി ബാലാ
സ്തേ മൃത്യോർ യന്തി വിതതസ്യ പാശം
അഥ ധീരാ അമൃതത്വം വിദിത്വാ
ധ്രുവ മധ്രുവേഷ്വിഹ ന പ്രാർത്ഥയന്തേ.

ബാലന്മാർ പരമായ കാമങ്ങളെ അനുഗമിച്ച് മൃത്യു വിടർത്തിയിട്ട പാശത്തിൽ ചാടുന്നു. പിന്നീട് ധീരന്മാർ അമൃതത്വത്തെ അറിഞ്ഞ്, ധ്രുവത്തെ അധ്രുവത്തിൽ കാണാൻ പ്രാർത്ഥിക്കുന്നില്ല. ബാലന്മാർ എന്നതിന് ബുദ്ധിശൂന്യന്മാർ എന്നോ മൂഢന്മാർ എന്നോ വ്യാഖ്യാനിക്കുന്നത് ഈ സന്ദർഭത്തിന് യോജിച്ചതല്ല. കഠോപനിഷത്ത് കേവലം ബാലനും ധീരനുമായ നചികേതസ്സ് പരവിദ്യ അറിയാനുള്ള തൻെറ കാമത്തെ അനുസരിച്ച് മൃത്യുവിൻെറ പാശത്തിൽ ചെന്നു വീണ കഥയാണ്. പിന്നീട് ആ ധീരൻ ശരിയായ അമൃതത്വമെന്തെന്ന് മൃത്യുവിൽനിന്നു നേരിട്ടു ഗ്രഹിച്ചു. സ്ഥിരമായ അമൃതത്വത്തെ അസ്ഥിരമായ ശരീരത്തിലല്ല, സ്ഥിരമായ ആത്മാവിൽത്തന്നെയാണ് അന്വേഷിക്കേണ്ടത് എന്നറിഞ്ഞ ധീരൻ ശരീരത്തിൻെറ നാശത്തെച്ചൊല്ലി ഖേദിക്കുന്നില്ല; ശരീരം നശിക്കരുതെന്ന് ഇച്ഛിക്കുന്നില്ല. ആധുനിക വൈദ്യശാസ്ത്രം സമയവും ഊർജ്ജവും ധനവും ബുദ്ധിയും എത്രയൊക്കെ ചെലവഴിച്ചിട്ടും ശരീരങ്ങൾ നശിക്കാതിരിക്കുന്നില്ല!!

3. യേന രൂപം രസം ഗന്ധം
ശബ്ദാൻ സ്പർശാംശ്ചമൈഥുനാൻ
ഏതേ നൈവ വിജാനാതി
കിമത്ര പരിശിഷ്യതേ. ഏതദ്വൈതത്!

ഏതൊന്നുകൊണ്ട് രൂപം, രസം, ഗന്ധം, ശബ്ദം, സ്പർശം, മൈഥുനം എന്നിവയെ അറിയുന്നുവോ, അതുകൊണ്ടുതന്നെ ഇവിടെ എന്തു പരിശിഷ്ടമായി (ബാക്കി) വരുന്നു എന്നും മനുഷ്യൻ ഗ്രഹിക്കുന്നു. അതാണ് നീ ചോദിച്ചത്.

മനുഷ്യർ രൂപമറിയുന്നത് ആത്മാവുകൊണ്ടാണ്, ബാഹ്യനേത്രംകൊണ്ടല്ല. മററ് ബാഹ്യേന്ദ്രിയങ്ങളുടെ കഥയും അതുതന്നെ. മരിച്ചുകിടക്കുന്ന ഒരാൾക്ക് എല്ലാ ബാഹ്യാവയവങ്ങളും ശരീരത്തിലുണ്ട്; മോഹാലസ്യപ്പെട്ടുകിടക്കുന്ന ആർക്കും, സുഷുപ്തിയിൽ കിടക്കുന്ന ആർക്കും ബാഹ്യാവയവങ്ങളുണ്ട്. എന്നാൽ ആത്മാവിൻെറ സാന്നിദ്ധ്യമില്ലാത്തതിനാൽ രൂപ രസഗന്ധ ശബ്ദ സ്പർശ മൈഥുനാദികളൊന്നും അയാൾ അറിയുന്നില്ല. അതായത് അറിയുന്നത് ആത്മാവാണ്;



ഇന്ദ്രിയങ്ങളല്ല. അതേ ആത്മാവുകൊണ്ടുതന്നെയാണ് ഈ ഇന്ദ്രിയങ്ങളും ഈ ശരീരവും നശിച്ചാൽ അവശേഷിക്കുന്നത് ആത്മാവുതന്നെയാണെന്നറിയുന്നത്. ശരീരം നശിച്ചാലും അവശേഷിക്കുന്നതും സ്വയം അറിയുന്നതുമായ ആത്മാവിനെത്തന്നെയാണ് നീ അറിയാൻ ആഗ്രഹിച്ച് എന്നോട് ചോദിച്ചതെന്ന് യമൻ നചികേതസ്സിനോട് പറയുകയാണ്.

4. സ്വപ്നാന്തം ജാഗരിതാന്ത-
ഞ്ചോഭൗ യേനാനുപശ്യതി
മഹാന്തം വിഭുമാത്മാനം
മത്വാ ധീരോ ന ശോചതി.

യാതൊന്ന് സ്വപ്നത്തിൻെറ അന്തവും ജാഗരിതത്തിൻെറ അന്തവും രണ്ടും കാണുന്നുവോ, ആ മഹാന്തവും വിഭുവുമായ ആത്മാവിനെ അറിഞ്ഞ ധീരൻ ശോചിക്കുന്നില്ല. ജാഗരിതത്തിൻെറ അന്തം സ്വപ്നനിദ്രയാണ്. സ്വപ്നനിദ്രയിൽ 'തൈജസ'നായിരുന്നുകൊണ്ട് ആത്മാവ് ദർശിക്കുന്നു. സ്വപ്നത്തിൻെറ അന്തം സുഷുപ്തിയാണ്. സുഷുപ്തിയിലും പ്രാജ്ഞനായിരുന്നുകൊണ്ട് ആത്മാവ് ദർശിക്കുന്നുണ്ട്. അതിനാലാണ് സുഷുപ്തിക്കുശേഷം ഉണരുന്ന ഒരാൾ "ഞാൻ വെട്ടിയിട്ട പോലെ കിടന്നുറങ്ങി"എന്നു പറയുന്നത്. കോമയിൽ കിടന്ന് ഉണർന്ന ഒരാൾക്ക് ആ ഓർമ്മ ഇല്ല. സുഷുപ്തിയിൽ ഇരുന്ന ഒരാൾക്ക് താൻ സുഖമായി ഉറങ്ങി എന്ന ബോധമുണ്ട്. സ്വപ്നത്തിൽ തൈജസനും സുഷുപ്തിയിൽ പ്രാജ്ഞനുമായിരുന്ന് ആ ആത്മാവ് ആ രണ്ടവസ്ഥകളെയും സാക്ഷിയായി നോക്കിക്കാണുന്നു. ആ വിഭുവായ ആത്മാവ് മഹത്തിൻെറ അന്തമാണ്. മഹശ്ശബ്ദം നപുംസകലിംഗമാണ്. സ്ത്രീ പുരുഷലിംഗഭേദമില്ലാത്ത മഹത്തിൻെറ അന്തമായ "പര"ത്തെ അറിഞ്ഞ ധീരൻ ഒരിക്കലും ശോചിക്കേണ്ടിവരുന്നില്ല.

5. യ ഇമം മധ്വദം വേദ
ആത്മാനം ജീവമന്തികാത്
ഈശാനം ഭൂതഭവ്യസ്യ
ന തതോ വിജുഗുപ്സതേ...ഏതദ്വൈതത്.

ആര് മധുവെ അദിക്കുന്നവനും ജീവനും ഭൂതഭാവികളുടെ ഈശനുമായ ആത്മാവിനെ അടുത്തിരിക്കുന്നവനായി അറിയുന്നുവോ അവൻ അതിൽനിന്ന് ഒരിക്കലും തിരിയുന്നില്ല. ഇതാണ് നീ ചോദിച്ചത്.

മധു അമൃതമാണ്. ആത്മാവ് ആനന്ദമയനായി അമൃതരസം പാനം ചെയ്തിരിക്കുന്ന നിത്യനാണ്. അതുതന്നെയാണ് ജന്തുക്കളിൽ ജീവനായിരിക്കുന്നത്. കഴിഞ്ഞുപോയ കാലത്തിനും വരാനിരിക്കുന്ന കാലത്തിനും അധീശനായ ആത്മാവ് "കാലാത്മാ"വാണ്. കാലൻ എന്നത് യമധർമ്മനായ മൃത്യുവിൻെറ പേരാണ്; അതേസമയം സൂര്യൻ കാലവിധാതാവാകയാൽ കാലാത്മാവെന്ന് വിളിക്കപ്പെടുന്നു. വൈവസ്വതൻ, വിവസ്വാൻ മുതലായ പദങ്ങളിൽനിന്ന് മൃത്യുവും സൂര്യനും തമ്മിലുള്ള ബന്ധം നേരത്തെ വ്യക്തമാക്കി. മൃത്യുവെ അറിയുക എന്നു വെച്ചാൽ ത്രികാലജ്ഞാനിയാവുക എന്നാണർത്ഥം, അമൃതനാവുക എന്നാ

ണർത്ഥം (നചികേതസ്സ് അതിനുള്ള ഭാഗ്യം നേടി). ആ അമൃതമായ മൃത്യുദേവ നാകുന്ന കാലാത്മാവാകുന്ന സൂര്യൻ അന്തര്യാമിയായി സ്വന്തം ഹൃദയഗുഹയിൽ സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അമൃതമായ ആനന്ദം, അരികിനേക്കാൾ അരികിലായി ഇരിക്കുന്നു. ഇതറിഞ്ഞു കഴിഞ്ഞാൽ ഒരാൾ അമൃതത്വത്തെ തേടി പരലോകങ്ങളിലെ ആകാശമാർഗ്ഗങ്ങളിൽ അലഞ്ഞുതിരിയുന്നില്ല. അവൻ സ്വന്തം ആത്മാവിലേക്കു തിരിച്ചുവെച്ച ദൃഷ്ടി ഒരിക്കലും അതിൽനിന്നു പിന്തിരിപ്പിക്കു ന്നില്ല. പരത്തിലേക്ക് മുഖത്തോടുകൂടിയിരിക്കുന്ന അന്തരാത്മാവ് (ഈ വല്ലിയിലെ ആദ്യ ശ്ലോകം നോക്കുക) ഇപ്പോൾ സ്വന്തം ഹൃദയാകാശത്തിൽ അടുത്തിരിക്കുന്ന പരത്തെ മുഖത്തോടു മുഖം ദർശിക്കുന്നു. ആ ആത്മാവിനെയാണ് നീ അറിയാൻ ആഗ്രഹിച്ചത് എന്ന് യമൻ നചികേതസ്സിനോട് പറയുന്നു.

6. യഃ പൂർവ്വം തപസോജാത-
   മദ്ഭ്യഃ പൂർവ്വ മജായത
   ഗുഹാം പ്രവിശ്യതിഷ്ഠന്തം.
   യോഭൂതേഭിർവ്യപശ്യത. ഏതദ്വൈതത്.

ഏതൊന്ന് പണ്ട് തപസ്സിൽനിന്നു ജനിച്ചുവോ, അത് ആപസ്സിൽനിന്നും പണ്ട് ജനിച്ചു. ഏതൊന്ന് ഗുഹയിൽ പ്രവേശിച്ചിരുന്നുവോ, അത് ഭൂതങ്ങളിലൂടെ ദർശി ക്കുന്നു. അതുതന്നെയാണ് ഇത്. തപസ്സ്, ആപസ്സ്, ഈ രണ്ടു പദങ്ങൾ അഗ്നി, ജലം എന്നിവയെ കുറിക്കുന്നവയാണ്. രണ്ടിലുമുള്ള ആദ്യാക്ഷരങ്ങൾ (ത,ആ) ചേർന്നാൽ 'താ' എന്നുതന്നെ ലഭിക്കും. 'താപം' തപ, ആപസ്സുകളുടെ മൈഥുന ത്താൽ ഉണ്ടാവുന്നു. തപസ്സിൽനിന്നും ആപസ്സിൽനിന്നും ഉത്ഭവിച്ച അഗ്നിമയവും ജലമയവുമായ ജീവൻ ഹൃദയാകാശത്തിലിരുന്ന്, പഞ്ചഭൂതാത്മകമായ ഇന്ദ്രിയ ങ്ങൾവഴി സർവ്വവും ദർശിക്കുന്നു. പരമവ്യോമത്തിലിരിക്കുന്നതും ഹൃദയവ്യോമ ത്തിലിരിക്കുന്നതും ഒന്നുതന്നെ.

7. യാ പ്രാണേന സംഭവത്യ
   ദിതിർ ദേവതാ മയി
   ഗുഹാം പ്രവിശ്യതിഷ്ഠന്തീം.
   യാ ഭൂതേഭിർവ്യജായത ഏതദ്വൈതത്.

ഏതൊരു ദേവതാമയി (പ്രകാശമയി)യായ അദിതി (രണ്ടില്ല ഒന്നേയുള്ളു എന്ന് അദിതി ശബ്ദത്തിനർത്ഥം). പ്രാണനിൽനിന്നു സംഭവിക്കുന്നുവോ അവൾ ഗുഹ യിൽ പ്രവേശിച്ചിരുന്ന് ഈ ഭൂതങ്ങളിൽ പ്രകടമാകുന്നു. ഏകവും ചൈതന്യമയ വുമായ ഏതൊന്ന് പ്രാണജന്യമായി ഹൃദയാകാശത്തിലിരിക്കുന്നുവോ അതു തന്നെയാണ് പഞ്ചഭൂതാത്മകമായ ഈ ശരീരത്തിൽ പ്രകടമായി നമ്മെക്കൊണ്ട് പല കർമ്മങ്ങൾ ചെയ്യിക്കുന്നത്. മനനം, വിചാരം, ഓർമ്മ മുതലായവയും വിഷയ ഗ്രഹണവും മററു കർമ്മങ്ങളുമെല്ലാം അതിനാൽ മാത്രമാണ് നടക്കുന്നത്. എപ്പോൾ ആ പ്രാണചൈതന്യം ശരീരത്തെ ഉപേക്ഷിച്ചു പോകുന്നുവോ അപ്പോൾ ചേതനാ രഹിതമായ ഈ ഇന്ദ്രിയങ്ങൾ കർമ്മരഹിതങ്ങളാവുന്നു. ശിവം ഉപേക്ഷിച്ച ശരീരം വെറും ശവമായിത്തീരുന്നു.



8. അരണ്യോർ നിഹിതോ ജാതവേദാ
   ഗർഭ ഇവ സുഭൃതോ ഗർഭിണീഭിഃ
   ദിവേ ദിവേ ഈഡ്യോ ജാഗൃവദ്ഭിർ
   ഹവിഷ്മദ്ഭിർ മനുഷ്യേഭിരഗ്നിഃ ഏതദ്വൈതത്.

ജാതവേദസ്സ് (അഗ്നി) ഗർഭിണികളാൽ ഗർഭം എന്നപോലെ അരണിയിൽ സുഭൃതനായി (സുരക്ഷിതനായി) ഒളിഞ്ഞിരിക്കുന്നു. ആ അഗ്നിയെ ജാഗ്രത യുള്ളവരും ഹവിഷ്മാന്മാരും ആയ മനുഷ്യർ ദിനംദിനം പൂജിക്കുന്നു. ഗർഭിണി യിൽ ഗർഭവും അരണിയിൽ അഗ്നിയുമെന്നപോലെ ശരീരത്തിൽ ആത്മാവാകുന്ന ജാതവേദസ്സ് സുരക്ഷിതനായി മറഞ്ഞിരിക്കുന്നു.

ഏകാഗ്രതയോടുകൂടി മനനശീലർ അതിനെ ദിനവും ഹവിസ്സ് അർപ്പിച്ച് പോഷിപ്പിച്ച് ആരാധിക്കുന്നു. അരണിക്കും ഗർഭിണിക്കും എപ്രകാരം പോഷണവും പാലനവും ആവശ്യമാണോ അപ്രകാരം പോഷിപ്പിച്ചും പാലിച്ചും ശരീരത്തെ സുരക്ഷിതമാക്കിവെക്കേണ്ടത് അതിൽ ഒളിഞ്ഞിരിക്കുന്ന ആത്മാവിനു വേണ്ടി യാണ്.

9. യതശ്ചോദേതിസൂര്യോ
   fസ്തംയത്ര ച ഗച്ഛതി
   തം ദേവാഃ സർവ്വേ fർപിതാ-
   സ്തദു നാത്യേതികശ്ചന. ഏതദ്വൈതത്.

സൂര്യൻ ഏതൊന്നിൽനിന്ന് ഉദിക്കുന്നു, ഏതൊന്നിൽത്തന്നെ അസ്തമിച്ചു പോകുന്നു അതിൽത്തന്നെ സർവ്വ ദേവന്മാരും അർപ്പിക്കപ്പെട്ടിരിക്കുന്നു. അതിനെ ആരുംതന്നെ ലംഘിക്കുന്നില്ല (കടന്നുപോകുന്നില്ല). അതാണ് ഇത്. (നീ ചോദി ച്ചത്) സൂര്യനും പ്രകാശഗോളങ്ങളും ഗ്രഹോപഗ്രഹനക്ഷത്രാദികളും മനുഷ്യരും സർവ്വ ജീവരാശികളും ഏതൊന്നിൽ ഇരിക്കുന്നതിനും ശയിക്കുന്നതിനും ചരിക്കു ന്നതിനും അവകാശത്തോടുകൂടിയവരായിരിക്കുന്നുവോ അതാണ് ആകാശം. അവരെല്ലാം മറഞ്ഞുപോകുന്നതും അതിലേക്കുതന്നെ. അതുകൊണ്ടാണ് ബ്രഹ്മ ത്തിന്റെ ലിംഗം (ലക്ഷണം) ആകാശമാണെന്ന് ബ്രഹ്മസൂത്രത്തിൽ പറയുന്നത്. ആകാശംതന്നെയാണ്, രണ്ടാം അദ്ധ്യായം 4-ാം വല്ലി പ്രഥമശ്ലോകത്തിൽ പരാമർ ശിച്ച "സ്വയം ഭൂ, പരത്തിലേക്കു വിന്യസിച്ച ഖം" എന്ന് പ്രത്യേകം എടുത്തു പറയേണ്ടതില്ലല്ലോ. സ്വയം = തന്നത്താൻ, ഭൂ = ഭൂമി എന്നു വിഗ്രഹിക്കുന്നപക്ഷം ഭൂമി 'പര' ത്തിലേക്ക് സ്വയം വിന്യസിക്കുന്ന ഖം എന്നർത്ഥം കിട്ടും. ഭൂമിയുടെയും അതിലെ ചരാചരങ്ങളുടെയും പ്രാണനിശ്വാസം പരത്തിലേക്കു ഗമിക്കുന്നു എന്ന സ്വാഭാവികമായ ഒരർത്ഥവും അപ്പോൾ വന്നുകൂടുന്നുണ്ട്. ആ പ്രാണനിശ്വാസം 'ഖ'ത്തിൽനിന്നും വീണ്ടും തിരിച്ചുവരുന്നത് പുല്ലിന് പ്രാണഞരമ്പു തീർക്കാ നാവാം; മനുഷ്യാവതാരത്തിനുമാവാം.

എൻ പ്രാണനിശ്വാസമെടുത്തു വേണം
പാഴ് പുൽക്കളിൽ കൊച്ചുഞരമ്പു തീർക്കാൻ

എന്ന കവിയുടെ കണ്ടെത്തൽ വെറുതെയല്ല.

10. യദേവേഹ തദ മുത്ര
യദ മുത്ര തദന്വിഹ
മൃത്യോഃ സ മൃത്യുമാപ്നോതി
യ ഇഹ നാനേവ പശ്യതി.

ഏതൊന്നാണോ ഇവിടെയുള്ളത് അതുതന്നെയാണ് അവിടെയുമുള്ളത്. യാതൊന്ന് അവിടെയുണ്ടോ അത് ഇവിടെയും ഉണ്ട്. ആര് ഇത് നാനാവിധത്തിലുള്ളവയാണെന്ന് (ഭേദമുള്ളതാണെന്ന്) കാണുന്നുവോ അവനാണ് മൃത്യുവിൽനിന്ന് വീണ്ടും മൃത്യുവെ പ്രാപിക്കുന്നത്.

പരമവ്യോമത്തിലുള്ളതുതന്നെയാണ് ഹൃദയാകാശത്തിലുമുള്ളത്. അവ രണ്ടല്ല ഒന്നാണ്. ഇപ്രകാരം അദ്വൈതഭാവനയുള്ളവൻ മൃത്യുവെ അറിയുമ്പോൾ അമൃതനാവുകയേയുള്ളു. (യ ഇമം മധ്വദം വേദ എന്നാരംഭിക്കുന്ന അഞ്ചാം ശ്ലോകത്തിൻെറ വ്യാഖ്യാനം കാണുക). എന്നാൽ ഇതും അതും വ്യത്യസ്തങ്ങളാണെന്ന ദ്വൈതഭാവനയോടെ നാനാത്വം ദർശിച്ചുകൊണ്ടേയിരിക്കുന്നവൻ മൃത്യുവിൽനിന്ന് വീണ്ടും മൃത്യുവിലേക്ക് അനവധി ജന്മങ്ങളുടെ പാശത്തിലേക്ക് ചാടുകയല്ലാതെ ഒരിക്കലും അമൃതത്വം നേടുന്നില്ല. അദ്വൈതാനുഭൂതിയാണ് അമൃതത്വം. ദ്വൈതചിന്തയാണ് മരണം.

11. മനസൈ വേദ മാപ്തവ്യം
നേഹ നാനാസ്തി കിഞ്ചന
മൃത്യോഃ സമൃത്യും ഗഛതി
യ ഇഹ നാനേവ പശ്യതി.

മനസ്സുകൊണ്ടുതന്നെ ഇതിനെ ഇപ്രകാരം പ്രാപ്തമാവണം, ഇവിടെ നാനാത്വം ഒട്ടും ഉണ്ടാകയില്ല. ആര് ഇവിടെ നാനാത്വം ദർശിക്കുന്നുവോ അവൻ മൃത്യുവിൽനിന്ന് മൃത്യുവിലേക്ക് ഗമിക്കുന്നു.

അദ്വൈതാനുഭൂതി മനസ്സുകൊണ്ട് പ്രാപിക്കാവുന്ന സ്വാനുഭൂതിയാണ്. ആ സ്വാനുഭൂതി ഉണ്ടായവന് നാനാത്വഭാവന ഒട്ടും ഉണ്ടാകയില്ല. അങ്ങനെയല്ലാത്തവരാണ് മൃത്യുചക്രത്തിൽ പെട്ട് ഉഴലുന്നത്.

12. അംഗുഷ്ഠമാത്രഃ പുരുഷോ
മദ്ധ്യ ആത്മനി തിഷ്ഠതി
ഈശാനോ ഭൂതഭവ്യസ്യ
ന തതോ വിജുഗുപ്സതേ. ഏതദ്വൈതത്.

13. അംഗുഷ്ഠമാത്രഃ പുരുഷോ
ജ്യോതിരിവാധൂമക
ഈശാനോ ഭൂതഭവ്യസ്യ
സ ഏവാദ്യസ ഉശ്വഃ ഏതദ്വൈതത്.

**ഭൂതത്തിൻെറയും ഭാവിയുടെയും ഈശനായ, തള്ളവിരലോളം പോന്ന പുരുഷൻ ആത്മാവിൻെറ മദ്ധ്യത്തിൽ ഇരിക്കുന്നു. അവനിൽ ജുഗുപ്സ ഉണ്ടാവുന്നില്ല. ഭൂതത്തിൻെറയും ഭാവിയുടെയും ഈശനായ തള്ളവിരലോളം പോന്ന പുരുഷൻ**



ധൂമമില്ലാത്ത ജ്യോതിസ്സുപോലെയാണ്. ആദ്യമുണ്ടായിരുന്ന അവൻ ഇന്നുമുണ്ട്. നാളെയും ഉണ്ടായിരിക്കും. ഇതുതന്നെയാണത്; തീർച്ച. ഇതുതന്നെയാണത്; തീർച്ച.

ഒരാളുടെ ഹൃദയം അയാളുടെ മുഷ്ടിയോളം വലിപ്പമുണ്ടാവും. ഹൃദയപേശികൾക്കകത്ത് ഒരു തള്ളവിരൽ കടത്താവുന്ന അത്ര 'ആകാശം' (Space) ഉണ്ട്. ഈ ഹൃദയാകാശത്തിലാണ് പരമാത്മാവിനെ ഒരാൾ ദർശിക്കുന്നത്. അംഗുഷ്ഠമാത്രമായ ഹൃദയാകാശത്തിൽ പരമാത്മാവ് ഉപലബ്ധമാകുന്നതിനാൽ പരമാത്മപുരുഷനെ 'അംഗുഷ്ഠ മാത്ര'മെന്നു വിളിക്കുന്നു. പുകയോ രൂപമോ ഇല്ലാത്ത ജ്യോതിസ്വരൂപമായ ആനന്ദമാണ് ഈ സത്യം അഥവാ സത്ത. അന്നമയവും പ്രാണമയവും മനോമയവും വിജ്ഞാനമയവുമായ നാല് ശരീരങ്ങൾക്കകത്ത് അവയുടെ ആത്മാവായിരിക്കുന്ന ആനന്ദമയകോശത്തിനകത്ത്, ആനന്ദാത്മാവായിരിക്കുന്ന ജ്യോതിസ്സാണ് പരാമർശം. ബ്രഹ്മാനന്ദവല്ലി (തൈത്തിരീയം) അനുവാകം 5-ൽ ഈ 'പുരുഷനെ' വർണ്ണിച്ചത് ശ്രദ്ധിക്കുക. ആത്മനി മദ്ധ്യേ തിഷ്ഠതി എന്നതിന്,അന്നമയശരീരത്തിനകത്ത് എന്ന് ഒരർത്ഥത്തിൽ മാത്രം പല ഭാഷ്യകാരന്മാരും എടുത്തിരിക്കുന്ന അർത്ഥം ശരിയല്ല. പുരുഷരൂപത്തിലുള്ള ആനന്ദമയകോശം വിജ്ഞാനമയകോശത്തിനകത്ത്, അതിൻെറ ആത്മാവായി, അതിനെ പൂർണ്ണമാക്കിക്കൊണ്ടിരിക്കുന്നുണ്ട്. ആ ആനന്ദമയ കോശമാകുന്ന ആത്മപുരുഷൻെറ ശിരസ്സ് പ്രിയവും പൂർവ്വോത്തരപക്ഷങ്ങൾ മോദപ്രമോദങ്ങളുമാണ്. അതിൻെറയും ആത്മാവായ ആനന്ദത്തിൽനിന്ന് 'മീമാംസ' ആരംഭിക്കുന്നു എന്ന് തൈത്തിരീയം പറഞ്ഞു. നചികേതസ്സിൻെറ മീമാംസയും ഈ ആത്മാനന്ദത്തിൽ നിന്ന് ചുരന്നൊഴുകുന്നതാണ്. ബ്രഹ്മപുച്ഛത്തിൽ പ്രതിഷ്ഠിതമായ ആനന്ദമയകോശത്തിൻെറ ദക്ഷിണപക്ഷമായ 'മോദ'ത്തിലൂടെയാണ് നചികേതസ്സിൻെറ മീമാംസാപദ്ധതി കടന്നുപോകുന്നത്. ദക്ഷിണദിക്ക് യമലോകമാണല്ലോ. നേരത്തെ യമലോകത്തിലേക്കു കടന്നു പോയവർ ഭൂതങ്ങൾ. ഇനിയും കടന്നു പോകാനിരിക്കുന്നവർ ഭാവി. ഭൂതഭാവികൾക്കിടയിൽ വർത്തമാനമായിരിക്കുന്ന ഒരാത്മാവ് താൻ അനന്തവും അനാദിയുമായ ജ്യോതിരൂപമായ ആനന്ദസത്തയാണെന്നറിയുന്ന മുഹൂർത്തമാണിത്. "അത് ഇതുതന്നെയാണ്; തീർച്ച" എന്നു രണ്ടു പ്രാവശ്യം പറയുന്നത് ആ ജ്ഞാനത്തിൻെറ പരമകാഷ്ഠയിലാണ്. പണ്ടുള്ളവയും ഇനി വരാനിരിക്കുന്നവയുമായ സർവ്വത്തിൻെറയും ഈശനായ ചിദാകാശസ്ഥിതമായ സച്ചിദാനന്ദത്തെ, അംഗുഷ്ഠമാത്രമായ ഹൃദയാകാശ ജ്യോതിയായി, അദ്വൈതി അനുഭവിച്ചറിയുന്ന ദിവ്യ മുഹൂർത്തം!

14 യഥോദകം ദുർഗ്ഗേവൃഷ്ടം
പർവ്വതേഷു വിധാവതി.
ഏവം ധർമാൻ പൃഥക് പശ്യം
സ്താനേവാൻ വിധാവതി.

15. യഥോദകം ശുദ്ധേ ശുദ്ധ-
മാസിക്തം താദൃഗേവ ഭവതി.
ഏവം മുനേർവജാനത
ആത്മാ ഭവതി ഗൗതമഃ

ഗിരിശിഖരത്തിൽ വീണ മഴവെള്ളം പർവ്വതത്തിൽനിന്ന് ഓടിയിറങ്ങി നാനാഭാഗത്തേക്കും വ്യാപിക്കുന്നതുപോലെ ധർമ്മത്തെ വെവ്വേറെ കാണുന്ന ദ്വൈതി ഓരോന്നിൻെറ പിന്നാലെ ഓടുന്നു. ശുദ്ധതടാകത്തിലെ ശുദ്ധജലംപോലെ മുനിയുടെ ആത്മാവ് ഹേ, ഗൗതമാ, ഭവിക്കുന്നു. തടാകത്തിലെ ശുദ്ധജലത്തിൽ സൂര്യൻ നിർമ്മലമായി പ്രകാശിക്കുന്നു. അതുപോലെ നിർമ്മലമായ, അചഞ്ചലമായ, യോഗിയുടെ ഹൃദയാകാശത്തിൽ, ചിദാകാശം അതേപടി പ്രകാശിച്ച് തന്മയീഭാവം ആർജ്ജിക്കുന്നു. ഏകാഗ്രത, ശാന്തി, പരിശുദ്ധി ഇതു മൂന്നുമാണ് ഈ അദ്വൈതാനുഭവത്തിനാവശ്യം. അതുകൊണ്ടാണ് തടാകത്തിലെ ശുദ്ധജലത്തോട് യോഗിമാനസത്തെ താരതമ്യപ്പെടുത്തുന്നത്. ഒലിച്ചിറങ്ങുന്ന മഴവെള്ളത്തിൻെറ ചഞ്ചലസ്വഭാവവും പല വിഷയത്തിൽ പ്രവേശിക്കുന്ന രീതിയും മാലിന്യങ്ങളെ ശേഖരിക്കലും സാധാരണ ജനങ്ങൾക്കും യോജിക്കുന്നു. ഈ ധർമ്മയോഗം കൊണ്ടാണ് രണ്ടു വിധം ഉദകങ്ങളെ രണ്ടുതരം വ്യക്തികളായി ഉൽപ്രേക്ഷിച്ചിരിക്കുന്നത്.

## രണ്ടാം അദ്ധ്യായം

### അഞ്ചാം വല്ലി

1. പുരമേകാദശദ്വാര
   ജേസ്യാവക്രചേതസഃ
   അനുഷ്ഠായ ന ശോചതി
   വിമുക്തശ്ച വിമുച്യതേ. ഏതദ്വൈതത്.

അവക്ര ചേതസ്സായ അജൻെറ 11 ദ്വാരങ്ങളോടുകൂടിയ പുരത്തെ അനുഷ്ഠാനം ചെയ്യവൻ ശോചിക്കുന്നില്ല. അവൻ വിമുക്തനായി മോചനം നേടുന്നു.

ആത്മാവ് ജനനമില്ലാത്തവനും വക്രമായി ചലിക്കാത്ത ഋജുചേതസ്സുമാണ്. കാറ്റ് ഉലയ്ക്കാത്ത ദീപംപോലെ ആ ജ്യോതിസ്സ് ഋജുവായിരിക്കുന്നു. അതിന് ചലനമോ ഗതിയോ ദിശയോ കാലമോ ഫലമോ ഇല്ല. 'ദിഗ്ദേശ കാല ഗതി ഫലശൂന്യം പരമാർത്ഥസത്'. ആ സത്തായ ചിത്തിനെ അനുഷ്ഠിക്കുന്ന യോഗിക്കും അതേ ഗുണങ്ങൾ ലഭിക്കുന്നു. അപ്രകാരമുള്ള യോഗ ചിത്തവും ബ്രഹ്മവും ഒന്നുതന്നെ. അവ തമ്മിൽ ഭേദമില്ല. അപ്രകാരമുള്ള ജ്യോതിസ്സാണ് പതിനൊന്നു ദ്വാരങ്ങളോടുകൂടിയ ശരീരം സ്വീകരിച്ച്, ആ പുരത്തിൽ ഇരിക്കുന്നതെന്നറിഞ്ഞ വർത്തമാനകാലത്തിലെ പുരുഷൻ, താൻ കാലത്തിനതീതവും ഭൂതഭാവികൾക്കീശനുമായ ബ്രഹ്മമെന്ന് സാക്ഷാത്കരിക്കയാൽ സർവ്വശോകവിമുക്തനായിത്തീരുന്നു.

2. ഹംസഃ ശുചി ഷദ്വസുരന്തരിക്ഷസ-
   ദ്ധോതാ വേദിഷദതിഥിർ ദുരോണസത്
   നൃഷദ്വരസദൃതസദ് വ്യോമസദബ്ജാ
   ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

**ശുചിയിലിരിക്കുന്ന പരമഹംസൻ, അന്തരീക്ഷത്തിലിരിക്കുന്ന വസു, യജ്ഞവേദിയിലിരിക്കുന്ന ഹോതാവ്, ഗൃഹങ്ങളിലിരിക്കുന്ന അതിഥി, വര(ശ്രേഷ്ഠ) പുരുഷ**



**ന്മാരിലിരിക്കുന്ന നൃപൻ, ഋതത്തിൽ (സത്യത്തിൽ) ഇരിക്കുന്നവൻ, വ്യോമത്തിലിരിക്കുന്നവൻ, ജലത്തിൽ ജനിച്ചവൻ (ജലജീവികൾ), പശു മുതലായ മൃഗങ്ങളിൽ ജനിച്ചവൻ, ഋതത്തിലും പർവ്വതത്തിലും ജനിച്ചവൻ ഇതെല്ലാം ബൃഹത്തായ ആ ഋതംതന്നെയാകുന്നു. ബ്രഹ്മംതന്നിൽ മാത്രമല്ല, സർവ്വ ജീവജാലങ്ങളിലും പ്രകടമാകുന്ന വിഭൂതിയോടുകൂടിയതാണ്. 11 ദ്വാരമുള്ള മനുഷ്യശരീരം മാത്രമല്ല ബ്രഹ്മത്തിൻെറ ഇരിപ്പിടമായ പുരം. രണ്ടാം ശ്ലോകത്തിൽ പറഞ്ഞ പതിനൊന്നു സ്ഥാനങ്ങളും ബ്രഹ്മപുരത്തിൻെറ ദ്വാരങ്ങൾതന്നെ. അവയിലൂടെയെല്ലാം ബ്രഹ്മപുരുഷൻെറ ചൈതന്യം ബഹിർഗ്ഗമിക്കുന്നു. മനുഷ്യശരീരത്തിൽ 11 ദ്വാരങ്ങൾ സ്ത്രീശരീരത്തിലാണുള്ളത് എന്ന് സുശ്രുതസംഹിതയിൽ കാണാം. (കണ്ണ് 2, ചെവി 2, നാസാദ്വാരം 2, വായ് 1, അധോദ്വാരങ്ങൾ 2—നവദ്വാരങ്ങൾ. സ്ത്രീശരീരത്തിൽ യോനീദ്വാരവും സ്തന്യം ചുരത്താൻ രണ്ടു ദ്വാരങ്ങളും കൂടിയുണ്ട്. ചില ഗ്രന്ഥകാരന്മാർ നാഭി, ബ്രഹ്മരന്ധ്രം എന്നീ ദ്വാരങ്ങൾ ചേർത്ത് 11 ദ്വാരമെന്ന് പറയുന്നു).**

3. ഊർദ്ധ്വം പ്രാണ മുന്നയത്യ-
   പാനം പ്രത്യഗസ്യതി
   മദ്ധ്യേ വാമനമാസീനം
   വിശ്വേദേവാ ഉപാസതേ.

പ്രാണനെ മേലോട്ടുയർത്തുന്നു. അപാനനെ മറുദിശയിൽ താഴേക്ക് എറിയുന്നു. വിശ്വേദേവന്മാരായ സർവ്വേന്ദ്രിയങ്ങളും മദ്ധ്യത്തിലിരിക്കുന്ന വാമനനെ ഉപാസിക്കുന്നു. സൗരയൂഥത്തിൽ ഗ്രഹനക്ഷത്രാദികളായ വിശ്വേദേവന്മാർ മദ്ധ്യസ്ഥിതനായ ത്രിവിക്രമനായ സൂര്യനാരായണനെ ഉപാസിക്കുന്നു. സൗരക്കാറ്റുകളുടെ പ്രവഹാനിലൻ ഇരുവശങ്ങളിലേക്കും പ്രവഹിച്ചുകൊണ്ട് അവയെ അതാതു കക്ഷ്യകളിൽ നിരന്തരം ഭ്രമണം ചെയ്യിച്ച് നിയന്ത്രിച്ചു നിർത്തുന്നു. അതുപോലെ, പതിനൊന്നു ദ്വാരങ്ങളോടുകൂടിയ, ഇന്ദ്രിയാദികളായ വിശ്വേദേവന്മാർ ശരീരമദ്ധ്യത്തിലുള്ള അംഗുഷ്ഠമാത്രരൂപമായ വാമനനെ—ആത്മാവിനെ— ഉപാസിക്കുന്നു. **ആത്മാവ് പ്രാണനെ ഊർദ്ധ്വമായും അപാനനെ അധസ്ഥമായും പ്രവഹിപ്പിച്ച് ഇന്ദ്രിയങ്ങൾക്ക് പ്രവർത്തനശേഷി നൽകുന്നതിനാൽ ഇന്ദ്രിയങ്ങൾ അതാതു വിഷയങ്ങളിൽ വ്യാപരിച്ച് താന്താങ്ങളുടെ മേഖലകളിൽ വിഹരിക്കുന്നു. ഇന്ദ്രിയങ്ങളും സൗരവ്യൂഹവും, ആത്മ, സൂര്യന്മാരെ ഒരിക്കലും വിട്ടുപോകുന്നില്ല; എന്നാൽ ആത്മാവും സൂര്യനും താന്താങ്ങളുടെ പരിസ്പന്ദത്താൽ സ്ഥാനം വിട്ടു നീങ്ങുന്നുമുണ്ട്. ആ പുതിയ സ്ഥാനത്തും പുതിയ ഇന്ദ്രിയങ്ങൾ സ്വീകരിക്കുന്നു ആത്മാവ്. പുതിയ സ്ഥാനത്തേക്ക്, പഴയ ഗ്രഹങ്ങളും നീങ്ങുന്നതിനാൽ, സൗരയൂഥത്തിനൊന്നാകെ, ശൂന്യാകാശത്തിൽ (time-space continuum) പരിസ്പന്ദം സംഭവിക്കുന്നു.**

4. **അസ്യ വിസ്രംസ മാനസ്യ
   ശരീരസ്ഥ സ്യ ദേഹിനഃ
   ദേഹാ ദ്വി മുച്യമാനസ്യ
   കിമത്ര പരിശിഷ്യതേ. ഏതദ്വൈതത്.**

ശരീരത്തിലിരിക്കുന്നവനും അതിൽനിന്ന് തെറ്റി മാറുന്നവനുമായ ദേഹി, ദേഹത്തിൽനിന്നു മുക്തനായിക്കഴിഞ്ഞാൽ പരിശേഷിക്കുന്നത് എന്ത്? തീർച്ചയായും ഇതാണ് അത്. ആത്മാവ് ദേഹത്തെ ഉപേക്ഷിച്ചാൽ പഞ്ചഭൂതാത്മകമായ ശരീരം പിന്നെ ശേഷിക്കുന്നില്ല. ശേഷിക്കുന്നത് ആത്മാവ് മാത്രം. ആ ആത്മാവ് ആണ് "ഞാൻ", അല്ലാതെ ശരീരമല്ല എന്ന് ഋഷി ഉറപ്പിച്ചു പറയുന്നു. സൂര്യൻ കാലാത്മാവാണ്. കാലത്തിൻെറ ആത്മാവാണ്. കാലം രണ്ടുവിധമുണ്ട്. ഒന്ന്, നമ്മുടെ താത്കാലികവ്യാവഹാരികാവശ്യങ്ങൾക്കായി നാം ഉണ്ടാക്കുന്നു. മുഹൂർത്തം, മണിക്കൂറ്, ദിനരാത്രങ്ങൾ, വർഷങ്ങൾ മുതലായവ. ഇത് സൂര്യനു ചുററും കറങ്ങുന്ന ഭൂമി മുതലായ ഗ്രഹങ്ങളുടെ സായനചലനത്തെ ആസ്പദമാക്കിയാണ്. ഈ വ്യാവഹാരികസമയങ്ങൾക്ക് ഒരാദിയും ഒരന്തവുമുണ്ട്. ഇന്നയാൾ ഇന്ന ദിവസം ജനിച്ചു, ഇന്ന ദിവസം മരിച്ചു എന്നു പറയുമ്പോൾ ആ സവിശേഷവ്യക്തിയുടെ ജാതകകാലത്തിന് ആദിയന്തങ്ങളുണ്ട്. എന്നാൽ രണ്ടാമത്തെ കാലം അനാദിയും അനന്തവുമായ, സൃഷ്ടിസംഹാരങ്ങളില്ലാത്ത കാലമാണ്. (Eternal time-stephen Hawking). ഈ കാലത്തിൻെറ ആത്മാവ്, ആകാശത്തിൽ ലിംഗമായിരിക്കുന്നവനും പരിസ്പന്ദം സംഭവിക്കുന്നവനും അതേസമയം ഗ്രഹാദികളെ അപേക്ഷിച്ച് അചലനും (Relative inertia) ആയ ബ്രഹ്മമാണ്. ആ ബ്രഹ്മത്തിൻെറ സിംബലായിട്ടാണ് സൂര്യനെ വിവക്ഷിക്കുന്നതും കാലാത്മാവെന്നു വിളിക്കുന്നതും. സൂര്യപുത്രനായ യമനാണ് ഇവിടെ നചികേതസ്സിൻെറ ആചാര്യൻ.

5. ന പ്രാണേന നാപാനേന
മർത്ത്യോ ജീവതികശ്ചന
ഇതരേണ തു ജീവന്തി
യസ്മിന്നേതാവുപാശ്രിതൗ.

മർത്ത്യൻ പ്രാണനെയോ അപാനനെയോ ആശ്രയിച്ചല്ല ജീവിക്കുന്നത്. ഏതൊന്നിനെ ഇവ രണ്ടും ഉപാശ്രയിക്കുന്നുവോ, ആ മറ്റൊന്നിനാലാണ് (ആത്മാവ്) ജീവിക്കുന്നത്.

6. ഹന്ത ത ഇദം പ്രവക്ഷ്യാമി
ഗുഹ്യം ബ്രഹ്മ സനാതനം
യഥാച മരണം പ്രാപ്യ
ആത്മാ ഭവതി ഗൗതമഃ

ഹേ, ഗൗതമാ, ഗുഹ്യവും സനാതനവുമായ ബ്രഹ്മത്തെ ഇവിടെ ഞാൻ നിന്നോട് പറയാം. മരണം പ്രാപിച്ചവൻെറ ആത്മാവ് അപ്രകാരം ഭവിക്കുന്നതും പറയാം.

## രണ്ടാം അദ്ധ്യായം

### 5-ാം വല്ലി

7. **യോനി മന്യേ പ്രപദ്യന്തേ**
**ശരീരത്വായ ദേഹിനഃ**
**സ്ഥാണുമന്യേ $f$നുസംയന്തി**
**യഥാകർമ്മ യഥാശ്രുതം.**



അവനവൻെറ കർമ്മവും അവനവൻെറ ശ്രുതവും (ജ്ഞാനവും) എപ്രകാരമോ,അതിനനുസരിച്ച് ദേഹികൾ യോനികളിൽ പ്രവേശിച്ച് ശരീരം ഗ്രഹിക്കുന്നു; മററു ചില ദേഹികൾ സ്ഥാവരഭാവം പ്രാപിക്കുന്നു.

ഈജിപ്തുകാർക്ക് ഒരു Book of the dead ഉണ്ട്. തത്തുല്യമായ ഒന്ന് (Bardo Thodol) തിബത്തിലും ലാമമാർക്കുണ്ട്. ഗീതയിലും കഠോപനിഷത്തിലും ഉള്ള പരാമർശങ്ങളിൽനിന്ന് അത്തരമൊരു വിശ്വാസപരമ്പര ഭാരതത്തിൽ ചിരപുരാതനകാലംമുതലേ ഉണ്ടായിരുന്നതായി തെളിയുന്നുമുണ്ട്. തിബത്തൻ ബാർഡോതോഡോളിനെക്കുറിച്ചുള്ള ഒരു സാമാന്യജ്ഞാനം, അതിനെ ഭാരതീയ "പിതൃ" ശ്രാദ്ധാദികളോടും ആത്മാവിൻെറ നവദേഹധാരണത്തോടും താരതമ്യപ്പെടുത്താൻ സഹായകമാവും എന്നതിനാൽ അനുപേക്ഷണീയമാണ്. 1960-ൽ ഓക്സ്ഫോർഡ് യൂണിവേഴ്സിററി പ്രസ്സ് The Tibetan Book of the Dead (W.Y. ഇവാൻസ് വെൻറ്സ്) എന്ന പേരിൽ ഇറക്കിയ മൂന്നാം എഡിഷനിൽ കാൾ യുങ്ങിൻെറ ഒരു മാനസികാപഗ്രഥനംകൂടി ചേർത്തിട്ടുണ്ട്. മരണത്തിനും പുനർജ്ജനിക്കുമിടയിൽ ഏതാണ്ട് 49 ദിവസം ആത്മാവ് "ബാർഡോ" അവസ്ഥയിൽ ചുററിത്തിരിയുമെന്ന് തിബത്തുകാർ വിശ്വസിക്കുന്നു. തിബത്തുകാരുടെ പിതൃപുസ്തകം മൂന്നു ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. (1) ചിക്കായി ബാർഡോ: മരണമുഹൂർത്തത്തിലുണ്ടാവുന്ന മാനസികാവസ്ഥകൾ, (2) ചോൻ യിഡ് ബാർഡോ: മരണം കഴിഞ്ഞ ഉടനെയുള്ള സ്വപ്നാവസ്ഥ, (3) സിഡ്പ ബാർഡോ. വീണ്ടും ജനിക്കാനുള്ള വാസനയും അതോടനുബന്ധിച്ചുള്ള സംഭവങ്ങളും. മൃതപുരുഷൻ ചിക്കായി, ചോൻയിഡ് ബാർഡോകളിലെ പാഠങ്ങൾ ഉൾക്കൊള്ളാതെ വീണ്ടും സ്ത്രീപുരുഷസംയോഗസംബന്ധിയായ സങ്കല്പങ്ങൾക്ക് ഇരയാകുമ്പോഴാണ് സിഡ്പബാർഡോയും പുനർജ്ജന്മവും സംഭവിക്കുന്നത്. ഫ്രോയിഡിയൻ സൈക്കോ അനാലിസിസ് ഈ ഗർഭപാത്രാനുഭവങ്ങളിൽനിന്ന് പിന്നിലേക്കു പോകുന്നില്ല എന്നും ചോൻയിഡ്, ചിക്കായി അനുഭവങ്ങളെ കണ്ടെത്തുന്നില്ലെന്നും കാൾ യുങ് മനസ്സിലാക്കി.

ചോൻയിഡ് അവസ്ഥ കർമ്മങ്ങളുടെ മായാസങ്കല്പങ്ങളാണ്. പൂർവ്വജന്മങ്ങളുടെ അവശേഷിച്ച മാനസിക വാസനകളാണിവ. അത്തരം സൈക്കിക് ഇമേജുകൾ ദാർശനികങ്ങളാണെന്നും അവ ചില പ്രത്യേക വ്യക്തികളിലും ജനതകളിലും വിഭൂതികളായി പുനർജ്ജനിക്കുന്നു എന്നും അവയെ ആർക്കിടൈപ്പുകൾ എന്നു വിളിക്കാമെന്നും യുങ് പറഞ്ഞു. ആർക്കിടൈപ്പുകൾ എവിടെയും എങ്ങും ആരിലും എപ്പോൾ വേണമെങ്കിലും അവതരിക്കാം.

മൃതപുരുഷൻ തൻെറ ചോൻയിഡ് അവസ്ഥയിൽ ദർശിക്കുന്ന വർണ്ണങ്ങൾ 4 തരം വിവേകങ്ങളെ സൂചിപ്പിക്കുന്നു.

(1) വെളുപ്പ് : ദർപ്പണംപോലുള്ള വിവേകത്തിൻെറ പ്രകാശപാത.
(2) മഞ്ഞ : സമതാവിവേകത്തിൻെറ പ്രകാശപാത.
(3) ചുവപ്പ് : വേർതിരിച്ചറിവിൻെറ പ്രകാശപാത.
(4) പച്ച : മററെല്ലാ ക്രിയകളെക്കുറിച്ചുമുള്ള വിവേകത്തിൻെറ പ്രകാശപാത.

**ഈ നാലു പ്രകാശപാതകൾ ചിലപ്പോൾ ജീവിച്ചിരിക്കുന്നവരും സുഷുപ്തിയിൽ ദർശിക്കാറുണ്ട്. അവ അവനവൻെറ സൈക്കിക് കഴിവുകളെ പ്രതിഫലിപ്പി**

ക്കുന്നു. ലാമമാർക്ക് പച്ച അമോഘസിദ്ധിയും ചുവപ്പ് അമിതാഭനും മഞ്ഞ രത്ന സംഭവനും വെള്ള വജ്രസത്ത്വനുമാണ്. വൈരോചനൻെറ ഹൃദയമദ്ധ്യത്തിലായിട്ടാണ് ഈ നാലു പ്രകാശമണ്ഡലങ്ങൾ. മണ്ഡലമദ്ധ്യത്തിൽ ധർമ്മധാതു എന്നറിയപ്പെടുന്ന നീലപ്രകാശം ജ്വലിക്കുന്നു. അവിടെയെത്തുമ്പോൾ ആത്മാവിൻെറ ഊർദ്ധ്വഗതി നിലയ്ക്കുന്നു. ആദിത്യാന്തർഗ്ഗതമായ പ്രകാശമെന്നും വ്യൂഹങ്ങളോടുകൂടിയ വിഷ്ണുവിൻെറ പ്രഭ എന്നും ഹൃദയാകാശത്തിലെ ജ്യോതി എന്നും ഇതിനെ ഭാരതീയർ വിളിക്കുന്നു. അനന്തനീല പ്രഭാദർശനത്തോടെ കർമ്മവാസനകൾ മുഴുവനായി നശിച്ചുപോകുന്നു. ഭൗതികവസ്തുക്കളോടുള്ള മമത ഇല്ലാതാവുന്നു; അങ്ങനെ കാലാതീതമായ ധർമ്മകായത്തിൽ ആത്മാവ് പ്രവേശിക്കുന്നു. അങ്ങനെയാണ് പിന്നോക്കം (ജന്മത്തിൽ നിന്ന്) സഞ്ചരിച്ച് ചിക്കായി അവസ്ഥയിൽ എത്തുന്നത്.




ആർക്കാണ് മരണാനന്തരാനുഭവങ്ങളെ ആധികാരികമായി വർണ്ണിക്കാൻ കഴിയുക മരിച്ചവർക്കല്ലാതെ? മരിച്ചവരാരും തിരിച്ചുവരാത്ത സ്ഥിതിക്ക് ഇത് അസംഭവ്യമല്ലേ? ഇതാണ് ആധുനികൻെറ ചോദ്യം. ഭാരതീയരും തിബത്തരും ഈജിപ്തുകാരും അതിനുത്തരം പറയുക ഇങ്ങനെയാവും. "ജീവിച്ചിരിക്കുന്ന ഒരാളും, മരണത്തിൽനിന്നു തിരിച്ചുവരാത്തവരായി ഇല്ല. നാമെല്ലാം പല മരണങ്ങൾ കഴിഞ്ഞവരാണ്. ജീവിതമെന്നു പറയുന്നത് മരണത്തിൻെറ മറുപുറം മാത്രമാണ്. ഒരു നാണ്യത്തിൻെറ ഇരുവശംപോലെ; അല്ലെങ്കിൽ പുറത്ത് 'Entrance'എന്നും, അകത്ത് 'Exit' എന്നും എഴുതിവെച്ച ഒരു വാതിൽപോലെ!" ആത്മാവ് ഈ ദ്വാരത്തിലൂടെ പല തവണ പുറത്തു കടക്കുകയും അകത്തു പ്രവേശിക്കുകയും ചെയ്യുന്നു. സർ ജോൺ വുഡ്റോഫ് പറഞ്ഞതുപോലെ ജന്മാനുഭവങ്ങൾക്കും മരണാനുഭവങ്ങൾക്കും ഇടയിലുള്ള (അന്തർ ഭാവം) ബോധമാണ് യഥാർത്ഥ ബാർഡോ. സിലോണിലും ബർമ്മയിലും സിയാമിലും കംബോഡിയയിലുമുള്ള തേരവാദ ബുദ്ധിസ്ററുകൾ അവരുടെ പൂജാവേളയിൽ പാടുന്ന ഒരു ശ്ലോകപ്രകാരം, ഈ നിഗൂഢശാസനങ്ങളെ ആകാശത്തിലും ഭൂമിയിലുമുള്ള മഹാസിദ്ധന്മാരായ ദേവനാഗങ്ങൾ പൂജയിൽ അനുമോദിച്ച് ചിരം സംരക്ഷിക്കുന്നു എന്നു പറയുകയാൽ, നാഗവംശീയരാണ് ഈ സിദ്ധാന്തങ്ങളുടെ രക്ഷിതാക്കൾ.

ആകാശത്ഥ ച ഭുമ്മത്ഥ
ദേവനാഗ മഹിദ്ധികാ
പുന്നാന്തം അനുമോദിത്വാ
ചിരം രക്കന്തു ശാസനം.

തിബത്തിലും ഇന്ത്യയിലുമുള്ള ചില സമാനാർത്ഥപദങ്ങൾ താഴെ കൊടുക്കുന്നു. ബോധശാസ്ത്രം പഠിക്കുന്നവർക്ക് ഇത് ഉപകാരപ്രദമാവും.



| | |
|---|---|
| Skyes-nas Bardo- | ജാഗ്രദ് |
| Ronilam- Bardo- | സ്വപ്നം |
| Bsamgtan Bardo | ധ്യാനം |
| hehi-Kha-Bardo | മൃതി (മൃത്യു) |
| chhos-nid-Bardo | സത്താനുഭവം (സത്യാനുഭവം) |
| "Sidpa - Bardo" | പുനർജ്ജന്മാനുഭവം |

ഗരുഡപുരാണം പ്രേതകാണ്ഡത്തിൽ മരണമുഹൂർത്തത്തിലും അതിനുശേഷവും പ്രേതശ്രാദ്ധാദികൾകൊണ്ട് പ്രേതത്തിന് പുതിയൊരു ശരീരം നിർമ്മിക്കുന്നതായി പറയുന്നുണ്ട്. ഒന്നുകിൽ ധർമ്മകായമായി, വിഷ്ണുപദത്തിൽ വിലയിച്ച് അവിടെത്തന്നെ സ്ഥാവരമായിരിക്കുക, അല്ലെങ്കിൽ വീണ്ടും ശരീരമെടുത്ത് യോനികളിൽ പതിക്കുക എന്നത് കഠോപനിഷത്തും ഗീതയും പുരാണങ്ങളും തിബത്തൻ ഈജിപ്ഷ്യൻ ഗ്രന്ഥങ്ങളും അംഗീകരിക്കുന്ന ഒരു നിയമമാണ്. തന്ത്രരാജനിൽ മുപ്പത്തെട്ടു മർമ്മങ്ങളിലെ വായുധാരണംകൊണ്ട് സ്വേച്ഛോത് ക്രാന്തി വരുത്തേണ്ടവിധം പറയുന്നു. ബോധത്തെ മറ്റൊരു ശരീരത്തിലാവാഹിക്കുന്ന കൂടുവിട്ടു കൂടുമാററത്തിന് തിബത്തിൽ 'ഫോവ' എന്നു പറയും.

മരണവേളയിൽ ജാഗ്രത്തിൽ ഉള്ളതായി കാണുന്ന ഇഹലോകബോധം മുഴുവനായി നഷ്ടപ്പെടുന്നു. 'ബോധക്ഷയ'മെന്ന് നാം വിളിക്കുന്ന ഈ അവസ്ഥ ബോധാതീതാവസ്ഥയാണ്. അതിനെ 'clear light of the void' (ശൂന്യതയിലെ ശുദ്ധപ്രകാശം) ആയി കണക്കാക്കുന്നു. ഈ പ്രകാശം മൃത്യുവേളയിൽ മാത്രമല്ല ലഭിക്കുന്നത്, അതിനെ അന്വേഷിക്കുന്നവനിൽ ശുദ്ധസമാധിയിൽ അത് സ്വയം പ്രകാശിക്കുന്നു. സൂര്യനും ചന്ദ്രനും അഗ്നിക്കും അതീതമായ, അരൂപമായ, അവർണ്ണമായ പ്രകാശമെന്ന് ഗീത അതിനെ വിളിക്കുന്നു. അരൂപമായ എല്ലാം അവർണ്ണവുമാണ്. ശൂന്യത എന്നാൽ ഇല്ലായ്മ എന്നല്ല ഉണ്ട് എന്നാണ് വേദാന്തികൾ അർത്ഥമാക്കുന്നത്. ഉണ്മയെ അവർ ശൂന്യമെന്നു വിളിക്കുന്നത് ഗതിയോ ദിക്കോ കാലമോ "ശൂന്യ"മായത് (ഇല്ലാത്തത്) എന്ന അർത്ഥത്തിലാണ്. അത് "അസ്തി" (ഉണ്ട്) ആയിട്ടാണ് അനുഭവപ്പെടുന്നത്. പ്രജ്ഞാപാരമിതത്തിൽ ഈ അവസ്ഥയെ അറിഞ്ഞവൻ 'ബുദ്ധനും' അറിയാത്തവൻ സംസാരിയുമാണ്. ഭാരതീയർ 'ഉണ്മ' അനുഭവിച്ചറിഞ്ഞവനെ ബ്രാഹ്മണനെന്ന് വിളിക്കുന്നു. ചിക്കായി ബാർഡോയിൽ ധർമ്മകായമായ പ്രകാശത്തെയും അതിനപ്പുറമുള്ള അരൂപമായ ധർമ്മധാതുവെയും മൃതാത്മാവ് ദർശിക്കുന്നു. ഈ അരൂപമായ ധർമ്മധാതു നിർവ്വാണത്തിലിരിക്കുന്ന ബുദ്ധനാണ്. അതിൽനിന്നാണ് തഥാഗതന്മാരുടെയെല്ലാം ഉത്ഭവം. ധർമ്മകായത്തിൻെറ സിംബലായിട്ട് അനന്തവും തിരയൊഴിഞ്ഞതുമായ ഒരു സാഗരത്തെയാണ് ബുദ്ധിസ്റ്റുകൾ കരുതുന്നതെന്ന് 1996-ൽ തൃശൂർ ടൗൺഹാൾ ലൈബ്രറിയിൽനിന്നെടുത്ത Tibetan Book of the Dead-ൽനിന്നാണ് ഞാനറിഞ്ഞത്. അത്ഭുതം നിറഞ്ഞ ഒരു കണ്ടെത്തലായിരുന്നു അത്. (Refer: പാഥേയം എന്ന ആത്മകഥ). In Dharmakaya lies the essence of the universe including both samsara and Nirvana, which as states or conditions of the two poles of consciousness are in the last analysis, in the realm of pure intellect, identical. Dharmakaya is the essential wisdom or Bhodhi, unmodified.

ബുദ്ധിസ്ററുകളെപ്പോലെ തമിഴ്സിദ്ധന്മാരും തിരയൊഴിഞ്ഞ സാഗരം പോലെ തെളിഞ്ഞ മനസ്സുള്ളവനെ സിദ്ധനെന്നു വിളിക്കുന്നു. തരീയാവസ്ഥ യിൽ "ശൊരുകിക്കിടക്കും ഉറൈ" എന്നറിയപ്പെടുന്ന ഏകാഗ്രമായ ആന്തരമണ്ഡല ത്തിലെ ജ്ഞാനാനുഭവം നേടിയവനാണ് സിദ്ധൻ. പരമമഹത്തായ ഉൺമയെ സിദ്ധൻ "വെട്ടവെളി" എന്നു വിളിക്കുന്നു. (മഹാകാശം). ശരീരം ഒരു മണ്ഡലമാണ്. അത് ബ്രഹ്മാണ്ഡത്തിൻെറ ഒരു മാതൃകയാണ്. വേദാന്തിയും സിദ്ധനും ബുദ്ധി സ്ററും അതിനെ ഏതാണ്ട് സമാനമായി വ്യാഖ്യാനിച്ചിരിക്കുന്നു.

| വേദാന്തി | | സിദ്ധൻ | | ബുദ്ധിസ്ററ് |
|---|---|---|---|---|
| | അന്നമയകോശം (സ്ഥൂലശരീരം) | പരുഉടൽ | | രൂപകായം |
| ലിംഗശരീരം (സൂക്ഷ്മശരീരം) | പ്രാണമയകോശം<br>മനോമയകോശം<br>വിജ്ഞാനമയകോശം | വലിഉടൽ<br>മനഉടൽ<br>അറിവുഉടൽ | നുൺഉടൽ | സംഭോഗകായം |
| | ആനന്ദമയകോശം (കാരണശരീരം) | ഇൻപഉടൽ | | ധർമ്മകായം |

സ്ഥൂലശരീരത്തെ ദിവ്യമായ ആനന്ദശരീരമാക്കുന്ന പ്രക്രിയയാണ് സിദ്ധ ൻെറ കായസാധന. ഇതിന് സ്ഥൂല ദേഹവിജ്ഞാനവും മരുത്തുവവിജ്ഞാനവും (medicine) സിദ്ധൻ ആദ്യം അഭ്യസിക്കുന്നു. സിദ്ധദേഹം (പല്ലുടമ്പ്) വാലൈ അഥവാ ബാലാപരമേശ്വരിയുടെ ആലയമാണ്. സിദ്ധദേഹത്തിലാണ് കലാജ്ഞാ നവും ജ്യോതിഷജ്ഞാനവും ലഭിക്കുന്നത്. മന്ത്രദേഹം (പ്രണവദേഹം) വേദ വേദാന്തയോഗങ്ങളുടെ സ്ഥാനമാണ്. ജ്ഞാനദേഹം ബ്രഹ്മാനുഭവസ്ഥാനവും.

| | | |
|---|---|---|
| സ്ഥൂലം | ജാഗ്രദ് | വൈദ്യം |
| സിദ്ധം | സ്വപ്നം | സാഹിത്യം, സംഗീതം, ജ്യോതിഷം |
| മന്ത്രം | സുഷുപ്തി | യോഗം, വേദം, വേദാന്തം |
| ജ്ഞാനം | തുരീയം | ബ്രഹ്മാനുഭവം |

യോഗിയുടെ അനുഭൂതികൾ 5 വിധം ഉണ്ട്.

(1) മരീചികപോലെ ലോക സ്വഭാവം വെളിപ്പെടുന്ന തലം.

(2) പുകപോലെ പ്രപഞ്ചോൽപത്തി വെളിപ്പെടുന്ന തലം.

(3) ഖദ്യോതം (മിന്നാമിനുങ്ങു)പോലെ ശുദ്ധജ്ഞാനം ഇടയ്ക്കിടെ പ്രകാശിക്കുന്ന തലം.

(4) പ്രകാശിക്കുന്ന ദീപംപോലെ ഇടതടവില്ലാതെ ജ്ഞാനം വിളങ്ങുന്ന തലം.

**(5) പൂർണ്ണമായ സത്ത, പ്രകാശിക്കുന്ന ചിദാകാശമായി തെളിയുന്നത്. 'പുകയില്ലാത്ത ദീപം'പോലെ എന്ന് കഠോപനിഷത്ത് നാലാമത്തെ അവസ്ഥയെ പരാമർശിച്ചത് നാം നേരത്തെ കണ്ടുവല്ലോ.**



ജീവന്മുക്തന്മാർ ശരീരം ത്യജിക്കുമ്പോൾ, അവരുടെ ആത്മാവ് നിത്യമംഗള രൂപമായ ചിത്തിൽ നിരന്തരമായി ലയിക്കുന്നു. സംസാരികളുടെ ആത്മാവ് യോനി കളിലേക്ക് മടങ്ങിവരുന്നു. അതിനുമുമ്പ് അവർ തങ്ങൾ ജനിക്കാൻ പോകുന്ന അർദ്ധഗോളത്തെക്കുറിച്ച് ചില ദർശനങ്ങൾ കാണുന്നു. സിഡ്പ ബാർഡോവിലെ ഈ ദർശനങ്ങൾ താഴെ കൊടുക്കുന്നു.

(1) ആണും പെണ്ണും ആയ ഹംസമിഥുനങ്ങൾ സ്വച്ഛന്ദം വിഹരിക്കുന്ന ആനന്ദമയമായ തടാകം കിഴക്കൻ അർദ്ധഗോളമായ ലൂപാ.

(2) ഗംഭീരവും മനോഹരവുമായ സൗധങ്ങൾ—തെക്കൻ അർദ്ധഗോള ത്തിലെ ജംബുദ്വീപം.

(3) അശ്വമിഥുനങ്ങൾ മേയുന്ന തടാകതീരം. പടിഞ്ഞാറൻ അർദ്ധഗോള ത്തിലെ ബലാങ് ചോദ്.

(4) ഗോമിഥുനങ്ങൾ മേയുന്ന തടാകതീരവും വൃക്ഷങ്ങളും—വടക്കൻ അർദ്ധഗോളമായ ദമിന്യാൻ.

ഇവയിൽ ജംബുദ്വീപത്തിലേ പ്രവേശിക്കാവൂ എന്ന് തിബത്തൻ ലാമ മരിച്ച ആളുടെ ആത്മാവിനോടുപദേശിക്കുന്നു. ദേവനായോ അസുരനായോ ഗുഹാമൃഗമായോ പ്രേതമായോ ജനിക്കുക എന്നും ചില ദർശനങ്ങളിൽനിന്ന് ആത്മാവിനറിയാമത്രെ. അമൂല്യ ലോഹനിർമ്മിതമായ ക്ഷേത്രങ്ങൾ കണ്ടാൽ ദേവജന്മമായിരിക്കും. മനോഹരമായ വനങ്ങളും പരസ്പരം വിരുദ്ധദിശകളിൽ ചുഴലുന്ന അഗ്നിവലയങ്ങളും കണ്ടാൽ അസുരജന്മമായിരിക്കും. പർവ്വതഗുഹ കളും ഭൂഗർത്തങ്ങളും മഞ്ഞും കണ്ടാൽ മൃഗമായിരിക്കും. മരമില്ലാത്ത സമതലവും കൊച്ചു കുഴികളും കുററിക്കാടും വനപ്രദേശവും കാണുക വിശപ്പും ദാഹവും അനുഭവപ്പെടുക—അത് പ്രേതജന്മലക്ഷണമാണ്. കറുപ്പും വെളുപ്പും വീടുകൾ, കറുത്ത ഗർത്തങ്ങൾ, കറുത്ത വീഥികൾ, താപവും തണുപ്പുംകൊണ്ടുള്ള വേദന, രോദനസ്വരത്തിലുള്ള വിലാപഗീതങ്ങൾ ഇതൊക്കെ കേൾക്കുന്നപക്ഷം നരകവാ സമാണ് ഫലം. അത്തരം യോനികൾ ആകർഷിച്ചാലും അവയിൽ ചെന്നുചാടാതെ ദേവജന്മത്തിൽ പ്രവേശിക്കാൻ പുരോഹിതൻ ആത്മാവിനോടാവശ്യപ്പെടുന്നു. രണ്ടാമദ്ധ്യായം 5-ാം വല്ലി 7-ാം ശ്ലോകത്തിൽ "യോനി മന്യേ പ്രപദ്യന്തേ" എന്ന വരികൾ തിബത്തൻ വിശ്വാസങ്ങളെ ഭാരതീയ വിശ്വാസങ്ങളോട് താദാത്മ്യം പ്രാപിപ്പിച്ചു ഗ്രഹിക്കേണ്ടതാണ്.

8. സ ഏഷ സുപ്തേഷു ജാഗർതി
   കാമം കാമം പുരുഷോ നിർമിമാണഃ
   തദേവ ശുക്രം തദ്ബ്രഹ്മ
   തദേവാ മൃതമുച്യതേ
   തസ്മിംല്ലോകാഃ ശ്രിതാഃ സർവ്വേ
   തദുനാത്യേതി കശ്ചനഃ ഏതദ്വൈതത്.

**യാതൊരു പുരുഷൻ കാമങ്ങളെ ഓരോന്നിനെയും നിർമ്മിച്ചുകൊണ്ട് സുപ്തന്മാ രിൽ ജാഗ്രത്തായിരിക്കുന്നുവോ, അവനാണ് വെളുത്തത്; അവനാണ് ബ്രഹ്മം; അവനെത്തന്നെയാണ് അമൃതം എന്നു പറയുന്നത്. അതിനെ സർവ്വ ലോകവും**

ആശ്രയിക്കുന്നു. ആരുംതന്നെ അതിനെ അതിക്രമിക്കുന്നില്ല. അത് ഇതുതന്നെയാണ്. സർവ്വവും ദർപ്പണത്തിലെന്നപോലെ സ്വാത്മാവിൽ തെളിഞ്ഞു പ്രകാശിക്കുന്ന ബോധത്തെയാണ് ഇവിടെ അമൃതബ്രഹ്മമായും വെളുത്ത പ്രകാശമായും വിവരിക്കുന്നത്. സുഷുപ്തിയിലും മരണത്തിലും ദേഹേന്ദ്രിയങ്ങൾ ജഡമായിരിക്കുന്ന അവസ്ഥകളിൽപ്പോലും ആ ചൈതന്യം ഉണർന്നിരിക്കുന്നു. അതിന് മരണമില്ല. ഭഗവദ്ഗീതയിലും ആ അനന്തചൈതന്യമാകുന്ന പുരുഷോത്തമനെ വർണ്ണിച്ചിട്ടുണ്ട്. സർവ്വസാക്ഷിയായി സദാ ജാഗ്രത്തായി അവിച്ഛിന്നമായി കാലാതീതമായി പ്രകാശിക്കുന്ന നിത്യബോധത്തെ സാക്ഷാത്കരിച്ചവനും അമൃതമായി ഭവിക്കുന്നു.

9. അഗ്നിർ യഥൈകോഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച.

എപ്രകാരം ഏകമായ അഗ്നി ഭുവനത്തിൽ പ്രവേശിച്ച് ഓരോ രൂപത്തിനും അനുയോജ്യമായ പ്രതിരൂപമാകുന്നുവോ അപ്രകാരം ഏകമായ സർവ്വഭൂതാന്തരാത്മാവ്, ഓരോരോ രൂപത്തിലും പ്രതിരൂപമായിരിക്കവെതന്നെ ബഹിർഭാഗത്തും ഇരിക്കുന്നു.

10. വായുർ യഥൈ കോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച.

(അതുപോലെതന്നെ വായുവും വ്യാഖ്യാനിക്കപ്പെടുന്നു).

എപ്രകാരം ഏകമായ വായു ഭുവനത്തിൽ പ്രവേശിച്ചിട്ട് ഓരോ രൂപത്തിനും അനുയോജ്യമായ പ്രതിരൂപമാകുന്നുവോ, അപ്രകാരം ഏകമായ സർവ്വഭൂതാന്തരാത്മാവ് ഓരോരോ രൂപത്തിലും പ്രതിരൂപമായിരിക്കവെതന്നെ ബഹിർഭാഗത്തും ഇരിക്കുന്നു.

അന്തര്യാമിയായ അഗ്നിയും വായുവും എപ്രകാരം സർവ്വജീവജാലങ്ങളുടെ അകത്തും പുറത്തും ഇരിക്കുന്നുവോ അതുപോലെ സർവ്വഗതമാണ് ആത്മാവ് (ബ്രഹ്മം).

11. സൂര്യോ യഥാ സർവ്വലോകസ്യ ചക്ഷുർ
ന ലിപ്യതേ ചാക്ഷുഷൈർ ബാഹ്യദോഷൈഃ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ

എപ്രകാരം സർവ്വലോകത്തിൻെറയും കണ്ണായ സൂര്യൻ കണ്ണിനു പുറത്തുള്ളവയുടെ ദോഷത്താൽ ബാധിക്കപ്പെടുന്നില്ലയോ അപ്രകാരം ഏകമായ സർവ്വഭൂതാന്തരാത്മാവ് തനിക്കു പുറത്തുള്ള ലോകത്തിൻെറ ദുഃഖത്താൽ ബാധിക്കപ്പെടുന്നില്ല.




12. ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാഃ യ കരോതി
തമാത്മസ്ഥം യേ fനുപശ്യന്തി ധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

ഏകനും വശിയുമായ സർവ്വഭൂതാന്തരാത്മാവ് ഏകരൂപത്തെ പലതായി മാറ്റുന്നു. അവനെ ഏതൊരു ധീരന്മാർ ആത്മസ്ഥമായി കാണുന്നുവോ അവർക്കു ശാശ്വത സുഖം ഉണ്ടാകുന്നു. ഇതരന്മാർക്ക് ഉണ്ടാവുകയില്ല. തൻെറ ഉള്ളിൽത്തന്നെ ബ്രഹ്മത്തെ സാക്ഷാത്കരിച്ചവനെ ശരീരത്തിൻേറതായ ദുഃഖങ്ങൾ തീണ്ടുകയില്ല. വശി എന്നാൽ സർവ്വത്തെയും തന്നിലേക്ക് വശീകരിക്കുന്നവനും സർവ്വവും തൻെറ വശഗമായവനുമാണ്. അവന് ഒന്നിലും കാമമില്ല. കാമമില്ലാത്തതിനാൽ ദുഃഖവുമില്ല.

13. നിത്യോ fനിത്യാനാം ചേതനശ്ചേതനാനാ-
മേകോ ബഹൂനാം യോ വിദധാതികാമാൻ
തമാത്മസ്ഥം യേ fനുപശ്യന്തിധീരാ
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

നിത്യങ്ങളിൽ വെച്ചു നിത്യവും ചേതനങ്ങളിൽ വെച്ചു ചേതനവുമായ ഏതൊരുവൻ ഏകനായിരുന്ന്, എല്ലാവരുടെയും സർവ്വ കാമങ്ങളും സാധിക്കുന്നുവോ അവനെ ആത്മസ്ഥമായി കാണുന്ന ധീരന്മാർക്ക് ശാശ്വതശാന്തി ലഭിക്കുന്നു. അല്ലാത്തവർക്ക് ലഭിക്കുകയില്ല. കാമങ്ങളുടെ പിന്നാലെ പായുന്നവന് ശാന്തിയില്ല. സർവ്വ കാമങ്ങളും സാധിച്ച നിത്യചൈതന്യരൂപമാർന്ന ആത്മാവാണ് താൻ എന്നു സാക്ഷാത്കരിച്ചവൻ കാമമോചിതനായി ശാന്തിയടയുന്നു.

## രണ്ടാം അദ്ധ്യായം

## ആറാം വല്ലി

**1. ഊർദ്ധ്വമൂലോ f വാക്ശാഖ
ഏഷോ f ശ്വത്ഥഃ സനാതനഃ
തദേവ ശുക്രം തദ് ബ്രഹ്മ
തദേവാമൃതമുച്യതേ.
തസ്മിൻലോകാഃശ്രിതാഃ സർവ്വേ
തദു നാത്യേതി കിഞ്ചനഃ
ഏതദ്വൈതത്.**

മുകളിൽ വേരും താഴെ ശാഖകളുമുള്ള ഈ അശ്വത്ഥം സനാതനമാണ്. ഇതു തന്നെയാണ് പ്രകാശം. ഇതുതന്നെ ബ്രഹ്മം. ഇതുതന്നെ അമൃതം. ലോകങ്ങൾ അതിനെ ആശ്രയിച്ചിരിക്കുന്നു. ആരും അതിനെ ലംഘിച്ചുപോകുന്നില്ല. ഇത് അതുതന്നെയാണ്.

2. യദിദം കിഞ്ച ജഗത് സർവ്വം
പ്രാണ ഏജതി നിഃസൃതം.
മഹത് ഭയം വജ്രമുദ്യതം
യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.

ഈ ജഗത്ത് ഏതൊക്കെയാണോ അതു സർവ്വവും പ്രാണനിൽ പ്രസരിച്ചുകൊണ്ടിരിക്കുന്നു. (ചലിച്ചുകൊണ്ടിരിക്കുന്നു, പ്രവഹിക്കുന്നു). ഉയർത്തിയ വജ്രംപോലെ അത് വലിയ ഭയമുണ്ടാക്കുന്നു. ഏത് വിദ്വാൻ ഇതറിയുന്നുവോ അവൻ അമൃതനായിത്തീരുന്നു. സംസാരവൃക്ഷമാകുന്ന ജഗത്ത് കരാളവും ഭയജനകവുമാണ്. കാലം ഭയജനകമാണ്. സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം കാലാത്മാവായ ബ്രഹ്മവും ഭയജനകംതന്നെ.

3. ഭയാ ദസ്യാഗ്നിസ്തപതി
ഭയാത്തപതി സൂര്യഃ
ഭയാദിന്ദ്രശ്ച വായുശ്ച
മൃത്യുർ ധാവതി പഞ്ചമഃ

അതിനെ ഭയന്ന് അഗ്നി തപിക്കുന്നു. സൂര്യൻ തപിക്കുന്നു. ഇന്ദ്രനും വായുവും പഞ്ചമനായ മൃത്യുവും ഓടുന്നു.

4. ഇഹ ചേദ ശകദ് ബോദ്ധും
പ്രാക് ശരീരസ്യവിസ്രസഃ
തതഃ സർഗ്ഗേഷു ലോകേഷു
ശരീരത്വായ കല്പതേ.

ശരീരം ഇവിടെ വീണുപോകുംമുമ്പ് (മരിക്കുംമുമ്പ്) ഇതിനെ ബോധിക്കാൻ സാധിക്കാതെ വന്നാൽ അവൻ സർഗ്ഗത്തിലെ ലോകങ്ങളിൽ വീണ്ടും ശരീരമെടുക്കേണ്ടതായിവരുന്നു.

5. തഥാ $f$ദർശേ തഥാ $f$ത്മനി
യഥാസ്വപ്നേ തഥാ പിതൃലോകേ
യഥാ $f$പ്സു പരീവദദൃശേ
ഛായാ തപ യോരിവ ബ്രഹ്മലോകേ.

എപ്രകാരം ആദർശത്തിലുണ്ടോ അപ്രകാരം ആത്മാവിലും, എപ്രകാരം സ്വപ്നത്തിലുണ്ടോ അപ്രകാരം പിതൃലോകത്തിലും, എപ്രകാരം ആപസ്സിലുണ്ടോ അപ്രകാരം ഉപരിലോകത്തും, ഛായയും തപസ്സും (നിഴലും വെയിലും) ബ്രഹ്മ ലോകത്തിലുമുണ്ട്.



| | | |
|---|---|---|
| ആദർശം (കണ്ണാടി) | - | ആത്മാവ് |
| സ്വപ്നം | - | പിതൃ |
| ജലം | - | ആകാശം |
| ഛായ | - | തപസ്സ് |

ശരീരമെടുത്ത ഒരാളുടെ മുഖത്തെ കണ്ണാടി പ്രതിഫലിപ്പിക്കുന്നു. ആത്മാവിനെ അയാളുടെ ആദർശങ്ങൾ പ്രതിഫലിപ്പിക്കുന്നു. പിതൃക്കളെ സ്വപ്നവും ആകാശത്തെ സ്വച്ഛജലവും പ്രതിഫലിപ്പിക്കുന്നു. അതുപോലെ ശുദ്ധവസ്തുവായ തപസ്സും (പ്രകാശം) അതിന്റെ നിഴലും ബ്രഹ്മലോകത്തും ഉണ്ട്. പരമാത്മ, ജീവാത്മാക്കൾ രണ്ടും ബ്രഹ്മാനുഭൂതിയുടെ ലോകത്തിലുമുണ്ട്. പരമാത്മാവിന്റെ പ്രകാശം ജീവാത്മാവിൽ പ്രതിഫലിക്കുന്നതാണ് ബ്രഹ്മാനുഭൂതി. ബ്രഹ്മാനുഭൂതി ലഭിച്ച ഒരു “കണ്ണാടി”യാണ് (ഒരു ആദർശം) ജീവാത്മാവെങ്കിൽ തീർച്ചയായും ആ കണ്ണാടിയിൽനിന്ന് പ്രകാശകിരണങ്ങൾ വികിരണം ചെയ്യപ്പെടുകതന്നെ ചെയ്യും. മധുരവും അർത്ഥപൂർണ്ണവും പവിത്രവുമായ ചിന്തയും വാക്കും കർമ്മവുംകൊണ്ട് ആ “കണ്ണാടി”യെ മററുള്ളവർ തിരിച്ചറിയുന്നു.

6. ഇന്ദ്രിയാണാം പൃഥഗ് ഭാവ
മുദയാസ്തമയൗചയത്
പൃഥ ഗുത്പദ്യമാനാനാം
മത്വാ ധീരോ ന ശോചതി.

ഇന്ദ്രിയങ്ങളുടെ പൃഥക്ഭാവം (വെവ്വേറെയുള്ള ഭാവം) അവയുടെ ഉദയാസ്തമയങ്ങൾ (ജനനമരണങ്ങൾ) എന്നിവ വെവ്വേറെ ഉത്പാദിപ്പിക്കപ്പെട്ടതാണ് (തന്നിൽ നിന്ന്) എന്നറിഞ്ഞ ധീരൻ അവയിൽ ശോചിക്കുന്നില്ല.

7. ഇന്ദ്രിയേഭ്യ പരം മനോ
മനസഃ സത്ത്വമുത്തമം.
സത്ത്വാ ദധി മഹാനാത്മാ
മഹതോ$f$വ്യക്തമുത്തമം

8. അവ്യക്താത്തു പരഃ പുരുഷോ
വ്യാപകോ$f$ ലിഗ്ങ ഏവ ച
യം ജ്ഞാത്വാമുച്യതേ ജന്തു-
രമൃതത്വം ച ഗച്ഛതി.

ഇന്ദ്രിയങ്ങൾക്കപ്പുറത്താണ് മനസ്സ്. മനസ്സിനെക്കാൾ സത്ത്വം ഉത്തമമാണ്. സത്ത്വത്തെക്കാൾ അധികമാണ് മഹാനാത്മാ. മഹത്തേക്കാൾ ഉത്തമമാണ് അവ്യക്തം. അവ്യക്തത്തിനും പരമാണ് പുരുഷൻ. അവൻ എല്ലായിടത്തും വ്യാപിച്ചവനാണ്. അലിംഗനാണ്. (ലിംഗം അഥവാ ലക്ഷണം ഇല്ലാത്തവൻ) അതിനെ അറിഞ്ഞ ജന്തു (ജീവി) അമൃതത്വം പ്രാപിക്കുന്നു.

9. ന സന്ദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനമ്
ഹൃദാ മനീഷാ മനസാഭിക്ലപ്തോ
യ ഏതദ്വി ദുരമൃതാസ്തേ ഭവന്തി.

അവൻെറ രൂപം മുന്നിൽ ഇരിക്കുന്നില്ല. ആരും കണ്ണാൽ കണ്ടിട്ടുമില്ല. ഹൃദയത്താലും മനീഷയാലും മനസ്സാലും അവൻ പ്രകാശിക്കപ്പെടുന്നു (അഭിവ്യക്തമാകുന്നു). ആര് ഇതറിയുന്നുവോ അവൻ അമൃതനായി ഭവിക്കുന്നു. നിർവ്വികല്പവും നിർഗ്ഗുണവും ലിംഗരഹിതവും രൂപരഹിതവുമായ പ്രകാശം (ചൈതന്യം-ഊർജ്ജം) സർവ്വവ്യാപിയായിരിക്കുന്നു. അതിനെ നഗ്നനേത്രംകൊണ്ട് കാണുകയില്ല. എന്നാൽ സ്വഹൃദയഗുഹയിൽ അതിനെ സാക്ഷാത്കരിക്കാൻ മനീഷികളായ സുമനസ്സുകൾക്കു സാധിക്കുന്നു. (ശ്വേതശ്വേതരം 4-20 ൽ ഹൃദാഹൃദിസ്ഥം മനസാ എന്ന് പാഠഭേദം കാണുന്നു).

10. യദാ പഞ്ചാവതിഷ്ഠന്തേ
ജ്ഞാനാനി മനസാ സഹാ
ബുദ്ധിശ്ച ന വിചേഷ്ടതേ
തമാഹുഃ പരമാം ഗതിം.

എപ്പോൾ അഞ്ചും സ്ഥിരമായിരിക്കുന്നുവോ, ജ്ഞാനം മനസ്സോടു ചേർന്നിരിക്കുന്നുവോ, ബുദ്ധി ചേഷ്ടകൂടാതെ നിശ്ചലമായിരിക്കുന്നുവോ അതാണ് പരമഗതി എന്നു പറയപ്പെടുന്നത്. സമാധിയിൽ പഞ്ചേന്ദ്രിയങ്ങൾ സ്ഥിരമായടങ്ങിയിരിക്കും. ബുദ്ധി സ്ഥിരമായിരിക്കും. മനസ്സിൽ ജ്ഞാനം പ്രകാശിക്കും. ഈ അവസ്ഥയിൽ ബ്രഹ്മാനുഭൂതി ഉണ്ടാവും. അതാണ് പരമഗതി. 'ഹൃദാ മനീഷാമനസാഭിക്ലപ്തോ' എന്ന് 9-ാം ശ്ലോകത്തിൽ പറഞ്ഞതിനെ വിശദീകരിക്കുന്നു.

11. താം യോഗമിതി മന്യന്തേ
സ്ഥിരാമിന്ദ്രിയ ധാരണാം
അപ്രമത്തസ്തദാ ഭവതി
യോഗോഹി പ്രഭവാപ്യയൗ.

ആ സ്ഥിരമായ ഇന്ദ്രിയധാരണത്തെ 'യോഗം' എന്നറിയുന്നു. അപ്പോൾ അപ്രമത്തനായി (പ്രമാദരഹിതനായി) ഭവിക്കുന്നു. യോഗമാണ് പ്രഭവപ്രലയ സ്ഥാനം.

12. നൈവ വാചാനമനസാ
പ്രാപ്തും ന ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോ ƒന്യത്ര
കഥം തദുപലഭ്യതേ.

വാക്കുകൊണ്ടോ മനസ്സുകൊണ്ടോ കണ്ണുകൊണ്ടോ അതിനെ പ്രാപിക്കാൻ സാദ്ധ്യമല്ല. "അസ്തി"(ഉണ്ട്) എന്നു പറയുന്നവരിൽനിന്നല്ലാതെ അന്യരിൽനിന്ന് അത് എങ്ങനെ ലഭിക്കാനാണ്! അനുഭൂതി ഉണ്ടായവരിൽനിന്നേ ബ്രഹ്മരസം നുകരാനാവൂ. പാണ്ഡിത്യംകൊണ്ടോ യുക്തിവാദംകൊണ്ടോ നഗ്നനേത്രംകൊണ്ടോ ബ്രഹ്മാനുഭൂതി ഉണ്ടാവുകയില്ല.

13. അസ്തി ത്യേവോപലബ്ധവ്യ-
സ്തത്ത്വഭാവേന ചോഭയോഃ
അസ്തിത്യേപപലബ്ധസ്യ
തത്ത്വഭാവഃ പ്രസീദതി.



'അസ്തി' എന്നുതന്നെ അതിനെ ഉപലബ്ധമാകണം (അനുഭവപ്പെടണം) തത്ത്വഭാവത്തിലും അനുഭവപ്പെടണം. 'അസ്തി' എന്ന് ഉപലബ്ധി ഉണ്ടായവന് തത്ത്വഭാവം താനേ പ്രകാശിക്കുന്നു. സ്വാനുഭൂതിയോ പാണ്ഡിത്യയുക്തി (തർക്ക വിചാരം) യോ മേലേ എന്നതിനുള്ള ഉത്തരമാണിത്. ശങ്കരൻെറ യുക്തിയും തർക്കവിചാരവും മാത്രമേ അദ്ദേഹത്തിൻേറതായുള്ളു എന്നും സൗന്ദര്യലഹരി മുതലായ സ്വാനുഭൂതി പ്രകാശനങ്ങൾ അദ്ദേഹത്തിൻേറതല്ലെന്നും വാദിക്കുന്നവർക്ക് ഈ ശ്ലോകം കണ്ണു തുറപ്പിക്കേണ്ടതാണ്. സ്വാനുഭൂതിയും വേണം. തത്ത്വതർക്ക വിചാരവും വേണം. രണ്ടും അതിപ്രധാനമാണ്. വെറും തർക്കവിചാരംകൊണ്ട് ബ്രഹ്മത്തെ അറിയാനാവില്ല. ബ്രഹ്മത്തെ അറിയാൻ സ്വാനുഭൂതി വേണം. ആ സ്വാനുഭൂതിയെ മറ്റൊരാൾക്ക് വിശ്വാസ്യമാംവിധം വാക്കുകളാൽ ആവിഷ്കരിക്കുന്നതിനാണ് തർക്കവിചാരവും തത്ത്വചിന്തയും സിദ്ധാന്തങ്ങളുമെല്ലാം. അവ മറ്റൊരാൾക്ക് തൻെറ അനുഭൂതിയുടെ 'അസ്തിത്വം' മനസ്സിലാക്കാനുള്ള മാർഗ്ഗദർശകങ്ങൾ മാത്രമാണ്. അസ്തിത്വം സ്വാനുഭൂതിയിൽ സാക്ഷാത്കരിച്ചവന് അത് മറ്റൊരാൾക്കു പറഞ്ഞുകൊടുക്കാനുള്ള വാക്ക് (കവിത്വം—തത്ത്വചിന്ത—തർക്കവിചാരം) താനേ സ്വായത്തമാകുന്നു. സ്വാനുഭൂതിയിൽ വാഗ്ദേവി സ്വയംഭൂവായി ആവിർഭവിക്കുന്നു. അതുകൊണ്ടാണ് "സൃഷ്ടി സ്വയംപൂർണ്ണനായ ഒരാളുടെ ആന്തര സ്വഭാവ"മാണെന്ന് ശ്രീശങ്കരാചാര്യർതന്നെ പറഞ്ഞിട്ടുള്ളത്.

14. യദാ സർവ്വേ പ്രമുച്യന്തേ
കാമായേ ƒസ്യഹൃദി ശ്രിതാഃ
അഥ മർത്ത്യോ ƒമൃതോഭവ
ത്യത്ര ബ്രഹ്മ സമശ്നുതേ.

ഈ ഹൃദയത്തിൽ ആശ്രയം പ്രാപിച്ചിരിക്കുന്ന സർവ്വ കാമങ്ങളും മുക്തമാകുമ്പോൾ, മർത്ത്യൻ അമൃതനായിത്തീരുന്നു. ഇവിടെത്തന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു.

15. യദാ സർവ്വേ പ്രഭിദ്യന്തേ
ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മർത്ത്യോ ƒമൃതോഭവ-
ത്യേതാ വദനുശാസനം.

ഹൃദയത്തിലെ സർവ്വ ഗ്രന്ഥികളും എപ്പോൾ ഇവിടെ അഴിയുന്നുവോ അപ്പോൾ മർത്ത്യൻ അമൃതനായി ഭവിക്കുന്നു. ഇപ്രകാരമാണ് അനുശാസനം.

16. ശതഞ്ചൈകാ ച ഹൃദയസ്യനാഡ്യ
സ്താസാം മൂർദ്ധാനമഭിനിഃ സൃതൈകാ.
തയോർദ്ധ്വമായന്നമൃതത്വമേതി.
വിഷ്വംങന്യാ ഉത്ക്രമേണ ഭവന്തി.

ഹൃദയത്തിൻെറ നാഡികൾ 100+1 (നൂററിഒന്ന്) ആണ്. അവയിലൊന്ന് മൂർദ്ധാവിലേക്ക് സ്രവിക്കുന്നു. അതിലൂടെ ഊർദ്ധ്വമായി പ്രവേശിച്ച് അമൃതത്വം പ്രാപിക്കുന്നു. മററു നൂറു നാഡികളിലൂടെ. വ്യാപരിക്കുന്നവർ മരണശേഷം വിവിധ യോനികളെ പ്രാപിച്ച് പുനർജ്ജനിക്കുന്നു.

17. അംഗുഷ്ഠ മാത്രഃ പുരുഷോ $f$ന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
തം സ്വാച്ഛരീരാത് പ്രവൃഹേ-
ന്മുഞ്ജാദിവേഷീകാം ധൈര്യേണ
തം വിദ്യാഛുംക്രമമൃതം
തം വിദ്യാഛുംക്രമമൃതമിതി

അംഗുഷ്ഠമാത്രനായ അന്തരാത്മാവ് എന്ന പുരുഷൻ സദാ ജനങ്ങളുടെ ഹൃദയത്തിൽ സന്നിവിഷ്ടനായിരിക്കുന്നു. അതിനെ സ്വശരീരത്തിൽനിന്നും വേർപെടുത്തി, ധൈര്യപൂർവ്വം മുഞ്ജപ്പുല്ലിൽ ആവാഹിക്കുക. ആ ശുക്രമായ അമൃതത്തെ അറിയുക. ഇത് ആത്മപിണ്ഡം വെക്കുന്ന പ്രക്രിയയാണ്. ജീവിച്ചിരിക്കുമ്പോൾ ത്തന്നെ സ്വശരീരം മൃതമാണെന്നു സങ്കല്പിച്ച് ചിന്മയവും അമൃതവുമായ സ്വാത്മാവിനെ ആവാഹിച്ച് ആത്മപൂജ നടത്താൻ വളരെ ചുരുക്കം പേർ മാത്രമേ തയ്യാറാവുകയുള്ളു.

18. മൃത്യുപ്രോക്താം നചികേതോ$f$ ഥ ലബ്ധ്വാ
വിദ്യാമേതാം യോഗവിധിം ച കൃത്സ്നം
ബ്രഹ്മ പ്രാപ്തോ വിരജോ$f$ ഭൂദ്വിമൃത്യു-
രന്യോ $f$പ്യേവം യോ വിദധ്യാത്മമേവ.

മൃത്യുവിനാൽ പ്രോക്തമായ വിദ്യയും യോഗവിധിയും ലഭിച്ച നചികേതസ്സ് ബ്രഹ്മപ്രാപ്തി നേടി, വിരജം (വിരാജ്-വൈരാജം) പ്രാപിച്ചു; മൃത്യുപാശവിമുക്തനായി. ഈ ജ്ഞാനം സിദ്ധിക്കുന്നവരും അപ്രകാരം ബന്ധമുക്തരായി ഭവിക്കുന്നു. ഓം!

*കഠോപനിഷത്ത് സമാപിക്കുന്നു.*

# 3

# ഐതരേയ ഉപനിഷത്ത്

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിത മാ വിരാവീർമ്മ ഏധി വേദസ്യ മ ആണീസ്ഥഃ ശ്രുതംമേ മാപ്രഹാസീരനേനാധീതേനാ ഹോരാത്രാൻ സംദധ്യാമൃതം വദിഷ്യാമി സത്യം വദിഷ്യാമി തന്മാമവതു തദ്വക്താര മവത്വവതു മാമവതു വക്താരമവതു വക്താരം

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## അദ്ധ്യായം 1

ഐതരേയ ബ്രാഹ്മണത്തിലെ രണ്ടാം ആരണ്യകത്തിലെ നാലും അഞ്ചും ആറും അദ്ധ്യായങ്ങളാണ് ഐതരേയോപനിഷത്ത്. ആദ്യത്തെ മൂന്നദ്ധ്യായങ്ങൾ കർമ്മത്തെ പ്രതിപാദിക്കുന്നു. ഐതരേയോപനിഷത്ത് ആത്മാവിനെയും.

കർമ്മത്തെക്കുറിച്ചു പറയുന്നതോടൊപ്പം ഉക്തത്തെ ധ്യാനിക്കേണ്ട വിധവും പറഞ്ഞു കഴിഞ്ഞു. ഉക്തം പ്രാണനാണ്, ഹിരണ്യഗർഭനാണ്. 'ഞാൻ ആ ഉക്തമാണ്, പ്രാണനാണ്' എന്ന ഭാവനയോടെ ഏകാഗ്രധ്യാനം ചെയ്ത് അതുമായി തന്മയീഭാവം ആർജ്ജിക്കണം. "സത്തായ ബ്രഹ്മം പ്രാണനാണ് — അതാണ് ഒരേ ഒരു ഈശ്വരൻ" (കൗശീ. II 2 ; മൈത്രാ vii- 7). കർമ്മം ഗൃഹസ്ഥനുള്ളതാണ്. സംന്യാസി സർവ്വകർമ്മ വിമുക്തനാണ്.

### പ്രഥമഖണ്ഡം

ഓം ആത്മാ വാ ഇദമേക ഏവാഗ്ര ആസീത. നാന്യത്
കിഞ്ചനമിഷത്. സ ഈക്ഷതലോകാന്നു സൃജാ ഇതി.

**ഓം. ഇപ്രകാരം ഏകമായ ആത്മാവു മാത്രം ആദ്യം ഉണ്ടായിരുന്നു. കണ്ണിമയ്ക്കാൻപോലും മറ്റൊന്ന് ഉണ്ടായിരുന്നില്ല. അത് വിചാരിച്ചു. "ഞാൻ ലോകങ്ങളെ സൃഷ്ടിക്കട്ടെ."**

**ആദിയിൽ നാമരൂപാത്മകമായ ഈ പ്രപഞ്ചം ഉണ്ടായിരുന്നില്ല. സൂര്യചന്ദ്രന്മാരോ നക്ഷത്രങ്ങളോ ഗ്രഹങ്ങളോ ഉണ്ടായിരുന്നില്ല. സാക്ഷിയായി കണ്ണു**

തുറന്നിരിക്കുന്ന ജീവജാലങ്ങളും ഉണ്ടായിരുന്നില്ല. അവിഭാജ്യവും ശാശ്വതവും ശൂന്യമെന്നു തോന്നിക്കുന്നതുമായ ചൈതന്യം മാത്രം നിറഞ്ഞു നിന്നു. ഋഗ്വേദം നാസദീയ സൂക്തത്തിൽ പറയുന്ന ആ ആദിമമായ അവസ്ഥയിലേക്ക് ഋഷി ആദ്യം വിരൽ ചൂണ്ടുന്നു. ചിന്തിക്കാൻ മനുഷ്യരില്ലാത്ത കാലം. ഒരു വലിയ ചിന്തയായി, ബോധപ്രകാശമായി ബ്രഹ്മം മാത്രം പ്രളയജലോപരി യോഗനിദ്രയിലാണ്ട് ഇരുന്നു. യോഗനിദ്ര സമാധിയാണ്. ഉക്തത്തെ ധ്യാനിച്ച് തന്മയീഭാവം പൂണ്ട ഏകാഗ്രമായ ജ്ഞാനതപസ്സിന്റെ പാരമ്യമായ സമാധിക്കു തുല്യമാണ് സർഗ്ഗം തുടങ്ങും മുമ്പുള്ള ബ്രഹ്മത്തിന്റെ അവസ്ഥ.

ബ്രഹ്മത്തിന് ഒരു സിംബൽ കൊടുക്കാമെങ്കിൽ അത് 'പൂജ്യ'മായിരിക്കും. ദർശനീയമായ രൂപവും ശ്രോതവ്യമായ ഭാഷയുമായി ഉരുത്തിരിയും മുമ്പുള്ള അനന്തവും അരൂപവുമായ നാദബ്രഹ്മം വാക്കിന് പരമായിരിക്കുന്ന പൂജനീയമായ പൂജ്യമാണ്. അത് സത്താണ്, സത്യമാണ്. ആ കേവലസത്യത്തിൽ ദിക്കോ ദേശമോ കാലമോ ഗതിയോ ഫലമോ ശൂന്യമായിരിക്കുന്നതുകൊണ്ടാണ് അതിനെ ശൂന്യമെന്നു പറയുന്നത്. ചിത്താണതിന്റെ രൂപം. അത് 'ഖഹര'മാണ്. ഭാസ്കരാചാര്യൻ പറഞ്ഞതുപോലെ, അനേകം ഭൂതഗണങ്ങൾ പ്രലയകാലത്തു തന്നിൽ ലയിക്കയും, പ്രഭവകാലത്ത് തന്നിൽനിന്ന് സൃഷ്ടിക്കപ്പെടുകയും ചെയ്തിട്ടും അനന്തവും അച്യുതവുമായിരിക്കുന്ന മഹാവിഷ്ണുവിനെപ്പോലെ, എത്ര രാശികൾ കൊണ്ടു ഗുണിച്ചാലും ഹരിച്ചാലും കുറച്ചാലും വികാരരഹിതനായിരിക്കുന്ന പൂജ്യമാണ് ഖഹരം.

$$0 \times n = 0$$
$$0/n = 0$$
$$0 - n = 0$$
$$0 + n = n$$

എങ്കിലും തന്നിൽനിന്നു സൃഷ്ടിക്കപ്പെടുന്ന എത്ര പ്രപഞ്ചങ്ങളെ വേണമെങ്കിലും അതിനോടു കൂട്ടാം. ദ്രവ്യം 'ഖഹര'ത്തിൽ സ്ഥിതിചെയ്യുന്നു; ഖഹരത്തിൽ




പ്രഭവിക്കുന്നു, ഖഹരത്തിൽത്തന്നെ ലയിക്കുന്നു. ദ്രവ്യം ഖഹരത്തിന്റെ സാന്ദ്രീകൃതരൂപമാണ്. അതിനെ സൂക്ഷ്മതമമായി വിഭജിച്ചാൽ, ഖഹരം തന്നെ അവശേഷിക്കും. സബ്




$$n/n = 0$$
$$0/n = 0$$
$$\therefore n = 0$$



അറ്റോമിക്ക് പാർട്ടിക്കിളായി വിഭജിച്ച ദ്രവ്യം ഊർജ്ജമാണ്. ഖഹരമാണ്. അതായത് അനശ്വരം, നശ്വരം എന്ന് രണ്ടു വസ്തുക്കളേ പ്രകൃതിയിലുള്ളൂ. (നിത്യാനിത്യവസ്തുവിവേകം) സൂക്ഷ്മാപഗ്രഥനത്തിൽ അനിത്യവസ്തുവായ പ്രകൃതിയും നിത്യവസ്തുവായ ബ്രഹ്മമാണ്.

| | | |
|---|---|---|
| n | = | 0 |
| പ്രകൃതി | = | ബ്രഹ്മം |
| ദ്രവ്യം | = | ഊർജ്ജം |

ഐൻസ്റ്റൈന്റെ സ്ഥലകാലനൈരന്തര്യം, $E = mc^2$ എന്ന സമവാക്യം ഇവയെ ത്തന്നെ വേദാന്തവും എടുത്തുപറയുന്നു. കാലാത്പ്രസുതിം ഭുതാനാം എന്ന് മാണ്ഡൂക്യകാരികയിൽ ഖഹരത്തെയും കാലത്തെയും അഭേദം കല്പിച്ചു പറയുന്നു. ഇത് space-time continuum തന്നെയാണ്. പ്രപഞ്ചം അനശ്വരമോ നശ്വരമോ? അതിന് രണ്ട് ഉത്തരമേ ഉള്ളൂ. ഒന്നുകിൽ നശ്വരം. അല്ലെങ്കിൽ അനശ്വരം. വേദാന്തം ആദ്യം പ്രപഞ്ചത്തെ നശ്വരമെന്നു സങ്കല്പിക്കുന്നു. അതിനു വിപരീതമായി അനശ്വരമായ ബ്രഹ്മത്തെയും. പിന്നീട് ഇവ രണ്ടും ഒന്നാകയാൽ അനശ്വരമായ ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ലെന്നു സ്ഥാപിക്കുന്നു. ഐൻസ്റ്റൈന്റെ ആപേക്ഷികതാസിദ്ധാന്തവും ഇതേവഴി സ്വീകരിക്കുന്നു.

(1) പ്രപഞ്ചത്തിലെ ദ്രവ്യത്തിന്റെ (നക്ഷത്രഗ്രഹാദികൾ) സാന്ദ്രതയെ അവ സ്ഥിതിചെയ്യുന്ന ആകാശത്തിന്റെ വോള്യുംകൊണ്ടു ഹരിച്ചാൽ പൂജ്യം എന്നുത്തരം കിട്ടുന്നപക്ഷം പ്രപഞ്ചം അനശ്വരമാണ്, അനന്തവും അനാദിയുമാണ്.

$$\frac{\text{total mass of stars}}{\text{volume of space through which they are scattered.}} = 0 = \text{Infinite}$$

(2) പൂജ്യമല്ലാതെ ഏതു സംഖ്യ ഉത്തരമായി ലഭിച്ചാലും പ്രപഞ്ചം നശ്വരമാണ്.

ദ്രവ്യം 1 എങ്കിൽ, ഖഹരം പൂജ്യമെങ്കിൽ

$1/0 = 0$. ഖഹരമില്ലാതെ ദ്രവ്യം ഉണ്ടാവുകയില്ല. അതിനാൽ ഈ അവസ്ഥ സാദ്ധ്യമാവുകയില്ല.

ദ്രവ്യം 0 എങ്കിൽ, ഖഹരം 0 എങ്കിൽ

$0/0 = 0$ ഇതാണ് അനശ്വരമായ അവസ്ഥ. ഇത്തരം ഒരവസ്ഥ സൃഷ്ടിക്കുമുമ്പ് നിലനിന്നിരുന്നു എന്ന് ശാസ്ത്രജ്ഞന്മാർ സങ്കല്പിക്കുന്നു. അതുതന്നെയാണ് ഇവിടെ ഋഷിയും ചെയ്യുന്നത്. ഈ അവസ്ഥയിൽ ചിന്തയുടെ ഒരു നേരിയ ചലനം ഉണ്ടാവുന്നു. കേന്ദ്രീകൃതമായ ഊർജ്ജത്തിന്റെ ആദ്യചലനത്തിൽനിന്ന്, ചിദാനന്ദസാഗരത്തിന്റെ ആദ്യത്തെ കല്ലോലത്തിൽനിന്ന്, പ്രപഞ്ചസൃഷ്ടി അഥവാ സർഗ്ഗം ആരംഭിക്കുന്നു.

2. **സ ഇമാംല്ലോകാനസൃജത. അംഭോ മരീചിർമ്മര മാപോ*f*ദോ *f*ംഭഃ പരേണ ദിവം ധ്യൗഃ പ്രതിഷ്ഠാ*f* ന്തരിക്ഷം മരീചയഃ പൃഥിവീ മരോ യാ അധസ്താത്താ ആപഃ**

അംഭസ്സും മരീചിയും ആപസ്സും ഉണ്ടായി. സുവർല്ലോകത്തിനുപരിയുള്ള ജലമാണ് അംഭസ്സ്. അന്തരീക്ഷത്തിൽ പ്രതിഷ്ഠിതമായിരിക്കുന്ന ദ്യോവിന്റെ രശ്മികളെ മരീചി എന്നു പറയുന്നു. മരമെന്നു പറയുന്നത് നശ്വരമെന്ന അർത്ഥത്തിലാണ്. അമരത്തിന്റെ വിപരീതം. പൃഥിവി മുതലായ ഗ്രഹനക്ഷത്രാദികൾ മരങ്ങളാണ്. അതിനുതാഴെയുള്ള അധോലോകത്തെ ആപസ്സ് എന്നു പറയുന്നു. അംഭസ് കാരണജലധിയാണെങ്കിൽ ആപസ് സംസാരജലധിയാണ്.




ഇപ്രകാരം പൂജനീയവും സത്തും ചിത്തും, ഖഹരവുമായിരിക്കുന്ന അനാദി മദ്ധ്യാന്തമായ ബ്രഹ്മത്തിൽനിന്ന് പ്രപഞ്ചങ്ങൾ ആവിർഭവിച്ചു. ഊർജ്ജസാഗരത്തിൽനിന്ന് ദ്രവ്യങ്ങൾ കുമിളകൾപോലെ ഉണ്ടായിവന്നു.

3. സ ഈക്ഷതേ മേ നു ലോകാലോകപാലാന്നു
   സൃജാ ഇതി. സോ ദ്ഭ്യാ ഏവ പുരുഷം സമുദ്ധൃത്യാ മൂർഛയത്.

(ബ്രഹ്മം) വിചാരിച്ചു: ഇതാണ് ലോകങ്ങൾ. ലോകപാലകന്മാരെ സൃഷ്ടിക്കട്ടെ. ജലത്തിൽനിന്ന് ഇപ്രകാരം പുരുഷനെ ഉദ്ധരിച്ച് അതിനു രൂപംനല്കി.

4. തമഭ്യതപതസ്യാഭിതപ്തസ്യ മുഖം നിരഭിദ്യത യഥാƒണ്ഡം
   മുഖാദ്വാഗ്വാ ചോƒഗ്നിർന്നാസികേ നിരഭിദ്യേതാം നാസി
   കാഭ്യാം പ്രാണഃ പ്രാണാദ്വായുരക്ഷിണീ നിരഭിദ്യേതാമക്ഷി-
   ഭ്യാം ചക്ഷുഛക്ഷുഷ ആദിത്യഃ കർണ്ണൗ നിരഭിദ്യേതാം
   കർണ്ണാഭ്യാം ശ്രോത്രം ശ്രോത്രാദ്ദിശസ്ത്വങ് നിരഭിദ്യത ത്വചോ
   ലോമാനി ലോമഭ്യ ഓഷധിവനസ്പതയോ ഹൃദയം നിരഭിദ്യത
   ഹൃദയാന്മനോമനസശ്ചന്ദ്രമാ നാഭിർന്നിരഭിദ്യതനാഭ്യാ
   അപാനോƒപാനാന്മൃത്യുഃ ശിശ്നം നിരഭിദ്യത ശിശ്നാദ്രേ-
   തോ രേതസ ആപഃ
   ഇത്യൈതരേയോപനിഷദി പ്രഥമാദ്ധ്യായേ പ്രഥമഃ ഖണ്ഡഃ

ചിന്ത ഉണ്ടായതോടെ വാക്കു പിറന്നു. പശ്യന്തിയിൽനിന്ന് മദ്ധ്യമയും വൈഖരിയും ഉണ്ടായി. അക്ഷരമായ പ്രപഞ്ചം ഉണ്ടായി. ഈ പ്രക്രിയ വർണ്ണിക്കുന്നു.

രണ്ടാമതൊന്നില്ലാത്ത പുരുഷോത്തമാവസ്ഥയിൽനിന്ന് അക്ഷരപുരുഷൻ ഉണ്ടായി. അക്ഷരപുരുഷൻ തന്റെ തപസ്സിൽനിന്ന് ഓരോരോ ഇന്ദ്രിയങ്ങളായി വികസിച്ചു. ആദ്യം മുഖം വികസിച്ചു. അതിൽ വായ് എന്ന ദ്വാരം ഉണ്ടായി. മുഖത്തെ രണ്ടായി ഭേദിച്ചു. ഒരു പക്ഷിയുടെ അണ്ഡം പൊട്ടുമ്പോലെ



പുരുഷനു വായ് കീറി. ആ വായിൽനിന്ന് വാക്ക് പുറപ്പെട്ടു. വാക്കിൽ അഗ്നി ഉണ്ടായി. അതുപോലെ നാസികയും നാസികയിൽനിന്നു പ്രാണനും പ്രാണനിൽനിന്ന് വായുവും ഉണ്ടായി. കണ്ണുകളിൽനിന്ന് ചക്ഷുവും ചക്ഷുവിൽനിന്ന് സൂര്യനും ഉണ്ടായി. കാതിൽനിന്ന് കേൾവിയും കേൾവിയിൽനിന്ന് ദിശയും ഉണ്ടായി. ത്വക്കിൽനിന്ന് രോമവും രോമത്തിൽനിന്ന് ഓഷധികളും വനസ്പതികളും ഉണ്ടായി. ഹൃദയത്തിൽനിന്ന് മനസ്സും മനസ്സിൽനിന്ന് ചന്ദ്രനുമുണ്ടായി. നാഭിയിൽനിന്ന് അപാനനും അപാനനിൽനിന്ന് മൃത്യുവും ഉണ്ടായി. ശിശ്നത്തിൽനിന്ന് രേതസ്സും രേതസ്സിൽനിന്ന് ആപസ്സും ഉണ്ടായി. ആപഃ സ്ത്രീലിംഗം, നിത്യ ബഹുവചനം. (ഇതിന് പ്രപഞ്ചസൃഷ്ടി എന്നർത്ഥം കൊടുത്തുകാണുന്നു).

'ഈക്ഷതേ' എന്ന ആദ്യശ്ലോകത്തിലെ പദം ശ്രദ്ധേയമാണ്. ബ്രഹ്മസൂത്രത്തിൽ "ഈക്ഷത്യാദ്യാധിക്കരണ"ത്തിൽ ഈക്ഷതേർനാ അശബ്ദം എന്നു പറയുന്നു. ശബ്ദമല്ലാത്തതിനെ വീക്ഷിക്കാനാവുന്നില്ല. അപ്പോൾ ബ്രഹ്മത്തോടൊപ്പം അനാദിയായി ശബ്ദവുമുണ്ട് എന്നു സിദ്ധിക്കുന്നു.

ആകാശം ഒരേസമയം ചൈതന്യപൂർണ്ണവും ശബ്ദരൂപവുമാണ്. ഒരേസമയം ചക്ഷുവും ശ്രുതിയുമാണ്, നാദബ്രഹ്മകൈവല്യമായ, കാലദേശാതിർത്തികളില്ലാത്ത തുരീയം അതിനാൽ ആകാശഗുണത്തോടുകൂടിയതാണ്. ഇക്കാരണംകൊണ്ട് ജ്യോതിശ്ശാസ്ത്രം ശബ്ദശാസ്ത്രത്തിൽ പെടുന്നതായി ഗാർഗ്ഗ്യായനൻ പറയുന്നു. നാദബ്രഹ്മം പ്രണവമാണ്. പ്രണവം സ്വസ്തികരൂപത്തിൽ രാശിചക്രമായി ദൃശ്യമാവുന്നു. സ്വരരൂപത്തിൽ ഭാഷയും സാഹിത്യവുമായി ശ്രോതവ്യമാവുന്നു. അഗ്നി, വാക്ക്, ചക്ഷു, സൂര്യൻ, പ്രാണൻ, വായു, ശ്രുതി, ദിശകൾ എന്നിങ്ങനെ ബ്രഹ്മാണ്ഡത്തിലും പിണ്ഡാണ്ഡത്തിലും ബ്രഹ്മം അഷ്ടമൂർത്തികളായി പ്രത്യക്ഷപ്പെടുന്നു. 'സർവ്വദൃക്ക്' എന്ന് മാണ്ഡൂക്യകാരിക വിളിക്കുന്ന തുരീയമായ പുരുഷോത്തമൻ ഇപ്രകാരം അഷ്ടലോകപാലകന്മാർക്ക് ജന്മം നൽകി. ഇവ അക്ഷരപുരുഷന്മാരാണ്.

മൂർത്തിത്വേപരികല്പിതേ — മൂർത്തിത്വം പരികല്പിക്കപ്പെട്ട ദ്രവ്യശരീരത്തിന്റെ ഉപരിതലമാണ് ത്വക്ക്. അതിൽനിന്ന് രോമങ്ങളും (പിണ്ഡാണ്ഡം) ഔഷധി വനസ്പതികളും (ബ്രഹ്മാണ്ഡം) ഉണ്ടായി. വായുവേഗത്തിൽ സഞ്ചരിക്കുന്ന മനസ്സും, 'ശശി' എന്ന പര്യായപദത്തോടുകൂടിയ ചന്ദ്രനും ശീഘ്രഗമനമെന്ന ധർമ്മത്തിൽ തുല്യരാണ്. ശശി എന്ന വാക്കിന് വേഗത്തിൽ സഞ്ചരിക്കുന്നത് എന്നർത്ഥമാണ് ശാരദാതിലകമെന്ന തന്ത്രഗ്രന്ഥം കൊടുക്കുന്നത്. സൗരയൂഥത്തിന്റെ ഹൃദയഭാഗത്താണ് ശീഘ്രഗാമിയായ ചന്ദ്രന്റെ സ്ഥാനം. ഇതേ സ്ഥാനം മനുഷ്യശരീരത്തിൽ മനസ്സിനുമുണ്ട്. നാഭിയിൽനിന്ന് താഴേക്കു സഞ്ചരിക്കുന്ന പ്രാണനെത്തന്നെ അപാനൻ എന്നു വിളിക്കുന്നു. താഴേക്കുള്ള ഈ അവരോഹണം മൃത്യുവിനെ ജനിപ്പിക്കുന്നു. (ആരോഹണം ജന്മമാണ്). ഭൂമിയിലേക്കുള്ള ആത്മാവിന്റെ വരവ് മരണകാരണമായിത്തീരുന്നു. ഇവിടെ ആദ്യമായി ലിംഗഭേദം ജനിക്കുന്നു. ശിശ്നത്തിൽനിന്ന് രേതസ്സും രേതസ്സിൽനിന്ന് അധോലോകങ്ങളിലെ ജലമായ ആപസ്സും ജനിക്കുന്നു. ഇവിടെ സൃഷ്ടികർമ്മത്തിലെ അവരോഹണക്രമം പൂർത്തിയായി. ക്ഷരമായ ശരീരവും, പിണ്ഡാണ്ഡവും ഉത്ഭവിച്ചു.

## ദ്വിതീയഖണ്ഡം

1. താ ഏവാ ദേവതാഃ സൃഷ്ടാ അസ്മിൻ മഹത്യർണ്ണവേ
 പ്രാപതൻ. തം അശനായാപിപാസാഭ്യാ
 മന്വവാർജ്ജത താ ഏനമബ്രുവൻ ആയതനം
 നഃ പ്രജാനീഹി യസ്മിൻ പ്രതിഷ്ഠിതാ അന്നമദാമേതി.

(അഗ്നി മുതലായ) ദേവതമാർ സൃഷ്ടിക്കപ്പെട്ടപ്പോൾ അവർ മഹത്ത് എന്ന അർണ്ണവത്തിൽ പ്രപതിച്ചു. അവൻ (ബ്രഹ്മം) അവർക്ക് വിശപ്പ്, ദാഹം എന്നിവയാൽ ദുഃഖം ഉണ്ടാക്കി. അവർ പറഞ്ഞു. 'ഞങ്ങൾക്ക് വാസസ്ഥാനം (ആയതനം) ഇല്ല. ഞങ്ങൾക്ക് സ്ഥിരപ്രതിഷ്ഠയോടെ ഇരുന്ന് അന്നം ഭുജിക്കാവുന്നതിനെ തരിക.

3. താഭ്യോ ഗാമാനയതാ അബ്രുവന്ന വൈ നോ$f$യമല-
 മിതി. താഭ്യോ$f$ ശ്വമാനയതാ അബ്രുവന്ന വൈനോ$f$യ മലമിതി.

അവർക്കായി അവൻ ഒരു 'ഗോ'വിനെ കൊടുത്തു. അവർ പറഞ്ഞു. 'ഇതു ഞങ്ങൾക്കു മതിയാവുകയില്ല.' അവൻ ഒരു അശ്വത്തെ കൊടുത്തു. 'ഇതും ഞങ്ങൾക്കു മതിയാവുകയില്ല.'

4. താഭ്യഃ പുരുഷ മാനയതാ അബ്രുവൻ സുകൃതം
 ബതേതി പുരുഷോ വാവ സുകൃതം.
 താ അബ്രവീധ്യഥായതനം പ്രവിശതേതി.

അപ്പോൾ അവൻ പുരുഷനെ (മനുഷ്യനെ) കൊണ്ടുവന്നു. അവർ പറഞ്ഞു. ഇതു ഞങ്ങളുടെ സുകൃതമാണ്. അവൻ പറഞ്ഞു. നിങ്ങൾ ഈ വാസസ്ഥാനത്തിൽ പ്രവേശിക്കുക.

ലോകപാലകർ കാരണജലധിയിൽ പതിച്ചു. കാരണജലധിക്ക് ലിംഗഭേദമില്ലാത്ത മഹച്ഛബ്ദമാണ് കൊടുത്തിരിക്കുന്നത്. അവർക്ക് തങ്ങളുടേതായ ക്ഷേത്രങ്ങളിൽ വസിച്ച് അന്നം ഭുജിക്കണമെന്ന ആഗ്രഹമുണ്ടായി. ക്ഷേത്രജ്ഞനായി വിവിധ ക്ഷേത്രങ്ങളിലിരുന്നു ഭുജിക്കാനുള്ള ആഗ്രഹത്തെ നിറവേറ്റാൻ പശുശരീരങ്ങൾ മതിയായില്ല. വെറും ലിംഗഭേദമുള്ള മൃഗശരീരങ്ങളിലിരുന്ന് ലൈംഗികസുഖം ഭുജിക്കൽ മാത്രമല്ല ക്ഷേത്രജ്ഞന്റെ കാമം. അതിനപ്പുറമുള്ള പരമാനന്ദം ഭുജിക്കാൻ ഉപയുക്തവും, ലിംഗഭേദമുള്ളതുമായ മനുഷ്യശരീരം ലഭിച്ചപ്പോൾ ക്ഷേത്രജ്ഞൻ തൃപ്തനായി അതിൽ പ്രവേശിച്ചു.

സർവ്വദൃക്കായ തുരീയനെ, പുരുഷോത്തമനെ, ദർശിക്കാൻ മനുഷ്യശരീരത്തിൽ മാത്രമേ സാധിക്കൂ.

4. **അഗ്നിർവാഗ്ഭൂത്വാ മുഖം പ്രവിശദ്വായുഃ പ്രാണോ $f$ഭൂത്വാ**
 **നാസികേ പ്രാവിശദാദിത്യശ്ചക്ഷുർഭൂത്വാ$f$ക്ഷിണീപ്രവിശദ്ദിശഃ**
 **ശ്രോത്രം ഭൂത്വാ കർണ്ണാം പ്രാവിശ ന്നോഷധി വനസ്പതയോ**
 **ലോമാനി ഭൂത്വാത്വചം പ്രാവിശം ശ്ചന്ദ്രമാ മനോ ഭൂത്വാഹൃദയം**
 **പ്രവിശമൃത്യുരപാ നോ ഭൂത്വാ നാഭിം പ്രവിശദാപോ**
 **രേതോ ഭൂത്വാ ശിശ്നം പ്രാവിശൻ.**



ഓരോരോ ഭൂതവും അതാതിന്റെ സ്ഥാനത്തു പ്രവേശിച്ചു. അഗ്നി വാഗ്രൂപത്തിൽ മുഖത്തിൽ പ്രവേശിച്ചു. വായു പ്രാണനായി നാസികയിലും, ആദിത്യൻ ചക്ഷുസ്സായി നേത്രത്തിലും, ദിശ ശ്രോത്രമായി കർണ്ണത്തിലും, ഓഷധി വനസ്പതികൾ രോമമായി ത്വക്കിലും, ചന്ദ്രൻ മനസ്സായി ഹൃദയത്തിലും, മൃത്യു അപാനനായി നാഭിയിലും, ആപസ്സ് രേതസ്സായി ശിശ്നത്തിലും പ്രവേശിച്ചു.

5. തമശനായാ പിപാസേ അബ്രൂതാ മാ വാഭ്യാമഭിപ്രജാനീഹീ
 തി തേ അബ്രവീ ദേതാസ്വേവ പാം ദേവതാസ്വാഭജാമ്യേതാ
 സു ഭാഗിന്യൗ കരോമീതി. തസ്മാദ്യസ്മൈ കസ്യൈ ച ദേവതാ
 യൈ ഹവിർഗൃഹ്യതേ ഭാഗിന്യാ വേവാസ്യാമശനായാ
 പിപാസേ ഭവതഃ
 ഇത്യൈതരേയോപനിഷദി പ്രഥമാദ്ധ്യായേ ദ്വിതീയഃ ഖണ്ഡഃ

അവനോട് വിശപ്പും ദാഹവും തങ്ങൾക്കും വാസസ്ഥാനം തരണമെന്നു പറഞ്ഞു. അവൻ പറഞ്ഞു: "നിങ്ങൾക്ക് ഈ ദേവതമാരിൽ ഞാൻ സ്ഥാനം തരുന്നു. അവരുടേതിൽനിന്ന് ഓരോ വിഹിതം നിങ്ങൾക്കും വീതിച്ചു തരുന്നു." അതിനാൽ ഏതൊരു ദേവതയ്ക്ക് ഹവിസ്സ് അർപ്പിക്കുമ്പോഴും ആ ദേവതയുടെ ഒരു പങ്ക് വിശപ്പും ദാഹവും ഭുജിക്കുന്നു.

ഋഗ്വേദം 10-ാം മണ്ഡലത്തിലെ മൂന്നു സൂക്തങ്ങൾ ഇവിടെ ഉദ്ധരിക്കാം.

### ഋഗ്വേദം മണ്ഡലം 10 സൂക്തം 9 ഋക് 1 മുതൽ 3 വരെ

ആപോ ഹിഷ്ഠാ മയോഭുവ-
സ്താന ഊർജ്ജേ ദധാതന
മഹേ രണായ ചക്ഷസേ (1)

യോ വഃ ശിവതമോ രസ-
സ്തസ്യ ഭാജയതേഹ നഃ
ഉശതീരിവ മാതരഃ (2)

തസ്മാ അരം ഗമാമ വോ
യസ്യ ക്ഷയായ ജിന്വഥ
ആപോ ജനയഥാ ച നഃ (3)

**ഭുവനമെങ്ങും വ്യാപിച്ചിരിക്കുന്ന ആപസ്സ് സുഖത്തിന്റെ നിദാനമാണ്. ഞങ്ങളുടെ ഊർജ്ജത്തിനു (അന്നം) വേണ്ടിയും മഹത്തായ രണത്തിന്റെ ദർശനത്തിനുവേണ്ടിയും അത് വർത്തിക്കുന്നു. ഏറ്റവും ശിവതമമായ രസത്തെ, അമ്മയെപ്പോലെ ഞങ്ങൾക്ക് ഇവിടെ വിഭജിച്ചുതന്നാലും. അക്ഷയമായ ഐശ്വര്യത്തിനായി, ആരുടെ ഐശ്വര്യം അങ്ങ് കാംക്ഷിക്കുന്നുവോ, അവനിലേക്ക് നിങ്ങളെ ഞാൻ എത്തിക്കുന്നു. ഹേ, ആപസ്സേ, അവിടുന്ന് ഞങ്ങളെ ജനിപ്പിക്കുന്നു (സൃഷ്ടിക്കുന്നു).**

സ്ത്രീലിംഗമായ ആപസ്സ് ഇവിടെ പ്രപഞ്ചമാണ്, പ്രകൃതിയാണ്. അവൾ പ്രജാസൃഷ്ടി ചെയ്യുന്നു. പ്രജകൾക്ക് ഊർജ്ജത്തിനായി അന്നം നല്കുന്നു. മഹത്തായ സംസാരത്തിൻെറ സുഖവും ദുഃഖവും കാട്ടിത്തരുന്നു. അവർതന്നെ ഏറ്റവും മംഗളകരമായ ബ്രഹ്മാനുഭൂതിരസത്തെ, സംഗീതസാഹിത്യങ്ങളാകുന്ന മുലപ്പാല് എന്നപോലെ ഊട്ടുന്നു. ഏതൊരു പ്രജയുടെ ഐശ്വര്യത്തെ സർവ്വേശ്വരൻ കാംക്ഷിക്കുന്നുവോ അവനിലേക്ക് പ്രപഞ്ചമാതാവ് ആ അമൃതദുഗ്ദ്ധം ഒഴുക്കുന്നു. അങ്ങനെ ഒരു പുതിയ സൃഷ്ടിക്ക് ആപസ്സ് കാരണഭൂതമായിത്തീരുന്നു.

രണ്ടുവിധം അന്നംകൊണ്ട് സൃഷ്ടി സംഭവിക്കുന്നുണ്ട്. ഒന്ന് സാധാരണ അന്നം. മറ്റൊന്ന് ജ്ഞാനാന്നം.

## ഋഗ്വേദം മണ്ഡലം 10. സൂക്തം 117. ഋക്ക് 6

മോഘമന്നം വിന്ദതേ അപ്രചേതാഃ
സത്യം ബ്രവീമി വധ ഇത്സതസ്യ
നാര്യ മണം പുഷ്യതിനോ സഖായം
കേവലാഘോ ഭവതി കേവലാദീ

ഏതൊര് അപ്രചേതസ്സായവൻ അന്നം നേടുന്നുവോ അത് വ്യർത്ഥമാണ്, അവൻ മരണമാണ് നേടുന്നത്. സത്യം പറയാം. ആര് അര്യമാവിനെ പോഷിപ്പിക്കുന്നില്ലയോ ആര് സഖാക്കളെ പോഷിപ്പിക്കുന്നില്ലയോ അവൻ തന്നെ ത്താൻ ഭക്ഷിച്ച് കേവലമായ പാപിയായിത്തീരുന്നു. (സൂര്യയജ്ഞം, അതിഥിയജ്ഞം എന്നിവ ചെയ്യാതെ അപ്രചേതസ്സായി, സ്വാർത്ഥതയ്ക്കായി നേടുന്നത് വ്യർത്ഥം)

## ഋഗ്വേദം മണ്ഡലം 10. സൂ. 63. ഋക്ക് 3

യേഭ്യോ മാതാ മധുമത് പിന്വതേ
പയഃ പീയൂഷം ദ്യൗരദിതിരദ്രിബർഹിഃ
ഉക്ഥ ശുഷ്മാൻ വൃഷഭരാൻ സ്വപ്ന-
ഷസ്താം ആദിത്യാം അനുമതാസ്വസ്തയേ



പ്രകാശമയവും മേഘങ്ങളും അദ്രികളും നിറഞ്ഞതുമായ ഈ പ്രപഞ്ചം അമൃതും പാലും ഒഴുക്കുന്നത് ഉക്ഥത്തെ ധ്യാനിച്ച് ആദിത്യസമന്മാരായി ഋഷഭന്മാരായിരിക്കുന്ന ജ്ഞാനികൾക്കുവേണ്ടിയാണ്. അവരെ അനുകരിച്ച് സ്ഥിരമായ സ്വസ്തി നേടി ആനന്ദം ഭുജിക്കുക.

ഉക്ഥത്തെ ധ്യാനിക്കേണ്ടവിധവും കർമ്മവും പ്രതിപാദിച്ചശേഷമാണ് ഐതരേയബ്രാഹ്മണം, ഐതരേയോപനിഷത്തിലേക്ക് പ്രവേശിക്കുന്നത് എന്നു നേരത്തെ പ്രസ്താവിച്ചുവല്ലൊ. ഈശ്വരസർഗ്ഗക്രമത്തിൻെറ താഴോട്ടും മേലോട്ടുമുള്ള പ്രവാഹത്തെ ഇവിടെ പരാമർശിക്കുന്നു.






↕

ക്ഷരപുരുഷൻ

| | | |
|---|---|---|
| അഗ്നി | - വാക്ക് | - മുഖം |
| വായു | - പ്രാണൻ | - നാസിക |
| സൂര്യൻ | - ചക്ഷു | - നേത്രം |
| ദിശ | - ശ്രോത്രം | - കണ്ണ് |
| ഔഷധി | - രോമം | - ത്വക്ക് |
| ചന്ദ്രൻ | - മനസ്സ് | - ഹൃദയം |
| മൃത്യു | - അപാനൻ | - നാഭി |
| ആപസ് | - രേതസ് | - ശിശ്നം |

ആപസ്സ് (സ്ത്രീലിംഗം)

സ്ത്രീ　　പുരുഷൻ

ലിംഗഭേദം

നാരായണീയം 5-ാം ദശകത്തിൽ സർഗ്ഗക്രമത്തിൻെറ അവരോഹണവും 4-ാം ദശകത്തിൽ ആരോഹണവും വിവരിക്കുന്നു.

ഏവം ദ്വിപരാർദ്ധകാല വിഗതാ
വീക്ഷാം സിസൃക്ഷാത്മികാം
ബിഭ്രാണേത്വയി ചുക്ഷുഭേത്രിഭുവനീ
ഭാവായ മായാസ്വയം

സിസൃക്ഷാത്മികയായ "ഈക്ഷണം" എന്ന ക്രിയ കൈക്കൊണ്ട പരമാനന്ദ സ്വരൂപമായ ബ്രഹ്മത്തിൽനിന്ന് മായ സ്വയം ത്രിഗുണങ്ങളെ വികസിപ്പിച്ചു. സാക്ഷിയായ ബ്രഹ്മം മായയിൽ പ്രതിബിംബിച്ചു. അങ്ങനെ സംചോദിതമായ മായ സ്വയം ബുദ്ധിതത്ത്വത്തെ സൃഷ്ടിച്ചു. ഇതിനെ മഹാൻ എന്നു പറയുന്നു (മഹത്ത്).

തത്രാസൗത്രിഗുണാത്മകോƒപി ച മഹാൻ
സത്ത്വപ്രധാനഃ സ്വയം
ജീവേƒസ്മിൻ ഖലു നിർവ്വികല്പ മഹ
മിത്യുദ് ബോധനിഷ്പാദകഃ
ചക്രേƒ സ്മിൻ സവികല്പ ബോധകമഹം
തത്ത്വം മഹാൻ ഖല്പ സൗ
സംപുഷ്ടം ത്രിഗുണൈസ്തമോƒതി
ബഹുലം വിഷ്ണോ, ഭവത് പ്രേരണാത്.

സത്ത്വരജസ്തമസ്സുകൾ ചേർന്നതും, സത്ത്വഗുണപ്രധാനവുമായ മഹത്തിൽ ഭേദ ഭാവനകളില്ല. അത് നിർവ്വികല്പമാണ്. ഇതിൽനിന്ന് താമസാധിക്യമുള്ള വികല്പ ങ്ങളോടുകൂടിയ അഹങ്കാരം ജനിച്ചു. ഈ അഹങ്കാരത്തിന് മൂന്നു വിധം ഗുണ മുണ്ട്. ആദ്യത്തേത് സാത്ത്വികമാണ്. അതുകൊണ്ട് ദിക്ക്, വായു, ആദിത്യൻ, വരുണൻ, അശ്വിനികൾ, അഗ്നി, ഇന്ദ്രൻ, അച്യുതൻ, മിത്രൻ, ചന്ദ്രൻ, വിധി, ശ്രീ, രുദ്രൻ, ശാരീരകൻ (ക്ഷേത്രജ്ഞൻ) എന്നിങ്ങനെ ഇന്ദ്രിയമാനികളായ ദേവതകൾ സൃഷ്ടിക്കപ്പെട്ടു.

നാരായണീയം 4-ാം ദശകത്തിൽ അഷ്ടാംഗയോഗവും ധ്യാനവുംകൊണ്ട് മനുഷ്യൻ പുരുഷോത്തമയോഗം പ്രാപിക്കുന്ന ആരോഹണക്രമം വിവരിക്കുന്നു.

ധ്യായതാം സകലമൂർത്തിമീദൃശീ
മുന്മിഷന്മധുരതാഹൃതാത്മനാം
സാന്ദ്രമോദരസരൂപമാന്തരം
ബ്രഹ്മരൂപമയി തേfവഭാസതേ.
തത്സമാസ്വദനരൂപിണീം സ്ഥിതിം
ത്വത്സമാധിമയി വിശ്വനായക
ആശ്രിതാഃ പുനരതഃ പരിച്യുതാ
വാരഭേമഹി ച ധാരണാധികം.

ബ്രഹ്മാനുഭൂതിയാകുന്ന നിർവ്വികല്പാവസ്ഥയിൽനിന്ന് ഭ്രംശം സംഭവിക്കു മ്പോൾ ധാരണ മുതലായവ വീണ്ടും ആരംഭിക്കുന്നു. ലയം (നിദ്ര), വിക്ഷേപം (അന്യാവലംബനം), കഷായം (വിഷയവാസന), രസാസ്വാദം (സവികല്പകാനന്ദാ സ്വാദനം) എന്നിവയാണ് അവ.

തസ്യ ചക്ഷിതി പയോമഹോfനില-
ദ്യോമഹത് പ്രകൃതി സപ്തകാവൃതീഃ
തത്തദാത്മകതയാ വിശൻസുഖീ
യാതി തേ പദമനാവൃതം വിഭോ.

യോഗി ഓജസ്സുകൊണ്ട് ജഗദണ്ഡത്തെ പിളർന്ന് ക്ഷിതി, പയസ്സ്, മഹത്ത്, അനിലൻ, ദ്യോവ്, വായു, പ്രകൃതി (മായ) എന്നീ 7 ആവരണങ്ങൾ ഭേദിച്ച്, അതാ തുമായി താദാത്മ്യം പ്രാപിച്ച് (സൂക്ഷ്മശരീരത്തിൽ) പരമസുഖം ഭുജിച്ച് അനാ വൃതമായ (ആവരണരഹിതമായ) ബ്രഹ്മപദത്തിൽ എത്തുന്നു.

## തൃതീയഖണ്ഡം

1. **സ ഈക്ഷതേ മേ ലോകാശ്ച ലോകപാലാശ്ചന്നമേഭ്യഃ സൃജാ ഇതി.**

**ഈക്ഷതേ എന്ന ക്രിയകൊണ്ട് ബ്രഹ്മം ലോകത്തെയും ലോകപാലന്മാരായ ഇന്ദ്രിയാധിദേവതകളെയുമാണ് സൃഷ്ടിച്ചത്. ഈ ഇന്ദ്രിയാധിദേവതകളാകുന്ന ലോകപാലന്മാരാകട്ടെ, അവരവർക്കു ഭുജിച്ച് ആനന്ദിക്കാനുള്ള അന്നത്തെ സൃഷ്ടിച്ചു.**



2. സോ fപോfഭ്യതപനാഭ്യോ fഭിതപ്താഭ്യോമൂർത്തിരജായതാ.
   യാ വൈ സാ മൂർത്തിരജായതാന്നം വൈ തത്.

അവൻ ആപസ്സിനെക്കുറിച്ചു തപിച്ചു. അതിൽനിന്ന് (തപിക്കപ്പെട്ട ആപസ്സിൽ നിന്ന്) മൂർത്തികൾ (രൂപങ്ങൾ) ജനിച്ചു. അപ്രകാരം സൃഷ്ടിക്കപ്പെട്ട മൂർത്തി കൾതന്നെയാണ് അന്നം.

3. തദേനത്സൃഷ്ടം പരാങ്ത്യജിഘാം സത്ദ്വാചാfജിഘൃ
   ക്ഷത തന്നാശക്നോദ്വാചാ ഗ്രഹീതും. സയദ്ധൈന ദ്വാ
   ചാf ഗ്രഹൈഷ്യദഭിവ്യാഹൃത്യഹൈവാന്നമത്രപ്സ്യത്.

ഇപ്രകാരം സൃഷ്ടിക്കപ്പെട്ട അന്നംതന്നെ ഭുജിക്കാൻ വരുന്ന ഇന്ദ്രിയപാല ന്മാരിൽനിന്ന് പിന്തിരിഞ്ഞോടാൻ ശ്രമിച്ചു. വാക്കുകൊണ്ട് അന്നത്തെ പിടിച്ചു ഭക്ഷിക്കാൻ സാധിച്ചില്ല. വാക്കുകൊണ്ട് പ്രഥമജീവൻ അന്നത്തെ ഭുജിച്ചിരുന്നു വെങ്കിൽ അന്നത്തെക്കുറിച്ച് സംസാരിച്ചതുകൊണ്ടുതന്നെ മനുഷ്യൻ പൂർണ്ണ സംതൃപ്തി അടഞ്ഞേനെ. അതു സംഭവിക്കുന്നതായി നാം കാണുന്നില്ല. അതിനാൽ വാക്കുകൊണ്ടു മാത്രം അന്നം ഭുജിച്ച് ഭോഗാനന്ദം സാദ്ധ്യമല്ല എന്നു സിദ്ധിച്ചു.

4. തത്പ്രാണേനാജിഘൃക്ഷത തന്നാശക്നോത്പ്രാണേ-
   ന ഗ്രഹീതും സ യ ദ്ധൈനത്പ്രാണേനാഗ്രഹൈഷ്യദ-
   ഭിപ്രാണ്യ ഹൈവാന്നമത്രപ്സ്യത്.

പ്രാണൻകൊണ്ടും പൂർണ്ണമായി അന്നത്തെ ഭുജിക്കാൻ സാധിക്കുന്നില്ല. ഉണ്ടാകു മായിരുന്നെങ്കിൽ അന്നത്തിൻെറ മണംകൊണ്ടുമാത്രം അതു ഭുജിച്ച സംതൃപ്തി ലഭിക്കേണ്ടിയിരുന്നു.

5. തശ്ചക്ഷുഷാf ജിഘൃക്ഷത തന്നാശക്നോച്ചക്ഷുഷാ ഗ്രഹീതും
   സ യദ്ധൈനച്ചക്ഷുഷാf ഗ്രഹൈഷ്യദൃഷ്ട്വാ
   ഹൈവാന്നമത്രപ്സ്യത്.

നേത്രംകൊണ്ടും അന്നത്തെ ഭുജിക്കാൻ സാധിച്ചില്ല. സാധിച്ചിരുന്നുവെങ്കിൽ അന്നം കണ്ടതുകൊണ്ടു മാത്രം സംതൃപ്തി ലഭിക്കേണ്ടിയിരുന്നു.

6. തച്ഛ്രോത്രേണാ ജിഘൃക്ഷത തന്നാശക്നോഛ്രോത്രേണ-
   ഗ്രഹീതും സ യദ്ധൈനച്ഛ്രോത്രേണാഗ്രഹൈഷ്യ
   ഛ്ത്രുത്വാ ഹൈവാന്നമത്രപ്സ്യത്.

ശ്രോത്രം കൊണ്ടും അന്നം ഭുജിക്കാൻ സാധിക്കുന്നില്ല. സാധിക്കുമായിരുന്നെങ്കിൽ അന്നത്തെക്കുറിച്ചു കേട്ടാൽ വിശപ്പു മാറേണ്ടിയിരുന്നു.

7. തത്വ ചാ fജിഘൃക്ഷത തന്നാശക്നോത്വചാഗ്രഹീതും
   സ യ ദ്ധൈന ത്വചാf ഗ്രഹൈഷ്യത സ്പൃഷ്ട്വാ ഹൈവാ
   ന്ന മത്രപ്സ്യത്

**സ്പർശംകൊണ്ടും അന്നത്തെ ഭുജിക്കാൻ സാധിച്ചില്ല. അന്നത്തെ തൊട്ടതു കൊണ്ട് അതു ഭുജിച്ച സുഖം നേടാൻ സാദ്ധ്യമല്ല.**

8. തന്മനസാf ജിഘൃക്ഷത തന്നാശക്നോന്മനസാഗ്രഹീതും
സ യ ദ്വൈനന്മനസാfഗ്രഹൈഷ്യദ്ധ്യാത്വാ ഹൈവാന്ന
ഗത്രപ്സ്യത്.

മനസ്സുകൊണ്ട് അന്നം ഭുജിക്കാനാവുന്നില്ല. ആവുമായിരുന്നെങ്കിൽ ഭക്ഷണത്തെ ക്കുറിച്ച് വിചാരിച്ചാൽത്തന്നെ വിശപ്പു മാറണം.

9. തശ്ചിശ്നേനാജിഘൃക്ഷത തന്നാശക്നോച്ഛിശ്നേന ഗ്രഹീതും
സയ ദ്വൈനശ്ചിശ്നേനാഗ്രഹൈഷ്യദ്വിസൃജ്യ ഹൈവാന്ന
മത്രപ്സ്യത്.

ശിശ്നംകൊണ്ടും ഭക്ഷണം ഭുജിക്കാനാവുന്നില്ല. ആവുമായിരുന്നെങ്കിൽ സർജ്ജ നംകൊണ്ടു മാത്രം മനുഷ്യന് വിശപ്പു മാറേണ്ടതായിരുന്നു.

10. തദപാനേനാ ജിഘൃക്ഷത തദാവ യത സൈഷോfന്നസ്യ
ഗ്രഹോ യദ്വായുരന്നായുർവ്വാ ഏഷ യദ്വായു.

ഒടുവിൽ അപാനനെക്കൊണ്ട് ഭക്ഷണത്തെ വിഴുങ്ങി. അപാനനെന്ന വായുവാണ് യഥാർത്ഥത്തിൽ അന്നത്തെ ഗ്രഹിക്കുന്നത്. അത് അന്നായുവാണ് (അന്നത്തെ ആശ്രയിച്ചിരിക്കുന്നതാണ്). നാഭിയിൽനിന്നു താഴേക്കു സഞ്ചരിക്കുന്ന വായു വാണ് അപാനൻ. അത് ബ്രഹ്മത്തിൽനിന്ന് ആപസ്സിലേക്കും മരണത്തിലേക്കും നാമരൂപാത്മകമായ മൂർത്തപ്രപഞ്ചത്തിലേക്കും ഉള്ള അവരോഹണത്തെ പ്രതിനിധീകരിക്കുന്നു.

11. സ ഈക്ഷത കഥം ന്വിദം മദൃതേ സ്യാദിതിസ ഈക്ഷത
കതരേണ പ്രപദ്യാ ഇതി. സ ഈക്ഷത യദി വാചാf
ഭിവ്യാഹൃതം യദി പ്രാണേനാഭിപ്രാണിതം യദി ചക്ഷു-
ഷാ ദൃഷ്ടം യദി ശ്രോത്രേണാ ശ്രുതം യദി ത്വചാസ്പൃഷ്ടം
യദി മനസാധ്യാതം യദ്യപാനേനാഭ്യപാനിതം യദി
ശിശ്നേന വിസൃഷ്ടമഥ കോfഹമിതി.

അവൻ വിചാരിച്ചു. ഞാനില്ലാതെ എങ്ങനെ എല്ലാം സാധിക്കും? രണ്ടുവഴി കളിൽ ഏതിലൂടെ ഞാൻ പ്രവേശിക്കണം? വാക്കും വ്യാഹൃതിയും മുഖം പുറപ്പെടു വിക്കുന്നു. നേത്രം കാണുന്നു. പ്രാണൻ ഘ്രാണിക്കുന്നു. കർണ്ണം ശ്രവിക്കുന്നു. ത്വച സ്പർശിക്കുന്നു. മനസ്സ് ധ്യാനിക്കുന്നു. അപാനൻ വിഴുങ്ങുന്നു. ശിശ്നം വിസർജ്ജിക്കുന്നു. അങ്ങനെയെങ്കിൽ പിന്നെ ഞാനാര്?

ശരീരമാകുന്ന പുരത്തിലേക്ക് രണ്ടു വഴികളുണ്ട്. ഒന്ന് രണ്ടു കാലുകളുടെ മൂലത്തിൽ ഇരിക്കുന്നു. അതിലൂടെയാണ് ഭോക്താവായ അപാനൻ പ്രവേശിച്ച് നാഭിയിൽ സ്ഥിതിചെയ്യുന്നതും താഴോട്ടു സഞ്ചരിക്കുന്നതും. ഈ വഴിയെ ഉപേ ക്ഷിച്ച് ശിരസ്സിൻെറ ഉപരിയിലുള്ള ബ്രഹ്മരന്ധ്രത്തിലൂടെ പ്രവേശിച്ച് അന്തര്യാ മിയായി അവൻ കുടികൊള്ളുന്നു.



12. സ ഏതമേവ സീമാനം വിദാര്യതയാദ്വാരാപ്രാപദ്യത
സൈഷാവിദൃതിർന്നാമ ദ്വാസ്തദേതന്നാന്ദനം, തസ്യ
ത്രയ അവസ്ഥാസ്ത്രയഃ സ്വപ്നാ അയമാവസഥോfയ
മാവ സ ഥോf യ മാവസഥ ഇതി.

മസ്തിഷ്കത്തിൻെറ ഉപരി സീമന്തത്തെ വിദാരണംചെയ്ത് അവൻ പ്രവേശിക്കയാൽ അതിന് വിദൃതി എന്നു പേരുവന്നു. അപ്രകാരം ആനന്ദം അനുഭവിക്കുന്നതിനാൽ നാന്ദനം എന്നും പേരുണ്ട്. അവൻ മൂന്നുവിധം സ്വപ്നാവസ്ഥകളിൽ ഇരുന്ന് ഇത് എൻെറ സ്ഥാനം, ഇത് എൻെറ സ്ഥാനം, ഇത് എൻെറ സ്ഥാനം എന്ന് ആനന്ദിച്ചു. ജാഗ്രദ്, സ്വപ്നം, സുഷുപ്തി എന്നിവയാണ് മൂന്നു സ്വപ്നാവസ്ഥകൾ. തുരീയമായ ബ്രഹ്മം ഈ മൂന്നവസ്ഥകളിൽ ഇരുന്ന് അനുഭവങ്ങളെ ഭുജിച്ച് ആനന്ദിക്കുന്നു. ജാഗ്രത്തിൽ വലത്തു കണ്ണിൽ വൈശ്വാനരനായും സ്വപ്ന ത്തിൽ മനസ്സിൽ തൈജസനായും സുഷുപ്തിയിൽ ഹൃദയാകാശത്തിൽ പ്രാജ്ഞ നായും അവൻ കുടിയിരിക്കുന്നു. മറ്റുള്ളവർക്കെല്ലാം ഓരോ സ്ഥാനം മാത്രമാ ണുള്ളത്. 'അവന്' മൂന്നു സ്ഥാനങ്ങൾ നല്കിയിരിക്കുന്നു. ദർശനം, ധ്യാനം (മനനം), പ്രജ്ഞാനം എന്നിവയാണ് അവൻെറ ധർമ്മങ്ങൾ. അവയിലൂടെ അവൻ സ്വാനുഭൂതി നുകരുന്നു; ആനന്ദം ഭുജിക്കുന്നു.

13. സ ജാതോ ഭൂതാന്യഭി വൈഖ്യത കിമിഹാന്യം വാവദിഷദിതി.
സ ഏതമേവ പുരുഷം ബ്രഹ്മ തതമമപശ്യത. ഇദമദർശമിതി.

അപ്രകാരം ജനിച്ച അവൻ സർവ്വഭൂതങ്ങളെയും അഭിവ്യക്തമാക്കി. ഇതല്ലാതെ മറ്റൊന്നിനെക്കുറിച്ച് അവൻ സംസാരിക്കുന്നില്ലല്ലൊ. ദർശിക്കാനാവാത്ത ഈ പുരുഷനെയാണ് ബ്രഹ്മമായി അറിയുന്നത്; "ഞാൻ ഇതിനെ അറിഞ്ഞു" എന്നു പറയുന്നത്.

14. തസ്മാദിദന്ദ്രോ നാമേദന്ദ്രോഹ വൈ നാമ.തമിദന്ദ്രം
സന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേണാ. പരോക്ഷപ്രിയാ-
ഇവ ഹി ദേവാഃ പരോക്ഷപ്രിയാ ഇവ ഹി ദേവാഃ

ഇത്യൈതരേയോപനിഷദിപ്രഥമാദ്ധ്യായേ തൃതീയഃ ഖണ്ഡഃ അതിനാൽ അവൻെറ പേര് ഇദന്ദ്രൻ എന്നാണ് (ഇദം അദർശം എന്നു പറയപ്പെടുന്ന പുരുഷൻ ഇദന്ദ്രൻ എന്നറിയപ്പെടുന്നു). എങ്കിലും അവനെ "ഇന്ദ്രൻ" എന്നു വിളിക്കുന്നു. ദേവന്മാർ പരോക്ഷപ്രിയരായതിനാൽ അവർ ഇദന്ദ്രൻ എന്നു പറയാതെ, പരോക്ഷമായി ഇന്ദ്രൻ എന്നു മാത്രം പറയുകയാണ്.

ഇതിൽനിന്ന്, വേദോപനിഷത്തുക്കളിലെ ഇന്ദ്രൻ ബ്രഹ്മം തന്നെയാ ണെന്നു സിദ്ധിക്കുന്നു. പുരാണങ്ങളിലെ കഥാപാത്രമായ ഇന്ദ്രനല്ല വേദത്തിലെ ഇന്ദ്രൻ. സർവ്വേന്ദ്രിയങ്ങളുടെയും ചക്രവർത്തിയായി, ഇന്ദ്രിയങ്ങളെ സൃഷ്ടിച്ചു ഭരിച്ചു സംഹരിച്ച് നിയന്ത്രിച്ചു നിർത്തി, സർവ്വസുഖരസാനുഭൂതിയും മൂന്ന് അവ സ്ഥകളിലിരുന്ന് ആസ്വദിക്കുന്ന ശക്തിയാണ് ഇന്ദ്രൻ.

ഋഗ്വേദം രണ്ടാം മണ്ഡലത്തിൽ (സൂക്തം 12 ഋക്ക് 2) ഇങ്ങനെ കാണാം.

യഃ പൃഥിവീം വ്യഥമാനാ ദൃംഹദ്
യഃ പർവ്വതാൻ പ്രകുപിതാം. അരമ്ന്നാത്
[യോ അന്തരിക്ഷം വിമമേ വരീയോ
യോ ദ്യാമസ്തഭ്നാത്സജനാസഃ ഇന്ദ്രഃ]

പ്രപഞ്ചോത്പത്തിക്കാലത്ത് ഘനീഭൂതമാകുംമുമ്പുള്ള ഭൂമി വ്യഥയോടുകൂടി പ്രകമ്പനം കൊണ്ടിരുന്നു. പർവ്വതങ്ങൾ കുപിതങ്ങളായിരുന്നു. ഭൂകമ്പത്തോടു കൂടിയ പൃഥ്വിയെ ഉറപ്പിച്ചുനിർത്തുകയും, അഗ്നിപർവ്വതങ്ങളെ അടക്കുകയും ചെയ്ത ശക്തിയാണ് ഇന്ദ്രൻ. അവൻ അന്തരീക്ഷത്തെ അതിവിസ്തൃതമാക്കി, ദ്യോവിനെ മുകൾഭാഗത്ത് ഉറപ്പിച്ചു. ഹേ ജനങ്ങളേ, അവനാണ് ഇന്ദ്രൻ.

വിറയ്ക്കുന്ന ഭൂമിയെയും പൊട്ടിത്തെറിക്കുന്ന പർവ്വതങ്ങളെയും വിഷയാസക്തമായ ഇന്ദ്രിയങ്ങളെയും അടക്കി ശാന്തമാക്കി ചൊല്പടിക്കു നിർത്തുന്ന ശക്തിയാണ് വേദങ്ങളിലെ ഇന്ദ്രൻ.

## അദ്ധ്യായം 2

1. ഓം പുരുഷേ ഹവാ അയമാദിതോഗർഭോ ഭവതി
യദേതദ്രേതഃ തദേതത്സർവ്വേഭ്യോfംഗേ ഭ്യസ്തേ
ജഃ സംഭൂതമാത്മന്യേവാffത്മാനം ബിഭർത്തിം തദ്ധ്യദാ
സ്ത്രിയാം സിഞ്ചത്യ ഥൈന ജ്ജനയതി തദസ്യപ്രഥമം ജമഃ

ആദ്യമായി "ഞാൻ" (ബ്രഹ്മം) ഗർഭം ധരിച്ചത് പുരുഷനിലാണ്. (അങ്ങനെ ഗർഭിതമായ) ഈ രേതസ്സ് സർവ്വാംഗങ്ങളിൽനിന്നും തേജസ്സ് വലിച്ചെടുത്തതാണ്. ആത്മാവിൽ ആത്മാവിനെ വഹിച്ച് സംഭൂതമായ അത് സ്ത്രീയിൽ ചിന്തപ്പെടുമ്പോൾ അതിൽനിന്ന് പ്രഥമജന്മം ഉണ്ടാവുന്നു.

ഗീതയിൽ ഭഗവാൻ പറയുന്നു:

സഹയജ്ഞാഃ പ്രജാസൃഷ്ട്വാ
പുരോവാച പ്രജാപതി
അനേന പ്രസവിഷ്യധ്വ
മേഷവോf സ്ത്വിഷ്ടകാമധുക്

പ്രജാപതി യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ച്, ഇതു നിങ്ങളുടെ ഇഷ്ടകാമധേനുവാണ്, ഇതിനാൽ നിങ്ങൾ പ്രസവിച്ച് വംശവൃദ്ധി ഉണ്ടാവട്ടെ എന്നു പറഞ്ഞു. ആ പ്രജാസൃഷ്ടിയെക്കുറിച്ചാണ് ഇവിടെ പരാമർശം.

| പുരുഷൻ | സ്ത്രീ |
|---|---|
| 1. ബ്രഹ്മം പുരുഷോത്തമൻ (ലിംഗഭേദമില്ല) | മഹഃ (കാരണജലധി) (നപുംസകം) |
| 2. അക്ഷരപുരുഷൻ | ആപസ്സ് |
| 3. ക്ഷരപുരുഷൻ (ശരീരി) | സ്ത്രീ (സാധാരണ സ്ത്രീ ശരീരമെടുത്ത) |



ബ്രഹ്മ, മഹസ്സുകളുടെ തേജസ്സങ്കലനംകൊണ്ട് അക്ഷരപുരുഷനും ആപസ്സും ജനിക്കുന്നു. അവരുടെ തേജസ്സങ്കലനംകൊണ്ട് നാമരൂപാത്മകവും ക്ഷരവുമായ ശരീരങ്ങൾ ജനിക്കുന്നു. അവരിൽനിന്ന് വീണ്ടുംവീണ്ടും പ്രജാസൃഷ്ടി സംഭവിക്കുന്നു.

2. തത്സ്ത്രിയാ ആത്മഭൂയം ഗഛതി യഥാ സ്വമംഗം തഥാ. തസ്മാദേനാം ന ഹിനസ്തി. സാf സ്യൈതമാത്മാനമത്ര ഗതം ഭാവയതി.

അത് (പ്രജ) സ്ത്രീയിൽ ആത്മാവായിത്തന്നെ പ്രവേശിക്കുന്നു. അവൾക്ക് അത് സ്വാത്മാവായും സ്വന്തം അംഗമായും തന്നെ ഭവിക്കുന്നു. അതിനാൽ അത് അവളെ ഉപദ്രവിക്കുന്നില്ല. തന്നിൽ പ്രാപിച്ച അതിനെ അവൾ സ്വാത്മാവിനെപ്പോലെ പാലിക്കുന്നു. മറ്റൊരാളുടെ ഒരവയവത്തെ ശരീരത്തിനു താങ്ങാൻ സാധിക്കുന്നില്ല. അന്യാവയവം ശരീരത്തെ പീഡിപ്പിക്കുന്നു എന്നത് ഇമ്യൂണോളജി എന്ന ശാസ്ത്രശാഖയ്ക്ക് സുപരിചിതമായ ഒരു സത്യമാണ്. ഗർഭിതമായ ശിശു പുരുഷശരീരത്തിലെ രേതസ്സിൽനിന്നുളവായതാണ്. എങ്കിലും അതിനെ സ്വന്തം അംഗമായും സ്വാത്മാവായും പോഷിപ്പിക്കാൻ സ്ത്രീക്കു സാധിക്കുന്നു; സ്വന്തം അംഗത്തെപ്പോലെയും, അവളുടെതന്നെ ആത്മാവായുമാണ് ശിശു ഉദരത്തിലിരിക്കുന്നതെന്നതും അതവളെ പീഡിപ്പിക്കുന്നില്ല എന്നതും പ്രജ, പുരുഷൻ, സ്ത്രീ എന്ന ഭേദമില്ല, അവ മൂന്നും ചേർന്ന ഒരേ ഒരേകകമാണ് എന്നതിന് തെളിവാണ്.

3. സാ ഭാവയിത്രി ഭാവയിതവ്യാ ഭവതി. തംസ്ത്രീ ഗർഭംബിഭർത്തി. സോf ഗ്ര ഏവ കുമാരം ജന്മനോf ഗ്രേfധിഭാവയതി. സ യത് കുമാരം ജന്മനോf ഗ്രേ fധിഭാവയത്യാത്മാനമേവ തദ്ഭാവയത്യേഷാം ലോകാനാം സന്തത്യാ. ഏവം സന്തതാ ഹീമേ ലോകാസ്തദസ്യ ദ്വിതീയം ജന്മ.

അവൾ ഭാവയിത്രിയാകയാൽ പോഷിപ്പിക്കപ്പെടേണ്ടവളാണ്. ആ സ്ത്രീ ഗർഭത്തെ സംരക്ഷിക്കുന്നു. ജനനത്തിനുമുമ്പുതന്നെ ആ കുമാരനെ സംരക്ഷിക്കുന്നു; ജനിച്ച ഉടനെയും, സ്വന്തം ആത്മാവുതന്നെ എന്നു ഭാവിച്ച് പിതാവ് പുത്രനെ സംരക്ഷിക്കുന്നു. ലോകങ്ങളുടെ സന്തതിക്കായി (സന്തതി = സദാ നിലനില്പ്) ട്ടാണ് ഇത്. അതിനാൽ ഇതു രണ്ടാം ജന്മമാണ്.

പുത്രനെ സ്വാത്മാവെന്ന് സ്ത്രീയും പുരുഷനും കരുതുന്നു, ഭാവിക്കുന്നു എന്നതാണ് ഈ രണ്ടു ശ്ലോകങ്ങളിലെ പ്രത്യേകത. (തത് സ്ത്രിയം ആത്മഭൂയോ ഗഛതി, എന്നും ആത്മാനം ഏവതദ് ഭാവ യത്യേഷാം എന്നും നോക്കുക). പുത്രൻ മാതാപിതാക്കളുടെ രണ്ടാം ജന്മമാണ്. വംശവൃദ്ധിക്കും സന്തതിക്കുമായി അനുഷ്ഠിക്കുന്ന ഗാർഹസ്ഥ്യയജ്ഞം സ്ത്രീപുരുഷന്മാർ ഒന്നിച്ചനുഷ്ഠിക്കുന്ന സഹധർമ്മം അഥവാ സഹയജ്ഞമാണ്.

ഗർഭംധരിച്ച സ്ത്രീയെ ഇവിടെ ഭാവയിത്രി എന്നു പറയുന്നു. ശബ്ദശാസ്ത്രത്തിൽ ഭാവയിത്രി പ്രതിഭയുടെ ഒരു വകഭേദമാണ്. സഹൃദയന്മാർ കവിയുടെ അനുഭൂതിയെ തങ്ങളിൽ ആവിഷ്കരിച്ച് അതിനോടു തന്മയീഭാവം പൂണ്ട് രസാനുഭവത്തിന്റെ പൂർണ്ണതയിലെത്തുന്നു. സഹൃദയനോടുകൂടിയല്ലാതെ

രസാനുഭവം പരിപൂർണ്ണതയിലെത്തുന്നില്ല. സ്ത്രീയോടുകൂടിയല്ലാതെ ലോകത്തിൻെറ നിലനില്പും സംഭവിക്കുന്നില്ല. പുരുഷനും കവിയും കാമയിത്രിയാണെങ്കിൽ സ്ത്രീയും സഹൃദയനും ഭാവയിത്രിയാണ്. അതിനെ പോഷിപ്പിക്കാഞ്ഞാൽ ബ്രഹ്മാനുഭവം സാദ്ധ്യമല്ല; ബ്രഹ്മാനുഭവം നേടുന്ന പുതിയ തലമുറയിലൂടെയുള്ള രണ്ടാംജന്മം സാദ്ധ്യമല്ല. കവിത്വം മാത്രമല്ല, പ്രജാപതിയുടെ ലോകസൃഷ്ടിയും, സാധാരണ സ്ത്രീപുരുഷന്മാരുടെ പ്രജാസൃഷ്ടിയും ചിത്സ്വഭാവസംവിത്തായ ഒരദ്ധ്യാത്മികധ്യാനമാണ് ഇവിടെ ഋഷിക്ക്.

കവേർ അപി സഹൃദയാ യതന ശതതോദിത പ്രതിഭാഭിധാനപരവാഗ്ദേവതാനുഗ്രഹോത്ഥിത വിചിത്രപൂർവ്വനിർമ്മാണശക്തിശാലിനാ പ്രജാപതേർ ഇവ കാമജനിത ജഗഃ (അഭിനവഭാരതി) പ്രജാപതിയുടെ കാമത്തിൽനിന്നും ജഗത്തും, കവിയുടെ കാമത്തിൽനിന്നു കാവ്യവും സ്ത്രീപുരുഷന്മാരുടെ കാമത്തിൽനിന്ന് അവരുടെ സ്വാത്മാവായ കുമാരനും ജനിക്കുന്നത് അനിർവ്വചനീയവും അവിഭാജ്യവുമായ ഒരേ 'പ്രതിഭ'യുടെ പ്രകാശംകൊണ്ടാണ്.

പരോ രജസേ സാവദോം എന്ന നിഗൂഢമായ ചതുർത്ഥ പാദത്തോടു കൂടിയ പൂർണ്ണഗായത്രിയാണ് ശ്രീവിദ്യാമന്ത്രം. അത്യന്തം ഗോപനീയതരമായി "കാമോയോനിഃ കമലാ" എന്നുള്ള സാങ്കേതികശബ്ദങ്ങളാൽ വ്യവഹരിക്കപ്പെട്ടതാണ് ശ്രീവിദ്യ. (ആർഷജ്ഞാനം 418) പ്രപഞ്ചത്തിൻെറ സന്തതമായ നിലനില്പിനുവേണ്ടിയാണ് കാമേശ്വരനായ ബ്രഹ്മം തൻെറ കാമയോനിയാകുന്ന കമലത്തിൽ ബ്രഹ്മാണ്ഡങ്ങൾ രചിക്കുന്നത്. സവദവും അവദവും (പറയാവുന്നതും, പറയാനാവാത്തതും) ആയ പ്രണവത്തിൻെറ ആ നിഗൂഢഭൂമികകളിലാണ് ഗൂഢമായ ഈ അർത്ഥം ഇരിക്കുന്നത്. ഈ അർത്ഥത്തെ മുമ്പുള്ള ഭാഷ്യകാരന്മാർ കണ്ടിട്ടില്ല എന്നതുകൊണ്ട് അങ്ങനെയൊരർത്ഥമില്ലെന്നു ശഠിക്കുന്നത് ബുദ്ധിക്കു നിരക്കുന്നതല്ല. ആ അർത്ഥം ഉണ്ട് എന്നു തെളിയിക്കാൻ അനേകം തെളിവുകൾ ഉണ്ടുതാനും.

| ബ്രഹ്മം | ↔ | പ്രപഞ്ചം |
|---|---|---|
| കവി | ↔ | കാവ്യം |
| പുരുഷൻ | ↔ | പ്രജ |

ഇങ്ങനെ മൂന്നു പ്രജാപതിമാരുടെ മൂന്നുതരം പ്രജാസൃഷ്ടികളെക്കുറിച്ച് വ്യംഗ്യമായി ഇവിടെ പ്രതിപാദിക്കുന്നുണ്ട്.

4. സോഽസ്യായമാത്മാ പുണ്യേഭ്യഃ കർമ്മഭ്യഃ പ്രതിധീയതേ.
   അഥാസ്യായമിതര ആത്മാകൃതകൃത്യോ വയോഗതഃ പ്രൈതി
   സ ഇതഃ പ്രയന്നേവ പുനർജ്ജായതേ തദസ്യ തൃതീയം ജന്മഃ

**അവൻെറ ഈ ആത്മാവ് പുണ്യകർമ്മങ്ങൾക്കായി നിയോഗിക്കപ്പെടുന്നു. അതിനുശേഷം, ഇതരമായ ആത്മാവ് (പിതാവ്) കൃതകൃത്യനായി വയസ്സിനെ പ്രാപിച്ചവനായി പ്രേതമായി(പരേതൻ)ത്തീരുന്നു. സ്വകർമ്മഫലമായി ആ ആത്മാവ് പുനർജ്ജനിക്കുന്നു. അതിനെ തൃതീയജന്മമെന്നു പറയുന്നു. സൃഷ്ടിക്കപ്പെട്ട പ്രപഞ്ചവും കാവ്യവും പ്രജയും അവയുടെ പ്രജാപതിമാരാൽ പുണ്യകർമ്മങ്ങൾക്കായി വിനിയോഗിക്കപ്പെടുന്നു. അങ്ങനെ കൃതകൃത്യരായ പ്രജാപതിമാർ**



ഭൂതകാലത്തിൻെറ പരേതാത്മാക്കളായി വർത്തമാനകാലത്തിനു വഴിമാറിക്കൊടുക്കുന്നു. പിന്നീട്, താന്താങ്ങളുടെ പ്രജകളിൽ (പുതിയ തലമുറയിൽ) പ്രജകളായി പുനർജ്ജനിക്കുന്നു. ബ്രഹ്മത്തിൽനിന്നു പ്രപഞ്ചമുണ്ടായി. പ്രപഞ്ചത്തിൽനിന്ന് വീണ്ടും ബ്രഹ്മാനുഭവമുണ്ടായ ജ്ഞാനി അഹം ബ്രഹ്മാസ്മി എന്നു സാക്ഷാത്കരിക്കുമ്പോൾ ബ്രഹ്മത്തിൻെറ തൃതീയജന്മം ഉണ്ടാവുന്നു. കാവ്യത്തെ ആഹ്ലാദപൂർവ്വം അനുഭവിക്കുന്ന സഹൃദയന്മാരിൽനിന്ന് പുതിയൊരു കവി ജനിക്കുമ്പോൾ കവിയുടെ തൃതീയജന്മമായി. മൃതരായ പിതൃക്കൾ പുണ്യം ക്ഷയിച്ച് ഭൂമിയിൽ വീണ്ടും വന്നു പിറക്കുമ്പോൾ മനുഷ്യൻെറ തൃതീയ ജന്മമായി.

5. തദുക്ത മൃഷിണാ—
   ഗർഭേനുസന്നന്വേഷാമവേദ-
   മഹം ദേവാനാം ജനിമാനി വിശ്വാ
   ശാതം മാപുര ആയസീര രക്ഷ-
   ന്നധഃ ശ്യേനോ ജവസാ നിരദീയമിതി
   ഗർഭ ഏവൈതച്ഛയാനോ വാമദേവ ഏവമുവാച.

ഇത് ഋഷിയാൽ പറയപ്പെട്ടു. "ഗർഭത്തിൽ ഇരിക്കുമ്പോൾത്തന്നെ ഇപ്രകാരമുള്ള ദേവന്മാരുടെ ജന്മാദികളെക്കുറിച്ച് ഞാൻ അറിഞ്ഞു. ഉരുക്കുകൊണ്ടുള്ള ശതം (100) പുരങ്ങൾ അധോലോകങ്ങളിൽ എന്നെ ബന്ധിച്ചു നിർത്തിയിരുന്നു. എന്നിട്ടും ശ്യേനനെപ്പോലെ അവയെ ഭേദിച്ച് ഞാൻ പുറത്തു വന്നു." ഗർഭത്തിൽ കിടക്കുമ്പോൾത്തന്നെ വാമദേവൻ ഇങ്ങനെ പറഞ്ഞു.

പ്രതിഭ ഒരു ദൃഷ്ടിയാണ്. ധ്വന്യാലോകാലോചനയിൽ

"യദുന്മിലനശക്ത്യൈവ വിശ്വമുന്മീലതിക്ഷണാത്
സ്വാത്മായതന വിശ്രാന്തം താംവന്ദേ പ്രതിഭാം ശിവാം."

എന്നു കാണാം. ഇത് കവിപ്രതിഭയെയും പരാപ്രതിഭയെയും ഒപ്പം ചൂണ്ടിക്കാട്ടുന്നു. ധ്യാനലീനനായി വാഗർത്ഥവിചാരം ചെയ്യുന്നവരിൽ പെട്ടെന്നുദയം ചെയ്യുന്ന ദൃഷ്ടിയാണ് പ്രതിഭ എന്ന് മഹിമഭട്ടൻ പറയുന്നു. അത് ത്രികാലജ്ഞാനം നല്കുന്ന ശിവൻെറ മൂന്നാം തൃക്കണ്ണുപോലെയാണ്. ദൃഷ്ടിയിൽനിന്ന് സൃഷ്ടി സംഭവിക്കുന്നു. അതുകൊണ്ടാണ് ആദ്യശ്ലോകത്തിൽത്തന്നെ "സ ഈക്ഷത ലോകാന്നുസൃജാ" എന്നു പറഞ്ഞത്. ഏതു കവിക്കും ഒരു 'ദർശന'മുണ്ട്. ദർശനത്തിൻെറ ഫലമായിട്ടാണ് കാവ്യം പ്രസരിക്കുന്നത്. (ക്രമാദ് പരാഖ്യോപാഖ്യാപ്രസര സുഭഗം—അഭിനവഗുപ്തൻ) പ്രതിഭ സഹജമായി പൂർവ്വജന്മസംസ്കാരത്തിൽനിന്നുളവാകുന്നതാണ്.

പൂർവ്വവാസനാഗുണാനുബന്ധി പ്രതിഭാനമത്ഭുതം (കാവ്യാദർശം)
ജന്മാന്തരാഗത സംസ്കാരവിശേഷഃ കശ്ചിത് (വാമനൻ)
അനാദിപ്രാക്തനസംസ്കാര പ്രതിഭാനമയ (അഭിനവഭാരതി)

**ജ്ഞാനാവരണീയ കർമ്മങ്ങളുടെ മേഘം മൂടിയ സൂര്യനെപ്പോലെയാണ് ആത്മാവ്. കർമ്മക്ഷയംകൊണ്ട് പ്രതിഭ പെട്ടെന്ന് പ്രകാശിതമാകുന്നു എന്ന്**

ഹേമചന്ദ്രൻ പറയുന്നു. ഇപ്രകാരം അനേകായിരം ജന്മങ്ങളുടെ സംസ്കാരശുദ്ധി ഹേതുവായി, ഗർഭത്തിലിരിക്കെത്തന്നെ ആത്മാവിനെ അറിഞ്ഞ്, പ്രതിഭ പ്രകാശിച്ച വാമദേവനെന്ന ഋഷി, ലൗകികമായ ബന്ധങ്ങളുടെയും കർമ്മങ്ങളുടെയും മേഘ കഞ്ചുകങ്ങൾ വലിച്ചുമാറ്റി ആകാശഗർഭത്തിൽനിന്ന് പെട്ടെന്നു പ്രകാശിക്കുന്ന സൂര്യനെപ്പോലെ ഇവിടെ മാതാവിൻെറ ഗർഭത്തിൽവെച്ചുതന്നെ ആത്മജ്ഞാനിയായിത്തീരുന്നു. സമാനഹൃദയനും സുമനസ്സുമായ സഹൃദയൻെറ ഭാവയത്രി പ്രതിഭയാൽ അനേകനൂറ്റാണ്ടുകൾ പരിപോഷിക്കപ്പെട്ട ഒരു ആശയം, പെട്ടെന്നൊരു തലമുറയിൽ ഒരു വ്യക്തിയിൽ സഹജവാസനയായി വീണ്ടും ജനിച്ച് ഉത്തമകാവ്യമായിത്തീരുന്നു. ബ്രഹ്മകമലത്തിൽ കല്പാന്തത്തിൽ വീണ്ടും വീണ്ടും പ്രപഞ്ചങ്ങൾ "മുന്നെപ്പോലെ"— യഥാപൂർവ്വം — സൃഷ്ടിക്കപ്പെടുന്നു. സൃഷ്ടി സ്വയം പൂർണ്ണമായ ഒരാളുടെ സഹജസ്വഭാവമാകയാൽ പൂർണ്ണതയിൽനിന്ന്, സത്തിൽനിന്ന്, പ്രപഞ്ചങ്ങൾ സൃഷ്ടിക്കപ്പെട്ടുകൊണ്ടേയിരിക്കുന്നത് അനാദിയായ ഒരു പ്രക്രിയയാണ്. നിഗൂഢമായ ഈ പരമസത്യത്തെ ഞാൻ "പശ്യതി" കണ്ടു എന്നു പറയുമ്പോൾ ഒരു സ്ഫോടം സംഭവിക്കുന്നു. അക്ഷരങ്ങളുടെ ആ സ്ഫോടത്തിൽ "വൈഖരി" പിറക്കുന്നു. വാമദേവനെന്ന ഋഷിയുടെ വാക്കിൽ ഈ ക്രമാനുഗതമായ പ്രതിഭയുടെ പ്രകാശം ദർശിക്കാം.

വാക്യപദീയത്തിൽ ഭർത്തൃഹരി "പ്രതിഭാ ഹേതുശബ്ദാ" എന്നു പറഞ്ഞിട്ടുണ്ട്. പുണ്യരാജനും ഋഷഭദേവനും ഇത് 'പശ്യന്തി'യാണെന്നു കരുതുന്നു. പ്രതിഭാം ഇതി യെമംസമസ്ത ശബ്ദാർത്ഥകാരണഭൂതബുദ്ധി, യാം പശ്യന്തീതി ആഹു. (ഋഷഭദേവൻ)

പ്രതിഭയുടെ ആദ്യഘട്ടമാണ് ഭർത്തൃഹരിക്ക് ശബ്ദബ്രഹ്മം. പ്രതിഭ അനുസ്യൂതമായ ഒരുൾക്കാഴ്ചയാണ്.

1. പര (സൂക്ഷ്മം)മായ ശബ്ദ ബ്രഹ്മം.
2. പശ്യന്തി (ദർശനം)—പ്രകാശം (അന്തര്യാമിയായിരിക്കുന്ന സ്വരൂപജ്യോതിസ്സാണ് പശ്യന്തി. സ്വരൂപജ്യോതിർ ഏവാന്ത)
3. മദ്ധ്യമ
4. വൈഖരി

വാക്യപദീയത്തിൻെറ ഭാഷ്യകാരനായ ഹേലരാജൻ പ്രതിഭ ബോധപ്രകാശമാണെന്നു പറയുന്നു. പ്രതിഭ ഉള്ളിൽ പ്രകാശിക്കുമ്പോൾ ലൗകികബന്ധനങ്ങൾ അഴിയുന്നു; സ്വരൂപജ്യോതി ഉള്ളിൽ പ്രകാശിക്കുന്നവനായി ഭവിക്കുന്നു. അമൃതപാനം ചെയ്ത സംതൃപ്തി ലഭിക്കുന്നു. ഈ സംതൃപ്തി ഇന്ദ്രിയവിഷയസംഗമം കൊണ്ടു ലഭിക്കുന്നതരം സംതൃപ്തിയല്ല. അതീന്ദ്രിയബോധം ഒരു ദൈവീകപ്രകാശമാണ്. മന്ത്രദ്രഷ്ടാക്കളായ ഋഷിമാർ പ്രതിഭയുടെ ഈ സ്വഭാവം ഗ്രഹിച്ചവരാണെന്ന് പുണ്യരാജൻ കരുതുന്നുണ്ട്. ദൈവസർഗ്ഗക്രമം, അതിൽ മനുഷ്യനുള്ള പങ്ക് ഇവയെക്കുറിച്ച് തികഞ്ഞ ഉൾക്കാഴ്ചയോടെ അവർ ഉച്ചരിച്ച വാക്കുകൾ വേദവേദാന്തങ്ങളായിത്തീരുന്നു; ഉത്തമകാവ്യങ്ങളായിത്തീരുന്നു. നവനവോല്ലേഖശാലിനിയായ പ്രതിഭയെത്തന്നെയാണ് പ്രജ്ഞ എന്ന് ഭട്ടതൗതൻ വിളിക്കുന്നത്. വാമദേവൻെറ അമൃതമായ പ്രതിഭയിലേക്കും പ്രജ്ഞയിലേക്കും നമ്മെ നയിക്കുന്ന ഉപനിഷത്ത് ആ പ്രജ്ഞതന്നെയാണ് ബ്രഹ്മമെന്ന് ഒടുവിൽ പ്രഖ്യാപിക്കുകയും ചെയ്യുന്നുണ്ട്.



സ ഏവം വിദ്വാനസ്മാഛരീരഭേദാദൂർദ്ധ്വ ഉത്ക്രമ്യാ
മുഷ്മിൻ സ്വർഗ്ഗേ ലോകേ സർവ്വാൻ കാമാനാപ്ത്വാ*f*മൃതഃ
സമ ഭവത സമഭവത.

*ഇത്യൈതരേയോപനിഷദി ദ്വിതീയോദ്ധ്യായഃ*

ഇപ്രകാരം അറിഞ്ഞ് വിദ്വാൻ തൻെറ ശരീരം ഭേദിച്ച് (അധോലോകമായ ശരീരത്തിൻെറ ആവരണം ഭേദിച്ച്) ഊർദ്ധ്വലോകത്തിലേക്ക് ഉത്ക്രമിക്കുന്നു. ആ സ്വർഗ്ഗലോകത്ത് സർവ്വകാമങ്ങളും നേടി അമൃതതുല്യനായി ഭവിക്കുന്നു.

## അദ്ധ്യായം 3

1. ഓം. കോ *f*യ മാത്മേതി വയമുപാസ്മഹേ കതരഃ സആത്മാ,
യേന വാ പശ്യതി യേന വാ ശൃണോതി യേന വാ
ഗന്ധാനാജിഘ്രതി യേനവാ വാചം വ്യാകരോതി യേന വാ
സ്വാദു ചാസ്വാദു ച വിജാനാതി.

ഓം. "ആത്മം" എന്ന് ഉപാസിക്കപ്പെടുന്ന ആത്മാവ് ഏതാണ്? കാണുന്നതോ, കേൾക്കുന്നതോ, ഗന്ധങ്ങളെ ഘ്രാണിക്കുന്നതോ വാക്കിനെ ഉച്ചരിക്കുന്നതോ സ്വാദ് അറിയുന്നതോ ആണോ?

2. യതേതദ്ധൃതയം മനശ്ചൈതത് സംജ്ഞാനമാജ്ഞാനം
വിജ്ഞാനം പ്രജ്ഞാനം മേധാ ദൃഷ്ടിദ്ധൃതിർമതിർമനീഷാ
ജൂതിഃ സ്മൃതിഃ സങ്കല്പഃ ക്രതുരസുഃ കാമോ വശ ഇതി.
സർവ്വാണ്യേവൈതാനിപ്രജ്ഞാനസ്യ നാമധേയാനി ഭവന്തി.

അത് ഈ ഹൃദയവും മനസ്സുമാണ്. സംജ്ഞാനവും വിജ്ഞാനവും പ്രജ്ഞാനവും മേധയും ദൃഷ്ടിയും ധൃതിയും മതിയും മനീഷയും ജൂതിയുമാണ്. സ്മൃതിയും സങ്കല്പവും ക്രതുവും അശുവും കാമവും വശവുമാണ്. ഈ പറഞ്ഞതെല്ലാം പ്രജ്ഞാനത്തിൻെറ നാമധേയങ്ങൾ തന്നെയാണ്.

ആത്മമായി കരുതി ഉപാസിക്കുന്ന ആത്മാവ് ഹൃദയമെന്നും മനസ്സെന്നും അറിയപ്പെടുന്നതും നിരവധി നാമധേയങ്ങളാൽ വ്യവഹരിക്കപ്പെടുന്നതുമായ പ്രജ്ഞാനമാണ് എന്ന തീരുമാനം ഐതരേയബ്രാഹ്മണത്തിൻെറ അതിപ്രധാനമായ ഭാഗമാണ്. ബോധശാസ്ത്രത്തിൽ 'ഞാൻ' എന്ന ബോധം ജാഗ്രത്തിൽ വിശ്വനായും സ്വപ്നത്തിൽ തൈജസനായും സുഷുപ്തിയിൽ പ്രാജ്ഞനായും ഇരിക്കുന്ന ആത്മാവിൻേറതാണ്. ആത്മാവിൻെറ പ്രജ്ഞാനഘനരൂപത്തിന് വിഭിന്നാവസ്ഥകളിൽ വിഭിന്നനാമധേയങ്ങൾ കൊടുക്കപ്പെടുന്നു. വസ്തുക്കളെ ക്ലാസിഫൈ ചെയ്ത് അവർക്ക് സംജ്ഞകൾ നല്കുന്ന ബോധപ്രകാശത്തിൻെറ പേരാണ് സംജ്ഞാനം. ആജ്ഞാശക്തികൊണ്ട് കർമ്മങ്ങളെ വിധിയാംവണ്ണം നടത്തിക്കുന്ന കഴിവാണ് ആ ജ്ഞാനം. ശാസ്ത്രകലാദികളിലുള്ള അവഗാഹമാണ് വിജ്ഞാനം. വിഷയങ്ങളെ ഗ്രഹിക്കുവാനുള്ള കഴിവാണ് മേധ. ദൃഷ്ടി ഉൾക്കാഴ്ച അഥവാ ദർശനമാണ്. ധൃതി സഹനശക്തിയോടുചേർന്ന കർമ്മകുശലതയാണ്. മതി വിചാര

ശീലവും മനീഷ സ്വതന്ത്രചിന്തയും ജൂതി മനഃക്ഷോഭവുമാണ്. സ്മൃതി ഗ്രഹിച്ചതെല്ലാം ഓർമ്മയിൽ സൂക്ഷിക്കാനുള്ള കഴിവ്. സങ്കല്പം ഭാവനയും ക്രതു യജ്ഞവും അസു ജീവസന്ധാരണത്തിനാവശ്യമായ കാര്യങ്ങൾ നിറവേറ്റുന്നതിനുള്ള കഴിവുമാണ്. കാമം, വശം (തുണയെ വശീകരിക്കാനുള്ള വികാരവായ്പ്) എന്നിവ വംശവൃദ്ധിക്കും പ്രാണികളുടെ ജീവസന്ധാരണം തുടർന്നു പോകുന്നതിനുമുള്ള അസുവിൻെറ തുടർച്ചയായിത്തന്നെ കരുതാം. ധൃതി, സ്മൃതി, മേധ എന്നിവയെക്കുറിച്ച് ഗീതയിൽ ഭഗവാൻ പറയുന്നുണ്ട്. "ഞാൻ സ്ത്രീകളിൽ കീർത്തി, ശ്രീ, വാക്ക്, സ്മൃതി, മേധ, ധൃതി, ക്ഷമ എന്നിവയാണ്."

കീർത്തി ശ്രീർ വാക് ച നാരീണാം
സ്മൃതിർ മേധാ ധൃതിഃ ക്ഷമാ.

ദൃഷ്ടിയെക്കുറിച്ച് ബുദ്ധമതഗ്രന്ഥങ്ങളിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. അംഗുത്തരനികായപ്രകാരം ബുദ്ധൻ ഈശ്വരനോ ദേവനോ അല്ല. സത്യദർശനംകൊണ്ട് മറ്റെല്ലാവരെക്കാളും ഉന്നതസ്ഥാനത്തെത്തിയ മനുഷ്യനാണ്. രണ്ടുതരം ബുദ്ധന്മാരുണ്ട്. പച്ചീക ബുദ്ധന്മാർ (Paccekabudha) നിത്യസമാധിയിലിരുന്ന് നിർവ്വാണം അനുഭവിക്കുന്നതല്ലാതെ ലോകത്തിന് മോക്ഷമാർഗ്ഗം ഉപദേശിക്കുന്നില്ല. സമ്മാസം ബുദ്ധന്മാർ (Sammasam budha) ദശമണ്ഡലങ്ങളിലെ സമ്പൂർണ്ണജ്ഞാനത്തോടുകൂടി മറ്റുള്ളവർക്ക് നിർവ്വാണമാർഗ്ഗം ഉപദേശിച്ചുകൊടുക്കുന്ന കർമ്മത്തിൽ ഏർപ്പെട്ടിരിക്കുന്ന സമ്പൂർണ്ണബുദ്ധന്മാരാണ്. ഇവർക്ക് 18 ധർമ്മങ്ങളും നാലു വശാരജ്ജനികളും (ആത്മവിശ്വാസം) ചേർന്ന് സമ്പൂർണ്ണജ്ഞാനത്തിൻെറ ഖീനാസവസ്ഥിതി (മാനസികവിഭ്രാന്തികളിൽനിന്നു വിമുക്തമായ സ്ഥിതി)യിലിരുന്ന് മുക്തിമാർഗ്ഗം കാണിക്കാനുള്ള കഴിവുള്ളതിനാൽ 'സമ്യുക്ത നികായം.' ഇവരെ 'ആദിർച്ച ബന്ധു' (ആദിത്യബന്ധു-സൂര്യൻെറ ബന്ധു) എന്നു വിളിക്കുന്നു. ഗീതയിൽ ഭഗവാൻ കൃഷ്ണനും സൂര്യൻ (വിവസ്വാൻ) മനുവിന് ഉപദേശിച്ച മോക്ഷമാർഗ്ഗം അർജ്ജുനനും ലോകത്തിനും ഉപദേശിക്കുന്ന ആദിത്യബന്ധുവായ സമ്പൂർണ്ണ ബുദ്ധനാണ്. സൂര്യനാരായണനായ വിഷ്ണുവിന് അങ്ങനെയല്ലാതെ അവതരിക്കാൻ സാദ്ധ്യമല്ലല്ലൊ. പ്രജ്ഞയെ ബുദ്ധിസ്റ്റുകൾ രണ്ടുവിധമാക്കി തിരിച്ചിട്ടുണ്ട്. ഹേതുഭൂതപ്രജ്ഞ അഷ്ടാംഗമാർഗ്ഗം ഗ്രഹിക്കാനുള്ള മാർഗ്ഗമാണ്. ഫലഭൂതപ്രജ്ഞ ആ മാർഗ്ഗം ഏതൊരു ഫലത്തിലേക്കു നയിക്കുന്നുവോ ആ നിർവ്വാണവും. ആരുക്ഷുവിൻെറയും ആരൂഢൻെറയും പ്രജ്ഞകളാണ്, ഇവ ക്രമത്തിൽ. ശ്രുതി, ചിന്ത, ഭാവന (ശ്രവണ മനനനിദിദ്ധ്യാസനങ്ങൾ) എന്നിവ കൊണ്ട് ഹേതു ഭൂതപ്രജ്ഞയിലെത്തിച്ചേരുന്നു. ആഗമം, അനുമാനം, ധ്യാനാഭ്യാസമെന്നിവയിലൂടെ യോഗപദ്ധതിയും ഈ മാർഗ്ഗത്തിലേക്കുതന്നെയാണ് നയിക്കുന്നത്. ആരൂഢനു ലഭിക്കുന്ന സിദ്ധികളെ ഗീതയിൽ വിഭൂതികളെന്നും ബുദ്ധമതഗ്രന്ഥങ്ങളിൽ 'ഇദ്ധി'കളെന്നും വിളിക്കുന്നു. പ്രജ്ഞയെ ബുദ്ധമതഗ്രന്ഥങ്ങളിൽ പ്രജ്ഞ എന്നും അഭിജ്ഞ എന്നും പറഞ്ഞുകാണാം. (പാലിഭാഷയിൽ അഭിന്ന). ദീർഘനികായമെന്ന ഗ്രന്ഥത്തിൽ ആറുതരം അഭിജ്ഞകളെ പരാമർശിക്കുന്നു.

1. ഇദ്ധി (സിദ്ധി)
2. ദിബ്ബസോത (ദിവ്യശ്രുതി-clairaudience)



3. പരചിത്ത വിജ്ഞാനം
4. പുബ്ബെനിവാസാനുസ്സതി (പൂർവ്വജന്മാനുസ്മൃതി)
5. സത്താനാം ചുതുപപാതാ (മറ്റുള്ളവരുടെ പൂർവ്വജന്മങ്ങളെ അറിയുന്നത്)
6. ആശവക്കായകരണാന. (മുക്തി)

ചില ഗ്രന്ഥങ്ങളിൽ അഞ്ചാമത്തെ അഭിജ്ഞ "ദിബ്ബച്ചക്കു" അഥവാ ദിവ്യചക്ഷുസ്സാണ്. സർവ്വജീവികളുടെയും ഭൂതവും ഭാവിയും കണ്ടറിയുന്ന ദൃഷ്ടിയാണ് ദിവ്യചക്ഷു. ഈ ത്രികാലജ്ഞാനംകൊണ്ട് പരചിത്തജ്ഞാനം ലഭിക്കുന്നു. യോഗപദ്ധതിയിലും ഗീതയിലും ഈ ദിവ്യചക്ഷുവിന് സ്ഥാനം നല്കിയിരിക്കുന്നു.

മജ്ജിമനികായം 'ജ്ഞാനദർശന'ത്തെ (നാനദസ്സന) വിവരിക്കുന്നു. "നിഗന്തോ, ആവുസോ, നാതപുത്തോ, സബ്ബണ്ണു സബ്ദദസ്സാവി അപരിശേഷം നാനദസ്സനം പതിജാനാതി; ചരതോ ചാമേ തിത്തഹോച സുത്തസ്സ ച ജാഗരസ്സ ച സതതം സമിതം നാനദസ്സനം പച്ചുപതിതാനി." ജിനൻ സർവ്വജ്ഞനാണ്, സർവ്വദൃക്കാണ്. അവന് സർവ്വാശ്ലേഷിയായ ജ്ഞാനവും ദർശനവുമുണ്ട്. അവൻ പറയുന്നു. "ഞാൻ ചരിക്കുകയാണെങ്കിലും നില്ക്കുകയാണെങ്കിലും സുപ്തനാണെങ്കിലും ജാഗ്രദവസ്ഥയിലാണെങ്കിലും എപ്പോഴും ജ്ഞാനദർശനം എന്നിലുണ്ട്."

ബുദ്ധന് പഞ്ചചക്ഷുക്കളുണ്ട്. (1) മാംസചക്ഷു. എല്ലാ മനുഷ്യർക്കുമുള്ള ദർശനാവയവം. (2) ധർമ്മചക്ഷു. ഉൾക്കണ്ണു തുറക്കൽ. (3) ദേവചക്ഷു. യോഗദൃഷ്ടി. പരചിത്തജ്ഞാനവും, ദിവ്യാവതാരഗണനവും ഇതിൽപ്പെടും. (4) പ്രജ്ഞാചക്ഷു. ചിത്തം സമാധിയിൽ നിർമ്മലമായിരിക്കുമ്പോൾ ലഭിക്കുന്ന സർവ്വജ്ഞത്വം. (5) ബുദ്ധചക്ഷു. 18 ബുദ്ധലക്ഷണങ്ങളോടുകൂടിയ വ്യക്തിയിൽ സ്വാഭാവികമായി പ്രതിഫലിക്കുന്ന സർവ്വദൃക്കായ പ്രതിഭ.

ഗൗഡപാദൻെറ മാണ്ഡൂക്യകാരികയിൽ

ബഹിഷ്പ്രജ്ഞോ വിഭുർവ്വിശ്വോ-
ഹ്യന്തപ്രജ്ഞ സ്തുതൈജസഃ
ഘനപ്രജ്ഞ സ്തഥാ പ്രാജ്ഞ
ഏക ഏവത്രിധാ സ്മൃതാഃ

എന്നു കാണാം. ജാഗ്രദവസ്ഥയിൽ വിശ്വനും സ്വപ്നത്തിൽ തൈജസനും സുഷുപ്തിയിൽ പ്രജ്ഞാനഘനരൂപനായ പ്രാജ്ഞനുമായിരുന്ന് അനുഭവങ്ങളെ ഭുജിക്കുന്ന ആത്മാവാണ് പരാമർശിക്കപ്പെടുന്നത്. യതേതദ്ധൃദയം മനശ്ചൈതത് എന്നാരംഭിക്കുന്ന ഐതരേയത്തിലെ പ്രകൃതശ്ലോകത്തിൽ പ്രാജ്ഞനും തൈജസനുമാണ് പരാമർശിക്കപ്പെടുന്നത്. ആകാശോ ച ഹൃദി സ്മരണാഖ്യ വ്യാപാരോപരമേപ്രാജ്ഞ ഏകീഭൂതോ ഘനപ്രജ്ഞ ഏവ ഭവതി മനോവ്യാപാരാഭാവാത്. (ഛാന്ദോഗ്യം) എന്നും തൈജസോ ഹിരണ്യഗർഭോ മനഃസ്ഥത്വാത് ലിംഗം മനഃ (ബൃഹദാരണ്യകം) എന്നും തെളിവായിട്ടുണ്ട്. വിശ്വൻ സ്ഥൂലഭുക്കും തൈജസൻ സൂക്ഷ്മഭുക്കും പ്രാജ്ഞൻ ആനന്ദഭുക്കുമാണ്. അതിനാൽ ഇവർക്ക് തൃപ്തിയടയാനുള്ള അന്നം ക്രമത്തിൽ സ്ഥൂലവും സൂക്ഷ്മവും ആനന്ദമയവും ആയിരിക്കണം. പട്ടിണികിടക്കുന്ന ഒരാൾ സ്ഥൂലമായ അന്നംകൊണ്ടു തൃപ്തിയടയുന്നു.

സൂക്ഷ്മമായ വിചാരശതങ്ങളിലാണ് കവിയുടെ തൃപ്തി. യോഗിയാകട്ടെ പ്രജ്ഞാന മയമായ ആനന്ദത്തിൻെറ നിർവ്വാണഭൂമികയാൽ മാത്രം സംതൃപ്തനാണ്. ഈ മൂന്നു ധാമങ്ങളിലെ ഭോജ്യം എന്ത്, ഭോക്താവ് ആര് എന്നറിഞ്ഞവൻ മൂന്നും ഭുജിക്കുന്നു; മൂന്നിനാലും ബന്ധിക്കപ്പെടുന്നില്ല. വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നീ മൂന്നു പേരുകളോടുകൂടിയ ഭോക്താവ് ഒരാൾതന്നെയെന്നും ആ ഒരാൾ സോഽഹം (ഞാൻതന്നെ) എന്നും അയാൾ അനുഭവിച്ചറിഞ്ഞു കഴിഞ്ഞിരിക്കുന്നു. പുരുഷനെന്ന ബോധസൂര്യനിൽനിന്നു പുറപ്പെട്ട ഒരേ രശ്മി, ജലാർക്കസമമായി, നിദ്രയിൽ പ്രാജ്ഞതൈജസരൂപത്തിലും ജാഗ്രത്തിൽ വിശ്വരൂപത്തിലും പ്രതി ബിംബിക്കുന്നു. ഇന്ദ്രജാലക്കാരൻ ആകാശത്തേക്കെറിയുന്ന നൂലിലൂടെ മായാ രൂപങ്ങൾ കയറിപ്പോകുന്നതു നാം കാണാറുണ്ട്. ജാഗ്രദ് സുഷുപ്തി സ്വപ്നാ വസ്ഥകളിലെ വിശ്വതൈജസപ്രാജ്ഞാദികൾ നൂലിലൂടെ കയറുന്ന മായാരൂപ ങ്ങൾ മാത്രം. യഥാർത്ഥ മായാവിയായ 'തുരീയ'നാണ് അദൃശ്യനായിനിന്ന് സർവ്വ വും നിർവ്വഹിക്കുന്നത്. മുമുക്ഷുക്കളായ ആര്യന്മാർ ആ തുരീയത്തെ ധ്യാനി ക്കുന്നു. പ്രഭുവും സർവ്വദുഃഖനിവൃത്തിവരുത്തുന്നവനും അവ്യയനും അദ്വൈ തവും ആയ തുരീയൻെറ സ്വഭാവമാണ് 'സർവ്വദൃക്ക്' എന്നത്.

"തുര്യം തത് സർവ്വദൃക്ക് സദാ" (മാണ്ഡൂക്യകാരിക) പ്രാജ്ഞന് കാരണം കൊണ്ടുള്ള ബന്ധനമുണ്ട്. വിശ്വതൈജസന്മാർക്ക് കാര്യകാരണങ്ങളാൽ ബന്ധ നമുണ്ട്. തുരീയന് ബന്ധനമില്ല. ബാഹ്യവും ദ്വൈതവുമായതൊന്നും പ്രാജ്ഞൻ ഗ്രഹിക്കാറില്ല. വിശ്വൻ അതേ ഗ്രഹിക്കൂ. തൈജസൻ ആന്തരവും ദ്വൈതവും ഗ്രഹി ക്കുന്നു. സർവ്വദൃക്സാക്ഷിയായ തുരീയൻ പ്രകാശരൂപിയാണ്. അവൻെറ ദർശനം ഒരിക്കലും ഇല്ലാതാവുന്നില്ല. ദ്വൈതത്തെ ഗ്രഹിക്കായ്കയിൽ പ്രാജ്ഞ തുരീയന്മാർ സമന്മാരാണ്. പ്രാജ്ഞന് ബീജനിദ്രയുള്ളതിനാൽ അവൻ തമസ്സി നാൽ ബാധിക്കപ്പെടുന്നുണ്ട്. തുരീയന് നിദ്രയില്ല. നിദ്ര സത്യത്തെ അറിയാത്ത അവസ്ഥയാണ്, ദർശകനായ തുരീയന് നിദ്രയേയില്ല. വിശ്വതൈജസർക്ക് സ്വപ്ന നിദ്രയും പ്രാജ്ഞന് സ്വപ്നമില്ലാത്ത നിദ്രയുമുണ്ട്. ഇതു രണ്ടും തുരീയനില്ല. തെറ്റായി ഗ്രഹിക്കുന്നതിനെയെല്ലാം സ്വപ്നമെന്നും, സത്യത്തെ അറിയാത്ത അവസ്ഥയെയെല്ലാം നിദ്ര എന്നും വിളിക്കുന്നപക്ഷം തുരീയന് ഇത് രണ്ടുമില്ല.

> അനാദി മായയാ സുപ്തോ യദാ ജീവഃ പ്രബുദ്ധ്യതേ
> അജമനിദ്രമസ്വപ്നമദ്വൈതം ബുർദ്ധ്യതേതദാ. (മാണ്ഡൂക്യകാരിക)

അനാദി മായയാൽ സുപ്തമായി യോഗനിദ്രയിൽ കിടക്കുന്ന ജീവൻ പ്രബുദ്ധ മാവുമ്പോൾ (ഉണരുമ്പോൾ) അജവും അനിദ്രവും അസ്വപ്നവും അദ്വൈതവു മായ തുരീയത്തെ ഉണരുന്നു. (ബോധിക്കുന്നു). ഇങ്ങനെ ബോധിച്ച അദ്വൈതാ ചാര്യനെ നമിക്കുന്ന ശ്ലോകത്തിൽ (അലാത ശാന്തിപ്രകരണം — മാണ്ഡൂക്യ കാരിക — പ്രഥമ ശ്ലോകം) ബുദ്ധപദം ആചാര്യൻ ചേർത്തിരിക്കുന്നു. ബുദ്ധനും അദ്വൈതിയും ഒന്നാണെന്ന് ഇതിൽനിന്നു ഗ്രഹിക്കാം.

> ജ്ഞാനേനാകാശകല്പേന
> ധർമ്മാന്യോ ഗഗനോപമാൻ
> ജ്ഞേയാഭിന്നേന സംബുദ്ധ-
> സ്തം വന്ദേ ദ്വിപദാംവരം.



ഭാഷ്യത്തിൽ ശങ്കരാചാര്യർ 'സംബുദ്ധഃ സംബുദ്ധവാനിതി, അയമേവേ ശ്വരോയോ നാരായണാഖ്യാസ്തം വന്ദേ ഽഭിവാദയേ ദ്വിപദാം വരം ദ്വിപദോപലക്ഷിതാനാം പുരുഷാണാം വരം പ്രധാനം പുരുഷോത്തമമിത്യഭിപ്രായഃ' എന്നു പറയുന്നു. ജ്ഞാനം അവസ്ഥാഭേദമനുസരിച്ച് നാലു തരമാണ്. ജാഗ്രത്തിൽ സ്ഥൂലമായ ലൗകികവസ്തുക്കളെക്കുറിച്ചുള്ള ജ്ഞാനം, സ്വപ്നത്തിൽ വസ്തുക്കളില്ലാത്ത സൂക്ഷ്മാവസ്ഥയിലെ ശുദ്ധലൗകികജ്ഞാനം, സുഷുപ്തിയിൽ അനിതരസാധാര ണമായ ലോകോത്തര ജ്ഞാനം, തുരീയത്തിൽ വിജ്ഞേയമായ സർവ്വജ്ഞത്വം (ordinary, ordinary without object, extraordinary and non dual omniscient knowledge) ആദ്യം മുതലേ ആത്മാക്കൾ ചൈതന്യരൂപങ്ങളാണ്. അതിനാൽ ആത്മാക്കളെ ഗൗഡപാദൻ ആദിബുദ്ധന്മാർ എന്നു വിളിക്കുന്നു.

> അലബ്ധാവരണാഃ സർവ്വധർമ്മാഃ പ്രകൃതിനിർമ്മലാഃ
> ആദൗ ബുദ്ധാസ്തഥാ മുക്താ ബുദ്ധ്യന്ത ഇതി നായകാഃ

ആത്മാവിനെ 'നായക' പദംകൊണ്ടു വിശേഷിപ്പിച്ചത് സ്വാഭാവികബോധം ഉദിച്ചത് എന്നർത്ഥത്തിലാണ്. നിത്യപ്രകാശരൂപനായ സവിതാവ് പ്രകാശിക്കുന്നു എന്നു പ്രത്യേകം എടുത്തു പറയേണ്ടതില്ല. അതുപോലെയാണ് ബോധശക്തി സ്വഭാവത്തോടുകൂടിയ ആത്മാവ് ബുദ്ധനാണ് എന്ന് എടുത്തു പറയേണ്ടതില്ലാ ത്തത്. പരമാർത്ഥദർശിയായ ബുദ്ധൻെറ ജ്ഞാനം ആകാശത്തിൽ സൂര്യപ്രഭ പോലെ ധർമ്മത്തിൽ ധർമ്മസംസ്ഥമായിരിക്കുന്നു. ആകാശം അചലവും, അവി ന്ദ്രിയവും, നിരവയവവും നിത്യവും അദ്വിതീയവും അസംഗവും, അദൃശ്യവും, അഗ്രാഹ്യവും, അശനം ചെയ്യാൻ സാധിക്കാത്തതുമാണ്. ഈ ഗുണങ്ങളാൽ അത് ബ്രഹ്മാത്മതത്ത്വത്തിനു തുല്യമാണ്. ആകാശത്തിൽ സൂര്യപ്രഭപോലെ ആത്മാവിൽ ജ്ഞാനം സ്വാഭാവികമായി കുടികൊള്ളുന്നു.

ജ്ഞാനജ്ഞേയ ജ്ഞാതൃഭേദരഹിതവും അദ്വയവുമായ പരമാർത്ഥ തത്ത്വം മാത്രമാണ് അദ്വൈതിക്ക് വിജ്ഞേയമായിരിക്കുന്നത്. ആ പദത്തെ ഇങ്ങനെ പരാമർശിച്ചുകൊണ്ടാണ് ഗൗഡപാദൻ തൻെറ കാരിക അവസാനിപ്പി ക്കുന്നത്.

> ദുർദ്ദശ മതിഗംഭീരമജം സാമ്യം വിശാരദം
> ബുദ്ധ്വാപദമനാനാത്വ നമസ്കുർമ്മോ യഥാവലം.

ദുർവിജ്ഞേയമായ ആ പദം എന്തുകൊണ്ട് അതിഗംഭീരവും ദുർദ്ദശവുമായി? ഭാഷ്യകാരനായ ശങ്കരൻ പറയുന്നു.

> "അത ഏവാതി ഗംഭീരം ദുഷ്പ്രവേശം മഹാസമുദ്ര-
> വദകൃതപ്രജ്ഞൈഃ"

അതിഗംഭീരവും ദുഷ്പ്രവേശവുമായി മഹാസമുദ്രംപോലെ വ്യാപിച്ചുകിടക്കുന്ന അഗാധമായ ബോധസാഗരത്തിൻെറ ചൈതന്യത്തിരമാലകളിൽ പൊങ്ങി ക്കിടക്കുന്ന ഒരു സാന്ദ്രാനന്ദത്തരിമാത്രമായ മനുഷ്യൻ വാക്കുകൾക്ക് വർണ്ണി ക്കാനാവാത്ത ഒന്നിനെ, വാക്കുകളിൽ ആവിഷ്കരിക്കാൻ ശ്രമിച്ചുകൊണ്ടേയി രിക്കുന്നതിനാൽ ഒരാദിത്യബന്ധുവായിത്തീർന്നു.

3. ഏഷബ്രഹ്മൈഷ ഇന്ദ്ര ഏഷ പ്രജാപതിരേതേ സർവ്വം
ദേവാ ഇമാനി ച പഞ്ചമഹാഭൂതാനി പൃഥിവീ വായുരാകാശ
ആപോ ജ്യോതിഷീത്യേതാനീമാനി ച ക്ഷുദ്രമിശ്രാ
ണീവ. ബീജാനീതരാണി' ചേതരാണി ചാണ്ഡജാനി ച
ജാരുജാനി ച സ്വേദജാനി ച ചോദ്ബീജാനി
ചാശ്വാ ഗാവഃ പുരുഷാ ഹസ്തിനോ യത് കിം ചേദം
പ്രാണിജംഗമം ച പതത്രി ച യച്ച സ്ഥാവരം സർവ്വ
തത് പ്രജ്ഞാനേത്രം പ്രജ്ഞാനേ പ്രതിഷ്ഠിതം. പ്രജ്ഞാനേ-
ത്രോ ലോകഃ പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മാ.

ഇതാണ് ബ്രഹ്മം. ഇതാണ് ഇന്ദ്രൻ. ഇതാണ് പ്രജാപതി. ഇതാണ് സർവ്വ ദേവന്മാരും. ഇതാണ് പഞ്ചമഹാഭൂതങ്ങളായ പൃഥിവി, വായു, ആകാശം, ആപസ്സ്, ജ്യോതിസ്സ് എന്നിവ. ഇതാണ് ഇതരങ്ങളായ അണ്ഡജ, ജരായുജ, സ്വേദജ, ഉദ്ബീജാദികൾക്കും, അശ്വങ്ങൾക്കും ഗോക്കൾക്കും പുരുഷന്മാർക്കും ഹസ്തികൾക്കും ഇത്തരം ജംഗമപ്രാണികൾക്കൊക്കെയും, പതത്രികൾക്കും, സർവ്വസ്ഥാവരങ്ങൾക്കും ക്ഷുദ്രമിശ്രങ്ങളായ ജീവികൾക്കും ബീജമായിരിക്കുന്നത്. ഇതാണ് അവയുടെ പ്രജ്ഞാനേത്രം. ലോകത്തിൻെറ പ്രജ്ഞാനേത്രം പ്രജ്ഞാനത്തിൽ പ്രതിഷ്ഠിതമാണ്. പ്രജ്ഞയാണ് പ്രതിഷ്ഠ. പ്രജ്ഞാനമാണ് ബ്രഹ്മം.




4. സ ഏതേന പ്രജ്ഞേനാഽഽത്മനാഽ സ്മാല്ലോകാദുത്-
ക്രമ്യാമുഷ്മിൻ സ്വർഗ്ഗേ ലോകേ സർവ്വാൻ കാമാനാപ്ത്വാഽ മൃതഃ
സമഭവത് സമഭവത്. ഇത്യൈതരേയോപനിഷദി തൃതീയോദ്ധ്യായഃ

പ്രജ്ഞയാകുന്ന ഈ ആത്മാവുകൊണ്ട് 'അസ്മദ്' (നമ്മുടെ എന്നു പറയപ്പെടുന്ന) ലോകങ്ങളിൽനിന്ന് ഉത്ക്രമിച്ചിട്ട് 'ഉഷ്മദ്' എന്നു പറയപ്പെടുന്ന സ്വർഗ്ഗലോകങ്ങളിൽ സർവ്വകാമങ്ങളും നേടി അവൻ അമൃതസമനായിത്തീർന്നു, സമനായിത്തീർന്നു.

വാമദേവനെന്ന ഋഷി മാതാവിൻെറ ഗർഭത്തിലിരുന്നുകൊണ്ടുതന്നെ ത്രികാലജ്ഞാനമരുളുന്ന ദിവ്യചക്ഷുസ്സു നേടി. അദ്ദേഹം പ്രജ്ഞകൊണ്ട് 'അസ്മദ്', 'ഉഷ്മദ്' (എൻെറ, നിൻെറ) എന്ന ഭേദഭാവനകളറ്റ്, ഈ ലോകത്തിൽത്തന്നെ സ്വർഗ്ഗം ചമച്ച് ജ്ഞാനിയായി, അമൃതനായിത്തീർന്നു. അമൃതസമനായ ജ്ഞാനി ബ്രഹ്മസമനാണ്, ബ്രഹ്മമാണ്. ബ്രഹ്മസൂത്രശങ്കരഭാഷ്യം ആരംഭിക്കുന്നതുതന്നെ 'അസ്മദ്', 'ഉഷ്മദ്' എന്ന രണ്ടു പദങ്ങളെ വ്യാഖ്യാനിച്ചുകൊണ്ടാണ്. ഐതരേയ ഉപനിഷത്ത് ഈ രണ്ടു പദങ്ങളിലെ ഏകത്വം കണ്ട്,



ഭേദഭാവനയറ്റ് അമൃതസമനായ ബ്രഹ്മജ്ഞാനിയെ പരാമർശിച്ചുകൊണ്ട് അവസാനിക്കുകയും ചെയ്യുന്നു.

ഓം വാങ്മേ മനസി പ്രതിഷ്ഠിതാമനോമേവാചിപ്രതി-
ഷ്ഠിതമാവിരാവിർമ്മ ഏധി വേദസ്യമ ആണീസ്ഥഃ ശ്രുതം
മേ മാ പ്രഹാസീരനേനാധീതേനാഹോ രാത്രാൻ സംദ-
ധ്യാമൃതം വദിഷ്യാമി സത്യം വദിഷ്യാമി തന്മാഭവതു തദ്വ
ക്താരമവത്വവതു മാമവതു വക്താരമവതു വക്താരം.

*ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ*

## ഉള്ളടക്കം





# 1

# ശ്വേതശ്വേതര ഉപനിഷത്ത്

### ശാന്തിപാഠം

ഓം സഹനാവവതു. സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാ വധീതമസ്തു
മാ വിദ്വി ഷാ വഹൈ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

### ഒന്നാം അദ്ധ്യായം

1. ഹരിഃ ഓം ബ്രഹ്മവാദിനോ വദന്തി
കിം കാരണം ബ്രഹ്മ കുതഃ സ്മ ജാതാഃ
ജീവാമകേന ക്വ ച സംപ്രതിഷ്ഠാഃ
അധിഷ്ഠിതാഃ കേന സുഖതരേഷു
വർത്താമഹേ ബ്രഹ്മവിദോ വ്യവസ്ഥാം.

ഹരി ഓം. ബ്രഹ്മവാദികൾ പറയുന്നു. കാരണമായ ബ്രഹ്മം എങ്ങനെയുള്ളതാണ്? എന്തിൽനിന്ന് നാം ജനിച്ചു? ഏതൊന്നിനാൽ ജീവിക്കുന്നു? എവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു? ആരാൽ സുഖദുഃഖങ്ങളിൽ നാം അധിഷ്ഠിതരായിരിക്കുന്നു? ബ്രഹ്മവിത്തുകളേ, വ്യവസ്ഥയെ നാം പ്രവർത്തിപ്പിക്കുന്നത് എന്തിന്?

2. കാലഃ സ്വഭാവോ നിയതിര്യ ദൃച്ഛാ
ഭൂതാനി യോനിഃ പുരുഷ ഇതി ചിന്ത്യാ
സംയോഗ ഏഷാം ന ത്വാത്മ ഭാവാ-
ദാത്മാപ്യനിശഃ സുഖദുഃഖഹേതോഃ

കാലമാണോ, സ്വഭാവമാണോ, നിയതിയാണോ, യദൃച്ഛയാണോ പഞ്ചഭൂതങ്ങളാണോ, പുരുഷനാണോ സർവ്വത്തിനും യോനി എന്നു ചിന്തിച്ചു. അല്ലെങ്കിൽ ഇവയുടെയെല്ലാം സംയോഗമാവുമോ? അതാവില്ല. കാരണം ആത്മഭാവംതന്നെ.

സുഖദുഃഖഹേതുവായി ആത്മാവും സ്വതന്ത്രനല്ല. കർമ്മങ്ങൾക്കും അവയാൽ ഉണ്ടാവുന്ന സുഖദുഃഖങ്ങൾക്കും അടിമയായിരിക്കുന്ന ജീവാത്മാവിനെയാണ് ഇവിടെ ആത്മശബ്ദംകൊണ്ടു വ്യവഹരിച്ചിരിക്കുന്നത്. ജീവി, മേല്പറഞ്ഞവയുടെയെല്ലാം ഒരു സംഘാതമാണല്ലൊ.

3. തേ ധ്യാനയോഗാനുഗതാഃ അപശ്യൻ
ദേവാത്മശക്തിം സ്വഗുണൈർന്നിഗൂഢാം
യഃ കാരണാനി നിഖിലാനി താനി
കാലാത്മയുക്താന്യധിതിഷ്ഠതേകഃ

അവർ ധ്യാനയോഗത്തെ ആശ്രയിച്ചിട്ട് സ്വന്തം ഗുണങ്ങളാൽ നിഗൂഢമായ ദേവാത്മശക്തിയെ ദർശിച്ചു. ഏകനായ ഏതൊരുവൻ കാലാത്മാവോടുകൂടി സർവ്വകാരണങ്ങൾക്കും അധിഷ്ഠാനമായിരിക്കുന്നുവോ അതിനെ (ദർശിച്ചു).



4. തമേകനേമിം ത്രിവൃതം ഷോഡശാന്തം
ശതാർദ്ധാരം വിംശതി പ്രത്യരാഭിഃ
അഷ്ടകൈഃ ഷൾഭിർവ്വിശ്വരൂപൈകപാശം
ത്രിമാർഗ്ഗഭേദം ദ്വിനിമിത്തൈകമോഹം.

ഏകനേമി, മൂന്നു വൃത്തം, പതിനാറു ദളമാകുന്ന അതിർത്തി, അൻപത് ആരം (അഴി), ഇരുപതു പ്രത്യരം, ആറ് അഷ്ടകം (48), വിശ്വരൂപമാകുന്ന ഏകമായ പാശം, ത്രിമാർഗ്ഗഭേദം, രണ്ടു നിമിത്തങ്ങളിൽ മോഹം ഇപ്രകാരമുള്ള അതിനെ കണ്ടു.

ധ്യാനിച്ച യോഗികൾ ശക്തിയെ കണ്ടത് ശ്രീചക്രരൂപത്തിലാണ്. ശ്രീശങ്കരാചാര്യർ ഇപ്രകാരം ധ്യാനിച്ച് ദേവാത്മശക്തിയുടെ സൗന്ദര്യലഹരി സ്വാനുഭൂതിയിൽ ആസ്വദിച്ച വ്യക്തിയായിരുന്നു (പത്മസിന്ധു എന്ന പേരിൽ മാതൃഭൂമി പ്രസിദ്ധീകരിച്ച ഗ്രന്ഥം കാണുക). ശ്രീചക്രം ഉപനിഷത്തിനാൽ അംഗീകരിക്കപ്പെട്ടതാണ്. ധ്യാനയോഗവും ഉപനിഷത്തിനാൽ അംഗീകരിക്കപ്പെട്ടതാണ് എന്നുമാത്രം ഇവിടെ പറയട്ടെ. ശ്രീചക്രം സംസാരചക്രമാണ്; കാലചക്രമാണ്; സുദർശനവും ഭീഷണവുമാണ്.

ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാരമീശ്വരീ എന്ന് ശാരദാതിലകത്തിൽ രാഘവഭട്ടൻ ഉദ്ധരിക്കുന്നത് ഇവിടെ സ്മരിക്കുന്നു.

5. പഞ്ചസ്രോതോംബും പഞ്ചയോന്യുഗ്രവക്രാം
പഞ്ചപ്രാണോർമ്മിം പഞ്ചബുദ്ധ്യാദിമൂലാം
പഞ്ചാവർത്താം പഞ്ച ദുഃഖൗഘവേഗാം
പഞ്ചാശദ് ഭേദാം പഞ്ചപർവ്വാമധീമഃ

**അഞ്ചു സ്രോതസ്സുകളാകുന്ന ജലം, അഞ്ചു യോനികളാകുന്ന ഉഗ്രമായ വളവുകൾ, അഞ്ചുപ്രാണങ്ങളാകുന്ന തിരമാല, പഞ്ചബുദ്ധികളാകുന്ന ആദിമൂല സ്ഥാനം, അഞ്ചു ചുഴികൾ, അഞ്ചു ദുഃഖങ്ങളാകുന്ന വേഗമുള്ള ഒഴുക്ക്, അഞ്ചു പർവ്വങ്ങൾ (ഘട്ടങ്ങൾ) അൻപതു ഭേദങ്ങൾ — അതിനെ ഞങ്ങൾ അറിയുന്നു.**



പഞ്ചേന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, പഞ്ചപ്രാണങ്ങൾ, പഞ്ചബുദ്ധികൾ, പഞ്ചവിഷയങ്ങൾ, പഞ്ചദുഃഖങ്ങൾ, പഞ്ചപർവ്വങ്ങൾ, പഞ്ചാശദ്ഭേദങ്ങൾ' എന്നിവയോടുകൂടിയ ഒരു സരസ്വതി(നദി)യായി സംസാരത്തെ വർണ്ണിക്കുന്നു. നദിയിൽ വീണാൽ രക്ഷപ്പെടണമെങ്കിൽ നീന്താനറിയണം. സംസാരനദിയുടെ കാര്യവും അതുതന്നെ. അപകടകാരിയാണെങ്കിലും നദി ഉപകാരരൂപിണിയുമാണ്. മാനവ സംസ്കൃതിയുടെ വളർത്തമ്മയാണ്. പഞ്ചാശദ്വർണ്ണരൂപയായ സരസ്വതിക്കും പഞ്ചാശദ്ഭേദരൂപിണിയായ സംസാരനദിക്കും ഇവിടെ അഭേദം കല്പിച്ചിരിക്കുന്നതു ശ്രദ്ധേയമാണ്. ദർശനമുണ്ടായവന്, സ്വാനുഭൂതിയുണ്ടായവന്, ആ അനുഭൂതിയെ വാഴ്ത്തിപ്പാടാനുള്ള ഭാഷയും സിദ്ധിക്കുന്നതിനാൽ ശ്രീചക്രദർശനത്തെ തുടർന്ന്, സരസ്വതിയെക്കുറിച്ചും പറയുന്നു. കുണ്ഡലിനിയുടെ ഉണർച്ചയിലെ ചക്രങ്ങളിലെ അൻപതു ദളങ്ങളായും, അൻപതു വർണ്ണങ്ങളായും പഞ്ചാശദ്ഭേദങ്ങൾ വ്യാഖ്യാനിക്കാവുന്നതാണ്.

6. സർവ്വാജീവേ സർവ്വസംസ്ഥേ ബൃഹന്തേ
അസ്മിൻ ഹംസോ ഭ്രാമ്യതേ ബ്രഹ്മചക്രേ
പൃഥഗാത്മാനം പ്രേരിതാരം ച മത്വാ
ജുഷ്ട സ്തത സ്തേനാമൃതത്വമേതി.

സർവ്വജീവൻെറയും ഉത്ഭവസ്ഥാനം, സർവ്വവും സ്ഥിതിചെയ്യുന്ന സ്ഥാനം. അപ്രകാരമുള്ള ബൃഹത്തായ ഈ ബ്രഹ്മചക്രത്തിൽ ഹംസം, ആത്മാവും അവനും വ്യത്യസ്തങ്ങളെന്ന മതത്തോടുകൂടി ഭ്രമിച്ചുകൊണ്ടിരിക്കുന്നു. അതും താനും ഒന്നെന്നറിഞ്ഞ് സേവിക്കുമ്പോൾ അതിനാൽ അമൃതത്വം പ്രാപിക്കയും ചെയ്യുന്നു. ഹംസം ഇവിടെ ജീവാത്മാവാണ്. അത് നദിയിൽ എങ്ങോട്ടെന്നില്ലാതെ ഒഴുകുന്നു. താനും ഇതും വ്യത്യസ്തമാണെന്ന ഭേദഭാവനയാൽ അനേകം ജന്മങ്ങളെടുക്കേണ്ടി വരുന്നു. എപ്പോൾ അദ്വൈതാനുഭൂതി ലഭിക്കുന്നുവോ അപ്പോൾ അമൃതമായി ഭവിക്കുന്നു.

7. ഉദ്ഗീഥ മേ തൽ പരമം തു ബ്രഹ്മ
തസ്മിം സ്ത്രയം സുപ്രതിഷ്ഠാക്ഷരം ച
അത്രാന്തരം ബ്രഹ്മവിഭോ വിദിത്വാ
ലീനാബ്രഹ്മണി തത്പരാ യോനിമുക്താഃ

ഉദ്ഗീഥമെന്ന ഇത് പരമമായ ബ്രഹ്മമാണ്. അതിൽ മൂന്നെണ്ണമായിട്ടും (വിശ്വൻ, തൈജസൻ, പ്രാജ്ഞൻ) അക്ഷരമായിട്ടും (തുരീയം) സുപ്രതിഷ്ഠമായിരിക്കുന്നവയുടെ അന്തരം അറിഞ്ഞ ബ്രഹ്മവിത്തുക്കൾ, ആ ബ്രഹ്മത്തിൽ ലീനരായിട്ട്, പണ്ട് യോനിമുക്തരായി—(ജനനമരണമുക്തി). മാണ്ഡൂക്യോപനിഷത്ത്, ഗൗഡപാദൻെറ മാണ്ഡൂക്യകാരിക എന്നിവയിൽ ഇവയുടെ അന്തരം ബ്രഹ്മ വിത്തുകളുടെ തന്നെ വാക്കുകളിൽ വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

**8. സംയുക്ത മേതദ് ക്ഷരമക്ഷരം ച
വ്യക്താവ്യക്തം ഭരതേ, വിശ്വമീശഃ
അനീശ്ചശ്ചാത്മാ ബദ്ധ്യതേ ഭോക്തൃഭാവാത്
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ**

ക്ഷരവും അക്ഷരവും, വ്യക്തവും അവ്യക്തവും സംയുക്തമായിരിക്കുന്ന ഈ വിശ്വത്തെ ഈശൻ ഭരിക്കുന്നു. (ഈശനിൽനിന്ന്) വ്യത്യസ്തമായ ജീവാത്മാകട്ടെ "ഞാൻ ഭോക്താവാണ്" എന്ന് ബന്ധിക്കപ്പെട്ടിരിക്കുന്നു. ദേവനെ (പ്രകാശിക്കുന്നവനെ) അറിഞ്ഞിട്ട് സർവ്വപാശങ്ങളിൽനിന്നും മോചിതനാവുന്നു.

വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നീ അവസ്ഥകളിലെല്ലാം ജീവാത്മാവിന് ഭോക്തൃത്വമുണ്ട്. തുരീയന് ഭോക്തൃത്വമില്ല. സർവ്വപ്രകാശകനും സർവ്വദൃക്കുമായ തുരീയത്തെ താനെന്നറിഞ്ഞവൻ മുക്തനായി.

9. ജ്ഞാജ്ഞൗ ദ്വാവ ജാവീശനീശാവ-
ജാ ഹ്യേകാ ഭോക്തൃഭോഗ്യാർത്ഥയുക്താ
അനന്തശ്ചാത്മാ വിശ്വരൂപോഹ്യകർത്താ
ത്രയം യദാ വിന്ദതേ ബ്രഹ്മമേതത്

രണ്ടുപേരും 'ജ്ഞ'നും 'അജ്ഞ'നുമാണ്; അജന്മാരാണ്. ഈശനും അനീശനുമാണ്. ഏകനായ അജനുമാണ്. ഭോക്താവ്, ഭോജ്യം, ഭോഗം എന്നിവയോടുകൂടിയ അനന്തനും വിശ്വരൂപനുമായ ആത്മാവ് അകർത്താവുമാണ്. മൂന്നെണ്ണം (ഭോക്താവ്, ഭോജ്യം, ഭോഗം എന്നും, വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നും രണ്ടർത്ഥത്തിൽ ത്രയം എന്ന വാക്കിനെ എടുക്കാം) എപ്പോൾ ഒന്നായിച്ചേരുന്നുവോ അപ്പോൾ "ബ്രഹ്മ"മാവുന്നു. (ബ്രഹ്മാവസ്ഥയായിത്തീരുന്നു).

10. ക്ഷരം പ്രധാന മമൃതാക്ഷരം ഹരഃ
ക്ഷരാത്മാനാ വീശതേ ദേവ ഏകഃ
തസ്യാഭിധ്യാനാത് യോജനാത് തത്വഭാവാത്
ഭൂയശ്ചാന്തേ വിശ്വമായാ നിവൃത്തിഃ

ക്ഷരമായ പ്രധാനത്തെയും അക്ഷരമായ അമൃതത്തെയും ഹരിക്കുന്ന ഏകദേവൻ ക്ഷരമായതിനെയും ആത്മാവിനെയും ഭരിക്കുകയും ചെയ്യുന്നു. അവന്റെ ധ്യാനത്താൽ തത്ത്വം ഭവിച്ച് വീണ്ടും അവസാനകാലത്ത് വിശ്വമായയിൽനിന്ന് നിവൃത്തിക്കാൻ കഴിയുന്നു.

(സാംഖ്യന്മാരുടെ പ്രധാനം എന്നത് പ്രകൃതിയാണ്).

11. ജ്ഞാത്വാ ദേവം സർവ്വപാശാപഹാനിഃ
ക്ഷീണൈഃ ക്ലേശൈർജ്ജന്മമൃത്യുപ്രഹാണിഃ
തസ്യാഭിധ്യാനാത് തൃതീയം ദേഹഭേദേ
വിശ്വൈശ്വര്യം കേവല ആപ്തകാമഃ

**ദേവനെ അറിഞ്ഞിട്ട് സർവ്വപാശങ്ങളും ഇല്ലാതാവുന്നു. ക്ലേശങ്ങളെല്ലാം ക്ഷീണിച്ച്, ജന്മവും മൃത്യുവും ഇല്ലാതാവുന്നു. അതിന്റെ ധ്യാനംകൊണ്ട്, വ്യത്യസ്തമായ ശരീരമെടുത്ത് മൂന്നാമത്തെ വിശ്വൈശ്വര്യം പ്രാപിച്ച് ആപ്തകാമനായി കേവലത്വം പ്രാപിക്കുന്നു. മൂന്നാമത്തെ പുരുഷാർത്ഥമായ കാമത്തെ പൂർത്തീകരിക്കാനാണ് വീണ്ടും വീണ്ടും ശരീരങ്ങളെടുക്കുന്നതെന്ന് ഇവിടെ ധ്വനിപ്പിക്കുന്നു. മനുഷ്യശരീരമെടുത്ത ഒരാത്മാവ് ഈ ജന്മത്തിൽത്തന്നെ ബ്രഹ്മാനുഭൂതിനേടി ആപ്തകാമനായി കൈവല്യം പ്രാപിക്കാൻ യോഗ്യനാണ്.**



12. ഏതത് ജ്ഞേയം നിത്യമേവാത്മസംസ്ഥം
നാതഃപരം വേദിതവ്യം ഹി കിഞ്ചിത്
ഭോക്താ ഭോഗ്യം പ്രേരിതാരം ച മത്വാ
സർവ്വം പ്രോക്തം ത്രിവിധം ബ്രഹ്മമേതത്

നിത്യവും ആത്മസംസ്ഥമായിരിക്കുന്ന ഇതുതന്നെയാണ് ജ്ഞേയമായിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ അതിനെക്കാൾ പരമായി ഒന്നുംതന്നെയില്ല, അറിയാനായിട്ട്. ഭോക്താവ്, ഭോഗ്യം, അവയെ പ്രേരിപ്പിക്കുന്ന ഈശ്വരൻ എന്നിവയെ ചിന്തിച്ച്, മൂന്നുവിധം പറയപ്പെട്ടതെല്ലാം ഈ ബ്രഹ്മം തന്നെ എന്നറിയുക. ഭോഗ്യം അഥവാ അന്നവും ഭോക്താവ് അഥവാ അന്നാദവും പ്രേരിതാരമായ ബ്രഹ്മവും ഒന്നാണ്. ജാഗ്രത്തിൽ സ്ഥൂലവിഷയം ഭുജിക്കുന്ന വിശ്വനും സ്ഥൂലവിഷയങ്ങളും, സ്വപ്നത്തിൽ സൂക്ഷ്മവിഷയം ഭുജിക്കുന്ന തൈജസനും സൂക്ഷ്മവിഷയങ്ങളും, പ്രജ്ഞാനഘനരൂപമായ സുഷുപ്തിയിലെ പ്രാജ്ഞനും ബ്രഹ്മം തന്നെയാണ്. ബ്രഹ്മമല്ലാതെ മറ്റൊന്നില്ല.

13. വഹ്നേര്യഥാ യോനിഗതസ്യമൂർത്തിർ-
ന്ന ദൃശ്യതേ നൈവ ച ലിംഗനാശഃ
സ ഭൂയ ഏവേന്ധനയോനി ഗൃഹ്യ-
സ്തദ്വോഭയം വൈപ്രണവേന ദേഹേ.

യോനിയിൽ ചേർന്നിരിക്കുന്ന (പ്രവേശിച്ച) അഗ്നിയുടെ മൂർത്തി എപ്രകാരം കാണപ്പെടുന്നില്ലയോ, എന്നിട്ടും ലിംഗനാശം എപ്രകാരം സംഭവിക്കുന്നുമില്ലയോ, ആ അഗ്നിതന്നെ വീണ്ടും വീണ്ടും ഇന്ധനമായി യോനിയാൽ സ്വീകരിക്കപ്പെടുന്നുവോ അപ്രകാരംതന്നെ രണ്ട് അവസ്ഥകളും പ്രണവംകൊണ്ട് ദേഹത്തിൽ പ്രകാശിക്കുന്നു.

14. സ്വ ദേഹമരണിം കൃത്വാ പ്രണവം ചോത്തരാരണിം
ധ്യാന നിർമ്മഥനാഭ്യാസാത് ദേവം പശ്യേത് നിഗൂഢവത്.

സ്വന്തം ശരീരത്തെ അരണിയായും, പ്രണവത്തെ ഉത്തരമായ (പിന്നത്തെ) അരണിയായും കല്പിച്ച് ധ്യാനമാകുന്ന മഥനം അഭ്യസിച്ച്, നിഗൂഢമായിരിക്കുന്ന ദേവനെ ദർശിക്കുക. രണ്ട് അരണികൾ തമ്മിൽ ഉരസുമ്പോൾ അതിൽ ഒളിഞ്ഞിരുന്ന അഗ്നി പ്രകാശിക്കുന്നു; ഒരു പുരുഷശരീരവും സ്ത്രീശരീരവും തമ്മിൽ സംയോജിക്കുമ്പോൾ ആ മഥനത്തിൽനിന്ന് അവരിൽ ഒളിഞ്ഞിരുന്ന അഗ്നി പ്രജാരൂപത്തിൽ പ്രകടമാകുന്നു. യോഗി പ്രണവധ്യാനം എന്ന മഥനംകൊണ്ട് തന്നിൽ നിഗൂഢമായിരിക്കുന്ന പ്രകാശത്തെ ദർശിക്കുന്നു. ഈ മൂന്നു പ്രക്രിയകളെയും 13, 14 ശ്ലോകങ്ങളിൽ വാച്യ, വ്യംഗ്യങ്ങളായി പറയുന്നു.

15. തിലേഷു തൈലം ദധനീവ സർപ്പി-
രാപഃ സ്രോതസ്വരണീഷുചാഗ്നിഃ
ഏവമാത്മാത്മനി ഗൃഹ്യതേƒ സൗ
സത്യേ നൈനം തപസാ യോനുപശ്യതി.

എള്ളിൽ എണ്ണയും, തൈരിൽ വെണ്ണയും, സ്രോതസ്സിൽ ആപസ്സും, അരണിയിൽ അഗ്നിയുംപോലെ, ആത്മാവിൽ ആത്മാവിനെത്തന്നെ അവൻ, സത്യം, തപസ്സ് എന്നിവകൊണ്ട് സാക്ഷാത്കരിക്കുന്നു.

16. സർവ്വവ്യാപിനമാത്മാനം
ക്ഷീരേ സർപ്പിരിവാർപ്പിതം
ആത്മവിദ്യാ തപോമൂലം
തത് ബ്രഹ്മോപനിഷദ്പരം
തത് ബ്രഹ്മോപനിഷദ് പരം.

സർവ്വവ്യാപിയും, ആത്മവിദ്യക്കും തപസ്സിനും ഉത്ഭവസ്ഥാനവും, ബ്രഹ്മോപനിഷത്പരവുമായ ആ ആത്മാവ് ക്ഷീരത്തിൽ വെണ്ണപോലെ (ശരീരത്തിൽ) അർപ്പിതമായിരിക്കുന്നു. ക്ഷീരത്തിൻെറ ഓരോ കണത്തിലും വെണ്ണ ഒളിഞ്ഞിരിക്കുന്നു. തൈരാക്കി കടഞ്ഞാലേ അതു ദൃശ്യമാവൂ. അതുപോലെ സർവ്വ ശരീരത്തിലും ആത്മാവ് മറഞ്ഞിരിക്കുന്നു. തപഃശുദ്ധികൊണ്ടും ധ്യാനംകൊണ്ടും അതിനെ പ്രകാശിപ്പിക്കാം.

## രണ്ടാം അദ്ധ്യായം

1. യുഞ്ജാനഃ പ്രഥമം മന-
സ്തത്വായ സവിതാധിയഃ
അഗ്നേർ ജ്യോതിർന്നിപാര്യ
പൃഥിവ്യാ അദ്ധ്യാഭരത.

പ്രഥമമായി, സവിതാവ്, തത്ത്വത്തിനായി എൻെറ മനസ്സിനെയും ധീയെയും, അഗ്നിയുടെ ജ്യോതിയെയും യോജിപ്പിച്ച്, പൃഥിവിയിൽനിന്ന് ഉള്ളിലേക്കു തിരിക്കട്ടെ.

ബ്രഹ്മാനുഭൂതിക്ക് ആദ്യം വേണ്ടത് ഭൗതികതയിൽനിന്ന് ഉൾവലിയലും, മനസ്സും ബുദ്ധിയും ആത്മാവിൽ ഉറയ്ക്കലുമാണ്. അതിനായി സൂര്യനോട് പ്രാർത്ഥിക്കുന്നു.

2. യുക്തേന മനസാ വയം
ദേവസ്യ സവിതുഃ സവേ
സുവർഗ്ഗേയായ ശക്ത്യാ.

ഞങ്ങൾ മനസ്സുകൊണ്ട് യോജിച്ച് (ധീയോടും ആത്മാവിനോടും) സവിതൃദേവൻെറ ആജ്ഞയാൽ സുവർഗ്ഗത്തിനായി ശക്തിക്കനുസരിച്ച് (ധ്യാനിക്കുന്നു).

സുവർഗ്ഗം എന്നതിന് ജ്ഞാനാനന്ദസരസ്വതി സ്വർഗ്ഗലാഭത്തിനായി എന്നു പറഞ്ഞു കാണുന്നു. എന്നാൽ അതു ശരിയല്ല, ബ്രഹ്മാനുഭവമാണ്, സ്വർഗ്ഗപ്രാപ്തിയല്ല ലക്ഷ്യം. സ്വാമി ഗംഭീരാനന്ദയും സ്വർഗ്ഗമെന്നു പറയുന്നുണ്ടെങ്കിലും അദ്ദേഹം തുടർന്നു പറയുന്നുണ്ട്, ഇവിടെ സ്വർഗ്ഗം ബ്രഹ്മമാണെന്ന്. അദ്ദേഹത്തിൻെറ വാക്കുകൾ, The word heaven here stand for the supreme self because



this context relates to it and it alone is of the nature of bliss, and the other ordinary joy is included in it, എന്നാണ്.

3. യുക്ത്വായ മനസാ ദേവാൻ
സുവര്യതോ ധിയാദിവം
ബൃഹദ് ജ്യോതിഃ കരിഷ്യതഃ
സവിതാ പ്രസുവാതി താൻ.

ഇപ്രകാരം സുവർലോകങ്ങളിലേക്കു ഗമിക്കുന്ന, ധീകൊണ്ട് പ്രകാശിക്കുന്നതും, ബൃഹത്തായ ജ്യോതിയെ വഹിക്കുന്നതുമായ മനസ്സാൽ, ആ പ്രകാശിക്കുന്ന ദേവന്മാരെ, സവിതാവ് യുക്തംപോലെ അനുഗ്രഹിക്കട്ടെ. ആത്മാഭിമുഖമായി ചരിക്കുന്ന ധ്യാനികളുടെ മനസ്സ് ബുദ്ധികൊണ്ട് പ്രകാശമാനമാണ്. ബൃഹദ് ജ്യോതിസ്സാണ്. അതിൻെറ യോഗ്യത അനുസരിച്ച് സൂര്യൻ അതിനെ അനുഗ്രഹിക്കുകയും ലക്ഷ്യത്തിലെത്തിക്കുകയും ചെയ്യുന്നു.

4. യുഞ്ജതേ മന ഉത യുഞ്ജതേ ധിയോ
വിപ്രാവിപ്രസ്യ ബൃഹതോ വിപശ്ചിതഃ
വിഹോത്രാ ദധേ വയുനാവിദേക
ഇന്മഹീ ദേവസ്യ സവിതുഃ പരിഷ്ടുതി.

ഏതു വിപ്രന്മാർ മനസ്സിനെ യോജിപ്പിക്കുന്നുവോ, ധീയെ യോജിപ്പിക്കുന്നുവോ, അവർ വിപ്രനും, ബൃഹത്തും വിപശ്ചിത്തും (ജ്ഞാനസ്വരൂപൻ) ദേവനുമായ സവിതാവിന് മഹത്തായ സ്തോത്രം നല്കുന്നു. ഏതൊരു സവിതാവ്, ഹോതാവിനാൽ ധരിക്കപ്പെടുന്നുവോ അവൻ ജ്ഞാനമയനും ഏകനും ആണ്. വിപ്രൻ എന്നാൽ വ്യാപനശീലൻ എന്നർത്ഥം. വിഷ്ണു എന്ന വാക്കിനും ഇതാണർത്ഥം. സൂര്യൻ രശ്മികളാൽ സർവ്വവ്യാപിയും വ്യാപനശീലനുമാകയാൽ വിപ്രൻ എന്നു വിളിക്കപ്പെടുന്നു.

5. യുജേവാം ബ്രഹ്മപൂർവ്വം നമോഭിർ
വ്ശ്ലോക ഏതുപത്ഥ്യേവസൂരേഃ
ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആയേ ധാമാനി ദിവ്യാനി തസ്ഥുഃ

അവയോടും യോജിച്ച ബ്രഹ്മത്തെ ആദ്യം നമസ്കരിക്കുന്നു. എൻെറ ശ്ലോകം സൂര്യൻെറ പഥത്തിൽത്തന്നെ ചരിക്കട്ടെ. ദിവ്യങ്ങളായ ധാമങ്ങളെ ഏതു ദേവന്മാർ അധിവസിക്കുന്നുവോ, വിശ്വത്തിൽ ആ അമൃതത്തിൻെറ പുത്രന്മാരും ഇതു ശ്രവിക്കട്ടെ. മനസ്സോടും ധീയോടും യോജിച്ച ആത്മാവിനെ സ്തുതിക്കുന്ന തൻെറ മന്ത്രം സൂര്യപഥത്തിൽ ചരിക്കുന്നതോടൊപ്പം ഭൂമിയിലെ ബ്രഹ്മജ്ഞാനികൾ ശ്രവിക്കട്ടെ എന്നും പ്രാർത്ഥിക്കുന്നു.

6. അഗ്നിര്യത്രാഭിമത്ഥ്യതേ
വായുര്യത്രാധിരുദ്ധ്യതേ
സോമോ യത്രാതിരിച്യതേ
തത്ര സംജായതേമനഃ

എവിടെ അഗ്നി മഥിക്കപ്പെടുന്നുവോ, എവിടെ വായു നിരോധിക്കപ്പെടുന്നുവോ എവിടെ സോമം വർദ്ധിക്കുന്നുവോ അവിടെ മനസ്സ് ജനിക്കുന്നു.

ബൃഹദ് ജ്യോതിയെ വഹിക്കുന്ന ജ്ഞാനിയുടെ മനസ്സ് എപ്പോഴാണ് ഒരാൾക്കു ലഭിക്കുന്നത്? പ്രണവധ്യാനമെന്ന മഥനംകൊണ്ട് തന്നിലെ അഗ്നിയെ ഒരാൾ പ്രകാശിപ്പിക്കുമ്പോൾ; പ്രാണായാമംകൊണ്ട് ഒരാൾ വായുവെ നിരോധിക്കുമ്പോൾ; സോമരസംപോലെ മധുരമായ അമൃതാനന്ദാനുഭൂതി ഒരാളുടെ ഉള്ളിൽ നിറയുമ്പോൾ അയാളിൽ ജ്ഞാനിമനം ജനിക്കുന്നു.

7. സവിത്രാപ്രസവേന
ജുഷേത ബ്രഹ്മപൂർവ്വ്യം.
തത്ര യോനിം കൃണവസേ
നഹിതേ പൂർത്തമക്ഷിപത്.

സവിതാവിനാൽ പ്രസവംകൊണ്ട് പൂർവ്വത്തിൽ ബ്രഹ്മത്തെ സേവിക്കുക. അതിൽ യോനിയെ പിന്നീട് ചെയ്യുക. അങ്ങനെ ചെയ്താൽ നിനക്ക് പൂർത്തം ബന്ധകാരണമാവുകയില്ല.

ബ്രഹ്മചര്യം ദീക്ഷിച്ച്, ബ്രഹ്മത്തിൽ മനസ്സുറപ്പിച്ച്, സൂര്യനാൽ പ്രസവിക്കപ്പെട്ട സർവ്വവസ്തുക്കളുടെയും യഥാർത്ഥ സ്വരൂപം അറിഞ്ഞ ഒരാൾ പിന്നീട് ഗൃഹസ്ഥനായാലും സ്മാർത്ത വൈദികാദികർമ്മങ്ങൾ ചെയ്താലും അവയൊന്നും അയാളെ ബന്ധിക്കുന്നതല്ല.

8. ത്രിരുന്നതം സ്ഥാപ്യ സമം ശരീരം
ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ
ബ്രഹ്മോഡുപേന പ്രതരേന വിദ്വാൻ
സ്രോതാംസി സർവ്വാണി ഭയാവഹാനി.

മൂന്ന് ഉന്നതങ്ങളെ സ്ഥാപിച്ച് സമമാക്കിയ ശരീരത്തിൽ, ഇന്ദ്രിയങ്ങളെ മനസ്സോടുകൂടി ഹൃദയത്തിൽ അടക്കി, ബ്രഹ്മമാകുന്ന തോണികൊണ്ട്, ഭയാവഹങ്ങളായ സർവ്വസ്രോതസ്സുകളെയും വിദ്വാൻ തരണംചെയ്യുന്നു. ശിരസ്സും കണ്ഠവും മാർവ്വിടവും ഉയർത്തിയ, തുല്യവടിവാക്കിയ ശരീരം യോഗാസനത്തെ സൂചിപ്പിക്കുന്നു. ഭയാവഹങ്ങളായ സ്രോതസ്സുകളിൽ ഈ ജന്മത്തിലെ സംസാര സാഗരം മാത്രമല്ല, സർവ്വ ജന്മങ്ങളുടെയും നിലയ്ക്കാത്ത ഒഴുക്കുംപെടുന്നു.

9. പ്രാണാൻ പ്രപീഡ്യേഹസംയുക്തചേഷ്ടഃ
ക്ഷീണേ പ്രാണേ നാസികയോച്ഛ്വസീതഃ
ദുഷ്ടാശ്വ യുക്തമിവ വാഹമേനം
വിദ്വാൻ മനോ ധാരയേതാ പ്രമത്തഃ

പ്രാണനെ അടക്കി സംയുക്തചേഷ്ടനായി, പ്രാണശക്തി കുറയുമ്പോൾ നാസികയാൽ ഉച്ഛ്വസിച്ച്, ദുഷ്ടാശ്വങ്ങളെ പൂട്ടിയ വണ്ടിയെ എന്നപോലെ വിദ്വാൻ മനസ്സിനെ അടക്കി അപ്രമത്തമാക്കുന്നു.



10. സമേ ശുചൗ ശർക്കരാവഹ്നി വാലുകാ-
വിവർജ്ജിതേ ശബ്ദജലാശ്രയാദിഭിഃ
മനോ$f$ നുകൂലേ ന തു ചക്ഷുപീഡനേ
ഗുഹാനിവാതാശ്രയണേ പ്രയോജയേത്.

സമമായും ശുചിയായും കല്ലും തീയും മണലും ഇല്ലാത്തതായും ശബ്ദമോ പൊതുവായ ജലാശയമോ ഇല്ലാത്തതായും മനസ്സിന് അനുകൂലമായും കണ്ണിനെ പീഡിപ്പിക്കാത്തതും ആയ ഗുഹയോ കാറ്റുബാധയില്ലാത്ത സ്ഥലമോ ഉപയോഗപ്പെടുത്തണം.

11. നിഹാരധൂമാർക്കാനിലാനലാനാം
ഖദ്യോതവിദ്യുത്സ്ഫടികശശീനാം
ഏതാനി രൂപാണി പുരസ്സരാണി
ബ്രഹ്മണ്യഭിവ്യക്തി കരാണി യോഗേ.

മഞ്ഞ്, പുക, സൂര്യൻ, വായു, അഗ്നി, നക്ഷത്രം, വിദ്യുച്ഛക്തി (മിന്നൽ) സ്ഫടികം, ചന്ദ്രൻ മുതലായ രൂപങ്ങൾ മുൻവശത്തു കണ്ടാൽ ബ്രഹ്മത്തിന്റെ അഭിവ്യക്തി സൂചിപ്പിക്കുന്ന യോഗങ്ങളാണ്.

12. പൃഥ്വ്യപ്തേ ജോ$f$ നിലഖേ സമുത്ഥിതേ
പഞ്ചാത്മകേ യോഗഗുണേ പ്രവൃത്തേ
ന തസ്യരോഗോ ന ജരാ ന മൃത്യുഃ
പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം.

ഭൂമി, ആപസ്സ്, അഗ്നി, വായു, ആകാശം എന്നിവ (പഞ്ചഭൂതങ്ങൾ) ഉണർന്നുകഴിഞ്ഞാൽ, അഞ്ചുവിധം യോഗഗുണം പ്രവൃത്തമായിക്കഴിഞ്ഞാൽ, യോഗാഗ്നിമയമായ ശരീരത്തെ പ്രാപിച്ചവന്ന് രോഗമോ, ജരയോ മൃത്യുവോ സംഭവിക്കുകയില്ല. ശരീരത്തെക്കുറിച്ചു പറയുമ്പോൾ മൃത്യു എന്നത് അകാലമൃത്യു എന്നാണ് എടുക്കേണ്ടത്.

13. ലഘുത്വമാരോഗ്യമലോലുപത്വം
വർണ്ണപ്രസാദം സ്വരസൗഷ്ഠവശ്ച
ഗന്ധഃ ശുഭോ മൂത്ര പുരീഷമല്പം
യോഗപ്രവൃത്തീം പ്രഥമാം വദന്തി.

ലാഘവം, ആരോഗ്യം, വിഷയസുഖങ്ങളിൽ താത്പര്യമില്ലായ്മ, വർണ്ണ പ്രസാദം, സ്വരസൗഷ്ഠവം, ശുഭഗന്ധം, മൂത്രപുരീഷങ്ങൾ കുറയുക, ഇവ ഒന്നാമത്തെ യോഗലക്ഷണങ്ങളായി പറയുന്നു. യോഗാഭ്യാസിക്ക് ആദ്യം അനുഭവപ്പെടുന്ന ലക്ഷണങ്ങളാണിവ.

14. കിഞ്ച യഥൈവ ബിംബം മൃദയോപലിപ്തം
തേജോമയം ഭ്രാജതേ തത് സുധാന്തം
തദ്വാത്മ തത്വം പ്രസമീക്ഷ്യദേഹീ
ഏകഃ കൃതാർത്ഥോ ഭവതേ വീതശോകഃ

മാത്രമല്ല എപ്രകാരം മണ്ണു മൂടിക്കിടന്ന ബിംബം സുധാന്തത്തിൽ (ശുദ്ധീകരണ ശേഷം) തേജോമയമായി വിളങ്ങുന്നുവോ അതുപോലെ ആത്മതത്ത്വത്തെ ദേഹി എന്നു വീക്ഷിച്ചവൻ ഏകനും, കൃതാർത്ഥനും, ശോകമില്ലാത്തവനുമായി ഭവിക്കുന്നു.

15. യദാത്മതത്വേന തു ബ്രഹ്മതത്ത്വം
ദീപോപമേനേഹയുക്തഃ പ്രപശ്യേത്
അജം ധ്രുവം സർവ്വതത്ത്വൈർവ്വിശുദ്ധം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈ.

ഈ ആത്മതത്ത്വംകൊണ്ട് ബ്രഹ്മതത്ത്വത്തെ ദീപംപോലെ യോഗയുക്തൻ ദർശിക്കുന്നു. അജവും ശാശ്വതവും സർവ്വതത്ത്വവിശുദ്ധവുമായ ദേവനെ അറിഞ്ഞ് സർവ്വപാശവിമുക്തനാവുന്നു.

16. ഏഷ ഹ ദേവഃ പ്രദിശോƒ നു സർവ്വാഃ
പൂർവ്വോഹ ജാത സ ഉ ഗർഭേ അന്തഃ
സ ഏവ ജാതഃ സ ജനിഷ്യമാണഃ
പ്രത്യങ്ജനാൻ തിഷ്ഠതി സർവ്വതോമുഖ.

ഈ ദേവൻ ദിശകളും ഉപദിശകളുമാണ്. അവൻ പൂർവ്വജാതനാണ്. അവൻതന്നെ ഗർഭത്തിനുള്ളിൽ ജാതനായവൻ. അവൻതന്നെ ഇനി ജനിക്കാൻ പോകുന്നവൻ. സർവ്വജനങ്ങളിലും ഇരിക്കുന്ന അവൻ സർവ്വതോമുഖനാണ്.

17. യോ ദേവോ അഗ്നൗ യോ അപ്സു
യോ വിശ്വംഭുവനമാവിവേശ
യ ഔഷധീഷു യോ വനസ്പതിഷു
തസ്മൈ ദേവായ നമോ നമഃ

ഏതൊരു ദേവൻ അഗ്നിയിലും ആപസ്സിലും വിശ്വത്തിലും ഭുവനത്തിലും വ്യാപിച്ചിരിക്കുന്നുവോ, ഏതൊരു ദേവൻ ഓഷധികളിലും വനസ്പതികളിലും ഇരിക്കുന്നുവോ ആ ദേവനു നമസ്കാരം. നമസ്കാരം.

## മൂന്നാമദ്ധ്യായം

1. യ ഏകോ ജാലവാനീശത ഈശനീഭിഃ
സർവ്വാൻ ലോകാനീശത ഈശനീഭിഃ
യ ഏവൈക ഉത്ഭവേ സംഭവേ ച
യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.

**ഏകനും ഇന്ദ്രജാലക്കാരനുമായ ഏതൊരുവൻ ഈശശക്തികളാൽ രക്ഷിക്കുന്നു, സർവ്വലോകങ്ങളെയും ഉത്ഭവത്തിലും സംഭവത്തിലും യാതൊരുവൻ ഏകനായി ഈശശക്തികളാൽ രക്ഷിക്കുന്നു; ആര് ഇതിനെ അറിയുന്നു, അവർ അമൃതരായി ഭവിക്കുന്നു.**



2. ഏകോഹി രുദ്രോ ന ദ്വിതീയായതസ്ഥു-
ര്യ തുമാൻ ലോകാൻ ഈശത ഈശ നീഭിഃ
പ്രത്യങ്ജനാം സ്തിഷ്ഠതി സഞ്ചുകോ ച ചാന്തകാലേ
സംസൃജ്യ വിശ്വാഭുവനാനി ഗോപാഃ

ഏകനായ രുദ്രൻ രണ്ടാമതൊന്നിനെ ആശ്രയിച്ചു സ്ഥിതി ചെയ്യുന്നില്ല; ഈശശക്തികളാൽ ഈ ലോകങ്ങളെ രക്ഷിക്കുന്നു, ഓരോരോ ജനങ്ങളിലും സ്ഥിതി ചെയ്യുന്നു, വിശ്വഭുവനങ്ങളെ സൃഷ്ടിച്ചു, രക്ഷിച്ച് പ്രളയകാലത്തിൽ തന്നിൽ ലയിപ്പിക്കുന്നു.

3. വിശ്വത ശ്ചക്ഷുരുത വിശ്വതോമുഖോ
വിശ്വതോ ബാഹുരുതവിശ്വതസ്പാത്
സംബാഹുഭ്യാം ധമതി സംപതത്രൈർ
ദ്യാവാഭൂമീ ജനയൻ ദേവ ഏകഃ

വിശ്വചക്ഷുസ്സോടും വിശ്വതോമുഖത്തോടും വിശ്വമെങ്ങും നിറഞ്ഞ ബാഹുക്കളോടും പാദങ്ങളോടും കൂടിയ ഏകദേവൻ ദ്യാവാഭൂമികളെ ജനിപ്പിക്കുക മാത്രമല്ല, കൈകളോടും ചിറകുകളോടുംകൂടി യോജിപ്പിക്കുകയും ചെയ്യു. വിരാട് സ്വരൂപനായ ദേവൻെറ വിശ്വരൂപത്തെ പറയുന്നു.

4. യോ ദേവാനാം പ്രഭവശ്ചോത്ഭവച്ച
വിശ്വാധിപോ രുദ്രോ മഹർഷിഃ
ഹിരണ്യഗർഭം ജനയാമാസ പൂർവ്വം
സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

ഏതൊരുവൻ ദേവന്മാരുടെ പ്രഭവവും ഉത്ഭവവും ആകുന്നുവോ വിശ്വാധിപനും രുദ്രനും മഹർഷിയുമായ ഏതൊരുവൻ പൂർവ്വത്തിൽ ഹിരണ്യഗർഭത്തെ ജനിപ്പിച്ചു; അവൻ (ഞങ്ങളെ) ശുഭമായ ബുദ്ധിയോട് യോജിപ്പിക്കട്ടെ.

5. യാ തേ രുദ്ര! ശിവാ തനൂ-
രഘോരാപാപകാശിനീ
തയാ ന സ്തനുവാ ശന്തമയാ
ഗിരിശന്താഭിചാകശീഹി.

രുദ്രാ, അവിടുത്തെ ഏതൊരു ശിവസ്വരൂപങ്ങൾ അഘോരങ്ങളും പാപത്തെ ഭക്ഷിക്കുന്നവയുമായിരിക്കുന്നു, ഹേ ഗിരിയിലെ ശാന്തനായ ദേവാ, സുഖമയമായ ആ ശരീരംകൊണ്ട് ഞങ്ങളെ നോക്കി മംഗളമരുളണേ.

6. കിഞ്ച, യാമിഷ്ഠം ഗിരിശന്ത
ഹസ്തേ ബിഭർഷ്യസ്തവേ
ശിവാം ഗിരിത്രതാം കുരു
മാ ഹിംസീഃ പുരുഷം ജഗത്.

**ഹേ ഗിരിശന്താ, സ്തവമില്ലാത്തവനിലേക്ക് ഏതൊരു ബാണത്തെ കൈയിൽ ധരിക്കുന്നുവോ ആ ബാണത്തെ ശിവമാക്കുക ഹേ ഗിരിത്ര, പുരുഷന്മാരെയോ ജഗത്തെയോ ഹിംസിക്കരുത്.**

7. തതഃപരം ബ്രഹ്മപരം ബൃഹന്തം
യഥാനികായം സർവ്വഭൂതേഷുഗൂഢം
വിശ്വസ്യൈകം പരിവേഷ്ടിതാര-
മീശം തം ജ്ഞാത്വാ മൃതാ ഭവന്തി.

അതിനുമപ്പുറം, ബ്രഹ്മത്തിനും പരം, ബൃഹത്തായി സർവ്വഭൂതങ്ങളിലും ഗൂഢമായി അതാതു ശരീരത്തിനനുസരിച്ച്, ജഗത്തിൻെറ ഏകമായ ആവരണമായി ഈശനായിരിക്കുന്ന അവനെ അറിഞ്ഞ് അമൃതന്മാരായി ഭവിക്കുന്നു.

8. വേദാഹമേതം പുരുഷം മഹാന്ത
മാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേƒയനായ.

തമസ്സിനപ്പുറത്ത്, മഹത്തിൻെറ അവസാനത്തിൽ, ആദിത്യവർണ്ണമായ ആ പുരുഷനെ ഞാൻ അറിയുന്നു. അവനെ അറിഞ്ഞ് മൃത്യുവിനെ അതിവർത്തിക്കുന്നു. അയനത്തിനായി മറ്റൊരു പന്ഥാവ് ഭവിക്കുന്നില്ല. ആദിത്യവർണ്ണമായ പുരുഷനിലേക്കല്ലാതെ ഒരു അയനവീഥി ആത്മാവിനില്ല.

9. യസ്മാത്പരം നാപരമസ്തികിഞ്ചിത്
യസ്മാന്നണീയോ ന ജ്യായോസ്തികശ്ചിത്
വൃക്ഷ ഇവ സ്തബ്ധോ ദിവി തിഷ്ഠത്യേകഃ
തേനേദം പൂർണ്ണം പുരുഷേണസർവ്വം.

അതിനെക്കാൾ പരമായോ അതിൽനിന്ന് അപരമായോ ഒന്നുംതന്നെയില്ല. അതിനെക്കാൾ ചെറിയതോ വലിയതോ ഇല്ല. വൃക്ഷംപോലെ അവൻ ആകാശമെങ്ങും സ്തബ്ധമായി, ഏകമായി സ്ഥിതിചെയ്യുന്നു. ആ പുരുഷനാൽ സർവ്വവും പൂർണ്ണമായിരിക്കുന്നു.

ആകാശത്തേക്കു കണ്ണോടിക്കുക. അചഞ്ചലവും അദ്വയവുമായ ഒരു മഹാമൗനത്താൽ ദിക്കെങ്ങും പൂരിച്ചു നില്ക്കുന്നു. ആ മഹാമൗനം നമ്മുടെ ഉള്ളിലും നിറയുന്നു. അചലമായി നില്ക്കുന്ന വൃക്ഷത്തിൻെറ മഹാമൗനംപോലെ.

10. തതോ യദുത്തരതരം
തദരൂപമനാമയം
യ ഏതത് വിദുരമൃതാസ്തേഭവ-
ന്ത്യഥേ തരേ ദുഃഖ മേവാ പിയന്തി.

പിന്നെ ഏതൊന്ന് ഏറ്റവും ഉത്തരവും, അരൂപവും, അനാമയവുമാണോ അതിനെ ആര് അറിയുന്നുവോ, അവർ അമൃതമായി ഭവിക്കുന്നു. മറ്റുള്ളവർ ദുഃഖത്തെ പ്രാപിക്കുന്നു.

11. **സർവ്വാനന ശിരോഗ്രീവഃ**
**സർവ്വഭൂത ഗുഹാശയഃ**
**സർവ്വവ്യാപീ സ ഭഗവാൻ**
**തസ്മാത് സർവ്വഗതഃ ശിവഃ**



അവൻ സർവ്വാനനശിരോഗ്രീവനും സർവ്വഭൂതഗുഹാശയനും സർവ്വ വ്യാപിയും ഭഗവാനും സർവ്വഗതനും ശിവനുമാകുന്നു.

12. കിഞ്ച, മഹാൻ പ്രഭുർവ്വൈ പുരുഷഃ
സത്വ സ്യൈഷപ്രവർത്തക.
സുനിർമ്മലാമിമാം പ്രാപ്തി-
മീശാനോ ജ്യോതിരവ്യയഃ

മാത്രമല്ല, മഹാനും പ്രഭുവും, സത്വത്തിൻെറ പ്രവർത്തകനും, സുനിർമ്മലമായ അവസ്ഥയുടെ പ്രാപ്തിയെ നല്കുന്ന ഈശനും, അവ്യയജ്യോതിയുമാകുന്നു ഈ പുരുഷൻ.

13. അംഗുഷ്ഠമാത്രഃ പുരുഷോന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മനീശോ മനസാഭിക്ലപ്തോ
യ ഏതത് വിദുരമൃതാസ്തേ ഭവന്തി.

അംഗുഷ്ഠത്തോളം മാത്രം വലിപ്പമുള്ള അന്തരാത്മാവായ പുരുഷൻ സദാ ജനങ്ങളുടെ ഹൃദയത്തിൽ സന്നിധാനം ചെയ്യുന്നു. ഹൃത്തിലൂടെ മനനപ്രക്രിയയുടെ ഈശനായി മനസ്സോടു തുല്യമായി കാണപ്പെടുന്നു. ആര് ഇതറിയുന്നുവോ അവർ അമൃതമായി ഭവിക്കുന്നു.

14. സഹസ്രശീർഷാ പുരുഷഃ
സഹസ്രാക്ഷഃ സഹസ്രപാത്
സഭൂമിം വിശ്വതോ വൃത്വാ-
ത്യതിഷ്ഠത് ദശാംഗുലം.

അതേ പുരുഷൻ തന്നെ സഹസ്രശീർഷനും സഹസ്രാക്ഷനും സഹസ്ര പാദനുമായി ഭൂമിയെ പൂർണ്ണമായി ആവരണംചെയ്ത് പത്തംഗുലം അതിവർത്തിച്ചുമിരിക്കുന്നു. ഒരേസമയം അംഗുഷ്ഠമാത്രനായ അന്തര്യാമിയായും വിശ്വത്തെ മുഴുവൻ ആവരണം ചെയ്യുന്ന സർവ്വവ്യാപിയായും, അതിനെയും അതിവർത്തിച്ചു നില്ക്കുന്നവനായും പുരുഷൻ പറയപ്പെടുന്നു.

15. പുരുഷ ഏവേദം സർവ്വം
യത്ഭൂതം യച്ച ഭവ്യം
ഉതാ മൃതത്വ സ്യേശാനോ
യദന്നേ നാതി രോഹതി.

അന്നംകൊണ്ട് ഏതു വളരുന്നുവോ, ഏതു ഭൂതമാണോ, ഏതു ഭാവിയിൽ ഉണ്ടാവാൻ പോവുന്നതാണോ അതെല്ലാം (സർവ്വവും) ഈ പുരുഷനാണ്. മാത്രമല്ല അമൃതത്വത്തിൻെറ ഈശനും അവനാണ്.

16. **സർവ്വതഃ പാണിപാദം തത്**
**സർവ്വതോക്ഷിശിരോമുഖം**
**സർവ്വതഃ ശ്രുതിമല്ലോകേ**
**സർവ്വമാവൃത്യ തിഷ്ഠതി.**

അത് ലോകത്തിൽ സർവ്വത്ര ശ്രുതികളോടും, സർവ്വത്ര കൈകാലുകളോടും സർവ്വത്ര കണ്ണ്, ശിരസ്സ്, മുഖം എന്നിവയോടും സർവ്വത്തെയും ആവരണം ചെയ്ത് സ്ഥിതിചെയ്യുന്നു.

17. സർവ്വേന്ദ്രിയ ഗുണാഭാസം
 സർവ്വേന്ദ്രിയ വിവർജ്ജിതം
 സർവ്വസ്യ പ്രഭുമീശാനാം
 സർവ്വസ്യ ശരണം ബൃഹത്.

ഇന്ദ്രിയങ്ങളോടു ചേർന്നും, ഇന്ദ്രിയങ്ങളെ ഉപേക്ഷിച്ചും സർവ്വത്തിനും പ്രഭുവും ഈശനും ശരണവുമായി, എല്ലാത്തിലും വെച്ച് ബൃഹത്തായി കാണപ്പെടുന്നു.

18. കിഞ്ച, നവദ്വാരേ പുരേ ദേഹീ
 ഹംസോ ലേലായതേ ബഹിഃ
 വശീ സർവ്വസ്യ ലോകസ്യ
 സ്ഥാവരസ്യ ചരസ്യ ച.

സ്ഥാവരജംഗമങ്ങളായ സർവ്വലോകത്തെയും അവൻ വശീകരിക്കുന്നു. നവദ്വാരങ്ങളുള്ള ശരീരനഗരത്തിൽ ഇരിക്കുന്ന ദേഹിയാകുന്ന ഹംസം പുറത്തു ചലിക്കുന്നു. പുറത്തേക്ക് വിഷയാഭിമുഖമായി ചലിച്ചുകൊണ്ടിരിക്കുന്നതായി നമുക്കു തോന്നുന്നത് ഇന്ദ്രിയങ്ങളോടു ചേർന്നിരിക്കുമ്പോഴത്തെ പുരുഷനെയാണ്. വാസ്തവത്തിൽ ഇന്ദ്രിയങ്ങളുമായി ബന്ധമില്ലാതെയാണ് അന്തര്യാമിയായി പുരുഷൻ ഇരിക്കുന്നത്. 17-ാം ശ്ലോകത്തിൽ അതുകൊണ്ടാണ് ഇന്ദ്രിയങ്ങളോടു ചേർന്നു കാണപ്പെടുന്നതും സർവ്വേന്ദ്രിയവിവർജ്ജിതമായി കാണപ്പെടുന്നതും ഒരേ പുരുഷനാണെന്ന് എടുത്തു പറഞ്ഞിരിക്കുന്നത്. ഇതുവരെ പാണി, പാദം, അക്ഷി, എന്നിവയോടു ചേർന്നിരിക്കുന്നതായി പറഞ്ഞത് സർവ്വേന്ദ്രിയ ഗുണാഭാസമായ പുരുഷനെയാണ്. അടുത്ത ശ്ലോകത്തിൽ സർവ്വേന്ദ്രിയ വിവർജ്ജിതമായ പുരുഷനെ പ്രകീർത്തിക്കുന്നു.

19. അപാണി പാദോ ഗവനോ ഗ്രഹീതാ
 പശ്യത്യ ചക്ഷുഃ സ ശൃണോത്യകർണ്ണഃ
 സ വേത്തി വേദ്യം ന ച തസ്യാസ്തി വേത്താ
 തമാഹുരഗ്ര്യം പുരുഷം മഹാന്തം.

അവൻ പാണിപാദങ്ങളില്ലാതെയും വേഗത്തിൽ സഞ്ചരിക്കുന്നു. ചക്ഷുസ്സില്ലാതെയും കാണുന്നു. കർണ്ണമില്ലാതെയും കേൾക്കുന്നു. അവൻ സർവ്വവും അറിയുന്നു. എന്നാൽ അവനെ അറിയുന്നവർ ആരുമില്ല. അവനെ അഗ്രനും മഹാന്തവുമായ പുരുഷൻ എന്നു പറയുന്നു.

20. കിഞ്ച അണോരണീയാൻ മഹതോ മഹീയാൻ
 ആത്മാ ഗുഹായാം നിഹിതോഽസ്യ ജന്തോഃ
 തമക്രതും പശ്യതി വീതശോകോ
 ധാതുഃ പ്രസാദാത് മഹിമാനമീശം.



അണുവിൽവെച്ച് അണുവും മഹത്തിൽവെച്ച് മഹത്തുമായ ആത്മാവ് ജന്തുക്കളുടെ ഹൃദയഗുഹയിൽ വസിക്കുന്നു. അവൻ അക്രതുവാണ് (കർമ്മരഹിതനാണ്). ശോകമില്ലാത്തവനാണ്. ധാതുപ്രസാദംകൊണ്ട് മഹിമയേറിയ ആ ഈശ്വരനെ നാം ദർശിക്കുന്നു. (ദർശിച്ചമാത്രയിൽ അക്രതുവും വീതശോകനുമായിത്തീരുകയും ചെയ്യുന്നു)

21. വേദാഹമേതമജരം പുരാണം
 സർവ്വാത്മാനം സർവ്വഗതം വിഭുത്വാത്
 ജന്മനിരോധം പ്രവദന്തി യസ്യ
 ബ്രഹ്മവാദിനോ ഹി പ്രവദന്തി നിത്യം.

ജര ബാധിക്കാത്തതും, ഏറ്റവും പുരാണവും, വിഭുത്വംകൊണ്ട് സർവ്വഗതവുമായ ഈ സർവ്വാത്മാവിനെ ഞാൻ അറിയുന്നു. ബ്രഹ്മവാദികൾ, അവന് പറയപ്പെട്ടതായ ജന്മമില്ലായ്മ (അജത്വം) നിത്യവും പറഞ്ഞുകൊണ്ടിരിക്കുന്നു.

## നാലാമദ്ധ്യായം

1. യ ഏകോഽ വർണ്ണോ ബഹുധാ ശക്തിയോഗാ-
 ദ്വർണ്ണാ നനേകാൻ നിഹിതാർത്ഥോ ദധാതി
 വിചൈന്തി ചാന്തേ വിശ്വമാദൗ സ ദേവഃ
 സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

അവർണ്ണനും ഏകനുമായ അവൻ ആദിയിൽ ബഹുവിധമായ ശക്തിയോഗത്താൽ അനേകം വർണ്ണങ്ങളെ സ്വയം നിഹിതാർത്ഥനായി (നിരപേക്ഷനായി) ഇരുന്നിട്ട് സൃഷ്ടിക്കുകയും അന്തത്തിൽ തന്നിൽ അടക്കുകയും ചെയ്തു. ആ ദേവൻ വിശ്വത്തെ, ഞങ്ങളുടെ ശുഭമായ ബുദ്ധിയോട് യോജിപ്പിക്കട്ടെ.

ഈശ്വരൻ സവർണ്ണനല്ല. അവർണ്ണനാണ്. അവർണ്ണനാണ് സവർണ്ണമായ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുകയും തന്നിൽ ലയിപ്പിക്കുകയും ചെയ്യുന്നത്. സവർണ്ണമായ, വർണ്ണാശ്രമധർമ്മയുക്തവും മായാമയവുമായ ഈ വിശ്വം ഞങ്ങളുടെ ശുഭമായ ബുദ്ധിയിൽ അടങ്ങി, അവർണ്ണമായ ബ്രഹ്മസ്വരൂപമായി പ്രകാശിക്കട്ടെ. ഭേദഭാവനകൾ അടങ്ങിയ ശുഭ്രമായ ബുദ്ധിയിൽ അദ്വൈതം പ്രകാശിക്കട്ടെ.

2. തദേവാഗ്നിസ്തദാദിത്യ
 സ്തദ്വായുസ്തദു ചന്ദ്രമാഃ
 തദേവശുക്രം തദ്ബ്രഹ്മ
 തദാപസ്തത് പ്രജാപതിഃ

**അഗ്നി ഏതോ അതുതന്നെയാണ് ആദിത്യൻ. അതുതന്നെയാണ് വായു. അതുതന്നെയാണ് ചന്ദ്രൻ. അതുതന്നെയാണ് ശുക്രൻ. അതുതന്നെയാണ് ആപസ്സ്. അതുതന്നെയാണ് പ്രജാപതി. അതുതന്നെയാണ് ബ്രഹ്മം. ഊർജ്ജം, നക്ഷത്രങ്ങൾ, വായു, ഉപഗ്രഹം, ഗ്രഹം, ജലാത്മകമായ ഭൂമി, അവിടെ പ്രജാപതിയായി**

രിക്കുന്ന മനുഷ്യൻ, ബ്രഹ്മം ഇവയ്ക്കെല്ലാം ഇവിടെ അഭേദം പറയുന്നു. അദ്വൈതത്തിൻെറ ഈ പരമകാഷ്ഠയിൽത്തന്നെയാണ് എനർജിക്കും മാസിനും അഭേദം കല്പിച്ച ഐൻസ്റ്റൈനെപ്പോലുള്ള ഋഷിമാരും ചെന്നെത്തുന്നത്.

3. ത്വം സ്ത്രീത്വം പുമാനസി
ത്വം കുമാര ഉതവാ കുമാരീ
ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി
ത്വം ജാതോ ഭവസി വിശ്വതോമുഖഃ

അവിടുന്ന് സ്ത്രീയാണ്; പുരുഷനുമാണ്. അവിടുന്ന് കുമാരനാണ്, കുമാരിയുമാണ്. അവിടുന്ന് ജീർണ്ണനായി ദണ്ഡിൻെറ സഹായത്താൽ സഞ്ചരിക്കുന്നു. അവിടുന്നു വിശ്വതോമുഖനായി ജനിക്കുന്നവനായും ഭവിക്കുന്നു.

4. നീലഃ പതംഗോ ഹരിതോ ലോഹിതാക്ഷ-
സ്തടിത് ഗർഭഃ ഋതവഃ സമുദ്രാഃ
അനാദിമത്വം വിഭുത്വേന വർത്തസേ
യതോ ജാതാനി ഭുവനാനി വിശ്വാ.

നീലവർണ്ണവും, പതംഗങ്ങളും, പച്ചനിറവും ചുവന്ന കണ്ണുമുള്ളവയും (തത്ത) വൈദ്യുതിയെ ഗർഭത്തിൽ ധരിച്ചവയും (മേഘം) ഋതുക്കളും, സമുദ്രങ്ങളും അവിടുന്നുതന്നെ. അങ്ങ് അനാദിയാണ്. അങ്ങ് വിഭുത്വംകൊണ്ട്, അങ്ങയിൽ നിന്നുതന്നെ ജനിച്ച വിശ്വഭുവനങ്ങളിലെല്ലാം വർത്തിക്കുന്നു.

5 അജാമേകാം ലോഹിത ശുക്ലകൃഷ്ണാം
ബഹ്വീഃ പ്രജാഃ സൃജമാനാം സരൂപാഃ
അജോ ഹ്യേകോ ജുഷമാണോƒ നുശേതേ.
ജഹാത്യേനാം ഭുക്തഭോഗാ മജോന്യഃ

ലോഹിത, ശുക്ല, കൃഷ്ണ എന്നിങ്ങനെ വർണ്ണാത്മികയും അനേകം പ്രജകളെ സൃഷ്ടിക്കുന്നവളും സരൂപയും ആയ ഏകയായ അജയെ സേവിക്കുന്നവനായ ഏകനായ അജൻ അവളിൽ മുഴുകിക്കിടക്കുന്നു. അന്യനായ അജൻ ഭുക്തഭോഗയായ അവളെ ത്യജിക്കുന്നു. ഗൃഹസ്ഥൻെറയും സംന്യാസിയുടെയും സ്വഭാവങ്ങളാണിവിടെ പറയുന്നത്. ഗൃഹസ്ഥൻ പ്രകൃതിയിൽ മയങ്ങി മുഴുകി, അവളെ ഭുജിക്കുന്നതിൽ തത്പരനായിരിക്കുന്നു. സംന്യാസി സർവ്വകാമങ്ങളും ഭുജിച്ചു കഴിഞ്ഞവനായിട്ട് അവളെ ത്യജിക്കുന്നു. വർണ്ണാത്മകമായ പ്രപഞ്ചത്തെ ത്യജിച്ച സംന്യാസി 'അവർണ്ണ'നായിത്തീരുന്നു. ചുവപ്പ് അഗ്നിയും വെളുപ്പ് ജലവും കറുപ്പ് അന്നവുമാണ്. ഈ മൂലധാതുക്കൾകൊണ്ടാണ് ജഗത്ത് സൃഷ്ടിക്കപ്പെടുന്നത്. ഈ ധാതുക്കളെ ത്യജിച്ച സംന്യാസിക്ക് പ്രജാസൃഷ്ടിയില്ല. ധാതുക്കളെ ത്യജിക്കണമെങ്കിൽ, ധാതുക്കൾതന്നെ പ്രസാദിച്ച് അനുഗ്രഹിക്കണം. മൂന്നാം അദ്ധ്യായം 20-ാം ശ്ലോകത്തിൽ ധാതുപ്രസാദംകൊണ്ട് ബ്രഹ്മത്വം പ്രാപിക്കുന്ന തായി പറയുന്നുണ്ട്. ഭോക്താവായി സംസാരത്തിൽ മുഴുകിയ ആത്മാവിനെയും, ഭുക്തകാമനായി മാറിനിന്നു വീക്ഷിക്കുന്ന ആത്മാവിനെയും അടുത്ത ശ്ലോകത്തിൽ മനോഹരമായ ഒരു ഉപമാനം ചൂണ്ടിക്കാട്ടി വർണ്ണിക്കുന്നു.



6. ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്ത്യ
നശ്നന്നന്യോ അഭി ചാകശീതി.

എപ്പോഴും ചേർന്നിരിക്കുന്നവരും സഖികളുമായ രണ്ടു സുപർണ്ണങ്ങൾ, സമാനമായ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു. അവരിൽ ഒരാൾ പിപ്പലത്തെ സ്വാദോടെ അനുഭവിക്കുന്നു. മറ്റൊന്ന് ഒന്നും തിന്നാതെ എല്ലാത്തിനെയും കാണുന്നു.

7. സമാനേ വൃക്ഷേ പുരുഷോനിമഗ്നോƒ-
നീശയോ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യ മീശ-
മസ്യമഹിമാനമിതി വീതശോകഃ

സമാനമായ വൃക്ഷത്തിൽ നിമഗ്നനായ പുരുഷൻ അനീശത്വംകൊണ്ട്, മോഹിപ്പിക്കപ്പെട്ടവനായി, ദുഃഖിക്കുന്നു. സേവിതമായ ഈശനെ ദർശിച്ച അന്യനാകട്ടെ, "എല്ലാം അവൻെറ മഹിമയാണ്" എന്ന് വീതശോകനായിത്തീരുന്നു.

8. ഋചോ അക്ഷരേ പരമേ വ്യോമൻ
യസ്മിൻ ദേവാ അധിവിശ്വേ നിഷേദുഃ
യസ്തം നവേദങ്കി മൃചാ കരിഷ്യതി
യ ഇത്തദ്വിദുസ്ത ഇമേ സമാസതേ.

ഋക്കും അക്ഷരവും പരമവുമായ വ്യോമത്തിൽ എല്ലാ വിശ്വേദേവന്മാരും അധിവസിക്കുന്നു. (ആ വ്യോമത്തെ) ആര് അറിയുന്നില്ലയോ അവൻെറ ഋക്കൊണ്ട് (വേദപാണ്ഡിത്യംകൊണ്ട്) എന്തു ചെയ്യാനാണ്? ആര് അതിനെ അറിയുന്നുവോ അവർ കൃതകൃത്യരാവുന്നു. ഐതരേയ ഉപനിഷത്ത് വ്യാഖ്യാനിക്കുമ്പോൾ ആദ്യം തന്നെ ഈ പരമമായ നിഗൂഢസത്യത്തെ അനാവരണം ചെയ്യാൻ ഞാൻ ശ്രമിക്കയുണ്ടായി. സർവ്വദ്രവ്യവും സ്ഥിതിചെയ്യുന്ന 'ഖഹര'ത്തെ ജ്യോതിശ്ശാസ്ത്രജ്ഞൻ അറിയുന്നു. സർവ്വവിശ്വേദേവന്മാരും അധിവസിക്കുന്ന അക്ഷരവും പരമവുമായ വ്യോമം അതുതന്നെ. ഹൃദയഗുഹയിലെ ചിദാകാശവും അതുതന്നെ. ഈ നിഗൂഢതത്ത്വം സാക്ഷാത്കരിക്കാതെ വെറും ശുഷ്കമായ വേദപാണ്ഡിത്യം കൊണ്ട് യാതൊരു പ്രയോജനവുമില്ല.

9. ഛന്ദാംസി യജ്ഞാഃ ക്രതവോ വ്രതാനി
ഭൂതം ഭവ്യം യച്ച വേദാവദന്തി
അസ്മാന്മായീ സൃജതേ വിശ്വമേത-
ത്തസ്മിം ശ്ചാന്യോ മായയാ സന്നിരുദ്ധഃ

ഛന്ദസ്സുകളും യജ്ഞങ്ങളും, ക്രതുക്കളും വ്രതങ്ങളും വേദവാക്കുകളും, ഭൂതം, ഭാവി എന്നിവയും ഉള്ള ഈ വിശ്വത്തെ തൻെറ മായയാൽ സൃഷ്ടിക്കുന്നു. ആ ജഗത്തിൽത്തന്നെ അന്യൻ മായകൊണ്ട് നിരുദ്ധനായി (തടയപ്പെട്ടവനായി) ഇരിക്കുന്നു.

10. മായാം തു പ്രകൃതിം വിദ്യാത്
മായിനം തു മഹേശ്വരം
തസ്യാവയവഭൂതൈസ്തു
വ്യാപ്തം സർവ്വമിദം ജഗത്.

മായയെ പ്രകൃതി എന്നറിയുക. മായാവിയെ മഹേശ്വരനെന്നും. അവന്റെ അവയവ ഭൂതങ്ങളെക്കൊണ്ട് ഈ ജഗത്ത് സർവ്വവും വ്യാപിക്കപ്പെട്ടിരിക്കുന്നു.

11. യോ യോനിം യോനിമധിതിഷ്ഠത്യേകോ-
യസ്മിന്നിദം സ ച വിചൈതി സർവ്വം
തമീശാനം വരദം ദേവമീഡ്യം
നിചായ്യേമാം ശാന്തിമത്യന്തമേതി.

ഏതൊരുവൻ ഓരോരോ യോനികളിലും ഇരുന്നിട്ടും ഏകനായിരിക്കുന്നു, ഏതൊരുവനിൽ ഇത് സർവ്വവും അടങ്ങുന്നു, ആ ഈശനും വരദനുമായ ദേവൻ സ്തുതിക്കപ്പെടുന്നു. അവനെ "മാം." (ഞാൻ) എന്ന് ഉറപ്പിക്കുമ്പോൾ അത്യന്തം ശാന്തി ലഭിക്കുന്നു.

12. യോ ദേവാനാം പ്രഭവശ്ചോത്ഭവശ്ച
വിശ്വാധിപോ രുദ്രോഃ മഹർഷിഃ
ഹിരണ്യഗർഭപശ്യതജായമാനം
സനോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

ഏതൊരുവൻ ദേവന്മാരുടെ പ്രഭവവും ഉത്ഭവവുമാണോ, വിശ്വാധിപനും രുദ്രനും മഹർഷിയുമാണോ, തന്നിൽനിന്നു ജനിച്ച ഹിരണ്യഗർഭനെ ഏതൊരുവൻ ദർശിച്ചുവോ, അവൻ ഞങ്ങൾക്കു ശുഭയായ ബുദ്ധിയുമായി സംയോഗം തരട്ടെ.

13. യോ ദേവാനാമധിപോ
യസ്മിൻ ലോകാഃ അധിശ്രിതാഃ
യ ഈശേ അസ്യ ദ്വിപദശ്ചതുഷ്പദഃ
കസ്മൈ ദേവായ ഹവിഷാ വിധേമ.

ഏതൊരുവൻ ദേവന്മാരുടെ അധിപനാണോ, ഏതൊരുവനിൽ ലോകങ്ങൾ അധിഷ്ഠിതമായിരിക്കുന്നുവോ, ഏതൊരുവൻ ഇവിടെയുള്ള ദ്വിപദങ്ങളെയും ചതുഷ്പദങ്ങളെയും ഭരിക്കുന്നുവോ ആ ദേവന് ഹവിസ്സ് അർപ്പിക്കുന്നു.

14. സൂക്ഷ്മാതിസൂക്ഷ്മം കലിലസ്യമദ്ധ്യേ
വിശ്വസ്യ സ്രഷ്ടാരമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ശിവം ശാന്തിമത്യന്തമേതി.

ജലമദ്ധ്യത്തിൽ സൂക്ഷ്മത്തിൽവെച്ച് സൂക്ഷ്മമായിരിക്കുന്നവനും, വിശ്വത്തിന്റെ സ്രഷ്ടാവും, അനേകരൂപിയും ഏകനെങ്കിലും വിശ്വമെങ്ങും നിറഞ്ഞവനുമായ



ശിവനെ അറിഞ്ഞാൽ അത്യന്തം ശാന്തി ലഭിക്കുന്നു. ഒൻപതു ദ്വാരങ്ങളോടുകൂടിയ നഗരമായും കോട്ടയായും ശരീരത്തെ സങ്കല്പിക്കാറുണ്ട്, ജലധിയായി സംസാരത്തെയും. സംസാരജലധി നടുവിൽ ശരീരമെന്ന കോട്ടയിലാണ് സൂക്ഷ്മമായ ആത്മാവ്.

15. സ ഏവ കാലോ ഭുവനസ്യ ഗോപ്താ
വിശ്വാധിപഃ സർവ്വഭൂതേഷു ഗൂഢഃ
യസ്മിൻ യുക്താ ബ്രഹ്മർഷയോ ദേവതാശ്ച
തമേവം ജ്ഞാത്വാ മൃത്യുപാശാൻ ശ്ചിനത്തി

അവൻതന്നെ കാലങ്ങളിൽ ഭുവനത്തിന്റെ രക്ഷിതാവും വിശ്വാധിപനും സർവ്വഭൂതങ്ങളിലും ഗൂഢമായി വസിക്കുന്നവനുമാണ്. അവനോട് യോഗം സംഭവിച്ച ബ്രഹ്മർഷിമാരും ദേവതമാരും അവനെ അറിഞ്ഞിട്ട് മൃത്യുപാശങ്ങളെ ഛേദിക്കുന്നു.

16. ഘൃതാത്പരം മണ്ഡമിവാതിസൂക്ഷ്മം
ജ്ഞാത്വാ ശിവം സർവ്വഭൂതേഷു ഗൂഢം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ

ഘൃതത്തിൽനിന്നു വ്യത്യസ്തമായ അതിന്റെ പാടപോലെ അതിസൂക്ഷ്മമായി സർവ്വഭൂതങ്ങളിലും ഗൂഢമായിരിക്കുന്നവനും, വിശ്വത്തിലെങ്ങും നിറഞ്ഞവനുമായ ശിവമായ ദേവനെ അറിഞ്ഞ് സർവ്വപാശങ്ങളിൽനിന്നും മോചനം നേടുന്നു.

17. ഏഷ ദേവോ വിശ്വകർമ്മാമഹാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മനീഷാ മനസാഭിക്ലൃപ്തോ
യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.

ഇപ്രകാരമുള്ള ദേവൻ വിശ്വകർമ്മാവും മഹാത്മാവും സദാ ജനങ്ങളുടെ ഹൃദയത്തിൽ സന്നിഹിതനും, ഹൃത്തുകൊണ്ടും മനീഷയുള്ള മനസ്സുകൊണ്ടും കണ്ടുപിടിക്കേണ്ടവനുമാണ്. ആര് അതിനെ അറിയുന്നുവോ അവൻ അമൃതമായി ഭവിക്കുന്നു.

18. യദാ തമസ്തന്ന ദിവാനരാത്രി-
ർന്ന സന്ന ചാസച്ഛിവ ഏവ കേവലഃ
തദക്ഷരം തത് സവിതുർവ്വരേണ്യം
പ്രജ്ഞാ ച തസ്മാദ് പ്രസൃതാ പുരാണി.

എപ്പോൾ തമസ്സ് ഇല്ലാതാവുന്നുവോ, രാത്രിയും പകലും ഇല്ലാതാവുന്നുവോ, സത്തും അസത്തും ഇല്ലാതെ കേവലമായ ശിവം മാത്രമായിത്തീരുന്നുവോ അപ്പോൾ അക്ഷരമായ അത് സവിതാവിന് വരേണ്യമാണ്. പുരാണിയായ പ്രജ്ഞയും അതിനാൽ അതിൽനിന്ന് ഒഴുകുന്നു.

19. നൈനമൂർദ്ധ്വം ന തിര്യഞ്ചം
ന മധ്യേ പരിജഗ്രഭത്
ന തസ്യ പ്രതിമാ അസ്തി
യസ്യനാമ മഹദ്യശഃ

ഇതിനെ ഊർദ്ധ്വത്തിലോ തിര്യഗ്ഭാഗത്തോ മദ്ധ്യത്തിലോ പരിഗ്രഹിക്കാവതല്ല. അതിന് പ്രതിമ ഇല്ല. അതിൻെറ നാമം മഹത്തായ യശസ്സാണ്.

സ്ഥലമോ കാലമോ രൂപമോ നാമമോ ഇല്ലാത്ത മഹത്തായ യശസ്സാണ് ബ്രഹ്മം. ആളുകൾ അതിനെ ഒരു പ്രത്യേകസ്ഥാനത്തു വെച്ച്, പ്രതിമാരൂപത്തിൽ, പ്രത്യേക നാമങ്ങൾ നല്കി ആരാധിക്കുന്നത് നാം കണ്ടുവരുന്നു. പക്ഷേ, ഇതൊന്നും അതിൻേറതായ ലക്ഷണങ്ങളല്ല എന്ന് ഉപനിഷത്ത് അസന്ദിഗ്ദ്ധമായി പ്രസ്താവിക്കുന്നു. മനീഷയുള്ള മനസ്സുകൊണ്ടു മാത്രമാണ് അതിനെ കണ്ടെത്താൻ കഴിയുക. കണ്ടെത്തിയവനിൽനിന്ന് പുരാണമായ പ്രജ്ഞ വഴിഞ്ഞൊഴുകുന്നു. നവനവോന്മേഷശാലിനിയായ പ്രജ്ഞയാണല്ലോ പ്രതിഭ. പ്രതിഭയുടെ പ്രകാശമാണ് ഒരു വ്യക്തി. അതിനെ സാക്ഷാത്കരിക്കുമ്പോൾ മറ്റുള്ളവർക്ക് ആ സാക്ഷാത്കാരത്തിൻെറ ലക്ഷണമായി കാണാവുന്നത്. പ്രതിഭാപ്രകാശമുള്ള വ്യക്തിക്ക് സ്വാഭാവികമായി യശസ്സും കൈവരുന്നത് നാം കാണുന്നു.

20. ന സംദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ ഹൃദിസ്ഥം മനസായ ഏന-
യേവം വിദുരമൃതാസ്തേ ഭവന്തി.

അതിൻെറ രൂപം കാണത്തക്കനിലയിൽ സ്ഥിതിചെയ്യുന്നില്ല. അതിനെ ആരും കണ്ണുകൊണ്ട് കണ്ടിട്ടില്ല. ഹൃത്തുകൊണ്ടും മനസ്സുംകൊണ്ടും ഹൃദിസ്ഥമായിരിക്കുന്ന അതിനെ അറിയുന്നവർ അമൃതന്മാരായി ഭവിക്കുന്നു.

21. അജാത ഇത്യേവ കശ്ചിത്
ഭീരുഃ പ്രപദ്യതേ രുദ്ര
യത്തേ ദക്ഷിണം മുഖം
തേന മാം പാഹി നിത്യം.

ഏതൊന്നിനാൽ അജാതനെന്നനിലയിൽ ഇരിക്കുന്നുവോ, അതിനാൽ ഭീരുവായവർ, ഹേ, രുദ്രാ, അവിടുത്തെ പ്രാപിക്കുന്നു. അവിടുത്തെ ദക്ഷിണമായ മുഖംകൊണ്ട് നിത്യവും എന്നെ രക്ഷിക്കേണമേ. മനുഷ്യർ ഭീരുക്കളാകയാൽ അവർ തങ്ങൾക്ക് മരണമുണ്ടെന്നു കരുതി ഭയപ്പെടുന്നവരാണ്. മരിച്ചാൽ വീണ്ടും ജനിക്കാത്ത അജാതമായ അവസ്ഥയാണ് എന്നു സങ്കല്പിക്കാൻപോലും ഭയമാണവർക്ക്. അതിനാൽ വീണ്ടും വീണ്ടും അവർ രുദ്രനെ പ്രാപിക്കുന്നു. രുദ്രൻ രോദനം ചെയ്യിക്കുന്നവനാണ്. ജന്മമരണാദി ദുഃഖങ്ങളിൽ പെടുത്തി കഷ്ടപ്പെടുത്തുന്നവനാണ്. അത്തരം ദുഃഖത്തെത്തന്നെ ഭീരുക്കൾ പ്രാപിച്ചുകൊണ്ടിരിക്കുന്നു. രുദ്രൻെറ ദക്ഷിണഭാഗത്തെ മുഖം മൃത്യുവിൻെറ മുഖമാണ്; (തെക്കുഭാഗം യമൻേറതാണ് എന്നു സങ്കല്പം) അജാതമായ അവസ്ഥയുടെ മുഖമാണ്. ധീരന്മാർ



ആ മുഖമാണ് നിത്യവും കാംക്ഷിക്കുന്നത്. അവർക്ക് ജനനത്തിൽ താത്പര്യമില്ല. പുതിയ ശരീരം വീണ്ടും വീണ്ടും എടുത്ത് സുഖദുഃഖസമ്മിശ്രമായ സംസാരവൃക്ഷത്തിൻെറ ഫലം തിന്നുന്ന കിളിയാവണമെന്നില്ല.

22. കിഞ്ച മാ നാസ്തോ കേ തനയേ മാന ആയുഷി
മാ നോ ഗോഷു മാ നോ അശ്വേഷുരീരിഷഃ
വീരാന്മാനോ രുദ്ര ഭാമിതോ വധീ
ഹവിഷ്ടന്തഃ സദമിത്ത്വാ ഹവാമഹേ.

ഞങ്ങളുടെ മക്കളിലും മക്കളുടെ മക്കളിലും പശുക്കളിലും അശ്വങ്ങളിലും ഹേ, രുദ്രാ, അവിടുന്ന് കോപിക്കരുതേ. ഞങ്ങളുടെ വീരന്മാരെയും നീ കോപിച്ച് വധിക്കരുതേ. ഞങ്ങൾ ആയുസ്സിനായി അങ്ങയെ ആവാഹിക്കുന്നു.

അജാതമായ അമൃതത്വാവസ്ഥയുടെ മുഖം കാംക്ഷിക്കുന്നവരായ ഋഷിമാർ തങ്ങളെ ആശ്രയിച്ചിരിക്കുന്ന മൃഗങ്ങൾക്കും മനുഷ്യർക്കും വംശപരമ്പരകൾക്കും ദീർഘായുസ്സും ആരോഗ്യവും കാംക്ഷിക്കുന്നവരാണ്.

## അഞ്ചാമദ്ധ്യായം

1. ദ്വേ അക്ഷരേ ബ്രഹ്മപരേത്വനന്തേ
വിദ്യാവിദ്യേ നിഹിതേ യത്ര ഗൂഢേ
ക്ഷരം ത്വവിദ്യാഹ്യമൃതം തു വിദ്യാ
വിദ്യാവിദ്യേ ഈശതേ യസ്തു സോന്യഃ

അക്ഷരവും അനന്തവുമായ ഏതൊരു ബ്രഹ്മപരത്തിൽ ഗൂഢങ്ങളായ വിദ്യ, അവിദ്യ എന്ന രണ്ടെണ്ണം നിക്ഷിപ്തമായിരിക്കുന്നുവോ, അതിൽ ക്ഷരം അവിദ്യയാണ്. അമൃതം വിദ്യയും. വിദ്യയെയും അവിദ്യയെയും നിയന്ത്രിക്കുന്ന (ഈശതേ—അതിനാൽ ഈശൻ)താകട്ടെ അവയിൽനിന്ന് അന്യവും.

2. യോ യോനിം യോനിം അധിതിഷ്ഠതേക്യോ
വിശ്വനി രൂപാണി യോനീശ്ചസർവ്വാഃ
ഋഷിം പ്രസൂതം കപിലം യസ്തമഗ്രേ
ജ്ഞാനൈർബ്ബിഭർത്തി ജായമാനം ച പശ്യേത്.

ഏതൊരുവൻ ഏകനായിരുന്നിട്ടുതന്നെ ഓരോ യോനികളിലും അധിഷ്ഠാനമുള്ളവനായിരിക്കുന്നുവോ വിശ്വത്തിലെ രൂപങ്ങളിലും സർവ്വയോനികളിലുമിരിക്കുന്നുവോ, ഏതൊരുവൻ ആദിയിൽത്തന്നെ ഋഷിയായ കപിലനെ പ്രസവിക്കുകയും ജ്ഞാനത്താൽ വളർത്തുകയും, ആ ജനനം ദർശിക്കുകയും ചെയ്യുവോ, അവൻ.

3. കിഞ്ച, ഏകൈകം ജാലം ബഹുധാ വികുർവ്വ-
ന്നസ്മിൻ ക്ഷേത്രേ സംഹരത്യേഷദേവഃ
ഭൂയഃ സൃഷ്ട്വാ പതയസ്തഥേശഃ
സർവ്വാധിപത്യം കുരുതേ മഹാത്മാ.

ഓരോരോ ജാലത്തെ ബഹുവിധം വികസിപ്പിച്ചിട്ട് ആ ക്ഷേത്രത്തിൽത്തന്നെ സംഹരിക്കുന്ന ദേവനാണ്. അപ്രകാരം വീണ്ടും പതിമാരെ (പ്രജാപതി) സൃഷ്ടിച്ചിട്ട് മഹാത്മാവായ ഈശൻ സർവ്വാധിപത്യം ചെയ്യുകയും ചെയ്യുന്നു.

4. കിഞ്ച, സർവ്വാദിശ ഊർദ്ധ്വമധശ്ച തിര്യക്
പ്രകാശയൻ ഭ്രാജതേ യ ദ്വനഡ്വാൻ
ഏവം സ ദേവോ ഭഗവാൻ വരേണ്യോ
യോനിസ്വഭാവാനധിതിഷ്ഠത്യേകഃ

മാത്രമല്ല, ഏകനായ വരേണ്യനായ, ഭഗവാനായ ദേവൻ മുകളിലും ചുവട്ടിലും അന്തരാള(തിര്യഗ്)പ്രദേശത്തിലും സർവ്വദിശകളെയും ഉഡുക്കളെപ്പോലെ പ്രകാശിപ്പിച്ച്, ഭ്രമണം ചെയ്യുകയും, ഏകനായിട്ടുതന്നെ അതാതു യോനിയുടെ സ്വഭാവത്തെ അധിവസിക്കുകയും ചെയ്യുന്നു. ഓരോ യോനിയുടെയും സ്വഭാവത്തെ കാണിക്കുക. സർവ്വയോനികളുടെയും സർവ്വാധിപതിയായിരിക്കുക. ഭാവരഹിതനായി പ്രകാശമയനായി സർവ്വവ്യാപിയായിരിക്കുക. ഒരേസമയം ഒരിടത്ത് അധിവസിക്കയും സർവ്വദിക്കിലും ഭ്രമണം ചെയ്യുകയും ചെയ്ക. ഒരിടത്തുതന്നെ സൃഷ്ടിയും സംഹാരവും നടത്തുക. അത്ഭുതകരമായ ഈ പ്രക്രിയയെ ഋഷി വർണ്ണിക്കുന്നു.

5. യച്ച സ്വഭാവം പചതി വിശ്വയോനിഃ
പാച്യാംശ്ച സർവ്വാൻ പരിണാമയേദ്യഃ
സർവ്വമേതദ്വിശ്വമധിതിഷ്ഠത്യേകോ
ഗുണാംശ്ച സർവ്വാൻ വിനിയോജയേദ്യഃ

വിശ്വയോനിയായ ഏതൊന്ന്, സ്വഭാവത്തെ പാകപ്പെടുത്തുന്നുവോ, പാകപ്പെടുത്തിയ സർവ്വത്തിനെയും പരിണമിപ്പിക്കുന്നുവോ, ഏകനായ അവൻ ഈ സർവ്വ വിശ്വത്തെയും അധിഷ്ഠാനം ചെയ്യുന്നു. സർവ്വഗുണങ്ങളെയും വിനിയോഗിക്കുന്നു.

അതാതു യോനിയിൽ പിറന്ന ജീവജന്തുക്കൾക്ക് അതാതിന്റെ സ്വഭാവമുണ്ട്. ഈ സ്വഭാവത്തെ പാകപ്പെടുത്തുന്നതും, അതനുസരിച്ച് പരിണമിപ്പിക്കുന്നതും, വിശ്വയോനിയായ ബ്രഹ്മം തന്നെ. പചിക്കുന്നതിനാൽ അത് അഗ്നിയാണ്. സ്വഭാവപരിണാമത്തിന് സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളെയെല്ലാം അതു പ്രയോജനപ്പെടുത്തുന്നുണ്ട്. ജീവജാലങ്ങൾക്കു മാത്രമല്ല, അഗ്നി, ജലം, ഭൂമി, ശില മുതലായ വസ്തുക്കൾക്കുമുണ്ട് അതാതിന്റെ സ്വഭാവം. ആ സ്വഭാവങ്ങളും ത്രിഗുണങ്ങളെക്കൊണ്ട് വിശ്വയോനി പാകപ്പെടുത്തിയെടുത്തവ തന്നെ.

6. കിഞ്ച, തദ്വേദഗുഹ്യോപനിഷത്സുഗൂഢം
തത് ബ്രഹ്മാ വേദതേ ബ്രഹ്മയോനിം
യേ പൂർവ്വദേവാ ഋഷയശ്ച തദ്വിദു-
സ്തേ തന്മയാ അമൃതാ വൈ ബഭൂവുഃ

**മാത്രമല്ല വേദഗുഹ്യമായ ഉപനിഷത്തിൽ നിഗൂഢമായിക്കിടക്കുന്ന ബ്രഹ്മം, തന്റെ ബ്രഹ്മയോനിയെ അറിയുന്നു. ഏതൊരു പൂർവ്വദേവന്മാരായ ഋഷിമാർ അതിനെ അറിഞ്ഞുവോ അവർ തന്മയന്മാരും അമൃതരും ആയിത്തീർന്നു.**



7. ഗുണാന്വയോ യഃ ഫല കർമ്മകർത്താ
കൃതസ്യ തസ്യൈവ സ ചോപ ഭോക്താ
സ വിശ്വരൂപ സ്ത്രിഗുണസ്തിവർത്മാ
പ്രാണാധിപഃ സഞ്ചരതി സ്വകർമ്മഭിഃ

ഗുണങ്ങളോടുകൂടിയും ഫലമുള്ള കർമ്മങ്ങളുടെ കർത്താവായും ഇരിക്കുന്നവൻ ചെയ്ത കർമ്മത്തിന്റെ ഉപഭോക്താവായും ഇരിക്കുന്നു. അവൻതന്നെ വിശ്വരൂപനായും ത്രിഗുണനായും ത്രിവർത്മാവായും (മൂന്നു മാർഗ്ഗമുള്ളവൻ) പ്രാണാധിപനായും സ്വകർമ്മങ്ങളാൽ സഞ്ചരിക്കുന്നു.

8. അംഗുഷ്ഠമാത്രോ രവിതുല്യരൂപഃ
സങ്കല്പാഹങ്കാര സമന്വിതോ യഃ
ബുദ്ധേർഗ്ഗുണേനാത്മ ഗുണേന ചൈവ
ആരാഗ്രമാത്രോഹ്യപരോപിദൃഷ്ടഃ

തള്ളവിരലോളമുള്ള സൂര്യസദൃശമായ രൂപം സങ്കല്പാഹങ്കാരങ്ങളുള്ളതും, ബുദ്ധിഗുണം, ആത്മഗുണം ഇവകളോടുകൂടിയതും ആരത്തിന്റെ അറ്റംപോലെ സൂക്ഷ്മവുമാണ്. അത് അപരത്തിൽനിന്ന് വ്യത്യസ്തമായി കാണപ്പെടുന്നു. ജീവചൈതന്യം കാണപ്പെടുന്നു. തള്ളവിരലോളം പോന്ന സൂര്യസദൃശവും സൂക്ഷ്മവുമായ ജീവാത്മചൈതന്യം ദൃശ്യമാണ്. പരമാത്മചൈതന്യമാകട്ടെ അദൃശ്യമാണ്. നാലാം അദ്ധ്യായം 20-ാം ശ്ലോകത്തിൽ അതിനെ ആരും കണ്ണു കൊണ്ടു കണ്ടിട്ടില്ലെന്ന് എടുത്തു പറഞ്ഞു.

9. വാലാഗ്രശതഭാഗസ്യ
ശതധാകല്പിതസ്യ ച
ഭാഗോ ജീവസ്സ വിജ്ഞേയഃ
സ ചാനന്ത്യായ കല്പതേ.

ഒരു രോമത്തിന്റെ നൂറിലൊരു ഭാഗത്തെ വീണ്ടും നൂറായിക്കീറുക. അതിലൊരംശമാണ് ജീവൻ എന്നറിയപ്പെടുന്നത്. അതിനെത്തന്നെ അനന്തമായി സങ്കല്പിക്കാം.

10. കിഞ്ച, നൈവസ്ത്രീ ന പുമാനേഷ
ന ചൈവായം നപുംസകഃ
യദ്യച്ഛരീര മാദത്തേ
തേന തേന സരക്ഷ്യതേ.

അത് സ്ത്രീയും പുരുഷനും നപുംസകവുമല്ല. ഏതു ശരീരമെടുക്കുന്നുവോ അതുകൊണ്ട് രക്ഷിക്കപ്പെടുന്നു. ആത്മാവിന് ലിംഗഭേദമില്ല. അത് സ്ത്രീശരീരവും പുരുഷശരീരവും നപുംസകശരീരവും മാറിമാറി എടുത്ത് 'ഞാൻ സ്ത്രീയാണ്' 'ഞാൻ പുരുഷനാണ്' എന്നൊക്കെ സങ്കല്പിച്ച് അഭിമാനിക്കുന്നു.

11. സങ്കല്പനസ്പർശനദൃഷ്ടിമോഹൈർ
ഗ്രാസാംബുവൃഷ്ട്യാ ചാത്മവിവൃദ്ധി ജന്മ
കർമ്മാനുഗാന്യനു ക്രമേണ ദേഹീ
സ്ഥാനേഷു രൂപാണ്യഭിസംപ്രപദ്യതേ.

സങ്കല്പം, സ്പർശം, ദൃഷ്ടി, മോഹം എന്നിവകളാൽ ഗ്രസിക്കപ്പെട്ട്, ജലം വർഷിക്കുന്നതുപോലെ ആത്മവൃദ്ധിയാൽ ജന്മമെടുത്ത ദേഹി, കർമ്മത്തിനെ അനുസരിച്ച് ക്രമത്തിൽ സ്ഥാനങ്ങളിൽ രൂപങ്ങളെ പ്രാപിക്കുന്നു.

വർഷകാലത്ത് ജലം പെരുകി കുളമായും തോടായും കിണറായും ചാലായും സമുദ്രമായും അതാതു സ്ഥാനത്ത് അതാതു രൂപത്തെ പ്രാപിക്കുന്നു. അതുപോലെ ഒരേ ആത്മാവ് നിരന്തരമായ വൃദ്ധിയാൽ, കർമ്മഗതിക്കനുസരിച്ച് സ്ത്രീ, പുരുഷൻ, നപുംസകം മുതലായ രൂപങ്ങൾ അതാതു സ്ഥാനങ്ങളിൽ (മനുഷ്യൻ, മൃഗം, പക്ഷി മുതലായ യോനികളിൽ) പ്രാപിക്കുന്നു. ഈ രൂപപ്രാപ്തിക്കു കാരണം സങ്കല്പം, സ്പർശം, ദൃഷ്ടി എന്നിവകളാൽ ഉണ്ടാവുന്ന മോഹംതന്നെ.

12. സ്ഥൂലാനി സൂക്ഷ്മാണി ബഹൂനി ചൈവ
രൂപാണി ദേഹീ സ്വഗുണൈ വൃണോതി
ക്രിയാഗുണൈരാത്മ ഗുണൈശ്ച തേഷാം
സംയോഗഹേതുരപനേപി ദൃഷ്ടഃ

ദേഹി സ്വഗുണങ്ങളാൽ സ്ഥൂലവും സൂക്ഷ്മവുമായ ബഹുവിധരൂപങ്ങളെ വരിക്കുന്നു. ആ രൂപങ്ങളുടെ ക്രിയാഗുണം, ആത്മഗുണം എന്നിവ ഹേതുവായി മറ്റൊരു സംയോഗത്തിന് കാരണവും കാണുന്നു. ഒരിക്കൽ രൂപമെടുത്തു കഴിഞ്ഞാൽ അതാതു യോനികളുടെ സ്വഭാവാനുസരണമുള്ള കർമ്മത്തിൻെറയും ആത്മഗുണത്തിൻെറയും ഫലമായി മറ്റൊരു ശരീരത്തോടു സംയോഗം സംഭവിക്കയും പുതിയ ഒരു ജീവിയുടെ സൃഷ്ടിക്ക് കാരണമായി ഭവിക്കുകയും ചെയ്യുന്നു. അങ്ങനെ വംശപരമ്പരകൾ വർഷകാലത്ത് ജലമെന്നപോലെ പെരുകുന്നു. വർഷം എന്നതിന് പല അർത്ഥങ്ങളുള്ളതിൽ ഒന്ന് ഋതു തെറ്റാതെ വരുന്ന മഴ എന്നാണ്. ഋതു തെറ്റാത്ത കാലവർഷം സംവത്സരങ്ങളെ എണ്ണുന്നവൻെറ (മനുഷ്യൻെറ) കൺമുന്നിൽ വരിവരിയായി കടന്നുപോകുന്നു. തമിഴിൽ വരി എന്നതിന് വരിശൈ എന്നുപറയും. വരിശൈ തെറ്റാതെ വരുന്ന മഴ അഥവാ മാരി 'വരിശ'മാണ്. വരിശൈ തെറ്റാതെ വന്നും പോയുമിരിക്കുന്ന വംശപരമ്പരകൾ വാരിശുകളും. സംവത്സരങ്ങൾ, മഴ, വംശപരമ്പരകൾ എന്നിവ യഥാകാലം വരിക മാത്രമല്ല അവ പെരുകിപ്പെരുകി വൃദ്ധി പ്രാപിക്കുകയും ചെയ്യുന്നു.

13. അനാദ്യനന്തം കലിലസ്യമദ്ധ്യേ
വിശ്വസ്യസ്രഷ്ടാരമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ

അനാദിയും അനന്തവുമായ ജലമദ്ധ്യത്തിൽ വിശ്വസ്രഷ്ടാവായി, അനേക രൂപധാരിയായി, വിശ്വത്തെ മുഴുവൻ ആവരണം ചെയ്തിരിക്കുന്ന ദേവനെ അറിഞ്ഞ് സർവ്വപാശങ്ങളിൽനിന്നും മോചനം നേടുക. 4-ാം അദ്ധ്യായം 14-ാം ശ്ലോകത്തിൽ കലിലമദ്ധ്യത്തിൽ സൂക്ഷ്മത്തിൽ സൂക്ഷ്മമായിരിക്കുന്ന ശിവനെ അറിയാൻ പറഞ്ഞത് ഇവിടെ മറ്റൊരു വിധത്തിൽ ആവർത്തിക്കുന്നു. ഒരു വ്യത്യാസമുണ്ട് അവിടെ സ്വന്തം ഹൃദയഗുഹയിലിരിക്കുന്ന ശിവനെ അറിയാനാണ് പറഞ്ഞത്.



സംസാരജലധിയുടെ മദ്ധ്യത്തിൽ എൻെറ ശരീരം. ആ ശരീരത്തിനകത്ത് സൂക്ഷ്മമായും അംഗുഷ്ഠമാത്രമായും രവിതുല്യരൂപമായും ഇരിക്കുന്ന ജീവചൈതന്യം. അതിനെ സാക്ഷാത്കരിച്ച് 'അഹം ബ്രഹ്മാസ്മി' എന്നറിയുന്ന നിമിഷം 'ഞാൻ സ്ത്രീയാണ്, തടിച്ചവളാണ്, സുവർണ്ണയാണ്, പത്തോളജിസ്റ്റാണ്, എഴുത്തുകാരിയാണ്, സാമ്പാറുണ്ടാക്കുന്നവളാണ്' മുതലായ മിത്ഥ്യാഭിമാനങ്ങൾ നശിക്കുന്നു. അടുത്ത പടിയാണ് എന്നിലെന്നപോലെ സർവ്വരൂപങ്ങളിലും ഇരിക്കുന്ന ചൈതന്യത്തെ അറിഞ്ഞ് 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന് സാക്ഷാത്കരിക്കൽ. 'ഈശാവാസ്യമിദം സർവ്വം' എന്നറിയൽ. ഇതാണ് ഈ ശ്ലോകത്തിൽ കാണുന്നത്.

14. ഭാവഗ്രാഹ്യമനീഡാഖ്യം
ഭാവാഭാവകരം ശിവം
കലാസർഗ്ഗകരം ദേവം
യേ വിദു സ്തേ ജഹുസ്തനും.

ഭാവത്താൽ ഗ്രഹിക്കാവുന്നതും 'കൂടില്ലാത്തത്' എന്ന പേരോടുകൂടിയതും ഭാവവും അഭാവവും ചെയ്യുന്നതും ശിവവും കലകളാൽ സർഗ്ഗം ചെയ്യുന്നതുമായ ദേവനെ ആരറിയുന്നുവോ അവർ തനു(ശരീരം)വിനെ വിടുന്നു.

ഭാവംകൊണ്ടു മാത്രമേ ബ്രഹ്മത്തെ ഗ്രഹിക്കാനാവൂ. ബ്രഹ്മവുമായി തന്മയീഭാവം നേടി ഭാവാനുഭൂതി ഉണ്ടായവനുമാത്രമേ ബ്രഹ്മജ്ഞാനമുണ്ടായി എന്നു പറയാനാവൂ. ശങ്കരൻ സ്വാനുഭൂതിക്ക് അത്രയേറെ പ്രാധാന്യം നല്കിയത് അതുകൊണ്ടാണ്. സംഗീതത്തിൽ ഭാവത്തിന് അത്രയേറെ പ്രാധാന്യമുള്ളതും അതേ കാരണംകൊണ്ടാണ്. നാദബ്രഹ്മവുമായി തന്മയീഭാവം നേടിയവൻെറ സംഗീതത്തിലേ ഭാവം സ്ഫുരിക്കൂ. പണ്ഡിതന് താളവും ശ്രുതിയും ഒക്കെയു ണ്ടാവാം. പക്ഷേ, ഭാവം വരില്ല. മീമാംസാപണ്ഡിതനും സംഗീതശാസ്ത്രവിശാരദനും താന്താങ്ങളുടെ വിഷയത്തിൽ പണ്ഡിതരായിരിക്കാം. പക്ഷേ, ഭാവാനുഭൂതി ഇല്ലാത്ത കാലത്തോളം അവരുടെ ശാസ്ത്രം അപൂർണ്ണമാണ്. ആത്മാവിനെ ചിലർ കൂടസ്ഥനെന്നു പറയുന്നു. എന്നാൽ വാസ്തവത്തിൽ ആത്മാവ് അനീഡമാണ്. കൂടില്ലാത്തതാണ്. സ്വതന്ത്രസഞ്ചാരിയാണ്. അശരീരിയാണ്. ഭാവത്തെയും അഭാവത്തെയും ഉണ്ടാക്കുന്നത് ആത്മാവുതന്നെയാണ്. അവൻ കലകളാൽ സൃഷ്ടി നടത്തുന്നവനാണ്. 64 കലകളാണുള്ളത്. 64 കലകളിലും വിദഗ്ദ്ധനാണ് പ്രപഞ്ചശില്പി. മനുഷ്യർ 64 കലകളിൽ വൈദഗ്ദ്ധ്യം നേടി സൃഷ്ടികർത്താക്കന്മാരാവുമ്പോൾ പ്രപഞ്ചകർത്താവിനെ അനുകരിക്കുകയാണ്. ഉപനിഷത്തുകൾ താന്ത്രികമായ ഷോഡശകലകളെ അംഗീകരിക്കുന്നുണ്ട് എന്നതിനു തെളിവായിട്ടും കലാസർഗ്ഗകരം ദേവം എന്ന വരി ഉപയോഗിക്കാവുന്നതാണ്. ആത്മാവിൻെറ പതിനാറു കലകളാണ് ജഗത്തായി പരിണമിച്ചിരിക്കുന്നതെന്ന് സ്വാമി ജ്ഞാനാനന്ദസരസ്വതി തൻെറ വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാണ്. സ്വാമി ഗംഭീരാനന്ദയുടെ വ്യാഖ്യാനത്തിലും പതിനാറു കലകളെ പരാമർശിക്കുന്നുണ്ട്. "Kalasargakaram — The projector of the sixteen parts — beginning with the vital force and ending with name, which have been mentioned in the Upanisad of the Atharva-veda, "He created Prana" etc" എന്നാണ് അദ്ദേഹം പറഞ്ഞിരിക്കുന്നത്.

ഷോഡശകലകളെക്കുറിച്ച് സൗന്ദര്യലഹരിയുടെ വ്യാഖ്യാനത്തിൽ (പത്മസിന്ധു) കൂടുതൽ പറഞ്ഞിട്ടുണ്ട്.

തനുവിനെ വിടുന്നു എന്നതിന് ഇവിടെ ശരീരത്തെ ഉപേക്ഷിച്ച് മൃത്യു വരിക്കുന്നു എന്നല്ല അർത്ഥം. അവരുടെ ശരീരാഭിമാനം പൊയ്പോകുന്നു എന്നാണ്. 'ഞാൻ തടിച്ചിട്ടാണ്, വെളുത്തിട്ടാണ്, ഞാൻ സ്ത്രീയാണ്, പുരുഷനാണ്, ഞാൻ ശരീരമാണ്' എന്ന ഭാവന മുഴുവനായി ഉപേക്ഷിച്ച അവർ ആത്മാവുമായി തന്മയീഭാവം പ്രാപിക്കുന്നു. അമൃതത്വം പ്രാപിക്കുന്നു.

## ആറാം അദ്ധ്യായം

1. സ്വഭാവമേകേ കവയോ വദന്തി
കാലം തഥാന്യേപരിമുഹ്യമാനാഃ
ദേവസ്യൈഷ മഹിമാതു ലോകേ
യേ നേദം ഭ്രാമ്യതേ ബ്രഹ്മചക്രം.

കവികൾ പറയുന്നു സ്വഭാവമാണ് എന്ന്. അറിവില്ലാത്ത മറ്റുചിലർ പറയുന്നു കാലമാണ് എന്ന്. ഏതൊന്നിനാൽ ഈ ബ്രഹ്മചക്രം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നുവോ, ആ ദേവൻെറ മാഹാത്മ്യമാണ് ലോകം. കാലമാണോ സ്വഭാവമാണോ ബ്രഹ്മചക്രത്തെ പ്രവർത്തിപ്പിക്കുന്നത്? ബ്രഹ്മചക്രത്തിൻെറ കറക്കം അഥവാ ഭ്രമണം അതിൻെറ സ്വഭാവമാണ്. ചലനം അതിൻെറ സ്വഭാവമാണ്. കാലമാകട്ടെ, ഭ്രമണശീലംകൊണ്ടു വന്നു ചേരുന്ന ഫലം മാത്രമാണ്. ലോകം എന്നു പറയുന്നത് ഏതൊരു ശക്തിയാൽ ബ്രഹ്മചക്രം ഭ്രമണം ചെയ്യുന്നുവോ അതിൻെറ മഹിമാവാണ്. അതായത് ബ്രഹ്മത്തിൻെറ സ്വഭാവമാണ് ചലനം. ആ സ്വഭാവത്തിൻെറ മഹിമയാണ് പ്രപഞ്ചം. വീണ്ടും ജ്യോതിശ്ശാസ്ത്രത്തിൻെറ ആഴമേറിയ തത്ത്വങ്ങളിലേക്ക് ഋഷി പ്രവേശിക്കുന്നതാണ് ഞാനിവിടെ ദർശിക്കുന്നത്.

2. യേനാവൃതം നിത്യമിദം ഹി സർവ്വം
ജ്ഞഃ കാലകാരോ ഗുണീസർവ്വവിദ്യാഃ
തേനേശിതം കർമ്മ വിവർത്തതേഹ
പൃഥ്യപ്തേജോ*f* നിലഖാനിചിന്ത്യം.

ഇത് സർവ്വവും നിത്യവും ഏതൊന്നിനാൽ ആവൃതമായിരിക്കുന്നുവോ ആ "ജ്ഞ"ൻ കാലത്തെ ഉണ്ടാക്കുന്നു, അവൻ ഗുണിയാണ്, സർവ്വവിദ്യയാണ്. അവനാൽ ഈശിതമായ കർമ്മത്തെ പൃഥ്വി, അപ്പ്, തേജസ്സ്, അനിലൻ, ഖം മുതലായവ വിവർത്തിക്കുന്നു. അവൻ മാത്രമാണ് ചിന്തിക്കപ്പെടേണ്ടത്.

3. തത് കർമ്മ കൃത്വാ വിനിവർത്ത്യ ഭൂയ-
സ്തത്വസ്യ തത്വേന സമേത്യയോഗം
ഏകേന ദ്വാഭ്യാം ത്രിഭിരഷ്ടഭിർവ്വാ
കാലേന ചൈവാത്മ ഗുണശ്ച സൂക്ഷ്മൈഃ

തൻെറ കർമ്മം ചെയ്ത് വീണ്ടും വിനിവർത്തിച്ച്, തത്ത്വത്തിന് തത്ത്വത്താൽ യോഗം ചെയ്യിക്കുന്നു. ഒന്ന്, രണ്ട്, മൂന്ന്, എട്ട് എന്നിങ്ങനെ കാലത്താൽ സൂക്ഷ്മമായ



ആത്മഗുണത്തെയും (യോഗം ചെയ്യിക്കുന്നു) ഒരു തത്ത്വത്തെ മറ്റൊന്നിനോടു ചേർത്തും, ആത്മഗുണത്തെ കാലത്തോടു ചേർത്തും അനേക സൂക്ഷ്മ ഭൂതങ്ങളോടും രൂപങ്ങളോടും കൂടിയ പ്രപഞ്ചത്തെ ഈശ്വരൻ സൃഷ്ടിക്കുന്നു. ഈ സൃഷ്ടികർമ്മത്തെ വീണ്ടും വീണ്ടും ആവർത്തിക്കുന്നു.

4. ആരഭ്യ കർമ്മാണി ഗുണാന്വിതാനി
ഭാവാംശ്ച സർവ്വാൻ വിനിയോജയേദ്യഃ
തേഷാ മഭാവേ കൃതകർമ്മനാശഃ
കർമ്മക്ഷയേ യാതി സ തത്വതോ*f* ന്യഃ

ഗുണാന്വിതങ്ങളായി ആരംഭിക്കപ്പെടുന്ന കർമ്മങ്ങളെയും സർവ്വഭാവങ്ങളെയും വിനിയോഗിച്ച്, ഏതൊരാൾ അവയുടെ അഭാവത്തിൽ എത്തിക്കഴിഞ്ഞുവോ അവൻ ചെയ്ത കർമ്മങ്ങളെല്ലാം നശിച്ച് തത്ത്വത്തിൽനിന്ന് അന്യമായതിൽ എത്തുന്നു.

ജീവൻ കർമ്മങ്ങൾ ആരംഭിക്കുന്നത് ഗുണാന്വിതനായിട്ടാണ്. സത്യഗുണാധിക്യമുള്ള കർമ്മങ്ങളെ ഉപയോഗിച്ച് ഭാവാനുഭൂതിയിൽ എത്തിയ ഒരാൾ സമാധിയുടെ അന്ത്യത്തിൽ ഭാവത്തിൻെറ പോലും അഭാവം അറിയുന്നു. അതോടെ അയാളുടെ കർമ്മവും കർമ്മഫലവുമെല്ലാം നശിച്ച് കർമ്മവിമുക്തനായിത്തീരുന്നു. പൃഥിവ്യാദി തത്ത്വങ്ങളിൽനിന്ന് (സാംഖ്യരുടെ തത്ത്വങ്ങൾ) അന്യമായ ബ്രഹ്മപദത്തിൽ അയാൾ എത്തിച്ചേരുന്നു.

5. ആദിഃ സ സംയോഗനിമിത്തഹേതുഃ
പരസ്ത്രീകാലാദകലോപി ദൃഷ്ടഃ
തം വിശ്വരൂപം ഭവഭൂതമീഡ്യം
ദേവം സ്വചിത്തസ്ഥമുപാസ്യപൂർവ്വം

ആദിയും, സംയോഗനിമിത്തഹേതുവും, ത്രികാലങ്ങളിൽനിന്നു പരവും, കലകളില്ലാത്ത 'അകല'വുമാണെങ്കിലും അവൻ കാണപ്പെട്ടവനാണ്. ഭവിക്കാനിരിക്കുന്നവയും, നേരത്തെ ഉണ്ടായവയും സേവിക്കത്തക്കതായ ആ വിശ്വരൂപം സ്വചിത്തസ്ഥമാണ്. ആ ദേവനെ പൂർവ്വത്തിൽ (ആദ്യം) ഉപാസിക്കുക.

സ്ത്രീപുരുഷസംയോഗത്തിൽനിന്നാണ് നാം ജീവോത്പത്തി കണ്ടുവരുന്നത്. എന്നാൽ ഈ സംയോഗത്തിനുമുൻപ്—ആദിയിൽ—അതിനു നിമിത്തമായി കാലാതീതമായി നിഷ്കലമായി നില്ക്കുന്ന ഒരു പ്രജാപതിയെ സങ്കല്പിക്കാൻ പ്രയാസമില്ല.

സഹയജ്ഞാഃ പ്രജാസൃഷ്ടാ
പുരോവാച പ്രജാപതി
അനേന പ്രസവിഷ്യധ്വ-
മേഷവോ*f* സ്ത്വിഷ്ടകാമധുക് (ഗീത)

എന്നു പറയുമ്പോൾ ഭഗവാൻ കൃഷ്ണൻ ആ 'ആദി' പ്രജാപതിയെയാണ് ദർശിക്കുന്നത്. വർത്തമാനകാലത്തിൽ ജീവിക്കുന്ന ഒരാളുടെ ചിത്തത്തിലാണ് ആ ദൃശ്യമുദിക്കുന്നത്, എങ്കിലും അത് ത്രികാലാതീതമാണ്. ഇതുവരെ ജനിച്ച

സർവ്വജീവജാലങ്ങളും, ഇനി വരാനിരിക്കുന്ന സർവ്വജീവജാലങ്ങളും സ്വചിത്ത സ്ഥമായ ആ വിശ്വരൂപത്തെ ദർശിക്കുന്ന വ്യക്തിയുടെ ഹൃത്തിൽത്തന്നെയുണ്ട്. മിസ്റ്റിസിസത്തിന്റെ ഏറ്റവും മഹത്തായ മാതൃകയാണിത്.

ഞാൻ വർത്തമാനകാലത്തിൽ ജീവിക്കുന്ന ഒരു ബിന്ദു. കാലത്തിന്റെ ഒരു കണം. എന്റെ ഉള്ളിൽ എനിക്കു മുൻപു വന്നതും എനിക്ക് പിൻപും വരാനിരിക്കുന്നതുമായ വംശപരമ്പരയുടെ അറ്റമില്ലാത്ത ശൃംഖലകൾ നീളുന്നു. ആ വംശപരമ്പരകളെല്ലാം സ്ത്രീപുരുഷ സംയോഗഫലമായിട്ട് ഉണ്ടായവരാണെന്ന് എന്റെ ബുദ്ധി പറയുന്നു. ഈ കണ്ണിയിൽ ഓരോന്നിലും ജീവചൈതന്യമായി വിളങ്ങുന്ന അനാദിയും അശരീരിയും ലിംഗരഹിതവുമായ ചൈതന്യത്തിലേക്ക് എന്റെ പ്രജ്ഞ പ്രവേശിക്കുമ്പോൾ സംയോഗനിമിത്തഹേതുവായ ആദികാരണത്തിലേക്ക്, കാലരഹിതമായ ഒരു ഭൂമികയിലേക്ക് ഞാൻ കടന്നു ചെല്ലുന്നു. സ്ത്രീപുരുഷസംയോഗംമൂലം ആവർത്തിച്ചുണ്ടായിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചം, സ്ത്രീശരീരവും പുരുഷശരീരവും മാറിമാറി ധരിക്കുന്ന ലിംഗരഹിതമായ ചൈതന്യം, ആ ശരീരങ്ങളുടെ സഹയജ്ഞമാകുന്ന കാമധേനുവാൽ നിരന്തരം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന മായാപ്രപഞ്ചമാണെന്ന ബോധം എന്നിൽ അങ്കുരിക്കുന്നു. ആര് സ്ത്രീ, ആര് പുരുഷൻ, ആര് അമ്മ, ആര് അച്ഛൻ, ആര് മകൻ, ആര് കുട്ടി, ആര് വൃദ്ധൻ..... നിർണ്ണയിക്കാനാവാത്ത സമസ്യകളായി ഈ ചോദ്യങ്ങൾ കൺമുന്നിൽ നിരക്കുന്നു. കാലാതീതമായ പ്രജ്ഞാപാരമിതത്തിലേക്ക് ചിത്തം പ്രവേശിക്കുന്നു. അതീന്ദ്രിയമായ ഈ അനുഭൂതിയെ ഒബ്ജക്ടീവ് മിസ്റ്റിസിസം എന്നു വിളിക്കാം.

അതീന്ദ്രിയാനുഭൂതികളെ രണ്ടായി വിഭജിക്കാം. ഒന്ന് മാജിക്ക് അഥവാ ഇന്ദ്രജാലം. രണ്ടാമത്തേത് മിസ്റ്റിസിസം. ഈശ്വരനെ തന്റെ മായകൊണ്ട് ബഹുരൂപങ്ങൾ സൃഷ്ടിക്കുന്ന മന്ത്രജാലക്കാരനോട് ഉപമിക്കുമ്പോൾ, മനുഷ്യനെ മിസ്റ്റിസിസംകൊണ്ട് ഈശ്വരന്റെ ജാലവിദ്യ കണ്ടെത്തുന്നവനായി ചിത്രീകരിക്കാം. കണ്ടെത്തുന്നവനും, കണ്ടെത്തപ്പെടുന്നതും ഒന്ന് എന്ന അനുഭൂതിയാണ് അദ്വൈതം.

പരേതാത്മാക്കൾ, അദൃശ്യശക്തികൾ എന്നിവയെ കാലദേശാതിർത്തികൾ ലംഘിച്ചുകൊണ്ട് നിയന്ത്രിക്കാനുള്ള കഴിവിനെ ഒബ്ജക്റ്റീവ് മാജിക്ക് എന്നു പറയാറുണ്ട്. ഒബ്ജക്ടീവ് മിസ്റ്റിസിസത്തിലും ഈ കഴിവ് പ്രകടമാണെങ്കിലും അതിനുപയോഗിക്കുന്ന തന്ത്രവും മാർഗ്ഗവും, അതിൽനിന്നുളവാകുന്ന ഫലങ്ങളും എല്ലാം വ്യത്യസ്തമാണ്. ക്ലെയർ വോയൻസ്, ടെലിപ്പതി, പരചിത്തജ്ഞാനം, സൈക്കോമെട്രി, പരേതാത്മാക്കളെ കാണൽ എന്നിവ ഒബ്ജക്ടീവ് മാജിക്കിൽ പെടും. ഐതരേയ ഉപനിഷദ്വ്യാഖ്യാനത്തിൽ ബുദ്ധന്മാർക്ക് ഇത്തരം ദിവ്യചക്ഷുസ്സുകൾ ഉണ്ടായിരുന്നതായി പ്രസ്താവിച്ചുകഴിഞ്ഞു. എന്നാൽ ഒബ്ജക്ടീവ് മാജിക്കിന് ഒരു ചീത്തവശമുണ്ട്; ദുർമ്മന്ത്രവാദവും, ഇങ്ങേ അറ്റത്ത് ഒബ്ജക്ടീവ് മാജിക്കിന്റെ സൃഷ്ടികളാണ്. ഇത്തരം സിദ്ധികൾ പലപ്പോഴും മാനസികാസ്വാസ്ഥ്യങ്ങളിലും ചെന്നു കലാശിക്കാറുണ്ട്.

സബ്ജക്ടീവ് മാജിക് കൺകെട്ടുവിദ്യയാണ്. വാഴകുന്നത്തിന്റെയും ഭാഗ്യനാഥന്റെയും ഇന്ദ്രജാലം ഉദാഹരണം. നിരുപദ്രവമായ സിദ്ധിയാണത്. ആളുകളെ രസിപ്പിക്കുന്നു എന്നൊരു ഗുണവുമുണ്ട്. മറ്റൊരുതരം സബ്ജക്ടീവ് മാജിക് ഉണ്ട്. ഉണർന്നിരുന്നും ഉറങ്ങുമ്പോഴും കാണുന്ന സ്വപ്നങ്ങളാണ് സത്യങ്ങൾ എന്നു തെറ്റിദ്ധരിക്കുന്ന ഒരുതരം ഹാലൂസിനേഷൻ ആണത്. ഇവ ചിലപ്പോൾ മാനസികാസ്വാസ്ഥ്യത്തിലേക്കു നയിച്ചേക്കാം. ഒബ്ജക്ടീവായാലും സബ്ജക്ടീവായാലും മാജിക്ക് പ്രയോഗത്തിന് (കർമ്മത്തിന്) ഏറെ പ്രാധാന്യം കൊടുക്കുന്നു. Intensified doing and concrete knowing ആണ് മാജിക്ക്. മിസ്റ്റിസിസത്തിൽ അനുഭൂതി, ധ്യാനം, ചിന്ത എന്നിവയ്ക്കാണ് പ്രാധാന്യം. Intensified feeling and abstract knowing. മിസ്റ്റിസിസവും രണ്ടുതരത്തിലുണ്ട്. വർദ്ധിച്ച അനുഭൂതികളാൽ ഒരു സ്യൂഡോമിസ്റ്റിക്കൽ അവസ്ഥയിൽ എത്തുന്ന സബ്ജക്ടീവ് മിസ്റ്റിസിസം ഒരുതരം ഹിസ്റ്റീരിയയാണ്. കാവുകളിലും കളങ്ങളിലും പള്ളികളിലും ഉറയുകയും തുള്ളുകയും ചെയ്യുന്നവർ മാസ്ഹിസ്റ്റീരിയയ്ക്ക് അടിപെടുന്നവരാണ്. ലഹരിസാധനങ്ങൾ, കൃത്രിമമായ മതാചാരങ്ങളുടെയും, താളപ്പാട്ടുകളുടെയും അന്തരീക്ഷം, കുരുതിക്കളങ്ങളിലെ രക്തം എന്നിവകൊണ്ടൊക്കെ മനുഷ്യരെ വികാരാധീനരാക്കി തുള്ളിക്കുന്ന സ്യൂഡോമിസ്റ്റിസിസം 'മത'മേയല്ല. ഗ്രീസിലെ എല്യൂഷൻ മിസ്റ്ററികളിലും, ബ്രിട്ടനിലെ ഡ്ര്യൂയിഡുകൾക്കിടയിലും, സൈബീരിയയിലെ ശാമണുകൾക്കിടയിലും ഇന്ത്യയിലെ കോമരങ്ങൾക്കിടയിലും ഈ 'വെളിച്ചപ്പാടു'മതങ്ങൾ കാണാം. ഇത് ലോകമെങ്ങും വികാരങ്ങൾക്കടിമപ്പെട്ട സാധാരണ മനുഷ്യർക്കിടയിൽ കാണുന്ന ഒരുതരം ഹിസ്റ്റീരിയയാണ്.

ഇവയിലൊന്നും ഒബ്ജക്ടീവ് മിസ്റ്റിസിസം പെടുന്നില്ല. ഇതൊരു ധ്യാനമാണ്. ഒരു തപസ്യയാണ്. ഒരു 'യോഗ'മാണ്. മനുഷ്യനും പ്രകൃതിയുമായി ഒരു തന്മയീഭാവമാണ്. ഇവിടെ ശബ്ദകോലാഹലങ്ങൾക്കോ വികാരപ്രകടനങ്ങൾക്കോ സ്ഥാനമില്ല. പ്രകൃതിയുടെ മടിത്തട്ടിൽ ഏകനായിരുന്ന് ശ്രദ്ധാപൂർവ്വം ധ്യാനിക്കുന്നവന്റെ ബോധതലത്തിൽ മിന്നൽപ്പിണർപോലെ വന്നുദിക്കുന്ന നിർവ്വാണമാണത്. ഒരു നിമിഷത്തിൽ അനന്തകാലചക്രവാളങ്ങൾ പ്രതിഫലിക്കുന്ന അതീന്ദ്രിയബോധം. ധ്യാനിക്കുന്നത് എന്തുമാകട്ടെ — ഒരാശയമോ, ഒരു സംഖ്യയോ, ഒരു ചൈതന്യമോ എന്തും. ധ്യാനിക്കുന്ന വസ്തുവല്ല, ധ്യാനിക്കാനുള്ള കഴിവാണ് പ്രധാനം. അഗാധമായി ഒരു വസ്തുവിന്റെ ആത്മാവിൽ ചെന്നു തൊട്ട്, അതുമായി തന്മയീഭാവം പൂണ്ട് അതായിമാറാനുള്ള കഴിവ്. അഗാധമായ സാഗരത്തിലെ ഒരു കണം മാത്രം. പക്ഷേ, അഗാധസാഗരങ്ങളെ മുഴുവൻ ഉള്ളിലൊതുക്കിയ കണം.

ഇന്ത്യാക്കാർ മാത്രം വളർത്തിയെടുത്ത അത്യപൂർവ്വമായ ഒരു മഹാസാധനയാണ് ഒബ്ജക്ടീവ് മിസ്റ്റിസിസം. മാനവപുരോഗതിയുടെ ചരിത്രം പരിശോധിച്ചാൽ ഇന്ദ്രജാലവും സബ്ജക്ടീവ് മിസ്റ്റിസിസവും ഇന്ത്യയുൾപ്പെടെയുള്ള എല്ലാ പുരാതന സംസ്കൃതികളുടെ വളർച്ചയിലും നമുക്കു കണ്ടെത്താൻ കഴിയും. പക്ഷേ, ഒബ്ജക്ടീവ് മിസ്റ്റിസിസത്തെ കലയായും ശാസ്ത്രമായും ജീവിതചര്യയായും വളർത്തിയെടുത്ത ഒരു ജനസമൂഹത്തെ ഇന്ത്യയുടെ മണ്ണിൽ മാത്രമേ കാണൂ. ശാസ്ത്രമായാലും കലയായാലും, ദർശനമായാലും കവിതയായാലും, മനുഷ്യൻ നേടിയെടുത്ത ഏതു പുരോഗതിയും ശ്രദ്ധാപൂർവ്വമായ ധ്യാനത്തിലൂടെയാണ്, ഒബ്ജക്ടീവ് മിസ്റ്റിസിസത്തിലൂടെയാണ് എന്ന് ഭാരതം കണ്ടെത്തി.

ധ്യാനിക്കുന്ന വ്യക്തിയുടെ ബോധത്തിൽ മാറ്റമുണ്ടാവുന്നു. സൂക്ഷ്മനിരീക്ഷണ പാടവം ഏറിവരുന്നു. പുതിയ ബോധത്തിലേക്കും പുതിയ അനുഭൂതിയിലേക്കും ഉണരുമ്പോൾ, അവന് താനോ സഹജീവികളോ അതുവരെ ഉപയോഗിച്ചിട്ടില്ലാത്ത പുതിയ ഭാഷ കൈവരുന്നു. വാക്കുകൾക്ക് പ്രവേശനമില്ലാത്ത (യതോ വാചോ നിവർത്തന്തേ) അനുഭൂതിമണ്ഡലങ്ങളിലെ അനുഭവങ്ങളെ ഓർമ്മിക്കാനും, മറ്റുള്ളവർക്കു പകരാനും ഒരു ഭാഷയും ലിപിയും തേടുന്ന അയാൾക്ക് അവ സ്വാഭാവികമായി ലഭിക്കുന്നു. സംസാരശേഷിയില്ലാത്ത ഊമ സിംബലുകളിലൂടെ ആശയവിനിമയം നടത്തുന്നതുപോലെ, ബ്രഹ്മാനുഭൂതിയാകുന്ന വെണ്ണ നുകർന്ന യോഗി, സിംബലുകളിലൂടെ ആശയം കൈമാറുന്നു.

ഓരോ വസ്തുവും ഓരോ മനുഷ്യനും ഓരോ ആകാശഗോളവും ആകാശത്തിൽ ഒരു ബിന്ദുവായി സ്ഥിതിചെയ്യുന്നു. കാലത്തിൽ അതിന്റെ മാനം പൂജ്യമാണ്. ഒരു വസ്തുവിൽനിന്ന് മറ്റൊരു വസ്തുവിലേക്കുള്ള ബന്ധത്തിന്റെ ചരട് ഒന്നാം മാനമാണ്. ഇത്തരം ബന്ധങ്ങളുടെ ഒരു പ്രതലമാണ് രണ്ടാം മാനം. പ്രതലങ്ങളുടെ ഒരു സമാഹാരം മൂന്നാം മാനം. ജ്യാമിതീയ സിംബലുകളിൽ അവ ഇങ്ങനെ കാണിക്കാം.



ബിന്ദു (zero dimension)

നേർരേഖ (ഒന്നാംമാനം) (ഋജു)

പ്രതലം (രണ്ടാംമാനം) (കുടിലം)

ദ്രവ്യം ( solid) (മൂന്നാംമാനം)

പ്രപഞ്ചത്തിൽ നാം സ്ഥൂലമായ ബാഹ്യേന്ദ്രിയങ്ങൾകൊണ്ട് അറിയുന്നതെല്ലാം ത്രിമാനങ്ങളുള്ള ദ്രവ്യങ്ങളാണ്. ത്രിമാനമുള്ള ദ്രവ്യം ചലിക്കുന്നു. ചലനം ത്രിമാനമുള്ള ദ്രവ്യത്തിന്റെ സ്വഭാവമാണ്. (ഈ അദ്ധ്യായത്തിന്റെ ആദ്യത്തിൽ ഭ്രമണം ചെയ്യുന്നത് ബ്രഹ്മചക്രത്തിന്റെ സ്വഭാവമാണ് എന്ന് സൂചിപ്പിച്ചു) ദ്രവ്യം ചലിക്കുന്നത് നമ്മുടെ ബുദ്ധി ഗ്രഹിക്കുന്നു. ഈ ചലനത്തിന്റെ ആദിയിലേക്കും അന്തത്തിലേക്കും പ്രജ്ഞ സഞ്ചരിക്കുമ്പോൾ മനുഷ്യബുദ്ധി ചതുർമ്മാനമായ കാലത്തിലേക്ക് കടക്കുന്നു. നാലാം മാനത്തിലെത്തിയ മനുഷ്യൻ കാലത്തെക്കുറിച്ച് എന്തു ചിന്തിക്കുന്നു?

ഞാനിപ്പോൾ ജീവിക്കുന്നത് ക്രിസ്തുവർഷം 1996 ലാണ്. ഇതിന് ഒരു നൂറു വർഷംമുൻപ് 1896-ൽ എന്നെപ്പോലെ എന്റെ പൂർവ്വികൻ ഇതേ മട്ടിൽ ചിന്തിച്ചിട്ടുണ്ടാവാം. 1796-ലും അവിടെനിന്ന് പിന്നിലേക്ക് പിന്നിലേക്കും ക്രിസ്തു ജനിച്ച വർഷത്തിന് എത്രയോ സഹസ്രാബ്ദം പിന്നിലേക്കും ഉള്ള എന്റെ പൂർവ്വികന്മാർ കാലത്തെക്കുറിച്ച് ഇതേപടി ചിന്തിച്ചിരിക്കാം. എനിക്കുശേഷം സഹസ്രാബ്ദങ്ങൾക്കു ശേഷം വരുന്ന തലമുറകളും ഇതേപടി ചിന്തിച്ചേക്കാം. ഞാൻ ജനിക്കുന്നതിന് സഹസ്രാബ്ദങ്ങൾക്കുമുൻപ്, യുഗങ്ങൾക്കും, കല്പങ്ങൾക്കു മുൻപ് ഈ ഭൂമിക്കും അതിലെ നിവാസികൾക്കും, ഈ സൗരയൂഥഗ്രഹങ്ങൾക്കും ഒരു ചലനവും ഒരു ജീവിതവും ചരിത്രവും ഉണ്ടായിരുന്നു. ഞാൻ മരിച്ച് സഹസ്രാബ്ദങ്ങൾക്കു ശേഷവും ഒരു പുതിയ ജീവിതവും ചലനവും ചരിത്രവും ഇവിടെ ഉണ്ടാവും. അങ്ങനെ അനന്തമായ കാലത്തെയും ആ കാലത്തിന്റെ വംശാനുചരിതത്തെയും അത് നേരിട്ടു കാണാതെയും മനുഷ്യൻ ഗ്രഹിക്കുന്നു. കാലത്തെ ആദ്യം ഒരു രേഖാരൂപത്തിലാണ് ഞാൻ സങ്കല്പിക്കുന്നത്. വരിവരിയായി വരുന്ന വർഷങ്ങളും അവയിലെ 'വാരിശു'കളായ, ഞാനടക്കമുള്ള വംശപരമ്പരകളും.



ഇതാ, ഇങ്ങനെ.




കാലത്തിന്റെ ഓരോ നിമിഷവും എന്നെപ്പോലുള്ള ആരുടെയൊക്കെയോ "ഇന്ന്" ആണെന്ന ബോധമുദിക്കുമ്പോൾ, കാലത്തിന്റെ നേർരേഖയെ തൊണ്ണൂറു ഡിഗ്രിയിൽ ഛേദിക്കുന്ന ഓരോ രേഖയും ഒരഞ്ചാംമാനമായിത്തീരുന്നു.

അഞ്ചാം അദ്ധ്യായം 13-ാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഈ അവസ്ഥയെക്കുറിച്ച് ഞാൻ സൂചിപ്പിക്കുകയുണ്ടായി. ഇന്നലെയും ഇന്നും നാളെയും തമ്മിൽ ഭേദമില്ലാത്ത ത്രികാലങ്ങൾക്കതീതമായ അവസ്ഥയാണ് അഞ്ചാംമാനം.

ദ്രവ്യത്തിന്റെ ഒന്നാംമാനമായ നേർരേഖയ്ക്ക് രണ്ടാംമാനം ഒരു പ്രതലം നല്കിയതുപോലെ, കാലത്തിന്റെ നേർരേഖയായ നാലാംമാനത്തിന്, പാരസ്പര്യംകൊണ്ടും ബന്ധംകൊണ്ടും ഒരു പുതിയ പ്രതലം നല്കുകയാണ് അഞ്ചാം മാനം ചെയ്യുന്നത്. നാലാംമാനം വെറും ചരിത്രമാണ്. നമ്മുടെ വംശത്തിന്റെയും പ്രപഞ്ചത്തിന്റെയും പുരാവൃത്തമായ ചരിത്രം. അതിനെ ധ്യാനിക്കുന്ന ഒരാളുടെ ബോധതലത്തിലേക്ക് പൊടുന്നനെ അഞ്ചാംമാനം കടന്നുവരുന്നു. നാലും അഞ്ചും മാനങ്ങൾ നമ്മുടെ ബോധതലത്തിൽ ഊടും പാവുമായി ചേർക്കപ്പെട്ടിരിക്കുന്നു.

നാലും അഞ്ചും മാനങ്ങൾ നേർരേഖകളായി വരച്ചുകാട്ടിയെങ്കിലും അവ വാസ്തവത്തിൽ നേർരേഖകൾ തന്നെയാണോ? ഓരോ നിമിഷത്തിലും അനേകായിരം സാദ്ധ്യതകൾ അടങ്ങിയിരിക്കുന്നു. ഞാൻ ഈ നിമിഷം ഒരു സാദ്ധ്യതയെ സാക്ഷാത്കരിച്ചുവോ ഇല്ലയോ എന്നത് എന്റെ അടുത്ത നിമിഷത്തെ നിർണ്ണയിക്കുന്നു. ഉദാഹരണമായിട്ട്, എന്റെ ജീവിതത്തിലെ ഒരു പ്രത്യേകനിമിഷത്തിലെ ഒരു സാദ്ധ്യതയാണ് ഞാൻ പത്തോളജിയിൽ ബിരുദാനന്തരബിരുദമെടുക്കുക എന്നത്.

മറ്റൊരു സാദ്ധ്യതയാണ് സാഹിത്യകാരിയാവുക എന്നത്. ഒരു കാറ് ഡ്രൈവ് ചെയ്യുക, അടുക്കളയിൽ കൈപ്പുണ്യമുള്ള പാചകക്കാരിയെന്നു

പേരെടുക്കുക, ബ്രഹ്മാനുഭൂതി നേടുക ഇവയൊക്കെ പല സാദ്ധ്യതകളാണ്. ഇതിൽ ഏതെങ്കിലുമൊരു ലക്ഷ്യസാക്ഷാത്കാരം ഞാൻ ഇവിടെവെച്ചു നേടിയോ എന്നതനുസരിച്ചാണ് എൻെറ ബാക്കിയുള്ള ജീവിതനിമിഷങ്ങൾ നിർണ്ണയിക്കപ്പെടുന്നത്.

ഇതുപോലെ കാലത്തിൻെറ ഓരോ നിമിഷത്തിലും ഓരോ 'ജന്മ'ത്തെ സങ്കല്പിച്ചാൽ, ആ ജന്മങ്ങളെല്ലാം ശാശ്വതമായ 'ഇന്ന്' മാത്രമാണെന്നറിഞ്ഞു കഴിഞ്ഞാൽ, ഓരോ ജന്മവും ആത്മാവിൻെറ അനന്തമായ സാദ്ധ്യതകൾ സാക്ഷാത്കരിക്കാനുള്ള പ്രയത്നത്തിൻെറ തുടർച്ചയാണെന്നും ഗ്രഹിക്കാം. ശാശ്വതമായ ഇന്നിൽ ബ്രഹ്മാനുഭവം ഉണ്ടാവുന്നു. കാലത്തോട് അനന്തതയ്ക്ക് രേഖയോട് പ്രതലത്തിനുള്ള ബന്ധമാണ്. ജീവാത്മ, പരമാത്മാക്കൾക്കും ഇതേ ബന്ധമാണുള്ളത്. ഈ ജന്മത്തിൽ ഒരു സാദ്ധ്യതയെ ഞാൻ സാക്ഷാത്കരിച്ചില്ലെങ്കിൽ അടുത്ത ജന്മത്തിൽ സാധിക്കുമെന്ന് ഇന്ത്യക്കാരൻ കണ്ടെത്തുന്നത് അങ്ങനെയാണ്. ഒരു നിമിഷത്തിൽ അനേക സാദ്ധ്യതകൾ ഉണ്ടാവുക എന്നുവെച്ചാൽ ഒരു ബിന്ദുവിൽനിന്ന് അനേകം ദിശകൾ സൃഷ്ടിക്കുക എന്നർത്ഥം. അപ്പോൾ 'ഇന്നി'ന് ഊടും പാവുമായി 90 ഡിഗ്രിയിൽ ഛേദിക്കുന്ന രണ്ടു നേർരേഖകൾ മാത്രമല്ല ഉണ്ടാവുക; സൂര്യരശ്മിപോലെ അനേകം രേഖകളാണ്.




അതായത്, ശാശ്വതമായ ഇന്ന്, ഒരു വൃത്തത്തിനകത്ത് വീണ്ടും വീണ്ടും ആവർത്തിക്കുന്ന അനേകം നിമിഷങ്ങളുടെയും ജന്മങ്ങളുടെയും ആവർത്തനം മാത്രമാണ്.

അഞ്ചാംമാനം ഈ ആവർത്തനത്തിൻെറ ശൃംഖലയിൽനിന്ന് മോചനമില്ല എന്നു തോന്നുന്ന അവസ്ഥയാണ്. ആറാം മാനമാകട്ടെ, ഈ നിമിഷത്തിൽത്തന്നെ ബ്രഹ്മനിർവ്വാണം നേടി ജന്മങ്ങളുടെ ശൃംഖലയിൽനിന്നു മോചനം നേടുന്ന മുക്തിമാർഗ്ഗവും. ആറാം മാനത്തിൻെറ സിംബലായി ഭാരതീയർ മുകളിലേക്കും ചുവട്ടിലേക്കും തിരിച്ചുവെച്ച രണ്ടു ത്രികോണങ്ങൾ വരച്ചുവെച്ചു. ഈഷഡ് ചക്രം ശ്രീചക്രത്തിൻെറ നടുവിൽ കാണും. സൃഷ്ടിയും സ്ഥിതിയും സംഹാരവും 'സുദർശന'മായ ഈ ബ്രഹ്മചക്രത്തിൽ ഒരിടത്തുതന്നെ കാണുന്നു. ഷഡ് ചക്രത്തിൽ മൂന്നു മാനം ദ്രവ്യത്തിൻേറതും മൂന്നു മാനങ്ങൾ കാലത്തിൻേറതുമാണ്.





ദ്രവ്യത്തിനും കാലത്തിനും അതീതമായ ഒന്നിൻെറ പ്രതീകമായി നടുവിൽ ഒരു ബിന്ദുവും ഉണ്ട്. ജനിമൃതികൾക്കതീതമായ, അതീന്ദ്രിയമായ ഈ അനുഭൂതി മേഖലയാണ് ഒബ്ജക്ടീവ് മിസ്റ്റിസിസത്തിൽ ഋഷി തൻെറ ഹൃദയാകാശത്താൽ എത്തിപ്പിടിക്കുന്നത്. ആദിയും സംയോഗനിമിത്തഹേതുവും ത്രികാലാതീതവും അകലവുമായ, ഭാവിയിൽ വരാനിരിക്കുന്നവരും പണ്ടു ജീവിച്ചിരുന്നവരും സേവിക്കുന്ന, ചിത്തസ്ഥമായ ആ വിശ്വരൂപത്തെ ഞാനും ദർശിച്ച് ഉപാസിക്കുന്നു.

6. സ വൃക്ഷ കാലാകൃതിഭിഃ പരോഽന്യോ
യസ്മാത് പ്രപഞ്ചഃ പരിവർത്തതേഽയം
ധർമ്മാവഹം പാപനുദം ഭഗേശം
ജ്ഞാത്വാത്മസ്ഥ മമൃതം വിശ്വധാമ.

ആരാൽ ഈ പ്രപഞ്ചം പരിവർത്തനം ചെയ്യുന്നുവോ അവൻ വൃക്ഷം, കാലം എന്നിവയിൽനിന്നും പരവും അന്യവുമാണ്. അവൻ ധർമ്മനിർവ്വാഹക നാണ്. പാപനാശകനാണ്. ഭഗേശനാണ്. അമൃതനാണ്. വിശ്വത്തിൻെറ ധാമമായ അവനെ ആത്മസ്ഥനെന്നറിഞ്ഞ് അമൃതം നേടുക.

7. തമീശ്വരാണാം പരമം മഹേശ്വരം
തം ദേവതാനാം പരമഞ്ച ദൈവതം
പതിം പതീനാം പരമം പരസ്താദ്
വിദാമ ദേവം ഭുവനേശമീഡ്യം.

അവൻ ഈശ്വരന്മാരിൽവെച്ച് പരമമായ മഹേശ്വരനാണ്. അവൻ ദേവതകളിൽ വെച്ച് പരമമായ ദൈവതമാണ്. പതികൾക്കെല്ലാം പതിയാണ്. പരത്തിനും പരമാണ്. ഭുവനേശനും ആരാദ്ധ്യനുമായ ആ ദേവനെ ഞങ്ങൾ അറിയുന്നു.

8. ന തസ്യ കാര്യം കരണശ്ച വിദ്യതേ
ന തത്സമശ്ചാഭ്യധികശ്ച ദൃശ്യതേ
പരാസ്യ ശക്തിർവ്വിവിധൈവശ്രൂയതേ
സ്വാഭാവികീജ്ഞാന ബലക്രിയാ ച.

അവന് കാര്യവും കാരണവും ഇല്ല. അവനോടു സമമായോ അധികമായോ ഒന്നും കാണുന്നില്ല. അവൻെറ പരാശക്തി വിവിധമെന്നു കേൾക്കപ്പെടുന്നു. അത് അവൻെറ സ്വാഭാവികിയും ജ്ഞാനം, ബലം, ക്രിയ എന്നിവ ചേർന്നതുമാണ്.

9. ന തസ്യ കശ്ചിദ് പതിരസ്തി ലോകേ
ന ചേശിതാ നൈവ ച തസ്യലിംഗം
സ കാരണം കരണാധിപാധിപോ
ന ചാസ്യ കശ്ചിദ് ജനിതാ ന ചാധിപഃ

അവനു പതിയായിട്ട് ലോകത്തിൽ ആരുമില്ല. ഈശിതാവായിട്ടും ഇല്ല. അവന് ലിംഗഭേദമില്ല. അവൻ സർവ്വത്തിനും കാരണമാണ്, കരണങ്ങൾക്ക് അധിപനാണ്. അവന് ആരും ജനയിതാവായിട്ടില്ല. അധിപനായിട്ടും ഇല്ല.

10. യസ്തന്തുനാഭ ഇവ തന്തുഭിഃ
പ്രധാന ജൈഃ സ്വഭാവതോ
ദേവ ഏകഃ സ്വമാവൃണോത്
സനോ ദധാത്ബ്രഹ്മാപ്യയം.

ഏതൊരുവൻ തന്തുനാഭം തന്തുക്കളെക്കൊണ്ടെന്നപോലെ പ്രധാനത്തിൽനിന്നു ജനിച്ചവയെക്കൊണ്ട് സ്വഭാവേന തന്നെത്തന്നെ ആവരണം ചെയ്യുന്നുവോ ആ ഏകദേവൻ ഞങ്ങൾക്ക് ബ്രഹ്മവുമായി ഐക്യം നല്കട്ടെ.

11. ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീസർവ്വഭൂതാന്തരാത്മ
കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗുണശ്ച.

ഏകദേവൻ സർവ്വഭൂതങ്ങളിലും ശുദ്ധമായിരിക്കുന്നു. സർവ്വവ്യാപിയും സർവ്വഭൂതങ്ങളുടെയും അന്തരാത്മാവുമാണ് അവൻ. കർമ്മാധ്യക്ഷനും സർവ്വ ഭൂതങ്ങളിലും അധിവസിക്കുന്നവനുമാണ്. അവൻ സാക്ഷിയായ ചേതസ്സാണ്. കേവലനും നിർഗ്ഗുണനുമാണ്.

12. ഏകോ വശീ നിഷ്ക്രിയാണാം ബഹൂനാ-
മേകം ബീജം ബഹുധായഃ കരോതി
തമാത്മസ്ഥം യേഽ നുപശ്യന്തിധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

ഏകനും വശിയുമായ അവൻ നിരവധി നിഷ്ക്രിയന്മാർക്ക് ഏകമായ ബീജത്തെ ബഹുവിധമാക്കിത്തീർക്കുന്നു. ആത്മസ്ഥമായ അവനെ ദർശിച്ച ധീരന്മാർക്ക് ശാശ്വതസുഖം ലഭിക്കുന്നു. മറ്റുള്ളവർക്ക് ലഭിക്കുന്നില്ല.

13. നിത്യോ നിത്യാനാം ചേതനശ്ചേതനാ
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തത്കാരണം സാംഖ്യയോഗാധിഗമ്യം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ

നിത്യങ്ങളിൽവെച്ചു നിത്യവും ചേതനങ്ങളിൽവെച്ചു ചേതനവും അനേകം പേരുടെ കാമങ്ങളെ നിറവേറ്റിക്കൊടുക്കുന്നവനുമായ ഏകൻ, സാംഖ്യയോഗത്താൽ പ്രാപിക്കാവുന്നവനും എല്ലാറ്റിനും കാരണവുമാണ്. ആ ദേവനെ അറിഞ്ഞവൻ സർവ്വപാശങ്ങളിൽനിന്നും മോചിതനാകുന്നു. അഞ്ചാം അദ്ധ്യായം രണ്ടാം ശ്ലോകത്തിൽ "ഋഷിം പ്രസൂതം കപിലം യസ്തമഗ്രേ" എന്ന പരാമർശമുണ്ട്. ഈ ശ്ലോകത്തിൽ സാംഖ്യയോഗംകൊണ്ട് ബ്രഹ്മപ്രാപ്തി സാധിക്കുമെന്നു പറയുന്നു. കപില മുനിപ്രോക്തമായ സാംഖ്യയോഗം ഉപനിഷദ്കാരന്മാർക്കു സ്വീകാര്യമായിരുന്നു എന്ന് ഇതുകൊണ്ട് അനുമാനിക്കണം. ഭഗവദ്ഗീത 'സൗവർണ്ണം' ഭാഷ്യത്തിൽ 2-ാം അദ്ധ്യായം 39-ാം ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ സാംഖ്യത്തെക്കുറിച്ചും ബ്രഹ്മവിദ്യയെക്കുറിച്ചും ഞാൻ സൂചിപ്പിച്ച



കാര്യങ്ങൾ ശരിതന്നെ എന്ന് ഈ രണ്ടു ശ്ലോകങ്ങളെക്കൂടി ഗ്രഹിക്കുമ്പോൾ വ്യക്തമാകുന്നു.

14. ന തത്ര സൂര്യോ ഭാതിന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാതി കുതോഽ യമഗ്നിഃ
തമേവ ഭാന്ത മനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി.

അവനിൽ സൂര്യനോ ചന്ദ്രനോ താരങ്ങളോ പ്രകാശിക്കുന്നില്ല. വിദ്യുത്തരംഗങ്ങൾ പ്രകാശിക്കുന്നില്ല. പിന്നെയാണോ ഈ അഗ്നി? സർവ്വവും പ്രകാശിക്കുന്ന അവനെ അനുസരിച്ച് പ്രകാശിക്കുന്നു. ഇതു മുഴുവനും അവൻെറ പ്രകാശംകൊണ്ട് പ്രകാശിക്കുന്നു.

15. ഏകോ ഹംസോ ഭുവനസ്യാസ്യ മധ്യേ
സ ഏവാഗ്നിഃ സലിലേ സന്നിവിഷ്ടഃ
തമേവവിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽ യനായ.

ഈ ഭുവനത്തിൻെറ മദ്ധ്യത്തിൽ ഏകനായ ഹംസം സലിലത്തിൽ സന്നിവിഷ്ടനായിരിക്കുന്നു. അവൻ അഗ്നിതന്നെയാണ് എന്നറിഞ്ഞിട്ട് മൃത്യുവിനെ അതിക്രമിക്കുന്നു. അയനത്തിന് (യാത്രയ്ക്ക്) മറ്റൊരു മാർഗ്ഗം ഇല്ല.

ചിദാകാശത്തിൽ അഗ്നിപോലെ ഇരിക്കുന്നതിനെത്തന്നെയാണ് ജലത്തിൽ ഹംസംപോലെ ഇരിക്കുന്നതായിട്ടും ഇവിടെ പറയുന്നത്. അവനെ സാക്ഷാത്കരിക്കലല്ലാതെ ബ്രഹ്മപദപ്രാപ്തിക്ക് മറ്റൊരു മാർഗ്ഗമില്ല. ഭൂമിക്ക് സൂര്യനു ചുറ്റും അയനം ചെയ്യാൻ ഒരു പ്രത്യേക പന്ഥാവുണ്ട്. സൂര്യന് ധ്രുവനക്ഷത്രത്തെ ആധാരമാക്കി, തൻെറ കേന്ദ്രബിന്ദുവായ മറ്റൊരു സൂര്യനു ചുറ്റും ചലിക്കാനും ഒരു അയനപന്ഥാവുണ്ട്. ഗ്രഹനക്ഷത്രാദികൾ താന്താങ്ങളുടെ അയനമാർഗ്ഗത്തിൽനിന്നു വ്യതിചലിക്കുന്നില്ല. അതല്ലാതെ മറ്റൊരു മാർഗ്ഗം അവർക്കില്ല. അതുപോലെ ബ്രഹ്മപദാനുഭവത്തെ ലക്ഷ്യമാക്കുന്ന ആത്മാക്കളും താന്താങ്ങളുടെ ചിത്തസ്ഥമായിരിക്കുന്ന ആത്മാവിനെ അറിയുക എന്ന പാതയല്ലാതെ മറ്റൊന്നില്ലായ്കയാൽ അതിൽത്തന്നെ അയനം ചെയ്യുന്നു.

16. സ വിശ്വകൃദ്വിശ്വ വിദാത്മയോനിർജ്ഞഃ
കാലകാരോ ഗുണീസർവ്വവിദ്യഃ
പ്രധാനക്ഷേത്രജ്ഞ പതിർഗ്ഗുണേശഃ
സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ

വിശ്വകൃത്തും വിശ്വവിത്തും ആത്മയോനിയും 'ജ്ഞ'നും കാലകാരനും, ഗുണിയും, സർവ്വവിദ്യയും പ്രധാനവും, ക്ഷേത്രജ്ഞനും പതിയും ഗുണേശനും സംസാരം, മോക്ഷം, സ്ഥിതി, ബന്ധം ഇവയ്ക്കെല്ലാം ഹേതുവുമാണ് അവൻ. 'സാംഖ്യ'ന്മാരുടെ പ്രധാനത്തെ ഇവിടെ ബ്രഹ്മവുമായി അഭേദം പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക.

17. കിഞ്ച, സ തന്മയോ ഹ്യമൃത ഈശസംസ്ഥോ
ജ്ഞഃ സർവ്വഗോ ഭുവനസ്യാസ്യ ഗോപ്താ
യ ഈ ശേ അസ്യജഗതോ നിത്യമേവ
നാന്യോ ഹേതുർവ്വിദ്യത ഈശനായ.

മാത്രമല്ല, അവൻ തന്മയനും അമൃതനും ഈശസംസ്ഥനും ജ്ഞനും സർവ്വഗനും ഭുവനത്തിന്റെ രക്ഷിതാവുമാണ്. അവൻ നിത്യവും ജഗത്തിനെ ഭരിക്കുന്നു. ഭരിക്കുന്നതിന് ഹേതുവായി അന്യത്തെ കാണുന്നില്ല.

18. യോ ബ്രഹ്മാണാം വിദധാതിപൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതിതസ്മൈ
തംഹദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർവ്വൈ ശരണമഹം പ്രപദ്യേ.

ഏതൊരുവൻ പൂർവ്വത്തിൽ ബ്രഹ്മാവിനെയും സൃഷ്ടിച്ചുവോ, ഏതൊരുവൻ അവനായി (ബ്രഹ്മാവിന്) വേദങ്ങളെ പ്രകാശിപ്പിച്ചുവോ, ആ ദേവൻ ആത്മ ബുദ്ധിക്ക് പ്രകാശം തരുന്നു. ആ ദേവനെ മുമുക്ഷുവായ ഞാൻ ശരണം പ്രാപിക്കുന്നു. ബ്രഹ്മദേവന്റെ ചിത്തത്തിൽ വേദജ്ഞാനപ്രകാശം പരന്നതുപോലെ നമ്മുടെ ഹൃത്തിൽ ആത്മബുദ്ധിപ്രകാശം പരത്തുന്നതിനും പരമ പുരുഷൻ തന്നെ വേണം. അതിനായിട്ടാണ് ശരണം പ്രാപിക്കുന്നത്.

19. നിഷ്കളം നിഷ്ക്രിയം ശാന്തം
നിരവദ്യം നിരഞ്ജനം
അമൃതസ്യ പദം സേതും
ദഗ്ദ്ധേന്ധനമിവാനലം

കലകളോ ക്രിയകളോ ഇല്ലാത്തവനും ശാന്തനും നിരവദ്യനും നിരഞ്ജനനും, അമൃതത്തിന്റെ പരമസേതുവും ആയ അവൻ കത്തിയ വിറകിലെ അഗ്നിപോലെ (ജ്വലിക്കുന്നു).

20. യദാ ചർമ്മ വദാകാശം
വേഷ്ട യിഷ്യന്തിമാനവാഃ
തദാ ദേവമവിജ്ഞായ
ദുഃഖസ്യാന്തോ ഭവിഷ്യതി.

എപ്പോൾ ചർമ്മത്തെപ്പോലെ ആകാശത്തെ മനുഷ്യർ മടക്കുന്നുവോ, അപ്പോൾ ദേവനെ അറിയാതെ ദുഃഖത്തിന്റെ അവസാനം സംഭവിക്കും.

പരമാത്മാവിനെ അറിയാതെ സംസാരദുഃഖത്തിന് അന്ത്യമുണ്ടാകയില്ല. ആകാശത്തെ, ഉണക്കാനിട്ട മരത്തോലു (മരവുരി)പോലെ മനുഷ്യന് ചുരുട്ടി മടക്കി തന്റെ വേഷ്ടിയാക്കാൻ എന്നെങ്കിലും കഴിയുമെങ്കിൽ, അന്നേ, ദേവനെ അറിയാതെ ദുഃഖത്തിന്റെ അന്ത്യം കാണുക എന്നത് സംഭവിക്കുകയുള്ളൂ. ഏതാണ്ട്, കാക്ക മലർന്നു പറക്കുന്ന കാലത്ത്, എന്ന മട്ടിലുള്ള ഒരു പ്രയോഗമാണിത്.



21. തപഃ പ്രഭാവാത് ദേവപ്രസാദാച്ച
ബ്രഹ്മഹ ശ്വേതശ്വേതരോf ഥ വിദ്വാൻ
അത്യാശ്രമിഭ്യഃ പരമം പവിത്രം
പ്രോവാച സമ്യഗ് ഋഷി സംഘജുഷ്ടം.

തപപ്രഭാവംകൊണ്ടും ദേവപ്രസാദംകൊണ്ടും വിദ്വാനായ ശ്വേതശ്വേതരൻ, പരമവും പവിത്രവും ഋഷി സംഘങ്ങളാൽ സേവിക്കപ്പെട്ടതുമായ ബ്രഹ്മത്തെ, ആശ്രമങ്ങളെ അതിക്രമിച്ചവനായിട്ട് സമ്യക്കാംവണ്ണം പറഞ്ഞു. വർണ്ണാശ്രമ ധർമ്മങ്ങൾക്കതീതമായ ബ്രഹ്മജ്ഞാനികൾക്കുവേണ്ടിയാണ് ഉപനിഷത്തുക്കൾ.

22. വേദാന്തേ പരമം ഗുഹ്യം
പുരാകല്പേ പ്രചോദിതം
നാ പ്രശാന്തായ ദാതവ്യം
നാ പുത്രായാശിഷ്യായ വാ പുനഃ

വേദാന്തത്തിൽവെച്ചു പരമവും രഹസ്യവും പൂർവ്വകല്പങ്ങളിൽ പ്രചോദിതവുമായ ഇത് പ്രശാന്തന്മാർക്കോ, പുത്രന്മാർക്കോ ശിഷ്യന്മാർക്കോ അല്ലാതെ കൊടുക്കരുത്. അനർഹന്മാർക്ക് ഉപദേശിക്കരുത്. ആരാണ് അർഹൻ? പ്രശാന്തനാണ് അർഹൻ. പുത്രനും ശിഷ്യനും തന്നെപ്പോലെ പ്രശാന്തനാണെന്ന് ഉറപ്പുണ്ടെങ്കിൽ ബ്രഹ്മവിദ്യ നല്കാം. അന്യനൊരാൾ പ്രശാന്തനാണെന്ന് ഉറപ്പു വരുത്താൻ പ്രയാസമാകയാൽ ബ്രഹ്മജ്ഞാനം പകർന്നു കൊടുക്കരുത്.

23. യസ്യദേവേ പരാഭക്തി-
ര്യഥാ ദേവേതഥാ ഗുരൗ
തസ്യൈവ കഥിതാ ഹ്യർത്ഥാഃ
പ്രകാശന്തേ മഹാത്മനഃ
പ്രകാശന്തേ മഹാത്മനഃ

ആർക്ക് ദേവനിൽ പരാഭക്തിയുണ്ടോ, ദേവനിലെന്നപോലെ ഗുരുവിലും ഭക്തിയുണ്ടോ, ആ മഹാത്മാവിന് പറയപ്പെട്ട അർത്ഥങ്ങൾ പ്രകാശിക്കുന്നു; മഹാത്മാവിന് പ്രകാശിക്കുന്നു. മഹാത്മാവായ ശിഷ്യന് മാത്രമേ ഉപനിഷദ് ജ്ഞാനം പ്രകാശിക്കുകയുള്ളൂ.

ഓം സഹനാവവതു
സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു.
മാവിദ്വിഷാവഹൈ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

140

# 2

# നാരായണോപനിഷത്ത്

## ശാന്തിപാഠം

ഹരിഃ ഓം. ശംനോമിത്രഃ ശം വരുണഃ ശംനോ
ഭവത്യര്യമാ ശംന ഇന്ദ്രോ ബൃഹസ്പതിഃ ശംനോ

വിഷ്ണുരുരുക്രമഃ നമോ ബ്രഹ്മണേ. നമസ്തേ വായോഃ. ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വമേവം പ്രത്യക്ഷ ബ്രഹ്മ വദിഷ്യാമി. ശ്രുതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു. തദ്വക്താരമവതു. അവതുമാം. അവതു വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം സഹനാവവതു
സഹനൗഭുനക്തു.
സഹവീര്യം കരവാവഹൈ.
തേജസ്വിനാവധീതമസ്തു.
മാവിദ്വിഷാ വഹൈ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

~~പ്രഥമോഽനുവാകഃ~~ അനുവാകം 1.

1. അംഭസ്യപാരേ ഭുവനസ്യമദ്ധ്യേ
   നാകംസ്യ പൃഷ്ഠേ മഹതോമഹീയാൻ
   ശുക്രേണ ജ്യോതിംഷിസമനുപ്രവിഷ്ടഃ
   പ്രജാപതി ശ്ചരതി ഗർഭ അന്തഃ

അപാരവും കരയില്ലാത്തതുമായ അനന്തസാഗരത്തിൽ, സ്വർഗ്ഗോപരിയായി, സർവ്വഭുവനമദ്ധ്യത്തിലായി, മഹത്തുക്കളിൽവെച്ചു മഹത്തായ പ്രജാപതി വെളുത്ത (ശുക്രം) ജ്യോതിസ്സായി പ്രവേശിച്ച് ഗർഭത്തിനകത്ത് സഞ്ചരിക്കുന്നു. കഠോപനിഷത്തിൻെറ വ്യാഖ്യാനത്തിൽ ഈ ശുഭ്രമായ പ്രകാശത്തെ ചതുർമണ്ഡലാന്തർഗ്ഗതമായ വിഷ്ണുതേജസ്സായും, ആദിത്യാന്തർഗ്ഗതമായ ചൈതന്യമായും



വ്യാഖ്യാനിച്ചു. ശുക്രമെന്നാൽ വെളുത്തത് എന്നും ബീജമെന്നും അർത്ഥമുണ്ട്. വെളുത്തതെന്ന അർത്ഥത്തിൽ പ്രകാശമായി ചിദാകാശത്തിലെ കാരണജലമാകുന്ന തിര യടങ്ങിയ തടാകത്തിൽ പ്രതിബിംബിച്ച തേജസ്സുതന്നെ, ബീജമായി, ഗർഭാശയത്തിലെ ജലമദ്ധ്യത്തിൽ പ്രവേശിച്ച് സ്പന്ദിച്ച്, ചലിച്ച്, വളർന്ന് ഒരു നവശരീരമെടുക്കുന്നു.

2. യസ്മിന്നിദം സം ച വിചൈതിസർവ്വം
   യസ്മിൻ ദേവാ അധിവിശ്വേ നിഷേദു.
   തദേവ ഭൂതം തദുഭവ്യമാ ഇദം
   തദക്ഷരേ പരമേ വ്യോമൻ.

ഈ സർവ്വവും ഏതൊരുവനിൽ സമമായിരിക്കുന്നുവോ, ഏതൊരുവനിൽ വിലയിക്കുന്നുവോ, വിശ്വേദേവന്മാരെല്ലാം ആരിൽ ഇരിക്കുന്നുവോ, അതു മാത്രമാണ് ഭൂതം; അതുതന്നെയാണ് ഭാവിയും. ഇത് (ഈ പ്രപഞ്ചവും ശരീരവും) ആ അക്ഷരത്തിൽ, ആ പരമവ്യോമത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. പരമ വ്യോമമായ ആ അക്ഷരബ്രഹ്മത്തിന് — ആ നിത്യശബ്ദസ്ഥാനത്തിന് — ഭാരതീയർ കൊടുത്ത സിംബലാണ് ശൂന്യം അഥവാ പൂജ്യം. ഹിന്ദുക്കളുടെ 'സത്യ'മെന്നർത്ഥത്തിൽ പൂജ്യത്തെ പ്രാചീനഅറബികൾ 'ഹിന്ദസത്' എന്നാണ് വിളിച്ചിരുന്നത്. പ്രാചീനജ്യോതിഷികൾ അതിനെ (പൂജ്യത്തെ) ഖഹരമെന്നു വിളിച്ചു. ഭാസ്കരാചാര്യൻെറ സിദ്ധാന്തശിരോമണി ഖഹരത്തെ ഇങ്ങനെ വർണ്ണിക്കുന്നു.

അസ്മിൻ വികാരഖഹരേ ന രാശാ
വപിപ്രവിഷ്ടേഷ്വപി നിസൃതേഷു
ക്ഷഹുഷ്വപിസ്യാല്ലയ സൃഷ്ടികാലേ
അനന്തേ അച്യുതേ ഭൂതഗണേഷു യദ്വത്

ലയസൃഷ്ടികാലങ്ങളിൽ ഭൂതഗണങ്ങൾ അനന്തമായ അച്യുതത്തിൽ പ്രലയിക്കയും പ്രഭവിക്കയും ചെയ്തിട്ടും ഒരു വികാരവുമില്ലാതെ സദാ പൂർണ്ണമായിരിക്കുന്നതുപോലെ എത്ര രാശി കൂട്ടിയാലും ഗുണിച്ചാലും അവികാരിയായി സദാ പൂർണ്ണമായിരിക്കുന്ന ഖഹരമാണ് ഗണിതശാസ്ത്രത്തിൽ, വേദാംഗജ്യോതിഷകാലത്ത്, ഭാരതീയർ കണ്ടുപിടിച്ച 'പൂജ്യം.' നാരായണോപനിഷത്ത് നാരത്തിൽ അയനം ചെയ്യുന്ന (കാരണജലത്തിൽ സഞ്ചരിക്കുന്ന) അവികാരിയായ ആ പുരുഷോത്തമനെ പരമവ്യോമത്തിലും, ഗർഭാശയത്തിലിരിക്കുന്ന ശിശുവിലും സമമായി ദർശിക്കുന്നു. ഭൂതം, ഭാവി, വർത്തമാനമെന്നു വിഭജിക്കാനാവാത്ത അനന്തകാലം (eternal time) ഓം ഏകം എന്ന ആ ഒരക്ഷരബ്രഹ്മത്തിൽ (ഗ്രീക്കുകാർ ഒമേഗ) ദർശിക്കാം. "തദുഭവ്യം ആ ഇദം" എന്ന വരിയിലെ "ആ" എന്ന പദം അപ്രകാരം ദർശിച്ച ഋഷിയുടെ വിസ്മയം സൂചിപ്പിക്കുന്നതാണ്.

3. യേനാവൃതം ഖം ച ദിവം മഹീച
   യേനാദിത്യസ്തപന്തി തേജസാ ഭ്രാജംസാച
   യമന്തഃ സമുദ്രേ കവയോവയന്തി
   യദക്ഷരേ പരമേ പ്രജാഃ

ആരാൽ ഖം, ദിവം, മഹി എന്നിവ ആവൃതമായിരിക്കുന്നുവോ, ആരാൽ ആദിത്യൻ തേജസ്സാലും ഭ്രാജസ്സാലും (ഭ്രമിക്കുന്ന—ചുഴലുന്ന—പ്രകാശം) തപിക്കുന്നുവോ, ആരാൽ കവികൾ അന്തഃസമുദ്രത്തിൽ നെയ്യുന്നുവോ, ആ അക്ഷരത്തിൽ, പരമത്തിൽ, പ്രജകളെല്ലാം സ്ഥിതിചെയ്യുന്നു. (വർത്തന്തേ—ഭട്ടഭാസ്കരൻ; സ്രജന്തി സൃഷ്ടിക്കപ്പെടുന്നു—സായണാചാര്യൻ)

[വയന്തി = നെയ്യുന്നു. അവയന്തി എന്നെടുത്താൽ അറിയുന്നു] അന്തഃസമുദ്രം ഹൃദയാകാശമെന്നർത്ഥത്തിൽ വ്യാഖ്യാനിക്കുമ്പോൾ ഈ രണ്ടർത്ഥവും ചേരും. കവികളുടെ ഹൃദയാകാശത്തിലെ ജ്യോതിസ്സായ ബ്രഹ്മത്തെ അവർ അറിയുന്നു. സമുദ്രത്തെ വസ്ത്രമായി സംസ്കൃതസാഹിത്യം ഉൽപ്രേക്ഷിക്കാറുണ്ട്. കവി തന്റെ വാക്കുകളാകുന്ന നൂലുകൊണ്ട്, ബ്രഹ്മശക്തിയാൽ ബ്രഹ്മത്തെത്തന്നെ ഉടുപ്പിക്കാനുള്ള, പട്ടുവസ്ത്രം നെയ്യുന്നു.

4. യതഃ പ്രസൂതാജഗതഃ പ്രസൂതിതോയേന
ജീവാൻ വ്യചസർജ്ജ ഭൂമ്യാം.
യദോഷധീഭിഃ പുരുഷാൻ പശൂംശ്ച
വിവേശഭൂതാനി ചരാചരാണി.

5. അതഃ പരം നാന്യദണീയസംഹി പരാത്പരം
യന്മഹതോമഹാന്തം
യദേകമവ്യക്തമനന്തരൂപം
വിശ്വം പുരാണം തമസഃ പരസ്താത്.

ഏതൊന്നിൽനിന്ന് ജഗത്തിന്റെ പ്രസൂതി (പ്രസവിച്ചവൾ) തന്നെ പ്രസവിക്കപ്പെട്ടുവോ, ആരാൽ ഭൂമിയിൽ തോയംകൊണ്ട് ജീവന്മാർ സർജ്ജിക്കപ്പെട്ടുവോ, ഏതൊന്നിൽ ചരാചരങ്ങളും, ഔഷധികൾ, പുരുഷന്മാർ, പശുക്കൾ എന്നിവയും പ്രവേശിച്ച് സ്ഥിതിചെയ്യുന്നുവോ, അതാണ് മഹത്തിൽവെച്ച് മഹത്തമം. അത് ഏകമാണ്. (ഒന്നേയുള്ളൂ). അവ്യക്തവും അനന്തരൂപവുമാണ്. പുരാണമായ ആ വിശ്വരൂപം പരത്തിന്റെ പരവും തമസ്സിന്റെ പരവുമാണ്. ഈ പരത്തിൽനിന്നന്യമായി മറ്റൊരു സൂക്ഷ്മവസ്തു (അണീയസം) ഇല്ല.

ജഗത്ത് എന്ന പദത്തിന് ചലിക്കുന്നത് എന്നർത്ഥം. ചലനാത്മകമായ ഈ പ്രപഞ്ചത്തെ പ്രസവിച്ച പ്രസൂതിയാണ് പ്രകൃതി. ആ പ്രകൃതിയുടെ സായനമായ ചലനംകൊണ്ടാണ് നാം ഗണിക്കുന്ന വ്യാവഹാരികമായ ആപേക്ഷികകാലം ഉണ്ടായത്. ആ പ്രകൃതിയെയും പ്രസവിച്ച, ഗണിക്കാനാവാത്ത അനന്തകാലം (eternal time) എന്നൊന്നുണ്ട്. ആദിമദ്ധ്യാന്തവിഹീനമായ ആ അനന്തകാലത്താൽ, അതിന്റെ കാരണജലത്താൽ അനേകകോടി ജീവജാലങ്ങൾ സർജ്ജിക്കപ്പെടുന്നു. ഈ അനന്തകാലത്തെക്കുറിച്ചാണ് "കാലാത് പ്രസൂതിഭൂതാനാം." എന്ന മാണ്ഡൂക്യ കാരിക പറയുന്നത്; വ്യാവഹാരിക കാലത്തെക്കുറിച്ചല്ല. ഭൂമിയിൽ 75 ശതമാനവും ജലമാണ്. ജൈവശരീരത്തിലും, അതിന്റെ ഘടകമായ കോശത്തിലും 75% ജലാംശമടങ്ങിയിരിക്കുന്നു. അപ്പോൾ ഭൂമിയിൽ ജീവന്മാർ സർജ്ജിക്കപ്പെട്ടത് (അനന്തമായ കാരണജലധിയിലെ) തോയംകൊണ്ടാണെന്ന പരാമർശത്തിന് ശാസ്ത്രീയസാധുതയുണ്ട്. ആകാശം എന്ന പദത്തിനർത്ഥം സർവ്വവസ്തുക്കൾക്കും



അവകാശമുള്ളതെന്നാണ്. ചിദാകാശത്തിൽ സർവ്വവസ്തുക്കളും സർജ്ജിക്കപ്പെടുകയും സ്ഥിതിചെയ്കയും ലയിക്കയും ചെയ്യുന്നു. അവ്യക്തമായ ചിദാകാശത്തിൽ നിന്ന് ഇക്കാണുന്ന സർവ്വവും വ്യക്തമാകുന്നു. അനന്തരൂപവും ചിരപുരാതനവുമായ ആ വിശ്വരൂപത്തെ "തമസഃ പരസ്താത്" എന്ന് ഗീതയും വിശേഷിപ്പിക്കുന്നുണ്ട്. അത് ബ്രഹ്മാണ്ഡത്തെക്കാൾ വലുതാണ്; ബ്രഹ്മാണ്ഡം മുഴുവൻ അതിൽ ഇരിക്കുന്നുവല്ലൊ. അതേസമയം, അതിന് അണുവിനേക്കാൾ അണുവായി അതിസൂക്ഷ്മമായി ജീവികളുടെ ഹൃദയാകാശത്തിലിരിക്കാനും സാദ്ധ്യമാകുന്നു.

6. തദേവൃതം തദു സത്യമാഹുസ്തദേവ ബ്രഹ്മം പരമം കവീനാം
ഇഷ്ടാപൂർത്തം ബഹുധാജാതം ജായമാനം വിശ്വം ബിഭ്രതി
ഭുവനസ്യനാഭി.

അതാണ് ഋതം. അതുതന്നെയാണ് സത്യം; അതുതന്നെയാണ് പരമമായ ബ്രഹ്മം എന്ന് കവികൾ പറഞ്ഞു. ഇഷ്ടാപൂർത്താദിക്രിയകളുടെ ഉത്ഭവസ്ഥാനവും അതുതന്നെ. ഭുവനത്തിന്റെ ആ നാഭി, മുമ്പ് പലവിധം ജനിച്ചവയും ഇന്നും ജനിച്ചുകൊണ്ടിരിക്കുന്നവയുമായ വിശ്വങ്ങളെ ഭ്രമണം ചെയ്യിക്കുന്നു. ശ്വേതശ്വേതരത്തിൽ ഈ പ്രപഞ്ചത്തെ പ്രവർത്തിപ്പിക്കുന്നതാര് എന്ന ചോദ്യത്തിന് ചില കവികൾ "സ്വഭാവ"മെന്നും ചിലർ "കാല"മെന്നും പറഞ്ഞു. "ബ്രഹ്മചക്രം ഭ്രാമ്യതേ" (ആറാം അദ്ധ്യായം ശ്ലോകം 1) ആ ഭ്രമണശീലം ചക്രത്തിന്റെ സ്വഭാവമാണ്. ഭ്രമണംകൊണ്ടു വന്നുചേരുന്നതാണ് സായനമായ, ആദിമദ്ധ്യാന്തങ്ങളുള്ള, ഗണിക്കാവുന്ന കാലം. ഭ്രമണശീലം ചക്രത്തിന്റെ സ്വഭാവമാണെങ്കിൽ, ആ സ്വഭാവത്തിനു കാരണമായിരിക്കുന്നത് ഊർജ്ജമാണ്, "ചിത്താ"ണ്. അഗ്നിസമാനമായ ആ ചൈതന്യത്തിന്റെ സാന്ദ്രീകൃതമായ രൂപങ്ങളാണ് അണ്ഡകടാഹങ്ങളും, താരാഗ്രഹങ്ങളും, ചരാചരങ്ങളുമൊക്കെ. ആ ചൈതന്യംകൊണ്ടാണ് പ്രപഞ്ചചലനം. മനുഷ്യർ അനുഷ്ഠിക്കുന്ന കർമ്മങ്ങളും ആ ചൈതന്യംകൊണ്ടുതന്നെ. ചൈതന്യക്കടലിൽ പള്ളികൊള്ളുന്ന സർപ്പതല്പനായ ആ പത്മനാഭന്റെ നാഭിയിലാണ് പത്മവ്യൂഹംപോലെ, അനേകം നക്ഷത്രങ്ങളും സൗരയൂഥങ്ങളും ഗ്രഹോപഗ്രഹാദികളും നിരന്തരം ചുറ്റിക്കറങ്ങുകയും സൃഷ്ടിക്കപ്പെടുകയും, നശിക്കുകയും ചെയ്യുന്നത്. അതല്ലാതൊരു ഋതമോ സത്യമോ ഇല്ല.

7. തദേവാഗ്നിസ്തദ്വായുസ്തത്സൂര്യസ്തദുചന്ദ്രമാഃ
തദേവ ശുക്രമമൃതം തദ്ബ്രഹ്മതദാപഃ സ പ്രജാപതിഃ

ആ ചൈതന്യംതന്നെയാണ് അഗ്നിയും വായുവും സൂര്യചന്ദ്രന്മാരുമായി പരിണമിക്കുന്നത്. ആ ദേവൻതന്നെ ശുക്രമായ അമൃതവും, ബ്രഹ്മവും, ആപസ്സും പ്രജാപതിയും.

$E = Mc^2$ എന്ന് ഐൻസ്റ്റൈൻ പറഞ്ഞു. ഇവിടെയും അതുതന്നെ പ്രതിപാദ്യം. ഇക്കാണുന്നതെല്ലാം ഊർജ്ജമാണ്; ചിത്താണ്. ഊർജ്ജം അവ്യക്തമായിരിക്കുന്നതാണ് ബ്രഹ്മം. അത് വ്യക്തമാകുമ്പോൾ പ്രകൃതിയായി ഗതിശീലയായി കാണപ്പെടുന്നു. നിരയനവും നിഷ്ക്രിയവും ശാന്തവും അമൃതവുമായ ഊർജ്ജം, സായനവും സക്രിയവും, ഗതിശീലത്താൽ ചപലവും, മൃതവുമായി കാണപ്പെ

ടുമ്പോൾ പ്രകൃതി എന്നു വിളിക്കുന്നു. വാസ്തവത്തിൽ രണ്ടും ഒന്നുതന്നെ. ഊർജ്ജത്തിൻെറ രണ്ടു ഭാവങ്ങൾതന്നെ.

8. സർവ്വേ നിമേഷാ ജജ്ഞിരേ വിദ്യുതഃ പുരുഷാദധി
കലാമുഹൂർത്താഃ കാഷ്ഠാശ്ചാഹോരാത്രാശ്ച സർവ്വശഃ
അർദ്ധമാസാ മാസാം ഋതവഃ സംവത്സരശ്ച കല്പന്താം
സ ആപഃ പ്രദുധേ ഉഭേ ഇമേ അന്തരീക്ഷമഥോസുവഃ

സർവ്വവും—നിമിഷവും കലയും, മുഹൂർത്തവും, കാഷ്ഠയും, അഹോരാത്രവും, അർദ്ധമാസവും, മാസവും, ഋതുവും, സംവത്സരവും കല്പവും സർവ്വവും — ആ വിദ്യുതപുരുഷനിൽനിന്നുണ്ടായി. അവൻ ആപസ്സിനെയും അന്തരീക്ഷത്തെയും സുവർല്ലോകത്തെയും കറന്നു.

സായനമായ കാലം, ഗണിക്കാവുന്ന കാലം ഉണ്ടായത് ആ 'വൈദ്യുത പുരുഷ'നിൽനിന്നാണ് എന്ന പ്രയോഗംകൊണ്ട് ചൈതന്യമയമായ ഊർജ്ജത്തിൽനിന്ന് എന്നർത്ഥംതന്നെയാണ് ഋഷി ഉദ്ദേശിച്ചിരിക്കുന്നതെന്നത് കരതലാമലകംപോലെ വ്യക്തമാണ്. ദ്യാവാപൃഥ്വികളെയും ആപസ്സിനെയും ബ്രഹ്മം, തന്നിൽനിന്നുതന്നെ കറന്നെടുത്ത പാലായി വർണ്ണിക്കുന്നു. പാൽക്കടലിൽ ശയിക്കുന്നവൻ, തന്നിൽനിന്നു പാൽ കറന്നെടുത്തു. (ഐതരേയോപനിഷത്തിൻെറ വ്യാഖ്യാനത്തിൽ രണ്ടാംശ്ലോകം വർണ്ണിക്കുമ്പോൾ കൊടുത്ത ചിത്രം നോക്കുക). അങ്ങനെ ബ്രഹ്മത്തിൽനിന്നു കറന്നെടുത്ത ആപസ്സും ദ്യാവാപൃഥ്വികളും നക്ഷത്രംമുതൽ കൃമികീടംവരെയുള്ള സർവ്വജീവജാലങ്ങളും പാൽനുരപോലെയോ, കുമിളപോലെയോ ആ ചിദാനന്ദസാഗരത്തിൽനിന്ന് വീണ്ടുംവീണ്ടും ഉദ്ഭൂതമായിക്കൊണ്ടിരിക്കുന്നു.

10. നൈനമൂർദ്ധ്വം ന തിര്യഞ്ചം ന മദ്ധ്യേ പരിജഗ്രഭത്
ന തസ്യേശെ കശ്ചന തസ്യനാമ മഹദ്യശഃ

അവൻെറ നാമം മഹത്തായ യശസ്സെന്നാണ്. ആ ഈശൻെറ ഊർദ്ധ്വമേത്, പാർശ്വമേത്, മദ്ധ്യമേത് എന്ന് ആരാലും ഗ്രഹിക്കപ്പെട്ടിട്ടില്ല. അനിർവചനീയവും ആരാലും അഗ്രാഹ്യവുമാണത്. അറിഞ്ഞു എന്നു പറയുന്നവർ അതിനെ അറിഞ്ഞിട്ടില്ല. അറിയാവതല്ല എന്നു പറയുന്നവർ അറിഞ്ഞിട്ടുണ്ട്.

11. ന സംദൃശേ തിഷ്ഠതി രൂപമസ്യന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക്ലപ്തോയ ഏനം വിദുരമൃതാ സ്തേ ഭവന്തി.

അതിൻെറ രൂപം ദൃശ്യമാകാൻ സ്ഥിതിചെയ്യുന്നില്ല. ചക്ഷുക്കളാൽ അത് ആരാലും കാണ്മതല്ല. ഏകാഗ്രമനസ്സുകളായ മനീഷികളുടെ ഹൃത്തിൽ അത് അറിയപ്പെടുന്നു; അവരും അമൃതരായി ഭവിക്കുന്നു. കഠോപനിഷത്തിലും ശ്വേതശ്വേതരോപനിഷത്തിലുമെല്ലാം ഇപ്രകാരംതന്നെ പറഞ്ഞിട്ടുണ്ട്.

സ്ഥൂലചക്ഷുകൊണ്ട് ബ്രഹ്മം ദൃശ്യമാകയില്ല. അതിന് "ജ്യോതിഷ്മതി" എന്നറിയുന്ന സൂക്ഷ്മചക്ഷുസ്സ് വേണം. അതിനാലാണ് ജ്യോതിഷം വേദത്തിൻെറ കണ്ണാണെന്നു പറയുന്നത്. ജ്യോതിഷ്മതിയാലല്ലാതെ വേദത്തെ പ്രത്യക്ഷമായി



അനുഭവിക്കാനാവില്ല. ആത്യന്തിക ബ്രഹ്മജ്ഞാനം ജ്യോതിഷ്മതിയിലൂടെ മാത്രം നേടാനാവും.

12. അദ്ഭ്യഃ സംഭൂതോ ഹിരണ്യഗർഭ ഇത്യഷ്ടൗ
അദ്ഭയഃ സംഭൂതഃ പൃഥിവ്യൈരസാച്ച,
വിശ്വകർമ്മണഃ സമവർത്തതാധി
തസ്യത്വഷ്ടാ വിദധദ്രൂപമേതി
തത്പുരുഷസ്യവിശ്വമാജാനമഗ്രേ.

വിശ്വകർമ്മാവിൽനിന്ന് രസമയമായ പൃഥിവി, അപ്പ് മുതലായ എട്ട് അവസ്ഥകളിലൂടെ ഉത്ഭവിച്ചു. ആ വിശ്വകർമ്മാവായ ത്വഷ്ടാവ് ആദിത്യതേജസ്സോടെ വിവിധരൂപങ്ങളിൽ ദിനവും ആവിർഭവിക്കുന്നു. ആദിയിൽ ആ പുരുഷനിൽനിന്ന് വിശ്വം പ്രകാശിച്ചു.

2. വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണ തമസഃ പരസ്താത്
തമേവം വിദ്വാനമൃതം ഇഹഭവതി
നാന്യഃ പന്ഥാവിദ്യതേ*f* യനായ.

തമസ്സിനു പരവും, ആദിത്യവർണ്ണവും, മഹത്തിൻെറ അന്തവും ആയ പുരുഷനെ ഞാൻ അറിയുന്നു എന്നു പറയുന്ന വിദ്വാൻ ഇവിടെ അമൃതനായി ഭവിക്കുന്നു. അതല്ലാതൊരു വഴി, അയനത്തിന് (സഞ്ചാരത്തിന്) അറിയുന്നില്ല. നാരായണനിലേക്കല്ലാതെ മറ്റൊരയനവുമില്ല.

3. പ്രജാപതിശ്ചരതി ഗർഭ അന്തഃ
അജായമാനോ ബഹുധാ വിജായതേ
തസ്യധീരാഃ പരിജാനന്തിയോനിം
മരീചിനാം പദമിഛന്തിവേധസഃ

ഗർഭത്തിൻെറ ഉള്ളിൽ പ്രജാപതി സഞ്ചരിക്കുന്നു. അജനായ അവൻ പല പ്രകാരത്തിൽ ജനിക്കുന്നു. അതിൻെറ യോനിയെ (ഉത്ഭവസ്ഥാനത്തെ) അറിഞ്ഞവർ മരീചികളുടെ പദത്തെ ഇച്ഛിക്കുന്നു.

1-ാം അനു. ഒന്നാം ശ്ലോകത്തിൻെറ അവസാനപാദമായ പ്രജാപതിശ്ചരതി ഗർഭ അന്തഃ എന്നതുകൊണ്ട് ഈ ശ്ലോകത്തിൻെറ ആദ്യപാദം തുടങ്ങുന്നു. മരീചികളോടുകൂടിയ സുവർല്ലോകവും ആകാശവും, ഐതരേയം 2-ാം ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞതുതന്നെ. ആ സുവർല്ലോകത്തിൽ രാത്രിയില്ല. എപ്പോഴും പ്രഭാപൂരിതമായ ചിദ്പ്രകാശം മാത്രം. ആ പ്രകാശയോനിയെ അറിഞ്ഞനുഭവിച്ചവൻ അവിടെത്തന്നെ ഇരിക്കാനാണ് ഇഷ്ടപ്പെടുക. രാത്രിയും നിഴലും ഛായയും ദ്വന്ദ്വങ്ങളും നിറഞ്ഞ മൃതയോനികളിൽ വന്നുപിറക്കാൻ അവന് ഇച്ഛ ഉണ്ടാകുന്നില്ല.

4. യോ ദേവേഭ്യ ആതപതി, യോ ദേവാനാം പുരോഹിതഃ
പൂർവ്വോയോ ദേവേഭ്യോ ജാതഃ നമോ രുചായ ബ്രാഹ്മയെ.

ദേവന്മാർക്കായി ആതപിക്കുന്നവനും, ദേവന്മാരുടെ മുന്നിൽ നില്ക്കുന്നവനും, ദേവന്മാർക്കു മുന്നിൽ ജനിച്ചവനുമായ രുചിയായ ബ്രഹ്മത്തിന് നമസ്കാരം.

5. രുചം ബ്രാഹ്മം ജനയന്തഃ ദേവാ അഗ്രേതദബ്രുവൻ
യസ്തൈ്വവം ബ്രാഹ്മണോ വിദ്യാത് തസ്യദേവാ അസൻവശേ.

രുചമായ ബ്രഹ്മത്തെ (ബ്രഹ്മവിദ്യ) ജനിപ്പിച്ചപ്പോൾ ദേവന്മാർ മുമ്പേ പറഞ്ഞു: "ആര് ഇപ്രകാരം ബ്രഹ്മത്തെ അറിയുന്നുവോ അവൻ ദേവന്മാരുടെ ദേവനായി ത്തീരുന്നു."

6. ഹ്രീശ്ച ലക്ഷ്മീശ്ചപത്ന്യൌ, അഹോരാത്രേപാർശ്വേ,
നക്ഷത്രാണിരൂപം
അശ്വിനൗ വ്യാത്തം ഇഷ്ടം മനിഷാണ
അമും മനിഷാണാ, സർവ്വം മനിഷാണ.

അഹോരാത്രങ്ങളാകുന്ന പാർശ്വങ്ങളിൽ ഹ്രീ, ലക്ഷ്മി എന്ന രണ്ടു പത്നിമാരോടും, നക്ഷത്രങ്ങളാകുന്ന ചിദ്രൂപത്തോടും, അശ്വിനീകുമാരന്മാരാകുന്ന വായോടും കൂടിയവനേ ഇഷ്ടവും, ഇഹസുഖവും, സർവ്വവും അരുളുക. ഈ ആറു ശ്ലോക ങ്ങൾ ഉത്തര നാരായണാനുവാകം എന്നറിയപ്പെടുന്നു. ചില പാഠഭേദങ്ങളിൽ ഹ്രീം എന്നതിന് ശ്രീം എന്നു കാണാറുണ്ട്. ഇത്, തൈത്തിരീയാരണ്യകത്തിൽ നിന്നുള്ള ഉദ്ധരണികളാണ്. ആദിത്യോപസ്ഥാനമെന്ന് ഇതിനെ പറയും. ഇനി വരുന്ന 8 ശ്ലോകങ്ങൾ പരമാത്മസൂക്തം അഥവാ ഹിരണ്യഗർഭസൂക്തം എന്നറിയ പ്പെടുന്ന യജുർവ്വേദസംഹിതാസൂക്തങ്ങളാണ്.

1. ഹിരണ്യഗർഭഃ സമവർത്തതാഗ്രേ,
ഭൂതസ്യജാതഃ പതിരേകം ആസീത്
സ ദാധാരം പൃഥിവീം ധ്യാമുതേമാം
കസ്മൈ ദേവായ ഹവിഷാവിധേമ.

ജാതരായ സർവ്വഭൂതങ്ങൾക്കും ഏകപതിയും, പൃഥിവിയുടെ ആധാരവും ആയ ഹിരണ്യഗർഭൻ ആദ്യത്തിൽ ആവിർഭവിച്ചു. ആ ദേവന് ഹവിസ്സ് അർപ്പിക്കുന്നു.

2. യഃ പ്രാണതോ നിമിഷതോ മഹിത്വൈക
ഇന്ദ്രാജാ ജഗതോ ബഭൂവ
യ ഈശാ അസ്യദ്വിപദശ്ചതുഷ്പദഃ
കസ്മൈ ദേവായ ഹവിഷാവിധേമ.

അവൻ ഈ മഹിയിലുള്ളതിനെല്ലാം പ്രാണനും നിമിഷ (കാലം)വുമായി ജഗത്തി ന്റെ ഇന്ദ്രനായി (ഇന്ദ്രൻ - ഇന്ദ്രിയാധീശൻ) ദ്വിപദങ്ങൾക്കും ചതുഷ്പദങ്ങൾക്കും ഈശനായി. ആ ദേവന് ഹവിസ്സർപ്പിക്കുന്നു.

3. യ ആത്മദാ ബലം ദാ യസ്യവിശ്വ ഉപാസതേ
പ്രശിഷം യസ്യദേവാഃ
യസ്യ ഛായാമൃതം യസ്യം മൃത്യുഃ
കസ്മൈ ദേവായം ഹവിഷാം വിധേമ.



അവൻ സർവ്വർക്കും ആത്മാവും ബലവും നല്കുന്നു; അവനെ വിശ്വം ഉപാസി ക്കുന്നു; ദേവന്മാർ കാത്തുനില്ക്കുന്നു; മൃത്യുവും അമൃതത്വവും അവനെ നിഴൽ (ഛായ)പോലെ (അനുസരിക്കുന്നു) ആ ദേവന് ഹവിസ്സ് അർപ്പിക്കുന്നു.

4. യം ക്രന്ദസി അവസാ തസ്മഭാനേ അഭ്യൈക്ഷേതാം
മനസാരേജമാനേ
യത്രാധി സൂരഉദിതൗ വ്യേതികസ്മൈദേവായ
ഹവിഷാം വിധേമ.

ക്ഷിതിയും ഭാനവും (ഭൂമിയും ആകാശവും) പ്രകാശിച്ചുകൊണ്ട് മനസാ രക്ഷി ക്കുവാൻ ആക്രന്ദനം ചെയ്യുന്നു. (ഭൂമി രക്ഷിക്കപ്പെടുവാൻ; ആകാശം സർവ്വ നക്ഷത്രഗ്രഹാദിമണ്ഡലങ്ങളെയും തന്നിൽ സംരക്ഷിക്കുവാൻ) അതിനാൽ സൂര്യൻ ഉദിച്ച് ഭ്രമിച്ചുകൊണ്ടിരിക്കുന്നു. ആ ദേവന് ഹവിസ്സ് അർപ്പിക്കുന്നു.

5. യസ്യേമേ ഹിമവന്തോ മഹിത്വായസ്യസമുദ്ര
രസയാ സഹാഹു
യ സ്യേമാഃ പ്രദിശോ യസ്യം ബാഹുകസ്മൈ
ദേവായ ഹവിഷാം വിധേമ.

ഏതിന്റെ മഹത്ത്വം ഹിമവാനും രസത്തോടുകൂടിയ സമുദ്രവും പറയുന്നുവോ, ദിശകൾ ആരുടെ ബാഹുക്കളാണോ ആ ദേവന് ഹവിസ്സർപ്പിക്കുന്നു.

6. യേന ദ്യൗരുഗ്രാപൃഥിവീ ച ദൃഢേ സുഖഃ
സ്തഭിതം യേനനാകഃ
യോ അന്തരിക്ഷേരജസോവിമാനഃ
കസ്മൈദേവായ ഹവിഷാ വിധേമ.

ആരാൽ ഉഗ്രമായ ദ്യോവും, പൃഥിവിയും ദൃഢമായിരിക്കുന്നുവോ ആരാൽ സുവർല്ലോകം (ദുഃഖം ഇല്ലാത്ത നാകം) നാകമായി സ്തംഭിച്ചു നില്ക്കുന്നുവോ ആര് അന്തരീക്ഷത്തിൽ രജസ്സ് (ഗന്ധർവ്വാദികളുടെ സർഗ്ഗശക്തി) നിർമ്മിച്ചുവോ ആ ദേവന് ഹവിസ്സർപ്പിക്കുന്നു.

7. ആഹോ ഹയന്മഹതിർവ്വിശ്വമായം
ദക്ഷം ദധാനാ ജനയന്തിരഗ്നിം
തതോ ദേവാനാം നിരവർത്തതാ സുരേകഃ
കസ്മൈ ദേവായ ഹവിഷാ വിധേമ.

ആരുടെ മഹിമാവിനാൽ, അഗ്നിയെ ജനിപ്പിക്കുന്നതും സർഗ്ഗശക്തിയുള്ളതുമായ ഈ മായാപ്രപഞ്ചം ഉണ്ടായോ, ആരുടെ ഒരൊറ്റ നെടുവീർപ്പിൽനിന്ന് ഈ ദേവന്മാരെല്ലാം ഉണ്ടായോ, ആ ദേവന് ഹവിസ്സർപ്പിക്കുന്നു.

8. പൃഥിദാപോ മഹിനാപര്യപശ്യദൃക്ഷം
ദധ്യാനാജനയന്തിരഗ്നിം
യോ ദേവേഷ്വധിം ദേവഏക
ആസീത കസ്മൈ ദേവായം ഹവിഷാവിധേമ.

അഗ്നിയെ ജനിപ്പിക്കുന്ന ആപസ്സിനെയും പൃഥ്വിയെയും അവൻ തൃക്കൺ പാർത്തപ്പോൾ അത് ശക്തിമത്തായി. ആ ഏകദേവനായ ദേവന് ഹവിസ്സർപ്പിക്കുന്നു.

12. ഏഷഹിദേവഃ പ്രദിശോ ƒ നുസർവ്വാഃ
 പൂർവ്വാംഹി ജാതഃ സ ഉഗർഭ അന്തഃ
 സ വിജായമാനഃ സ ജനിഷ്യമാണഃ
 പ്രത്യങ്മുഖാസ്തിഷ്ഠതിവിശ്വതോമുഖഃ

ഈ ദേവൻ സർവ്വപ്രദേശങ്ങളിലും വ്യാപിച്ചിരിക്കുന്നു. പൂർവ്വകാലത്ത് ജാതനായ അവൻതന്നെ ഗർഭത്തിൽ അന്തര്യാമിയായിരിക്കുന്നു. അവൻ പലവിധത്തിൽ ജനിക്കുന്നു; ഇനിയും ജനിക്കും. അവൻ എല്ലായിടത്തും മുഖമുള്ള വിശ്വതോമുഖനാണ്. അതേസമയം പ്രത്യങ്മുഖനു (അന്തർമുഖൻ)മാണ്.

ഉള്ളിലും പുറത്തും സർവ്വത്ര നിറഞ്ഞിരിക്കുന്ന ആ പരമചൈതന്യത്തെ 'ജ്യോതിഷ്മതി' പ്രകാശിപ്പിക്കുന്നു.

13. വിശ്വതശ്ചക്ഷുരുത വിശ്വതോമുഖോ
 വിശ്വതോഹസ്ത ഉത വിശ്വതസ്പാത്
 സംബാഹുഭ്യാം നമതി സം പതത്രൈർദ്യ്യാവാ-
 പൃഥിവി ജനയനദേവ ഏകഃ

ആ ദേവൻ (ഏകദേവൻ) പൃഥിവിയെ ജനിപ്പിക്കുന്നു; വിശ്വതശ്ചക്ഷുവും വിശ്വതോമുഖനും, വിശ്വതോഹസ്തനും വിശ്വതസ്പാദനുമായി, തന്റെ ബാഹുക്കളാലും പതത്രങ്ങളാലും സർവ്വത്തെയും നയിക്കുന്നു.

14. വേനസ്തത പശ്യൻ വിശ്വാഭുവനാനി
 വിദ്വാൻ യത്ര വിശ്വം ഭവത്യേകനീഡം
 യസ്മിന്നിദം സം ച വിചൈകസ ഓതഃ പ്രോതം
 വിഭു പ്രജാസു:

ഏതൊരു വിശ്വത്തിൽ ഈ വിശ്വഭുവനങ്ങളെല്ലാംകൂടി ഒരൊറ്റക്കൂടായി വിശ്രമിക്കുന്നുവോ, ആര് അതിനെ സർവ്വവും ദർശിക്കുന്നുവോ ആ വിദ്വാനായ വേനൻ, പ്രജകളെയെല്ലാം തന്നിൽ ഓതപ്രോതമായി ധരിച്ച വിഭുവാണ്.

15. പ്ര തദ്വോചേ അമൃതം നു വിദ്വാൻ
 ഗന്ധർവ്വോ നാമനിഹിതം ഗുഹാസു
 ത്രീണിപദാ നിഹിതാഗുഹാസു
 യസ്തദ്വേദം സവിതുഃ പിതാസത്.

ആ വിദ്വാനായ ഗന്ധർവ്വൻ, ഞാൻ അമൃതമാണെന്നുറച്ചുകൊണ്ട് (ഹൃദയ) ഗുഹയിൽ ഇരിക്കുന്നു. മൂന്നു പദങ്ങൾ ഗുഹയിലിരിക്കുന്നു. ഇത് അറിഞ്ഞ സവിതാവ്, സത്യമായ പിതാവായി ഭവിക്കുന്നു.

യാസ്കന്റെ അഭിപ്രായത്തിൽ വേനൻ, ഇന്ദ്രൻ, സൂര്യൻ, പ്രജാപതി, വേനനെന്ന ഗന്ധർവ്വൻ എന്നിങ്ങനെ നാലർത്ഥത്തോടുകൂടിയ പദമാണ്.



ഭട്ടഭാസ്കരൻ, പ്രപഞ്ചസൃഷ്ടിയെ കാംക്ഷിച്ച വിഭുവായി വേനനെയും, സംവേദനം ആദ്യത്തെ ശബ്ദമായി, ഭാഷയായി ഉരുത്തിരിയുന്ന ആദ്യത്തെ ദിവ്യപുരുഷനായി ഗന്ധർവ്വനേയും കാണുന്നത് ശ്രദ്ധേയമാണ്. 'ഗം ധാരയതി ഇതി' — ഗന്ധർവ്വൻ നാദാത്മകനാണ്, കവിയാണ്. വേനനാകട്ടെ, ഇച്ഛയുടെയും കാമത്തിന്റെയും ദേവനും (Venus-കാമദേവൻ). സൃഷ്ടിക്കാനുള്ള ഇച്ഛയും നാദവും ചേരുമ്പോൾ പ്രപഞ്ചസൃഷ്ടിയും കാവ്യസൃഷ്ടിയും നടക്കുന്നു. 'നീഡം' പ്രജകൾക്കുവേണ്ടി മാതാപിതാക്കൾ ഒരുക്കുന്ന വിശ്രമസ്ഥാനമാണ്. ബ്രഹ്മം, തന്റെ പ്രജകൾക്ക് 'നീഡ'മായിരിക്കുന്നു. സുരക്ഷിതരായി ഒന്നായിരിക്കാൻ അവിടെ ഇടം ലഭിക്കുന്നു.

മൂന്നു പദങ്ങൾ ജാഗ്രദ്, സ്വപ്ന, സുഷുപ്തികളിലെ ബോധമായിട്ടും, പര, പശ്യന്തി, മദ്ധ്യമകളായിട്ടും കരുതാവുന്നതാണ്. അവ ഹൃദയാകാശത്തിലിരിക്കുന്നു.

ചിദാകാശത്തെ ഗുഹയായിട്ടെടുത്താൽ പുരുഷോത്തമൻ, അക്ഷരപുരുഷൻ, പ്രജാപതി എന്ന് മൂന്നും ചിദാകാശഗുഹയിലിരിക്കുന്നു. നാമരൂപാത്മക പ്രപഞ്ചം കവിയുടെ ഹൃദയാകാശത്തിലും, ചിദാകാശത്തിലുമാണ് വിശ്രമിക്കുന്നത്. ബ്രഹ്മവും വിദ്വാനായ കവിയും തമ്മിലുള്ള തന്മയീഭാവം ശ്രദ്ധിക്കേണ്ടതാണ്.

16. സ നോ ബന്ധുർജനിതാസ വിധ്യാതാ
 ധാമാനി വേദ ഭുവനാനി വിശ്വാ
 യത്ര ദേവാ അമൃതമാനശാനാസ്തൃതീയേ
 ധാമാന്യദ്ധൈരയന്ത.

ആരാൽ ദേവന്മാർ അമൃതം അശിച്ച് തൃതീയ (സുവർ)ലോകത്തിൽ താന്താങ്ങളുടെ ധാമങ്ങളെ പ്രാപിച്ചുവോ ആ ദേവൻ സർവ്വഭുവനങ്ങളുടെയും ധാമങ്ങളെ അറിയുന്നു. അവൻ നമ്മുടെ ബന്ധുവും, ജനയിതാവും, വിധാതാവുമാണ്.

17. പരിദ്യാവാപൃഥിവീ യന്തി സദ്യഃ
 പരിലോകാൻ പരിദിശഃ പരിസുവഃ
 ഋതസ്യ തന്തും വിതതം വിചൃത്യ
 തദപശ്യത തദഭവത പ്രജാസു.

അവ (മൂന്നു പദങ്ങൾ) പെട്ടെന്ന് ദ്യാവാപൃഥ്വിയിലും സർവ്വലോകങ്ങളിലും ദിശകളിലും സുവർല്ലോകത്തും വ്യാപിക്കുന്നു. (പരിയന്തി) ഋതത്തിന്റെ തന്തുക്കളെ പ്രജകളിൽ വിരിച്ച (വിതതം) നിർണ്ണയിച്ച (വിചൃത്യ—വിരിക്കാൻ നിർണ്ണയിച്ച എന്നു സാരം) അവൻ അത് ദർശിക്കുന്നു; അതായി ഭവിക്കുന്നു. നിർണ്ണയിച്ച ഉടൻ അത് സാധിക്കുന്ന പരമേശ്വരൻ പ്രജകളിൽ ഋതതന്തുക്കൾ വിരിക്കുന്നു. ചിദാകാശത്തിലും ജീവികളുടെ ഹൃദയാകാശത്തിലുമിരിക്കുന്ന "ബോധ"ത്തിന്റെയും "വാക്കി"ന്റെയും മൂന്നു പദങ്ങൾ അങ്ങനെ പെട്ടെന്നു വിടർന്ന് സർവ്വസ്ഥലത്തും വ്യാപിക്കുന്നു. ആ വ്യാപിക്കലിനെ ദർശിക്കുന്നവൻ അതായി ഭവിക്കുന്നു.

18. പരീത്യം ലോകാൻ പരീത്യം ഭൂതാനിം
പരീത്യം സർവ്വാഃ പ്രദിശോദിശശ്ച.
പ്രജാപതിഃ പ്രഥമജാ ഋതസ്യാത്മനാ-
ത്മാനമഭി സംബഭൂവ.

ഋതത്തിൻെറ പ്രഥമജാതനായ പ്രജാപതി, ലോകങ്ങളെയും, ഭൂതങ്ങളെയും, സർവ്വത്തെയും ദിശപ്രദിശകളെയും വ്യാപിക്കുന്നത് സ്വാത്മാവുകൊണ്ടാണ്. അങ്ങനെ ആത്മാക്കളായി അവൻ ഭവിക്കുന്നു. ഒന്നായ ബ്രഹ്മം പലതായി ഭവിക്കുന്ന പ്രക്രിയ വിവരിക്കുന്നു. അഭിസംബഭൂവ എന്നതിന് ഭട്ടഭാസ്കരൻ, പരമാത്മനും ജീവാത്മനും തമ്മിലുള്ള മിഥുനീഭാവം എന്നർത്ഥം പറയുന്നു. പരമാത്മജീവാത്മാക്കളുടെ ഈ മിഥുനീഭാവമാണ് ശ്രീകൃഷ്ണപരമാത്മാവിൻെറ രാസലീല. ഇതിനെത്തന്നെയാണ് ഗീതയിൽ "യജ്ഞത്തോടുകൂടി പ്രജാപതി പ്രജകളെ സൃഷ്ടിച്ചു" എന്നു പറയുന്നത്. സ്ത്രീപുരുഷമൈഥുനംകൊണ്ടല്ലാതെ, സംയോഗംകൊണ്ടല്ലാതെ, പ്രജാസൃഷ്ടി നടക്കുകയില്ല. അതിനാൽ 'യജ്ഞം' ആ സംയോഗം തന്നെയാണ് (സൗവർണ്ണം ഗീതാഭാഷ്യം നോക്കുക.)

19. സദസസ്പതി മദ്ഭുതം പ്രിയമിന്ദ്രസ്യ കാമ്യം
സനി മേധാമയാസിഷം.

ഇന്ദ്രന് പ്രിയവും കാമ്യവുമായ അത്ഭുതകരമായ മേധയെ തരുന്നവൻ സദ്, അസദ് എന്നിവയുടെ പതിയാണ്. ഞാൻ അവനെ പ്രാപിക്കട്ടെ (ഞാൻ മേധയോടുകൂടി അസത്തിനും സത്തിനും അതീതനായിത്തീരട്ടെ).

20. ഉദ്ദീപ്യസ്യ ജാതവേദോ $f$ പഘ്നന്നിഋതിം മമ
പശൂശ്ച മഹ്യമാവഹ ജീവനം ച ദിശോദിശ.

ജാതവേദസ്സായ അഗ്നേ, എൻെറ ഋതമല്ലാത്തതെല്ലാം നശിപ്പിക്കാനായി (കളങ്കമെല്ലാം) ഉദ്ദീപിക്കുക. പശുക്കൾക്കും എനിക്കും ജീവനവും (വസിക്കാൻ അനുയോജ്യമായ) ദിശോദിശകളും തരിക. നിരൃതി അഥവാ അലക്ഷ്മി (ദാരിദ്ര്യം, വൈരൂപ്യം, അധർമ്മം, മടി) മുതലായവ നശിപ്പിക്കാൻ മനുഷ്യരൂപത്തിൽ ജനിച്ച അഗ്നി (ജാതവേദൻ)യോട് അഭ്യർത്ഥിക്കുന്നു. അത് മേധാവിയായ ജീവാത്മാവിനോടുള്ള പ്രാർത്ഥനയാണ്. കാലികളെ മേച്ചുനടക്കുന്ന പ്രാക്തന ഇടയവർഗ്ഗത്തിലാണ് ഈ പ്രാർത്ഥന ആദ്യം മുഴങ്ങിക്കേട്ടത് എന്നതുകൊണ്ട് മാനവചരിത്രത്തിൽ ഇതിൻെറ പഴക്കം ഊഹിക്കാവുന്നതാണ്.

21. മാ നോ ഹിംസീജ്ജാതവേദോ
ഗാമശ്വം പുരുഷം ജഗത്.
അബിംഭ്രദഗ്ന ആഗഹി
ശ്രിയാമാപരിപാതയ

**ഹേ ജാതവേദാ, ഞങ്ങളുടെ ഗോക്കളെയും, അശ്വത്തെയും, പുരുഷന്മാരെയും ജഗത്തെയും ഹിംസിക്കരുത്. അഗ്നേ, ധരിക്കാതെ (ആയുധമോ, ഹിംസാ ചിന്തയോ ധരിക്കാതെ) വരിക. എന്നെ ശ്രീയാൽ പരിപാലിക്കുക.**



22. പുരുഷസ്യവിധ്യ സഹസ്രാക്ഷസ്യം മഹാദേവസ്യം ധീമഹി
തന്നോ രുദ്രഃ പ്രചോദയാത്.

ഞങ്ങൾ സഹസ്രാക്ഷനായ മഹാദേവപുരുഷനെ അറിഞ്ഞ് ഉപാസിക്കുന്നു. രുദ്രൻ ഞങ്ങളെ പ്രചോദിപ്പിക്കട്ടെ.

ഇവിടന്നങ്ങോട്ടുള്ള പന്ത്രണ്ടു 'ഗായത്രി'കൾ ദേവനെ വിവിധ രൂപങ്ങളിൽ ധ്യാനിച്ചു ജപിക്കുന്നു. യജുർവേദത്തിലെ മൈത്രായണീസംഹിത (2-9-1)യിൽ രുദ്രൻെറ പതിനൊന്നു ധ്യാനഗായത്രികളുണ്ട്. അവസാനത്തെ അഗ്നിചയനത്തിൽ, ഹോമകുണ്ഡത്തിലെ അഗ്നിയെയല്ല, ചിത്യാഗ്നിയെത്തന്നെയാണ് ഉപാസിക്കുന്നത്. ഇതിനുമുൻപ് ശതരുദ്രീയഹോമം നടക്കുന്നു. രുദ്രൻ രോദിപ്പിക്കുന്നവനാണ്. ദുഃഖവും രോദനവും ജ്ഞാനദാതാക്കളാകയാൽ രുദ്രൻ ജ്ഞാനദാതാവാണ്.

23. തത്പുരുഷായ വിധ്യഹേ
മഹാദേവായ ധീമഹി
തന്നോ രുദ്രഃ പ്രചോദയാത്.

മഹാദേവനായ ആ പുരുഷനെ അറിഞ്ഞുപാസിക്കട്ടെ. രുദ്രൻ ഞങ്ങളെ പ്രചോദിപ്പിക്കട്ടെ.

24. തത്പുരുഷായ വിധ്യഹേ
വക്രതുണ്ഡായ ധീമഹി
തന്നോ ദന്തിഃ പ്രചോദയാത്.

വക്രതുണ്ഡനായ ആ പുരുഷനെ അറിഞ്ഞുപാസിക്കട്ടെ. കൊമ്പുള്ളവനായ അവൻ പ്രചോദിപ്പിക്കട്ടെ. (വിഘ്നേശഗായത്രി)

25. തത് പുരുഷായ വിധ്യഹേ ചക്രതുണ്ഡായ ധീമഹി
തന്നോ നന്ദിഃ പ്രചോദയാത്

ചക്രതുണ്ഡനായ പുരുഷനെ അറിഞ്ഞുപാസിക്കട്ടെ. ആ നന്ദി ഞങ്ങളെ പ്രചോദിപ്പിക്കട്ടെ. (ചക്രായുധം ധരിച്ച ഋഷഭൻ. നന്ദികേശ്വരനെന്ന കാള).

26. തത് പുരുഷായ വിധ്യഹേ
മഹാ സേനായ ധീമഹി
തന്നഃ ഷണ്മുഖഃ പ്രചോദയാത്.

മഹാസേനനായ ആ പുരുഷനെ അറിഞ്ഞുപാസിക്കട്ടെ. ഷണ്മുഖൻ പ്രചോദിപ്പിക്കട്ടെ.

27. തത്പുരുഷായ വിധ്യഹേ
സുവർണ്ണപക്ഷായ ധീമഹി
തന്നോ ഗരുഡഃ പ്രചോദയാത്

**സുവർണ്ണപക്ഷനായ ആ പുരുഷനെ അറിഞ്ഞുപാസിക്കട്ടെ. ഗരുഡൻ പ്രചോദിപ്പിക്കട്ടെ.**

28. വേദാത്മനായം വിധ്യഹേ
ഹിരണ്യഗർഭായ ധീമഹി
തന്നോ ബ്രഹ്മ പ്രചോദയാത്.

ഹിരണ്യഗർഭനായ ആ വേദാത്മാവിനെ അറിഞ്ഞുപാസിക്കട്ടെ. ബ്രഹ്മം പ്രചോദിപ്പിക്കട്ടെ.

29. നാരായണായം വിധ്യഹേ വാസുദേവായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്.

വാസുദേവനായ നാരായണനെ അറിഞ്ഞുപാസിക്കട്ടെ. വിഷ്ണു പ്രചോദിപ്പിക്കട്ടെ (വിഷ്ണുഗായത്രി).

30. വജ്രനഖായം വിധ്യഹേ
തീക്ഷ്ണ ദംഷ്ട്രായ ധീമഹി
തന്നോ നാരസിംഹഃ പ്രചോദയാത്.

തീക്ഷ്ണദംഷ്ട്രനും വജ്രനഖനുമായവനെ അറിഞ്ഞുപാസിക്കട്ടെ. നരസിംഹം പ്രചോദിപ്പിക്കട്ടെ.

31. ഭാസ്കരായ വിധ്യഹേ
മഹദ്യുതികരായ ധീമഹി
തന്നോ ആദിത്യഃ പ്രചോദയാത്.

മഹത്തായ ശോഭയോടുകൂടിയ ഭാസ്കരനെ അറിഞ്ഞുപാസിക്കട്ടെ. ആദിത്യൻ പ്രചോദിപ്പിക്കട്ടെ.

32. വൈശ്വാനരായ വിധ്യഹേ
ലാലീലായ ധീമഹി
തന്നോ അഗ്നിഃ പ്രചോദയാത്.

ലാലീലനായ (നക്കിത്തോർത്തുന്നവനായ) വൈശ്വാനരാഗ്നിയെ അറിഞ്ഞുപാസിക്കട്ടെ. അഗ്നി പ്രചോദിപ്പിക്കട്ടെ.

33. കാത്യായനായ വിധ്യഹേ
കന്യാകുമാരി ധീമഹി
തന്നോ ദുർഗ്ഗിഃ പ്രചോദയാത്.

കന്യാകുമാരിയായ കാത്യായനിയെ അറിഞ്ഞുപാസിക്കട്ടെ. ദുർഗ്ഗ പ്രചോദിപ്പിക്കട്ടെ.

34. സഹസ്രപരമാദേവീ
ശതമൂലാ ശതാങ്കുരാ
സർവ്വം ഹരതു മേ പാപം
ദൂർവ്വാ ദുഃസ്വപ്നനാശിനീ



സഹസ്രത്തിന് അപ്പുറമുള്ളവളും, നൂറു മൂലങ്ങൾ (വേരുകൾ) ഉള്ളവളും നൂറു പൊടിപ്പുകൾ ഉള്ളവളും, ദുഃസ്വപ്നനാശിനിയുമായ ദൂർവ്വാ (ദുർഗ്ഗാ, കറുകപ്പുല്ല് — രണ്ടർത്ഥം) എന്റെ സർവ്വപാപവും ഹരിക്കട്ടെ.

35. കാണ്ഡാത് കാണ്ഡാത് പ്രരോഹന്തി
പരുഷഃ പരുഷഃ പരി
ഏവാ നോ ദൂർവ്വപ്രതനു
സഹസ്രേണ ശതേന ച.

ഓരോരോ സന്ധികളിൽനിന്നും (node - പരുഷ) പുതിയ പുതിയ കാണ്ഡങ്ങൾ പ്രവഹിപ്പിച്ചുകൊണ്ട് ഹേ ദൂർവ്വേ, നീ വളരുന്നതുപോലെ നൂറും ആയിരവുമായി ഞങ്ങളുടെ വംശങ്ങളും ഗുണീഭവിക്കട്ടെ.

പരമാത്മാവിന്റെ മായയായ പ്രപഞ്ചം ദുർഗ്ഗയാണ്. അവൾ ദിനംപ്രതി, നിമിഷംപ്രതി വർദ്ധിക്കുന്നു. അതുപോലെ കറുകപ്പുല്ലും പുതിയപുതിയ വംശനാമ്പുകളെ അനേകം ജനിപ്പിച്ച് സമൃദ്ധമാകുന്നു. ഗൃഹസ്ഥനായ ഋഷി അതുപോലെ തന്റെ പ്രജകളും അവരിൽനിന്ന് തന്റെ വംശവും വീണ്ടുംവീണ്ടും തഴച്ചു വളരട്ടെ എന്നു പ്രാർത്ഥിക്കുന്നു. കറുകപ്പുല്ല് എല്ലാ ദിക്കുകളിലേക്കും കാണ്ഡങ്ങളെ വിടർത്തിപ്പരത്തി നില്ക്കുന്നതുപോലെ, ഭാരതീയരുടെ വംശവും ലോകത്തിന്റെ സർവ്വകോണിലേക്കും വ്യാപിച്ചിരുന്നു.

36. യാ ശതേന പ്രതനോഷിം
സഹസ്രേണ വിരോഹസി
തസ്യാംസ്തേ ദേവീഷ്ടകേ വിധ്യേ
ഹവിഷാം വയം.

ഇഷ്ടകയായ ദേവീ, നീ നൂറുനൂറായി ഗുണീഭവിക്കുന്നു. ആയിരം ആയിരമായി വളരുന്നു. അങ്ങനെയുള്ള നിന്നെയാണ് ഞങ്ങൾ ഹവിസ്സുകൊണ്ട് പൂജിപ്പിക്കുന്നത്. (അതിനാൽ ഞങ്ങളുടെ വംശവും വളരും.) സംസാരവൃക്ഷം ജനങ്ങൾക്ക് 'ഇഷ്ടക'യായ, ഇഷ്ടമുള്ള ഒന്നാകയാൽ, വംശങ്ങൾ വളരാതിരിക്കുക, പ്രപഞ്ചത്തിൽ മനുഷ്യരില്ലാതിരിക്കുക ഇതൊന്നും സംഭവിക്കാവതല്ല.

37. അശ്വക്രാന്തേ രഥക്രാന്തേ വിഷ്ണുക്രാന്തേ വസുന്ധരാ
ശിരസാ ധാരയിഷ്യാമി രക്ഷസ്വ മാം പദേപദേ.

അശ്വങ്ങളാലും രഥങ്ങളാലും വിഷ്ണുപദത്താലും സഞ്ചരിക്കപ്പെടുന്ന വസുന്ധരയായ അമ്മേ, നിന്നെ ഞാൻ ശിരസ്സിൽ ധരിക്കുന്നു. ഓരോരോ പദം വെക്കുമ്പോഴും എന്നെ സംരക്ഷിക്കുക.

(പാഠഭേദം: വസുന്ധരേ ശിരസാ ധാരിതാ ദേവീ)

വിഷ്ണുക്രാന്തി മുതലായ സസ്യങ്ങളെയും (ദശപുഷ്പങ്ങളിൽ ഒന്ന്) അവയെ വഹിക്കുന്ന ഔഷധസമ്പൂർണ്ണയായ ഭൂമിയെയും ശിരസ്സിൽ ധരിക്കുന്നതായും അർത്ഥമെടുക്കാം. ഈ മന്ത്രംചൊല്ലി സ്നാനത്തിനുമുൻപ് അല്പം മണ്ണ് ശിരസ്സിൽ തൊടുന്ന ഒരു പതിവുണ്ട്.

38. ഭൂമിർദ്ധേനുർദ്ധരണീ ലോകധാരിണീ
ഉദ്ധൃതാംസി വരാഹേണ കൃഷ്ണേ ന ശാതബാഹുനാ.

39. മൃത്തികേ ഹനപാപം യന്മയാ ദുഷ്കൃതം കൃതം
മൃത്തികേ ബ്രഹ്മദത്താസി കാശ്യപേനാഭി മന്ത്രിതാ.
മൃത്തികേ ദേഹിമേ പുഷ്ടിത്വയി സർവ്വപ്രതിഷ്ഠിതം.

40. മൃത്തികേ പ്രതിഷ്ഠിതേ സർവ്വം തന്മേ നിർണ്ണദമൃത്തികേ
ത്വയാം ഹതേന പാപേന ഗഛാമി പരമാം ഗതിം.

ഭൂമിയാകുന്ന ധേനു (കാമധേനു) ധരണിയും ലോകധാരിണിയും ശതബാഹുവായ കൃഷ്ണനാകുന്ന വരാഹത്താൽ എടുക്കപ്പെട്ടവളുമാണ്. മൃത്തികേ, എന്നാൽ ചെയ്യപ്പെട്ട ദുഷ്കൃതങ്ങളും പാപങ്ങളും നശിപ്പിക്കുക. കശ്യപനാൽ അഭിമന്ത്രിക്കപ്പെട്ട ബ്രഹ്മത്താൽ ദത്തമായ മൃത്തികേ, ഞങ്ങൾക്കു പുഷ്ടി തരിക. നിന്നിൽ സർവ്വവും പ്രതിഷ്ഠിതമായിരിക്കുന്നു.

ഹേ, പ്രതിഷ്ഠിതയായ മൃത്തികേ, എന്നിലെ സർവ്വവും പാവനമാക്കുക (നിർണ്ണദ) മൃത്തികേ, നിന്നാൽ നശിപ്പിക്കപ്പെട്ട പാപത്താൽ, ഞാൻ പരമഗതി പ്രാപിക്കുന്നു.

കശ്യപനാൽ പറയപ്പെട്ട ഈ മൃത്തികാമന്ത്രത്തിൽ ഭൂമിയെ (പ്രപഞ്ചത്തെ) അഞ്ചുപ്രാവശ്യം മൃത്തികേ എന്നു വിളിക്കുന്നു. ചിലപ്പതികാരത്തിൽ മാധവി കോവലന് അയച്ച എഴുത്തിൽ മൃത്തികാചിഹ്നം ഇട്ടിരുന്നതായി നാം കാണുന്നു. മൃത്തികാചിഹ്നം ഇടുക എന്നാൽ മൃത്തികാമന്ത്രം ഉച്ചരിക്കുന്നതിനും സർവ്വകളങ്കവിമുക്തിക്കും സമമാണ്.

41. യതം ഇന്ദ്ര ഭയാമഹേ തതോ നോ അഭയം കൃധി
മഘവച്ഛഗ്നിതവ തന്നം ഊതയേ വിദ്വിഷോ വിമൃധോ ജഹി.

42. സ്വസ്തിദാവിശസ്പതി വൃത്രഹാ വിമൃധോവശീ
വൃഷേന്ദ്രഃ പുര ഏതുനഃ സ്വസ്തിദാ അഭയങ്കരഃ

ഹേ ഇന്ദ്രാ, എപ്പോൾ ഞങ്ങൾ ഭയക്കുന്നുവോ, അപ്പോൾ ഞങ്ങളെ അഭയരാക്കുക. ഹേ, മഘവാൻ, നിൻെറ അഗ്നി ഞങ്ങളെ ശത്രുക്കളുടെ യുദ്ധങ്ങളിൽ നിന്ന് രക്ഷിക്കട്ടെ.

സ്വസ്തി അരുളുന്നവനായ, വിശ്വപതേ, വൃത്രഹന്താവേ, യുദ്ധങ്ങളെ വശത്തിലാക്കുന്നവനേ, ദൃഷ്ടാവേ, അഭയങ്കരനായ ഇന്ദ്രാ, പുരത്തിൽ വരിക. (പുരോഭാഗത്ത് വരിക). സ്വസ്തി തരിക. പുരത്തിൽ ഇരിക്കുന്നവനാണ് പുരുഷൻ. ശരീരവും പ്രപഞ്ചവും പുരമാണ്. അതിലെ ചൈതന്യമാണ് പുരുഷൻ. ശരീരത്തിൽ ചൈതന്യമായിരിക്കുക എന്നർത്ഥവും പുരത്തിൽ വരിക എന്നതിനുണ്ട്.

43. സ്വസ്തിന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തിനഃ പൂഷാ വിശ്വവേദാഃ
സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തിനോ
ബൃഹസ്പതിർദധാതു

വൃദ്ധശ്രവസ്സായ ഇന്ദ്രാ, (പുരാണകാലം മുതലേ കീർത്തികേട്ടവൻ) സ്വസ്തി തരിക. വിശ്വവേദസ്സായ പൂഷാവേ, സ്വസ്തിതരിക. അരിഷ്ടനേമിയായ താർക്ഷ്യാ, സ്വസ്തി



തരിക (ആരുടെ രഥചക്രത്തിൻെറ നേമിതന്നെ രഥസ്ഥാനത്തിരിക്കുന്നുവോ, ആരുടെ രഥചക്രനേമി അരിഷ്ടങ്ങളെ നയിക്കുന്നുവോ, ആ കാലചക്ര പ്രവർത്തകനായ സുപർണ്ണൻ അഥവാ ഗരുഡൻ). ബൃഹസ്പതേ, സ്വസ്തി തരിക. ഋഗ്വേദ പ്രോക്തമായ ഈ മന്ത്രം ജലജന്തുക്കളിൽനിന്ന് രക്ഷ നല്കുമെന്ന് വിശ്വസിക്കപ്പെടുന്നു.

44. ആപന്തമന്യുസ്തൃപലപ്രഭർമ്മോധുനിഃ
ശിമീവാഞ്ഛരുമാൻ ഋജീഷി!
സോമോവിശ്വാന്യതസാവനാനി
നാർവ്വാഗിന്ദ്രം പ്രതിമാനാനി ദേഭുഃ

മന്യു (ദേഷ്യം)കാണിച്ച്, കല്ലുകൾ വർഷിച്ച്, ഇളക്കുന്നവനേ (ധുനി), ധാരാളം ക്രിയകളുള്ളവനേ (ശിമീവാൻ), ആയുധധാരീ (ശരുമാൻ), ഋജീഷം (സോമം) കുടിപ്പവനേ, സോമാ, വിശ്വത്തിൽ 'അതസ'ക്കാടുകളെ വളർത്തുന്നവനേ, പ്രതിമാനങ്ങൾ (മാനം അളവ്. പ്രതിമാനം അളവിനുതക്ക തൂക്കം) എത്രവെച്ചാലും ഇന്ദ്രനെ താഴേക്ക് വരുത്താൻ സാദ്ധ്യമല്ല. (എന്തെല്ലാം ഉപമ പറഞ്ഞാലും അത് ഇന്ദ്രന് സമമാവുകയില്ല. ഋജിഷത്തിന് ഗതസാരസോമദ്രവ്യമെന്ന് സായനഭാഷ്യം. അതസം, ഉണങ്ങിയ ചുള്ളിച്ചെടികളെ സൂചിപ്പിക്കുന്നതായി സായനൻ. ഭൂമിയിലെ സോമരസം കുടിച്ചുവറ്റിച്ച ഇന്ദ്രൻ (സമുദ്രത്തിലും നദിയിലുമുള്ള ജലം) ആ സോമരസത്തെ വർഷിക്കുമ്പോൾ ഭൂമിയിലെ സസ്യങ്ങൾ തഴച്ചുവളരുന്നു. ത്രിപലങ്ങളാൽ (മൂന്നുകല്ലുകൊണ്ട്) സോമം ചതയ്ക്കുമ്പോഴും ദേഷ്യം വരാത്തവനാണ് സോമനെന്നും ഒരർത്ഥമുണ്ട്. ആ അവസരത്തിൽ അത് ഇളകിമറിയുന്നു. (ധുനി), അതിനെ പല ക്രിയകൾക്കു വിധേയമാക്കുന്നു. (ശിമീട്ടു-അമർത്തുക, അരിക്കുക മുതലായവ); അതിൻെറ അംഗങ്ങളെ ലയിപ്പിക്കുന്നു. (ശരു) ഈ സോമത്തെ "സോമൻ" അഥവാ ചന്ദ്രനായും വ്യാഖ്യാനിക്കുന്നുണ്ട്.

45. ബ്രഹ്മജജ്ഞാനം പ്രഥമം പുരസ്താദ്വിസീമതഃ
സുരുചോ വേന ആവഃ
സ ബുധ്നിയാം ഉപമാ അസ്യ വിഷ്ഠാഃ
സതശ്വ യോനിമസതശ്വ വിവഃ

മുമ്പ് (പുരസ്താദ്) ബ്രഹ്മജമായ ആദ്യത്തെ ജ്ഞാനം സുരുചിയായ വേനനായി സീമവരെ പരന്നു. അവൻ ബുധ്നികളെയും, അവൻെറ ഉപമകളായ (പ്രതിബിംബങ്ങളായ) മറ്റുള്ളവരെയും (വിഷ്ഠാ) വീണ്ടും സത്തും അസത്തും (ഉത്ഭവിക്കുന്ന) യോനിയായി പരന്നു.

14-ാം ശ്ലോകത്തിൽ വേനനെക്കുറിച്ചു പറഞ്ഞു. പ്രകാശവാനായ പ്രജാപതിതന്നെ ഒരേസമയം ബുധനും, ബുധനിയുമായി, ബോധപ്രകാശമായി സ്ത്രീപുരുഷന്മാരായിത്തീർന്നു. അവൻതന്നെയാണ് സത്തിൻെറയും അസത്തിൻെറയും യോനി. യോനി സ്ത്രീലിംഗമാണ്. പ്രജാപതിക്ക് സ്ത്രീലിംഗം നല്കുന്നു. ജ്ഞാനം, പ്രഥമം മുതലായ നപുംസകലിംഗങ്ങളും വേനനെന്ന പുല്ലിംഗത്തിനു നല്കുന്നത് ശ്രദ്ധേയമാണ്. ബുധ്നി, ബുധ്നിയ എന്നെല്ലാം രാജസ്ഥാനിൽ വ്യക്തിനാമങ്ങളായി ഉപയോഗിക്കാറുണ്ട്. (രുദാലി എന്ന സിനിമ ഉദാഹരണം) സംഹിതകളിൽ

ബുധ്ന്യാ എന്ന് നപുംസകബഹുവചനമായിട്ടാണ് ഉപയോഗിക്കുന്നത്. ബുധ്നാ എന്നത് ആകാശമാണ്. വി എന്ന ഉപസർഗ്ഗം ആവാ എന്നതിനോട് ചേർന്ന് ബുധ്ന്യാ എന്നു ലഭിക്കുന്നു. 'വി' എന്നാൽ പ്രകാശിക്കുക. വേനപദം 'വി' ധാതുവിൽനിന്നുണ്ടായതാണ്. പ്രകാശം ദ്യാവാപൃഥ്വിയിൽ പരക്കുന്നു. ബോധപ്രകാശം ഹൃദയാകാശങ്ങളിലും സൂര്യപ്രകാശം ആകാശത്തും വ്യാപിക്കുന്നു. ('ബുധിനി' എന്ന പദം സോമപാനികളായ ഒരു വിഭാഗം സിഥീയന്മാരുടെ വർഗ്ഗനാമമാണ് എന്നത് ആശ്ചര്യകരമായിരിക്കുന്നു. (Refer പ്രഗതി. ജൂൺ 1989 വാല്യം. 42 പേജ് 50)

46. സ്യോനാ പൃഥിവീ ഭവാ നൃക്ഷരാ നിവേശനി
യച്ഛാ നഃ ശർമ്മ സപ്രഥാഃ

നരന്മാരെയും ക്ഷരവസ്തുക്കളെയും തന്നിൽ നിവേശിപ്പിച്ചിരിക്കുന്ന കീർത്തികേട്ട (സപ്രഥാ) പൃഥിവീ, ഞങ്ങളുടെ ദുഃഖനാശിനി(സ്യോന്ന)യായി ഭവിക്കുക. ശർമ്മ (ആനന്ദം) തരിക.

സോ = അവസാനിപ്പിക്കുക എന്ന് ധാത്വർത്ഥം. അതിൽനിന്ന് 'സ്യോന' യായ പൃഥിവീ എന്നുണ്ടായി. ടാഗോറിന്റെ 'സോനാ' ബംഗളാപോലെ ഒരു പ്രയോഗം. സായണൻ അതിനെ ആനന്ദവർദ്ധനമെന്നർത്ഥത്തിൽ വ്യാഖ്യാനിക്കുന്നു. നൃക്ഷരത്തെ, അനൃക്ഷര(മുള്ളില്ലാത്ത) എന്നാണ് സായണൻ എടുക്കുന്നത്.

47. ഗന്ധദ്വാരാം ദുരാധർഷാം നിത്യപുഷ്ടാം കരോഷിണീം
ഈശ്വരീ സർവ്വഭൂതാനാം താമിഹോപഹ്വയേശ്രിയം.

ഗന്ധദ്വാരയും, ജയിക്കാനാവാത്തവളും, നിത്യപുഷ്ടയും, ചാണകസമൃദ്ധയും (ഉഴുതുമറിക്കപ്പെട്ടവളും) സർവ്വഭൂതേശ്വരിയും ആയ ശ്രീയെ ഇവിടേക്ക് ആവാഹിക്കുന്നു. ഋഗ്വേദഖിലഭാഗത്തെ ശ്രീസൂക്തമന്ത്രം. ഈ ശ്ലോകത്തിനുശേഷം 48-ാം ശ്ലോകത്തിനുമുമ്പായി ചില പാഠങ്ങളിൽ "ഓം ഭൂർല്ലക്ഷ്മിഃ ഭുവർല്ലക്ഷ്മിഃ സുവഃ കാലകർണ്ണി, തന്നോ മഹാലക്ഷ്മിഃ പ്രചോദയാത്; പദ്മപ്രഭേപത്മസുന്ദരീ ധർമ്മരതയേ സ്വാഹാ" എന്നു കാണാം.

48. ശ്രീർമ്മേ ഭജതു, അലക്ഷ്മിമേ നശ്യതു
വിഷ്ണുമുഖാ വൈദേവാശ്ചന്ദോഭിരിമാംല്ലോകാ
നനപജയ്യമഭ്യജയൻ
മഹാ ഇന്ദ്രോ വജ്രബാഹുഃ ഷോഡശിശർമ്മ യച്ഛതുഃ

ശ്രീ എന്നെ ഭജിക്കട്ടെ. എന്റെ അലക്ഷ്മി നശിക്കട്ടെ. വിഷ്ണുമുഖമായി (മുമ്പനായി)ട്ടുള്ള ദേവന്മാരും ഛന്ദസ്സുകളും (വേദം) ഈ ലോകങ്ങളും, അനപജയങ്ങളെങ്കിലും എന്നാൽ ജയിക്കപ്പെടട്ടെ! വജ്രബാഹുവും മഹാനുമായ ഇന്ദ്രൻ പതിനാറു ശർമ്മങ്ങളും തരട്ടെ. പ്രയാസമായതു ചെയ്യാൻ തനിക്കു ശക്തിയുണ്ടാവട്ടെ എന്നാണ് പ്രാർത്ഥന. വേദങ്ങളെയും, വിഷ്ണുപദത്തെയും സ്വന്തമാക്കുക പ്രയാസമാണ്. എന്നാലും അതിനുള്ള മേധയും, ശുഭ്രമനസ്സും തനിക്കുണ്ടാവട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഷോഡശകലകളോടുകൂടിയ ചന്ദ്രൻ, ഷോഡശാക്ഷരീ



യന്ത്രം, പതിനാറു ശാസ്ത്രങ്ങൾ എന്നിവയെ പതിനാറ് ആനന്ദങ്ങളായി കരുതണം. ചന്ദ്രന്റെ ഷോഡശകലകളിൽ 64 കലാവിദ്യകളും (16 × 4) അന്തർഭവിച്ചിരിക്കുന്നു. സകലകലാവല്ലഭനും, സർവ്വശാസ്ത്രപാരംഗതനും മന്ത്രവിത്തുമായി വിഷ്ണുപദം പൂകാൻ താൻ അർഹത നേടട്ടെ എന്ന് പ്രാർത്ഥന!

49. സ്വസ്തി നോ മഘവാ കരോതു
ഹന്തു പാപ്മാനം യോ $f$ സ്മാൻ ദ്വേഷ്ടി.

മഘവാൻ ഞങ്ങൾക്ക് സ്വസ്തി ചെയ്യട്ടെ. ഞങ്ങളെ ദ്വേഷിക്കുന്ന പാപങ്ങളെ ഹനിക്കട്ടെ!

50. സോമാനം സ്വരണം കൃണുഹി ബ്രഹ്മണസ്പതേ,
കക്ഷീവന്തം യ ഔശിജം
ശരീരം യജ്ഞശമലം കുസീദം
തസ്മിൻ ത്സീദതു യോ $f$ സ്മാൻ ദ്വേഷ്ടി.

ബ്രഹ്മണസ്പതേ, ഉശിക്കിന്റെ പുത്രനായ കക്ഷീവാനെപ്പോലെ, എന്നെ സോമവാനും, സ്വരവാനുമാക്കുക. ശരീരത്തെ യജ്ഞസാദ്ധ്യമാക്കുക. ദ്വേഷിക്കുന്നവർ ഏറെക്കാലം കുസീദത്തിൽ (നരകം) നില്ക്കട്ടെ!

സോമാനം എന്നതിന് സോമം പിഴിയുന്നവൻ എന്നും, സ്വരണം എന്നതിന് കീർത്തികേട്ടവൻ എന്നും, യജ്ഞത്തിന് യാഗമെന്നും അർത്ഥത്തിലാണ് പലരും ഈ ശ്ലോകം വ്യാഖ്യാനിച്ചിട്ടുള്ളത്. അവസാനത്തെ വരിയാകട്ടെ "ശത്രുക്കളെ നരകത്തിലയയ്ക്കുക" എന്ന ശാപമായും വ്യാഖ്യാനിക്കുക. ഈ വ്യാഖ്യാനം ശരിയല്ല. ഒന്നാമതായി, എന്നെ ദ്വേഷിക്കുന്ന പാപങ്ങളെയെല്ലാം നശിപ്പിക്കുക എന്ന ശ്ലോകത്തിന്റെ പിന്നാലെയാണ് ഈ പരാമർശം. നശിപ്പിച്ചുകഴിഞ്ഞ പാപങ്ങളെ, (കാമലോഭാദികൾ) തിരിച്ചുവരാതെ അവിടെത്തന്നെ നിർത്തുക എന്നൊരർത്ഥമാണ് ഏറെ ചേരുക. തന്റെ നൈർമ്മല്യം കാത്തുസൂക്ഷിക്കുക എന്നു സാരം. സോമരസം ബ്രഹ്മരസമാണ്. ബ്രഹ്മരസം പാനം ചെയ്യവനിൽനിന്ന് സ്വരവും ഭാഷയും ഒഴുകി വരും. തന്നെ ബ്രഹ്മാനന്ദരസം പാനം ചെയ്യവനും മധുരഗംഭീരമായ വാക്കിന്റെ ഉറവിടവുമാക്കുക എന്നാണ് ഈ വരികളിൽ ആവശ്യപ്പെടുന്നത്. ഷോഡശി ശർമ്മങ്ങളും ലഭിച്ച വിദ്വാനാണ് ഇതാവശ്യപ്പെടുന്നതെന്ന് 48-ാം ശ്ലോകത്തിന്റെ വ്യാഖ്യാനംകൂടിച്ചേർത്തുവെച്ച് ഗ്രഹിക്കുക. ശരീരം, ജ്യോതിഷ്ഠോമാദിയാഗം ചെയ്യാൻ പറ്റിയതാക്കുക, എന്നല്ല; ജീവിതയജ്ഞം അനുഷ്ഠിക്കാൻ ഉള്ള ഉപകരണമായി നിർമ്മലമായി, സുദൃഢമായി, അരോഗമായി കാക്കുക എന്നാണ് യഥാർത്ഥ അർത്ഥം.

51. ചരണം പവിത്രം വിതതം പുരാണം യേനം പൂതസ്തരതി
ദുഷ്കൃതാനി
തേന പവിത്രേണ ശുദ്ധേന പൂതാ അതി
പാപ്മാനമരാതിതരേമ.

അതിപുരാതനവും വിസ്തൃതവുമായ ചരണത്താൽ, പവിത്രമാക്കി, ദുഷ്കൃതങ്ങളെ ആ ശുദ്ധത്താൽ തരണംചെയ്ത്, പരിപൂതമാക്കപ്പെട്ട പാപമാകുന്ന ശത്രുവിനെ

ഞങ്ങൾ കടന്നുചെല്ലട്ടെ (ജയിക്കട്ടെ). ഇവിടെ ചരണം വിഷ്ണുപാദവുമാണ്, ഋഷിയുടെ പവിത്രമായ ജീവിതചര്യയുമാണ്. രണ്ടും പുരാണമാണ്; പൗരാണികവും വിസ്തൃതവുമാണ് സനാതനധർമ്മാചരണവും, ത്രിവിക്രമനായ വാമനന്റെ പാദവും. അതു സ്പർശിക്കുമ്പോൾ പാപമാകുന്ന ശത്രുപോലും വിമലീകരിക്കപ്പെടുന്നു. അതിനെ തരണംചെയ്യാൻ (പാപത്തെ) എളുപ്പമാകുന്നു. ബ്രാഹ്മണപാദം കഴുകുമ്പോഴും, മുട്ടറ്റം വെള്ളത്തിൽ (സ്നാനവേളി) ഇറങ്ങുമ്പോഴും തൈത്തിരീയബ്രാഹ്മണത്തിലെ ഈ മന്ത്രം ഉച്ചരിക്കുക പതിവുണ്ട്. വിഷ്ണുപാദത്തിന്റെ പവിത്രത കേൾവികേട്ടതാണ്. 'ചരണദേവത' വിഷ്ണുവാണ്. ജൈനമതാനുയായികളും ഭക്തന്മാരും ഒരുപോലെ വിഷ്ണുവിന്റെയും തീർത്ഥങ്കരന്മാരുടെയും 'പാദപീഠ'ങ്ങളെ ഉപാസിക്കുന്നു.

52. സജോഷാം ഇന്ദ്രസഗണോ മരുദ്ഭിഃ
സോമം പിബ വൃത്രഹൻശ്ചൂര വിദ്വാൻ
ജഹി ശത്രൂംരപമൃധോ നുദസ്വായാഭയം
കൃണുഹി വിശ്വതോ നഃ

ശൂരനും വിദ്വാനും വൃത്രഹന്താവുമായ ഹേ ഇന്ദ്രാ, നിന്റെ ഗണങ്ങളായ മരുത്തുക്കളോടുകൂടി സന്തോഷവാനായി സോമപാനംചെയ്ത് ശത്രുക്കളെ നിഗ്രഹിക്കുക. യുദ്ധത്തിനെത്തിയവരെ നശിപ്പിക്കുക. പിന്നീട് ഞങ്ങൾക്കായി വിശ്വത്തിൽ അഭയം ഉണ്ടാക്കുക.

53. സുമിത്രാ ന ആപ ഓഷധയഃ സന്തു
ദുർമിത്രാസ്തസ്മൈഭൂയാസുര്യോ *f* സ്മാൻ
ദ്വേഷ്ടി യം ച വ യം ദ്വിഷ്മഃ

നല്ല മിത്രങ്ങളെയും ആപസ്സിനെയും ഔഷധികളെയും തരിക. ഞങ്ങളുടെ മിത്രങ്ങളല്ലാത്തവർക്ക് അവ ദ്വേഷികളാവട്ടെ!

54. ആപോ ഹിഷ്ഠാ മയോ ഭുവസ്ഥാ ന ഊർജ്ജ ദധാതന
മഹേ രണായ ചക്ഷസേ, യോവഃ ശിവതമോ
രസസ്തസ്യ ഭാജയതേ ച ഹനഃ ഉശതീരിവ മാതരഃ
തസ്മാ അരംഗമാമവോയസ്യ ക്ഷയായ ജിന്വഥ.
ആപോജനയഥാ ച നഃ

ഭുവസ്ഥാനത്ത് ഇരുന്ന് എനിക്ക് ഊർജ്ജം തരുന്ന ആപസ്സേ, മഹാരണത്തിൽ ചക്ഷുസ്സ് നല്കുന്നവനേ, നിങ്ങളുടെ ശിവതമമായ രസം ഞങ്ങൾക്ക് ഇവിടെ, സ്നേഹിക്കുന്ന അമ്മമാരെപ്പോലെ, അരുളുക. നിങ്ങളുടെ, ക്ഷയിക്കുന്നതിൽ സന്തുഷ്ടമാകുന്ന സ്ഥാനത്തേക്ക് ഞങ്ങൾ ഗമിക്കട്ടെ! ഞങ്ങൾക്ക് ആപസ്സ് ജനിക്കട്ടെ!

ജീവിതായോധനത്തിൽ ദിവ്യചക്ഷുസ്സ് നല്കുന്നതും, സ്നേഹമയിയായ മാതാവിന്റെ സ്തന്യംപോലെ ശിവമയമായ ബ്രഹ്മരസം അരുളുന്നതും, ക്ഷയിക്കുന്തോറും വർദ്ധിക്കുന്നതും, ഊർജ്ജദായകവുമായ ചൈതന്യത്തോടാണ് ഈ പ്രാർത്ഥന.



55. ഹിരണ്യശൃംഗം വരുണം പ്രപദ്യേ
തീർത്ഥം മേ ദേഹി യാചിതഃ
യന്മയാം ഭുക്തമസാധൂനാം
പാപേഭ്യശ്ച പ്രതിഗ്രഹഃ

ഹിരണ്യശൃംഗനായ വരുണനെ നമിക്കുന്നു. യാചിക്കുന്ന എനിക്ക് തീർത്ഥം തരിക. അസാധുക്കളിൽനിന്ന് ഞാൻ ഭുജിച്ചുപോയതും, പാപികളിൽനിന്ന് പ്രതിഗ്രഹമായി (സമ്മാനമായി) സ്വീകരിച്ചതും (പവിത്രീകരിക്കാൻ തീർത്ഥം തരിക).

56. യന്മേ മനസാ വാചാ കർമ്മണാ വാ ദുഷ്കൃതം കൃതം
തന്ന ഇന്ദ്രോ വരുണോ ബൃഹസ്പതിഃ സവിതാ ച
പുനന്തു പുനഃ പുനഃ

മനസാ വാചാ കർമ്മണാ ഞാൻ ചെയ്ത ദുഷ്കൃതമെല്ലാം ഇന്ദ്രവരുണ ബൃഹസ്പതി സവിതാക്കൾ വീണ്ടുംവീണ്ടും പവിത്രീകരിക്കട്ടെ!

57. നമോ *f* ഗ്നയേ *f* പ്സുമതേ നമ ഇന്ദ്രായ നമോ
വരുണായ നമോ വാരുണ്യൈ നമോ ദ്ഭ്യഃ

അപ്പിൽ മറഞ്ഞിരിക്കുന്ന അഗ്നിക്കും, ഇന്ദ്രനും, വരുണനും, വാരുണിക്കും, അപ്പുകൾക്കും നമോവാകം.

58. യദപാം ക്രൂരം യദമേദ്ധ്യം യദശാന്തം
തദപ ഗച്ഛതാത്.

ആപത്കരവും ക്രൂരവും, അമേദ്ധ്യവും അശാന്തവുമായി ഈ ജലത്തിലുള്ളതെല്ലാം നശിച്ചുപോകട്ടെ.

59. അത്യാശനാദതീപാനാദ യച്ച ഉഗ്രാത്പ്രതിഗ്രഹാത്
തന്മേ വരുണോ രാജാ പാണിനാം ഹ്യവമർശതു.

60. സോ *f* ഹ മപാപോ വിരജോനിർമ്മുക്തോ മുക്തകൽബിഷഃ
നാകസ്യ പൃഷ്ഠമാരുഹ്യ ഗച്ഛേദബ്രഹ്മലോകതാം.

അമിതഭക്ഷണവും അമിതപാനവും, ഉഗ്രരിൽനിന്നുള്ള സ്വീകരണവുംകൊണ്ടുള്ളതെല്ലാം രാജാവായ വരുണന്റെ കരസ്പർശത്താൽ ഇല്ലാതാവട്ടെ! ഞാൻ അങ്ങനെ പാപമില്ലാതെ വിരാജിക്കട്ടെ. കളങ്കവിമുക്തനും ബന്ധവിമുക്തനുമായി നാകത്തിന്റെ പൃഷ്ഠഭാഗത്ത് ആരൂഢം ചെയ്ത് ബ്രഹ്മലോകത്തിൽ എത്തട്ടെ.

ഇവിടെയെല്ലാം, ജലത്തിലും ഭക്ഷണത്തിലുമുള്ള വിഷാംശത്തെയും 'പാപ'മെന്നാണ് പറയുന്നതെന്നു ശ്രദ്ധിക്കണം. ബാഹ്യവും ആന്തരവുമായ സർവ്വമലിനീകരണങ്ങളിൽനിന്നും സ്വതന്ത്രനായി, അരോഗദൃഢഗാത്രത്താൽ ദുഃഖരഹിതനായി, ബ്രഹ്മാനന്ദപ്രാപ്തി നേടട്ടെ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്.

61. യശ്ചാപ്സു വരുണഃ സ പുനാത്വഘമർഷണഃ

അഘമർഷണനായ (പാപം നശിപ്പിക്കുന്ന) വരുണൻ ആപസ്സിലിരുന്ന് വിമലീകരിക്കട്ടെ.

62. ഇമം മേ ഗംഗേ യമുനേ സരസ്വതി ശുതുദ്രി
സ്തോമം സ ചതാപരുഷ്ണിയാ
അസിക്നിയാ മരുദ് വൃദ്ധേ വിതസ്തേ യാർജ്ജികീയേ
ശ്രുണുഹ്യാ സുഷോമയാ.

ഹേ, ഗംഗേ, യമുനേ, സരസ്വതീ, ശുതുദ്രീ, പരുഷ്ണീ, അസിക്നി, മരുദ് വൃദ്ധേ, വിതസ്തേ, അർജ്ജികീയേ, സുഷോമേ, ഇവിടെ വന്ന് എൻെറ സ്തോത്രം ശ്രവിച്ചാലും!

63. ഋതം ച സത്യം ചാഭിദ്ധാത്തപസോ *f* ദ്ധ്യജായത
തതോരാത്രിരജായത തതഃ സമുദ്രോ അർണ്ണവഃ

64. സമുദ്രാർണ്ണവാദധിസംവത്സരോ അജായത
അഹോരാത്രാണി വിദധദ്വിശ്വസ്യ മിഷതോവശി.

65. സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവ്വമകല്പയത
ദിവം ച പൃഥിവീം ചാന്തരിക്ഷമഥോസുമഃ

അഭിദ്ധാത് (പ്രകാശമാനമായ) തപസ്സിൽനിന്ന് ഋതവും സത്യവും ജനിച്ചു. അതിൽനിന്ന് രാത്രിയും രാത്രിയിൽനിന്ന് അർണ്ണവസമുദ്രങ്ങളും ജനിച്ചു. അർണ്ണവമായ സമുദ്രത്തിൽനിന്ന് സംവത്സരം ജനിച്ചു. സംവത്സരത്തിൽനിന്ന് അഹോരാത്രങ്ങളും ജീവിക്കുന്ന (മിഷത) വിശ്വങ്ങളും ആ "വശി"യായ ധാതാവ് സൃഷ്ടിച്ചു. സൂര്യചന്ദ്രന്മാരും ദ്യാവാപൃഥിവികളും അന്തരീക്ഷവും സുവർല്ലോകവും മുന്നെപ്പോലെ (യഥാപൂർവ്വം) വീണ്ടും കല്പിക്കപ്പെട്ടു.







(ഐതരേയ ഉപനിഷത്ത് 1, 2 ശ്ലോകങ്ങൾ നോക്കുക.)



മനുഷ്യർ അഹോരാത്രങ്ങൾ ഇത്രയെണ്ണം കൂടിയാൽ ഒരു സംവത്സരമെന്ന് കണക്കാക്കുന്നവരാണ്. അവർ സായനത്തിൽനിന്ന് മുകളിലേക്ക് മുകളിലേക്കു ഗ്രഹനക്ഷത്രാദികളിലേക്കും അവ വിന്യസിക്കപ്പെട്ട space - time continum-ത്തിലേക്കും, അതിനാധാരമായ ഊർജ്ജത്തിലേക്കും ബോധത്തെ ആരോഹണം ചെയ്യിക്കുന്നു. ആദ്യസ്രഷ്ടാവിൻെറ കാര്യത്തിൽ അവരോഹണക്രമമാണ്. അതിനാലാണ് സംവത്സരത്തിൽനിന്ന് അഹോരാത്രങ്ങളുണ്ടായെന്നു പറയുന്നത്. സംവത്സരാദികൾ ഉണ്ടായശേഷമാണ് മനുഷ്യസൃഷ്ടി. മനുഷ്യബോധത്തിലാണ്, അഹോരാത്രമെന്ന ആപേക്ഷികതയും, ഗോളങ്ങളുടെ സായനചലനവും മുതൽ മുകളിലേക്ക് പരമാർത്ഥസത്തയിലേക്കുള്ള ആരോഹണം സംഭവിക്കുന്നത്.

66. യത് പൃഥിവ്യാം രജഃ സ്വമാന്തരിക്ഷേ വിരോദസി
ഇമാംസ്ത ദാപോ വരുണഃ പുനാത്വഘമർഷണഃ
പുനന്തു വസവഃ പുനാതു വരുണഃ പുനാത്വഘമർഷണഃ
ഏഷ ഭൂതസ്യ മദ്ധ്യേ ഭുവനസ്യ ഗോപ്താ
ഏഷ പുണ്യകൃതാം ലോകാനേഷമൃത്യോർഹിരണ്മയം
ദ്യാവാപൃഥിവ്യോർഹിരണ്മയം സംശ്രിതം സുവം
സ നഃ സുവഃ സംശിശാധി.

പൃഥിവിയിലും അന്തരീക്ഷത്തിലും അതിനുമുകളിലുമുള്ള (വിരോദസി സ്വർഗ്ഗത്തിലും) രജസ്സിനെ അഘമർഷണനായ വരുണൻെറ ആപസ്സ് പാവനമാക്കട്ടെ! വസുവും വരുണനും അഘമർഷണനും (ഋഷി!) പവിത്രീകരിക്കട്ടെ. ഇവൻ (വരുണൻ) ഭൂതത്തിൻെറ മദ്ധ്യത്തിൽ ഭുവനത്തെ സംരക്ഷിക്കുന്നവനാണ്. അവൻ പുണ്യകൃത്തുക്കൾക്ക് മൃത്യുവിൻെറ ഹിരണ്മയലോകങ്ങൾ നല്കുന്നു. ഹിരണ്മയമായ ദ്യാവാപൃഥിവിലോകങ്ങളിൽ സുവർല്ലോകം സംശ്രിതമായിരിക്കുന്നു. അത്തരം സുവർല്ലോകത്തെ പാപരഹിതയാക്കുക.

പഞ്ചഭൂതങ്ങളുടെ മദ്ധ്യത്തിൽ എന്നല്ല, ഭൂതങ്ങൾക്കും ഭാവികൾക്കും മദ്ധ്യത്തിൽ വർത്തമാനഭുവനത്തെ സംരക്ഷിക്കുന്നവനെന്നാണ് അർത്ഥം. ഭൂലോക, സുവർല്ലോകങ്ങൾക്കിടയിലുള്ള ഭുവർല്ലോകത്തിലാണ് ഇവിടെ ആപസ്സിനും അന്തരീക്ഷത്തിനും സ്ഥാനം നല്കുന്നത്. പിതൃക്കളുടെ ഹിരണ്മയലോകമാണ് അത്. ഭൂലോകത്തിലും പിതൃലോകത്തിലും ജീവാത്മാക്കൾക്ക് മൃത്യു ഉള്ളതിനാൽ അവ രണ്ടും മൃത്യുവിൻെറ ഹിരണ്മയലോകങ്ങൾതന്നെ. ഈ രണ്ടു ലോകങ്ങളെ ആശ്രയിച്ചാണ് സുവർല്ലോകം സ്ഥിതിചെയ്യുന്നത്. ഭൂർഭുവർല്ലോകങ്ങൾ പാപരഹിതമാണെങ്കിൽ സ്വാഭാവികമായും സുവർല്ലോകവും പാപരഹിതമാകുന്നു.

67. ആർദ്രം ജ്വലതി ജ്യോതിരഹമസ്മി
ജ്യോതിർജ്ജ്വലതി ബ്രഹ്മാഹമസ്മി
യോ *f* ഹമസ്മി ബ്രഹ്മാഹമസ്മി
അഹമസ്മി ബ്രഹ്മാഹമസ്മി
അഹമേവാഹം മാം ജുഹോമി സ്വാഹാ.

**ആർദ്രം ജ്വലിക്കുന്നു. ഞാൻ ജ്യോതിയാണ്. ജ്യോതി ജ്വലിക്കുന്നു. ഞാൻ ബ്രഹ്മമാണ്. അവൻ ഞാനാണ്. ഞാൻ ബ്രഹ്മമാണ്. ഞാൻ ഞാനാണ്. ഞാൻ ബ്രഹ്മമാണ്. ഞാൻ മാത്രം എന്നിൽ ഹോമിക്കുന്നു; സ്വാഹാ.**

ആർദ്രം എന്നാൽ ജലം എന്ന അർത്ഥത്തിലെടുത്ത് ഭക്ഷണത്തിനുമുൻപ് ആചമനം ചെയ്യുന്നു. പഞ്ചഭൂതങ്ങളും അഗ്നിയാണ്, ഊർജ്ജമാണ്. അതിനാൽ അവ ജ്വലിക്കുന്നു. രണ്ടാമതൊരർത്ഥം, സർവ്വപാപരഹിതമായി കരുണാർദ്രമായ മനസ്സാണ് ജ്വലിക്കുന്ന ജ്യോതിർരൂപമായ ആത്മശക്തിക്ക് ഇരിപ്പിടം. അത്തരം മനസ്സിലാണ് ആത്മബോധം ജ്വലിക്കുന്നത്. മൂന്നാമതൊരർത്ഥം, ആർദ്ര എന്ന നക്ഷത്രം (തിരുവാതിര) കനൽക്കട്ടപോലെ ജ്വലിക്കുന്നു. ഞാനും അതുപോലെ ജ്വലിക്കുകയാൽ എന്നിൽ ഈശ്വരൻ ജന്മമെടുക്കുന്നു. (തിരുവാതിര, മഹാദേവൻെറ ജന്മനക്ഷത്രം) ഇങ്ങനെ ജ്വലിക്കുന്ന ആത്മാക്കളാവാൻ സ്ത്രീകൾ പാവൈ നോമ്പ് നോറ്റിരുന്നു; ആർദ്രാവ്രതം നോറ്റിരുന്നു. ബ്രഹ്മവുമായി സംയോഗം സംഭവിച്ച്, തന്മയീഭാവം നേടാൻ, കനൽക്കട്ടപോലെ ജ്വലിക്കുന്ന ജീവാത്മാക്കളുടെ അനുരാഗകഥയാണ് ഭക്തിപ്രസ്ഥാനങ്ങളിൽ കാണുക. ഈ ശ്ലോകത്തിൽ അദ്വൈതത്തിൻെറ പരമകാഷ്ഠയാണ് കാണുന്നത്.

68. അകാര്യകാര്യ വകീർണ്ണി സ്തേനോ ഭ്രൂണഹാ ഗുരുതല്പഗഃ
വരുണോ ƒ പാമഘമർഷണസ്തസ്മാത് പാപാത്പ്രമുച്യതേ.

കാര്യാകാര്യങ്ങളെ കൂട്ടിക്കുഴച്ചു പറയുന്നവനായാലും കള്ളനായാലും ഭ്രൂണഹന്താവായാലും ഗുരുതല്പത്തെ പ്രാപിച്ചവനായാലും, വരുണൻെറ അഘമർഷണമായ ആപസ്സ് അവനെ പാപമുക്തനാക്കുന്നു. ബ്രഹ്മചര്യത്തിൽനിന്നു വ്യതിചലിച്ചവരെയും അവകീർണ്ണി എന്നു പറയും. ഈ ലോകത്തിൽ (ഭൂമിയിൽ) ചെയ്യുന്ന കർമ്മങ്ങളുടെ ഫലമായിട്ടാണ് ദുഃഖങ്ങളുണ്ടാവുന്നത്. രജസ്സുകൊണ്ടാണ് കർമ്മമുണ്ടാവുന്നത്. രജസ്സിനാൽ മനുഷ്യൻ കരയേണ്ടിവരുന്നു. അടുത്ത ശ്ലോകത്തിൽ ഇതാണ് പറയുന്നത്.

69. രജോ ഭൂമിസ്ത്വമാം രോദയസ്വ പ്രവദന്തി ധീരാഃ

ധീരന്മാർ പറഞ്ഞു കേൾക്കുന്നു, രജസ്സിൻെറ ഭൂമിയായ എന്നെ നീ കരയിക്കുന്നു എന്ന്!

70. ആക്രാന്ത് സമുദ്രഃ പ്രഥമേ വിധർമ്മഞ്ജനയൻ
പ്രജാ ഭുവനസ്യരാജാ
വൃഷാം പവിത്രേ അധിസാനോ അവ്യേ
ബൃഹത് സോമോവാവൃധേ സുവാൻ ഇന്ദുഃ

സമുദ്രം ആക്രാന്തം ചെയ്യുന്നു. ആദിയിൽ, ധർമ്മങ്ങളെയും പ്രജകളെയും ഭുവനത്തിൻെറ രാജാവായ അവൻ ജനിപ്പിച്ചു. ആ വൃഷാവ് പവിത്രത്തിൽ ഏറി സംരക്ഷിക്കുന്നു. ബൃഹത്തായ സോമനായ ഇന്ദു വീണ്ടുംവീണ്ടും വർദ്ധിക്കുന്നു.

~~ദ്വിതീയോƒനുവാകഃ~~

1. ജാതവേദസേ സുനവാമ സോമമരാതീയതോ
നിദഹാതി വേദഃ
സ നഃ പർഷദതി ദുർഗ്ഗാണി വിശ്വാ.
നാവേവ സിന്ധും ദുരിതാത്യഗ്നിഃ



വേദത്തിൽനിന്നു ജനിച്ചവനേ, ഞങ്ങൾ നിന്നെ ആവാഹിക്കുന്നു. ഈ സോമത്തെക്കുറിച്ചുള്ള വേദം (അറിവ്) അരാതികളെ നിഗ്രഹിക്കട്ടെ! സിന്ധുവിൽ നാവ എന്നപോലെ വിശ്വത്തിലെ ദുർഗ്ഗങ്ങളെയെല്ലാം അതിക്രമിച്ച് ദുരിതങ്ങൾക്കപ്പുറമെത്തിച്ച് സംരക്ഷിക്കട്ടെ! കശ്യപപ്രജാപതിയാൽ ചൊല്ലപ്പെട്ട ആഗ്നേയാസ്ത്രമന്ത്രമാണിതെന്ന് ശാരദാതിലകത്തിലുണ്ട്. ദുർഗ്ഗാസൂക്തമെന്ന പേരിലും ഇതറിയപ്പെടുന്നു. ദുർഗ്ഗങ്ങളെ കടത്തിവിടുന്നവളാണ് ദുർഗ്ഗ. അവൾ ശത്രുസംഹാരിണിയായ അഗ്നിയുമാണ്.

2. താമഗ്നിവർണ്ണാം തപസാ ജ്വലന്തി വൈരോചനീം
കർമ്മഫലേഷു ജുഷ്ടാം
ദുർഗ്ഗാം ദേവീം ശരണമഹം പ്രപദ്യേ
സുതരസി തരസേ നമഃ

തപസ്സുകൊണ്ട് അഗ്നിവർണ്ണയായി ജ്വലിക്കുന്നവളും വൈരോചനിയും കർമ്മഫലത്തിലിരിക്കുന്നവളുമായ ദുർഗ്ഗാദേവിയെ ഞാൻ ശരണം പ്രാപിക്കുന്നു. തരണം ചെയ്യുന്നതിൽ സുതരസി (താരിണി) യായിരിക്കുന്നവൾക്കു നമസ്കാരം.

3. അഗ്നേത്വം പാരയാ നവ്യോ അസ്മാൻ
സ്വസ്തിഭിരതി ദുർഗ്ഗാണി വിശ്വാ.
പൂ ശ്ച പൃഥ്വി ബഹുലാന ഉർവ്വീ ഭവാ
തോകായ തനയായ ശംയോ.

ഹേ അഗ്നേ, നിന്നെ പുതിയ തീരങ്ങളിലേക്ക് (പാരയാ-അക്കരയ്ക്ക്) ഞങ്ങൾ സ്വസ്തിയോടുകൂടി വിഷമം (ദുർഗ്ഗമങ്ങളായ) പിടിച്ച വിശ്വത്തെ താണ്ടി എത്തിക്കുന്നു. ഞങ്ങളുടെ പുരങ്ങളും (പു = സ്വന്തം ഗൃഹം, പുര) ഭൂമിയും, ഉർവ്വിയും (കൃഷിയിടങ്ങൾ) ബഹുലങ്ങളായി ഭവിക്കട്ടെ! മക്കൾക്കും (തോകായ) മക്കളുടെ മക്കൾക്കും മംഗളം തരിക!

മലയും മേടും കടലും താണ്ടി തങ്ങളുടെ വിദ്യയെയും വിശ്വാസങ്ങളെയും ഭൂമിയുടെ മുക്കിലും മൂലയിലുമെത്തിക്കുന്ന പ്രാക്തനസഞ്ചാരിവർഗ്ഗത്തിനറിയാം ആ വിദ്യ തങ്ങളെയും ദുർഗ്ഗമമായ സംസാരസാഗരം തരണം ചെയ്യിച്ച് "അക്കരെ" എത്തിക്കുമെന്ന്. തങ്ങളുടെ സഞ്ചാരംകൊണ്ട് ജന്മഭൂവിനും വരുംതലമുറകൾക്കും ശ്രേയസ്സും പ്രേയസ്സും നിഃശ്രേയസവും കൈവരുമെന്ന്!

4. വിശ്വാനി നോ ദുർഗ്ഗഹാ ജാതവേദഃ
സിന്ധും ന നാവാ ദുരിതാതിപർഷി
അഗ്നേ അത്രിവന്മനസാ ഗൃണാനോ ƒ സ്മാകം
ബോധ്യവിതാ തനൂ നാം

ഹേ ജാതവേദസ്സേ, വിശ്വത്തിലെ ദുർഗ്ഗങ്ങളെ ഹനിക്കുന്നവളേ, നാവ(കപ്പൽ, തോണി) കൊണ്ട് സിന്ധുവിനെ എന്നപോലെ ദുരിതങ്ങൾക്കപ്പുറം കടത്തിവിടുക. അഗ്നേ, അത്രിയെപ്പോലെ മനസാ ഗ്രഹിച്ച്, ഞങ്ങളുടെ തനുക്കളെ (ശരീരങ്ങളെ) ബോധിയാൽ അനുഗ്രഹിക്കുക. (ബോധി അവിതാ. അവിതാ = സംരക്ഷിക്കുക) അത്രിയെപ്പോലെ ഞങ്ങളും ചൈതന്യരൂപമായ അഗ്നിയെ മനസ്സിൽ ഗ്രഹിക്കട്ടെ.

അങ്ങനെ ലഭിച്ച ബോധിയാൽ (നിർവ്വാണം) ഞങ്ങളുടെ ശരീരം സംരക്ഷിക്കപ്പെടട്ടെ. ഈ ബോധിതന്നെയാണ് സംസാരസാഗരത്തെ തരണം ചെയ്യിക്കുന്ന കപ്പൽ. ആദിത്യവർണ്ണയായി അഗ്നിവർണ്ണയായി ജ്വലിക്കുന്ന സ്ഫുടം ചെയ്തെടുത്ത ആ ബോധിയെ ഞാൻ നമസ്കരിക്കുന്നു!

5. പൃതനാജിതാം സഹമാനമുഗ്രമഗ്നിം
ഹുവേമ പരമാത്സധസ്ഥാത്
സ നഃ പർഷദതി ദുർഗ്ഗാണി വിശ്വാ
ക്ഷാമ ദ്ദേവോ അതി ദുരിതാത്യഗ്നിഃ

മറ്റുള്ളവരുടെ ശരീരങ്ങളെ ജയിക്കുന്ന സഹമാനത്തോടുകൂടിയ (ശക്തിയോടുകൂടിയ) ഉഗ്രമായ അഗ്നിയെ ഞാൻ പരമമായ അധസ്ഥാനത്തുനിന്ന് ആവാഹിക്കുന്നു. ആ അഗ്നിദേവൻ ക്ഷയിക്കുന്ന സ്വഭാവമുള്ള ഈ വിശ്വത്തിലെ ദുർഗ്ഗങ്ങളെയും ദുരിതങ്ങളെയും കടത്തിത്തന്ന് രക്ഷിക്കട്ടെ. പരമാത് സധസ്ഥാത് എന്നതിനെ പരമമായ സദസ്സ് എന്ന് ചിലർ വ്യാഖ്യാനിച്ചിട്ടുള്ളത് ശരിയല്ല. അവനവന്റെ ഉള്ളിൽ, ശരീരത്തിന്റെ അധസ്ഥാനത്ത് ചുരുണ്ടിരിക്കുന്ന കുണ്ഡലിനീ ശക്തിയെ ഉണർത്തുന്ന മന്ത്രമാണിത്. ആ അഗ്നി ഉണർന്നുവന്ന് മറ്റുള്ളവരുടെ ശരീരത്തിലും അതിനെ ഉണർത്താൻ പ്രാപ്തിയുണ്ടാവും. അതിനാൽ പൃതനാജിതാം എന്നു പറയുന്നു. ഇന്ദ്രജിത്ത് മുതലായ വില്ലാളിവീരന്മാർ രഹസ്യസ്ഥാനങ്ങളായ നികുംഭിലയിലിരുന്ന് ഈ ആത്മശക്തിയെ, ആഗ്നേയാസ്ത്രമായി ഉണർത്തിയിട്ടാണ് യുദ്ധത്തിനു പോവുക പതിവ്. ക്ഷത്രിയധർമ്മമായ യുദ്ധത്തിലും, ബ്രാഹ്മണ ധർമ്മമായ വിദ്യയിലും ഒരേ അഗ്നിതന്നെയാണ് ആവാഹിക്കപ്പെടുന്നത്; രണ്ടു വിധത്തിലാണെന്നു മാത്രം!

6. പ്രത്നോഷികം ഈഡ്യോ അദ്ധ്വരേഷു
സനാച്ച ഹോതാ നവ്യശ്ച സത്സി.
സ്വാം ചാഗ്നേ തനുവം പിപ്രയസ്വാസ്മഭ്യം
ച സൗഭഗമായജസ്വ.

അദ്ധ്വരങ്ങളിൽ (യാഗം) വളർത്തപ്പെടുന്ന നീ ആനന്ദം (കം) വളർത്തുന്നു. (പ്രത്നോഷി) പുരാതനവും (സനാ) നവ്യവുമായ ഹോതാക്കളിൽ ഇരിക്കുന്നു. അഗ്നേ, നിന്റെ തനു ഞങ്ങളുടേതിൽ ആനന്ദം വളർത്തുന്നതിൽ ആനന്ദിക്കുന്നു. (പിപ്രയസ്വ) ഞങ്ങൾക്ക് സൗഭഗം കൊണ്ടുവരിക.

സായനൻ ഈ ശ്ലോകത്തെ തികച്ചും കാർമ്മികമായ യാഗമെന്ന രീതിയിലാണ് വ്യാഖ്യാനിക്കുന്നത്. ഇവിടെ മറഞ്ഞിരിക്കുന്ന അർത്ഥം കണ്ടിട്ടില്ല. ജീവിതയജ്ഞത്തിൽ ജീവാത്മാക്കൾ വളർത്തിയെടുക്കുന്ന ബോധിയെന്ന അഗ്നി, അന്നപ്രാണമനോവിജ്ഞാനകോശങ്ങൾക്കുള്ളിൽ, ആനന്ദമയകോശമായി വളർത്തപ്പെടുന്നു. ആ ആനന്ദമയകോശമാണ് അതിന്റെ പുറംതോടായ ഈ ശരീരത്തെ ആനന്ദിപ്പിക്കുന്നത്. പണ്ടു ജീവിച്ചിരുന്ന പിതൃക്കളിലും, ഇന്ന് ജീവിക്കുന്നവരിലും, വരാനിരിക്കുന്ന തലമുറകളിലും ആനന്ദമയമായി അഗ്നി ഇരിക്കുന്നു. അഗ്നിയുടെ ആനന്ദമയമായ ശരീരം, എക്കാലത്തുമുള്ള മനുഷ്യരിൽ ആനന്ദം



നിറയ്ക്കലിലാണ് ആനന്ദം കാണുന്നത്. അങ്ങനെ ബ്രഹ്മാനന്ദം നിറയ്ക്കുന്ന അഗ്നിയെയാണ് ദുരിതക്ഷയത്തിനായി ഋഷി ആവാഹിക്കുന്നത്.

7. ഗോഭിർ ജുഷ്ടമയുജോ നിഷിക്തം തവേന്ദ്ര
വിഷ്ണോരനുസം ചരേമ.
നാകസ്യപൃഷ്ഠമഭിസംവസാനോ വൈഷ്ണവിം
ലോക ഇഹ മാദയന്താം.

ഹേ ഇന്ദ്രാ, അയുജനായ നിന്റെ (ആനന്ദത്താൽ) അഭിഷേകം ചെയ്യപ്പെട്ട് ആനന്ദതുന്ദിലരായ ഗോക്കൾ വിഷ്ണുവിനെ പിൻതുടരുന്നു. നാകപൃഷ്ഠത്തിലുള്ള വൈഷ്ണവമായ നിന്റെ വാസസ്ഥാനം ഈ ലോകത്തിലും ഞങ്ങൾക്ക് ആനന്ദം നല്കുന്നു. അയുജനെന്നാൽ യോജിപ്പിക്കപ്പെടാത്തവൻ. രണ്ടു വസ്തുക്കൾ തമ്മിൽ യോജിപ്പിക്കുമ്പോൾ അതൊരു സംഘാതമാണ്. സംഘാതം വിഘടിക്കും. ഇവിടെ ഇന്ദ്രാ എന്ന് അഭിസംബോധന ചെയ്യുന്ന വിഷ്ണുവും ഇന്ദ്രനും രണ്ടെണ്ണത്തിന്റെ സംഘാതമല്ല. ഒന്നുതന്നെയാണ്. ആ പരമാത്മാവിന്റെ ആനന്ദധാരയിൽ പശുക്കളും, രശ്മീസമൂഹങ്ങളും, മനുഷ്യരും അവനെത്തന്നെ പിൻതുടർന്നു ചെല്ലുന്നു. ഇഹത്തിലും പരത്തിലും ആനന്ദം അലതല്ലുന്നു.

## തൃതീയോഽനുവാകഃ

1. ഭൂരന്നമഗ്നയേ പൃഥിവ്യൈ സ്വാഹാ,
ഭുവോ ഽന്നം വായവേ ഽന്തരീക്ഷായസ്വാഹാ.
സുവരന്നമാദിത്യായ ദിവേ സ്വാഹാ,
ഭൂർഭുവസ്സുവരന്നം ചന്ദ്രമസേദിഗ്ഭ്യഃ സ്വാഹാ,
നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോഭൂർ ഭുവഃ സുവരന്നം ഓം.

ഭൂമി എനിക്ക് അന്നം നൽകാൻ ഞാൻ അഗ്നിക്കും പൃഥിവിക്കും ഹോമിക്കുന്നു. ഭുവർല്ലോകം അന്നം നല്കാനായി വായുവിനും അന്തരീക്ഷത്തിനും ഹോമിക്കുന്നു. സുവർല്ലോകം അന്നം നല്കാനായി ആദിത്യനും പകലിനും ഹോമിക്കുന്നു. ഭൂർഭുവസ്വർല്ലോകങ്ങൾ അന്നം നല്കാനായി ചന്ദ്രമസ്സിനും ദിക്കുകൾക്കും (8 ദിക്ക്) ഹോമിക്കുന്നു. ദേവന്മാർക്കു നമസ്കാരം. പിതൃക്കൾക്ക് സ്വധാ. ഭൂർഭുവസ്വർല്ലോകങ്ങൾ പ്രണവമുച്ചരിച്ച് അന്നം നല്കട്ടെ!

## ചതുർത്ഥോഽനുവാകഃ

1. ഭൂരഗ്നയേഃ പൃഥിവ്യൈ സ്വാഹാ, ഭുവോ വായവേഽന്തരീക്ഷായ സ്വാഹാ, സുവരാദിത്യായ ദിവേ സ്വാഹാ, ഭൂർഭുവസ്സുവശ്ചന്ദ്രമസേ ദിഗ്ഭ്യഃ സ്വാഹാ, നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോ ഭൂർഭുവഃ സുവ രഗ്ന ഓം.

ഭൂ എന്ന വ്യാഹൃതിയാൽ പ്രതിപാദിക്കപ്പെട്ട അഗ്നിക്കും പൃഥ്വിക്കും ഹോമിക്കുന്നു. ഭുവർ എന്ന വ്യാഹൃതിയാൽ പറയപ്പെട്ട വായുവിനും അന്തരീക്ഷത്തിനും, സുവർ വ്യാഹൃതിയാൽ പറയപ്പെട്ട ആദിത്യനും അഹസ്സിനും ഹോമിക്കുന്നു.

ഭൂർഭുവസ്വഃ എന്ന വ്യാഹൃതി സമഷ്ടിയാൽ പ്രതിപാദിക്കപ്പെട്ട ചന്ദ്രമസ്സിനും അഷ്ടദിക്കുകൾക്കും ഹോമിക്കുന്നു. ദേവന്മാർക്കു നമസ്കാരം. പിതൃക്കൾക്ക് സ്വധാ. ഭൂർഭുവസ്വർല്ലോകങ്ങളാകുന്ന അഗ്നിക്ക് പ്രണവോച്ചാരണത്തോടെ ഹോമിക്കുന്നു. (34 അനുവാകങ്ങൾ ആദ്യത്തേത് തനിക്ക് അന്നം ലഭിക്കാനായി സ്വാർത്ഥമോഹത്തോടെ അനുഷ്ഠിക്കുന്ന ഹോമവും, രണ്ടാമത്തേത് പ്രതിഫ ലേച്ഛ കൂടാതെയുള്ള ആത്മസമർപ്പണവുമാണ്.)

## പഞ്ചമോfനുവാകഃ

1. ഭൂരഗ്നയേ ച പൃഥിവ്യൈ ച മഹതേ ച സ്വാഹാ.
   ഭൂവോ വായവേ ചാന്തരീക്ഷായ ച മഹതേ ച സ്വാഹാ
   ഭൂസുവരാദിത്യായ ച ദിവേ ച മഹതേ ച സ്വാഹാ
   ഭൂർഭുവസ്സുവശ്ചന്ദ്രമസേ ച നക്ഷത്രേഭ്യശ്ച ദിഗ്ഭ്യശ്ച
   മഹതേ ച സ്വാഹാ, നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോ
   ഭൂർഭുവഃ സുവർമഹർ...ഓം.

ഇവിടെ ആദ്യത്തെ മൂന്നു വ്യാഹൃതികളിൽ ആത്മസമർപ്പണം ചെയ്യുന്ന തുകൊണ്ട് മഹർല്ലോകമെന്ന ചതുർത്ഥവ്യാഹൃതിയിലും സാധകൻ ഹോമി ക്കുന്നു. മഹശ്ചബ്ദം സാരസ്വത ശബ്ദമാണ്.

നിത്യാനന്ദവപുർന്നിരന്തലഗലദ് (പഞ്ചാശദർണ്ണൈഃ ക്രമാദ് വ്യാപ്തംയേ ചരാചരാത്മകമിദം ശബ്ദാർത്ഥരൂപം ജഗദ് ശബ്ദബ്രഹ്മയദൂചിരേ സുകൃതിന ശ്ചൈതന്യമന്തർഗ്ഗതം തദ്വോfവ്യാദനിശം ശശാങ്കസദനം വാചാമധീശം മഹഃ) എന്ന ശാരദാതിലകമന്ത്രം നോക്കുക. മഹത്തായ ഒന്നിൽ ആത്മസമർപ്പണം ചെയ്യുന്നവനും മഹത്തായിത്തീരുന്നു.

## ഷഷ്ഠോfനുവാകഃ

1. പാഹി നോ അഗ്ന ഏനസേ സ്വാഹാ, പാഹിനോ
   വിശ്വവേദസേ സ്വാഹാ, യജ്ഞം പാഹി വിഭാവസോ സ്വാഹാ,
   സർവ്വം പാഹി ശതക്രതോ സ്വാഹാ.

അഗ്നേ, ഞങ്ങളുടെ പാപം പോക്കി രക്ഷിക്കുക. വിശ്വവേദസ്സേ, ഞങ്ങളുടെ ജ്ഞാനം രക്ഷിക്കുക. വിഭാവസോ, ഞങ്ങളുടെ യജ്ഞം രക്ഷിക്കുക. ശതക്രതോ, സർവ്വവും രക്ഷിക്കുക. ഇച്ഛാജ്ഞാനക്രിയാശക്തികളെ സർവ്വവും നിഷ്കന്മഷ മാക്കി രക്ഷിക്കുക എന്നതാണ് ഇവിടെ ഋഷിയുടെ പ്രാർത്ഥന.

## സപ്തമോfനുവാകഃ

1. **പാഹിനോ അഗ്ന ഏകയാ പാഹ്യു ഋത ദ്വിതീയയാ പാഹ്യജുർ**
   **തൃതീയയാപാഹി ഗോർഭിശ്വതസുഭിർവസോസ്വാഹാ.**

**അഗ്നേ, ഏകമായ ഋതത്താലും, ദ്വിതീയമായ യജുസ്സാലും തൃതീയമായ സാമത്താ ലും സംരക്ഷിക്കുക. നാലുവിധത്തിലുള്ള ഗോക്കളാലും രക്ഷിക്കുക.**



നാലു വേദങ്ങളെ ഗോക്കളായും രശ്മീസമൂഹമായും പറയുന്നു. അവയാൽ അഗ്നി പോഷിപ്പിക്കപ്പെടുന്നു, സംരക്ഷിക്കപ്പെടുന്നു. സാധകനെ പോഷിപ്പിക്കു കയും സംരക്ഷിക്കയും ചെയ്യുന്നു.

## അഷ്ടമോfനുവാകഃ

1. യ ഛന്ദസാ മൃഷഭോ വിശ്വരൂപശ്ചന്ദോഭ്യഛന്ദാം സ്യാവിവേശ.
   സതാം ശിക്യഃ പ്രോവാചോപനിദിന്ദ്രോ ജ്യേഷ്ഠഇന്ദ്രിയായ
   ഋഷിഭ്യോ നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോ ഭൂർഭുവസ്സുവശ്ചന്ദ ഓം

ഛന്ദസ്സുകളിൽ വെച്ച് ഋഷഭനായ വിശ്വരൂപൻ ഛന്ദസ്സിൽനിന്നു ഛന്ദസ്സിൽ പ്രവേശിക്കുന്നു. സത്തിനെ പ്രാപിക്കാനായി, ഇന്ദ്രിയങ്ങളുടെ ജ്യേഷ്ഠനായ ഇന്ദ്രൻ ഋഷിമാർക്ക് ഉപനിഷദം പറഞ്ഞുകൊടുക്കുന്നു. ആ ദേവനു നമസ്കാരം. പിതൃക്കൾക്ക് സ്വധ. ഭൂർഭുവസ്സുവർലോകങ്ങളാകുന്ന ഛന്ദസ്സുകളിൽ പ്രണവോ ച്ചാരണത്തോടെ ഹോമിക്കുന്നു. സൂത്രാത്മാവായി ഓരോ വ്യാഹൃതിയിലും ഓരോ ഛന്ദസ്സിലും ഋഷഭനായ വിശ്വരൂപനെന്ന ഗുരു പ്രവേശിക്കുന്നു. ആ ഗുരു ഇന്ദ്രിയാധീശനായ ഇന്ദ്രനെന്ന പ്രഥമ ശിഷ്യനെ നിഗൂഢജ്ഞാനം നല്കി അനു ഗ്രഹിക്കുന്നു. അത് വംശപരമ്പരയിലൂടെ കൈമാറുന്നതിനാൽ പ്രഥമഗുരുവിനും പിതൃക്കൾക്കും, വ്യാഹൃതികളാകുന്ന ഛന്ദസ്സുകൾക്കും ഋഷി ആത്മാർപ്പണം ചെയ്യുന്നു. ഉപനിഷദമെന്ന പദം, ജ്ഞാനമെന്ന അർത്ഥത്തിലും, ജ്ഞാനിയായ ഇന്ദ്രനെന്ന അർത്ഥത്തിലും ഉപയോഗിക്കുന്നു. മഹത്തിൽ ആത്മസമർപ്പണം ചെയ്യവൻ മഹത്തായിത്തീരുന്നു. ഉഷനിഷദം ഗ്രഹിച്ചവൻ ഉപനിഷദമായിത്തീ രുന്നു. ജ്ഞാനി ജ്ഞാനമായിത്തീരുന്നു.

## നവമോfനുവാകഃ

1. നമോ ബ്രഹ്മണേ ധാരണം മേ അസ്ത്വ നിരാകരണം
   ധാരയിതാ ഭൂയാസം കർണ്ണയോഃ ശ്രുതം മാ ച്യോഢ്വം മ മാമുഷ്യ ഓം.

ബ്രഹ്മത്തിനു നമസ്കാരം. എനിക്ക് ധാരണം ഉണ്ടാവട്ടെ. അനിരാകരണ ത്തോടുകൂടി ധാരണം ചെയ്യുന്നവനായി ഭവിക്കട്ടെ. കർണ്ണങ്ങളാൽ ശ്രുതമായ തൊന്നും എന്നെ വിട്ടുപോകാതിരിക്കട്ടെ. ധാരണാശക്തി ഓർമ്മശക്തിയാണ്. വിദ്യാർത്ഥി കേട്ടതൊന്നും മറക്കാത്ത ധാരണാശക്തിയുള്ളവനാവണം. കേട്ടതിനെ നിരസിക്കാതെ അതിനെ മനനം ചെയ്തുറപ്പിക്കുന്നവനാവണം. Cognition ൻെറ അവിഭാജ്യഘടകമാണ് memory എന്ന് ആധുനികർ പറയുന്നതുതന്നെ ഇവിടെ ഋഷിയും പറയുന്നു. ബ്രഹ്മം ഇവിടെ പരബ്രഹ്മവും, സ്വാത്മാവും, ഗുരുവായ ബ്രാഹ്മണനുമാണ്.

## ദശമോfനുവാകഃ

ഋതം തപഃ സത്യം തപഃ ശ്രുതതപഃ ശാന്തം തപോ
ദമസ്തപഃ ശമസ്തപോദാനം തപോ യജ്ഞം തപോ
ഭൂർഭുവഃ സുവർബ്രഹ്മൈതദുപാസ്യൈതത്തപഃ

എട്ടുവിധ തപസ്സുകൾ പറയുന്നു. ഋതം, സത്യം, ശ്രുതം, ശാന്തം, ദമം, ശമം, ദാനം, യജ്ഞം. ഭൂർഭുവസുവർല്ലോക രൂപമായി വ്യക്തമായിരിക്കുന്ന ബ്രഹ്മത്തെ ഉപാസിക്കലാണ് തപം.

## ഏകാദശോ$f$നുവാകഃ 11

1. യഥാം വൃക്ഷസ്യ സംപുഷ്പിതസ്യ ദൂരാദ് ഗന്ധോ
 വാത്യേവം പുണ്യസ്യ കർമ്മണോ ദൂരാദ്ഗന്ധോ വാതി യഥാ-
 സിധാരാം കർത്ത $f$ വഹിതാ മവ ക്രാമേയധ്യുവേ
 യുവേ ഹവാം വിഹ്വയിഷ്യാമികർത്തുംപതിഷ്യാമീത്യേവ-
 മമൃതാദാത്മാനം ജുഗുപ്സേത്.

പുഷ്പിതയായ വൃക്ഷത്തിൻെറ ഗന്ധം എപ്രകാരം ദൂരത്തേക്ക് കാറ്റു കൊണ്ടുപോകുന്നുവോ അപ്രകാരം പുണ്യകർമ്മങ്ങളുടെ ഗന്ധവും ദൂരത്തേക്ക് വ്യാപിക്കുന്നു. എപ്രകാരം ഗർത്തത്തിൽ അവഹിതമായ (ഒളിച്ചുവെച്ച) വാളറ്റത്തിന്മേൽ നടക്കുമ്പോൾ 'ഞാൻ ഗർത്തത്തിൽ പതിക്കു'മെന്ന് വിഹ്വലത തോന്നുന്നുവോ അതുപോലെ, അമൃതത്വമിച്ഛരിക്കുന്ന ആത്മാവ്, (പാപങ്ങളോട്) ജുഗുപ്സയോടുകൂടിയിരിക്കുന്നു. ധർമ്മപഥത്തിൽ ബുദ്ധൻ പറയുന്നു: "പുഷ്പവർഗ്ഗത്തിലെ സൗരഭ്യം കാറ്റിനെതിരെ സഞ്ചരിക്കുകയില്ല. ചന്ദനത്തിൻെറയും മുല്ലയുടെയും അങ്ങനെത്തന്നെ. പക്ഷേ, ഒരു നല്ല മനുഷ്യൻെറ സുഗന്ധം കാറ്റിനെതിരെ പരക്കും. ധർമ്മിഷ്ഠൻ തൻെറ സൗരഭ്യത്താൽ എല്ലായിടത്തും വ്യാപിക്കുന്നു."

## ദ്വാദശോ$f$നുവാകഃ 12

1. അണോരണീയാൻ മഹതോ മഹീയാനാത്മാഗുഹായാം
 നിഹിതോ$f$സ്യജന്തോഃ
 തമക്രതും പശ്യതി വീതശോകോ ധാതുഃ പ്രസാദാന്മഹിമാനമീശം

അണുവിനെക്കാൾ അണുവും മഹത്തിനെക്കാൾ മഹത്തുമായ ആത്മാവ് ഈ ജന്തുക്കളുടെ 'ഗുഹ'യിൽ ഇരിക്കുന്നു. അക്രതുവായ ആ മഹിമാനമായ ഈശനെ ധാതുപ്രസാദത്താൽ വീതശോകനായവൻ ദർശിക്കുന്നു. കഠോപനിഷത്തിലും ശ്വേതശ്വേതരോപനിഷത്തിലും ഇതേ വരികൾ വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു.

2. സപ്ത പ്രാണാപ്രഭവന്തി തസ്മാത് സപ്താർച്ചിഷഃ സമിധഃ സപ്ത
 ജിഹ്വാഃ സപ്ത ഇമേ ലോകായേഷു ചരന്തി പ്രാണാ
 ഗുഹാശയാന്നിഹിതാഃ സപ്തസപ്ത.

സപ്തപ്രാണങ്ങൾ അവനിൽനിന്നു പ്രവഹിക്കുന്നു. സപ്ത അർച്ചിസുകൾ (നാളങ്ങൾ), സപ്തസമിത്തുകൾ, സപ്തജിഹ്വകൾ, ഏതൊന്നിൽ സപ്തപ്രാണങ്ങൾ ചരിക്കുന്നുവോ ഈ സപ്തലോകങ്ങൾ ഇവയെല്ലാം ഏഴേഴെണ്ണമായി ഗുഹാശയനായിരിക്കുന്ന അവനിൽനിന്നു പ്രഭവിക്കുന്നു.



3. അതഃ സമുദ്രാഗിരയശ്ച സർവ്വ $f$ സ്മാത് സ്യന്ദതേ
 സിന്ധവഃ സർവ്വരൂപഃ അതശ്ച വിശ്വാ ഓഷധയോ.
 രസാശ്ച യേനൈഷഭൂതസ്തിഷ്ഠത്യന്തരാത്മാ.

അവനിൽനിന്ന് സമുദ്രങ്ങളും ഗിരികളും സർവ്വവും, സിന്ധുക്കളും, സർവ്വ രൂപങ്ങളും, വിശ്വങ്ങളും, ഔഷധികളും, സ്യന്ദനം ചെയ്യപ്പെട്ടു (ഒഴുകി). ഇങ്ങനെ സർവ്വഭൂതങ്ങളിലും അവൻ അന്തരാത്മാവായിരിക്കുന്നു. എല്ലാം അവനാണ്; അവനല്ലാതൊന്നുമില്ല എന്നു "സർവ്വേശ്വര"മതം.

4. ബ്രഹ്മാ ദേവാനാം പദവിഃ കവീനാമൃഷിർവ്വിപ്രാണാം
 മഹിഷോ മൃഗാണാം ശ്യേനോ ഗൃധ്രാണാം സ്വധിതിർവ്വനാനാ
 സോമഃ പവിത്രമന്യേതിരേഭ.

ഏകമായ അവന് പദവികൾ കല്പിക്കുന്നു. ദേവന്മാരിൽ ബ്രഹ്മാവ്, കവികളിൽ അർത്ഥത്തോടുകൂടിയ വാക്ക് അഥവാ പദം, വിപ്രന്മാരിൽ ഋഷി, മൃഗങ്ങളിൽ മഹിഷം, കഴുകന്മാരിൽ ശ്യേനൻ, വനങ്ങളിൽ സ്വധ: —പവിത്രമായ സോമം "രേഭ"ത്തെ അതിക്രമിച്ചിരിക്കുന്നു.

നേരത്തെയുള്ള ശ്ലോകങ്ങളിൽ പിതൃക്കൾക്കാണ് സ്വധ ഹോമിക്കുന്നത്. ഇവിടെ വനങ്ങളിൽ അവൻ 'സ്വധ'യാണെന്ന് സ്വധയെ പരമാത്മൻെറ വിഭൂതിയായി പറയുന്നു. പിതൃക്കൾ ആരണ്യവാസികളായിരുന്നു. അവരുടെ ആശയങ്ങളെ നാം "ആരണ്യക"ങ്ങളെന്നു വിളിക്കുന്നു. പിതൃക്കളിൽ "സ്വധ"യായിമേധയായിരിക്കുന്നത് ആ പരമാത്മാവാണ്. ജീവിച്ചിരിക്കുന്നവരിൽ സ്വധയായിരിക്കുന്നതും അവൻതന്നെ. അതിനാലാണ് ഓരോ ജീവാത്മാവും തൻെറ സ്വധയെ മുൻപു ജീവിച്ചിരുന്ന പിതൃക്കൾക്കായി ഹോമിക്കുന്നത്. സായനൻ വനത്തെ കാട് എന്ന അർത്ഥത്തിൽത്തന്നെ പറഞ്ഞിരിക്കുന്നു. എന്നാൽ സംഹാരോപകരണമെന്ന അർത്ഥത്തിലും വനത്തെ ഇവിടെ ഉപയോഗിക്കുന്നു. അപ്പോൾ സ്വധമഴുവാണ്. പരശുരാമൻെറ വെണ്മഴുപോലെ. വനം വെട്ടാനും മഴു ഉപയോഗിക്കാമല്ലൊ. നാശത്തിനും സൃഷ്ടിക്കും ഒരേ വസ്തുതന്നെ കാരണമാവുന്നു. പവിത്രമായ സോമം നന്മതിന്മകൾക്ക് അതീതമായിരിക്കുന്നു. രേഭമെന്നതിന് ശബ്ദമെന്നർത്ഥം കല്പിച്ചാൽ ബ്രഹ്മം ശബ്ദത്തിനതീതമാണ്. രേഫം ശൂന്യമെന്നോ പൂജ്യമെന്നോ അർത്ഥം കല്പിച്ചാൽ അത് ശൂന്യത്തിനും പൂജ്യത്തിനും അതീതമാണ്. സർവ്വാതീതവും സർവ്വാതിശായിയുമായ അവന് വിഭൂതികൾ കല്പിക്കാവതല്ല. എങ്കിലും മനുഷ്യമനസ്സിൻെറ പരിമിതികൾ അവന് ലക്ഷണങ്ങൾ കല്പിച്ചുകൊണ്ടേയിരിക്കുന്നു.

5. അജാമേ കാം ലോഹിത ശുക്ലകൃഷ്ണാം ബഹ്വീം പ്രജാ
 ജനയന്തിഃ സരൂപാം
 അജോ ഹ്യേകോ ജുഷമാണോ $f$ നു ശേതേ ജഹാത്യേനാം
 ഭുക്തഭോഗാമജോ $f$ ന്യഃ

**അജയും ഏകയും ലോഹിതശുക്ലകൃഷ്ണയുമായ ഒന്ന് സരൂപങ്ങളായ (തനിക്കു തുല്യങ്ങളായ) അനേകം പ്രജകളെ ജനിപ്പിക്കുന്നു. ഏകമായ അജം ആനന്ദപൂർവ്വം**

അതിൽത്തന്നെ ഒട്ടിയിരിക്കുന്നു. അജമായ മറ്റൊന്ന് ഭുക്തഭോഗയായി അതിനെ വിട്ടുപോകുന്നു. ലോഹിതം (തേജസ്സ്), ശുക്ലം (ആപസ്സ്), കൃഷ്ണം (അന്നം) എന്നിവയോടുകൂടിയ ഏകയായ മൂലപ്രകൃതി, ഇവയോടുകൂടിയതും തനിക്കു സദൃശവുമായി അനേകം പ്രജകളെ ജനിപ്പിക്കുന്നു. അവരിൽ ചിലർ വിരക്തന്മാരായി, മായയെ വേണ്ടുവോളം ഭുജിച്ചശേഷം, അവളെ ഉപേക്ഷിക്കുന്നു. മറ്റു ചിലർ അവളിൽ ആസക്തരായി ആനന്ദപൂർവ്വം അവളെ ആശ്ലേഷിക്കുന്നു. രണ്ടു വിധത്തിലായാലും പ്രകൃതിജങ്ങളായ ആത്മാക്കളും അജങ്ങളാണ്. അജയുടെ പ്രജകൾ അജകളല്ലാതെ മറ്റൊന്നാവുക വയ്യല്ലോ.

6. ഹംസഃ ശുചിഷദ്വസുരന്തരിക്ഷ സദ്ധ്യോതാം
വേദിഷദതിഥിർദ്ദുരോണസത്
നൃഷദ്വരസദൃതസദ്വ്യോമസദ്ദബ്ജാ ഗോജാ ഋതജാ
അദ്രിജാ ഋതം ബൃഹത്.

ശുചിസത്, അന്തരീക്ഷസത്, വേദിസത്, ദ്രോണസത്ത്, നൃഷത്ത്, വരസത്ത്, ഋതസത്ത്, വ്യോമസത്ത്, അബ്ജം, ഗോജം, ഋതജം, അദ്രിജം എന്നിങ്ങനെ ബൃഹത്തായ ഋതം ഹംസമായി, വസുവായി, ഹോതാവായി, അതിഥിയായി ഇരിക്കുന്നു.

ഹംസമന്ത്രമാണിത്. (യോഹം സോ സൗ ഞാൻ (അഹം) എപ്രകാരമോ സൂര്യനും അപ്രകാരം) സൂര്യൻ, ബ്രഹ്മം, ബ്രഹ്മജ്ഞാനി എന്നിവരെ ഹംസപദം വിശേഷിപ്പിക്കുന്നു. അത് ശുചിയിലും അന്തരീക്ഷത്തിലും വേദിയിലും, ദ്രോണത്തിലും (ഭക്ഷണം പാകം ചെയ്യുന്ന പാത്രം) രാജാവിലും വരപുരുഷന്മാരിലും ഋതത്തിലും വ്യോമത്തിലും ആപസ്സിലും, മൃഗങ്ങളിലും, ഋതത്തിൽനിന്നു ജനിച്ചവയിലും, പർവ്വതത്തിൽനിന്നു ലഭിച്ചുവരുന്ന വസ്തുക്കളിലും ഒരേപോലെ വ്യാപിച്ചിരിക്കുന്നു. രത്നവും, അന്നവും, ഹോതാവും, അതിഥിയും എല്ലാം അതുതന്നെ. നിത്യവും അനിത്യവുമായ സർവ്വവും അതുതന്നെ. സ്വ (സുവ) എന്നത് തിരിച്ചിട്ടാൽ വസുവായി. സ്വധ തന്നെയാണ് വസുധ. വസു (അഥവാ സ്വ) പ്രപഞ്ചത്തെ ഒന്നായിണക്കുന്ന സൂത്രാത്മാവാണ്. ആ സൂത്രാത്മാവ് രൂപമാർജ്ജിക്കുന്നതിന് വസുധയെ ആശ്രയിക്കാതെ വയ്യ. ഹംസ, പരമഹംസപദങ്ങൾ ജ്ഞാനിയെയും ജ്ഞാനത്തിനും പരമമായ പദം പ്രാപിച്ചവനെയും സൂചിപ്പിക്കാൻ ഭാരതീയർ ഉപയോഗിക്കുന്നു. അവർ പ്രപഞ്ചത്തെ ഇണക്കുന്ന അദ്വൈതികളാണ്.

7. യസ്മാജ്ജാതാ നപരാ നൈവ കിംച-
നാസ യ ആവിവേശ ഭുവനാനി വിശ്വാ
പ്രജാപതിഃ പ്രജയാ സംവിദാന-
സ്ത്രീണി ജ്യോതിഷീ സചതേ സ ഷോഡശി.

**അവനിൽനിന്നു ജാതമായതൊന്നും അവനിൽനിന്നു പരമല്ല. അവനാൽ പ്രവേശിക്കപ്പെടാത്ത യാതൊന്നും ഭുവനത്തിൽ ഇല്ല. പ്രജാപതി പ്രജകളായി ഭവിക്കുന്നു; മൂന്നു ജ്യോതിസ്സുകളായി ജ്വലിക്കുന്നു; അവനാണ് ഷോഡശകലകളും.**

**ബ്രഹ്മവും പ്രപഞ്ചവും രണ്ടല്ല, ഒന്നുതന്നെയാണ്. പ്രാണൻ, ശ്രദ്ധ, പഞ്ചേന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, മനസ്സ്, അന്നം, വീര്യം, തപസ്സ്, മന്ത്രം, യജ്ഞം, ഗ്രഹനക്ഷത്രാദികൾ, നാമരൂപങ്ങൾ ഇവയെല്ലാം അവൻതന്നെ.**



8. വിധർത്താരഹവാമഹേവസോഃ കുവിദ്വനാതിനഃ
സവിതാരം നൃചക്ഷസമ.

വിധർത്താവും നൃപന്മാരെപ്പോലും വീക്ഷിക്കുന്ന സാക്ഷിയും ആയ സവിതാവെന്ന വസുവിനെ ഞങ്ങൾ ഹവിസ്സർപ്പിച്ചു പ്രചോദിപ്പിക്കുന്നു. (കുവിത് = ധാരാളം, വനാതി = നല്കട്ടെ). ഞങ്ങൾക്ക് ധാരാളം വസുക്കളെ അവൻ നല്കട്ടെ. ഇവിടെ വസു രത്നം (ധനം) എന്ന അർത്ഥത്തിൽ മാത്രമല്ല; സൂര്യതേജസ്വികളായ ധാരാളം പിൻഗാമികൾ എന്ന അർത്ഥത്തിലുമാണ് ഉപയോഗിക്കുന്നത്.

9. ഘൃതം മിമിക്ഷിരേ ഘൃതമസ്യ യോനിർഘൃതേ
ശ്രിതോ ഘൃതമുവസ്യ ധാമം
അനുഷ്വഘമാവഹ മാദയസ്വ സ്വാഹാകൃതം
വൃഷഭവക്ഷിഹവ്യം.

ഘൃതം ഘൃതത്തിൽത്തന്നെ ഹോമിക്കുന്നു. ഘൃതമാണ് യോനി. ഘൃതംതന്നെ ആശ്രയസ്ഥാനം. അതുമാത്രം അവൻെറ ധാമം. ഓരോരോ യജ്ഞത്തിലും ആനന്ദത്തെ കൊണ്ടുവരിക. 'സ്വാഹാ' കൃതമായ ഹവ്യത്തെ ഹേ വൃഷഭാ, പറയുക. ഹോതാവും അഗ്നിയും ഘൃതമാകയാൽ ഘൃതം ഘൃതത്തിൽത്തന്നെ ഹോമിക്കയാണ്. സർവ്വാത്മാക്കളുടെയും യോനിയായ പരബ്രഹ്മവും ആ പരബ്രഹ്മം ആരിൽ ഇരിക്കുന്നുവോ ആ ഹോതാവും ഒന്ന്. അതുതന്നെയാണ് ഏകമായ ബ്രഹ്മത്തിൻെറ ധാമം. ഓരോ വ്യക്തിയും ഓരോ കർമ്മാനുഷ്ഠാനവും ഈശ്വരാർപ്പണമായി ചെയ്യുമ്പോൾ ആത്മാർപ്പണംതന്നെ ചെയ്യുന്നു; അതിൽ ആനന്ദം ജനിക്കുന്നു. "സ്വം ആഹ" എന്ന ആകൃതിയോടുകൂടിയതും 'സ്വാഹ' യോടുകൂടി ചെയ്യപ്പെട്ടതുമായ ഹവ്യത്തെ എന്ന് 'സ്വാഹാകൃത'പദം രണ്ടർത്ഥം പറയുന്നു. ആത്മാർപ്പണമെന്ന രൂപത്തോടുകൂടിയതാണ് ഓരോ കർമ്മവും. യജ്ഞകർമ്മം സ്വാഹാ എന്നുച്ചരിച്ചുകൊണ്ടു ചെയ്യുന്നുമുണ്ട്. ഈ കർമ്മത്തെ ഉച്ചരിക്കുക എന്ന് വൃഷഠാവായ പരമാത്മാവിനോടും ജ്ഞാനിയായ പരമഹംസനോടും പറയുന്നു.

10. സമുദ്രാദ് ഊർമ്മീമധുമാൻ ഉദാരദുപാഃ ശുനാ
സമമൃതത്വമാനട്
ഘൃതസ്യനാമ ഗുഹ്യം യദിസ്തി ജിഹ്വാ ദേവാനാമമൃതസ്യനാഭിഃ

സമുദ്രത്തിൽനിന്ന് മധുമാനായ ഊർമ്മി ഉയരുന്നു. ഗുഹ്യമായ ഘൃതത്തിൻെറ നാമം മന്ത്രിക്കുന്നതുകൊണ്ട് (ഉപാംശുനാ) അമൃതത്വം വന്നുചേരുന്നു. അവൻെറ ജിഹ്വ ദേവന്മാരുടെ അമൃതത്തിൻെറ നാഭിയായിത്തീരുന്നു. ബ്രഹ്മത്തെ മധുസമുദ്രത്തോടുപമിക്കുന്നു. അതിൽ ഉളവാകുന്ന ഓരോ തിരയും (ഓരോ ബ്രഹ്മജ്ഞാനിയും) മധുമാനാണ്. അനന്തമായി ആ മധുതരംഗങ്ങൾ ആവിർഭവിച്ചു കൊണ്ടേയിരിക്കുന്നു. നിരന്തരം മനനം ചെയ്യുന്നവന് ആ നിഗൂഢമായ അമൃതതത്ത്വം പ്രാപ്യമായിത്തീരുന്നു. അപ്പോൾ അവൻെറ നാവ് അമൃതത്വകേന്ദ്രമായിത്തീരുന്നു. അതിൽനിന്ന്— ആ നാഭിയിൽനിന്ന്— വാക്കുകളുടെ മധുതരംഗങ്ങൾ

ആവിർഭവിക്കുന്നു. അപ്രകാരം ജ്ഞാനിയായ കവിയുടെ ജിഹ്വ 'ഘൃത'ത്തിൻെറ ആശ്രയസ്ഥാനവും ഉത്പത്തികേന്ദ്രവുമായിത്തീരുന്നു.

11. വയം നാമപ്രബ്രവാമാ ഘൃതേനാസ്മിൻ യജ്ഞേ ധാരയാ
മാ നമോഭിഃ ഉപബ്രഹ്മാ ശൃണവഛസ്യമാന ചതുഃ
ശൃംഗോ $f$ വ മീദ്ഗൗര ഏതത്.

ഇപ്രകാരം നാമം പറയപ്പെടട്ടെ. ഘൃതത്താൽ ഞങ്ങളുടെ യജ്ഞത്തിൽ ധാര (ധാരണം എന്നും) ചെയ്യട്ടെ. നാലു ശൃംഗമുള്ള ഗൗരം ശസ്യമാനനായി ശ്രുത മായിട്ട് ഈ ബ്രഹ്മം പ്രകാശിക്കട്ടെ (അവമീദ്) പര, പശ്യന്തി, മദ്ധ്യമ, വൈഖരി എന്ന നാലു ശൃംഗങ്ങളോടുകൂടി ഗൗരവർണ്ണത്തിലുള്ള 'വാക്ക്' നിരന്തരം മനനം, ധാരണം, ഉച്ചാരണം എന്നിവ ചെയ്യപ്പെടുന്നതുകൊണ്ട് നിഗൂഢമായ ബ്രഹ്മ തത്ത്വം സാധകന്മാരിൽ പ്രകാശിക്കട്ടെ എന്നാണ് അർത്ഥം. അഗ്നിയിൽ നെയ്യ് ധാരയായി ഒഴിക്കുക എന്ന വാച്യമായ അർത്ഥം മാത്രമല്ല ഇവിടെയുള്ളത്.

12. ചത്വാരി ശൃംഗാ ത്രയോ അസ്യപാദാ ദ്വോശീർഷ
സപ്തഹസ്താസോ അസ്യ.
ത്രിധാം ബദ്ധോ ഋഷഭോ രോരവീതി
മഹോ ദേവോ മർത്ത്യാഃ ആവിവേശ.

4 ശൃംഗം, 3 പാദം, 2 ശീർഷം, 7 ഹസ്തം, 3 ബന്ധം — ആ "മഹാ"ഋഷഭം ശബ്ദമുണ്ടാക്കുന്നു: ദേവൻ മർത്ത്യന്മാരിൽ പ്രവേശിക്കുന്നു.

| | | |
|---|---|---|
| 3 പാദങ്ങൾ | = | സ്വപ്നം, ജാഗ്രത്, സുഷുപ്തി. |
| 2 ശിരസ്സ് | = | ധ്വനിയും അർത്ഥവും. |
| 7 ഹസ്തം | = | സപ്തസ്വരങ്ങൾ. |
| 3 ബന്ധനങ്ങൾ | = | ജിഹ്വ, താലു, ഹൃദയം (നാഭി). |

(യജ്ഞത്തിൽ, നാലു കൊമ്പുകളുള്ള പ്രണവത്തെ ഉച്ചരിക്കുന്ന അധ്വര്യു, ഹോതാവ്, ബ്രഹ്മൻ, ഉദ്ഗാതാവെന്നിവർ തന്നെ ആ നാലു കൊമ്പു കൾ. ഗാർഹപത്യം, ആഹവനീയം, അന്വാഹാര്യപചനമെന്ന അഗ്നികൾ പാദങ്ങൾ. പ്രായനീയ, ഉദയനീയന്മാരായ യജമാനനും പത്നിയും ശിരസ്സുകൾ. ഗായത്രിവരെ യുള്ള 7 ഛന്ദസ്സുകൾ ഏഴു കരങ്ങൾ. മൂന്നു സവനങ്ങൾ മൂന്നു ബന്ധനങ്ങൾ).

'മഹ'ശ്ശബ്ദം സരസ്വതിയെ കുറിക്കുന്നു. അത് നപുംസകലിംഗമാണ്. ഇവിടെ ഋഷഭം "വാചാമധീശം മഹഃ" എന്ന് ശാരദാതിലകം പ്രകീർത്തിക്കുന്ന വാഗ്ദേവതയാണ്. ആ ഋഷഭം മനുഷ്യരിൽ പ്രവേശിച്ചതുകൊണ്ടാണ്, അതിൻെറ വരദാനംകൊണ്ടാണ്, മർത്ത്യൻ 'അമര'നായത്.

13. ത്രിധാഹിതം പണിഭിർഗുഹ്യമാനം
ഗവി ദേവാസോ ഘൃതമന്വവിന്ദൻ
ഇന്ദ്ര ഏകസൂര്യഏകം ജജാന
വേനാദേകസ്വധയാനിഷ്ടതക്ഷുഃ

**പണികൾക്കു മൂന്നു വിധം ഹിതമുണ്ട്. (1) ഗുഹ്യമാനം. (2) ഘൃതം (3) ഗവി. ഒന്നി നെ ഇന്ദ്രനും ഒന്നിനെ സൂര്യനും ഒന്നിനെ വേനനും ജനിപ്പിച്ചു. സ്വധയാൽ ഈ മൂന്നും രൂപപ്പെട്ടു (നിഷ്ഠപ്പെടുത്തി).**



| | |
|---|---|
| ഗുഹ്യമാനം | പര |
| ഘൃതം | പശ്യന്തി, മദ്ധ്യമ |
| ഗവി | വൈഖരി. |

പണി എന്ന പദം ഇവിടെ ഉപയോഗിക്കുന്നു. ഇത് "പണിവ്" (വിനയം, നമ്രത) എന്ന അർത്ഥത്തിലും, ദാസൻ എന്ന അർത്ഥത്തിലും (ബ്രഹ്മത്തിൻെറ ദാസൻ) ഉപയോഗിക്കാമെങ്കിലും ആചാര്യാർത്ഥത്തിലും കൂടിയാണ് ഇവിടെ പറയുന്നത്. ഭാഷയെ ആദ്യമായി ഉപയോഗിച്ച ആചാര്യന്മാരാണ് പണികൾ — (ഫണികൾ ഫണീശന്മാർ, ഫുണീഷ്യർ) — സുഷുപ്തിയിലും സമാധിയിലും അനുഭവപ്പെടുന്ന പ്രജ്ഞയിലെ പര എന്ന നിഗൂഢമായ വാക്കിനെ അവ്യാകൃതമായ 'നുര' (വേനം) പോലെ കരുതുന്നു. ഇതിനെ ജനിപ്പിക്കുന്നത് വേനൻ. സ്വപ്നത്തിലും സ്വപ്ന സുഷുപ്തിയിലും ജാഗ്രത് സ്വപ്നത്തിലുമായി ഉണ്ടാവുന്ന തൈജസമായ പശ്യന്തി മദ്ധ്യമകളെ ഇന്ദ്രൻ ജനിപ്പിക്കുന്നു. ജാഗ്രത്തിൽ വൈഖരിയായി പുറപ്പെടുന്ന 'രൂപ'മുള്ള വാക്കിനെ വ്യാകൃതമായ സൂര്യൻ ജനിപ്പിക്കുന്നു. ചില മനുഷ്യരിൽ സ്വധ ഏറിയിരിക്കും. അവർ പരയെ അനുഭവിക്കുന്നു. മറ്റു ചിലരിൽ സ്വധ കുറ ഞ്ഞിരിക്കും. അവർ വ്യാവഹാരികമായ വൈഖരിയിൽനിന്ന് അകത്തേക്കു പോകു ന്നില്ല.

14. യോ ദേവാനാം പ്രഥമം പുരസ്താദ-
വിശ്വാധികോ രുദ്രോ മഹർഷിഃ
ഹിരണ്യഗർഭം പശ്യത ജായമാനം
സ നോ ദേവഃ ശുഭയാസ് മൃത്യാസംയുനക്തു.

വിശ്വാധികനായ ആ രുദ്രനെന്ന മഹർഷി ദേവന്മാരിൽ പ്രഥമനാണ്. ജനിച്ചവരെ ല്ലാം ആ ഹിരണ്യഗർഭനെ ദർശിക്കുന്നു. ആ ദേവൻ നമുക്ക് ശുഭമായ സ്മൃതി കൊണ്ടുവരട്ടെ.

ധാരണയും വാക്കും മാത്രം പോര, സ്മൃതി (ഭാഷ)യും വേണം. ഋഷി അതി നായി അർത്ഥിക്കുന്നു. ജനിച്ചവരെല്ലാം കാണുന്ന ഹിരണ്യഗർഭൻ രോദനം ചെയ്യിപ്പിക്കുന്ന രുദ്രനെന്ന ഹിരണ്യഗർഭനാണ്. ഓർമ്മ പലപ്പോഴും മനുഷ്യനെ കരയിക്കുന്നു. 'വാക്ക്' രോദനം ചെയ്യാനും നാം ഉപയോഗിക്കാറുണ്ട്. വ്യാവ ഹാരികമായ വൈഖരിക്കു മാത്രമേ ഈ കുഴപ്പമുള്ളു. അതിനാൽ 'ശുഭ'മായ ഓർമ്മയ്ക്കുവേണ്ടി ഋഷി ആദ്യത്തെ വൈഖരി ജനിപ്പിച്ച ഋഷിയായ രുദ്രനോട് പ്രാർത്ഥിക്കുന്നു. ആദ്യമായി, ഭാഷയെ ജനിപ്പിച്ച മനുഷ്യനാണിവിടെ ഹിരണ്യ ഗർഭനായ രുദ്രഋഷി.

15. യസ്മാത്പരം നാപരമസ്തികിഞ്ചിത്
യസ്മാന്നാണീയോന ജ്യായോ $f$ സ്തികശ്ചിത്
വൃക്ഷ ഇവ സ്തബ്ധോദിവിതിഷ്ഠത്യേക-
സ്തേനേദം പൂർണ്ണം പുരുഷേണ സർവ്വം.

**അവനെക്കാൾ പരമായി ഒരു അപരം ഇല്ല. അതിനെക്കാൾ അണുവായും യാതൊ ന്നും ജനിച്ചിട്ടില്ല, മൂത്തവനായും ഒന്നും ജനിച്ചിട്ടില്ല. ഏകമായ അത് വൃക്ഷംപോലെ**

സ്തബ്ധമായി ദ്യോവിൽ കാണപ്പെടുന്നു. ആ പുരുഷനാൽ ഇക്കാണുന്ന സർവ്വവും പൂർണ്ണമായിരിക്കുന്നു. നിറഞ്ഞിരിക്കുന്നു.

തൈത്തിരീയബ്രാഹ്മണം (II 8-9) ഇങ്ങനെ ചോദിക്കുന്നു. 'കിം സ്വിദവനം ക ഉസവൃക്ഷ ആസീതയെ തോദ്യാവാ പൃഥിവീ നിഷ്ട തക്ഷുഃ മനീഷിണോ മനസാ പുചരതേദുതതയദദ്ധ്യതിഷ്ഠത ഭുവനാനിധാരയൻ. ബ്രഹ്മവനം ബ്രഹ്മ സ വൃക്ഷ ആസീത യക്ഥോ ദ്യാവാപൃഥിവീനിഷ്ടതക്ഷുഃ മനീഷിണോ മനസാ വിബ്രവീമിവഃ ബ്രഹ്മാ ദ്ധ്യതിഷ്ഠത ഭുവനാനി ധാരയൻ."

"അതൊരു വനമായിരുന്നോ? ഏതു വൃക്ഷത്തിൽനിന്നാണ് ഈ ദ്യാവാ പൃഥിവികളുണ്ടായത്? മനീഷികളേ, മനസാ ചോദ്യം ചോദിച്ച് ഉത്തരം കണ്ടെത്തുക. വനം ബ്രഹ്മമാണ്. വൃക്ഷവും ബ്രഹ്മമാണ്. ദ്യാവാപൃഥിവികൾ ആ വൃക്ഷത്തിൽനിന്നുണ്ടായി. മനീഷികളേ. ഞാൻ മനസാ ധാരണം ചെയ്ത് ഉത്തരം കണ്ടെത്തിയിട്ടു പറയുന്നു. ഈ ഭുവനത്തെ മുഴുവൻ ധാരണം ചെയ്യുന്നത് ബ്രഹ്മമാണ്." വൃക്ഷമെന്നാൽ വൃത്തി അഥവാ ആവർത്തനഭ്രമണശീലമായ പുനർജ്ജന്മവും, ക്ഷയവും ഉള്ള ഈ സംസാരവൃക്ഷമാണ്. അത് ബ്രഹ്മവുമായി അഭേദമാണ്. ആ സംസാരവൃക്ഷത്തെ മനസ്സിൽ ധാരണംചെയ്ത് മനനംചെയ്ത് അതിന്റെ സ്വഭാവം ഗ്രഹിക്കാൻ മനീഷികൾക്കു സാധിക്കുന്നു. ഹൃദയാകാശ മാണ് ആ വൃക്ഷത്തെ, "സ്തബ്ധ"മാക്കി സാക്ഷാത്കരിക്കുന്ന ദ്യോവ്. ശാന്തമായ, 'സ്തബ്ധ'മായ ഹൃദയമുകുരത്തിൽ അത് സ്വയമേവ പ്രതിഫലിച്ച് പ്രകാശിത മാകുന്നു.

16. ന കർമ്മണാനപ്രജയാധനേന ത്യാഗേനൈകേ
അമൃതത്വമാനശുഃ
പരേണ നാകം നിഹിതം ഗുഹായാം ബിഭ്രാജതേ
യദ്ധ്യതയോ വിശന്തി.

കർമ്മംകൊണ്ടോ, പ്രജകളാകുന്ന വംശപരമ്പരയെക്കൊണ്ടോ, ധനംകൊണ്ടോ, അല്ല, ഇവയെയൊക്കെ ത്യാഗം ചെയ്യുക എന്നതുകൊണ്ടാണ് ഒരുകൂട്ടർ അമൃതത്വം നേടിയത്. യതിമാരാകട്ടെ, നാകത്തിനും പരമായി പ്രകാശിക്കുന്നതും (ഹൃദയ)ഗുഹയിലിരിക്കുന്നതുമായതിനെ പ്രാപിക്കുന്നു. കർമ്മത്തെയോ പ്രജയെയോ ധനത്തെയോ ത്യജിക്കാതെതന്നെ സുകൃതികളായ യതികൾ സ്വന്തം ഹൃദയ ഗുഹയിൽ വിഭ്രാജലോകത്തെ സാക്ഷാത്കരിക്കുന്നു.

വൈരാജം അഥവാ വിഭ്രാജലോകം വിഷ്ണുലോകമാണ്.

പശ്ചിമേ സാമഗാനാം വൈരാജം പൗരുഷം സൂക്തം
സൗപർണ്ണം രുദ്രസംഹിതാ
ശൈശവം പഞ്ചനിധനം ഗായത്രം ജ്യേഷ്ഠസാമച
വാമദേവ്യം ബൃഹത്സാമരൗരവം സരഥംതരം
ഗവാമൃതം വികർണ്ണം ച രക്ഷോഘ്നം ച യ ശസ്കഥാ.
വിവിധാനി രാജന്തേവസ്തൂന്യത്രേതി വിരാട്, ബ്രഹ്മാണ്ഡദേഹഃ

എന്ന് സായണൻ ഈ വൈരാജലോകത്തെ പറയുന്നു. വാമമായ മാർഗ്ഗം പിന്തുടരുന്ന സംസാരികളായ മനുഷ്യർക്ക് രുദ്രൻ, വിഷ്ണു, ബ്രഹ്മാവ് മുതലായ



ത്രിമൂർത്തികളുടേതായ ഈ ലോകംവരെയേ പ്രവേശനമുള്ളൂ. അതിനപ്പുറത്തെ പുരുഷോത്തമസ്ഥാനമായ ബ്രഹ്മലോകപ്രാപ്തിയില്ല.

17. വേദാന്തവിജ്ഞാനവിനിശ്ചിതാർത്ഥാഃ
സംന്യാസയോഗാദ്ധ്യതയഃ ശുദ്ധസത്വാഃ
തേ ബ്രഹ്മ ലോകേതു പരാന്തകാലേ
പരാമൃതാ(ത)ഃ പരിമുച്യന്തി സർവ്വേ.

വേദാന്തത്തിന്റെ വിജ്ഞാനം (സ്വാനുഭൂതി) കൊണ്ട് സുനിശ്ചിതമായ അർത്ഥബോധം ലഭിച്ച, ശുദ്ധസത്വന്മാരും, സംന്യാസയോഗികളുമായ യതികൾ, പരാന്തകാലത്ത് ബ്രഹ്മലോകത്തിൽ, പരാമൃതന്മാരായി, സർവ്വവും ലയിച്ചു പോകുന്നു. 17-ാം ശ്ലോകത്തിൽ പറഞ്ഞ യതിമാർ സംന്യാസയോഗയുക്തരല്ല. അവർ വിഭ്രാജ ലോകം പ്രാപിക്കുന്നു. ഈ ശ്ലോകത്തിൽ പറയുന്ന സംന്യാസയോഗയുക്തരായ യതികൾ ബ്രഹ്മലോകത്തിൽ പൂർണ്ണമായി ലയിച്ച് പുനരാവൃത്തി രഹിതമായ മോക്ഷം പ്രാപിക്കുന്നു.

18. ദഹ്റം വിപാപം വരവേശ്മഭൂത യത പുണ്ഡരീകം
പുരമദ്ധ്യസംസ്ഥം
തത്രാപി ദഹ്റേ ഗഗനം വിശോകം തസ്മിൻ
യദന്തസ്ത ദുപാസിതവ്യം.

ചെറുതും പാപമുക്തവും പരമേശ്വരന്റെ ആസ്ഥാനവുമായ പുരമദ്ധ്യത്തിലിരിക്കുന്ന താമരപ്പൂവിൽ ചെറുതും ശോകരഹിതവും ആയിരിക്കുന്ന അന്തരാകാശത്തെ ഉപാസിക്കുക. ഗൃഹസ്ഥനായാലും സംന്യാസിയായാലും വിശോകമായ ജ്യോതിഷ്മതി തെളിയുന്നത് ഹൃദയപത്മത്തിലെ ആകാശത്തിലാണ്. ആ ചിദാകാശത്തെയാണ് ഉപാസിക്കേണ്ടത്.

19. യോ വേദാദൗ സ്വരഃ പ്രോക്തോ
വേദാന്തേ ച പ്രതിഷ്ഠിതഃ
തസ്യ പ്രകൃതി ലീനസ്യ
യഃ പരഃ സ മഹേശ്വരഃ

ഏതൊന്ന് വേദാദിയിൽ പറയപ്പെട്ടുവോ ആ സ്വരം വേദാന്തത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. പ്രകൃതിലയന്മാർ (പതഞ്ജലിയുടെ യോഗസൂത്രം നോക്കുക) ആ മഹേശ്വരനപ്പുറത്തൊന്നില്ല.

## ത്രയോദശോ ƒ നുവാകഃ 13

1. **സഹസ്രശീർഷദേവം വിശ്വാക്ഷം വിശ്വശംഭുവം
വിശ്വം നാരായണം ദേവമക്ഷരം പരമം പ്രഭും.**

2. **വിശ്വതഃ പരമം നിത്യ വിശ്വം നാരായണം ഹരിം
വിശ്വമേ വേദം പുരുഷസ്തദ്വിശ്വമുപജീവതി**

3. പതിം വിശ്വസ്യാത്മേശ്വരം ശാശ്വതം ശിവമച്യുതം
നാരായണം മഹാജ്ഞേയം വിശ്വാത്മാനം പരായണം.

ഈ വിശ്വം പുരുഷൻ മാത്രമാണ്. (പുരത്തിൽ വസിക്കുന്നവൻ ക്ഷേത്രജ്ഞൻ = പുരുഷൻ) അവൻ സഹസ്ര ശീർഷനാണ്. വിശ്വാക്ഷനാണ്. വിശ്വത്തിൽ ആനന്ദം ജനിപ്പിക്കുന്ന (മംഗളം) ശംഭുവാണ്. നാരായണനാണ്. അക്ഷരവും പരമവുമായ പ്രഭുവാണ്. പരമവും നിത്യവും വിശ്വത്തെക്കാൾ വിശ്വവും നാരായണനുമായ ഹരിയാണ് പതിയും ആത്മേശ്വരനും. ശാശ്വതവും ശിവവും അച്യുതവും നാരായണനുമാണ് മഹാജ്ഞേയം (അറിയപ്പെടേണ്ട മഹസ്സ്). വിശ്വാത്മാവായ ദേവനാണ് പരായണം (ഏറ്റവും പരമായ അയനം-യാത്ര-ലക്ഷ്യസ്ഥാനം). അവനിൽ വിശ്വം ഉപജീവിക്കുന്നു.

ഋഗ്വേദത്തിൽ ഈ ദേവനെ 'അഗ്നി'യായി സങ്കല്പിക്കുന്നു. ശതപഥബ്രാഹ്മണത്തിലെ അഗ്നി രഹസ്യത്തിലും തൈത്തിരീയബ്രാഹ്മണത്തിലെ അഗ്നിചയനത്തിലും, തന്നിൽത്തന്നെയിരിക്കുന്ന അഗ്നിയെയാണ് പുരുഷനായി ധ്യാനിക്കുന്നത്. ശതപഥം അഗ്നിരേവ മഹത് ഏകാക്ഷരം ബ്രഹ്മഃ എന്നു പറയുന്നു. വാക്കാണ് അഗ്നി. അഗ്നിയാണ് ഏകാക്ഷരമായ ബ്രഹ്മം. ആ അഗ്നിതന്നെയാണ് പുരുഷനായി ഉപാസിക്കപ്പെടുന്നത്. സരസ്വതിയെ സ്ത്രീയായും നപുംസകമായ 'മഹ'ത്തായും പുരുഷനായും ഉപാസിക്കുന്നു. വിഷ്ണുവും സരസ്വതിയും (വാഗ് ദേവത) ഇവിടെ അഭേദമായിരിക്കുന്നു. അഗ്നിചയനം പുരുഷാരാധനയാണ്. പുരുഷസൂക്തത്തിൽ ഈ അഗ്നിയെത്തന്നെ ഉപാസിക്കുന്നു. ഗീതയിലെ പുരുഷോത്തമനും ഈ ദേവൻതന്നെ. വാജസനേയിസംഹിതയിലെ ഉത്തരനാരായണനും ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൽ പറയുന്ന പുരുഷനും ഒന്നാണ്.

4. നാരായണഃ പരം ബ്രഹ്മ തത്വം നാരായണഃ പരം
നാരായണഃ പരോജ്യോതിരാത്മാനാരായണഃ പരഃ
(നാരായണഃ പരോധ്യാതാ ധ്യാനം നാരായണഃ പരഃ)

നാരായണനാണ് പരമമായ ബ്രഹ്മതത്ത്വം. നാരായണനാണ് പരം. നാരായണനാണ് പരമമായ ജ്യോതി. നാരായണനാണ് പരമാത്മാവ്. പരമമായ ധ്യാനിയും പരമമായ ധ്യാനവും നാരായണൻതന്നെ.

5. യച്ച കിഞ്ചിജ്ജഗത്യസ്മിൻ ദൃശ്യതേ ശ്രൂയതേ $f$ പിവാ
അന്തർബഹിശ്ച തത്സർവം വ്യാപ്യനാരായണഃ സ്ഥിതഃ

ഈ ജഗത്തിൽ ഏതെല്ലാം കാണപ്പെടുന്നുവോ ഏതെല്ലാം കേൾവിപ്പെടുന്നുവോ അതു സർവ്വവും അകത്തും പുറത്തും വ്യാപിച്ചിരിക്കുന്ന നാരായണനായി സ്ഥിതിചെയ്യുന്നു.

6. അനന്തമവ്യയം കവിം സമുദ്രേ$f$ന്തം വിശ്വശംഭുവം
പത്മ കോശപ്രതീകാശം ഹൃദയം ചാപ്യധോമുഖം.

**അനന്തവും അവ്യയവുമായ, വിശ്വമംഗളജനകമായ കവിയെ സമുദ്രാന്തമായി, അധോമുഖമായ പത്മകോശംപോലെയുള്ള ഹൃദയത്തിൽ കാണുന്നു. ഹൃദയാ**



ന്തർഗ്ഗതമായ തേജഃ സമുദ്രത്തിൻെറ അവസാനത്തിൽ (ഇത് പാലാഴിയെ സൂചിപ്പിക്കുന്നു) അനന്തവും അവ്യയവുമായ ആ സാഗരത്തിൻെറ പ്രജാപതിയെ (അപാരേ കാവ്യസംസാരേ കവിരേക പ്രജാപതിഃ എന്നതിനോട് തുലനം ചെയ്യുക). അധോമുഖമായ ഹൃദയത്തിൽ (തന്നിലേക്ക് അന്തർമുഖമായി തിരിച്ച ദൃഷ്ടിയിൽ എന്നും, കീഴോട്ടു മുഖമായ താമരപ്പൂമൊട്ടിൻെറ ആകൃതിയിലുള്ള ഹൃദയത്തിലെന്നും രണ്ടർത്ഥം) ധ്യാനിക്കുന്നവൻ കണ്ടെത്തുന്നു. പാലാഴിയും അതിൽ ശയിക്കുന്ന നാരായണനും ആ നാരായണൻെറ നാഭിയിലെ താമരപ്പൂവും അതിലിരിക്കുന്ന സ്രഷ്ടാവായ ആദികവിയും തലകീഴായി സ്വന്തം ഹൃദയാകാശത്തിൽ കവി കണ്ടെത്തുന്ന മുഹൂർത്തം ആനന്ദമയമാണ്. ആനന്ദംകൊണ്ട് പൂർണ്ണമായ കവിഹൃദയത്തിൽനിന്ന് വാക്കുകൾ (അക്ഷരങ്ങൾ) പ്രവഹിക്കുന്നു. കവിയുടെ അന്തരാളപത്മസിന്ധുവിൽ വർണ്ണവും സ്വരവും ധ്വനിയും, അക്ഷരങ്ങളായി, പദങ്ങളായി, വാക്യങ്ങളായി വിടരുമ്പോൾ വേദാദിയും വേദാന്തവും ഒരേ മുഹൂർത്തത്തിൽ ഒന്നാവുന്നു.

7. അധോ നിഷ്ട ത്യാവിതസ്ത്യാന്തേ നാഭ്യാമുപരി
തിഷ്ഠന്തി. ഹൃദയം തദ്വിം ജാനീയാദ്വിശ്വസ്യായതനം മഹത്.

നിഷ്ഠി അഥവാ ഗ്രീവബന്ധം കഴുത്തിനെ ശരീരത്തോടു ബന്ധിക്കുന്ന സ്ഥലമാണ്. അതിന് ഒരു വിരൽ താഴെയും നാഭിക്ക് ഒരു വിരൽ മേലെയുമായിട്ടാണ് ഹൃദയസ്ഥാനം. അവിടെയാണ് മഹത്തായ ഈ വിശ്വം മുഴുവനും ഇരിക്കുന്നതെന്നറിയുക. ഹൃദയം തദ്വിജാനീയാത് എന്നതിനു പകരം ജ്വാലാമാലാ കുലം ഭാതി എന്നൊരു പാഠഭേദം ഉണ്ട്.

8. സന്തതം സിരാഭിസ്തു ലംബത്യാകോശസന്നിഭം
തസ്യാന്തേ സുഷിരം സൂക്ഷ്മം തസ്മിൻത്സർവ്വപ്രതിഷ്ഠിതം.

ആ കോശസന്നിഭവും (താമരപ്പൂസദൃശവും) സിരകളാൽ എപ്പോഴും ചുറ്റിക്കിടക്കുന്നതും (ലംബമായി നിർത്തപ്പെടുന്നതും) ആയ അതിൻെറ അന്തർഭാഗത്ത് സൂക്ഷ്മമായ സുഷിരമുണ്ട്. അതിൽ സർവ്വവും പ്രതിഷ്ഠിതമായിരിക്കുന്നു. ഇവിടെ ഹൃദയത്തെയല്ല, മസ്തിഷ്കത്തെയാണ് വിവരിക്കുന്നത്.

9. തസ്യമദ്ധ്യേ മഹാനഗ്നി വിശ്വാർച്ചി വിശ്വതോമുഖഃ
സോ ച ഗ്രഭുഗ്വി ഭജന്തിഷ്ഠന്നാഹാരമജരഃ കവിഃ
(തിര്യഗൂർദ്ധ്വമധഃ ശായി രശ്മയസ്തസ്യ സന്തതാഃ)

10. സന്താപയതി സ്വം ദേഹമാപാദതലമസ്തകം
തസ്യമദ്ധ്യേ വഹ്നി ശിഖാ അണീയോർദ്ധ്വാ വ്യവസ്ഥിതാ.

11. നീലതോയദമദ്ധ്യസ്ഥാ വിദ്യുല്ലേഖേവഭാസ്വരാ
നീവാരശൂക വത്തനീപീതാ ഭാസ്വത്യണൂപമാ.

**അതിൻെറ മദ്ധ്യത്തിൽ വിശ്വാർച്ചിസ്സും (വിശ്വത്തിൻെറ തീനാളം) വിശ്വതോമുഖവും മഹാനുമായ അഗ്നി അജരവും (ജര ബാധിക്കാത്തത്) അഗ്രഭുക്കും (കിട്ടിയതൊക്കെ ഭുജിക്കുന്നത്), ആഹരിച്ചതിനെ വിഭജിക്കുന്നതുമായിരിക്കുന്നു.**

സർവ്വജ്ഞനായ ആ കവി മുകളിലേക്കും ചുവട്ടിലേക്കും എല്ലാ ഭാഗങ്ങളിലേക്കും എപ്പോഴും രശ്മികളെ വ്യാപിപ്പിക്കുന്നു. സ്വദേഹത്തെ പാദതലം മുതൽ മസ്തകം വരെയും ചൂടോടുകൂടി നിർത്തുന്നു. അതിന്റെ മദ്ധ്യത്തിലായി, നീലമേഘത്തിനു മദ്ധ്യേ വിദ്യുല്ലേഖപോലെ, അണു (സൂക്ഷ്മം)ക്കളിൽവെച്ച് ഊർദ്ധ്വമായി, ഭാസ്വരമായി, നീവാരശൂകംപോലെ (പഴുത്ത ഗോതമ്പുമണിയോ നെന്മണിയോപോലെ) പീതനിറമുള്ള തന്വി പ്രകാശിക്കുന്നു; അണൂപമയായ വഹ്നിശിഖ വ്യവസ്ഥാപിതമായിരിക്കുന്നു.

ശരീരത്തിന്റെ താപം ജീവന്റെ ലക്ഷണമാണ്. ഭൂമിക്ക് സൂര്യനെന്നപോലെ മനുഷ്യജീവന് അത്യന്താപേക്ഷിതമായ ഒരഗ്നി, നീലമേഘത്തിൽ മിന്നൽക്കൊടിപോലെ, ശരീരത്തിൽ നിരന്തരം രശ്മികൾ തൂകിക്കൊണ്ട് വിരാജിക്കുന്നു. അനന്തവിജ്ഞാനത്തിനും, അനന്താനന്ദത്തിനും, ശരീരസന്ധാരണത്തിനും അണുവേക്കാൾ അണുവായ ഈ മഹശ്ശക്തി, ഈ അഗ്നി കാരണമായിരിക്കുന്നു.

12, 13 അനുവാകങ്ങൾ മധുമയവും ജ്യോതിഷവുമായ 'മഹ'ശ്ശക്തി ഹൃദയാകാശത്തിൽ ഇരുന്ന് സാധകനെ 'കവി'യാക്കുന്നത് പടിപടിയായി വ്യാഖ്യാനിക്കുന്നു. ഇതിനു സദൃശമായ വാക്യങ്ങൾ ബ്രഹ്മസൂത്രത്തിലും കാണാം. ആനന്ദമയാധിക്കരണത്തിൽ, അഭ്യാസംകൊണ്ട് ഈ മധുവിദ്യ ആനന്ദമയമായി ഭവിക്കുന്നത് പറയുന്നുണ്ട്. (ആനന്ദമയ അഭ്യാസാത്) ഛന്ദസ്സിലൂടെ ദർശകനായ ഋഷി ചേതസ്സ് അർപ്പിക്കുന്നു. ആ ആത്മാർപ്പണത്തിന്റെ ആനന്ദംതന്നെ ഛന്ദസ്സായി കാവ്യമായി വഴിഞ്ഞൊഴുകുന്നു. (ജ്യോതിഃ ചരണ അഭിധാനാത്. ഛന്ദസഭിധാനാത് ചേത്നതഥാ ചേതോർപ്പണനിഗതാത് തഥാഹി ദർശനം).

മധു ആധിഷു അസംഭവാത് അനാദി കാരണം ജൈമിനി.
ജ്യോതിഷി ഭാവാത്ച.
ഭാവംതു ബാദരായണാ അസ്തിഹി.

മധുവിദ്യ അറിയാത്തവന് അനാദികാരണമായ ബ്രഹ്മജ്ഞാനം അസംഭാവ്യമാണെന്നു ജൈമിനി പറയുന്നു. ജ്യോതിഷ്ഭാവംകൊണ്ടും അങ്ങനെത്തന്നെ. എന്നാൽ ജ്യോതിഷ്ഭാവംകൊണ്ട് ഉണ്മയെ അറിയാമെന്നാണ് ബാദരായണൻ പറയുന്നത്.

ജ്യോതിർദർശനമാണ് ബ്രഹ്മജ്ഞാനം. (ജ്യോതിദർശനാത്-ജ്യോതിരധികരണം) വിയദാധിക്കരണത്തിൽ ആകാശത്തിൽനിന്ന് തേജസ്സ് (ജ്യോതിസ്സ്) ഉത്ഭവിക്കുന്നതായി പറയുന്നു. (തേജ അത തഥാഹി ആഹ) പുഷ്പിതമായ വൃക്ഷത്തിന്റെ ഗന്ധം-പരക്കുമ്പോലെ കവിയുടെ പുണ്യകർമ്മം (ബ്രഹ്മജ്ഞാനം കാവ്യം) പ്രസിദ്ധമായിത്തീരുന്നു എന്നു നാരായണോപനിഷത്ത് പറയുമ്പോൾ ഒരുനുള്ളു ചന്ദനത്തിന്റെ ഗന്ധംപോലെ സ്വശബ്ദത്തെ പ്രകാശിപ്പിക്കുന്ന കവിയിൽനിന്ന് ബ്രഹ്മസന്ദേശം പരക്കുന്നു എന്ന് ബ്രഹ്മസൂത്രം പറയുന്നു. അണുപ്രായത്തിൽ കവിയുടെ ഹൃദയാകാശത്തിൽ പ്രകാശിച്ച തേജസ്സിന്റെ പ്രകാശം എങ്ങും വ്യാപിക്കുന്നു. (സ്വശബ്ദ ഉന്മാനാഭ്യാം ച. അവിരോധാചന്ദനവത്. അവ സ്ഥിതി വൈശേഷ്യാത് ഇതി ചേത്ന അഭ്യുപഗമാത് ഹൃദിഹി).



12. തസ്യാഃ ശിഖായ മദ്ധ്യേ പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മാസശിവഃ (സ ഹരിഃ) സേന്ദ്രഃ സോ ƒ ക്ഷരഃ
പരമഃ സ്വരാട്.

ആ അഗ്നിശിഖയുടെ മദ്ധ്യത്തിൽ അവസ്ഥിതമായിരിക്കുന്ന പരമാത്മാവുതന്നെയാണ് ബ്രഹ്മാവും, ശിവനും, ഇന്ദ്രനുമെല്ലാം. ആ അക്ഷരമാണ് പരമമായ സ്വരാട്. വിരാട് universal consciousness ആണെങ്കിൽ സ്വരാട് വ്യക്തിഗതമായ Individual consciousness രണ്ടും ഒന്നുതന്നെ. ചിദാകാശം തന്നെ ഘടാകാശത്തിലും കാണുന്നു.

## ചതുർദ്ദശോƒ നുവാകഃ

1. ആദിത്യോ വാ ഏഷ ഏതന്മണ്ഡലം തപതി തത്ര താ ഋചസ്തദൃചാ മണ്ഡലം സ ഋചാം ലോകോ ƒ ഥ യഏഷ ഏതസ്മിന്മണ്ഡലേƒർച്ചി ദ്ദ്രോപ്യതേ താനി സാമാനി സ സാമ്നാം ലോകോƒഥ യ ഏഷ ഏതസ്മിന്മണ്ഡലേƒർച്ചിഷി പുരുഷസ്താനി യജുംഷി സ യജുഷാ മണ്ഡലം സ യജുഷാം ലോകഃ സൈഷാ ത്രയ്യേവം വിദ്യാതപതി യം ഏഷോ ƒ ന്തരാദിത്യേ ഹിരണ്മയഃ പുരുഷഃ

ഏതൊന്നിന്റെ മണ്ഡലം തപിക്കുന്നുവോ അവൻ ആ ആദിത്യനാണ്. അവിടെ ആ ഋക്കുകൾ ഋക്കുകളാൽ മണ്ഡലം രചിക്കുന്നു. ആ (ഋക്കുകളുടെ) ലോകംതന്നെ പിന്നെ ഈ മണ്ഡലത്തിൽ അർച്ചിസ്സായി ജ്വലിക്കുന്നു. അവ സാമം മുതലായവയായി ഭവിക്കുന്നു. (ബൃഹത്സാമം, രഥന്തരസാമം മുതലായ സാമങ്ങൾ) ആര് ഈ മണ്ഡലത്തിലും ദീപനാളത്തിലും (അർച്ചിസ്) പുരുഷനായിരിക്കുന്നുവോ ആ യജുസ്സിന്റെ ലോകം ത്രയീവിദ്യയായി തപിക്കുന്നു. ആര് ഇതിനെ ആദിത്യാന്തർഗ്ഗതമായ ഹിരണ്മയനായ പുരുഷനായറിയുന്നുവോ, അവനും അതായി ഭവിക്കുന്നു.

ശ്വേതമായ യജുസ്സിനും ശ്യാമമായ സാമത്തിനുമപ്പുറത്ത് സുവർണ്ണവർണ്ണമായ ഋക്കിന്റെ പ്രകാശം ധ്യാനിയായ ജ്ഞാനി സ്വഹൃദയാകാശത്തിൽ അനുഭവവേദ്യമാക്കുന്നു.

## പഞ്ചദശോƒ നുവാകഃ

ആദിത്യോവൈതേജ ഓജോ ബലം യശശ്ചക്ഷുഃ ശ്രോത്രമാത്മാ മനോ മന്യുർമ്മനുർ മൃത്യുഃ സത്യോ മിത്രോ വായുരാകാശഃ പ്രാണോ ലോകപാലഃ കഃ കിം കം തത്സത്യമന്നമമൃതോ ജീവോ വിശ്വഃ കതമഃ സ്വയംഭൂബ്രഹ്മൈതദമൃത ഏഷ പുരുഷ ഏഷഭൂതാനാമധിപതിബ്രഹ്മണഃ സായൂജ്യം സലോകതാമാപ്നോ ത്യേതാസാമേവ ദേവതാനാം സായുജ്യം സാഷ്ടിംതാം സമാനലോകതാമാപ്നോതി യ ഏവം വേദേത്യുപനിഷത്.

തേജസ്സും ഓജസ്സും ബലവും യശസ്സും ചക്ഷുവും ശ്രോത്രവും ആത്മാവും മനസ്സും മന്യുവും (കോപം) മനുവും മൃത്യുവും സത്യവും മിത്രവും വായുവും ആകാശവും പ്രാണനും ലോകപാലകരും ആദിത്യനാണ്.

ക, കിം, കം ഇവ മൂന്നും അവനാണ്. അതിന്റെ സത്യവും അന്നവും അമൃതവും ജീവനും വിശ്വവും 'കതമ'വും സ്വയംഭൂവായ ബ്രഹ്മവും അവനാണ്. അമൃതമായ ആ പുരുഷൻ ഭൂതങ്ങളുടെ അധിപതിയാണ്. ഇതറിയുന്നവനു മാത്രമേ ബ്രഹ്മസായുജ്യവും സലോകപ്രാപ്തിയും ലഭിക്കൂ. ദേവതാസായുജ്യവും അവരുടെ സമാനലോകങ്ങളും പ്രാപിക്കാൻ ഈ നിഗൂഢജ്ഞാനം (ഉപനിഷത്ത്) അറിയണം.

ക, കിം, കം, കതമം:- ഈ പദങ്ങൾ വ്യാഖ്യാനമർഹിക്കുന്നു. കകാരരൂപാ കല്യാണി എന്ന് ദേവിയെ പറയുന്നു. മായ (പ്രകൃതി)യായ പ്രപഞ്ചത്തിന്റെ ആദിമരൂപമാണ് സ്വസ്തികത്തിന്റെ പ്രതിരൂപമായ കകാരം. ബ്രാഹ്മിയിൽ + 'ക' ആണ്. ഇതുതന്നെ കുരിശിന്റെ ആദിമരൂപം. പ്രപഞ്ചമാണ്, കം. കം എന്നാൽ ആനന്ദം. കതമം എന്നാൽ ആനന്ദതമം. കിം എന്നാൽ എന്ത് എന്ന ചോദ്യവും ആ ജിജ്ഞാസയെ തുടർന്നു വരുന്ന ജ്ഞാനവും. ഈ പ്രപഞ്ചവും, വിജ്ഞാനവും, ആനന്ദാനുഭൂതിയുമെല്ലാം ആദിത്യൻതന്നെ.

2. ഘൃണി സൂര്യ ആദിത്യോമർച്ചയന്തി തപഃ സത്യം
   മധുക്ഷരന്തിതദ്ബ്രഹ്മ തദാപ ആപോ ജ്യോതി
   രസോ f മൃതം ബ്രഹ്മഭൂർഭുവഃ സുവർഓം

വർഷകനായ സൂര്യൻ ആദിത്യനാണ്. (അവന്) ഓംകാരം അർച്ചിക്കുന്നു. തപസ്സ് സത്യവും മധുവും ചുരത്തുന്നു. അത് ബ്രഹ്മമാണ്, ആപസ്സാണ്, ജ്യോതിസ്സാണ്, രസമയമായ അമൃതമാണ്. ഭൂർഭുവസ്വ എന്നീ വ്യാഹൃതികളാണ്; ഓങ്കാരമാണ്. ഓങ്കാരരൂപമായ ആദിത്യന്, ഓങ്കാരരൂപമായ സാധകൻ, ഓങ്കാരരൂപമായ സ്വരത്താൽ അർച്ചന ചെയ്യുന്നു.

## ഷോഡശോfനുവാകഃ

1. നിധനപതയേ നമഃ നിധനപതാന്തികായ നമഃ ഊർദ്ധ്വാ
   യ നമഃ ഊർദ്ധ്വലിംഗായനമഃ ഹിരണ്യായനമഃ
   ഹിരണ്യലിംഗായ നമഃ സുവർണ്ണായ നമഃ സുവർണ്ണ
   ലിംഗായ നമഃ ദിവ്യായ നമഃ ദിവ്യലിംഗായ നമഃ
   ഭവായ നമഃ ഭവലിംഗായ നമഃ ശർവ്വായ നമഃ
   ശർവ്വലിംഗായ നമഃ ശിവായ നമഃ ശിവലിംഗായ
   നമഃ ജ്വലായ നമഃ ജ്വലലിംഗായനമഃ ആത്മായ നമഃ
   ആത്മലിംഗായ നമഃ പരമായ നമഃ പരമലിംഗായ നമഃ
   ഏതത് സോമസ്യ സൂര്യസ്യ സർവ്വലിംഗാം
   സ്ഥാപയതി പാണി മന്ത്രം പവിത്രം.

22 നാമങ്ങൾ ചൊല്ലി, സോമനായ സൂര്യന്റെ സർവ്വലിംഗങ്ങളെയും (ലക്ഷണങ്ങളെയും) സ്ഥാപിക്കുന്ന പാണിമന്ത്രം പവിത്രമാണ്. ശിവലിംഗ പ്രതിഷ്ഠ ചെയ്യുമ്പോഴും പൂജിക്കുമ്പോഴും ഈ മന്ത്രം ചൊല്ലാറുണ്ട്. നിധനം പ്രളയമാണ്. പ്രളയത്തിന്റെ അധിപതിയും പ്രളയാധിപതിയുടെ സമീപം ഉള്ള സാക്ഷിയും ആയി



ബ്രഹ്മത്തെ വർണ്ണിക്കുന്നു. നാരായണനും ശിവനും ഒന്നാണെന്ന് നാരായണോപനിഷത്സാരം ഗ്രഹിച്ചവർ അറിയുന്നു. ലിംഗമെന്നാൽ ലക്ഷണം. നാരായണന്റെ ലക്ഷണമാണ് ശിവൻ. ശിവത്വംകൊണ്ടുവേണം പ്രലയജലോപരി സർവ്വസാക്ഷിയായി ശയിക്കുന്ന നാരായണനെ അറിയാൻ.

## സപ്തദശോ f നുവാകഃ

1. സദ്യോജാതം പ്രപദ്യാമി സദ്യോജാതായ വൈ നമോ നമഃ
   ഭവേ ഭവേ നാതി ഭവേ ഭവസ്വ മാം! ഭവോദ്ഭവായ നമഃ

സദ്യോജാതനെ ഞാൻ ശരണം പ്രാപിക്കുന്നു. സദ്യോജാതന് നമസ്കാരം. നമസ്കാരം. ഭവത്തിലും ഭവത്തിലും (വീണ്ടും വീണ്ടും സംസാരത്തിൽ) എന്നെ ഭവിപ്പിക്കരുത്. ഭവത്തിന്റെ അതീതമായതിൽ ഭവിപ്പിക്കുക. ഭവത്തെ ഉദ്ഭവിപ്പിക്കുന്നവന് നമസ്കാരം.

സദ്യോജാതൻ = ഇന്നു ജനിച്ചവൻ എന്നർത്ഥം. ഓരോ സാധകന്റെ ഹൃദയത്തിലും അന്നന്ന് പ്രകാശിതമാകുന്നതാണ് ബ്രഹ്മജ്ഞാനം. അതിനാൽ ഓരോ സാധകനും ബ്രഹ്മം സദ്യോജാതമാണ്. മഹാദേവൻ പ്രത്യഗ്വൃത്തിയിൽ ബഹിർമ്മുഖനായി സംസാരത്തെ (ഭവത്തെ) പ്രഭവിപ്പിക്കയും പ്രാഗ്വൃത്തിയിൽ അന്തർമുഖനായി അതെ പ്രലയിപ്പിച്ച് മുക്തി നല്കയും ചെയ്യുന്നു. ഇവിടെ പ്രലയപതിയായ ആ മഹാദേവനെ, സംസാരനിവൃത്തിക്കും മുക്തിക്കുമായി പ്രണമിക്കുന്നു.

## അഷ്ടാദശോf നുവാകഃ

വാമദേവായ നമോ ജ്യേഷ്ഠായ നമഃ ശ്രേഷ്ഠായ നമോ-
രുദ്രായ നമഃ കാലായ നമഃ കലവികരണായ നമോ
ബലവികരണായ നമോ ബലായനമോ ബലപ്രമഥനായ നമഃ
സർവ്വഭൂതദമനായ നമോ മനോന്മനായ നമഃ

വീണ്ടും പതിനൊന്നു നാമങ്ങളാൽ ലക്ഷണം പറയുന്നു. ശ്രേഷ്ഠൻ, ബലൻ എന്നിവ ഒഴിച്ച് ഒൻപതു നാമങ്ങളേ ഭട്ടഭാസ്കരൻ പറഞ്ഞിട്ടുള്ളൂ. സായനൻ ബലൻ എന്നതൊഴിച്ച് പത്തു നാമങ്ങൾ തരുന്നു. കലകളെയും ബലത്തെയും വികരണം ചെയ്യുന്നവനും ജ്യേഷ്ഠനും ശ്രേഷ്ഠനും കാലനും സർവ്വഭൂതദമനനും മനോന്മനനുമായ രുദ്രനെന്ന വാമദേവന് നമസ്കാരം. മനസ്സിനെ ഉയർത്തുന്നവനാണ് അവൻ. സ്വശബ്ദത്തെ ഉയർത്തുന്ന കവി അതിന്റെ സൗരഭ്യം ചന്ദനം പോലെ പരത്തുന്നതായി നേരത്തെ പറഞ്ഞു.

## ഏകോനവിംശോf നുവാകഃ

1. അഘോരേ ഭ്യോfഥ ഘോരേഭ്യോ ഘോരഘോരത-
   രേഭ്യഃ സർവ്വതഃ ശർവ്വ സർവ്വേഭ്യോ നമസ്തേ അസ്തുരുദ്രരൂപേഭ്യഃ

**അഘോരവും (സൗമ്യം) ഘോരവും ഘോരതരതരവുമായ സർവ്വരൂപങ്ങൾക്കും സർവ്വവിധത്തിലും, ഹേ രുദ്രരൂപനായ ശർവ്വാ, നമസ്കാരം.**

## വിംശോf നുവാകഃ

1. തത്പുരുഷായ വിദ്മഹേ മഹാദേവായ ധീമഹി.
   തന്നോ രുദ്രഃ പ്രചോദയാത്.

പ്രഥമാനുവാകത്തിലെ 23-ാം ശ്ലോകം, (മഹാദേവൻെറ പൂർവ്വാഭിമുഖമായ മുഖത്തെ ധ്യാനിച്ചുകൊണ്ട്) ആവർത്തിക്കുന്നു.

## ഏകവിംശോfനുവാകഃ

ഈശാനഃ സർവ്വവിദ്യാനാമീശ്വരഃ സർവ്വഭൂതാനാം
ബ്രഹ്മാധിപതി ബ്രഹ്മണോധിപതി fബ്രഹ്മാശിവോ
മേ അസ്തു സദാ ശിവോം.

സർവ്വവിധാനങ്ങൾക്കും ഈശനും സർവ്വഭൂതേശ്വരനും ബ്രഹ്മാധിപതിയും ബ്രഹ്മണാധിപതിയും ബ്രഹ്മാവുമായ സദാശിവൻ എനിക്ക് ശിവം അരുളട്ടെ. ഓം.

## ദ്വാവിംശോf നുവാകഃ

1. നമോ ഹിരണ്യ ബാഹവേ ഹിരണ്യവർണ്ണായ ഹിരണ്യരൂപാ
   യ ഹിരണ്യപതയേ തംബികാപതയ ഉമാപതയേ
   പശുപതയേ നമോ നമഃ

## ത്രയോവിംശോfനുവാകഃ

1. ഋതം സത്യം പരംബ്രഹ്മ പുരുഷം കൃഷ്ണപിംഗലം
   ഊർദ്ധ്വരേതം വിരൂപാക്ഷം വിശ്വരൂപായവൈ നമോ നമഃ

പരമായ ബ്രഹ്മം ഋതവും സത്യവും കൃഷ്ണപിംഗലവർണ്ണവും ഊർദ്ധ്വരേതസ്സും വിരൂപാക്ഷവുമായ വിശ്വരൂപയായ പുരുഷനാണ്. അവനു മാത്രം നമസ്കാരം.

## ചതുർവ്വിംശോf നുവാകഃ

സർവ്വോ വൈ രുദ്രസ്തസ്മൈരുദ്രായനമോ അസ്തു.
പുരുഷോ വൈരുദ്രഃ സന്മഹോ നമോ നമഃ വിശ്വം ഭൂതം
ഭുവനം ചിത്രം ബഹുധാജാതം ജായമാനം ച യത.
സർപ്പോഹ്യേഷരുദ്രസ്തസ്മൈരുദ്രായ നമോ അസ്തു.

**സർവ്വവും രുദ്രനാണ്. ആ രുദ്രനു നമസ്കാരമുണ്ടാവട്ടെ. പുരുഷൻ രുദ്രനാണ്. സത്തായ മഹസ്സിനു നമസ്കാരം. വിശ്വവും ഭൂതവും വിചിത്രമായി പല വിധത്തിൽ ജനിച്ചതും ജനിക്കാനിരിക്കുന്നതുമായ ഭുവനവും അവനാണ്. സർവ്വവും രുദ്രനാണ്. ആ രുദ്രനു നമസ്കാരം ഭവിക്കട്ടെ.**



## പഞ്ചവിംശോf നുവാകഃ

1 കദ്രുദ്രായപ്രചേതസേമീഢുഷ്ടമായ തവ്യസേ, വോ
  ചേമ ശമതമം ഹൃദേ. സർവ്വോഹ്യേഷാം രുദ്രസ്തസ്മൈ
  രുദ്രായ നമോ അസ്തു.

പ്രചേതസ്സും, സാധകന്മാർക്ക് ഇഷ്ടമായതെല്ലാം വർഷിക്കുന്നവനും പ്രശംസാർഹനും, ഹൃത്തിലിരിക്കുന്നവനും ശമതമനുമായ രുദ്രനുവേണ്ടി ഞങ്ങൾ വാക്ക് ഉച്ചരിക്കുന്നു. സർവ്വവും രുദ്രനാണ്. അവന് നമസ്കാരം ഭവിക്കട്ടെ.

## ഷോഡശോf നുവാകഃ

യസ്യവൈകങ്കത്യഗ്നിഹോത്രഹവണീഭവതി (പ്രതിഷ്ഠിതാഃ)
പ്രത്യേ വാസ്യാഹുതയസ്തിഷ്ഠന്ത്യഥോപ്രതിഷ്ഠിത്യൈഃ

ഏതൊരുവൻ അഗ്നിഹോത്രഹവനത്തിൽ വൈകങ്കതിപോലെ ഭവിക്കുന്നുവോ അവന് ആഹൂതി. അവൻ പ്രതിഷ്ഠിതനായിക്കൊണ്ട് പ്രതിഷ്ഠിക്കപ്പെടുന്നു. വൈകങ്കതി (വൈകങ്കതമരംകൊണ്ടുണ്ടാക്കിയ ഉപകരണം) കൊണ്ട് ആഹൂതി ചെയ്യുന്നു. അതുപോലെ ഇവിടെ രുദ്രൻ, ആത്മജ്ഞാനോപകരണമായി ഭവിക്കുന്നു.

## സപ്തവിംശോfനു വാകഃ

1. കൃണുഷ്വപാജ ഇതി പഞ്ചഃ
   കൃണുഷ്വ പാജ

എന്നിങ്ങനെയുള്ള അഞ്ചു മന്ത്രങ്ങൾ. വാമദേവൻ ഋഷി. അഗ്നിദേവത. (അഞ്ചു മന്ത്രങ്ങൾ ഋഗ്വേദ (IV. 1-5) ത്തിലും തൈത്തിരീയ സംഹിതയിലും (1-2-14) ഉള്ളതാണ്. അതിൻെറ പൂർണ്ണരൂപം ഇങ്ങനെയാണ്.

കൃണുഷ്വപാജഃ പ്രസിതിം ന പൃഥ്വിം യാഹി രാജേവാമവാം, ഇഭേന
തൃഷ്വീമനുപ്രസിതിം ദ്രൂണാനോfസ്താംസി വിദ്ധ്യംരക്ഷ സസ്തപിഷ്ഠൈഃ (1)

തവഭ്രമാസ ആശുയാപതന്ത്യനുസ്പൃശദ്ധൃഷതാശോശുചാൻ:
തപൂംഷ്യഗ്നേ ജൂഹ്വാപതംഗാനസന്ദിതോവിസൃജവിഷ്വഗുൽകാഃ (2)

പ്രതിസ്പശോ വിസൃജതൂർണ്ണിതമോഭവാപായുർവ്വിശി അസ്യാ അദബ്ദഃ
യോനോദൂരേ അധശം സോയോ അന്ത്യഗ്നേമാകിഷ്ടേ വൃഥിരാദ്ധേഷിത് (3)

ഉദഗ്നേതിഷ്ഠപ്രത്യാതനുഷ്വന്യമിത്രാം ഓഷതാത്തിഗ്മഹേതേ
യോനോ അരാതിം സമിധാന ചക്രേനീചാതംധക്ഷ്യത സംനശുഷ്കം (4)

**ഊർദ്ധ്വോ ഭവ പ്രതിം വിദ്ധ്യാദ്ധ്യസ്മദാവിഷ്കൃണുത്വ ദൈവ്യാന്യഗ്നേ**
**അവസ്ഥിരാതനുഹിയാതുജൂനാം ജാമിമജാർമ്മിംപ്രമുണീ ഹിശത്രൂൻ (5)**

## അഷ്ടവിംശോ*f*നുവാകഃ

1 അദിതിർദ്ദേവാ ഗന്ധർവ്വാ മനുഷ്യാഃ പിതരോ *f* സുരാസ്തേഷാം
സർവ്വഭൂതാനാം മാതാ മേദിനി മഹതി മഹിസാവിത്രി ഗായത്രി-
ജഗത്യുർവ്വീപൃഥ്വി ബഹുലാവിശ്വാഭൂതാകതമാ
കായാസാ സത്യേത്യമൃതേതി വാസിഷ്ഠഃ

വസിഷ്ഠൻ പറഞ്ഞു: 'അദിതിയും ദേവഗന്ധർവ്വ മനുഷ്യർക്കും പിതൃക്കൾക്കും അസുരർക്കും സർവ്വഭൂതങ്ങൾക്കും മാതാവ്. മേദിനിയും (മേദസ്സുള്ളവൾ) മഹതിയും മഹസ്സും സാവിത്രിയും ഗായത്രിയും ജഗതിയും പൃഥ്വിയും ബഹുലയും വിശ്വയും ഭൂതയും കതമയും കായയും, സത്യയും അമൃതയുമാണെ'ന്ന്.

## ഏകോനത്രിംശോ*f* നുവാകഃ

ആപോ വാ ഇദം സർവ്വവിശ്വാം ഭൂതാന്യാപഃ പ്രാണാവാ
ആപാഃ പശവ ആപോ *f* ന്ന മാപോ ച മൃതമാപഃ സമ്രാടാ
പോ വിരാടാപഃ സ്വരാടാപശ്ചന്ദാം സ്യാപോജ്യോതി-
ഷ്യാപോ യജും ഷ്യാപഃ സത്യമാപഃ സർവ്വാദേവതാ
ആപോ ഭൂർഭുവഃ സുവരാപ ഓം.

ഇക്കാണുന്ന സർവ്വവും ആപസ്സാണ്. വിശ്വത്തിലെ സർവ്വഭൂതങ്ങളും ആപസ്സാണ്. പ്രാണൻ ആപസ്സാണ്. പശുവും അന്നവും അമൃതവും സാമ്രാട്ടും വിരാട്ടും സ്വരാട്ടും ഛന്ദസ്സും, ജ്യോതിസ്സുകളും യജുസ്സും സത്യവും സർവ്വദേവതകളും ആപസ്സാണ്. ഭൂർഭുവസ്വർല്ലോകങ്ങളും ആപസ്സുതന്നെ. ഓം.

## ത്രിംശോ*f* നുവാകഃ

ആപഃ പുനന്തു പൃഥിവിം പൃഥിവി പൂനാപുനാതുമാം.
പുനന്തു ബ്രഹ്മണസ്പതിർ ബ്രഹ്മ പൂനാപുനാതു മാം.
യദുഛിഷ്ടമഭോജ്യം യദ്വാം ദുശ്ചരിതം മമ.
സർവ്വം പുനന്തു മാമാപോ *f* സതാം ച പ്രതിഗ്രഹഃ സ്വാഹാ.

ആപസ്സ് പൃഥിവിയെ പവിത്രീകരിക്കുന്നു. പരിശുദ്ധയായ പൃഥ്വി എന്നെയും പരിശുദ്ധമാക്കുന്നു. ബ്രഹ്മണസ്പതി പരിശുദ്ധയാക്കുന്നു. പവിത്രമായ ബ്രഹ്മം എന്നെ പരിശുദ്ധമാക്കുന്നു.

ഏതെങ്കിലും ഉച്ഛിഷ്ടമോ അഭോജ്യമോ, അസത്തുക്കളിൽനിന്ന് സമ്മാനം സ്വീകരിക്കലോ ദുശ്ചരിതമോ എൻേറതായിട്ടുണ്ടെങ്കിൽ അതു സർവ്വവും ആപസ്സ് പവിത്രീകരിക്കട്ടെ. സ്വാഹാ.

## ഏകത്രിംശോ*f*നുവാകഃ

**അഗ്നിശ്ച മാ മന്യുഛ മന്യുപതയശ്ച മന്യുകൃതേഭ്യഃ പാപേ-**
**ഭ്യോ രക്ഷന്താം. യദഹ്ന്യാപാപമകാർഷം. മനസാ**



വാചാ ഹസ്താഭ്യാം. പദ്ഭ്യാമുദരേണ ശിശ്നാ. അഹസ്തദ-
വലംബതു. യത്കിഞ്ച ദുരിതം മയി. ഇദമഹം മാമമൃത
യോനൗ. സത്യേജ്യോതിഷിജുഹോമി സ്വാഹാ.

അഗ്നിയും മന്യുവും മന്യുപതിയും എന്നെ മന്യുകൃതമായ പാപങ്ങളിൽനിന്നു രക്ഷിക്കട്ടെ. ഈ ആഹ്നികത്തിൽ (പകലിൽ) മനസ്സുകൊണ്ടും വാക്കുകൊണ്ടും കൈകാലുകൾകൊണ്ടും ഉദരംകൊണ്ടും ശിശ്നംകൊണ്ടും എന്തെങ്കിലും പാപം ചെയ്തിട്ടുണ്ടെങ്കിൽ അതിനെ ഈ അഹസ്സ് അവലംബിക്കട്ടെ. മറ്റെന്തെങ്കിലും പാപം (ദുരിതം) എന്നിലുണ്ടെങ്കിൽ അതും അമൃതയോനിയും ജ്യോതിഷവുമായ ഈ സത്യത്തിൽ ഞാൻ ഹോമിക്കുന്നു. ഓം. സ്വാഹാ.

## ദ്വാത്രിംശോ*f* നുവാകഃ

സൂര്യശ്ച മാ മന്യുശ്ച മന്യുപതയശ്ച മന്യുകൃതേഭ്യഃ
പാപേഭ്യോ രക്ഷന്താം. യ ദ്രാത്രിയാ പാപമകാർഷം.
മനസാ വാചാം ഹസ്താഭ്യാം. പദ്ഭ്യാമുദരേണശിശ്നാ.
രാത്രിസ്തദവലമ്പേതു. യത്കിഞ്ചദുരിതംയതി.
ഇദമഹം മാമമൃതയോനൗ. സൂര്യജോതിഷി ജുഹോ മിസ്വാഹാ.

സൂര്യനും മന്യുവും മന്യുപതിയും മന്യുകൃതമായ പാപങ്ങളിൽനിന്നു രക്ഷിക്കട്ടെ. ഈ രാത്രിയിൽ മനസ്സുകൊണ്ടും വാക്കുകൊണ്ടും കൈകാലുകൾകൊണ്ടും ഉദരംകൊണ്ടും ശിശ്നംകൊണ്ടും ചെയ്ത പാപങ്ങൾ ഈ രാത്രി എന്നിൽനിന്നെടുക്കട്ടെ. അമൃതയോനിയും ജ്യോതിഷവുമായ സൂര്യനിൽ ഞാൻ എൻെറ ദുരിതങ്ങളെല്ലാം ഹോമിക്കുന്നു. ഓം. സ്വാഹാ.

## ത്രയസ്ത്രിംശോ*f* നുവാകഃ

ഓമിത്യേകാക്ഷരം ബ്രഹ്മഃ അഗ്നിദേവതാബ്രഹ്മ ഇത്യാർഷം
ഗായത്രം ഛന്ദം പരമാത്മം സരൂപം. സായുജ്യം വിനിയോഗം.

ഓം എന്ന ഏകാക്ഷരം ബ്രഹ്മമാണ്. അഗ്നിദേവത ബ്രഹ്മമെന്ന് ആർഷം. ഗായത്രി ഛന്ദസ്സ്. പരമാത്മം സരൂപം. സായുജ്യമാണ് വിനിയോഗം (ഉപയോഗം-പ്രയോജനം).

## ചതുസ്ത്രിംശോ*f* നുവാകഃ

1. ആയാതു വരദാ ദേവി അക്ഷരം ബ്രഹ്മ സമ്മിതം
ഗായത്രീ ഛന്ദസാം മാതേദം ബ്രഹ്മ ജുഷസ്വനഃ

വരദയായ ദേവി അക്ഷരവും ബ്രഹ്മവും വേദാന്തസമ്മിതവും ഛന്ദസ്സുകൾക്കു മാതാവുമായ ഗായത്രിയാണ്. ആ ബ്രഹ്മം ഞങ്ങളിൽ വന്നു ചേരട്ടെ!

2. യദഹ്ന്യാത് കുരുതേ പാപം തദഹ്ന്യാത് പ്രതിമുച്യതെ
**യദ്രാത്രിയാത് കുരുതേ പാപം തദ്രാത്രിയാത് പ്രതിമുച്യതേ**
**സർവ്വ വർണ്ണാം മഹാദേവി സന്ധ്യാവിദ്യേ സരസ്വതി.**

സർവ്വവർണ്ണയായ മഹാദേവി, സന്ധ്യാവിദ്യയായ സരസ്വതി, അഹസ്സിൽ ചെയ്യപ്പെട്ട പാപത്തെ അഹസ്സുകൊണ്ടുതന്നെ മോചിപ്പിക്കുക. രാത്രിയിൽ ചെയ്യപ്പെട്ട പാപത്തെ രാത്രികൊണ്ടുതന്നെ മോചിപ്പിക്കുക.

## പഞ്ചാത്രശോ*f* നുവാകഃ 35

ഓജോ*f*സി സഹോ*f*സി ബലമസി ഭ്രാജോ*f*സി ദേവാ
നാം ധാമനാമാസി വിശ്വമസി വിശ്വായുഃ സർവ്വമസി സർവ്വാ-
യുരഭി ഭൂരോം ഗായത്രീ മാവാഹയാമി സാവിത്രിമാവാ-
ഹയാമി സരസ്വതി മാവാഹയാമി ഛന്ദർഷീനാവാഹ-
യാമി ത്രിയമാവാഹയാമി ഗായത്രിയാ ഗായത്രിഛന്ദോ
വിശ്വാമിത്ര ഋഷിഃ സവിതാ ദേവതാഗ്നിർമ്മുഖം ബ്രഹ്മാ
ശിരൗ വിഷ്ണുഹൃദയം രുദ്രഃ ശിഖാ പൃഥിവീ യോനിഃ
പ്രാണാപാനവ്യാനോദാന സമാനാ സപ്രാണാ ശ്വേതവർണ്ണാ
സാംഖ്യായന സഗോത്രാ ഗായത്രീ ചതുർവ്വിംശത്യക്ഷരാത്രിപദം
ഷഡ്കുക്ഷിഃ പഞ്ചശീർഷോപനയനേ വിനിയോഗഃ

ഹേ ഗായത്രി, നീ ഓജസ്സും ബലവും ഭ്രാജസ്സും ദേവന്മാരുടെ ധാമവും, വിശ്വത്തിൻെറ വിശ്വായുസ്സും സർവ്വവും സർവ്വായുസ്സും ആണ്. നിന്നെ ഞാൻ ആവാഹിക്കുന്നു. സാവിത്രിയെ ഞാൻ ആവാഹിക്കുന്നു. സരസ്വതിയെ ഞാൻ ആവാഹിക്കുന്നു. ഛന്ദസ്സിനെയും ഋഷിയെയും ആവാഹിക്കുന്നു. ശ്രീയെ ആവാഹിക്കുന്നു. ഗായത്രിയുടെ ഛന്ദസ്സ് ഗായത്രിയാണ്. ഋഷി വിശ്വാമിത്രനാണ്. സവിതാവ് ദേവതയും അഗ്നിമുഖവും ബ്രഹ്മാവ് ശിരസ്സും വിഷ്ണു ഹൃദയവും രുദ്രൻ ശിഖയും പൃഥ്വി യോനിയുമാണ്. പ്രാണാപാനവ്യാനോദാനസമാനങ്ങൾ പ്രാണങ്ങളാണ്. ശ്വേതവർണ്ണയും സാംഖ്യായനന്മാരുടെ ഗോത്രക്കാരിയും ആയ ഗായത്രിക്ക് ചതുർവ്വിംശതി (24) അക്ഷരങ്ങളും മൂന്നു പദവും ആറ് കുക്ഷികളും പഞ്ചശീർഷങ്ങളുമുണ്ട്. ഉപനയനത്തിലാണ് വിനിയോഗം.

24 ഹോരകളാകുന്ന 24 അക്ഷരങ്ങൾ; 120 ഡിഗ്രി വീതമുള്ള മൂന്നു പദങ്ങൾ; ഈരണ്ടു രാശിവീതമുള്ള ആറു കുക്ഷികൾ; 72 ഡിഗ്രി വീതമുള്ള 5 ശീർഷങ്ങൾ—ഇപ്രകാരം 360 ഡിഗ്രിയുള്ള വിസ്തൃതരാശിചക്രത്തിൽ സർവ്വഭൂതയോനിയും വിഷ്ണുപ്രിയയുമായ ദേവിയെ ദർശിക്കാൻ സാധിക്കുന്നത് മഹാഭാഗ്യമാണ്.

2. **ഓം ഭൂഃ ഓം സുവഃ ഓം സുവഃ ഓം മഹഃ
ഓം ജനഃ ഓം തപഃ ഓം സത്യം.
ഓം തത് സവിതുർവ്വരേണ്യം
ഭർഗ്ഗോ ദേവസ്യധീമഹി.
ധിയോയോനഃ പ്രചോദയാത്.
ഓമാപോജ്യോതി രസോ*f*മൃതേ
ബ്രഹ്മഭൂർഭുവഃ സുവരോം.**



സപ്തവ്യാഹൃതികളായ ഭൂ, ഭുവർ, സ്വർ, മഹർ, ജന, തപോ, സത്യലോകങ്ങളെ പ്രണവം ചൊല്ലി സ്മരിക്കുന്നു. പിന്നീട് ഗായത്രീമന്ത്രം ചൊല്ലുന്നു. ബ്രഹ്മം ആപസ്സും ജ്യോതിസ്സും രസവും അമൃതവും ഭൂർഭുവസ്വർല്ലോകങ്ങളുമാണ്.

## ഷഡ്ത്രിംശോ*f* നുവാകഃ 36

1. ഉത്തമേ ശിഖരേ ദേവീ ഭൂമ്യാ പർവ്വത മൂർദ്ധ്നി
ബ്രാഹ്മണേഭ്യോ*f*ഭ്യനുജ്ഞാതാ ഗഛദേവീ യഥാസുഖം.

ബ്രാഹ്മജ്ഞാനികളാൽ വീണ്ടുംവീണ്ടും അറിയപ്പെടുന്നവളായ ഉത്തമയായ ദേവീ, ഭൂമിയുടെ ശിഖരത്തിൽ പർവ്വതമൂർദ്ധാവിലേക്ക് യഥാസുഖം ഗമിച്ചാലും.

2. സ്തുതോ മയാ വരദാ വേദമാതാ പ്രചോദയന്തി പവനേദ്വിജാതാ
ആയുഃ പൃഥിവ്യാം ദ്രവിണം ബ്രഹ്മവർച്ചസംമഹ്യംദത്വാ
പ്രജാതും ബ്രഹ്മലോകം.

എന്നാൽ സ്തുതിക്കപ്പെട്ട വരദേ, വേദമാതാവേ, പവനേ, ദ്വിജാതേ എനിക്കു പൃഥ്വിയിൽ ആയുസ്സും ദ്രവിണവും ബ്രഹ്മവർച്ചസ്സും തന്ന് പ്രചോദിപ്പിച്ച് ബ്രഹ്മലോകത്തിലേക്കു ഗമിക്കുക.

(അഥർവ്വവേദത്തിൽ (XIX 71-1) ഈ മന്ത്രം ഇപ്രകാരം കാണാം.

സ്തുതാമയാം വരദാവേദമാതാ
പ്രചോദയാന്താം പാവമാനീദ്വിജാനാം
ആയുഃ പ്രാണംപ്രജാംപശുംകീർത്തിം ദ്രവിണം
ബ്രഹ്മവർച്ചസം മഹ്യം ദത്വാ വ്രജതബ്രഹ്മലോകം)

## സപ്തത്രിം ശോ*f*നുവാകഃ 37

ഘൃണിഃ സൂര്യആദിത്യോ ന പ്രഭാവാത്യക്ഷരം. മധു-
ക്ഷരന്തി തദ്രസം. സത്യം വൈ തദ്രസമാപോജ്യോതി
രസോ *f* മൃതം ബ്രഹ്മഭൂർഭുവഃ സുവരോം.

ശാശ്വതനായ സൂര്യനാകുന്ന ആദിത്യൻ പ്രഭ നല്കുന്നവനാണ്. അക്ഷരമായ അതിൻെറ രസം മധു ഒഴുക്കിത്തരുന്നു. ആ രസം സത്യമാണ്, ആപസ്സാണ്, ജ്യോതിയാണ്. രസം അമൃതമാണ്, ബ്രഹ്മമാണ് ഭൂർഭുവസ്വർല്ലോകങ്ങളാണ്. ഓം.

ബ്രഹ്മരസവും കവിയുടെ അക്ഷരത്തിലെ കാവ്യരസവും, ഗായത്രിയുടെ വാസസ്ഥാനമായ പർവ്വതശിഖരങ്ങളിൽനിന്ന് സൂര്യരശ്മികൾ ഒഴുക്കിത്തരുന്ന നദീജലവും, സരസ്വതിയുടെ സ്തന്യവും ഇവിടെ ഒന്നായിത്തീരുന്നു.

## അഷ്ടത്രിംശോ*f*നു വാകഃ 38

1. **ബ്രഹ്മമേതു മാം. മധുമേതു മാം. ബ്രഹ്മമേവമധു
മേതു മാം. യാസ്തേ സോമ പ്രജാവത്സോ *f* ഭി
സോ അഹം. ദുഃസ്വപ്നഹനദുരുഷ്ഷഹ. യാസ്തേ
സോമ പ്രാണാം സ്താഞ്ജു ഹോമി.**

എനിക്കു ബ്രഹ്മം ലഭിക്കട്ടെ. എനിക്കു മധു ലഭിക്കട്ടെ. മധുവായ ബ്രഹ്മം എനിക്കു ലഭിക്കട്ടെ. ഹേ, സോമാ, നിൻെറ പ്രജയായ ഞാൻ വത്സമാണ് (പശുക്കുട്ടി). (എൻെറ സംസാരജീവിതമാകുന്ന) ദുഃസ്വപ്നത്തെ ഹനിച്ച് ദുഃഖം തീർക്കുക. ഹേ സോമാ, അതിനായി എൻെറ പ്രാണങ്ങളെത്തന്നെ ഞാൻ ഹോമിക്കുന്നു.

ത്രിസുപർണ്ണമന്ത്രമെന്നറിയപ്പെടുന്ന മൂന്നു മന്ത്രങ്ങളിലെ ആദ്യമന്ത്രമാണിത്.

2. ത്രിസുപർണ്ണമയാചിതം ബ്രാഹ്മണം ദത്യാത്. ബ്രഹ്മഹത്യാം
   വാ ഏതേ ഘ്നന്തി. യേ ബ്രാഹ്മണാസ്ത്രിസുപർണ്ണം പഠന്തി.
   തേ സോമം പ്രാപ്നുവന്തി. ആ സഹസ്രാത്പങ്ക്തിം
   പുനന്തി. ഓം.

ത്രിസുപർണ്ണം അയാചിതമായിത്തന്നെ (ചോദിക്കാതെതന്നെ) ബ്രാഹ്മണർക്കു ദാനം ചെയ്യുക. ത്രിസുപർണ്ണം പഠിക്കുന്ന ബ്രാഹ്മണരാൽ ബ്രഹ്മഹത്യാപാപം പോലും നശിപ്പിക്കപ്പെടുന്നു. അവർ സോമം പ്രാപിക്കുന്നു. ആയിരംപേരുള്ള പങ്ക്തിയെപ്പോലും പരിശുദ്ധമാക്കുന്നു. ഓം.

## ഏകോനചത്വാരിംശോƒ നുവാകഃ

1. ബ്രഹ്മമേധയാ. മധുമേധയാ. ബ്രഹ്മമേവമധുമേധയാ.
2. അദ്ധ്യാനോ ദേവ സവിതഃ പ്രജാവത്സാവീഃ സൗഭഗം
   പരാദുഃഷ്വപ്നിയാം സുവഃ
3. വിശ്വാംനി ദേവ സവിതർദ്ദുരിതാനി പരാംസുവ. യദ്ഭദ്രം തന്മ ആസുവ
4. മധുവാതാം ഋതായതേ മധുക്ഷരന്തി സിന്ധവഃ മാദ്ധ്വീർന്നഃ
   സന്ത്വോഷധീഃ
5. മധുനക്തമൃതോഷസി മധുമത് പാർത്ഥിവം രജഃ മധുദ്യൗരസ്തുനഃ പിതാ.
6. മധുമാന്നോ വനസ്പതിർമ്മധു മാം അസ്തുസൂര്യഃ മാദ്ധ്വീർഗ്ഗാവോ
   ഭവന്തു നഃ

മേധയാൽ ബ്രഹ്മം. മേധയാൽ മധു. ബ്രഹ്മം മധുവും മേധയുംകൊണ്ട് മാത്രം പ്രാപിക്കപ്പെടുന്നു. ഹേ, സവിതാവായ ദേവാ; ഇന്ന് പ്രജാവത്സരായ ഞങ്ങൾക്ക് (പ്രജകളിൽ വാത്സല്യത്തോടുകൂടിയ ഞങ്ങൾക്ക് എന്നും, നിൻെറ പ്രജകളായ ഞങ്ങളാകുന്ന പശുക്കുട്ടികൾക്ക് എന്നും) സൗഭഗം തരിക. ദുഃസ്വപ്നങ്ങളെ നീക്കുക. ഹേ, സവിതാവായ ദേവാ, വിശ്വത്തിൻെറ ദുരിതങ്ങളെ നീക്കുക. ഭദ്രത്തെ കൊണ്ടുവരിക. ഋതത്തെ ആശിക്കുന്നവയ്ക്ക് കാറ്റുകൾ മധുവായി ഭവിക്കട്ടെ. സിന്ധുക്കൾ മധു ഒഴുക്കട്ടെ. ഔഷധികൾ മധുരമായി ഭവിക്കട്ടെ. രാത്രിയിലും പകലിലും പാർത്ഥിവമായ മധുരജസ്സ് മധുമത്തായിത്തീരട്ടെ. പിതൃ ദ്യോലോകങ്ങൾ ഞങ്ങൾക്കു മധുവാകട്ടെ. വനസ്പതികൾ ഞങ്ങൾക്ക് മധുമാനാകട്ടെ. സൂര്യൻ മധുമാനായി ഭവിക്കട്ടെ. പശുക്കൾ മാദ്ധ്വി (മാധ്വി—മധുചുരത്തുന്നവർ)കളായി ഭവിക്കട്ടെ.



ത്രിസുപർണ്ണത്തിൽ രണ്ടാമത്തെ സുപർണ്ണമാണ് ഈ ആറു മന്ത്രങ്ങൾ.

7. യാം മേധാം ദേവഗണാഃ പിതരശ്ശോപാസതേ. തയാ
   മാമദ്ധ്യമേധയാനേ മേധാവിനം കുരുസ്വാഹാ മേധാം മേ
   വരുണോ ദദാതു മേധാമഗ്നിഃ പ്രജാപതിഃ മേധാമിന്ദ്രശ്ച
   വായുശ്ച മേധാം ധാതാ ദദാതു മേ സ്വാഹാ.
   ത്വം നോ മേധേ പ്രഥമാ ഗോഭിരശ്ചേഭിരാഗഹി. ത്വം സൂര്യസ്യ
   രഷ്മിഭിസ്ത്വം നോ അസി യജ്ഞിയാ. മേധാമഹം പ്രഥമാം
   ബ്രഹ്മഷ്വതിം ബ്രഹ്മജൂതാമൃഷിഷ്ടുതാം. പ്രപീതാം ബ്രഹ്മ
   ചാരിഭിർദേവാനാമവസേ ഹുവേ. ഓം. മേധാമൃഭവോ
   വിദുര്യാം മേധാമസുരാവിദുഃ ഋഷയോ ഭദ്രാം മേധാം
   യാം വിഭുസ്താം മയ്യാ വേശയാമസി. യാമൃഷയോ ഭൂതകൃ
   തോ മേധാം മേധാവിനോവിദുഃ തയാ മാമദ്യ മേധയാഗ്നേ
   മേധാവിനം കൃണു. മേധാം സായം മേധാം പ്രാതർമ്മേധാം
   മദ്ധ്യന്ദിനം പരി. മേധാം സൂര്യസ്യ രശ്മിഭിർവ്വചസാ വേശയാമഹെ.

ഗുരുവിൻെറ വാക്കുകൾ ഗ്രഹിക്കാനും ഓർമ്മിക്കാനും ആവശ്യാനുസരണം പ്രയോഗിക്കാനുമുള്ള ബുദ്ധിശക്തിയാണ് മേധ. മേധയെ ഇവിടെ ദേവതയായി ഉപാസിക്കുന്നു. സായങ്കാലത്തിലും പ്രാതഃകാലത്തിലും മദ്ധ്യന്ദിനസവനത്തിലും സൂര്യൻെറ രശ്മിയും വാക്കും മേധയും എന്നിൽ ആവേശിക്കട്ടെ.

8. യ ഇമം ത്രിസുപർണ്ണ മയാചിതം ബ്രാഹ്മണാം ദധ്യാത.
   ഭ്രൂണഹത്യാം വാഏതേ ഘ്നന്തി. യേ ബ്രാഹ്മണാസ്ത്രി സുപർണ്ണം
   പഠന്തി. തേ സോമം പ്രാപ്നുവന്തി. ആ സഹസ്രാത് പംക്തിം പുനന്തി.
   ഓം.

അഷ്ടത്രിംശാനുവാകത്തിലെ രണ്ടാം ശ്ലോകത്തിലെ ബ്രഹ്മഹത്യയെ ഇവിടെ ഭ്രൂണഹത്യ എന്നുപയോഗിക്കുന്നു.

## ചത്വാരിംശോƒ നുവാകഃ

1. ബ്രഹ്മ മേധവാ. മധു മേധവാ. ബ്രഹ്മമേവ മധുമേധവാ
   ബ്രഹ്മ ദേവാനാം പദവിഃ കവീനാമൃഷി വിപ്രാണാം മഹിഷോ
   മൃഗാണാം. ശ്യേനോ ഗൃദ്ധ്രാണാം സ്വധിതിർവ്വനാനാം സോമഃ
   പവിത്രമത്യേതി രേഭം. ഹംസഃ ശുചിഷദ്വസുരന്തരിക്ഷ
   സ ദ്യോതാം വേദിഷതിഥിർദ്ദുരോണസത്. നൃഷദ്വരസദൃത
   സ ദ്വവ്യോമ സദബ്ജാ ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

ഇത് മൂന്നാമത്തെ ത്രിസുപർണ്ണം. 39-ാം അനുവാകത്തിലെ ആദ്യശ്ലോകത്തിൽ മേധ്വാ എന്ന പദംകൊണ്ട് മേധയാ എന്ന പദത്തെ ആദേശം ചെയ്തിരിക്കുന്നു എന്ന വ്യത്യാസമേയുള്ളൂ.

2. ഋചേ ത്വാം രുചേത്വാ സമിത്സ്രവന്തി സരിതോ ന ധേനാഃ
   അന്തർഹൃദാ മനസാ പൂയമാനാഃ ഘൃതസ്യധാരാ അഭിചാകശീമി

ഋചത്തിൽ നിനക്കായി, രുചിയിൽ നിനക്കായി, അന്തർഹൃദയത്തിൽ മനസ്സിനാൽ പവിത്രമാക്കിയ ഘൃതത്തിൻെറ ധാര, സരിത്തുപോലെ (ഇടമുറിയാതെ) സമിതാഗ്നിയിൽ ഞാൻ സ്രവിപ്പിക്കുന്നു. ഞാൻ നിന്നെ ജ്വലിപ്പിക്കുന്നു. മേധയാകുന്ന സമിതാഗ്നിയിലാണ് ഋഷി മനസ്സാൽ പവിത്രീകരിച്ച വാക്കാകുന്ന നെയ്യ് ഇടതടവില്ലാതെ ധാരധാരയായി ഒഴുക്കി, 'മേധ'യെ ജ്വലിപ്പിക്കുന്നത്. രുചി എന്നത് മനോഹരമെന്നും സ്വാദ് എന്നുമുള്ള രണ്ടർത്ഥത്തിൽ ഉപയോഗിക്കുന്നു. നെയ്യ് രുചിയുള്ളതാണ്. കവിവാക്യമോ, മനോഹരവും മധുരവും.

3. ഹിരണ്മയോ വേതസോ മദ്ധ്യ ആസാമ. തസ്മിൻത്സു-
പർണ്ണോ മധുകൃത കുലായി ഭജന്നാസ്തേ മധുദേവതാഭ്യഃ
തസ്യാസതേ ഹരയഃ സപ്തതീരേസ്വധാം ദുഹാനാ അമൃതസ്യധാരാം.

ഇവയ്ക്കു മദ്ധ്യത്തിൽ സ്വർണ്ണമയവും വേതസ (വേദസ്സ്)വുമായ ആ സുപർണ്ണമെന്ന മധുകൃത്ത് ഇരിക്കുന്നു. (കുലായി = കൂട്ടിലിരിക്കുന്നു) അത് ദേവതകൾക്ക് മധു ഒഴുക്കിക്കൊടുക്കുന്നു. അവനടുത്തായി (അവൻെറ തീരത്ത്) ഏഴു ഹരിമാർ (സപ്തർഷിമാർ-സപ്തസ്വരങ്ങൾ) അമൃതധാരയായ സ്വധ ഒഴുക്കിക്കൊടുത്തുകൊണ്ടിരിക്കുന്നു.

ആഹവനീയാഗ്നിയുടെ മദ്ധ്യത്തിൽ മാത്രമല്ല ഹിരണ്മയ പുരുഷനിരിക്കുന്നത്. മേധയാകുന്ന സഹസ്രാരപത്മത്തിനകത്തും മധു നുകരുന്നവനും മധു ശേഖരിക്കുന്നവനുമായ ആ മധുകൃത്ത് ഇരിക്കുന്നു. ആഹവനീയാഗ്നിയുടെ സപ്തജിഹ്വകൾപോലെ ആ മധുകൃത്തിൽനിന്ന് സർവ്വ ദുഃഖഹരങ്ങളായ സപ്തസ്വരങ്ങൾ അമൃതായി ഒഴുകുന്നു. ആ 'സ്വധ'യെയാണ് ഋഷി ആസ്വദിക്കു ന്നതും അർപ്പിക്കുന്നതും.

4. യ ഇദം ത്രിസുപർണ്ണ മയാചിതം ബ്രാഹ്മണാം ദധ്യാത.
വീരഹത്യാ വാ ഏതേ ഘ്നന്തി. യേ ബ്രാഹ്മണാസ്ത്രിസുപർണ്ണം
പഠന്തി. തേ സോമം പ്രാപ്നുവന്തി. ആ സഹസ്രാത്
പംക്തി പുനന്തി. ഓം.

ബ്രഹ്മഹത്യാപാപം, ഭ്രൂണഹത്യാപാപം എന്നിവപോലെ വീരഹത്യാപാപവും പാപംതന്നെ. ക്ഷത്രിയന്മാർക്ക് യുദ്ധത്തിൽ വീരഹത്യാപാപം ഏൽക്കേണ്ടിവരാറുണ്ട്. ഇതിന് ത്രിസുപർണ്ണമന്ത്രം വിധിക്കുന്നു. 'ഗീത' ഈ ത്രിസുപർണ്ണമന്ത്രത്തിൻെറ ഒരു വിശദീകരണമാണെന്ന് ഗീത ഉപദേശിക്കപ്പെട്ട സന്ദർഭത്തിൽനിന്ന് അറിയുക.

## ഏകചത്വാരിംശോƒനുവാകഃ 41

1. മേധാദേവി ജുഷമാണാ ന ആഗാദ്വിശ്ചാചി ഭദ്രാ
സുമനസ്യമാനാ. ത്വയാജുഷ്ടാ ജുഷമാണാ ദുരുക്താംബൃഹ-
ദ്വദേമ വിദഥേ സുവീരാഃ

**വിശ്വമാകെ വ്യാപിച്ചവളും ഭദ്രയും സുമനസ്സുമായി ഞങ്ങളെ ആനന്ദിപ്പിക്കുന്ന മേധാദേവി ഞങ്ങളിൽ വരട്ടെ. നിന്നാൽ ആനന്ദിച്ചവയും ആനന്ദിക്കുന്നവയുമായ**



ദുരുക്തങ്ങളെല്ലാം നിന്നെ അറിഞ്ഞ് സുവീരങ്ങളായി ബൃഹത്തായി വദിക്കപ്പെടട്ടെ. മേധാദേവിയുടെ ആഗമനത്തിനുമുൻപ് മനുഷ്യർ ദുരുക്തങ്ങളിൽ ആനന്ദിക്കുന്നു. (അവപോലും വാസ്തവത്തിൽ മേധതരുന്ന ആനന്ദമാണെന്നറിയാതെ). ആഗമനത്തിനു ശേഷമാകട്ടെ, മേധയാൽ ദുരുക്തങ്ങൾപോലും സുവീരങ്ങളായിത്തീരുന്നു. ദുരുക്തങ്ങൾ അവസാനിച്ച് ഭദ്രമായ വാക്ക് ആരംഭിക്കുന്നു. മേധയെ ഋഗ്വേദം സൂര്യനിൽനിന്നു പ്രസരിക്കുന്ന രശ്മികളായി കാണുന്നു.

2. ത്വയാജുഷ്ട ഋഷിർഭവതി ദേവി ത്വയാ ബ്രഹ്മഗത ശ്രീരുതത്വയാ
ത്വയാ ജുഷ്ടാശ്ചിത്രം വിന്ദതേ സാ നോ ജുഷസ്വദ്രവിണേന മേധേ.

ഹേ ദേവി, നിന്നാൽ ആനന്ദിപ്പിക്കപ്പെട്ടവൻ ഋഷിയായിത്തീരുന്നു. നിന്നാൽ ആനന്ദിപ്പിക്കപ്പെട്ടവൻ ബ്രഹ്മമായിത്തീരുന്നു; ശ്രീയാൽ വരപ്പെട്ടവനായിത്തീരുന്നു. അവൻ വിചിത്രമായ വസുക്കളെ ഗ്രഹിക്കുന്നു. അപ്രകാരമുള്ള മേധേ, ഞങ്ങൾക്ക് ദ്രവിണം നല്കുക. ഇവിടെ മേധയിൽനിന്ന് ധനം സ്വാഭാവികമായുണ്ടാവുന്ന ഒന്നായി 'ശ്രീരുത' എന്നതുകൊണ്ടു പറഞ്ഞിരിക്കയാൽ "ദ്രവിണം" ഭൗതികധനമല്ല, അദ്ധ്യാത്മികമായ വിദ്യാധനമാണെന്നു ഗ്രഹിക്കുക.

## ദ്വിചത്വാരിംശോƒനുവാകഃ 42

1. മേധാം മ ഇന്ദ്രോ ദദാതു മേധാം ദേവി സരസ്വതീ
മേധാം മേ അശ്വിനാവ്യഭാവാധത്താം പുഷ്കരസ്ത്രജൗഃ

എനിക്ക് ഇന്ദ്രൻ മേധ നല്കട്ടെ! സരസ്വതി എനിക്ക് മേധ നല്കട്ടെ! താമരമാലകൾ ധരിച്ച അശ്വികൾ രണ്ടുപേരും (ഉഭൗ+ആധത്താം) എനിക്ക് മേധ നല്കട്ടെ.

2. അപ്സരാസു ച യാ മേധാഗന്ധർവ്വേഷുച യന്മനഃ
ദൈവി മേധാ സരസ്വതീ സാമാം മേധാ
സുരഭിർജ്ജുഷതാം സ്വാഹാ.

അപ്സരസ്സുകളിൽ ഇരിക്കുന്ന ആ മേധയും ഗന്ധർവ്വന്മാരിലുള്ള ആ മനസ്സും, ദൈവീക മേധയായ സരസ്വതിയും, സുരഭിയായ (സൗരഭ്യം പരത്തുന്ന എന്നും, കാമധേനു എന്നും അർത്ഥം) ആ ആനന്ദവും (ബ്രഹ്മാനന്ദം, രസാനുഭൂതി) എനിക്കരുളുക. സ്വാഹാ. ഋഗ്വേദഖിലസൂക്തങ്ങളിൽ ഈ മന്ത്രം അല്പഭേദത്തോടെ കാണാം. (IV 8-2-3).

മേധാം മേ വരുണോ രാജാ മേധാം ദേവീ സരസ്വതി.
മേധാം മേ അശ്വിനോ ദേവാ വാധത്താം പുഷ്കരസ്രജാ.
യാ മേധാപ്സരസു ഗന്ധർവ്വേഷുച യന്മനഃ
ദൈവീയാ മാനുഷീ മേധാ സാമാമാവിശതാദിഹ.

**ചിലപ്പതികാരത്തിലെ അപ്സരകുലത്തിൽ പിറന്ന മാധവിയുടെ മകൾക്ക് അമൃത 'സുരഭി' ലഭിച്ചതായി 'മണിമേഖലാ' കാവ്യരചയിതാവ് ഈ സങ്കേതംവെച്ചാണ് പറയുന്നത്. ഏകാദശാനുവാകത്തിൽ പുഷ്പഗന്ധത്തോട് ഋഷിയുടെ അറിവിൻെറ സൗരഭത്തെ ഉപമിക്കുന്നതു നോക്കുക.**

## ത്രിചത്വാരിംശോഽനുവാകഃ

ആമാം മേധാസുരഭിർവ്വിശ്വരൂപാഹിരണ്യവർണ്ണാ ജഗതീജഗമ്യാ
ഊർജ്ജസ്വതിപയസാ പിന്വമാനാ സാ മാം മേധാസു-
പ്രതീകാ ജുഷതാം.

ഏതൊരുമേധ സുരഭിയും വിശ്വരൂപയും ഹിരണ്യവർണ്ണയും ജഗതിയും (എപ്പോഴും ഉണർന്നിരിക്കുന്നവൾ) ജഗമ്യയും (എപ്പോഴും അന്വേഷിച്ചു കണ്ടുപിടിക്കേണ്ട വൾ) ഊർജ്ജസ്വതിയും ആയിരിക്കുന്നുവോ ആ പാലിനാൽ പോഷിപ്പിക്കപ്പെട്ട്, സുപ്രതീകയായ മേധ എന്നിൽ വന്ന് ആനന്ദം നല്കട്ടെ.

## ചതുശ്ചത്വാരിംശോഽ നുവാകഃ

മയി മേധാം മയിപ്രജാം മയ്യഗ്നിസ്തേജോ ദധാതു.
മയി മേധാം മയിപ്രജാം മയിന്ദ്ര ഇന്ദ്രിയം ദധാതു.
മയി മേധാം മയിപ്രജാം മയി സൂര്യാം ഭ്രാജോ ദധാതു.

അഗ്നി എനിക്കു മേധയും പ്രജയും തേജസ്സും തരട്ടെ. ഇന്ദ്രൻ എനിക്കു മേധയും പ്രജയും ഇന്ദ്രിയവും തരട്ടെ. സൂര്യൻ എനിക്കു മേധയും പ്രജയും ഭ്രാജസ്സും തരട്ടെ.

## പഞ്ചചത്വാരിംശോഽ നുവാകഃ

അപൈതു മൃത്യുരമൃതം ന ആഗന്വൈവസ്വതോ നോ
അഭയം കൃണോതു.
പർണ്ണ വനസ്പതേരിവാഭി നഃ ശീയതാംരയി സചതാം നഃ ശചീപതിഃ

മൃത്യു മടങ്ങിപ്പോകട്ടെ. അമൃതം ഞങ്ങളിലേക്കു വരട്ടെ. വൈവസ്വതൻ അഭയം തരട്ടെ. വനസ്പതികളുടെ ഇലകളെന്നപോലെ ചുറ്റും നശിപ്പിക്കപ്പെട്ട് (വീണ് കൊഴിഞ്ഞ്) ശചീപതിയുടെ രയി ഞങ്ങളിലെത്തട്ടെ!

## ഷട്ചത്വാരിംശോഽ നുവാകഃ

പരം മൃത്യോ അനുപരേഹിപന്ഥാം യസ്തേസ്വഇതരോ ദേവയാനാത്.
ചക്ഷുഷ്മതേ ശ്രുണ്വതേ ബ്രവീമിമാനഃ പ്രജാ രീരിഷോ മോന വീരാൻ.

മൃത്യോ, ദേവയാനത്തിൽനിന്ന് ഇതരമായ നിന്റെ സ്വന്തമായ പരപന്ഥാവ് (പിതൃയാനം) പിന്നോട്ടുപോകട്ടെ. ഹേ ചക്ഷുഷ്മതേ, ശ്രുണ്വതേ (മനക്കണ്ണാൽ കാണുകയും കേൾക്കുകയും ചെയ്യുന്നവനേ) നിന്നോടു ഞാൻ പറയുന്നു: ഞങ്ങ ളുടെ പ്രജകൾ നശിപ്പിക്കപ്പെടരുത്. ഞങ്ങളുടെ വീരന്മാർ നശിപ്പിക്കപ്പെടരുത്.

## സപ്തചത്വാരിംശോഽ നുവാകഃ

വാതം പ്രാണം മനസാന്വാരഭാ മഹേ പ്രജാപതിം യോ ഭുവനസ്യ
ഗോപാഃ സനോ മൃത്യോ സ്ത്രായതാം പാത്വഹസോ
ജ്യോഗ്ജീവാജരാമശീമഹി.



അവൻ ഭുവനത്തിന്റെ രക്ഷിതാവായ കാറ്റാണ്, പ്രാണമാണ്. പ്രജാപതിയാണ്. അവനോട് മനസാ പ്രാർത്ഥിക്കുന്നു. അവൻ മൃത്യുവിൽനിന്നു രക്ഷിക്കട്ടെ. അഹസ്സിൽനിന്ന് ജ്യോതിസ്സുള്ള (പ്രകാശിക്കുന്ന) ജീവന്മാരെ വാർദ്ധക്യംവരെ ജീവിപ്പിക്കട്ടെ. ഗോപൻ എന്നാൽ രക്ഷകൻ. ശ്രീകൃഷ്ണൻ ഒരു ഗോപബാലനായി രുന്നു എന്നോർക്കുക. ഭുവനമാകുന്ന ഗോവിനെ പാലിക്കുന്ന ഇടയനായി ഇവിടെ പരമാത്മാവിനെ ചിത്രീകരിക്കുന്നു.

## അഷ്ടചത്വാരിംശോഽ നുവാകഃ

അമുത്രഭൂയാദഥ യദ്യമസ്യ ബൃഹസ്പതേ അഭിശസ്തേ മുഞ്ചഃ
പ്രത്യൗഹതാമശ്വിനാം മൃത്യുമസ്മദ്ദേവാനാമഗ്നേ ഭിഷജാ ശചീഭിഃ

ഹേ ബൃഹസ്പതേ, യമനെ അഭിശാസനത്തിൽനിന്ന് മോചിപ്പിക്കുക. പിന്നെ വരാനുള്ള ലോകങ്ങളിൽനിന്നും (അമൃത്രഭൂയാത്) അഗ്നേ, ദേവന്മാരുടെ ഭിഷ ഗ്വരന്മാരായ അശ്വികൾ ഞങ്ങൾക്ക് ശചിയും നല്കി മൃത്യുവെ ഓടിക്കട്ടെ. ശചി എന്നതിന് ധർമ്മാനുസൃതമായ സത്കർമ്മമെന്നർത്ഥം. അതുകൊണ്ട് മൃത്യുവെ ജയിക്കാം.

## ഏകോന പഞ്ചാശോഽ നുവാകഃ

ഹരിം ഹരന്തം അനുയന്തി ദേവാ വിശ്വസ്യേശാനം വൃഷഭം
മതീനാം. ബ്രഹ്മസരൂപമനുമേദമാഗാദയനം
മാവിവധീർവ്വിക്രമസ്വ.

വിശ്വത്തിന്റെ ഈശനും, 'മതി'കളുടെ ഋഷഭവും, ഹരന്തവുമായ ഹരീ, ഹേ ദേവ ന്മാർ നിന്നെ അനുഗമിക്കുന്നു. ബ്രഹ്മസരൂപമായ നിന്റെ ഈ അയനം എന്നി ലേക്ക് ആഗമിക്കണമേ. (അനു ആഗാത്-വീണ്ടും വരേണമെ) എന്നെ നശിപ്പിക്കാ തിരിക്കാൻ നീ വിക്രമം കാണിക്കുക.

ഒരു സംഖ്യയെ വീണ്ടുംവീണ്ടും ഹരിച്ചാൽ ഒടുവിൽ കിട്ടുന്നതാണ് പൂജ്യം. ആ ഹരന്തം ഹരിയാണ്; അതുതന്നെ ബ്രഹ്മസരൂപം. മതി എന്നാൽ മനസ്സ് എന്നും ചന്ദ്രനെന്നും അർത്ഥം. ചന്ദ്രന്റെ (മനസ്സിന്റെ) ഉച്ചാവസ്ഥയാണ് ഋഷഭ സ്ഥാനം. അങ്ങനെയുള്ള ഉത്തമമനസ്സിന്റെ ഉടമസ്ഥനാകണമെങ്കിൽ ഹരിയായ നാരായണൻ തന്നിൽ പ്രവേശിക്കണം. ഹരിയുടെ അയനം (നാരായ ണം) എന്നിൽ പ്രവേശിച്ച്, എന്നെ മൃത്യുഞ്ജയനാക്കട്ടെ.

## പഞ്ചാശോഽ നുവാകഃ

ശത്കൈരഗ്നിർമ്മിന്ധാന ഉഭൗ ലോകൗസനേമഹം
ഉഭയോർ ലോകയോ ഋർദ്ധ്വാതിമൃത്യും തരാമൃഹം.

മരച്ചീളുകൊണ്ട് അഗ്നിയെ കത്തിച്ച് ഞാൻ രണ്ടു ലോകങ്ങളും പ്രാപിക്കുന്നു. രണ്ടു ലോകവും ഋദ്ധി നേടിയിട്ട് മൃത്യുവിനെ തരണം ചെയ്യുന്നു.

## ഏകപഞ്ചാശോf നുവാകഃ

മാ ഛിദോ മൃത്യോ മാവധീർമ്മാമേ ബലം വിവൃഹോമാ
പ്രമോഷിഃ പ്രജാം മാം മേ രോരിഷി ആയുരുഗ്ര
നൃചക്ഷസം ത്വാ ഹവിഷാം വിധേമ.

ഉഗ്രമൃത്യോ എന്നെ ഛേദിക്കരുത്, വധിക്കരുത്. എനിക്ക് ബലം ഇല്ലാതാക്കരുത്. എന്നെ ഇല്ലാതാക്കരുത്. എൻെറ പ്രജകൾ ആയുസ്സോടെയിരിക്കണം. അവരെ നശിപ്പിക്കരുത്. ഊന്നിയ കണ്ണുകളോടെ (ഏകാഗ്രദൃഷ്ടികളോടെ) നിന്നെ ഹവിസ്സുകൊണ്ട് സേവിക്കുന്നു. ഇവിടെ തൻെറ വംശവൃക്ഷത്തെ ഛേദിക്കാതെ നശിപ്പിക്കാതെ അമൃതമാക്കിനിർത്താൻ പ്രാർത്ഥിക്കുന്നു. എപ്രകാരം ബ്രഹ്മം ഏകാഗ്രദൃഷ്ടികളോടെ സർവ്വസാക്ഷിയായിരിക്കുന്നുവോ അപ്രകാരം സാധക നും ഇരിക്കുന്നു. ബ്രഹ്മനിർവ്വാണത്തിന് ഈ തന്മയീഭാവം കൂടിയേതീരു.

## ദ്വിപഞ്ചാശോf നുവാകഃ

മാ നോ മഹാന്തമുത മാനോ അർഭകം
മാ ന ഉക്ഷന്തമുത മാന ഉക്ഷിതം
മാനോവധിഃ പിതരം മോതമാതരം
പ്രിയാ മാ ന സ്തനുവോ രുദ്രരീരിഷഃ

രുദ്രാ, ഞങ്ങളുടെ മഹാന്തങ്ങളെ വധിക്കരുത്. ഞങ്ങളുടെ അർഭകരെയും അരുത്. ഞങ്ങളുടെ ഉക്ഷന്തങ്ങളെയും ഉക്ഷിതങ്ങളെയും പിതാക്കളെയും മാതാക്കളെയും പ്രിയകളെയും തനുക്കളെയും ദുഃഖിപ്പിക്കരുത്. അഥർവ്വവേദത്തിൽ മഹാന്തമെന്ന തിനുപകരം വഹാന്തമെന്നു കാണുന്നു. വഹിക്കുന്ന മൃഗങ്ങൾ, മക്കൾ, സൃഷ്ടി ക്കാൻ കഴിവുള്ളവർ (ഉത്പാദനക്ഷമതയുള്ള), ഭ്രൂണങ്ങൾ, മാതാപിതാക്കൾ, പ്രിയപ്പെട്ടവർ എന്നിവരുടെ ശരീരങ്ങളെ വേദനിപ്പിക്കരുത്.

## ത്രിപഞ്ചാശോf നുവാകഃ

മാ ന സ്തോകേ തനയേ മാ ന ആയുഷി
മാ നോ ഗോഷുമാനോ അശ്വേഷുരീരിഷഃ
വീരാജാനോ രുദ്രഭാമിതോ വധി
ഹവിഷ്മന്തോ നമസാ വിധേമ തോ

ഹേ രുദ്രാ, ഞങ്ങളുടെ തോകകളെയും തനയന്മാരെയും ആയുസ്സിനെയും ഗോക്ക ളെയും അശ്വങ്ങളെയും കരയിക്കരുത്. ഞങ്ങളുടെ വീരന്മാർ ഭാമീതന്മാരായിട്ട് (ക്രുദ്ധരായിട്ട്) വധിക്കരുത്. ഹവിസ്സ് അർപ്പിക്കുന്നവർ നിന്നിൽ വിധേയരായിട്ട് നമസ്കരിക്കുന്നു.

സായനൻ തോക എന്നത് മക്കളെയും തനയനെന്നത് പേരമക്കളെയും കുറിക്കുന്നതായി പറയുന്നു.

ഞങ്ങളുടെ വീരന്മാരെ നീ ക്രുദ്ധനായിട്ട് വധിക്കരുത് എന്നതിനെക്കാൾ ഉചിതമാണ് ഞങ്ങളുടെ വീരന്മാർ ക്രുദ്ധരായിട്ട് അശ്വങ്ങളെയും ഗോക്കളെയും



വംശപരമ്പരയെയും ഹിംസിക്കരുത് എന്നത്. പുറട്ചിയുദ്ധങ്ങൾക്ക് ഒരുങ്ങിവന്ന വീരന്മാർ ഞങ്ങളുടെ വംശത്തെയും സമ്പത്തിനെയും നശിപ്പിക്കരുത് എന്നു പ്രാർത്ഥിക്കുന്നു. ഋഷിയെ സംബന്ധിച്ചിടത്തോളം അങ്ങനെ യുദ്ധത്തിനൊരുങ്ങി വരുന്നവനും "ഞങ്ങളുടെ" എന്ന പദത്തിനർഹനാണ്. സർവ്വവ്യാപിയായ ബ്രഹ്മ തേജസ്സ് (ഇവിടെ രുദ്രത്വം) അവനിലിരിക്കുന്നുവല്ലൊ. ചെങ്കുട്ടുവനോട് മാടല ബ്രാഹ്മണനെപ്പോലുള്ളവർ (ചിലപ്പതികാരം) ഈ നിലയ്ക്കാണ് സമാധാന സംഭാഷണങ്ങൾ നടത്തിയിരുന്നത്. ക്ഷത്രിയൻെറ ധനമോഹത്തിനും യുദ്ധക്കൊ തിക്കും ഒരു ചെറിയ അങ്കുശമിടാൻ ബ്രാഹ്മണ്യത്തിനു മാത്രമേ സാധിച്ചിരു ന്നുള്ളു എന്ന ചരിത്രപരമായ വസ്തുതയെ അണുയുദ്ധത്തിൻെറയും മോഹങ്ങളു ടെയും യുഗത്തിലിരുന്നിട്ടും ചരിത്രകാരന്മാർ കാണാതെ പോകുന്നത് ആശ്ചര്യ കരമാണ്.

## ചതുഷ്പഞ്ചാശോf നുവാകഃ

പ്രജാപതേ ന ത്വ ദേതാന്യന്യോ വിശ്വാ ജാതാനി പരിതാബഭൂവ
യത് കാമാസ്തേ ജുഹുമസ്തന്നോ അസ്തുവയം സ്യാമപതയോരയീയാമ

പ്രജാപതേ, ഈ വിശ്വങ്ങളെല്ലാം ജനിച്ചത് നിന്നിൽനിന്നാണ്. മറ്റൊരാളിൽനിന്നല്ല. അവ നിന്നെ അതിക്രമിക്കുന്നില്ല, ഏതെല്ലാം കാമങ്ങൾകൊണ്ട് നിന്നെ യജിച്ചാലും അവ ഞങ്ങൾക്ക് ഉണ്ടാവട്ടെ. ഞങ്ങൾ 'രയി'യുടെ പതികളാകട്ടെ!

## പഞ്ചപഞ്ചാശോf നുവാകഃ

സ്വസ്തിദാ വിശ്വസ്പതി വൃത്രഹാ വിമുധോവശി
വൃഷേന്ദ്രഃ പുര ഏതു നഃ സ്വസ്തിദാ അഭയങ്കരഃ

(ശ്ലോകം 42 പ്രഥമാനുവാകം നോക്കുക)

## ഷഡ്പഞ്ചാശോf നുവാകഃ

ത്ര്യംബകം യജാമഹേ സുഗന്ധിം പുഷ്ടിവർദ്ധനം
ഉർവ്വാരുകമിവ ബന്ധനാന്മൃത്യോർമ്മുക്ഷീയമാമൃതാത്.

സുഗന്ധിയും പുഷ്ടിവർദ്ധനയും ആയ ത്ര്യംബകത്തെ ഞാൻ യജിക്കുന്നു. ബന്ധനത്തിൽനിന്ന് ഉർവ്വാരുകത്തെയെന്നപോലെ മൃത്യുവിൽനിന്ന് മോചനം ലഭിക്കട്ടെ! അമൃതത്വത്തിൽനിന്ന് അരുത്. വാജസനേയസംഹിതയിൽ കാണുന്ന പുരുഷാർത്ഥലാഭത്തിനുള്ള മൃത്യുഞ്ജയമന്ത്രമാണിത്. യജമാനൻ ആഹവനീയാഗ്നിയെ വലംവെച്ച് ഈ മന്ത്രംചൊല്ലും. അതിനെത്തുടർന്ന് കന്യക കൾ ഇതേ മന്ത്രത്തെ "പുഷ്ടിവർദ്ധനം" എന്നതിനുപകരം "പതിദേവനം" എന്നു ചൊല്ലി വലംവെക്കും.

ത്ര്യംബകം = ശിവചാപം, മൂന്നു കണ്ണുള്ളത്, മൂന്നഗ്നികൾ, മൂന്നു ശക്തികൾ, എന്നിങ്ങനെയുള്ള അർത്ഥങ്ങളിൽ ഉപയോഗിക്കാം. ഈ മന്ത്രം ചൊല്ലി ത്ര്യംബകം ഒടിച്ച പതിദേവനായ രാമനെ, മാതാപിതാക്കളിൽനിന്നും മോചിതയായ, സീത

നിഴൽപോലെ പിന്തുടർന്നു. ഗൃഹസ്ഥൻ മൂന്നഗ്നികളെ സദാ പാലിച്ചു പോഷിപ്പിക്കുന്നു. ലക്ഷ്മി, സരസ്വതി, പാർവ്വതി എന്നീ ശക്തികൾ സാധകനെ എപ്പോഴും അമൃതത്വമായി പിൻതുടരുന്നു.

## സപ്തപഞ്ചാശോ*f* നുവാകഃ 57

യേ തേ സഹസ്രമയുതം പാശാമൃത്യോമർത്ത്യയി ഹന്തവേ
താന യജ്ഞസ്യ മായയാ സർവ്വാനവയജാമഹേ.

ഹേ മൃത്യോ, മർത്ത്യനെ ഹനിക്കാനായിട്ടുള്ള നിൻെറ ആയിരവും ലക്ഷവും പാശങ്ങൾ സർവ്വവും യജ്ഞത്തിൻെറ മായ (ശക്തി)കൊണ്ട് ഞങ്ങൾ നീക്കിക്കളയുന്നു.

## അഷ്ടപഞ്ചാശോ*f* നുവാകഃ 58

മൃത്യവേ സ്വാഹാ മൃത്യവേ സ്വാഹാ.
മൃത്യുവിന് സ്വാഹാ. മൃത്യുവിന് സ്വാഹാ.

## ഏകോനഷഷ്ഠിതമോ*f* നുവാകഃ 59

ദേവകൃതസ്യൈ ന സോ*f*വയജനമസിസ്വാഹാ. മനുഷ്യ
കൃതസ്യൈ ന സോ*f* വയജനമസിസ്വാഹാ. പിതൃകൃതസ്യൈ
ന സോ *f*നയജനമസിസ്വാഹാ. ആത്മകൃതസ്യൈ ന സോ*f*വ
യജനമസിസ്വാഹാ. അന്യകൃതസ്യൈ ന സോ*f*വയജന
മസിസ്വാഹാ. അസ്മത്കൃതസ്യൈ ന സോ*f*വയജനമസി
സ്വാഹാ. യദ്ദിവാ ച നക്തം ചൈനശ്ചകൃമ തസ്യാവ
യജനമസി സ്വാഹാ. യത്സ്വപ്നന്തശ്ച ജാഗ്രതശ്ചൈന
ശ്ചകൃമ തസ്യാവയജനമസിസ്വാഹാ. യത് സുഷുപ്തശ്ച
ജാഗ്രതശ്ചൈനശ്ച കൃമ തസ്യാവയജനമസിസ്വാഹാ.
യദ്വിദ്വാംസശ്ച വിദ്വാം സശ്ചൈനശ്ചകൃമതസ്യാവ
യജനമസിസ്വാഹാ. ഏനസ ഏനസോ*f*വയജനമസിസ്വാഹാ.

ദേവകൃതവും മനുഷ്യകൃതവും പിതൃകൃതവും ആത്മകൃതവും അന്യകൃതവുമായ സർവ്വപാപവും ഹേ അഗ്നേ, ഹരിക്കുക. രാപ്പകലുകളിലും സ്വപ്നജാഗ്രത്തുകളിലും സുഷുപ്തി ജാഗ്രത്തുകളിലും അറിഞ്ഞും അറിയാതെയും പാപികളോടുള്ള സംസർഗ്ഗംകൊണ്ടും സംഭവിച്ച പാപങ്ങളെയും ഹരിക്കുക.

## ഷഷ്ഠിതമോ*f* നുവാകഃ 60

യദ്ദോ ദേവാശ്ചകൃമ ജിഹ്വയാം ഗുരു
മനസോ വാ പ്രയൂതി ദേവഹേഡ്നം
അരാവാ യോ നോ അഭിദുച്ഛുനായതെ
തസ്മിൻ തദേനോ വസവോ നിധേതന സ്വാഹാ.

**ഹേ ദേവന്മാരെ, വസുക്കളേ, നാവുകൊണ്ടും മനസ്സുകൊണ്ടും ക്രിയ (പ്രയുതി) കൊണ്ടും ചെയ്തുപോയ ദേവനിന്ദകളെയും പാപങ്ങളെയും, ഞങ്ങളെ ഉപദ്രവിക്കാൻ വരുന്നവരിൽ നിക്ഷേപിച്ചാലും സ്വാഹാ.**

## ഏകഷഷ്ഠിതമോ*f* നുവാകഃ 61

കാമോ*f*കാർഷാന്നമോ നമഃ കാമോ*f*കാർഷാത്
കാമഃ കരോതി നാഹം കരോമി കാമഃ കർത്താനാഹം
കർത്താ കാമഃ കാരയിതാനാഹം കാരയിതാ ഏഷ തേ കാമ കാമായ സ്വാഹാ.

കാമത്തെ ആകർഷിക്കുന്നവനേ, നമോ നമ. കാമാകർഷിതനായ കാമം ചെയ്യുന്നു. ഞാൻ കാമം ചെയ്യുന്നില്ല. ഞാൻ കാമകർത്താവല്ല. കാമത്തിൻെറ കാരയിതാവും (കാരണക്കാരൻ) അല്ല. ഹേ, കാമാ, കാമത്തിനായി സ്വാഹാ.

മനുസ്മൃതിയിൽ യധ്യദ്വികുരുതേ ജന്തുഃ തത്തത് കാമസ്യചേഷ്ടിതം എന്നുണ്ട്. ആ 'ഇച്ഛ'യെ ഇവിടെ ദേവനായി നമിക്കുന്നു.

## ദ്വിഷഷ്ഠിതമോ*f* നുവാകഃ 62

മന്യുരകാർഷാന്നമോ നമഃ മന്യുരകാർഷീന്മന്യുഃ
കരോതിനാഹം കരോമി മന്യുഃ കർത്താനാഹം കർത്താ
മന്യു. കാരയിതാനാഹം കാരയിതാ ഏഷതേ മന്വീ
മന്യവേ സ്വാഹാ.

(കാമം എന്നിടത്ത് മന്യു എന്നാക്കിയിരിക്കുന്നു).

## ത്രിഷഷ്ഠിതമോ*f* നുവാകഃ 63

തിലാഞ്ജുഹോമി സരസാൻ സപിഷ്ടാൻ ഗന്ധാര മമ
ചിത്തേ രമന്തു സ്വാഹാ. ഗാവോ ഹിരണ്യം ധനമന്നപാനം
സർവ്വേഷാം ശ്രിയൈസ്വാഹ ശ്രിയം ച ലക്ഷ്മിം ച പുഷ്ടിം ച കീർത്തിം

ചാന്ദൃണ്യതാം. ബ്രാഹ്മണ്യം ബഹുപുത്രതാം. ശ്രദ്ധാമേധേ
പ്രജാഃ സംദദാതു സ്വാഹാ.

ഞാൻ തിലത്തെ (എള്ള്) രസവും (ജലവും) പിഷ്ടവും (നേദ്യച്ചോറ്) ഗന്ധവും (ചന്ദനം) ചേർത്ത് ഹോമിക്കുന്നു. എൻെറ ചിത്തത്തിൽ നീ രമിക്കുക. സ്വാഹാ. ഗോക്കളും സ്വർണ്ണവും ധനവും അന്നപാനങ്ങളും സർവ്വശ്രീയും എനിക്കു ലഭിക്കുന്നു. സ്വാഹാ. ശ്രീ ലക്ഷ്മി, പുഷ്ടി, കീർത്തി, സത്യം, ബ്രാഹ്മണ്യം, ബഹുപുത്രതാ, ശ്രദ്ധ, മേധ, പ്രജ എന്നിവ തരിക, സ്വാഹ.

## ഠതുഃ ഷഷ്ഠിതമോ*f* നുവാകഃ 64

1 തിലാഃ കൃഷ്ണാസ്തിലാഃ ശ്വേതാസ്തിലാഃ സൗമ്യാവശാനുഗഃ
തിലാഃ പുനന്തു മേപാപം യത് കിഞ്ചിദ് ദുരിതം മയിസ്വാഹാ.

**കറുപ്പും വെളുപ്പും സൗമ്യവും വശാനുഗവുമായ ഈ തിലം എന്നിലുള്ള പാപവും ദുരിതവും നീക്കി പവിത്രീകരിക്കട്ടെ. സ്വാഹാ.**

2. ചോരസ്വാന്നം നവശ്രാദ്ധം ബ്രഹ്മഹാഗുരുതല്പഗാഃ
ഗോസ്തേയ സുരാപാനം ഭ്രൂണഹത്യാരിദം ശാന്തിം ശമയന്തു സ്വാഹാ.

ചോരന്മാരുടെ അന്നം, ശ്രാദ്ധാന്നം എന്നിവ ഭുജിക്കൽ, ബ്രഹ്മഹത്യ, ഗുരുപത്നിയൊത്തു ശയനം, ഗോക്കളെ കക്കൽ, മദ്യപാനം, ഭ്രൂണഹത്യ എന്നിവയെപ്പോലും തിലം ശമിപ്പിച്ച് ശാന്തമാക്കട്ടെ.

3. ശ്രീശ്ചലക്ഷ്മീശ്ചപുഷ്ടിശ്ച കീർത്തിം ചാനൃണ്യതാം. ബ്രഹ്മണ്യം.
ബഹുപുത്രതാം. ശ്രദ്ധമേധേ പ്രജ്ഞാതുജാതവേദഃ സംദദാതു
സ്വാഹാ.

(63-ാം അനുവാകത്തിൽ ഇതേ ശ്ലോകം കാണുക.)

## പഞ്ചഷഷ്ഠിതമോƒ നുവാകഃ

1. പ്രാണാപാനവ്യാനോ ദാനസമാനാ മേ ശുദ്ധ്യന്താ
ജ്യോതിരഹം വിരജാം വിപാത്മാ ഭൂയാസം സ്വാഹാ.

എന്റെ പ്രാണാപാനവ്യാനോദാന സമാനങ്ങൾ ശുദ്ധമാകട്ടെ. പാപമോചിതനായി രജസ്സില്ലാത്തവനായി ഞാൻ ജ്യോതിസ്സായി ഭവിക്കട്ടെ. സ്വാഹാ.

2. വാങ്മനശ്ചക്ഷുഃ ശ്രോത്രജിഹ്വാഘ്രാണ രേതോ ബുദ്ധാരൂതിഃ
സങ്കല്പാ മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം വിപാത്മാ
ഭൂയാസം സ്വാഹാ. (അർത്ഥം സ്പഷ്ടം)

3. ത്വക്ചർമ്മമാംസരുധിര മേദോമജ്ജാസ്നായവോƒസ്ഥീനി
മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം വിപാത്മാഭൂയാസ സ്വാഹാ.

4. ശിരഃ പാണി പാദപാർശ്വപൃഷ്ഠോ രൂദരജംഘാശിശ്നോ
പസ്ഥ പായവോ മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം വിപാ-
ത്മാ ഭൂയാസം സ്വാഹാ.

5. ഉത്തിഷ്ഠ പുരുഷ ഹരിതപിംഗല ലോഹിതാക്ഷിദേഹി
ദേഹി ദദാ പയിതാ മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം
വിപാത്മാഭൂയാസം സ്വാഹാ.

സർവ്വാംഗശുദ്ധിവരുത്തി, ആത്മശുദ്ധനായി ജ്യോതിസ്സായി മാറിയ വ്യക്തി തന്നിലുള്ള ആ അഗ്നിയെത്തന്നെ "ഉത്തിഷ്ഠ പുരുഷ" എന്ന് ഉണർത്തുന്നു. സാധാരണയായി സംന്യാസത്തിനുമുൻപ് ഈ മന്ത്രങ്ങൾ ഉച്ചരിക്കാറുണ്ട്.

## ഷട്ഷഷ്ഠിതമോƒ നുവാകഃ

1. **പൃഥിവ്യപ്തേജോവായുരാകാശാ മേ ശുദ്ധ്യന്താ ജ്യോതിരഹം
വിരജാം വിപാത്മാ ഭൂയാസ സ്വാഹാ.**

2. **ശബ്ദസ്പർശരൂപ രസഗന്ധാ മേ ശുദ്ധ്യന്താം ജ്യോതിരഹം
വിരജാം വിപാത്മാ ഭൂയാസ സ്വാഹാ.**



3. മനോ വാക് കായ കർമ്മണി മേ ശുദ്ധ്യന്താം ജ്യോതിരഹം
വിരജാം വിപാത്മാ ഭൂയാസ സ്വാഹാ.

4. അവ്യക്തഭാവൈരഹങ്കാരൈ ജ്യോതിരഹം വിരജാം
വിപാത്മാ ഭൂയാസ സ്വാഹാ.

5. ആത്മാ മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം
വിപാത്മാ ഭൂയാസ സ്വാഹാ.

6. അന്തരാത്മാ മേ ശുദ്ധ്യന്താം ജ്യോതി
രഹം വിരജാം വിപാത്മാ ഭൂയാ സസ്വാഹാ.

7. പരമാത്മാ മേ ശുദ്ധ്യാന്താം ജ്യോതിരഹം
വിരജാം വിപാത്മാ ഭൂയാസ സ്വാഹാ.

8. ക്ഷുധേ സ്വാഹാ ക്ഷുത് പിപാസായ സ്വാഹാ.
വിവിദ്ധ്യൈസ്വാഹാ. ഋഗ്വിധാനായ സ്വാഹാ
കർഷോത്കായ സ്വാഹാ.
ഓം സ്വാഹാ

ക്ഷുത്തിനും, പിപാസയ്ക്കും, വിവിധ ഋതങ്ങൾക്കും, ഋതവിധാനത്തിനും കർഷത്തിൽ ഉൽക്കയുള്ളവനും (ചെയ്യുന്ന കാര്യത്തിൽ താത്പര്യം—ഉത്കർഷം എന്ന വാക്ക് ഖരോഷ്ടിയായി വായിച്ചത്) നമസ്കാരം വിവിത്തി അല്ലെങ്കിൽ വിവിഷ്ടി (പരോക്ഷത്വം) ഉള്ളവനെന്നും വിവിദ്ദൈ എന്നതിനർത്ഥമുണ്ട്. വിഷ് = വ്യാപിക്കുക എന്ന അർത്ഥത്തിൽ വിവിഷ്ടി സർവ്വവ്യാപിത്വമാണ്.

9. ക്ഷുത്പിപാസാമലം ജ്യേഷ്ഠാമലക്ഷ്മീ നശിയാമ്യഹം
അഭൂതി മ സമൃദ്ധിം ച സർവ്വാ നിർണ്ണദ മേ പാപ്മാന സ്വാഹാ

ക്ഷുത്പിപാസകളാകുന്ന അശുദ്ധി ലക്ഷ്മിക്കു മുമ്പു വരുന്ന ജ്യേഷ്ഠയായ, അലക്ഷ്മിയാകയാൽ അവയെല്ലാം നശിക്കട്ടെ. അഭൂതി, അസമൃദ്ധി മുതലായ സർവ്വപാപങ്ങളും തീരട്ടെ.

10. അന്നമയപ്രാണമയമനോമയ വിജ്ഞാനമയമാനന്ദമയമാത്മാ
മേ ശുദ്ധ്യന്താം ജ്യോതിരഹം വിരജാം വിപാത്മാ ഭൂയാസ സ്വാഹാ.

## സപ്തഷഷ്ഠിതമോƒ നുവാകഃ

1. അഗ്നയേ സ്വാഹാ. വിശ്വേഭ്യോ ദേവേഭ്യഃ സ്വാഹാ. ധ്രുവായം
ഭൂമായ സ്വാഹ. ധ്രുവക്ഷിതയേ സ്വാഹാ. അച്യുതക്ഷിതയേ സ്വാഹ
അഗ്നയേ സ്വിഷ്ടകൃതൈസ്വാഹ. ധർമ്മായസ്വാഹ.
അധർമ്മായസ്വാഹാ
**അദ്ഭ്യഃ സ്വാഹാ. ഓഷധി വനസ്പതിഭ്യഃ സ്വാഹാ. രക്ഷോ ദേവജനേഭ്യഃ സ്വാഹാ. ഗുഹ്യാഭ്യാഃ സ്വാഹാ. അവസാനേഭ്യഃ സ്വാഹ.
അവസാനപതിഭ്യഃ സ്വാഹ. സർവ്വഭൂതേഭ്യഃ സ്വാഹഃ കാമായ സ്വാഹാ.
അന്തരീക്ഷായ സ്വാഹാ. യദേജ്ഞി ജഗതി യച്ച ചേഷ്ടതി നാമ്നോ
ഭാഗേതയം നാമ്നേ സ്വാഹാ**

**(ചലിക്കുന്നതും ചേഷ്ടിക്കുന്നതുമായ സർവ്വത്തെയും കുറിക്കുന്ന നാമം)**

പൃഥിവൈ്യസ്വാഹാ. അന്തരീക്ഷായ സ്വാഹാ ദിവൈസ്വാഹാ
സൂര്യായ സ്വാഹാ ചന്ദ്രമസെസ്വാഹാ നക്ഷത്രേഭ്യഃ സ്വാഹാ
ഇന്ദ്രായസ്വാഹാ ബൃഹസ്പതയേ സ്വാഹാ പ്രജാപതയെ സ്വാഹാ
ബ്രഹ്മണെ സ്വാഹാ സ്വധാപിതൃഭ്യഃ സ്വാഹാ നമോ രുദ്രായ
പശുപതയെ സ്വാഹാ. ദേവേഭ്യഃ സ്വാഹാ. പിതൃഭ്യഃ സ്വധാസ്തു.
ഭൂതേഭ്യോ നമഃ മനുഷ്യഭ്യോ ഹന്താ. പ്രജാപതയേ സ്വാഹാ.
പരമേഷ്ഠിനേ സ്വാഹാ.

2. യഥാ കൂപഃ ശതധാരഃ സഹസ്രധാരോ അക്ഷിതഃ
ഏവാ മേ അസ്തു ധാന്യാം സഹസ്രധാരമക്ഷിതം.
ധനധാന്യൈ സ്വാഹാ.

എപ്രകാരം കൂപം ശതധാരയും സഹസ്രധാരയുമായിരുന്നിട്ടും നാശം സംഭവിക്കാതിരിക്കുന്നുവോ അപ്രകാരം സഹസ്രധാരയായി നാശമില്ലാതെ ധാന്യങ്ങൾ എനിക്കുണ്ടാവട്ടെ. ധനധാന്യേ സ്വാഹാ. ഇവിടെ പറയുന്ന കൂപം ഇന്നും വടക്കേ മലബാറിൽ കാണുന്ന "സുരങ്ക" മെന്നറിയപ്പെടുന്ന ജലധാരകളാണ്. ബാബിലോണിലും പണ്ട് ഇത്തരം കിണറുകൾ ഉപയോഗിച്ചിരുന്നു. കൂപമെന്ന വാക്കിന് ഇന്നത്തെ അർത്ഥത്തിലുള്ള കിണറെന്നർത്ഥമല്ല ഇവിടെ ഉള്ളത്. എല്ലാവർക്കും ഇഷ്ടംപോലെ വാരിക്കോരി ദാനം ചെയ്താലും വീണ്ടുംവീണ്ടും ധനധാന്യങ്ങൾ എനിക്കുണ്ടാവട്ടെ.

(സുരങ്കത്തിലെ ശതധാര, സഹസ്രധാരയായ ഉറവുകൾപോലെ)

3. യേ ഭൂതാഃ പ്രചരന്തിദിവാനക്തം
ബലി മിച്ഛന്തോ, വിതു ദസ്യപ്രേഷ്യോഃ
തേഭ്യോബലിം പുഷ്ടികാമോ ഹരാമി
മയിപുഷ്ടിം പുഷ്ടിപതിർദ്ധധാതു സ്വാഹാ.

വിതുദൻെറ (ദുഃഖം തരുന്നവൻെറ—രുദ്രൻെറ) പരിവാരങ്ങളായ ഭൂതങ്ങൾ ബലി ഇച്ഛിച്ച് രാവും പകലും സഞ്ചരിക്കുന്നു. അവർക്ക് പുഷ്ടികാമനായ ഞാൻ ബലി നല്കുന്നു. പുഷ്ടിപതി എനിക്കു പുഷ്ടി തരട്ടെ, വിതുദൻ കാലാഗ്നി രുദ്രനാണ്. ഭൂതഗണങ്ങൾ പഞ്ചഭൂതങ്ങളും. പഞ്ചഭൂതങ്ങൾക്കു നല്കുന്ന ബലിയാണ് ജീവിതം. ആ ജീവിതത്തിൽ സന്തോഷിച്ച് പുഷ്ടിപതി പുഷ്ടിതരട്ടെ. (ചിലപ്പതികാരത്തിൽ ഇളങ്കോവടികൾ ഭൂതങ്ങൾ ബലി ഇച്ഛിച്ച് സഞ്ചരിക്കുന്നതായി പരാമർശിക്കുന്നുണ്ട്)

## അഷ്ടഷഷ്ടിതമോ*f* നുവാകഃ

1 ഓം തദ്ബ്രഹ്മഃ ഓം തദ്വായുഃ ഓം തദാത്മാ. ഓം
തത് സത്യം. ഓം തത് സർവ്വം. ഓം തത് പുരോർന്നമഃ

**ബ്രഹ്മവും, വായുവും, ആത്മാവും, സത്യവും സർവ്വവുമായ ആ 'പുര' ത്തിന് നമസ്കാരം.**



2. ഓം അന്തശ്ചരതി ഭൂതേഷു ഗുഹായാം വിശ്വമൂർത്തിഷു ത്വം
യജ്ഞസ്ത്വം വഷട്കാരസ്ത്വമിന്ദ്രസ്ത്വം രുദ്രസ്ത്വം വിഷ്ണുത്വം
ബ്രഹ്മത്വം പ്രജാപതിഃ ത്വം തദാപ ആപോ
ജ്യോതിരസോ*f*മൃതം ബ്രഹ്മഭൂർഭുവഃ സുവരോം.

ഭൂതങ്ങളുടെ ഉള്ളിലെ ഗുഹയിൽ നീ വിശ്വമൂർത്തിയായി ചരിക്കുന്നു. നീ യജ്ഞവും വഷട്കാരവും ഇന്ദ്രനും, രുദ്രനും, വിഷ്ണുവും, ബ്രഹ്മാവും പ്രജാപതിയുമാണ്. നീ അതാണ്. ആപസ്സാണ്, ജ്യോതിസ്സാണ്. രസമാണ്, അമൃതമാണ്, ബ്രഹ്മമാണ്. ഭൂർഭുവസ്വർല്ലോകങ്ങളാണ്. ഓം.

## ഏകോനസപ്തതിതമോ*f* നുവാകഃ

ശ്രദ്ധായാം പ്രാണേ നിവിഷ്ടോ*f*മൃതം ജുഹോമി.
ശ്രദ്ധായാമപാ നേ നിവിഷ്ടോ*f*മൃതം ജുഹോമി.
ശ്രദ്ധായാം വ്യാനേ നിവിഷ്ടോ*f*മൃതം ജുഹോമി.
ശ്രദ്ധായാമുദാനേ നിവിഷ്ടോ*f*മൃതം ജുഹോമി.
ശ്രദ്ധായാം സമാനേ നിവിഷ്ടോ*f* മൃതം ജുഹോമി.
ബ്രഹ്മണി മ ആത്മാമൃതത്വായ

ശ്രദ്ധയോടെ അമൃതം പ്രാണാപാനവ്യാന, ഉദാന സമാനന്മാരിൽ ഹോമിക്കുന്നു. ബ്രഹ്മത്തിൽ എൻെറ ആത്മാമൃതം ഹോമിക്കപ്പെടട്ടെ.

2. അമൃതോപസ്തരണമസി.

അമൃതത്തെ സർവ്വവസ്തുക്കൾക്കും ആധാരം (ഉപസ്തരണം) ആയി പറയുന്നു. ഖരവസ്തുക്കൾ ഭക്ഷിക്കുംമുൻപ് ഒരു കൈക്കുമ്പിൾ ജലമെടുത്ത് ഈ മന്ത്രം ചൊല്ലി ആചമിക്കുന്നത് ഈ സങ്കല്പത്തോടെയാണ്.

3. ശ്രദ്ധായാം പ്രാണേനിവിഷ്ടോ*f* മൃതം ജുഹോമി. ശിവോമാം
വിശാപദാഹായ. പ്രാണായ സ്വാഹാ. ശ്രദ്ധായാമപാനേ
നിവിഷ്ടോ*f* മൃതം ജുഹോമി. ശിവോമാം വിശാ പ്രദാഹായ
അപാനായ സ്വാഹാ. ശ്രദ്ധായാം വ്യാനേനി വിഷ്ടോ*f* മൃതം
ജുഹോമി. ശിവോമാം വിശാപ്രദാഹായ. വ്യാനായ സ്വാഹാ.
ശ്രദ്ധായാ മുദാനേ നിവിഷ്ടോ*f*മൃതം ജുഹോമി. ശിവോമാം
വിശാപ്രദാഹായ. ഉദാനായ സ്വാഹാ. ശ്രദ്ധായാം സമാനേ
വിഷ്ടാ*f* മൃതം ജുഹോമി. ശിവോ മാം വിശാപ്രദാഹായ.
സമാനായ സ്വാഹാ. ബ്രഹ്മണി മാ ആത്മാമൃതത്വായ.

ശിവമായ ഹോമദ്രവ്യം (അമൃതം) എനിക്ക് ക്ഷുത്പിപാസകളെ എന്നിൽ പ്രവേശിച്ചു നശിപ്പിക്കട്ടെ. മറ്റ് അർത്ഥം വളരെ സ്പഷ്ടം.

4. അമൃതാപിധാനമസി

**അമൃതം അപിധാനമാണ് (ആവരണം) മറ്റു വസ്തുക്കൾക്ക്. അന്നത്തിന് ആവരണം ജലം. മൃതത്തിന് ആവരണം അമൃതം.**

## സപ്തതിതമോƒ നുവാകഃ

3. ശ്രദ്ധായാം പ്രാണേ നിവിശ്യാമൃതം ഹുതം. പ്രാണമന്നേനാവ്യായ സ്വ. ശ്രദ്ധായാമപാനേ നിവിശ്യാമൃതം ഹുതം. അപാനമന്നേ നാപ്യായസ്വ. ശ്രദ്ധായാം വ്യാനേ നിവിശ്യാമൃതം ഹുതം. വ്യാനമന്നേ നാപ്യായസ്വ. ശ്രദ്ധായാമുദാനേ നിവിശ്യാമൃതം ഹുതം. ഉദാനമന്നേനാ-പ്യായസ്വ. ശ്രദ്ധായാസമാനേനിവിശ്യാമൃതം ഹുതം സമാനമന്നേനാ പ്യായസ്വ.

(ശ്രദ്ധയോടുകൂടി പ്രാണാദികളിൽ അമൃതം അർപ്പിച്ച് ആ അന്നത്താൽ പ്രാണാദികൾ ബലം പ്രാപിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.)

## ഏകസപ്തതിതമോƒ നുവാകഃ

അംഗുഷ്ഠമാത്രഃ പുരുഷോംതഗുഷ്ഠം ച സമാശ്രിതഃ
ഈശഃ സർവ്വസ്യ ജഗതഃ പ്രഭു പ്രീണാതു വിശ്വഭുക്.

അംഗുഷ്ഠമാത്രനായ പുരുഷൻ അംഗുഷ്ഠത്തെ ആശ്രയിച്ചിരിക്കുന്നു. സർവ്വജഗത്തിൻെറയും ഈശനായ പ്രഭു വിശ്വം ഭുജിച്ച് സന്തുഷ്ടനാകുന്നു.

## ദ്വിസപ്തതിതമോƒ നുവാകഃ

വാങ്മ ആസ്യം. നാസോഃ പ്രാണഃ
അക്ഷ്യോാശ്ചക്ഷുഃ കർണ്ണയോഃ
ശ്രോത്രം. ബാഹുവോർബ്ബലം. ഉരുവോരോജഃ
അരിഷ്ടോ വിശ്വാന്യംഗാനി തനുഃ തനുവാം മേ
സഹ നമസ്തേ അസ്തുമാമാ ഹിംസി.

മുഖത്തിൽ വാക്കും നാസികയിൽ പ്രാണനും അക്ഷിയിൽ ചക്ഷുസ്സും കർണ്ണത്തിൽ ശ്രോത്രവും ബാഹുവിൽ ബലവും ഊരുവിൽ ഓജസ്സും ഉണ്ടാവട്ടെ. എൻെറ ശരീരത്തോടുകൂടി ശരീരങ്ങൾ (സ്ഥൂലദേഹത്തോടുകൂടി സൂക്ഷ്മ ദേഹങ്ങൾ) ഒരു കുറവും കൂടാതെ സർവ്വാംഗത്തോടെയിരിക്കട്ടെ. നിനക്കു നമസ്കാരം, എന്നെ ഹിംസിക്കരുത്.

## ത്രിസപ്തതിതമോƒ നുവാകഃ

വയം സുപർണ്ണാം ഉപസേദുരിന്ദ്രം ഋഷയോ നാഘമാനാഃ
അപദ്ധ്വാന്തമൂർണ്ണഹി പൂധിം ചക്ഷുർമ്മുഗ്ദ്ധ്യസ്മാന്നിധയേവ
ബദ്ധ്വാൻ.

സുപർണ്ണങ്ങളായ പക്ഷികൾ (വയം) പോലെ പ്രിയമേധസ്സുകളായി പാപം തീർന്ന ഋഷിമാർ ഇന്ദ്രനെ പ്രാപിച്ചു. ഞങ്ങളുടെ ഇരുട്ടു നീക്കുക എന്നു പറഞ്ഞു. അവരുടെ കണ്ണുകൾ പൂർണ്ണമായി; മുഗ്ദ്ധരായി. അവരെപ്പോലെ ബന്ധിതരായ ഞങ്ങൾക്കും മുക്തിതരിക.

## ചതുഃസപ്തതി തമോƒ നുവാകഃ

പ്രാണാനാം ഗ്രന്ഥി രസി രുദ്രോ മാം വിശാന്തകഃ തേനാന്നേനാപ്യായസ്വ.

രുദ്രാ, പ്രാണങ്ങളുടെ ഗ്രന്ഥികൾ നീയാണ്. അന്തകനായി എന്നിൽ പ്രവേശിക്ക. അന്നത്താൽ രക്ഷിക്ക.

## പഞ്ചസപ്തതിതമോƒ നുവാകഃ

നമോ രുദ്രായ വിഷ്ണവേ മൃത്യുർമ്മേഃ പാഹി.

വിഷ്ണുവിനും രുദ്രനും നമസ്കാരം. മൃത്യുവിൽനിന്ന് രക്ഷിക്കുക.

## ഷഡ്സപ്തതിതമോƒ നുവാകഃ

ത്വഹേമഗ്നേ ദ്യുഭിസ്ത്വമാശ്യശുക്ഷണിസ്ത്വമദ്ഭ്യസ്ത്വ മശ്മനസ്പരി
ത്വം വനേഭ്യസ്ത്വമോഷധീഭ്യസ്ത്വം നൃണാം നൃപതേ ജായസെ ശുചി

അഗ്നേ, നൃപന്മാരിൽ നൃപനായ നീ ദ്യോവിലും സർവ്വദിക്കിലും വിളങ്ങുന്നു. ജലത്തിലും മേഘത്തിലും കല്ലിലും വനത്തിലും ഔഷധികളിലും സൂര്യനിലും ജനിക്കുന്നു.

## സപ്തസപ്തതിതമോƒ നുവാകഃ

ശിവേനം മേ സംതിഷ്ഠസ്വ സ്യോനേനംമേ സംതിഷ്ഠസ്വ
സുഭൂതേനമേ സംതിഷുസ്വബ്രഹ്മവർച്ചസേന മേ
സംതിഷ്ഠസ്വയജ്ഞസ്യർദ്ധിമനുസംതിഷ്ഠ സ്വോപം തേ
യജ്ഞ നമഃ ഉപതേ നമ ഉപതേ നമഃ

ഹേ യജ്ഞാ, നിൻെറ സാന്നിദ്ധ്യത്തെ നമിക്കുന്നു. ഞാൻ ശിവത്താൽ വ്യാപിക്കപ്പെടട്ടെ. ആനന്ദദാതാവാൽ പ്രാപിക്കപ്പെടട്ടെ. സുഭൂതത്താൽ പ്രാപിക്കപ്പെടട്ടെ. ബ്രഹ്മവസ്സാൽ, യജ്ഞത്താൽ, ഋദ്ധിയാൽ പ്രാപിക്കപ്പെടട്ടെ.

## അഷ്ടസപ്തതിതമോ ƒ നുവാകഃ

സത്യം പരംപരാം സത്യം സത്യേന ന സുവർഗ്ഗല്ലോകാച്യവമന്തേ
കദാചന സതാംഹിസത്യം തസ്മാത് സത്യേ രമന്തേ.

പരമപരമമായ സത്യം സത്യത്താലും സ്വർഗ്ഗലോകത്താലും എന്നും പരാജയപ്പെടുന്നില്ല. സത്യമാണ് സത്ത്. അതിനാൽ സത്യത്തിൽ രമിക്കുക.

തപ ഇതി തപോനാനശനാത് പരം യദ്ധി പരം തപസ്തദം
ദുർദ്ധർഷതദ് ദുരാധഷതസ്മാത്തപസിരമന്തേ.

തപസ്സ് ഉപവാസത്തെക്കാൾ ശ്രേഷ്ഠമാണ്. തപസ്സ് പ്രാപിക്കാൻ പ്രയാസമാണ്. അതിനാൽ തപസ്സിൽ രമിക്കുക.

ദമ ഇതി നിയതം ബ്രഹ്മചാരിണസ്തസ്മാദൂമേ രമന്തേ.

ദമത്തിൽ എപ്പോഴും ബ്രഹ്മചാരിയും ഇരിക്കുന്നു. അതിനാൽ ദമത്തിൽ രമിക്കുക.

ശമ ഇത്യ രണ്യേമുനയസ്തസ്മാശ്ചമേ രമന്തെ.
ദാനമിതി സർവ്വാണിഭൂതാനി പ്രശംസന്തിദാനാന്നാതി
ദുഷ്കരം തസ്മാദ്ദാ നേ രമന്തേ.
ധർമ്മ ഇതി ധർമ്മണേ സർവ്വമിദം പരിഗൃഹീതം ധർമ്മാന്നാതി
ദുശ്ചരം തസ്മാദ്ദുർദ്ധേ രമന്തെ. പ്രജന ഇതി ഭൂയാം
സസ്തസ്മാത്ഭൂയിഷ്ഠാഃ പ്രജായന്തെ തസ്മാത് ഭൂയിഷ്ഠാഃ
പ്രജനനേ രമന്തേ. അഗ്നയ ഇത്യാഹ തസ്മാദഗ്നയ ആധാതവ്യാഃ
അഗ്നിഹോത്രമിത്യാഹാ തസ്മാദഗ്നിഹോത്രേ രമന്തേ.
യജ്ഞഇതിയജ്ഞേനഹി ദേവാദിവം ഗതാസ്തസ്മാദ്യജ്ഞേ രമന്തെ.
മാനസമിതിവിദ്വാംസസ്തസ്മാദ്വിദ്വാംസ ഏവമാനസേ രമന്തെ.
ന്യാസ ഇതിബ്രഹ്മാബ്രാഹി പരഃ പരോഹിബ്രഹ്മാതാനി വാ
ഏതാന്യവരാണി തപാംസിന്യാസ ഏവാത്യരേചയതയ
ഏവം വേദേത്യുപനിഷത.

## ഏകോനാശീതി തമോ*f* നുവാകഃ 79

പ്രാജാപത്യോഹാരുണിഃ സുപർണ്ണായഃ പ്രജാപതിം പിതരമുപ സസാരകിം ഭഗവന്തഃ പരമം വദന്തീതി തസ്മൈ പ്രോവാച. സത്യേന വായുരാവാതി സത്യേ നാദിത്യോ രോചതേ ദിവി സത്യം വാചഃ പ്രതിഷ്ഠാ സത്യേ സർവം പ്രതിഷ്ഠിതം തസ്മാത്സത്യം പരമം വദന്തി. തപസാ ദേവാ ദേവതാമഗ്രആയനതപസാർഷയഃ സുവരന്വവിന്ദന തപസാ സപത്നാൻ പ്രണുദാമാരാതി സ്തപസി സർവ്വം പ്രതി ഷ്ഠിതം തസ്മാത്തപഃ പരമം വദന്തി. ദമേനദാന്താഃ കിൽബിഷമവധൂന്വന്തിദമേന ബ്രഹ്മചാരിണഃ സുവരഗച്ഛനദ മോഭൂതാനാം ദുരാധർഷം ദമേസർവ്വം പ്രതി ഷ്ഠി തം തസ്മാദ്ദമഃ പരമം വദന്തി. ശമേന ശാന്താഃ ശിവമാചരന്തി ശമേനനാകം മുനയോ *f* ന്വ വിന്ദന ശമോഭൂതാനാം ദുരാധർഷം ശമേ സർവ്വം പ്രതിഷ്ഠിതം തസ്മാചമഃ പരമം വദന്തി. ദാനം യജ്ഞാനം വരൂത്ഥം ദക്ഷിണാ, ലോകേദാതാരം സർവ്വഭൂതാന്യുപജീവന്തി, ദാനേനാരാതിരപാനുദന്തദാനേനദ്വിഷന്തോമിത്രാ ഭവന്തി ദാനേസർവ്വം പ്രതിഷ്ഠിതം തസ്മാദ്ദാനം പരമം വദന്തി. ധർമ്മോ വിശ്വസ്യ ജഗതഃ പ്രതിഷ്ഠാലോകേ ധർമ്മിഷ്ഠം പ്രജാ ഉപസർപ്പന്തി ധർമ്മണാപാപമപനു ദതിധർമ്മ സർവ്വ പ്രതിഷ്ഠിതം തസ്മാദ്ദർമ്മം പരമം വദന്തി പ്രജനനം വൈപ്രതി ഷ്ഠാ ലോകേ സാധു പ്രജായാസ്തന്തും തന്വാനഃ പിതൃണാർമ്മനുന്നോ ഭവന്തി, തദേവ തസ്യാനൃണം തസ്മാൻ പ്രജനനം പരമം വദന്തി അഗ്നയോവൈത്രയീ വിദ്യാ ദേവയാനഃ പന്ഥാ ഗാർഹപത്യ ഋകപൃഥിവീരഥന്തരമന്വഹാര്യപചനഃ യജുരന്തരിക്ഷം വാമദേവ്യമാഹവനീയഃ സാമംസുവർഗ്ഗോ ലോകോബൃഹത സ്മാദഗ്നീനപരമം വദന്തി. അഗ്നിഹോത്രം സായം പ്രാതർഗൃഹാണാം നിഷ്കൃതിഃ സ്വിഷ്ടം സുഹുതം യജ്ഞക്രതൂനാം പ്രായണം സുവർഗ്ഗസ്യ ലോകസ്യജ്യോതിസ്ത സ്മാദഗ്നി ഹോത്രം പരമം വദന്തി. യജ്ഞ ഇതി യജ്ഞോഹി ദേവാനാം യജ്ഞേന ഹിദേവാദിവംഗതാ യജ്ഞേന സുരാനപാനുദന്തയജ്ഞേന ദ്വിഷന്തോമിത്രാ ഭവന്തി യജ്ഞേ സർവ്വം പ്രതിഷ്ഠിതം തസ്മാദ്യജ്ഞം പരമം വദന്തി. മാനസം



വൈ പ്രാജാപത്യം പവിത്രം മാനസേന മനസാ സാധു പശ്യതി മനസാ ഋഷയഃ പ്രജാ അസൃജന്തമാനസേ സർവ്വ പ്രതിഷ്ഠിതം തസ്മാന്മാനസം പരമം വദന്തി. ന്യാസ ഇത്യാഹുർമ്മനീഷിണോ ബ്രഹ്മാണം ബ്രഹ്മാവിശ്വഃ കതമഃ സ്വയംഭൂഃ പ്രജാപതിഃ സംവത്സര ഇതി. സംവത്സരോ *f* സാവാദിത്യോ യ ഏഷ ആദിത്യേ പുരുഷഃ സപരമേഷ്ഠീ ബ്രഹ്മാത്മാ, യാഭിരാദിത്യസ്തപ തിരശ്മിഭിസ്താപിഃ പർജ്ജന്യോവർമ്മനിപർജ്ജന്യോനോഷധി വനസ്പതയഃ പ്രജായന്ത ഓഷധി വനസ്പതിഭിരന്നം ഭവത്യന്നേന പ്രാണാ! പ്രാണൈർബ്ബലം ബലേനതപസ്തപേന ശ്രദ്ധാശ്രദ്ധയാമേധാ മേധയാ മനീഷാ മനീഷയാ മനോമനസാശാന്തിഃ ശാന്ത്യാ ചിത്തം ചിത്തേന സ്മൃതിഃ സ്മൃത്യാസ്മാരഃ സ്മാരേണ വിജ്ഞാനം വിജ്ഞാനേ നാത്മാനം വേദയതി. തസ്മാദന്നം ദദൻ സർവ്വാണ്യേതാനി ദദാത്യന്നാത് പ്രാണാഭവന്തി ഭൂതാനാം പ്രാണൈർമ്മനോ മനസശ്ച വിജ്ഞാനം വിജ്ഞാനാ ദാനന്ദോ ബ്രഹ്മയോനിഃ

സവാ ഏഷ പുരുഷഃ പഞ്ചധാ പഞ്ചാത്മാ യേന സർവ്വമിദം പ്രോതം പൃഥിവീ ചാന്തരിക്ഷം ച ദ്യൌശ്ചദിശ ശ്ചാവാന്തരദിശാത്വസവൈ സർവ്വമിദം ജഗത്സ സഭൂതം സഭവ്യം ജിജ്ഞാസ ക്ലപ്ത ഋതജാരയിഷ്ഠാഃ ശ്രദ്ധാസത്യോപ ഹസ്വാന്തമസോപരിഷ്ടാത്. ജ്ഞാത്വാ തമേവം മനസാ ഹൃദാച ഭൂയോന മൃത്യു മുപയാഹി വിദ്വാൻ. തസ്മാന്ന്യാസമേഷാം തപസാമതിരിക്തമാഹുഃ

വസുരണ്വോ വിഭുരസിപ്രാണോത്വമസിഃ സന്ധാതാബ്രഹ്മനത്വമസി വിശ്വസൃതോ ജോദാസ്ത്വ മസ്യഗ്നേരസി വർച്ചോദാസ്ത്വമസി സൂര്യസ്യ ധ്യുമ്നോദാസ്ത്വമസി ചന്ദ്രമസ ഉപയാമഗൃഹീതോ *f* സി ബ്രഹ്മണേത്വാ മഹസേ.

ഓമിത്യാത്മാനം യുഞ്ജീത. ഏതദ്വൈ മഹോപനിഷദം ദേവാനാം ഗുഹ്യം. യ ഏവം വേദബ്രഹ്മണോമഹിമാന മാപ്നോതി തസ്മാദ ബ്രഹ്മണോ മഹിമാനമിത്യുപനിഷത.

## അശീതിതമോനുവാകഃ 80

തസ്യൈവം വിദുഷോ യജ്ഞസ്യാത്മാ യജമാനഃ ശ്രദ്ധാപത്നി ശരീര മിദ്ധ് മമുരോ വേദിർല്ലോമാനി ബർഹിർവേദഃ ശിഖാഹൃദയം യൂപഃ കാമ ആജ്യം മന്യുഃപശുസ്തപോ *f* നിർദർമഃ ശമയിതാ (ദാനം) ദക്ഷിണാവാഗ്ധ്യോതാ പ്രാണ ഉദ്ഗാതാ ചക്ഷു രദ്ധ്വര്യുർ മ്മനോ ബ്രഹ്മാ ശ്രോത്ര മഗ്നീത യാവദ്ഘ്രിയതേ സാദീക്ഷായദശനാതിത ദ്വവീരൃത്പിബന്തി തദസ്യ സോമപാനം യദ്രമതേ തദുപസദോ യത്സഞ്ചരത്യുപവിശം ത്യുത്തിഷ്ഠതേ ച സപ്രവർഗ്ഗ്യോ യന്മുഖം തദാഹവനീയോയാ വ്യാഹൃതീ രാഹൂതീര്യ ദസ്യവിജ്ഞാന തജ്ജുഹോതി യത്സായം പ്രാതരിതി തത്സമിധം യത്പ്രാതർ മധ്യന്ദിനാം സായം ച താനി സവനാനിയേ അഹോരാത്രേ തേദർശപൂർണ്ണയാ സൌയേ*f*ർദ്ധമാസാശ്ച മാസാശ്ചതേ ചാതുർമാസ്യാനിയ ഋതവസ്തേ പശുബന്ധായേ സംവത്സരാശ്ച പരിവത്സരാശ്ച തേ*f*ഹർഗ്ഗണാഃ സർവ്വവേദസം വാ ഏതത്സത്രം യന്മരണം തദവഭൃതം ഏതദ്വൈ ജരാമര്യമഗ്നിഹോത്രം സത്രം യ ഏവം വിദ്വാനുദഗയനേ പ്രമീയതേ ദേവാനാമേവ മഹിമാനം ഗത്വാദിത്യസ്യ സായുജ്യം ഗച്ഛരത്യഥയോ ദക്ഷിണേ പ്രമീയതെ പിതൃണാ മേവ മഹിമാനം ഗത്വാ ചന്ദ്രമസഃ സായുജ്യം

ഗച്ഛരത്യേതൗ വൈ സൂര്യാ ചന്ദ്രയസോർമ്മഹിമാനൗബ്രാഹ്മണോ വിദ്വാനഭി ജയതി തസ്മാദ് ബ്രഹ്മണോ മഹിമാനമാപ്നോതി തസ്മാദ് ബ്രഹ്മണോ മഹിമാനമിത്യുപനിഷത.

ഓം ശം നോമിത്രഃ ശം വരുണഃ ശം നോ ഭവത്വര്യമാ.
ശംന ഇന്ദ്രോബൃഹസ്പതിഃ ശംനോ വിഷ്ണു രുരുക്രമഃ
നമോ ബ്രഹ്മണേ. നമസ്തേ വായോ.
ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി.
ത്വമേവ പ്രത്യക്ഷം ബ്രഹ്മവാദിഷം
ഋത മവാദിഷം. സത്യമ വാദിഷം
തന്മാമാവീത തദ്വക്താരമവീത ആവിൻമാമ് ആവിദ്വക്താരം.
ഓം സഹനാവവതു.
സഹനൗ ഭുനക്തുഃ
സഹവീര്യം കരവാവഹൈ.
തേജസ്വിനാവധീതമസ്തു.
മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# ഭാഗം 3

# “കൃഷ്ണവൈരാജം”

## ഉള്ളടക്കം



# 1

# മുണ്ഡകോപനിഷത്ത്

ഓം ഭദ്രം കർണ്ണോഭിഃ ശ്രുണുയാമദേവാ
　　ഭദ്രം പശ്യേമാക്ഷ ഭിര്യജത്രാഃ
　　സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ-
　　വ്യശേമ ദേവഹിതം യദായുഃ
　　സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ
　　സ്വസ്തി നഃ പൂഷാ വിശ്വവേദാ
　　സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമിഃ
　　സ്വസ്തി നോ ബൃഹസ്പതിർദ്ദധാതു.

അഥർവ്വവേദത്തിലെ മന്ത്രങ്ങളാണ് "ബ്രഹ്മാദേവാനാം" എന്നാരംഭിക്കുന്ന മുണ്ഡകോപനിഷത്തിലുള്ളത്. ശിരസ്സിൽ അഗ്നിധാരണം എന്ന ലക്ഷണത്തോടു കൂടിയ ശിരോവ്രതത്തെയാണ് അഥർവ്വണന്മാർ വേദവ്രതമെന്നു പറയുന്നത്. അഗ്നിധാരണംകൊണ്ട് ശിരസ്സിലെ രോമങ്ങളെല്ലാം കരിഞ്ഞുപോകുന്നതിനാൽ തല "മുണ്ഡനം" ചെയ്തപോലെ കാണപ്പെടുന്നു. അതുപോലെ ബ്രഹ്മവിദ്യ ഉപാസിക്കുന്നവന് ആത്മഭാവത്താൽ ശ്രദ്ധാഭക്തികൾ ബ്രഹ്മത്തിൽ ഉറയ്ക്കുമ്പോൾ ഗർഭജന്മജരാരോഗാദികളാകുന്ന അനർത്ഥപൂഗങ്ങൾ നശിച്ചുപോകുന്നു. (നിശാതയതി) ബ്രഹ്മത്തിലേക്കുള്ള പ്രയാണത്തെ തടുക്കുന്ന അവിദ്യാദി സംസാരകാരണങ്ങൾ നശിച്ചുപോകുന്നു. (അവസാദയതി) അങ്ങനെ ഉപ, നിഷാതയതി എന്നും ഉപനി, സാദയതി എന്നും അർത്ഥം വരുന്ന ഉപനിഷദ്പദത്തിന് ഈ മന്ത്രങ്ങൾ അർഹമാകുന്നു. തലയിലെ രോമംപോലെ സംസാരകാരണങ്ങളെ മുഴുവനായി നീക്കിക്കളഞ്ഞാൽ അവശേഷിക്കുന്നത് ബ്രഹ്മം മാത്രം. ഇതിന്റെ സിംബലായിട്ട് ചില സംന്യാസിമാർ ശിരസ്സ് മുണ്ഡനം ചെയ്യുന്നു.

## മുണ്ഡകം 1

### ഖണ്ഡം 1

1. ഓം ബ്രഹ്മാ ദേവാനാം പ്രഥമഃ സംബഭൂവ
   വിശ്വസ്യ കർത്താ ഭുവനസ്യ ഗോപ്താ
   സ ബ്രഹ്മവിദ്യാം സർവ്വ വിദ്യാപ്രതിഷ്ഠാ
   മഥർവ്വായ ജ്യേഷ്ഠപുത്രായ പ്രാഹ.

വിശ്വത്തിന്റെ കർത്താവും ഭുവനത്തിന്റെ ഗോപ്താവുമായി, ദേവന്മാരിൽ വെച്ചു പ്രഥമനായ ബ്രഹ്മം ഉണ്ടായി. ആ ബ്രഹ്മം, സർവ്വവിദ്യകളെയും ഏതൊന്നിൽ പ്രതിഷ്ഠിച്ചിരിക്കുന്നുവോ ആ ബ്രഹ്മവിദ്യയെ തന്റെ മൂത്ത പുത്രനായ അഥർവ്വന് ഉപദേശിച്ചു.

ഇവിടെ വിശ്വത്തിന്റെ സൃഷ്ടികർത്താവും രക്ഷിതാവുമായി സഗുണേശ്വരരൂപത്തിലാണ് ബ്രഹ്മത്തെ സങ്കല്പിക്കുന്നതെന്നത് ശ്രദ്ധേയമാണ്. സഗുണേശ്വരസങ്കല്പം ഭക്തിമാർഗ്ഗത്തെ പോഷിപ്പിക്കുന്നതാണ്. ഭുവനങ്ങളുടെ 'ഗോപ്താവ്' എന്നാൽ സംരക്ഷകൻ. "ഗോപാല"ൻ എന്ന സഗുണേശ്വര സങ്കല്പം, വിഷ്ണു എന്ന "സ്ഥിതി"കർത്താവായ പ്രതിഭാസത്തിന് ഇപ്രകാരമാണ് നല്കപ്പെട്ടത്.

ദേവൻ എന്നാൽ ദ്യോതിക്കുന്നവൻ, പ്രകാശിക്കുന്നവൻ. ജ്യോതിസ്സുകളിൽവെച്ച് ആദ്യത്തേതാണ് ഇവിടെ പറയപ്പെടുന്ന സഗുണബ്രഹ്മം. സംബഭൂവ എന്നതുകൊണ്ട് അഭിവ്യക്തമാവുക എന്നർത്ഥം. തമസ്സിൽ ആദ്യമായി പ്രകാശിച്ച ജ്യോതിസ്സ് എന്നാണ് ഇവിടെ അതിനർത്ഥം.

ജ്യോതിസ്സുകളുടെ ജ്യോതിസ്സായ ആ പ്രകാശത്തെ ജ്യോതിഷാചാര്യനായ ഗർഗ്ഗമഹർഷി ഗർഗ്ഗസംഹിതയിലെ ഗോലോകധാമവർണ്ണനയിൽ നമുക്കു കാട്ടിത്തരുന്നു. വൈകുണ്ഠത്തിനും അപ്പുറത്താണ് ഗോലോകം. നാം ബ്രഹ്മാണ്ഡമെന്നു വിളിക്കുന്ന നമുക്കറിയാവുന്ന ഈ "യൂണിവേഴ്സിന്റെ ശിഖരത്തിനു മുകളിൽ വാമനന്റെ ഇടത്തെ പെരുവിരലിലെ നഖം തട്ടി ഒരു ദ്വാരമുണ്ടായി. ആ ദ്വാരത്തിലൂടെ ഈ ബ്രഹ്മാണ്ഡത്തിന്നപ്പുറത്തുള്ള ബ്രഹ്മാണ്ഡങ്ങളിലേക്കു കടക്കാം. അതിനപ്പുറം കടന്നാൽ നമ്മുടെ ബ്രഹ്മാണ്ഡത്തെ കുടകപ്പാലപ്പഴംപോലെയോ തൊണ്ടിപ്പഴംപോലെയോ ചെറുതായികാണാം. മാത്രമല്ല, ബ്രഹ്മജലത്തിൽ അനേകം ബ്രഹ്മാണ്ഡങ്ങൾ വേറെയും കൂവളക്കായ്കൾപോലെ ഉരുണ്ടുകളിക്കുന്നതു കാണാം. അവിടെനിന്നും ഒരു കോടി യോജന മുകളിൽ എട്ടുപുരങ്ങൾ ഉണ്ട്. അതിനും മുകലിലാണ് വിരാജാനദീതടം. ശുഭ്രയായി അലയടിക്കുന്ന ആ യമുനാതീരത്തിലാണ് "അസംഖ്യകോടി മാർത്താണ്ഡജ്യോതിഷാം മണ്ഡലം" ആയ ഗോലോകം. ആ നിരാകാരമായ ചൈതന്യമണ്ഡലം സാകാരമായി ഭക്തന്മാർക്ക് കാഴ്ചയരുളുന്നു.

ഭൂമീദേവിയും ബ്രഹ്മാവും ദേവന്മാരും വിഷ്ണുവും അടങ്ങിയ സംഘം അവിടേക്കു കടക്കാൻ ശ്രമിക്കവെ മഞ്ഞപ്പട്ടും വേത്രവും ധരിച്ച ചന്ദ്രാനന വന്നു ചോദിക്കുന്നത് "നിങ്ങൾ ഏത് ബ്രഹ്മാണ്ഡത്തിലെ ആളുകളാണ്" എന്നാണ്. ഒരു ബ്രഹ്മാണ്ഡത്തെ മാത്രമേ നമ്മെപ്പോലെ ദേവന്മാരും അറിയുന്നുള്ളു. അതിനാൽ അവർ ആശ്ചര്യപ്പെട്ടുചോദിച്ചു.

**"അഹോ അണ്ഡാന്യുതാന്യാനി**
**നാസ്മാഭിർദർശനാനി ച**
**ഏകമണ്ഡം പ്രജാനീമോ ത**
**ഥോപരം നാസ്തിനഃ ശുഭേ."**

**"അഹോ, അണ്ഡങ്ങൾ വേറെയുമുണ്ടോ? ഞങ്ങൾ ദർശിച്ചിട്ടില്ല. ഒരണ്ഡമേ ഞങ്ങളുടെ അറിവിലുള്ളൂ. ശുഭേ, മറ്റ് അണ്ഡങ്ങളൊന്നുമില്ല"** ചന്ദ്രാനന പറഞ്ഞു:



"ബ്രഹ്മദേവാ, അണ്ഡങ്ങൾ കോടിയുണ്ട്. അവയിലോരോന്നിലും നിങ്ങളെപ്പോലെ വെവ്വേറെ ദേവന്മാരും അനേകമുണ്ട്. ഗ്രാമനാമംപോലും അറിയാത്ത നിങ്ങൾ ഇവിടെ ഇതുവരെ വന്നിട്ടില്ല. ജഡബുദ്ധികൊണ്ടാണ് നിങ്ങൾ ആനന്ദിക്കുന്നത്. ഗൃഹംവിട്ട് നിങ്ങൾ ഇതുവരെ പുറത്തിറങ്ങിയിട്ടില്ല. അതുകൊണ്ട്, ബ്രഹ്മാണ്ഡം ഒന്നേയുള്ളു എന്ന് നിങ്ങൾ കരുതുന്നു. അതിനകത്തിരിക്കുന്നവരുടെ സ്ഥിതി ഔദുംബരഫലത്തിനകത്ത് അകപ്പെട്ട ഈച്ചകളുടേതാണ്."

ഇന്ന് നമ്മുടെ ആസ്ട്രോഫിസിസിസ്റ്റുകൾ ഗർഗ്ഗമഹർഷിയുടെ ഈ വിവരണത്തിന്റെ സാരാംശം ഗ്രഹിച്ചിരിക്കുന്നു. അനേകയോജന പരന്നുകിടക്കുന്ന പരിധിയില്ലാത്ത ഊർജ്ജമണ്ഡലത്തിൽ അനേകം "യൂണിവേഴ്സു"കളുടെ സാദ്ധ്യത അവർ കണ്ടെത്തിയിട്ട് ഒരു നൂറുവർഷംപോലുമായിട്ടില്ല.

ഐൻസ്റ്റൈന്റെ പ്രസിദ്ധമായ സമവാക്യം $E=Mc^2$ ഒരു വർഗ്ഗമൂലമാണ്. — 8 X — 8; 8 X 8 = രണ്ടും 64 തന്നെ. അതുപോലെ $+mc^2$, — $mc^2$ രണ്ടും E തന്നെ. ഈ നെഗറ്റീവ് എനർജിസ്റ്റേറ്റിനെ ഡിറാക്കിന്റെ സിദ്ധാന്തത്തിലേക്ക് 1929-ൽ സമന്വയിച്ചപ്പോഴാണ് ദ്രവ്യത്തിന് പ്രതിദ്രവ്യവും, ഇലക്ട്രോണിന് ഒരു പോസിട്രോണും, ബ്രഹ്മാണ്ഡത്തിനൊരു പ്രതിബ്രഹ്മാണ്ഡവും ഉണ്ടാവാമെന്ന് ശാസ്ത്രജ്ഞന്മാർക്കു തോന്നിത്തുടങ്ങിയത്. അങ്ങനെയാണ് ഡിറാക്ക് ഉന്നയിച്ച 'ദ്വാരസിദ്ധാന്ത'ത്തെ (hole theory) ശാസ്ത്രലോകം സ്വീകരിച്ചതും. ക്വാണ്ടത്തിന്റെ അനിശ്ചിതചലനത്താൽ ഫോട്ടോണുകൾ അഗാധമായ ശൂന്യാകാശസമുദ്രത്തിലെ നെഗറ്റീവ് ഊർജ്ജാവസ്ഥകളിൽ ഇടിക്കുമ്പോൾ, ആ നെഗറ്റീവ് കണങ്ങൾക്കു സ്ഥാനപരിഭ്രംശം ഉണ്ടാവുമെന്നും അവ ഇരുന്ന സ്ഥാനത്ത് ഒരു ദ്വാരം ഉണ്ടാവുമെന്നും കണ്ടു. ഇലക്ട്രോണിനപ്പുറത്ത് ആന്റി ഇലക്ട്രോണും, ഭൂമിക്കപ്പുറത്ത് പാതാളവും, ബ്രഹ്മാണ്ഡത്തിനപ്പുറത്ത് അനേകം ബ്രഹ്മാണ്ഡങ്ങളും സങ്കല്പിക്കാൻ ശാസ്ത്രത്തിനേ കഴിയൂ. ഗോലോകപതിയായ ശ്രീകൃഷ്ണന്റെ "ദ്വാരാപുര"ങ്ങൾ ബ്രഹ്മാണ്ഡത്തിൽനിന്നു ബ്രഹ്മാണ്ഡത്തിലേക്കു നയിക്കുന്ന തമോദ്വാരങ്ങളാണെന്നും അതിലൂടെ ബ്രഹ്മരസം പ്രവഹിക്കുന്നു എന്നും ആ പ്രവാഹമാണ് 'വിരജ' എന്നും ഗർഗ്ഗാചാര്യർ എന്ന ജ്യോതിശ്ശാസ്ത്രജ്ഞൻ സംശയത്തിനിടനല്കാതെ പറയുന്നു. കൃഷ്ണ എന്നും വിരജ എന്നും യമുന എന്നും വിളിക്കുന്ന ബ്രഹ്മജലപ്രവാഹം കൃഷ്ണന്റെ പ്രിയപത്നിയാണ്; കാളിന്ദി എന്നറിയപ്പെടുന്ന ആപസ്സാണ്. കൃഷ്ണവർണ്ണമായ ആ ചൈതന്യമണ്ഡലം കറുപ്പാണെങ്കിലും ശൂന്യാകാശമല്ല. The so called 'empty vacuum' is not really empty. What we call 'real' particles are like the froths and bubbles on a sea of quivering vacuum activity.......The particles are the phenomenal appearances of space itself. Particles are the bubbles; space is the underlying sea water" **വെളുത്ത ശുഭ്രമായ അലകളും നുരകളും ആർത്തലയ്ക്കുന്ന കൃഷ്ണാനദിയിലെ (വിരജ) ജലംതന്നെയാണ് ഈ ശാസ്ത്രജ്ഞന്മാരും ദർശിക്കുന്നത്. രണ്ടു particle തമ്മിലുള്ള interaction എന്നു പറഞ്ഞാൽ രണ്ടു മണ്ഡലങ്ങൾ തമ്മിലുള്ള interaction ആണെന്നും particle നുപകരം string ആണ് ശരിയെന്നും ശാസ്ത്രലോകം അറിഞ്ഞപ്പോഴാണ് പുതിയ superstring സിദ്ധാന്തങ്ങളുടെ ഉത്ഭവം.**

The present Superstring theory has ten dimensions, nine for space and one for time. ഒൻപതു നക്ഷത്രങ്ങളും കാലവും എന്ന ഈ 10 dimensions ഭാരതീയ ജ്യോതിശ്ശാസ്ത്രജ്ഞർക്ക് നേരത്തെ അറിയാം. നാം കാണുന്ന ദ്രവ്യപ്രപഞ്ചം കാണാത്ത പ്രപഞ്ചത്തിൻെറ പത്തു ശതമാനമേ വരൂ. 90 ശതമാനംവരുന്ന അദൃശ്യപ്രപഞ്ചത്തെ "shadow matter' എന്നാണ് പുതിയ ശാസ്ത്രം പറയുന്നത്. അദൃശ്യപ്രപഞ്ചമണ്ഡലം ദൃശ്യമായ പ്രപഞ്ചവുമായി സാധാരണഗതിയിൽ interact ചെയ്യാറില്ല. അതിനാലാണ് അത് അദൃശ്യമായിരിക്കുന്നത്. എപ്പോഴെങ്കിലും ഒരു വ്യക്തിയുടെ ബോധമണ്ഡലവുമായി ഈ അദൃശ്യപ്രപഞ്ചം interact ചെയ്യാൻ തുടങ്ങുമ്പോൾ അയാളുടെ ചിദാകാശത്തിൽ അദൃശ്യമണ്ഡലം വ്യക്തമായി ദർശിക്കാൻ കഴിയുന്നു. ആ ഭാഗ്യവാനിലൂടെ—ഭാഗ്യവതിയിലൂടെ —ആ അവ്യക്തമണ്ഡലം മറ്റുള്ളവരും ദർശിക്കുന്നു. അവ്യക്തമായ ബ്രഹ്മാണ്ഡമണ്ഡലങ്ങളെ "കൃഷ്ണ"മെന്ന് ഗർഗ്ഗാചാര്യർ നാമകരണം ചെയ്തപ്പോൾ 'dark matter' എന്നാണ് ആധുനികശാസ്ത്രം നാമകരണം ചെയ്തതെന്നത് ശ്രദ്ധേയമാണ്.

ഛാന്ദോഗ്യ ഉപനിഷത്തിൽ രജതവും സുവർണ്ണവുമായ രണ്ട് അണ്ഡങ്ങൾ പറയുന്നു. പ്രശ്നോപനിഷത്തിൽ ഇവ രയിയും പ്രാണവുമാണ്. സൂപ്പർസ്ട്രിങ് തിയറിയിൽ ordinary matter, dark matter എന്നിവയാണ് ഇവയുടെ സമാന്തരാണ്ഡങ്ങൾ. അസംഖ്യം ബ്രഹ്മാണ്ഡങ്ങൾ നിറഞ്ഞ ഈ വിശ്വത്തിൻെറ കർത്താവും, ഭുവനത്തിൻെറ രക്ഷകനും ആയ ബ്രഹ്മം സർവ്വവിദ്യകൾക്കും ആധാരമായ ബ്രഹ്മവിദ്യ ആദ്യത്തെ മനുഷ്യനായ അഥർവ്വനു നല്കി എന്നു പറയുമ്പോൾ അഥർവ്വന് ക്രിസ്തു മതത്തിലെ ആദത്തിൻെറ സ്ഥാനം ലഭിക്കുന്നു. ഗോപാലനായ കൃഷ്ണനെപ്പോലെ, യഹൂദനായ യേശുവും ഇടയനായിരുന്നുവല്ലൊ.

2 അഥർവ്വണേ യാം പ്രവദേത ബ്രഹ്മാ-
ഥർവ്വാം താം പുരോവാചാംഗിരേ ബ്രഹ്മവിദ്യാം
സ ഭാരദ്വാജായ സത്യവഹായപ്രാഹ
ഭാരദ്വാജോ$f$ഗിംരസേ പരാവരാം.

ബ്രഹ്മൻ അഥർവ്വനു നല്കിയ ബ്രഹ്മവിദ്യയെ അവൻ പണ്ട് അംഗിരനു നല്കി. ഭരദ്വാജപുത്രനായ സത്യവഹന് അത് അംഗിരൻ ഉപദേശിച്ചു. ഭാരദ്വാജൻ പിന്നീട് അത് അംഗിരസ്സിൻെറ പരമ്പരകളിലേക്കു പകർന്നു. തലമുറകളായി അത് ഭരദ്വാജ, അംഗിരസ ഗോത്രക്കാർ സംരക്ഷിച്ചു പോരുന്നു.

3. ശൗനകോ ഹ വൈ മഹാശാലോ $f$ംഗിര
സം വിധിവദുപസന്നഃ പപ്രച്ഛ. കസ്മിന്നു
ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതീതി.

മഹാശാലനായ ശൗനകൻ അംഗിരസ്സിനെ വിധിപൂർവ്വം സമീപിച്ച് ഇങ്ങനെ ചോദിച്ചു. "ഏതൊന്നിനെ അറിഞ്ഞാലാണ്, ഹേ ഭഗവാൻ, സർവ്വവും അറിയപ്പെടുന്നത്."

മഹാശാല എന്നു വെച്ചാൽ മഹത്തും ബൃഹത്തുമായ ഒരു യജ്ഞശാല. ആ യജ്ഞശാലയുടെ ഗൃഹസ്ഥൻ അഥവാ യജമാനനാണ് ശൗനകൻ. ഈ ശൗനകൻ 'ശൗനകഹോര' എന്ന പേരിൽ ഒരു ജ്യോതിഷഗ്രന്ഥം രചിച്ചിട്ടുണ്ട്.



ഈ ശൗനകൻെറ യജ്ഞശാലയിൽ വെച്ചാണ് പുലിശാചാര്യന് പൗലിശസിദ്ധാന്തം രചിക്കാനുള്ള പ്രേരണ ഉണ്ടായത്. ശുനകപുത്രനാണ് ശൗനകൻ.

ഭാരതത്തിൽ പണ്ട് ജനങ്ങൾ തങ്ങളെ ചില പ്രത്യേക ഗ്രഹനക്ഷത്രാദികളുടെ ഗോത്രക്കാരായി കണക്കാക്കിയിരുന്നു. അംഗിരസ്സുകൾ ബൃഹസ്പതി (വ്യാഴം) ഗോത്രക്കാരാണ്. Dogstar എന്നറിയപ്പെടുന്ന ശുനകതാരത്തിൻെറ (Sirius) മക്കളായ ശുനകന്മാർ സാരമേയന്മാർ (സരമാപുത്രർ) എന്നും അറിയപ്പെടുന്നു. പുനർവസുതാരങ്ങളെന്നപേരിൽ വില്ലിൻെറ രൂപത്തിൽ കാണുന്ന 5 നക്ഷത്രങ്ങളിൽ സരമയും ശുനകനും പെടുന്നു. അശ്വിനീകുമാരന്മാരായ കക്ഷീവാൻെറയും പുരുദംസസ്സിൻെറയും (Custor, Pollux) ഇരട്ടപെറ്റ സഹോദരിയായ സരമ നാഗങ്ങൾക്കും ശുനകന്മാർക്കും അമ്മയാണ്. അവളാണ്, ഗോലോകത്ത് ഒളിച്ചു വെക്കപ്പെട്ട ചൈതന്യപ്രപഞ്ചത്തെ, വേദത്തിൽ ഇന്ദ്രനു കാണിച്ചു കൊടുക്കുന്ന വഴികാട്ടി. സാരമേയനായ ശൗനകനും ഇവിടെ ആ ജ്യോതിഷപ്രപഞ്ചത്തിലേക്കുള്ള ദ്വാരം തുറന്നുതരുന്ന വൃത്തിയാണുള്ളത്. ബ്രഹ്മവിദ്യയിലേക്കുള്ള പാത തുറക്കുന്ന ഒരൊറ്റ ചോദ്യത്താൽ ശൗനകൻ കടമ നിർവ്വഹിക്കുന്നു.

മദ്ധ്യദീപികാന്യായപ്രകാരമാണ് ശൗനകൻ തൻെറ കടമ നിർവ്വഹിക്കുന്നത്. രണ്ടു മുറികൾക്കു മദ്ധ്യത്തിലായി ഒരു ദീപം വെച്ചാൽ രണ്ടു മുറികളിലേക്കും പ്രകാശം ലഭിക്കും. പൂർവ്വകാലത്തെ ജ്ഞാനം ഭാവി പരമ്പരകളിലേക്കു പകരാനായി അവയുടെ മദ്ധ്യത്തിൽ വെക്കപ്പെട്ട ദീപമാണ് വർത്തമാനകാലത്തെ ശൗനകൻ. അറിയപ്പെടുന്ന നമ്മുടെ ബ്രഹ്മാണ്ഡത്തിനും അറിയപ്പെടാത്ത അനേകം ബ്രഹ്മാണ്ഡങ്ങളോടുകൂടിയ വൈരാജമെന്ന ഗോലോകത്തിനും ഇടയിൽ മാർഗ്ഗദർശകമായ ഒരടയാളദീപമായിട്ടാണ് സിറിയസ്സ് എന്ന ശുനകതാരത്തിൻെറ സ്ഥിതി. ഏതൊന്നിനെ അറിഞ്ഞാൽ സർവ്വവും അറിയാറാവും എന്നാണ് ചോദ്യം. അറിയപ്പെടുന്ന നമ്മുടെ പ്രപഞ്ചത്തെ മാത്രം അറിഞ്ഞതുകൊണ്ട് സർവ്വജ്ഞനാവുന്നില്ല എന്ന ജ്യോതിശ്ശാസ്ത്ര ബ്രഹ്മരഹസ്യം ഈ ചോദ്യത്തിലുണ്ട്.

ഒരു വസ്തു അജ്ഞാതമായിരിക്കെ ഈ ചോദ്യത്തിനു സാംഗത്യമില്ല എന്ന പൂർവ്വപക്ഷത്തിൻെറ വാദം ശങ്കരൻ ഖണ്ഡിക്കുന്നുണ്ട്. അനാവശ്യമായി അക്ഷരബാഹുല്യം ഒഴിവാക്കിക്കൊണ്ട്, അനായാസമായി ഈ ചോദ്യം ചോദിക്കുകവഴി ശൗനകൻ സർവ്വജ്ഞത്വം എന്ന ഒരു അവസ്ഥ സാദ്ധ്യമാണെന്നു ചൂണ്ടിക്കാട്ടുന്നു. ഇന്ന് ശാസ്ത്രജ്ഞന്മാർ ഒരു unified theoryയിലെത്താൻ എത്രയെത്ര ഗ്രന്ഥങ്ങളിൽ എത്രകോടി വാക്കുകളുപയോഗിക്കുന്നു? അദ്വൈതസിദ്ധാന്തത്തെ മറ്റുള്ളവർക്കു ബോധിപ്പിക്കാൻ 'ശബ്ദജാലം മഹാരണ്യം ചിത്തഭ്രമണ കാരണം' ആവശ്യമായി വരുന്നുവെങ്കിലും അതു സ്വയം അനുഭവിക്കാൻ വാക്കുകളേ വേണ്ട എന്നറിഞ്ഞ ശങ്കരൻ, മിനിമം വാക്കുകൊണ്ട് ജ്യോതിഷബ്രഹ്മരഹസ്യത്തിൻെറ അക്ഷരപ്പൂട്ടു തുറക്കുന്ന ശൗനകനെ അഭിനന്ദിക്കുന്നു.

4 തസ്മൈ സ ഹോവാച. ദ്വേ വിദ്യേവേദിതവ്യേ ഇതിഹസ്മ
യദ് ബ്രഹ്മവിദോ വദന്തി പരാചൈവാപരാച.

ശൗനകനോട് അംഗിരസ്സ് പറഞ്ഞു. രണ്ടുവിധം വിദ്യയുണ്ട്. പരയും അപരയും, എന്ന് ബ്രഹ്മവിത്തുകൾ പറഞ്ഞിരിക്കുന്നു. വേദാർത്ഥാഭിജ്ഞരായ ബ്രഹ്മ

വിത്തുകൾ പരമാർത്ഥ ദർശികളാണ്. അവർ പരമാത്മവിദ്യയായ പരാവിദ്യയും, ധർമ്മാധർമ്മ സാധനതത്ഫലവിഷയമായ അപരാവിദ്യയും അറിഞ്ഞവരാണ്.

'യാതൊന്നിനെ അറിഞ്ഞാൽ സർവ്വവും അറിഞ്ഞു' എന്നാണ് ചോദ്യം. അതിനുള്ള ഉത്തരമല്ല അംഗിരസ്സ് പറയുന്നത്. രണ്ടു തരം വിദ്യയുണ്ട് എന്നല്ലല്ലോ ഏതു വിദ്യകൊണ്ടാണ് സർവ്വജ്ഞത്വം ലഭിക്കുക എന്നല്ലേ പറയേണ്ടത്. പൂർവ്വ പക്ഷത്തിന്റെ ഈ സംശയം ശരിയല്ല. അപരാവിദ്യ അവിദ്യയാണ്. അതു മാത്രം ലഭിച്ചതുകൊണ്ട് സർവ്വവും അറിയുകയില്ല. പരാവിദ്യ ഗ്രഹിച്ചവനാകട്ടെ, അപരാ വിദ്യയും എളുപ്പമായിത്തീരുന്നു. ഇതു പറയാനായിട്ടുള്ള പ്രാരംഭമായാണ് രണ്ടുവിധം വിദ്യകളെ അംഗിരസ്സ് അവതരിപ്പിക്കുന്നത്.

5. തത്രാ പരാ ഋഗ്വേദോ യജുർവ്വേദഃ
സാമവേദോ $f$ ഥർവ്വവേദ
ശിക്ഷാകല്പോ വ്യാകരണം നിരുക്തം
ഛന്ദോ ജ്യോതിഷമിതി.
അഥ പരാ യയാ തദക്ഷരമധിഗമ്യതെ.

അപരാവിദ്യയിൽ ഋക്ക്, യജുസ്, സാമം, അഥർവ്വം എന്നീ വേദങ്ങളും ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം എന്നീ വേദാംഗങ്ങളും പെടുന്നു. ഏതൊന്നിനാൽ അക്ഷരബ്രഹ്മത്തെ അധിഗമിക്കുന്നവോ, അതാണ് പരാവിദ്യ.

വേദങ്ങളിലും ഉപനിഷത്തുകളിലും മറ്റും നാം കാണുന്ന വാക്യജാലങ്ങളിൽ നോക്കിയാൽ അപരാവിദ്യയല്ലാതെ പരാവിദ്യ ലഭിക്കുകയില്ല. വേദാംഗങ്ങളുടെ കാര്യവും അതുതന്നെ. വാക്കുകളുടെ തമോരാശിയെ കടന്നു ചെന്നാൽ വാക്കുകൾ അടങ്ങിയ പ്രണവത്തിന്റെ ചൈതന്യഭൂമികയിൽ ബ്രഹ്മാനുഭവം സാദ്ധ്യമാകും. ആ സ്വാനുഭൂതിയാണ് പരാവിദ്യ. ശുഷ്കമായ പാണ്ഡിത്യം അതേതു ശാഖയിലാ യാലും അപരാവിദ്യമാത്രമാണ്. സ്വാനുഭൂതിയോടുകൂടിയ പാണ്ഡിത്യം മാത്രമേ സർവജ്ഞപദത്തിന് ഒരാളെ അർഹനാക്കുന്നുള്ളു. അക്ഷരത്തെ അധിഗമിക്കാൻ വൈരാഗ്യം വേണം. വൈരാഗ്യം ഉണ്ടെങ്കിലേ പരാവിദ്യയായ ബ്രഹ്മാനുഭൂതി സാദ്ധ്യമാവൂ.

അദൃശ്യവും അവർണ്ണനീയവുമായ ബ്രഹ്മാനുഭൂതിയെക്കുറിച്ച് ഒരാളോടു പറയുമ്പോൾ അതിനു വിപരീതവും ദൃശ്യവും വർണ്ണനീയവുമായ അപരാവിദ്യ യെക്കുറിച്ച് ആദ്യം പറയേണ്ടിവരും. അതാണ് വേദവേദാംഗങ്ങളുടെ പ്രാധാന്യം.

6. യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണമചക്ഷുഃ
ശ്രോത്രം തദപാണിപാദം. നിത്യം വിഭും സർവ്വഗതം
സുസൂക്ഷ്മം തദവ്യയം യദ്ഭൂതയോനിം പരിപശ്യന്തി ധീരാഃ

**അദൃശ്യവും അഗ്രാഹ്യവും അഗോത്രവും അവർണ്ണവും അചക്ഷുവും അശ്രോത്രവും അപാണിപാദവും നിത്യവും വിഭുവും സർവ്വഗതവും സുസൂ ക്ഷ്മവും നാശമില്ലാത്തതും സർവ്വഭൂതങ്ങളുടെയും യോനിയുമായതിനെ ധീരന്മാർ എല്ലാദിക്കിലും കാണുന്നു.**

**അദൃശ്യമായതിനെ ദർശിക്കുക, അഗ്രാഹ്യമായതിനെ ഗ്രഹിക്കുക, അഗോ ത്രമായതിനെ ചില ഗോത്രക്കാരിൽനിന്നു പഠിക്കുക, അവർണ്ണമായ ഒന്നിനെ**



വർണ്ണധർമ്മത്തിൽനിന്ന് മനസ്സിലാക്കുക, കണ്ണോ, ചെവിയോ കൈകാലുകളോ ഇല്ലാത്ത നിരവയവമായ നിരാകാരത്തെ ഇതൊക്കെയുള്ള സാകാരരൂപത്തിൽ ധ്യാനിക്കുക. ഇപ്രകാരം പ്രയാസമേറിയതും വിരുദ്ധമാണെന്നു തോന്നുന്നതുമായ കർമ്മങ്ങളാണ് സത്യാന്വേഷിയായ ശാസ്ത്രജ്ഞൻ ചെയ്തുകൊണ്ടിരിക്കുന്നത്. ശാശ്വതവും സർവ്വ ചരാചരങ്ങളിലും സൂക്ഷ്മമായി അടങ്ങിയിരിക്കുന്നതും, സർവ്വ ചരാചരങ്ങളുടെയും ഉത്ഭവസ്ഥാനവുമായ ചൈതന്യത്തെ സർവ്വത്തിലും കാണാൻ സാധിക്കുമ്പോഴാണ് ഒരാൾ സർവ്വജ്ഞനാവുന്നത്. അതായത് അദൃശ്യ മായതിനെ ദർശിക്കുമ്പോഴാണ് ഒരാൾ ദൃശ്യപ്രപഞ്ചത്തിലെ പ്രതിഭാസങ്ങളെ ശരിക്ക് മനസ്സിലാക്കുന്നത്. അപ്പോൾ മാത്രമാണ് ശൗനകന്റെ ചോദ്യത്തിനുത്തരം കിട്ടുന്നത്.

സ്ഥൂലവസ്തുക്കളുടെ ധർമ്മമാണ് വർണ്ണം. സൂക്ഷ്മമായതൊക്കെ അവർ ണ്ണമാണ്. അതായത് വർണ്ണം ശരീരങ്ങൾക്കല്ലാതെ ആത്മാവിനില്ല. ശരീരത്തിന് അംഗങ്ങളുണ്ട്. ശരീരത്തിലെ അംഗങ്ങൾ ഇല്ലാതാവുക എന്നുവെച്ചാൽ അനം ഗനാവുക, സ്ഥൂലരൂപം പോയി സൂക്ഷ്മരൂപമാവുക. സഹസ്രപാദനും സഹസ്ര നേത്രനും സഹസ്രമുഖനുമായി വിരാട്പുരുഷനായി വിശ്വരൂപദർശനത്തിൽ നാം വിഷ്ണുവെ സങ്കല്പിക്കുന്നു. അനേകം ചരാചരങ്ങളുടെ ശരീരങ്ങളും അംഗങ്ങളും സ്വീകരിച്ച് വിശ്വത്തിലെ ഭോഗങ്ങളെല്ലാം ഭുജിക്കുന്ന യജ്ഞ പുരുഷ നാണ് ഇവിടെ ഭഗവാൻ. ഓരോ പുരുഷനിലും ഓരോ സ്ത്രീയിലും ശരീരാത്മാ ക്കളാകുന്ന രാധാകൃഷ്ണരൂപമെടുത്തു രാസലീലയാടുന്ന ആ വിശ്വരൂപൻ തന്റെ ശരീരങ്ങളെ ഉപേക്ഷിച്ചാൽ അദൃശ്യമായ ആത്മാവു മാത്രം. അതിന് ലിംഗമോ ഗോത്രമോ വർണ്ണമോ ഇല്ല. അത് 'അനംഗ'മായ കാമരൂപമാണ്. ഭൂമി എപ്രകാരം അതിലെ സ്ഥാവരജംഗമവസ്തുക്കളുടെയെല്ലാം യോനിയാണോ, അതു പോലെ സൂക്ഷ്മമായ പ്രകാശമണ്ഡലം സ്ഥൂലമായ സർവ്വബ്രഹ്മാണ്ഡങ്ങൾക്കും അവയിലെ സ്ഥാവരജംഗമങ്ങൾക്കും യോനിയാണ്. ആ ഭൂതയോനിയെ ദർശി ക്കാൻ ധീരനു മാത്രമേ സാധിക്കൂ.

ഗർഗ്ഗസംഹിതയിൽ സർവ്വ ഗോപീഗോപന്മാരും രാധാകൃഷ്ണന്മാരുടെ രോമങ്ങളാണെന്നു പറയുന്നത് ഇതേ അർത്ഥത്തിലാണ്. സർവ്വ മനുഷ്യരുടെ ശരീരങ്ങളും ഗോലോകമെന്ന ചൈതന്യമണ്ഡലത്തിന്റെ രോമങ്ങൾ മാത്രമാണ്. നാം നമ്മുടെ അംഗങ്ങളും ശരീരങ്ങളും ഉപേക്ഷിക്കുന്നപക്ഷം, രാധാകൃഷ്ണ ന്മാരാണ്. രോമങ്ങളുടെ മുണ്ഡനംകൊണ്ട്, സംസാരജീവിതത്തിന് കാരണമായി രിക്കുന്ന ഭൗതികശരീരങ്ങളുടെ മാനസിക തിരസ്കരണംകൂടി അതിനാൽ മുണ്ഡകോപനിഷത്ത് അർത്ഥമാക്കുന്നുണ്ട്.

7. യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാ മോഷധയഃ സംഭവന്തി.
യഥാ സതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം.

**എട്ടുകാലി തന്നിൽനിന്ന് പശ ദ്രവിപ്പിച്ച് അതുകൊണ്ട് വല സൃഷ്ടിക്കയും, തന്നി ലേക്കുതന്നെ വലിച്ചെടുക്കുകയും ചെയ്യുന്നു. അതുപോലെത്തന്നെ ഭൂമിയിൽ**

നിന്ന് ചെടികളും മരങ്ങളും മുളച്ചു പൊന്തുന്നു. ഇതേമട്ടിലാണ് പുരുഷനിൽനിന്ന് കേശരോമങ്ങൾ മുളച്ചുവരുന്നത്. ഈ വിശ്വം അക്ഷരത്തിൽനിന്നു സംഭവിക്കുന്നതും അപ്രകാരം തന്നെ. ദൃശ്യമായിക്കാണുന്ന പ്രപഞ്ചത്തെ മുഴുവൻ സംസാരമണ്ഡലമായും അദൃശ്യമായിരിക്കുന്ന ബ്രഹ്മാണ്ഡങ്ങളെ മുഴുവൻ സാരമണ്ഡലമായും കരുതാം. 'സാര' പദം 'രാസ' പദത്തെ തിരിച്ചിട്ടതാണ്. ഈ രാസമണ്ഡലത്തിലെ ഊർജ്ജനൃത്തത്തെ അനുഭൂതിവിധേയമാക്കിയാൽ മാത്രമേ സംസാരത്തിൽനിന്നു മുക്തി നേടാനാവൂ. സംസാരത്തിൽനിന്ന് 'സം' ഉപേക്ഷിച്ചു സാരം ഗ്രഹിക്കാനുള്ള ശ്രീരാമകൃഷ്ണദേവൻെറ ഉപദേശവും ഇതാണ് പറയുന്നത്.

ബ്രഹ്മത്തിൽനിന്നു ബ്രഹ്മാണ്ഡങ്ങൾ ഉണ്ടായത് എല്ലാം ഒരേ സമയത്തല്ല. പല സമയത്ത് ക്രമത്തിൽ ആണ് അവ ഉണ്ടായതെന്ന് ശങ്കരൻ ഭാഷ്യത്തിൽ പറയുന്നുണ്ട്. ഇത് ആധുനിക ശാസ്ത്രവും ശരിവെക്കുന്നുണ്ട്. നക്ഷത്രമണ്ഡലങ്ങളിൽ ചിലത് വളരെ പുരാതനവും ചിലത് താരതമ്യേന ചെറുപ്പവുമാണ്.

8. തപസാ ചീയതേ ബ്രഹ്മ തതോƒന്നമഭിജായതെ
അന്നാത് പ്രാണോ മനഃ സത്യം ലോകാഃ കർമ്മസു ചാമൃതം.

ബ്രഹ്മം തപസ്സുകൊണ്ട് വർദ്ധിച്ചു. അതിൽനിന്ന് അന്നം ഉണ്ടായി. അന്നത്താൽ പ്രാണവും മനവും ഉണ്ടായി. അതിനാൽ (പഞ്ചഭൂതാത്മകമായ) ലോകം സത്യമാണ്. അതിൽനിന്ന് കർമ്മം അമൃതത്വത്തെ ഉണ്ടാക്കുന്നു. തൈത്തിരീയോപനിഷത്തിൽ അന്ന, പ്രാണ, മനോവിജ്ഞാനമയകോശങ്ങൾക്കകത്തിരിക്കുന്ന രസമയമായ ആനന്ദമയകോശത്തെ വർണ്ണിക്കുകയുണ്ടായി. സൂക്ഷ്മമായ ബ്രഹ്മം ആനന്ദരസമയമാണ്. ആ ബ്രഹ്മവിത്ത് തൻെറ തപസ്സിനാൽ രസാധിക്യം വന്ന് വീർത്തു വീർത്തുവരുന്നു. അതിൽനിന്ന് പുതിയ ഒരു സൃഷ്ടിക്കുള്ള മുള പൊട്ടുന്നു.

ആനന്ദരസമയമായ ബ്രഹ്മം സൃഷ്ടിക്കാനുള്ള ഇച്ഛയാൽ തനിക്കു ചുറ്റും അന്നമയമായ ഒരു കോശം സൃഷ്ടിക്കുന്നു. അതിൽ പ്രാണനും മനുവും സൃഷ്ടിക്കുന്നു. ഈ സൃഷ്ടികർമ്മവും അതിൽനിന്നുണ്ടായ സപ്തലോകങ്ങളും സത്യമാണ്. മിഥ്യയല്ല. സത്യമായ ബ്രഹ്മവിത്തിൽനിന്നുണ്ടായ പ്രപഞ്ചവൃക്ഷവും സത്യമാകണമല്ലൊ. ലോകങ്ങളിൽ കർമ്മം ആവിർഭവിച്ചു. കർമ്മത്തിൽനിന്ന് പുതിയ ലോകസൃഷ്ടിയും. അങ്ങനെ ഈ പ്രക്രിയ നിരന്തരമായിത്തീർന്നു; അമൃതത്വംനേടി. അന്നം ഭുജിക്കുന്നതുകൊണ്ടാണ് കർമ്മവും പുനർജ്ജന്മവും ഉണ്ടാവുന്നത്. അതിനാൽ അന്നത്തിൻെറ സൃഷ്ടിയോടുകൂടിത്തന്നെ മരണം, പുനർജന്മം, അമൃതത്വം എന്ന മൂന്നും ഒന്നിച്ചു സൃഷ്ടിക്കപ്പെടുന്നുണ്ട്. പ്രാണൻ ഹിരണ്യഗർഭനാണ്. മനസ്സ് (മനോമയം) സങ്കല്പവികല്പ സംശയനിർണ്ണയാദ്ധ്യാത്മകമാണ്. ഈ മനസ്സിൽനിന്നാണ് ആകാശാദി ഭൂതപഞ്ചകങ്ങളാൽ നിർമ്മിതമായ 'സത്യ'മെന്നു പേരുള്ള ലോകങ്ങൾ ഉണ്ടാവുന്നത്. ഭൂ, ഭുവർ, സ്വർ, മഹർ എന്നിങ്ങനെയുള്ള സപ്തവ്യാഹൃതി ലോകങ്ങൾ ഇപ്രകാരം ഉണ്ടായി. അവയൊക്കെ പഞ്ചഭൂതാത്മകമാണ്. സത്യവുമാണ്. ഈ ലോകങ്ങളിൽ വർണ്ണമുള്ളവയും, പ്രത്യേക പ്രത്യേക പ്രാണിധർമ്മങ്ങളാൽ ഗോത്രങ്ങളായി (class, family) തിരിക്കാവുന്നവയുമായ അനേകം പ്രാണികൾ (മനുഷ്യനടക്കം) ഉണ്ടായി. അവയുടെ



കർമ്മങ്ങൾക്ക് ഫലമുണ്ടായി. കർമ്മം നശിക്കാതെ കർമ്മഫലം നശിക്കയില്ല. അതിനാൽ കർമ്മത്തോടൊപ്പം കർമ്മഫലാനുഭവാർത്ഥം പുനർജ്ജന്മവും വീണ്ടും വീണ്ടും പ്രാണികളുടെ ആവിർഭാവവും സ്വാഭാവികമായി വന്നുചേർന്നു. അങ്ങനെ അമൃതത്വം ഉണ്ടായി.

മനസ്സിലെ വിചാരങ്ങളാണ്. പ്രപഞ്ചങ്ങളെ സൃഷ്ടിക്കുന്നതെന്ന മുണ്ഡകോപനിഷത്തിൻെറയും ശങ്കരഭാഷ്യത്തിൻെറയും സ്വാരസ്യം ആധുനിക യൂറോപ്യൻ തത്ത്വചിന്തയും ശാസ്ത്രവും അംഗീകരിക്കാൻ തുടങ്ങിയിട്ടുണ്ട്. പ്രപഞ്ചം ഒരു വലിയ യന്ത്രമല്ല ഒരു മഹത്തായ ചിന്തയാണ് എന്ന് ശാസ്ത്രജ്ഞന്മാർ കരുതാൻ തുടങ്ങിയിട്ടുണ്ട്. തപസ്സുകൊണ്ട് ഏകാഗ്രമായ, ആനന്ദമയമായ ബ്രഹ്മമാനസസരസ്സിൽ ഒഴുകി നടക്കുന്ന ബ്രഹ്മാണ്ഡങ്ങളെത്തന്നെ ശാസ്ത്രജ്ഞൻ തൻെറ ഹൃദയാകാശസരസ്സിൽ ദർശിക്കുന്നു. സാധാരണക്കാരൻെറ ഹൃദയാകാശത്തിൽ താൻ ഇരിക്കുന്ന ഭൂമിയും സൗരയൂഥവുമല്ലാതെ മറ്റൊന്നുമില്ല. അവൻ ചന്ദ്രാനന പറഞ്ഞതുപോലെ അവനവൻെറ പടിക്കു പുറത്തിറങ്ങി നോക്കിയിട്ടില്ല. അതിനാൽ ഓരോ മനുഷ്യൻെറ മനസ്സിലെ ലോകവും വ്യത്യസ്തമാണ്. ഈ വ്യത്യസ്ത ലോകങ്ങളെല്ലാം ആപേക്ഷികസത്യങ്ങളാണ്. ഈ ആപേക്ഷികത ഭൂമിയിൽ ഗോത്രങ്ങളെയും ക്ലാസുകളെയും സൃഷ്ടിച്ചു. ബ്രഹ്മജ്ഞാനിയുടെ പ്രപഞ്ചമല്ല കച്ചവടക്കാരൻെറയോ യോദ്ധാവിൻെറയോ ഭൃത്യൻെറയോ പ്രപഞ്ചം. ഐൻസ്റ്റൈൻെറയോ ഹോക്കിങ്ങിൻെറയൊ പ്രപഞ്ചമല്ല പലചരക്കു കടക്കാരൻെറയും പട്ടാളക്കാരൻെറയും കൂലിക്കാരുടെയും പ്രപഞ്ചം. ഇത് സനാതന സത്യമാണ്. പ്രാണികളുടെ മനസ്സാണ് ഈ ഗോത്രവിഭജനത്തിനും വർണ്ണവിഭജനത്തിനും ഹേതുവായിത്തീരുന്നത്.

9. യഃ സർവ്വജ്ഞഃ സർവ്വവിദ്യസ്യജ്ഞാനമയംതപഃ
തസ്മാദേതദ്ബ്രഹ്മനാമരൂപമന്നം ച ജായതെ.

ഏതൊരു സർവ്വജ്ഞൻെറ തപസ്സാണോ സർവ വിദ്യകളുടെയും ജ്ഞാനമയമായിരിക്കുന്നത്, അതിൽനിന്ന് ഈ ബ്രഹ്മാണ്ഡവും, നാമവും രൂപവും, അന്നവും ഒക്കെ ഉണ്ടായി.

സർവ്വജ്ഞപദത്തിൻെറ സാമാന്യമായ അർത്ഥം സർവ്വവും അറിയുന്നവൻ. വിശേഷമായ അർത്ഥം സർവ്വവിത്ത്. ആ സർവവിത്തായ ചൈതന്യത്തിൽ നിന്നാണ്, അക്ഷരബ്രഹ്മത്തിൽനിന്നാണ് ക്ഷരബ്രഹ്മമായ ബ്രഹ്മാണ്ഡങ്ങൾ ഉണ്ടായത്. നാമവും രൂപവും അന്നവും വിഭിന്നങ്ങളായ ഗോത്രാദികളുള്ള ചരാചരങ്ങളും അതിൽനിന്നു ജനിച്ചു. വിത്തിനെ നന്നായി ഗ്രഹിച്ചാൽ വൃക്ഷത്തെ അറിയാം. അക്ഷരബ്രഹ്മത്തെ ഗ്രഹിച്ചാൽ മറ്റെല്ലാ വസ്തുക്കളെയും അറിയാം. പരാവിദ്യകൊണ്ട് അപരാവിദ്യയും അറിയാം. അങ്ങനെ ഏതൊന്നിനെ ഗ്രഹിച്ചാൽ സർവ്വവും അറിയാമെന്ന ശൗനകൻെറ ചോദ്യത്തിന് മറുപടി ലഭിക്കുന്നു.

## ഖണ്ഡം 2

ഋഗ്വേദാദി മന്ത്രങ്ങളെല്ലാം തന്നെ അപരാവിദ്യയാണ്. അദൃശ്യമായിരിക്കുന്നതും നാമരൂപാത്മകജഗത്തിനു കാരണമായിരിക്കുന്നതുമായ ബ്രഹ്മമാണ് പരാവിദ്യ.

ഈ രണ്ടു വിദ്യകളുടെ വ്യത്യാസം എടുത്തുപറയാനായി സംസാരത്തെയും മോക്ഷത്തെയും ഇവയുടെ വിഷയമായി കരുതാം.

അപരാവിദ്യയായ വേദവേദാംഗങ്ങളുടെ വിഷയം കർത്തൃത്വം, സാധന ക്രിയാഫലങ്ങളുടെ വ്യത്യസ്തരൂപങ്ങൾ എന്നിവയോടുകൂടിയതും അനാദിയും അനന്തവും ദുഃഖസ്വരൂപവും ആയ സംസാരമാണ്. ദുഃഖസ്വരൂപമായ സംസാരനദി ശരീരികളിൽനിന്ന് നീക്കിക്കളയേണ്ട ഒന്നാണ്. സംസാരത്തെ ഉപശമിപ്പിക്കുന്നതാണ് മോക്ഷം എന്ന പരവിദ്യാവിഷയം. ആ മോക്ഷവും അനാദിയും അനന്തവുമാണ്. അത് അമൃതവും അഭയവുമാണ്. ശുദ്ധവും പ്രസന്നവുമായ അത് സ്വാത്മാവിൽത്തന്നെയാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. അദ്വയമായ പരമാനന്ദമാണത്.

ആദ്യം അപരാവിദ്യയിൽനിന്നുവേണം വിഷയം പ്രദർശിപ്പിച്ചു തുടങ്ങാൻ. കാരണം അതിന്റെ ദർശനംകൊണ്ടുവേണം നിർവേദം സംഭവിക്കാൻ. വേദദർശനത്തിനുശേഷം വേണം നിർവ്വേദം. കർമ്മം കൊണ്ടു ലഭിക്കുന്ന ലോകങ്ങളെ പരീക്ഷിച്ചറിഞ്ഞ് അനുഭവിച്ചശേഷം വേണം അവയെ ത്യജിക്കുവാൻ. ഒരു വസ്തുവെ നന്നായി അറിഞ്ഞാലല്ലെ അതിനെ പരീക്ഷിക്കാൻ സാധിക്കൂ. അതിനാൽ അപരാവിദ്യ ആദ്യം ഗ്രഹിക്കണം.

1. തദേതത് സത്യം മന്ത്രേഷു കർമ്മാണി കവയോ
   യാന്യപശ്യംസ്താനി ത്രേതായാം ബഹുധാ സന്തതാനി.
   താന്യാചരഥനിയതം സത്യകാമാ ഏഷവഃ പന്ഥാഃ സുകൃതസ്യലോകേ.

സത്യമെന്നുപറയപ്പെടുന്ന കർമ്മങ്ങളെ കവികൾ മന്ത്രത്തിൽ ത്രേതത്തിൽ ദർശിച്ചു. സത്യകാമന്മാരായ നിങ്ങളും അവയെ നിയതമായി ആചരിക്കുവിൻ. സുകൃതലോകത്തിലേക്കുള്ള പന്ഥാവ് അതാണ്.

ഋഗ്വേദാദി വേദമന്ത്രങ്ങളിൽ വസിഷ്ഠാദികളായ മേധാവികളായ കവികൾ അഗ്നിഹോത്രാദികർമ്മങ്ങളെ പ്രകാശിപ്പിച്ചിട്ടുണ്ട്. ഓരോ മന്ത്രവും ഓരോ ഋഷി ഏകാന്തത്തിൽ അനുഷ്ഠിച്ച പുരുഷാർത്ഥസാധനയാകയാൽ സത്യമാണ്. അതിനാൽ വേദവിഹിതങ്ങളായ ഓരോ മന്ത്രവും ഓരോ കർമ്മവും ഓരോ ഋഷിമാരുടെ ദർശനമാണെന്നും സത്യമാണെന്നും ഗ്രഹിച്ച് അവയെ അറിഞ്ഞാചരിക്കുക. ത്രേതായാം എന്നതിന്ന് 'ത്രയീ സംയോഗ ലക്ഷണായാം' എന്നു ശങ്കരൻ അർത്ഥം പറയുന്നു. ഹോതാവ്, അദ്ധ്വര്യു, ഉദ്ഗാതാവ് എന്നീ മൂന്ന് ചേർന്നത്, എന്നും ത്രേതായുഗത്തിൽ അനുഷ്ഠിച്ചിരുന്നത് എന്നും, ഗാർഹപത്യാഹവനീയ ദക്ഷിണാഗ്നികൾ ചേർന്നത് എന്നും അർത്ഥം പറഞ്ഞുകാണുന്നുണ്ട്.

സുകൃതം എന്നാൽ നല്ല കർമ്മം. നല്ല കർമ്മത്തിനു നല്ല ഫലമുണ്ട്. സുകൃതകർമ്മഫലകാമികളായ മനുഷ്യർക്ക് ഏറ്റവും ഉചിതമായ മാർഗ്ഗമാണ് വേദവിഹിതമായ കർമ്മാനുഷ്ഠാനം. ലോകം എന്നുവെച്ചാൽ ഏതൊന്നിനെ നാം ആലോകനം ചെയ്യുന്നുവോ (കാണുന്നുവോ) അനുഭവിക്കുന്നുവോ അത്. ലോക്യതേ ഭുജ്യതേ അനേനേതി ലോകാ. കാണുന്നതും ഭുജിക്കുന്നതുമായ കർമ്മഫലമാണ് ഈ ലോകം. അതിൽ ഉത്തമമായ സുകൃതലോകങ്ങളെ ഭുജിക്കാനാണ് ഋഷിമാർ ദർശിച്ച മന്ത്രങ്ങളെ നാം അനുസരിക്കുന്നത്.



ഓരോ മനുഷ്യൻ കാണുന്നതും ഭുജിക്കുന്നതുമായ ലോകം അവന്റെ മനസ്സിലിരിക്കുന്നു. ഈ ആപേക്ഷിക ലോകങ്ങളിൽ വെച്ച് ഏറ്റവും ഉത്തമം ഏത്? ചെരുപ്പുകുത്തി കാണുന്ന ലോകമോ ഡോക്ടർ കാണുന്ന ലോകമോ വലുത് എന്നതല്ല ചോദ്യം. സംസാരിയായ സാധാരണ മനുഷ്യരിൽ വെച്ച് അപരാവിദ്യയായ വേദം പഠിച്ചവനും പഠിക്കാത്തവനും കാണുന്ന ലോകങ്ങളിൽ ഏതാണ് വലുത് എന്നാണ്. (പരാവിദ്യ ഭുജിച്ചവന്റെ ലോകം അപരാവിദ്യക്കാരന്റെതിനേക്കാൾ ഉത്തമമാണ്.) അതായത് ഇവയിൽ മൂന്നു തലങ്ങൾ നമുക്ക് നിശ്ചയമായും കണ്ടെത്താം. ഈ മൂന്നു തലങ്ങളെത്തന്നെയാണ് ശങ്കരൻ വ്യാവഹാരികം, ആപേക്ഷികം, പാരമാർത്ഥികമെന്നു വർണ്ണിച്ചിട്ടുള്ളത്.

| | |
|---|---|
| പരാവിദ്യ. | പാരമാർത്ഥികം |
| അപരാവിദ്യ. | ആപേക്ഷികം |
| അവിദ്യ. | വ്യാവഹാരികം. |

വേദങ്ങൾ അപരാവിദ്യയാണെങ്കിലും വ്യാവഹാരികലോകത്തിൽ മാത്രം വിഹരിക്കുന്ന സാധാരണക്കാരന്റെ അവിദ്യയെക്കാൾ എത്രയോ ഉപരിയാണത്. അതിനാൽ ആ പന്ഥാവിലൂടെ പതുക്കെ സഞ്ചരിച്ച് പരാവിദ്യയിലെത്താൻ സാധാരണക്കാരൻ ശ്രമിക്കണം. "അതാണ് നിങ്ങളുടെ മാർഗ്ഗം" (ഏഷവോ യുഷ്മാകം പന്ഥാ മാർഗ്ഗഃ) എന്ന് ശങ്കരൻ നമ്മോടു പറയുന്നു. വേദം നിർവ്വേദത്തിലേക്കു നയിക്കുന്ന സോപാനപ്പടിയാണ്. അതിനെ ഉപേക്ഷിക്കാൻ മനുഷ്യർ പലതരക്കാരും പല തലത്തിലുള്ള സത്യത്തെ ദർശിക്കുന്നവരും ആയിരിക്കുന്ന കാലത്തോളം സാദ്ധ്യമല്ല.

2. യദാ ലേലായതേഹ്യർച്ചിഃ സമിദ്ധേഹവ്യവാഹനേ
   തദാജ്യ ഭാഗാവന്തരേണാഹുതിഃ പ്രതിപാദയേത്

അഗ്നി എരിഞ്ഞ് തീനാളം ഉയരുമ്പോൾ ആജ്യഭാഗത്തിന്റെ ആ വാപസ്ഥാനമെന്ന ആന്തരഭാഗത്ത് നിത്യവും ആഹുതി ചെയ്യുക.

മുണ്ഡകം യജുർവ്വേദത്തിന്റെ ഭാഗമാണല്ലൊ. യജുർവ്വേദപ്രകാരം നിശ്ശബ്ദമായി (മന്ത്രം കൂടാതെ) ഒരാഹുതി പ്രജാപതിക്കും, രണ്ടെണ്ണം (അഗരം) ഇന്ദ്രനും നല്കിയശേഷം ഓരോന്നുവീതം വെവ്വേറെയായി അഗ്നിദേവനും സോമദേവനും നല്കണം. ഇതാണ് ആജ്യഭാഗം. ഇവയുടെ മദ്ധ്യത്തിലായിട്ടുള്ള ഭാഗമാണ് ആവാപസ്ഥാനം. അവിടെ ദേവന്മാർക്കുള്ള ആഹുതി ചെയ്യുന്നു. ഈ അഗ്നിഹോത്രം ആചരിക്കാൻ വളരെ ബുദ്ധിമുട്ടുള്ള ഒന്നാണ്. കാരണം ഇതിൻറകൂടെ ആചരിക്കേണ്ടതായി ഒട്ടനവധി ധർമ്മങ്ങളുണ്ട്. ആ ധർമ്മങ്ങൾ ആചരിക്കാതെ വെറുതെ ആഹുതി ചെയ്തതുകൊണ്ട് കർമ്മത്തിന്റെ ഫലം കിട്ടുകയില്ല.

3. യസ്യാഗ്നിഹോത്രമദർശമപൗർണ്ണമാസ-
   മചാതുർമ്മാസ്യമനാഗ്രയണമതിഥി വർജ്ജിതം ച
   അഹുതമവൈശ്വദേവമവിധിനാ ഹുത-
   മാ സപ്തമാംസ്തസ്യലോകാൻ ഹിനസ്തി

ദർശം, പൗർണ്ണമാസം, ചാതുർമ്മാസ്യം, അഗ്രയണം, അതിഥിപൂജ, ഹുതം, വൈശ്വദേവം, എന്നിവ ആചരിക്കാതെ അഗ്നിഹോത്രം ചെയ്യുന്നവനും, അവിധിയായി

അഗ്നിഹോത്രം ചെയ്യുന്നവനും അവൻെറ ഏഴു പുണ്യലോകങ്ങളും നഷ്ടപ്പെടുന്നു.

അമാവാസിക്കും പൗർണ്ണമിക്കും അനുഷ്ഠിക്കേണ്ടതാണ് ദർശവും പൗർണ്ണമാസവും. പന്ത്രണ്ടുമാസങ്ങളെ മൂന്നായി ഭാഗിച്ചാൽ ഓരോന്നിൽ നാലു മാസം വരും. ഇവയെ വൈശ്വദേവം, വരുണപ്രകാശം, ശാകമേധം എന്നു വിളിക്കും. ഇവയിൽ വർഷകാലം തുടങ്ങുന്ന നാലുമാസം ചാതുർമാസ്യവ്രതം ആചരിക്കണം. ജൈനന്മാർ ഇതിനെ പര്യൂഷൻപർവ്വാരംഭം എന്നു വിളിക്കുന്നു. അഹിംസ, സധാർമ്മികഭക്തി, ക്ഷമാപണം, ഉപവാസം, ചൈത്യങ്ങളിൽ പടിപാടി സ്തോത്രം ചൊല്ലൽ എന്നിവ ഭാരതത്തിൽ എല്ലാ മതക്കാർക്കും പൊതുവാണ്. മഴക്കാലത്തുമാത്രം സംന്യാസിമാർ ചൈത്യങ്ങൾതോറും നടക്കുക എന്ന ധർമ്മം ചെയ്യുകയില്ല. മഴക്കാലത്ത് പുറത്തിറങ്ങുന്ന പുഴുക്കളും കീടങ്ങളും തങ്ങളുടെ ചവിട്ടേറ്റു മരിച്ചാൽ അഹിംസാവ്രതം ഭംഗപ്പെടുമെന്നതാണ് കാരണം. ഇതിനെയാണ് ചാതുർമ്മാസ്യമെന്നു പറയുന്നത്. അഗ്രായണം ശരൽക്കാലത്ത് അനുഷ്ഠിക്കുന്ന വ്രതമാണ്. ഇത് ഗോപകന്യകമാർ അനുഷ്ഠിച്ചിരുന്നതിനെ ഭാഗവതത്തിൽ വ്യാസൻ സുദീർഘം പ്രതിപാദിക്കുന്നു. ഇവയെല്ലാം ഗൃഹസ്ഥധർമ്മങ്ങളാണ് എന്ന് ഊഹിക്കാവുന്നതേയുള്ളു. ചാതുർമ്മാസ്യംപോലും ഗൃഹസ്ഥാശ്രമ ധർമ്മമായിരുന്നു എന്ന് ചിലപ്പതികാരത്തിലെ ചില പരാമർശങ്ങൾ സൂചിപ്പിക്കുന്നുണ്ട്. അതിഥിപൂജകൂടാതെയുള്ള അഗ്നിഹോത്രം വിഫലമാണെന്നു പറയുന്നത് അതുകൊണ്ടാണ് എന്ന് നിസ്സംശയം പറയാം. മഹാശാലീയനായ ശൗനകനാണല്ലോ ഇവിടെ ചോദ്യകർത്താവ്. അദ്ദേഹം അതിഥിപൂജ ചെയ്ത് എല്ലാ ആചാരവിധികളോടുംകൂടി വേദവിഹിതമായ യജ്ഞം അനുഷ്ഠിക്കുന്നവനാണ്.

ഏഴു ലോകങ്ങളെ ഏഴു വ്യാഹൃതിലോകങ്ങളെന്നും ഏഴു തലമുറകളെന്നും അർത്ഥം പറയാവുന്നതാണ്. യജ്ഞം ചെയ്യുന്നവൻ നടുവിൽ നിന്നാൽ പിന്നിലേക്ക് പിതാവ്, പിതാമഹൻ, പിതാമഹൻെറ പിതാവ് എന്നു മൂന്നും മുന്നിലേക്ക് മകൻ, മകൻെറ മകൻ, മകൻെറ പേരക്കുട്ടി എന്നു മൂന്നും തലമുറകൾക്ക് വിധിപ്രകാരമല്ലാതെ അനുഷ്ഠിക്കുന്ന യജ്ഞം ദോഷകരമായിത്തീരുന്നു.

അഗ്നിഹോത്രം അഗ്നിയെ വളർത്തുന്നു. അഗ്നിയുടെ ഏഴു ജിഹ്വകളാണ് ഏഴു തലമുറകൾ.

4. കാലി കരാലി ച മനോജവാച
സുലോഹിതായാ ച സുധൂമ്രവർണ്ണാ
സ്ഫുലിംഗിനീ വിശ്വരുചീ ച ദേവീ
ലേലായമാനാ ഇതി സപ്ത ജിഹ്വാഃ

അഗ്നിയുടെ ഏഴു നാവുകൾ മുകളിലേക്ക് ഉയരുന്നു. (പുണ്യത്തെ ഉയർത്തുകയും ചെയ്യുന്നു). അവയാണ് കാലി, കരാലി, മനോജവാ, സുലോഹിത, സുധൂമ്രവർണ്ണ, സ്ഫുലിംഗിനി, വിശ്വരുചി എന്നിവ. കർമ്മങ്ങളാകുന്ന ഹവിസ്സിനെ ആഹുതി ചെയ്യവെ അവയെ ഗ്രസിക്കാനും ആത്മാവിനെ ഊർദ്ധ്വലോകത്തേക്ക് ഉയർത്താനും ഈ നാവുകൾ ഉയരുന്നു. നാവ എന്നാൽ പ്ലവം അഥവാ തോണി. യജ്ഞം സംസാരത്തെ തരണം ചെയ്യുന്ന തോണിയാണ്.



5. ഏതേഷു യശ്ചരതേ ഭ്രാജമാനേഷു
യഥാകാലം ചാഹുതയോഹ്യാദദായൻ
തം നയന്ത്യേതാഃ സൂര്യസ്യരശ്മയോ
യത്ര ദേവാനാം പതി രേകോതധിവാസഃ

യഥാകാലം ജ്വലിക്കുന്ന ഈ അഗ്നിയിൽ ആഹുതി ആചരിക്കുന്നവനെ, ആ ആഹുതി സൂര്യരശ്മികളായി മാറി ഏകനായ ആ പതിയുടെ അധിവാസസ്ഥാനത്തേക്കു നയിക്കുന്നു.

സൂര്യൻെറ സപ്തരശ്മികളുടെ വ്യൂഹത്തിനു മദ്ധ്യത്തിലായിട്ടുള്ള രശ്മി ദ്വാരത്തിലൂടെ ഉത്തരായനകാലത്ത് ശരീരം വെടിയുന്നവൻ സൂര്യലോകം പ്രാപിക്കുന്നു. യഥാകാലത്ത് ഇപ്രകാരം ആഹുതി ചെയ്യുന്നപക്ഷം ബ്രഹ്മലോകം പ്രാപിക്കും. ആറാമത്തെ ശ്ലോകത്തിലും ബ്രഹ്മലോകം എന്നുതന്നെ പറഞ്ഞിരിക്കെ ദേവാനാം പതിരേകോ അധിവാസഃ എന്നതിന് ദേവാനാം പതിരിരു ഏകഃ സർവ്വാനുപരി അധിവസതീത്യധിവാസഃ എന്ന് ശങ്കരാചാര്യർ പറഞ്ഞിരിക്കുന്നു. സൂര്യരശ്മികളിലൂടെ സൂര്യലോകത്തെയാണ് പ്രാപിക്കുന്നത്. അതുതന്നെയാണ് ഇന്ദ്രലോകമായ സുവർല്ലോകം.

6. ഏഹ്യേഹീതിതമാഹുതയഃ സുവർച്ചസഃ
സൂര്യസ്യ രശ്മിഭിര്യജമാനം വഹന്തി
പ്രിയാം വാചമഭിവദന്ത്യോർതച്ചയന്ത്യ
ഏഷ വഃ പുണ്യഃ സുകൃതോ ബ്രഹ്മലോകഃ

"ഇതാണ് നിങ്ങളുടെ പുണ്യസുകൃതങ്ങളാൽ പ്രാപിക്കപ്പെട്ട ബ്രഹ്മലോകം" എന്ന് പ്രിയവചസ്സുകൾ അഭിവദിച്ചുകൊണ്ടും അർപ്പിച്ചുകൊണ്ടും സുവർച്ചസ്സുകൾ യജമാനനെ സൂര്യരശ്മികളിലൂടെ വഹിച്ചുകൊണ്ടു പോകുന്നു.

സുവർച്ചസ്സുകളെന്നാൽ ദീപ്തിമതികൾ. അവ പ്രിയമുള്ള കീർത്തിസ്തുതിഗീതങ്ങൾ പാടി പൂജിച്ചുകൊണ്ട് ബ്രഹ്മലോകത്തിലേക്കുള്ള പന്ഥാവിലേക്ക് സുകൃതിയായ യജമാനനെ നയിക്കുന്നു. ഫലരൂപമായ ബ്രഹ്മലോകത്തെ ശങ്കരൻ സ്വർഗ്ഗമെന്നു വിളിക്കുന്നു. ജ്ഞാനരഹിതമായ കർമ്മം അവിദ്യയാകയാൽ ആ അവിദ്യയുടെ ഫലമായ ലോകവും ദുഃഖമൂലമായിരിക്കണമെന്നതിനാൽ ഇവിടെ ബ്രഹ്മലോകത്തിന് ദേവലോകസ്ഥാനവും അതിൻെറ അധിപതിക്ക് ഇന്ദ്രപട്ടവും നല്കുകയാണ്. ജ്ഞാനത്തോടുകൂടിയാണ് യജമാനൻ യജ്ഞമനുഷ്ഠിക്കുന്നതെന്നുവരികിൽ അപരാവിദ്യയുടെ ഫലമായി പരാവിദ്യയിലെത്തിച്ചേരാമെന്നിരിക്കെ ഈ സ്ഥാനം അസ്ഥാനമാണ്. പ്രത്യേകിച്ചും, പരാവിദ്യ അർത്ഥിക്കുന്ന ശൗനകനാണ് ഇവിടെ യജമാനനെന്നിരിക്കെ.

7. പ്ലവാഹ്യേതേ അഷ്ടാ യജ്ഞരൂപാ
അഷ്ടാദശോക്തമവരം യേഷുകർമ്മ.
ഏതച്ഛ്രേയോ യേƒഭിനന്ദന്തിമൂഢാ
ജരാമൃത്യം തേ പുനരേവാപിയന്തി.

കർമ്മങ്ങൾ ഏതൊന്നിന്മേൽ വിശ്രമിക്കുന്നുവോ ആ പതിനെട്ടു യജ്ഞരൂപങ്ങൾ പ്ലവങ്ങളാണ്. അവയെ ശ്രേയസ്സിനായി വരിക്കുന്ന മൂഢന്മാർ ജരാ മൃത്യുക്കളിൽ വീണ്ടും വീണ്ടും വന്നു പതിക്കുന്നു.

പ്ലവത്തിനു തോണി എന്നും നാശമുള്ളത് എന്നും അർത്ഥം. സംസാര സാഗരം തരണം ചെയ്യാൻ തോണി വേണം. പക്ഷേ, ആ തോണി അക്ഷരമായിരിക്കണം. ക്ഷരമായ യജ്ഞകർമ്മമാവരുത്. ഇതറിയാത്ത മൂഢന്മാർ അക്ഷരത്തെ സ്വീകരിക്കാതെ ക്ഷരമായ കർമ്മത്തെ സ്വീകരിച്ച് പിതൃയാനമാർഗ്ഗത്തിൽ വീണ്ടും വീണ്ടും വന്നു ജനിക്കുന്നു. പുനരാവൃത്തിരഹിതമായ സൂര്യലോകം പ്രാപിക്കുന്നില്ല. കർമ്മങ്ങൾ ആനന്ദത്തിലേക്കു നയിക്കുമെന്ന മൂഢവിശ്വാസത്താൽ കർമ്മം ചെയ്തുചെയ്ത് അല്പകാലം മാത്രം സ്വർഗ്ഗവാസം അനുഭവിച്ച് അവർ ഭൂമിയിൽ പിറക്കുന്നു. ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി എന്ന ഗീതാവാക്യം നോക്കുക.

8. അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതമ്മന്യമാനാഃ
ജംഘന്യമാനാഃ പരിയന്തിമൂഢാ
അന്ധേനൈവനീയമാനാ യഥാന്ധാഃ

അവിദ്യയുടെ മദ്ധ്യത്തിൽ വർത്തിക്കുന്നവർ സ്വയം ധീരന്മാരും പണ്ഡിതന്മാരുമാണെന്നു കരുതിയിട്ട് സംസാരചക്രത്തിൽ വട്ടംകറങ്ങിക്കൊണ്ടിരിക്കുന്നു. അന്ധനാൽ നയിക്കപ്പെട്ട അന്ധനെപ്പോലെയാണ് ഈ മൂഢന്മാരുടെ സ്ഥിതി. വൈദിക വൃത്തികളിൽ അവഗാഹം നേടി വേദവിത്തുകളെന്ന് അഭിമാനിക്കുന്നവരുടെ സ്ഥിതിയാണ് ഇവിടെ വരച്ചുകാട്ടുന്നത്. അവർക്ക് ദർശനം (vision) എന്നു വിളിക്കുന്ന സ്വാനുഭൂതി ലഭിച്ചിട്ടില്ല. അതുകൊണ്ടാണവരെ ജ്ഞാനചക്ഷുസ്സില്ലാത്ത അന്ധന്മാരായി ഗണിക്കുന്നത്. (ദർശന വർജ്ജിതത്വാദ ന്ധേനൈ വാ ചക്ഷുഷ്കേണൈവനീയ മാനാഃ) അന്ധനെ അന്ധൻ നയിക്കുമ്പോൾ ഗർത്തങ്ങളിൽ പോയി വീഴും, കല്ലുകളിൽ ചെന്നു തട്ടും, വീണ്ടും സഞ്ചരിച്ച വഴി സഞ്ചരിക്കും. അതുപോലെയാണ് ദർശനം (സ്വാനുഭൂതി-പരാവിദ്യ) കൂടാതെ വേദവേദാംഗാദി അപരാവിദ്യകളാൽ നയിക്കപ്പെട്ട് പണ്ഡിതന്മാരെന്നഭിമാനിക്കുന്നവർ പുനരാവൃത്തിരൂപമായ ജന്മമരണങ്ങളിൽ വീണ്ടും വീണ്ടും ചെന്നെത്തുന്നത്.

9. അവിദ്യായാം ബഹുധ വർത്തമാനാ
വലം കൃതാർത്ഥ ഇത്യഭിമന്യന്തിബാലാഃ
യത്കർമ്മിണോ ന പ്രവേദ യന്തിരാഗാ-
ത്തേനാതുരാഃ ക്ഷീണലോകാച്യവന്തേ.

അവിദ്യകളിൽ പലവിധത്തിൽ വർത്തിക്കുന്നവർ "ഞങ്ങൾ കൃതാർത്ഥരായി" എന്ന് അഭിമാനിക്കുന്നു. കർമ്മാനുഷ്ഠാനം ചെയ്യുന്നവർ അതിന്റെ ഫലത്തിലുള്ള രാഗംകൊണ്ട് അത് ക്ഷീണിക്കുന്നതറിയുന്നില്ല. ഫലം ക്ഷീണിക്കുമ്പോൾ അവർ ആതുരന്മാരായി വീണ്ടും ഭൂമിയിൽ പതിക്കുന്നു. അവരെ ഋഷി ഒന്നുമറിയാത്ത ബാലന്മാരായിട്ടാണ് കരുതുന്നത്.



10. ഇഷ്ടാപൂർത്തം മന്യമാനാവരിഷ്ഠം
നാന്യച്ഛ്രേയോ വേദയന്തേ പ്രമൂഢാഃ
നാകസ്യ പൃഷ്ഠേ സുകൃതേfനു ഭൂത്വേ-
മം ലോകം ഹീനതരം വാ വിശന്തി.

ഇഷ്ടാപൂർത്തമാണ് വരിഷ്ഠമെന്നു കരുതുന്ന മൂഢന്മാർ അന്യമായ ശ്രേയസ്സിനെ അറിയുന്നതേയില്ല. നാകത്തിന്റെ പൃഷ്ഠഭാഗത്ത് സുകൃതഫലം അനുഭവിച്ച് അവർ ഈ ലോകത്തോ അതിലും ഹീനതരമായ ലോകങ്ങളിലോ ചെന്നെത്തുന്നു.

ഇഷ്ടം എന്നാൽ യാഗാദിശ്രൗതകർമ്മം.

പൂർത്ത എന്നാൽ കുളം, കിണർ, തടാകം എന്നിവ കുഴിപ്പിക്കുന്ന സ്മാർത്ത കർമ്മം. ഇതു രണ്ടുമാണ് അതിശയകരമായ പുരുഷാർത്ഥസാധനമെന്നു കരുതുന്ന കൂട്ടർ വൈദികകർമ്മങ്ങളിലും, സമൂഹനന്മയെ ലാക്കാക്കിയുള്ള കർമ്മങ്ങളിലും മുഴുകുന്നു. ആത്മജ്ഞാനമെന്നുപേരുള്ള ശ്രേയസ്കരമായ സാധനയിൽ അവർ ശ്രദ്ധവയ്ക്കുന്നില്ല. അവർ പുത്രന്മാർ, പൗത്രന്മാർ, ബന്ധുക്കൾ, പശുക്കൾ എന്നിവയിൽ മമതകൊണ്ട് പ്രമത്തരായ മൂഢന്മാരാണ്. സ്വർഗ്ഗത്തിന്റെ ഉപരിസ്ഥാനങ്ങളിലുള്ള ഭോഗങ്ങൾ അനുഭവിക്കുക എന്ന ഹ്രസ്വകാല ഫലമല്ലാതെ അവർക്ക് അനന്തമായ അമൃതത്വം ലഭിക്കുന്നില്ല.

11. തപശ്രദ്ധേയേഹ്യുപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷ്യചര്യാം ചരന്തഃ
സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി
യത്രാമൃതഃ സ പുരുഷോ ഹ്യവ്യയാത്മാ.

തപസ്സോടും ശ്രദ്ധയോടുംകൂടി ആരണ്യങ്ങളിൽ താമസിച്ച് ശാന്തന്മാരായി ഭിക്ഷകൊണ്ട് ജീവിതം നയിക്കുന്നവർ മാത്രം സൂര്യദ്വാരത്തിൽക്കൂടി വിരജാലോകം ഗമിക്കുന്നു. അവിടെയാണ് അവ്യയാത്മാവും അമൃതവുമായ പുരുഷൻ ഉള്ളത്. വാനപ്രസ്ഥനായി സംന്യാസം സ്വീകരിച്ച് സർവ്വമമതാപാശങ്ങളിൽനിന്നും മുക്തനായവനാണ് സൂര്യലോകപ്രാപ്തി പറയുന്നത്. രജസ്സ് (പൊടി എന്നും രജോഗുണം എന്നും) ഇല്ലാത്ത ചൈതന്യമയമായ സത്വഗുണത്തിന്റെ ലോകമാണ് വിരജ. അവിടെയാണ് പുരുഷോത്തമനായ ശ്രീനാരായണന്റെ ലോകം. സൂചിക്കുഴലിലൂടെ ഒട്ടകത്തിനു പ്രവേശിക്കാനാവില്ല എന്നു ക്രിസ്തു പറഞ്ഞതുപോലെ അതിസൂക്ഷ്മമായ സൂര്യദ്വാരത്തിലൂടെ വിരജാലോകം പ്രാപിക്കാൻ കർമ്മം ചെയ്തുകൊണ്ടേയിരിക്കുന്ന ഗൃഹസ്ഥനു പ്രയാസമാണ്. എന്നാൽ ജ്ഞാനപ്രധാനനായ ഗൃഹസ്ഥന് സാധിക്കും. 'വിദ്വാം സോ'ഗൃഹസ്ഥാശ്ച ജ്ഞാനപ്രധാനാ' എന്ന് ശങ്കരാചാര്യർ പറയുന്നതു നോക്കുക. ഗീതയും ഇതേ അഭിപ്രായം പറയുന്നുണ്ട്. ഭൈക്ഷ്യചര്യ എന്നാൽ പരിഗ്രഹാഭാവം എന്നാണ് ശങ്കരൻ പറഞ്ഞിട്ടുള്ളത്. ഗൃഹസ്ഥന് പരിഗ്രഹാഭാവത്തോടെ ജീവിക്കാൻ സാധിക്കുമല്ലോ. വിരജാലോകം സത്യലോകമാണ്. ഹിരണ്യഗർഭനായ പുരുഷൻ സംസാരം ഉള്ള കാലം വരെ അവ്യയാത്മാവായി അവിടെ ഇരിക്കുന്നു. സംസാരം അനാദിയും അനന്തവുമാകയാൽ വിരജാലോകവും അനാദിയാണ്, അനന്തമാണ്. അപരാവിദ്യകൊണ്ട്

സംസാരഗതരായ മനുഷ്യർക്ക് എത്താവുന്ന അന്തിമസ്ഥാനമായിട്ടാണ് ഈ ലോകത്തെ ശങ്കരൻ പറയുന്നത്.

ഗർഗ്ഗസംഹിതപ്രകാരം അംശാംശം, അംശം, ആവേശം, കല, പൂർണ്ണം, പരിപൂർണ്ണം എന്ന് ആറുതരം അവതാരങ്ങളുണ്ട്. ആരുടെ ഉള്ളിൽ കടന്ന് വിഷ്ണു കാര്യം നിർവ്വഹിച്ച് പുറത്തു വരുന്നുവോ അവരാണ് അംശാംശങ്ങൾ. മുണ്ഡകോപനിഷത്തിന്റെ ജനയിതാവായ അംഗിരസ്സ് ഒരു അംശാംശാവതാരമാണ്. നാരായണൻ, ശ്രീരാമൻ മുതലായവർ പൂർണ്ണാവതാരങ്ങളാണ്. നാരായണൻ ഇരിക്കുന്ന വൈകുണ്ഠത്തെക്കാൾ ഉപരിയും മഹത്തുമാണ്, പരിപൂർണ്ണാവതാരവും അസംഖ്യ ബ്രഹ്മാണ്ഡപതിയുമായ ശ്രീകൃഷ്ണന്റെ ഗോലോകം. അതിലൂടെ 'വിരജ' ഒഴുകുന്നു. ഗോലോകപതിയായ ശ്രീകൃഷ്ണനെ വ്യംഗ്യംകൊണ്ടോ ലക്ഷണംകൊണ്ടോ സ്ഫോടംകൊണ്ടുപോലുമോ പ്രകാശിപ്പിക്കാൻ ഒരു കവിയ്ക്കും സാദ്ധ്യമല്ലെന്ന് ഗർഗ്ഗമുനി പറയുന്നു.

വ്യംഗേന വാ നനഹി ലക്ഷണയാ കദാപി
സ്ഫോടേന യച്ച കവയോ ന വിശന്തിമുഖ്യാഃ

കൃഷ്ണൻ "രസ"മാണ്. അതിനെ അനുഭവിക്കാനാവും. പറഞ്ഞറിയിക്കാനാവില്ല. ആ രസസമുദ്രത്തിലേക്കു നയിക്കുന്ന നദിയാണ് വിരജ.

രാധാ ശ്രീവിരജാ ഭൂശ്ച തിസ്രഃ പത്ന്യോഽഭവൻ ഹരേഃ (ശ്രീകൃഷ്ണന്റെ മൂന്നു പത്നിമാർ രാധ, വിരജ, ഭൂമി) രാധയെ ഭയന്ന് കോടിനാഴിക നീളമുള്ള നദിയായി ഭവിച്ച വിരജ ഗോലോകത്തിൽ സഞ്ചരിച്ചു. അവൾ സഹസ്രം കുണ്ഡലിയായി ചുരുണ്ടുകിടന്ന് രത്നപുഷ്പങ്ങളാൽ വിചിത്രാംഗിയായി. ശുഭ്രയായി രജസ്സില്ലാത്ത അംബരത്തോടുകൂടിയ (അംബരം = വസ്ത്രം എന്നും ആകാശം എന്നും) വിരജയ്ക്ക് ഭഗവാൻ വിഗ്രഹം നല്കി അവളുമായി വൃന്ദാവനത്തിൽ രാസലീലകളാടി. അവയിൽനിന്ന് സപ്തസന്തതികളെ ജനിപ്പിച്ചു.

അഥ കൃഷ്ണോ നദീഭൂതാം വിരജാം വിരജാംബരാം
സവിഗ്രഹം ച കാരാശു സ്വവരേണ നൃപേശ്വര
പുനർവ്വിരജയാസാർദ്ധം വിരജാതീരജേ വനേ
നികുഞ്ജവൃന്ദകാരണ്യേ ചക്രേരാസംഹരിഃ സ്വയം
വിരജായാം സപ്ത സുതാം ബഭൂവുഃ കൃഷ്ണതേജസാ.

അവരാണ് സപ്തസിന്ധുക്കൾ എന്നറിയുന്ന സപ്തസമുദ്രങ്ങൾ. ജലം ഒഴുകുന്ന സ്വഭാവത്തോടുകൂടിയതാണ്. "സാരസ്വത"മാണ്. സാരസ്വതരൂപമായ കവിത, രസാനുഭവമുണ്ടായ കവിയുടെ വാക്കാണ്. കവിയുടെ രസാനുഭവത്തിലേക്കു നയിക്കുന്ന സപ്തസിന്ധുക്കളാണ് അവന്റെ വാക്കുകൾ. ഗായകന്റെ കാര്യത്തിൽ സപ്തസ്വരങ്ങൾക്കാണീസ്ഥാനം. സൂര്യന്റെ കാര്യത്തിൽ സപ്തരശ്മികൾക്കും. വ്യാഹൃതികളും സ്വരങ്ങളും രശ്മികളും രസാനുഭൂതിയിലേക്കു നയിക്കുന്ന മാർഗ്ഗദർശികളാണ്. വേദത്തിൽ സരമയാണ് ഈ മാർഗ്ഗദ്വാരത്തിൽനിന്ന് ഇന്ദ്രന് ഗുഹയിൽ ശയിക്കുന്ന ഗോക്കളെ (രശ്മികളെ) കാണിച്ചു കൊടുക്കുന്നത്. 'സരമ'എന്ന പദവും ഒഴുകുക എന്ന പദത്തിൽനിന്നുത്ഭവിക്കുന്നു.



സൗഭരിമഹർഷി തന്റെ ശ്വശുരനായ മാന്ധാതാവിന് ഉപദേശിച്ച കൃഷ്ണാപഞ്ചാംഗം (യമുനാപഞ്ചാംഗം) പിന്നീട് ഗോപികൾക്ക് ദുർവ്വാസാവും ബഹുലാശ്വന് നാരദനും ഉപദേശിച്ചു. കൃഷ്ണസാരൂപ്യം നേടാനുള്ള ഒരേ ഒരു മാർഗ്ഗമാണ് കൃഷ്ണാപഞ്ചാംഗം. യമുനാസ്തവത്തിൽ കൃഷ്ണതന്നെയാണ് വൈരജാഖ്യയായ നദി എന്നു കാണാം.

വന്ദേ ലീലാവതീം ത്വാം സഘനഘനനിഭാം
കൃഷ്ണ വാമാം സ ഭൂതാം
വേഗം വൈ വൈരജാഖ്യം സകലജലചയം
ഖണ്ഡയന്തീം ബലാത്സ്വാത്
ഛിത്വാ ബ്രഹ്മാണ്ഡമാരാൽ സുരനഗരനഗാൻ
ഗണ്ഡശൈലാദി ദുർഗ്ഗാൻ
ഭിത്വാ ഭൂഖണ്ഡമദ്ധ്യേ തടിനിധൃതവതീ-
മൂർമ്മി മാലാം പ്രയാന്തീം.

ബ്രഹ്മലോകത്തിൽനിന്നൊഴുകുന്ന വിരജയാകുന്ന ബ്രഹ്മരസം തന്നെയാണ് ബ്രഹ്മാണ്ഡത്തെ ഭേദിച്ച് ഭൂമിയിലേക്കു പ്രവേശിക്കുന്ന കാളിന്ദി.

യമുനാസഹസ്രനാമത്തിന്റെ ഋഷി സൗഭരിയും, ദേവത യമുനയും ഛന്ദസ്സ് അനുഷ്ടുപ്പും മായാബീജം കീലകവും രമാബീജം ശക്തിയുമാണ്. സൂര്യപുത്രിയായ ഈ വിരജാനദി സൗഭരിയുടെ മാനസപുത്രിയാണ്.

ജലമയമായി അംഗങ്ങൾ ദ്രവിക്കുന്നത് ഭക്തിപ്രേമലക്ഷണമാണ് എന്ന് ഗർഗ്ഗഭാഗവതം പറയുന്നു:

പ്രേമലക്ഷണയാ ഭക്ത്യാസംയുതോയം മുനീശ്വരഃ
തസ്മാദസ്യതു ദേഹോയം രംഭോരുദ്രവതാംഗതഃ

എന്നു നാരദനോടു ഭഗവാൻ പറയുന്നു.

ഇളാവൃതത്തിലെ ജാംബൂനദത്തിലെ ആളുകൾക്ക് അംഗവൈകല്യംവന്നത് നാരദൻ പ്രേമോന്മത്തനായി കാലംതെറ്റി താളമില്ലാതെ പാടിനടന്നതുകൊണ്ടാണത്രെ. ജംബൂനദത്തിലെ ആളുകൾ രാഗങ്ങളാണ്. രാഗങ്ങളുടെ അംഗവൈകല്യം മാറ്റാൻ വൈകുണ്ഠത്തിൽനിന്നു പതിക്കുന്നവളും വിഷ്ണുപ്രിയകളിൽ മുഖ്യയുമായ സരസ്വതിയെ തപസ്സു ചെയ്തു.

തരംഗിത ക്ഷൗമസിതാംഗിതേപരേ
ദേഹി സ്വരജ്ഞാന മതീവമംഗലേ
യേനാ ദ്വിതീയോ ഹി ഭവേയമക്ഷരേ
സർവ്വോപരി സ്യാംപര രാസമണ്ഡലേ

എന്നു ജപിച്ചിട്ടാണ് വിഷ്ണുവല്ലഭയായ സരസ്വതീദേവി (നദി) നാരദന് രാസമണ്ഡലത്തിൽ അദ്വിതീയനായ രാഗകർത്താവാക്കി, സ്വരബ്രഹ്മവിഭൂഷിതമായ 'ദേവദത്തം' നല്കുന്നത്. പിന്നീട് നാരദൻ പാടിയ പാട്ടുകേട്ട് ഭഗവാൻതന്നെ പ്രേമത്താൽ അലിഞ്ഞു.

യജ്ജലം മദ്വപുർജ്ജാതം തദ്വൈബ്രഹ്മജലം വിദുഃ
കോടിശഃ കോടിശോണ്ഡാനാം രാശയഃ സം ലുഠന്തിഹി.

ശ്രീകൃഷ്ണശരീരത്തിൽനിന്നുത്ഭവിച്ച ആ ബ്രഹ്മജലത്തിൽ കോടികോടിക്കണക്കിൽ ബ്രഹ്മാണ്ഡങ്ങളുടെ രാശികൾ ഉണ്ട്. ആ ബ്രഹ്മാണ്ഡങ്ങൾക്കിടയിൽ ഒന്നുമാത്രമാണ് നാം അധിവസിക്കുന്ന ബ്രഹ്മാണ്ഡം. ദ്രവീകരിച്ച് ജലമാക്കുക എന്നത് പ്രേമഭക്തിയുടെ ലക്ഷണമാണ്. അതിനാൽ വിരജ മുതലായ നദികൾ പ്രേമഭക്തിയുടെ സിംബലുകളായിരിക്കുന്നു.

കൃഷ്ണപ്രഭാവം ആർക്കാണ് പരീക്ഷിച്ചറിയാൻ കഴിയുക? കൃഷ്ണഭക്തനു തന്നെ.

പത്മപ്രഭാവം മധുപോ യഥാഹി
രത്നപ്രഭാവം കില തത് പരീക്ഷിത്
വിദ്യാപ്രഭാവം ച യഥാഹി വിദ്വാൻ
കാവ്യപ്രഭാവം ച യഥാ കവീന്ദ്രഃ
യഥാ സഹസ്രേഷു ജനേഷു സത്സു
രസപ്രഭാവം രസികസ്തഥാഹി
ജാനാതിതത്ത്വേന നരേന്ദ്ര പുത്ര്യഃ
കൃഷ്ണപ്രഭാവം ഭുവി കൃഷ്ണഭക്തഃ

പരമ പദത്തിന് ശാസ്ത്രജ്ഞന്മാർ പല പേർ നല്കുന്നു. വൈകുണ്ഠം, വൈഷ്ണവം, ശാന്തിപദം, തമഃപരമായ കൈവല്യധാമം, അക്ഷരം, ഗോലോകം, നികുഞ്ജം എന്നൊക്കെ പറയുന്ന കൃഷ്ണപദം ഒന്നുതന്നെ എന്ന് ഗർഗ്ഗമുനി വിശ്വജിത് ഖണ്ഡം 33-ാം അദ്ധ്യായത്തിൽ(ഗർഗ്ഗഭാഗവതം) പറയുന്നുണ്ട്. വിജ്ഞാനഖണ്ഡം ലോകഗതിനിരൂപണത്തിൽ വ്യാസനും ഉഗ്രസേനനും തമ്മിലുള്ള സംവാദരൂപത്തിൽ എപ്രകാരമുള്ള മനുഷ്യർ ഏതേതു ലോകം പ്രാപിക്കുന്നു എന്ന് വർണ്ണിക്കുന്നു.

| | |
|---|---|
| സത്വഗുണമുള്ളവൻ | സ്വർല്ലോകം |
| രജോഗുണം | ഭൂലോകം |
| തമോഗുണം | നരകം |
| നിർഗ്ഗുണൻ | കൃഷ്ണലോകം |
| പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സു ചെയ്തവൻ | സപ്തർഷിലോകം |
| സന്യാസാശ്രമികൾ | സത്യലോകം |
| അഷ്ടാംഗയോഗയോഗീന്ദ്രൻ | ജനലോകം |
| ഊർദ്ധ്വരേതസ്സ് | മഹർലോകം |
| യജ്ഞം ചെയ്തവൻ | ഇന്ദ്രലോകം |
| ദാനം ചെയ്തവൻ , | ചന്ദ്രലോകം |
| വ്രതി | സൂര്യലോകം |
| തീർത്ഥാടനം ചെയ്തവൻ | അഗ്നിലോകം |
| സത്യസന്ധൻ | വരുണലോകം |



| | |
|---|---|
| വൈഷ്ണവൻ | വൈകുണ്ഠം |
| ശൈവൻ | ശിവലോകം |
| പിതൃയജ്ഞം | പിതൃലോകം |
| പഞ്ചയജ്ഞം ചെയ്ത സ്മാർത്തന്മാർ | സ്വർല്ലോകം |
| പ്രജാപതിയജ്ഞം | ദക്ഷാദിപ്രജാപതിലോകം |
| ഭൂതസേവ | ഭൂതലോകം |
| യക്ഷസേവ | യക്ഷലോകം |

എന്തിനെ ഭജിക്കുന്നുവോ ആ ലോകത്തിൽ അതായിത്തീരുന്നു എന്നു സാരം.

മറ്റുലോകങ്ങൾ പുനരാവൃത്തിയുള്ളവയാകയാൽ ശ്രീകൃഷ്ണധാമമായ ഗോലോകത്തിലെത്തുവാൻ ജ്ഞാനവൈരാഗ്യസംയുതമായ, നിഷ്കാരണമായ പ്രേമഭക്തിയോടെ ശ്രീകൃഷ്ണനെ ഭജിക്കണം.

മറ്റെല്ലാ ലോകങ്ങളും നമ്മുടെ ബ്രഹ്മാണ്ഡത്തിനകത്താണ്. അതിന് പുനരാവൃത്തിയുണ്ട്.

ബ്രഹ്മാണ്ഡേഭ്യോ ബഹിർദ്ധാമ ശ്രീകൃഷ്ണസ്യ മഹാത്മനഃ
യത് ഗതാനനിവർത്തന്തേ തദ് ഗോലോകം വിദുഃ പരം
ബ്രഹ്മാണ്ഡോയം ജീവസംഘഃ പഞ്ചാശത്കോടിയോജനൈഃ
വിസ്തൃതഃ പരതോ ദ്വാഭ്യാം ശതകോടി വിലംബിതഃ
യദന്തരഗതോ രാജൻ ലക്ഷ്യതേ പരമാണുവത്
തദന്തരഗതാ ശ്ചാന്യേ കോടി ശോഹ്യണ്ഡരാശയഃ
നതത് ഭാസയതേ സൂര്യോ ന ശശാങ്കോന പാവകഃ
കാമഃ ക്രോധശ്ച ലോഭശ്ച നമോഹോ യത്രയാതി ച
ന യത്ര ശോകോ ന ജരാനമൃത്യുർ നാർത്തിരേവ ച
ന പ്രധാനം ന കാലശ്ച വിശന്തേ ച ഗുണാഃ കുതഃ
ശബ്ദബ്രഹ്മാപ്യ നിർവാച്യം തദ്വർണ്ണയിതുമക്ഷമഃ
ശ്രീകൃഷ്ണതേജഃ സംഭൂതാസ്തത്രസന്തി ച പാർഷദാഃ
അകിഞ്ചനാശ്ച യേ ദാന്താഃ ശാന്താ വൈ സമ ചേതസഃ
ശ്രീ കൃഷ്ണചന്ദ്ര പാദാബ്ജമകരന്ദ രസാലയാഃ
പ്രേമലക്ഷണയാ ഭക്ത്യാസദാനിഷ്കാരണാഃ പരാഃ
ലോകാനുല്ലംഘ്യ തദ്ധാമയാന്തി രാജൻ ന സംശയഃ

നാം ജീവിക്കുന്ന ബ്രഹ്മാണ്ഡത്തിലെ ജീവസംഘങ്ങൾ — ബ്രഹ്മാണ്ഡം — നാലു ഭാഗത്തേക്കും അൻപതുകോടി യോജനവീതം പരന്നും നൂറു യോജന നീളത്തിലും കിടക്കുന്നു. (8.8 യോജന = ഒരു ഡിഗ്രി) ഏതൊരു ലോകത്തിൽനിന്നു നോക്കുമ്പോൾ ഇത്തരത്തിലുള്ള നമ്മുടെ ബ്രഹ്മാണ്ഡം ഒരു പരമാണുപോലെ തോന്നുകയും, അത്തരം കോടിക്കണക്കിനു മറ്റു ബ്രഹ്മാണ്ഡങ്ങൾ കാണാനാവുകയും ചെയ്യുമോ ആ ലോകത്തെയാണ് ഗർഗ്ഗാചാര്യൻ ഗോലോകമെന്നു വിളിക്കുന്നത്. അവിടെ സൂര്യചന്ദ്രാദികളും അഗ്നിയും പ്രകാശവസ്തുക്കളല്ല. പരമാണുവിനുള്ളിലെ ചെറിയ ഇലക്ട്രോണുകളാണ്. അവിടെ കാമക്രോധ ലോഭമോഹങ്ങളില്ല. ശോകവും ജരയും മരണവും ആർത്തിയുമില്ലാത്ത ബുദ്ധൻ കണ്ടെത്തിയ

നിർവ്വാണപദമാണത്. അവിടെ പ്രകൃതി (പ്രധാനം) കാലം, ത്രിഗുണങ്ങൾ ഇതൊന്നുമില്ല. നിരയനമാകയാൽ കാലാതീതമായ നിർഗ്ഗുണ ബ്രഹ്മമാണത്. ശബ്ദബ്രഹ്മത്തിനുപോലും നിർവചിക്കാനാവാത്ത അവർണ്ണനീയമായ ആ പദത്തിൽ ദാന്തരും, ശാന്തരും സമചേതസ്സുകളും, കൃഷ്ണപാദാബ്ജ മകരന്ദരസത്തിൽ ലയിച്ചവരും, പ്രേമലക്ഷണമായ ഭക്തിയോടുകൂടി പരഭക്തി (പരവിദ്യ) പ്രാപിച്ചവരുമായ പാർഷദന്മാർ മാത്രം ഇതരലോകങ്ങളെ ലംഘിച്ച് എത്തിപ്പെടുന്നു. ഗോലോകം കാണാൻ ആഗ്രഹിച്ച ശിവനുപോലും അതിനുള്ളിലേക്കു കടക്കാൻ സ്ത്രീരൂപം എടുത്ത് ഭഗവാനെ പ്രേമിക്കേണ്ടിവന്നു എന്ന് ഗർഗ്ഗൻ പറയുന്നുണ്ട്. നിരപേക്ഷമായ നിർഗുണഭക്തിയെയാണ് ഗോലോക (വിരജാലോക) പ്രാപ്തിക്കുതകുന്ന സംന്യാസവൃത്തിയായിട്ട് ഗർഗ്ഗൻ പറയുന്നത്. പുനരാവൃത്തിയുള്ള ലോകങ്ങളെ ഗ്രഹിച്ച് അവയിൽ വൈരാഗ്യം വന്ന്, പുനരാവൃത്തിരഹിതമായ നിർഗുണ പദത്തെ പ്രേമഭക്തിപുരസ്സരം ഭജിക്കുക. അവൻ ഈ സൗരലോകത്തിൽ നിന്ന് സൂര്യദ്വാരംവഴി പുറത്തു കടന്ന് അനേക യോജന അകലെയുള്ള ഗോലോക ദ്വാരത്തിലൂടെ പ്രേമഭക്തിരസത്താൽ ദ്രവീകരിച്ച ചിത്തത്താൽ കടന്നുചെന്ന് ബ്രഹ്മരസവുമായി ഒത്തുചേരുന്നു.

ഗർഗ്ഗന്റെ ജ്യോതിശ്ശാസ്ത്രപരമായ അവഗാഹവും ഗോലോകവർണ്ണനയിൽ കാണാം. പുനർവസുതാരങ്ങളുടെ മദ്ധ്യത്തിൽ 'സരമ'യും അവൾക്കടുത്തായി ശുനകനെന്ന സിറിയസ്സ്താരവും ഉണ്ട് എന്ന് നേരത്തെ പറഞ്ഞുവല്ലൊ. കാനിസ്മേജർ എന്ന ശുനകതാരങ്ങൾ ദക്ഷിണാർദ്ധഗോളത്തിൽ കാണപ്പെടുന്നു. അവർ ORION (ആര്യൻ) എന്നറിയപ്പെടുന്ന വേട്ടയ്ക്കൊരുമകന്റെ വേട്ടനായ്ക്കളാണ്. ഇവയിൽ ആൽഫകാനിസ് മജോറിസ് (സിറിയസ് എ) ഏറ്റവും പ്രകാശിക്കുന്ന താരമാണ്. അതിന്റെ ബൈനറിയാണ് ബീറ്റ കാനിസ് മൈനർ എന്നും മിർസാം എന്നും വിളിക്കപ്പെടുന്ന സിറിയസ് ബി. ഇതിനെ രക്ഷകന്റെ വരവ് നേർത്തെ അറിയിക്കുന്ന ദൈവജ്ഞനായും പ്രവാചകനായും ജ്യോതിശ്ശാസ്ത്രജ്ഞനായും കരുതുന്നുണ്ട്. (ശൗനകൻ ഇതൊക്കെയായിരുന്നു എന്ന് സ്മരിക്കുക) ഈ രണ്ടു ശുനകതാരങ്ങൾക്കപ്പുറത്ത് ബ്രഹ്മ, വിഷ്ണു, മഹേശ്വരന്മാർ എന്നു വിളിക്കുന്ന താരങ്ങളും അവയുടെ മദ്ധ്യത്തിലായി ഒരു നക്ഷത്ര സമൂഹവുമുണ്ട്. (നഗ്നനേത്രങ്ങൾക്ക് അല്പം മാത്രം കാണാൻ കഴിയും) ബ്രഹ്മതാരം നാല്പതു നക്ഷത്രങ്ങൾ ചേർന്ന ഒരു നീലരാക്ഷസനാണ്. ഇതിനെ ആധുനിക ശാസ്ത്രം NGC 2362 എന്നു വിളിക്കുന്നു. വിഷ്ണുവിനെ Wezen എന്നും; ശിവതാരം ശിവശക്തി സാമരസ്യരൂപമായ പത്മനാഭസഹോദരിയായ മാഹേശ്വരിയാണ്. അതിന് 'ആധാരം' (പ്രപഞ്ചാധാരമായ ദേവി മായ) എന്നു പേരുണ്ട്. Virgins എന്ന് സ്റ്റെല്ലാർമാപ്പുകളിൽ ഇതിനു നാമകരണം ചെയ്തു കാണാം. കാനിസ് മൈനർ സെല സ്റ്റിയൻ ഇക്വേറ്ററിൽ ഉള്ള ഒരു കൊച്ചുതാര സമൂഹമാണ്. അതിലുള്ള പ്രോസിയോൺ എന്ന താരം, സിറിയസ്സും തിരുവാതിരയും ചേർന്ന് ഒരു ത്രികോണം സൃഷ്ടിക്കുന്നു. പ്രോസിയോൺ എന്ന വാക്കിനർത്ഥം ശുനകന്(നായ്ക്ക്) മുൻപ് എന്നാണ്. ഈ താരത്തിൽനിന്ന് ഒരു നേർരേഖയിൽ തെക്കുഭാഗത്ത് ഒരു തോണിയുടെ രൂപത്തിൽ ഒരു നക്ഷത്രസമൂഹം കാണാം. ഈ "നാവ"യുടെ അമരക്കാരനായി അഗസ്ത്യമുനി (Canopus)യെയും കാണാം. (Argo Navis എന്ന് ഈ



തോണിയെ ഇന്നു നാം വിളിക്കുന്നു.) തെക്കുഭാഗത്തെ മത്സ്യമെന്നു പേരുകേട്ട മത്സ്യനക്ഷത്രങ്ങളും ഇതിനടുത്തുണ്ട്. അഗസ്ത്യൻ (Canopus അഥവാ ആൽഫാ കറീനേ) ശുനകതാരം കഴിഞ്ഞാൽ രണ്ടാമത്തെ ഏറ്റവും പ്രകാശിക്കുന്ന താരമാണ്. ഇതിനടുത്തായി (10 ഡിഗ്രിക്കും 11 ഡിഗ്രിക്കും ഇടയിൽ) എൻകീറിനേ എന്ന ഒരു സൂപ്പർ നോവയുണ്ട്. 1843-ൽ ഇത് ഒരു ജ്യോതിസ്സായി പടർന്നു കത്തി. അതിനകത്തായി NGC 3372 എന്നു വിളിക്കുന്ന ഒരു നെബുലയുണ്ട്. വേട്ടയ്ക്കൊരുമകന്റെ നെബുലയെക്കാൾ, വലിയ ഒന്ന്, അതിനെ കൃഷ്ണവർണ്ണത്തിൽ




'V' എന്ന ഒരു ധൂളീരേഖ ഭേദിക്കുന്നു. മദ്ധ്യത്തിലായി കൃഷ്ണവർണ്ണമുള്ള ഒരു താക്കോൽപ്പഴുതുണ്ട്. അതിന്റെ മദ്ധ്യത്തിലെ ബിന്ദുവിനെയാണ് NGC 3372 എന്നു വിളിക്കുന്നത്. നക്ഷത്രങ്ങൾ നിറഞ്ഞ ഒരു സ്ഥാനമാണിത്. തെക്കൻ കുരിശ് എന്നു വിളിക്കപ്പെടുന്ന Crux എന്ന കൊച്ചു നക്ഷത്രസമൂഹം അതിനടുത്താണ്. സൗഭരിമഹർഷി മാന്ധാതാവിന്റെ പെൺമക്കൾക്കായി സൃഷ്ടിച്ചതും ത്രിശങ്കുവിന് വിശ്വാമിത്രൻ നല്കിയതുമായ ത്രിശങ്കുസ്വർഗ്ഗമാണ് (സ്വർഗ്ഗരാജ്യമാണ്) Crux എന്ന Southern cross. സൗഭരി തന്റെ മത്സ്യസഖാക്കളുമൊത്ത് ആയിരംവർഷം മുങ്ങിയിരുന്ന് തപസ്സുചെയ്ത വിരജ എന്ന കാളിന്ദീതീരവും അവിടെയാണ്. ത്രിശങ്കു (Crux)വിന്റെ മദ്ധ്യത്തിൽ കൃഷ്ണവർണ്ണമുള്ള ഒരു നെബുല ഉണ്ട്. സത്യവ്രതനായ ഹരിശ്ചന്ദ്രന്റെ സത്യലോകമായ ഈ വിരജാലോകം തന്നെയാണ് ഹിന്ദുവിന്റെ ഗോലോകവും ക്രിസ്തുവിന്റെ സ്വർഗ്ഗരാജ്യവും. മാലിയിലും അത്‌ലാന്തിസ്സിലും ഈജിപ്തിലും അസോരസ് ദ്വീപങ്ങളിലും ഇന്ത്യയിലും ഒരുപോലെ ചുറ്റിക്കറങ്ങിയ "നാവ"കളിൽ സഞ്ചരിച്ചിരുന്ന ഫണീശന്മാരുടെ നക്ഷത്രജ്ഞാനം ഗർഗ്ഗാചാര്യനും ലഭിച്ചിരുന്നു. സൗഭരിയുടെ സൗഭ എന്ന കാപുരമാണ് വിരജാലോകം. ഇന്ത്യയുടെ തെക്കേ അറ്റത്തും മെക്സിക്കോ, ഇന്തോനേഷ്യ, സിലോൺ മുതലായ ദിക്കുകളിലും വേട്ടക്കാരനായ അയ്യപ്പന്റെ ശുനകതാരമായ "സംവത്സരൻ" ഈ ജ്യോതിസ്സുകളിൽ ജ്യോതിസ്സായ കുരിശുലോകത്തിന്റെ പ്രവാചകനായി ഗണിക്കപ്പെട്ടിരുന്നു. അഗസ്ത്യോദയത്തോടും മകരജ്യോതിയോടും ഈ നക്ഷത്രമണ്ഡലത്തിന്റെ ഉദയം ബന്ധപ്പെട്ടിരിക്കുന്നു. ഇങ്ങനെയുള്ള ഗോലോകപ്രാപ്തിയും മോക്ഷവും ഒന്നല്ലെന്നും ഒന്നാണെന്നും

വിഭിന്നാഭിപ്രായങ്ങളുണ്ട്. ശ്രുതിവചനങ്ങൾ ഉദ്ധരിച്ച് ഈ സഗുണേശ്വര ലോക പ്രാപ്തി മോക്ഷമല്ല എന്ന് ശങ്കരാചാര്യർ പറയുന്നു. അദ്ദേഹം ബ്രഹ്മാവിശ്വ സൃജോധർമ്മോ മഹാനവ്യക്തമേവച ഉത്തമാം സാത്വികീമേതാം ഗതിമാഹുർമ്മ നീഷിണ എന്ന മനുവചനം ഉദ്ധരിച്ച്, ബ്രഹ്മലോകം, വിശ്വസൃക്കായ പ്രജാപതി ലോകം, യമധർമ്മന്റെ ലോകം, മഹർല്ലോകം, അവ്യക്തലോകം എന്നിവയാണ് ഏറ്റവും ഉത്തമലോകങ്ങൾ എന്നു പറയുന്നു. ഗർഗ്ഗാചാര്യനാകട്ടെ സൂര്യപുത്രി യായ വിരജയമധർമ്മസഹോദരിയാകയാൽ വിരജാലോകത്തെ ധർമ്മലോകമായി ത്തന്നെ എണ്ണുന്നു. ധർമ്മസംസ്ഥാപകനായ കൃഷ്ണൻ അവിടെ വിരാജിക്കുന്നു. അതിനാൽ അത് ഉത്തമലോകമാണ്. കഠോപനിഷത്തിൽ നചികേതസ്സ് പ്രവേശി ക്കുന്നതും ഈ ധർമ്മലോകത്തിലാണ്.

12. പരീക്ഷ്യലോകാൻ കർമ്മചിത്താൻ ബ്രാഹ്മണോ
നിർവ്വേദമായാന്നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്
സമിത് പാണിഃ ശ്രോത്രീയം ബ്രഹ്മനിഷ്ഠം.

കർമ്മംകൊണ്ട് നേടാവുന്ന സർവലോകങ്ങളെയും നേടിയശേഷം, താൻ കണ്ടറി ഞ്ഞ ആ ലോകങ്ങളെ നന്നായി പരീക്ഷിച്ചറിഞ്ഞ ബ്രാഹ്മണൻ, നിർവ്വേദിയായി ത്തീരണം. ഈ ലോകത്തിൽ കർമ്മഫലമല്ലാതെ മറ്റൊന്നുമില്ല. എങ്കിൽ പിന്നെ കർമ്മത്തിന്റെ ആവശ്യമെന്ത്? ഇതിന്റെ രഹസ്യം അറിയാനായി സമിത്ത് കൈക ളിലെടുത്ത് ബ്രഹ്മനിഷ്ഠനായ ഒരു ശ്രോത്രീയനെ സമീപിക്കണം.

അപരാവിദ്യകളും സംസാരജീവിതവും നന്നായി പരീക്ഷിച്ചറിഞ്ഞശേഷം, ആ കർമ്മാദികളുടെ നിഷ്പ്രയോജനത ഗ്രഹിച്ച് നിർവ്വേദിയായിത്തീർന്ന്, അതിന്റെ രഹസ്യമറിയാൻ ബ്രഹ്മനിഷ്ഠനായ ഗുരുസമീപത്തിൽ വിധിപ്രകാരം ചെല്ലണം. ശൗനകൻ ഇപ്രകാരം ചെല്ലുന്നതാണ് ഉപനിഷത്തിന്റെ ആദ്യത്തിൽ നാം കണ്ടത്. ദക്ഷിണമാർഗ്ഗത്തിലൂടെയായാലും ഉത്തരമാർഗ്ഗത്തിലൂടെയായാലും അനുഷ്ഠാനപ്രകാരം ചെന്നെത്തുന്ന ലോകങ്ങൾ കർമ്മഫലംകൊണ്ടുണ്ടായവ യാണ്. അവ്യക്തലോകം മുതൽ വ്യക്തമായ സ്ഥാവരജഗത്തുവരെ സർവ്വവും ബീജാങ്കുരഭാവത്തിൽ ഒന്ന് മറ്റൊന്നിന്റെ ഉത്പത്തിക്കു കാരണമാകുന്നു. കദളി വാഴത്തണ്ടിന്റെ ഗർഭത്തിനകത്ത് ഒന്ന്, പത്ത്, നൂറ്, ആയിരം എന്ന് അനേകം പോളകളായി (വാഴപ്പോളകൾ) ഉലകങ്ങൾ ഇരിക്കുന്നു. അവയെല്ലാം തന്നെ മായാമരീചികകളാണ്, ഗന്ധർവ്വനഗരംപോലെ സ്വപ്നസദൃശമാണ്, ജലബുദ്ബുദ ഫേനസമാനങ്ങളായി പ്രതിക്ഷണം നശിക്കുന്നവയാണ്. അവിദ്യാകാമദോഷങ്ങ ളിൽനിന്നുണ്ടായവയാണ്. ഇതറിഞ്ഞ ബ്രാഹ്മണൻ അവ സർവ്വവും ത്യാഗം ചെയ്യണം. ബ്രഹ്മവിദ്യയെ മാത്രം ഗ്രഹിക്കണം. അതിന്റെ പേരാണ് ബ്രാഹ്മണ്യം. ലോകങ്ങളെ ഗ്രഹിക്കുന്നതും അറിയുന്നതും അവയെ ത്യജിക്കാനാണ്. വേദത്തെ ഗ്രഹിക്കുന്നത് നിർവ്വേദിയാവാനാണ്. വേദത്തെ ഗ്രഹിക്കാതെ നിർവ്വേദിയായി ക്കൂടേ എന്നു ചോദിച്ചാൽ അത് പരാവിദ്യയല്ല, അവിദ്യയാണ്. ദരിദ്രൻ ഞാൻ സർവ്വസ്വവും ത്യജിച്ചു എന്നു പറയുമ്പോലെയാണത്. ഇല്ലാത്ത ഒരു സാധനം എങ്ങനെ ത്യജിക്കും? സംസാരത്തെ നന്നായി അറിഞ്ഞ് ഇതിൽ കർമ്മഫലമല്ലാ



തൊന്നുമില്ല എന്നതിനാൽ വൈരാഗ്യത്തോടുകൂടി അതിനെ ത്യജിക്കണം, ബുദ്ധൻ ചെയ്തതുപോലെ. കർമ്മങ്ങൾക്ക് ആകെ നാലുവിധഫലങ്ങളേ കിട്ടൂ. 1 ഉത്പാദനം 2 സമ്പാദ്യം 3 സംസ്കാര്യം 4 വികാര്യം അഥവാ മാറ്റം. ഇവയ്ക്കു നാലിനും അതീ തമായ നിത്യവും അമൃതവും അഭയവും കൂടസ്ഥവും അചലവും ധ്രുവവുമായ ഒന്നിനെയാണ് ഞാൻ ആഗ്രഹിക്കുന്നതെങ്കിൽ കർമ്മം ചെയ്യേണ്ടതിന്റെ ആവശ്യ മെന്ത്? ഇപ്രകാരം ചിന്തിച്ച് അക്ഷരപുരുഷനായ സത്യത്തെ ഗ്രഹിക്കാൻ ബ്രാഹ്മ ണൻ ഗുരുസവിധത്തിലെത്തുന്നു.

13. തസ്മൈ സ വിദ്വാനുപസന്നായ സമ്യ-
ക് പ്രശാന്ത ചിത്തായ ശമാന്വിതായ
യേ നാക്ഷരം പുരുഷം വേദസത്യം
പ്രോവാച താം തത്വതോ ബ്രഹ്മവിദ്യാം.

അങ്ങനെ സമ്യക്കായ പ്രശാന്തചിത്തത്തോടെ ശമാന്വിതനായി വിദ്യയെ കാംക്ഷി ച്ചുവന്നു നില്ക്കുന്ന ശിഷ്യന് സത്യമായ അക്ഷരപുരുഷനെ, ബ്രഹ്മവിദ്യയിലൂടെ പറഞ്ഞുകൊടുക്കണം. വിദ്യാമഹോദധിയിൽനിന്ന് തരണം ചെയ്യണമെന്ന മോഹ ത്തോടുകൂടിയ ശിഷ്യനെ ലഭിച്ചാൽ അവന്റെ താരക ബ്രഹ്മമായി വർത്തിച്ച് തന്റെ നൗകയിൽ അവനെ അക്കരെ കടത്തേണ്ടത് ഗുരുവിന്റെ കടമയാണ്. ദക്ഷിണേന്ത്യയിലെ ആദിവാസികൾക്ക് അഗസ്ത്യൻ ഈ കടമ നിർവ്വഹിച്ച ആദിമ ഗുരുക്കന്മാരിൽ ഒരാളായിരുന്നു.

## മുണ്ഡകം 2

### ഖണ്ഡം 1

അപരാവിദ്യയുടെ സർവ്വകാര്യങ്ങളും ചിന്തിച്ചുകഴിഞ്ഞു. സംസാരത്തിന്റെ സാരവും മൂലവുമായ അക്ഷരപുരുഷനിൽത്തന്നെ സംസാരം പ്രലയിക്കുകയും ചെയ്യുന്നു. ആ അക്ഷരപുരുഷനാണ് സത്യം. അതിനെ അറിഞ്ഞാൽ സർവ്വവും അറിഞ്ഞു. അതത്രെ പരാവിദ്യയുടെ വിഷയം. പരാവിദ്യയെ ഇനി പറയുന്നു.

1. തദേതത് സത്യം യഥാ സുദീപ്താത് പാലകാദ്വി സ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാക്ഷരാദ്വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപി യന്തി.

സുദീപ്തമായ പാവകനിൽനിന്ന് തത്തുല്യമായ സ്ഫുലിംഗങ്ങൾ ഒരായിരം എണ്ണം പ്രഭവിക്കുന്നതുപോലെ, ഏതൊരക്ഷരത്തിൽനിന്ന് പലവിധം വസ്തുക്കൾ ജനി ക്കുകയും അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നുവോ, ഹേ സോമ്യ, അതാണ് സത്യം.

അപരവിദ്യാവിഷയവും കർമ്മഫലലക്ഷണവുമായ സത്യം ആപേക്ഷിക സത്യമാണ്. പരവിദ്യാവിഷയമാണ് പരമാർത്ഥ സത്യം. ആദ്യത്തേത് അവിദ്യയുടെ വിഷയമാകയാൽ അനൃതവും, രണ്ടാമതു പറഞ്ഞത് വിദ്യാവിഷയകമാകയാൽ

ഭൂതവുമാണ്. അത്യന്തപരോക്ഷത്വംകൊണ്ട് പരമാർത്ഥസത്യം പ്രത്യക്ഷമായി അനുഭവിക്കുന്നതെങ്ങനെ എന്നാലോചിക്കാം. അഗ്നിയിൽനിന്നു പുറപ്പെടുന്ന സ്ഫുലിംഗമെല്ലാം അഗ്നിമയമാണ്; അഗ്നിസ്വരൂപമാണ്. അതുപോലെ നാനാ വസ്തുക്കൾ ബ്രഹ്മത്തിൽനിന്നു പുറപ്പെടുകയാൽ ബ്രഹ്മമയമാണ്. സുഷിര ഭേദത്താൽ ആകാശം ഘടം മുതലായ ഉപാധിഭേദങ്ങളായി പരിണമിക്കുന്നപോലെ നാനാ നാമരൂപദേഹങ്ങളാകുന്ന ഉപാധികളിൽ ബ്രഹ്മം വ്യത്യസ്തമായി തോന്നുന്നു എന്നതല്ലാതെ, വാസ്തവത്തിൽ വ്യത്യാസമൊന്നുമില്ല. അവ്യാകൃതമായ ബ്രഹ്മം വ്യാകൃതമാവുമ്പോൾ പലരൂപത്തിലും നാമത്തിലും കാണുന്നു. ഈ നാമരൂപങ്ങൾ സത്യമല്ല, മിത്ഥ്യയാണ്. അവയ്ക്കാധാരമായിരിക്കുന്ന അവ്യാകൃതമായ ശക്തിമാത്രമാണ് സത്യം.

2. ദിവ്യോഹ്യമൂർത്തഃ പുരുഷഃ
സ ബാഹ്യാഭ്യന്തരോ ഹ്യജഃ
അപ്രാണോ ഹ്യമനാഃ ശുഭ്രോ
ഹ്യക്ഷരാത് പരതഃ പരഃ

ദിവ്യനായ പുരുഷൻ അമൂർത്തമാണ്; അകവും പുറവും ഇല്ലാത്തതാണ്, അജമാണ്, പ്രാണനോ മനമോ ഇല്ലാത്തതും ശുഭ്രവും അക്ഷരത്തിൻെറ പരവുമാണ്.

ദിവ്യം എന്നു പറഞ്ഞത് ദ്യോതനവാനും സ്വയംജ്യോതിയുമായതു കൊണ്ടാണ്. അലൗകികമായി സ്വാത്മാവിലും 'ദിവി'(ആകാശത്തിൽ)യും പ്രകാശിക്കുന്നതിനാലുമാണ്. സർവ്വമൂർത്തിവർജ്ജിതമായ അമൂർത്തമായ സ്വയംപ്രകാശമാണത്. അതിന് വിഗ്രഹം (രൂപം) ഇല്ല. പരിധിയുള്ള ഒന്നിനേ അകവും പുറവും ഉള്ളു. അമൂർത്തവും അപരിമിതവുമായ സത്യത്തിന് അകവും പുറവുമില്ല. അത് സർവ്വത്തിൻെറയും അകത്തും പുറത്തും ഒരുപോലെയുണ്ട്. തൻെറ ജന്മത്തിനു കാരണഭൂതമായിത്തീരാൻ തനിക്കു മുമ്പ് മറ്റൊന്നില്ലാത്തതിനാൽ സത്യം അജമാണ്. ജനനമുള്ള വസ്തുക്കൾക്കേ വളർച്ച, മാറ്റം, സ്ഥിതി, ജീർണ്ണത, മരണം എന്നിവയുള്ളൂ. അജമായതിനാൽ ഈ അവസ്ഥകളൊന്നും സത്യത്തിനില്ല. അത് അജരവും അമൃതവും അക്ഷരവും ധ്രുവവും അഭയവുമാണ്. ആകാശത്തിൽ പ്രതലമുണ്ട്, നീലനിറമുണ്ട് എന്നൊക്കെ തോന്നും. വാസ്തവത്തിൽ അതിന് പ്രതലവുമില്ല, നിറവുമില്ല. അതുപോലെ നാനാദേഹരൂപങ്ങളായി തോന്നുന്ന സത്യത്തിന് പ്രാണനുണ്ട്, മനസ്സുണ്ട് എന്നു നാം തെറ്റിദ്ധരിക്കുന്നു. മനസ്സുണ്ട് എന്നു പറഞ്ഞാൽ അതിനർത്ഥം അംഗം (അവയവം) ഉണ്ട് എന്നാണ്. അംഗമുണ്ടെങ്കിൽ അത് മൂർത്തിയാവും. പ്രാണനുണ്ട് എന്നു പറഞ്ഞാൽ പ്രാണൻ വായുവാകയാൽ സത്യം ചഞ്ചലമാണെന്നു വരും. സങ്കല്പവികല്പരൂപമായ മനസ്സോ ചഞ്ചലമായ പ്രാണനോ കർമ്മേന്ദ്രിയങ്ങളോ അവയുടെ വിഷയങ്ങളോ അതിനില്ല. എങ്കിലും അത് ധ്യാനിക്കുന്നതു പോലെയും ചലിക്കുന്നതുപോലെയും (ധ്യായതീവ ലേലായതീവ ബൃ. ഉ. 4.3.7) തോന്നുന്നു. ഉപാധികളൊന്നുമില്ലാത്തതിനാൽ അത് ശുദ്ധശുഭ്രമെന്നു പറയുന്നു; പ്രത്യേകിച്ചും മനസ്സ്, പ്രാണൻ എന്നീ ഉപാധികൾ ഇല്ലാത്തതിനാൽ. നാമരൂപബീജ ഉപാധിലക്ഷിതസ്വരൂപത്താൽ സർവ്വകാര്യകരണ ബീജത്വത്താൽ ഉപലക്ഷ്യമാണമായതിനാൽ (ഉപാധിലക്ഷണ



ത്തോടുകൂടിയ) അവ്യാകൃതമായ അക്ഷരത്തെക്കാൾ പരമാണ് നിരുപാധികമായ ഈ ശുദ്ധശുഭ്രപദം.

(ഗർഗ്ഗസംഹിത അവ്യാകൃതമായ 'കൃഷ്ണ'മായ പദത്തിനുപരിയായി ശുദ്ധശുഭ്രമായ 'രാധ'യ്ക്ക് സ്ഥാനം നല്കുന്നു. അവ രണ്ടും ഒന്നാണെന്നു സമർത്ഥിക്കുകയും ചെയ്യുന്നു. ഭഗവദ്ഗീത ആദിത്യവർണ്ണമായി, തമസാത്പരമായ ഈ ശുദ്ധപദത്തെ വർണ്ണിക്കുന്നു.)

ആകാശം എന്നു പേരുള്ള അക്ഷരം നമുക്ക് വ്യവഹാരവിഷയമായി ഓതപ്രോതമായി (കുറുകെയും നെടുകെയും) കിടക്കുമ്പോൾ അത് അപ്രാണമാണെന്ന് പറയുന്നതെങ്ങനെ? പുരുഷനിൽനിന്ന് പ്രാണൻ, മനസ്സ് എന്നിവയുണ്ടായി. പ്രാണനും മനസ്സും പുത്രസ്ഥാനീയരാണ്. പുത്രൻ പിതാവിനെക്കാൾ മുൻപ് ഉണ്ടായി എന്നു പറയുകവയ്യ. അതുകൊണ്ട് പുരുഷൻ അപ്രാണൻ എന്ന് ശങ്കരൻ സ്ഥാപിക്കുന്നു.

ആകാശം (space) അഥവാ 'ഖം' ഉണ്ടായശേഷമാണ് പ്രഥമ പരിസ്പന്ദത്താൽ ചലനവും വായുവും ഉണ്ടായത്; ആകാശത്തിലെ വായുചലനവും ഗ്രഹനക്ഷത്രാദി രൂപങ്ങളും ആകാശത്തിനുമുൻപ് ഉണ്ടായി എന്നു പറയാൻ ജ്യോതിശ്ശാസ്ത്രജ്ഞർക്ക് അതിനാൽ വിഷമം നേരിടും. അവർണ്ണവും അരൂപവുമായി ചൈതന്യമയമായിരിക്കുന്ന ബ്രഹ്മദ്രവ്യം ദ്രവീകൃതമായി അതിൻെറ പ്രഥമചലനത്താൽ ഒഴുകിത്തുടങ്ങിയപ്പോൾ ആകാശമെന്നു വിളിക്കുന്ന "ഖഹര"ത്തിൽ (തമോഗഹ്വരത്തിൽ) പ്രകാശമയമായ ഒരു സ്വയംപ്രകാശം തെളിഞ്ഞു. ആ പ്രകാശം സാന്ദ്രീകൃതമായ നക്ഷത്രലോകങ്ങളെ സൃഷ്ടിച്ചു.

3. ഏതസ്മാജ്ജായതേ പ്രാണോ
മനഃ സർവ്വേന്ദ്രിയാണിച
ഖം വായുർജ്യോതിരാപഃ
പൃഥിവീ വിശ്വസ്യധാരിണീ.

ആ പരമപുരുഷനിൽനിന്ന് പ്രാണനും മനസ്സും സർവ്വേന്ദ്രിയങ്ങളും ആകാശവും വായുവും ജ്യോതിസ്സുകളും ആപസ്സും വിശ്വധാരിണിയായ പൃഥ്വിയും ഉണ്ടായി. ഉപാധിഭേദമില്ലാത്ത പുരുഷനിൽനിന്ന് അവിദ്യാവിഷയങ്ങളായ വികാരങ്ങളും അനൃതങ്ങളായ നാമങ്ങളും പ്രാണനും ചേർന്ന അനേകം ലോകങ്ങൾ ഉണ്ടായി. സത്യത്തിൽനിന്ന് ഉണ്ടായവയും ആപേക്ഷികസത്യങ്ങളുമായ ഈ ലോകങ്ങളെ അനൃതലോകങ്ങളെന്ന് വിളിക്കുന്നത് അവ പരമാർത്ഥമായ സത്യലോകത്തെ അപേക്ഷിച്ചു നോക്കുമ്പോൾ അനൃതമാകയാലാണ്. ഖം (ആകാശം), അന്തർബാഹ്യ ആവഹാദിഭേദങ്ങളോടുകൂടി ഭൂലോകസ്വർല്ലോകങ്ങൾക്കിടയിൽ സഞ്ചരിക്കുന്ന വായു, അഗ്നിരൂപമായ നക്ഷത്രജ്യോതിസ്സുകൾ, ഉദകരൂപമായ ആപസ്സ്, സർവ്വവിശ്വത്തെയും ധരിക്കുന്ന ഭൂമി എന്നീ പഞ്ചഭൂതങ്ങൾ ക്രമത്തിൽ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ ഗുണങ്ങളോടുകൂടി ജനിച്ചു. ഈ സവിശേഷതകളും അപരാവിദ്യാവിഷയങ്ങളും ജനിക്കുന്നതിനു മുൻപെ പരവിദ്യാവിഷയമായ, നിർവ്വിശേഷമായ അക്ഷരം ഉണ്ടായിരുന്നു. ഹിരണ്യഗർഭനിൽനിന്ന് ആദ്യമായി ജനിച്ച പ്രാണനാണ് വിരാട്. ആ വിരാട് അണ്ഡത്തിനകത്തിരിക്കുന്നു

(പ്രഥമജാത്പ്രാണാദ്വിരണ്യ ഗർഭാജ്ജായതേ *f* ണ്ഡസ്യാന്താർ വിരാട്) അതു പോലും അണ്ഡത്തിൻെറ അന്തർഭാഗത്തെന്നു ലക്ഷണം പറഞ്ഞിരിക്കയാൽ അകവും പുറവുമില്ലാത്ത അക്ഷരപുരുഷനിൽനിന്ന് ഉണ്ടായതാണ്. വിരാട്പുരുഷൻെറ രൂപം പറയുന്നു.

4. അഗ്നിർമൂർദ്ധാ ചക്ഷുഷീചന്ദ്ര സൂര്യൗ
ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ചവേദാഃ
വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ
പദ്ഭ്യാം പൃഥിവീ ഹ്യേഷ സർവ്വഭൂതാന്തരാത്മാ

മൂർദ്ധാവിൽ അഗ്നി; സൂര്യചന്ദ്രന്മാർ ചക്ഷുസ്സുക്കളിൽ; ദിശകൾ കാതുകളിൽ; വാക്കിൽ വിവൃതമാക്കപ്പെട്ട വേദങ്ങൾ; വായു പ്രാണൻ; ഹൃദയം വിശ്വം, പാദം ഭൂമി. ഇപ്രകാരമുള്ള വിരാട് പുരുഷൻ സർവ്വഭൂതാന്തരാത്മാവായിരിക്കുന്നു. മൂർദ്ധാവ് ഉത്തമാംഗമായ ശിരസ്സ്. ശിരസ്സിൽ അഗ്നി. അഗ്നി ഇവിടെ ദ്യുലോകമാണ്. (പ്രകാശലോകം) ഇതിൻെറ സിംബലായിട്ടാണ് അഥർവ്വവേദികൾ ശിരസ്സിൽ അഗ്നി ധരിക്കുന്ന വ്രതം അനുഷ്ഠിക്കുന്നത്. സൂര്യചന്ദ്രന്മാരാണ് രണ്ടു നേത്രങ്ങൾ. (സൂര്യചന്ദ്രസിദ്ധാന്തങ്ങളാകുന്ന രണ്ടു ജ്യോതിശ്ശാസ്ത്രപദ്ധതികൾ ദിവ്യചക്ഷുസ്സുകളായി കരുതപ്പെടുന്നു) എട്ടുദിശകളാണ് ശ്രോത്രേന്ദ്രിയങ്ങൾ. വായുചലനങ്ങൾ അഷ്ടദിക്കുകളിൽനിന്നും കാതുകളിൽ എത്തിച്ചേരുന്നു. വേദങ്ങൾ മന്ത്രരൂപമായ വാക്കുകളുടെ രൂപത്തിൽ നാവിൽ വിളങ്ങുന്നു. അന്തഃകരണം അഥവാ ഹൃദയത്തിൽ സമസ്തവിശ്വവും ഇരിക്കുന്നു. കാരണം, നേരത്തെ പറഞ്ഞപോലെ സമസ്ത വിശ്വവും മനസ്സിൽ ഇരിക്കുന്ന വിചാരരൂപമാണ്. സുഷുപ്തിയിൽ അത് മനസ്സിൽ ലയിക്കുന്നു. ജാഗ്രത്തിൽ അഗ്നിയിൽനിന്ന് സ്ഫുലിംഗംപോലെ വീണ്ടും പ്രഭവിക്കുന്നു. പാദത്തിൽനിന്ന് ഭൂമി ജനിച്ചു എന്നു പറയുന്നതിനാൽ മറ്റ് അന്തരീക്ഷഗോളങ്ങളിൽവെച്ച് അധമമായ സ്ഥാനമാണ് ഭൂമിക്ക് എന്നർത്ഥമില്ല. വിഷ്ണുവിൻെറ പാദത്തിൽനിന്നു ജനിച്ച സർവ്വവും വിമലമാണ്. (ശൂദ്രനും!). സർവ്വ മനുഷ്യരും വിഷ്ണുപാദത്തിൽ ഉത്ഭവിച്ച പൃഥ്വിയുടെ മക്കളാകയാൽ ശൂദ്രരാണ്. കർമ്മഗുണം ഹേതുവായി സർവ്വപാപമുക്തരായി ബ്രഹ്മവിദ്യാനിരതരായിത്തീരുമ്പോൾ അവർ ബ്രാഹ്മണരായിത്തീരുന്നു. ഈ വിരാട്പുരുഷൻ വിഷ്ണുവാണ്. (ഏവ ദേവോ വിഷ്ണുരനന്തഃ പ്രഥമ ശരീരീ ത്രൈലോക്യദേഹോപാധിഃ സർവ്വേഷാം ഭൂതാനാമന്തരാത്മാ എന്നു ശങ്കരാചാര്യർ). സർവ്വ ഭൂതങ്ങളിലും ദ്രഷ്ടാവും ശ്രോതാവും മന്താവും (മനനം ചെയ്യുന്നവൻ) വിജ്ഞാതാവും സർവ്വകാരണാത്മാവും ആയിരിക്കുന്ന ഈ വിഷ്ണുവിൽനിന്നാണ് പഞ്ചാഗ്നികൾ മുഖേന പ്രജനനം നടത്തി മാറ്റങ്ങൾക്കു വിധേയമാവുന്ന സർവ്വവും ജനിക്കുന്നത്. പഞ്ചാഗ്നികൾ ആകാശം, മേഘം, ഭൂമി, സ്ത്രീ, പുരുഷൻ എന്നിവയാണെന്ന് ഛാന്ദോഗ്യഉപനിഷത്ത് പറയുന്നു. ആകാശ പ്രതിഭാസങ്ങൾ (നക്ഷത്ര ഗ്രഹാദി), മഴ, നദി, സമുദ്രം, സ്ഥാവരജംഗമങ്ങളോടുകൂടിയ ഭൂമി, സ്ത്രീ പുരുഷജാതിയിൽപെട്ട സർവ്വ ജീവികളും — ഇവ ജനിക്കുന്നതും സ്ഥിതിചെയ്യുന്നതും പ്രലയിക്കുന്നതും വിഷ്ണുവിലാണ്.



5. തസ്മാദഗ്നിഃ സമിധോ യസ്യ സൂര്യഃ
സോമാത്പർജ്ജന്യ ഓഷധയഃ പൃഥിവ്യാം
പുമാൻ രേതഃ സിഞ്ചതി യോഷിതായാം
ബഹ്വീഃ പ്രജാഃ പുരുഷാത് സംപ്രഭൂതാഃ

സൂര്യനാകുന്ന വിറകിൽനിന്ന് അവൻ അഗ്നിയെ ജനിപ്പിച്ചു. അഗ്നിപുത്രനായ സോമനിൽനിന്ന് പർജ്ജന്യനും അതിൽനിന്ന് പൃഥ്വിയിൽ ഓഷധികളും ജനിച്ചു. പുരുഷൻ രേതസ്സ് സ്ത്രീയിൽ പതിപ്പിച്ചു. ഇപ്രകാരം അക്ഷരപുരുഷനായ വിഷ്ണുവിൽനിന്ന് അനേകം പ്രജകൾ ജനിച്ചു. അഗ്നി പ്രജാവസ്ഥയുടെ സവിശേഷരൂപമാണ്. തമോരൂപമായ ദ്യുലോകം പ്രകാശിക്കപ്പെടുന്നത് സൂര്യനാലാകയാലാണ്, സൂര്യനെ അഗ്നിയെ ജനിപ്പിക്കുന്ന വിറകായി പറയുന്നത്. പ്രകാശിപ്പിക്കപ്പെട്ട ദ്യുലോകത്തിൽനിന്ന് സോമനും പർജ്ജന്യനെന്ന (മേഘം) രണ്ടാമത്തെ അഗ്നിയും ജനിച്ചു. അതിൽനിന്ന് മൂന്നാമത്തെ അഗ്നിയായ ഭൂമിയിൽ ഔഷധികൾ (അന്നം) ജനിച്ചു. ഭൂമി അതിനാൽ ജീവികളുടെ അഗ്നിയാണ്. അന്നത്തിൽനിന്ന് സ്ത്രീപുരുഷന്മാരിൽ ശുക്ലശോണിതങ്ങൾ (രേതസ്സ്) ഉണ്ടായി. നാലാമത്തെ അഗ്നിയായ ശുക്ലം അഞ്ചാമത്തെ അഗ്നിയായ ശോണിതത്തോടു ചേർന്ന് പുതിയ വംശപരമ്പരകൾ ഉണ്ടായി. കർമ്മസാധനകളും കർമ്മഫലങ്ങളും ഉത്ഭവിച്ചതും വിഷ്ണുവിൽനിന്നുതന്നെ.

6. തസ്മാദൃചഃ സാമ യജൂംഷി ദീക്ഷാ
യജ്ഞാശ്ച സർവ്വേ ക്രതവോ ദക്ഷിണാശ്ച
സംവത്സരശ്ച യജമാനശ്ച ലോകാ.
സോമോ യത്ര പവതേ യത്ര സൂര്യഃ

ഋക്കും സാമവും യജുസ്സും ദീക്ഷയും യജ്ഞങ്ങളും ക്രതുക്കളും ദക്ഷിണയും സംവത്സരവും യജമാനനും സോമത്താൽ പവിത്രമാക്കപ്പെട്ട് സൂര്യൻ പ്രകാശിക്കുന്ന ലോകങ്ങളും അവനിൽനിന്നുണ്ടായി.

നിയതമായ അക്ഷരപാദാവസാനത്തോടുകൂടിയ ഗായത്രി മുതലായ ഛന്ദസ്സുകളാൽ വിശിഷ്ടമായ മന്ത്രങ്ങളോടുകൂടിയ ഋഗ്വേദം; ഹിങ്കാരം, പ്രസ്താവം, ഉദ്ഗീഥം, പ്രതിഹാരം, നിധാനം എന്ന് അഞ്ചായും, ഈ അഞ്ചും ഉപദ്രവം, ആദി എന്ന് രണ്ടും ചേർത്ത് ഏഴായും വിഭജിക്കപ്പെട്ടതും സ്തോഭാദി ഗീത വിശിഷ്ടവുമായ സാമവേദം; അനിയതാക്ഷരപാദാവസാനത്തോടെ വാക്യരൂപത്തിൽ ഗദ്യമായ യജുർവ്വേദം—ഇപ്രകാരം മൂന്നുവിധ മന്ത്രങ്ങൾ വിഷ്ണുവിൽനിന്നുണ്ടായി. മുഞ്ജപ്പുല്ല് മുതലായ ലക്ഷണങ്ങളോടെ ചെയ്യേണ്ട ദീക്ഷകൾ, അഗ്നിഹോത്രാദി യജ്ഞങ്ങൾ, യൂപം നാട്ടിയും അല്ലാതെയും അനുഷ്ഠിക്കുന്ന ക്രതുക്കൾ, ഒരു പശു മുതൽ ഒരാളുടെ സർവ്വസ്വവും ദാനമായിക്കൊടുക്കുന്ന ദക്ഷിണകൾ, കർമ്മാംഗമായ കാലം എന്ന സംവത്സരാദികൾ, കർത്താവായ യജമാനൻ, യജ്ഞകർമ്മഫലമായി ലഭിക്കുന്ന ലോകങ്ങൾ, ചന്ദ്രൻ വിമലീകരിക്കയും സൂര്യൻ പ്രകാശിക്കയും ചെയ്യുന്ന നമ്മുടെ പ്രപഞ്ചം—എല്ലാം വിഷ്ണുവിൽനിന്നു ജനിച്ചു. നമ്മുടെ പ്രപഞ്ചത്തെക്കുറിച്ചു പറയുമ്പോൾ ശങ്കരാചാര്യർ ഭാഷ്യത്തിൽ പറയുന്നു—ദക്ഷിണായനോത്തരായന മാർഗ്ഗദ്വയങ്ങളിലൂടെ ഗമിക്കാവുന്നതും

വിദ്വാനും അവിദ്വാനും ചെയ്ത കർമ്മഫലഭൂതവും ചന്ദ്രൻ വിമലീകരിക്കുന്നതും സൂര്യൻ പ്രകാശിക്കുന്നതുമായ പ്രപഞ്ചം എന്ന്.

മുണ്ഡകം 1ഖണ്ഡം 2 ശ്ലോകം 5-ൽ യഥാകാലം യജ്ഞമനുസരിക്കണമെന്നു പറഞ്ഞു. അതേഖണ്ഡം ശ്ലോകം 7-ൽ പതിനെട്ടു യജ്ഞരൂപങ്ങൾ യജമാനനും യജമാനപത്നിയും അധ്യുര്യ, ഉദ്ഗാതാവ് മുതലായവരും ചേർന്നാണെന്നു പറയപ്പെടുന്നുണ്ട്. ഈ പതിനെട്ടുപേരിൽ ഒരാളാണ് ജ്യോതിഷി. ജ്യോതിഷി കാലത്തെ ഗണിക്കുന്നവനാണ്; അദ്ദേഹത്തിൻെറ പര്യായമാണ് സംവത്സരൻ, സംവത്സരാദി കർമ്മാംഗങ്ങളോടുകൂടിയ കാലം യമധർമ്മതുല്യമാണ്. കാലം അഥവാ സംവത്സരം ജനിച്ചപ്പോൾ അതിനെ അറിഞ്ഞു പരീക്ഷിക്കുന്ന സംവത്സരനെന്ന കാലനും ജനിച്ചു. ആ സംവത്സരനെക്കുറിച്ച് ബൃഹദ്സംഹിതയിൽ വരാഹമിഹിരൻ പറയുന്നത് ഇവിടെ നമുക്കൊന്നു പിരശോധിക്കാം. സംവത്സരസൂത്രം എന്ന രണ്ടാമദ്ധ്യായത്തിലാണ് ഈ പരാമർശം. “തമസ്സാകുന്ന കാരണജലത്തിൽ തൈജസമായി വിശ്വകൃത്തായ ഒരു ചൈതന്യമയമായ അണ്ഡം ഉണ്ടായി. അതിൽ ഖം, ഭൂമി എന്ന് രണ്ടു കലയുണ്ടായി. സൂര്യനാകുന്ന തേജോരാശി നയനമായി തെളിഞ്ഞു. പിന്നീട് സംവത്സരം ജനിച്ചു. സംവത്സരം ആരുടെയുള്ളിൽ ആദ്യമായി ജനിച്ചുവോ അവനും സംവത്സരൻ തന്നെ. വിനീതവേഷനും പ്രിയദർശനനും സത്യവാക്കും അനസൂയനും സമമായ സുസംഹതമായ ഉപചിതഗാത്രത്തിൽ അരോഗദൃഢസന്ധികളും, അവികലമായ ചാരുകരചരണനഖനയനങ്ങളും മുടിയും പല്ലും കാതും നെറ്റിയും പുരികവും ശിരസ്സും ഉള്ളവനും, ഗംഭീരോദാത്തമായ ശബ്ദത്തോടുകൂടിയവനും, ആണ് സംവത്സരൻ. ഗുണം, സൗന്ദര്യം, ചാതുര്യം, പ്രാഗല്ഭ്യം, വാഗ്മിത്വം, പ്രതിഭാശാലിത്വം, ദേശകാലജ്ഞാനം, സാത്വികഗുണം, സഭയിൽ അഭയത്വം, കുശലത്വം, ദുഃഖരാഹിത്യം എന്നിവയോടുകൂടിയ സംവത്സരൻ ശാന്തികപൗഷ്ടിക ആഭിചാരസ്നാന വിദ്യാഭിജ്ഞനായിരിക്കും. വിബുധാർച്ചനയിലും വ്രതോപവാസങ്ങളിലും നിരതനായിരിക്കും. സ്വതന്ത്രമായി ആവിഷ്കരിച്ച ഗണിതക്രിയകളാൽ ജനങ്ങളിൽ ആശ്ചര്യം വളർത്തുന്ന ജ്ഞാനപ്രഭാവത്തോടുകൂടിയവനായിരിക്കും. പലപ്രകാരമായ അശുഭങ്ങളെ സ്വന്തം ദൈവികശക്തിയാൽ ഹനിക്കുന്നവനും ഹോര, സംഹിത, തന്ത്രം എന്നീ മൂന്നു സ്കന്ദങ്ങളിൽ പരിജ്ഞാനമുള്ളവനുമായിരിക്കും. ഗ്രഹഗണിതത്തിൽ പൗലിശരോമകവാസിഷ്ഠ സൗരപൈതാമഹങ്ങളായ പഞ്ചസിദ്ധാന്തങ്ങളിൽ പറയുന്ന കാലത്തിൻെറ അംഗങ്ങളെയും ക്ഷേത്രത്തെയും അറിയുന്നവനാവണം.........പ്രഭവവിഭവാധികമായ കാലത്തിൽ പന്ത്രണ്ടു യുഗങ്ങളുണ്ട്. ഓരോ യുഗത്തിലും അഞ്ചുവർഷം വീതം അറുപത് അബ്ദം, യുഗം, വർഷം, മാസം, ദിനം, ഹോര ഇവയുടെ അധിപതികൾ എന്നിവയോട് പ്രതിപത്തി വിച്ഛേദിച്ചു കാലത്തിന് അതീതനായിരിക്കണം. വിവിധശാസ്ത്രങ്ങൾ പറഞ്ഞിരിക്കുന്നതിൻെറ സാദൃശ്യവും അസാദൃശ്യവും സിദ്ധാന്തഭേദങ്ങളിലെ അയനവ്യത്യാസവും പ്രതിപാദിക്കാനും, സമമണ്ഡലരേഖയാൽ അയനഭേദം നിവൃത്തിക്കാനും കഴിയണം..... വിഷ്ണുഗുപ്താചാര്യൻ പറഞ്ഞു: സമുദ്രം തരണംചെയ്യണമെന്ന് ഒരാൾ നിശ്ചയിച്ചാൽ വായുഗതി അനുസരിച്ച് അത് എളുപ്പം സാധിക്കാം. കാലപുരുഷനെന്ന മഹാർണ്ണവത്തെ പ്രാപിക്കണമെന്ന് മനസ്സുകൊണ്ട് വിചാരിക്കാൻപോലും ഋഷിയല്ലാത്തവനു



സാദ്ധ്യമല്ല. ജഗത്തിൽ പ്രസരിക്കുന്ന സൂര്യരശ്മിപോലെ പ്രജ്ഞയിൽ ലിഖിതമായ ഭഗണത്തോടുകൂടിയ ശാസ്ത്രത്തെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചവൻെറ വാക്ക് നിഷ്ഫലമാവുന്നില്ല. അവനെ വാഗ്ദേവി അനുഗ്രഹിച്ചിരിക്കുന്നു. ദൈവജ്ഞപുരുഷൻ പാർത്ഥിവമായ ലൗകികകാര്യങ്ങൾക്ക് ഒരു പ്രതിപുരുഷനെ നിയോഗിക്കണം. എന്നിട്ട്, മറ്റൊരു കർമ്മത്തിലുമേർപ്പെടാതെ സദാ ശാസ്ത്രവിചാരം ചെയ്യണം. രാപ്പകലുകൾ ഇടവിടാതെ നിരീക്ഷിക്കാൻ ഒരു വ്യക്തിക്ക് സാദ്ധ്യമല്ല, അതിനാൽ നാലു ശിഷ്യന്മാരെ നിരീക്ഷണത്തിനു നിയോഗിക്കണം. ഒന്നാമൻ പൂർവ്വദിക്കും അഗ്നികോണും, രണ്ടാമൻ ദക്ഷിണദിക്കും നൈരൃതി കോണും, മൂന്നാമൻ പടിഞ്ഞാറും വായു കോണും; നാലാമൻ വടക്കും ഈശാനകോണും ഇങ്ങനെ നിരന്തരനിരീക്ഷണം കൊണ്ടേ ഉൽക്കാപാതം മുതലായവ കണ്ടുപിടിക്കാനാവൂ.

ഹോരാഗണിതത്തിൽ നിഷ്ഠയുള്ളവൻ വേദാംഗ, ഉപാംഗങ്ങളിൽ സാംഗോപാംഗകുശലനാണെന്ന് ഗർഗ്ഗമഹർഷി പറഞ്ഞു. സംവത്സരമില്ലെങ്കിൽ മുഹൂർത്തം, തിഥി, നക്ഷത്രം, ഋതു, അയനം മുതലായ സംവത്സരാംഗങ്ങൾ ഉണ്ടാവുകയില്ല. അതുകൊണ്ടാണ് സാംഗോപാംഗകുശലനെന്നു ഗർഗ്ഗൻ പറഞ്ഞത്. അതേ സമയം അനംഗമായ, സംവത്സരശൂന്യമായ കാലരഹിതമായ അമൃതാവസ്ഥയുടെ വിജ്ഞാനത്തിലേക്കു നയിക്കുന്നതുമാവണം സംവത്സരജ്ഞാനം. നിർമ്മമനും നിഷ്പരിഗ്രഹനുമായി മറ്റൊന്നും ആവശ്യമില്ലാത്തവനായി, വനങ്ങളെ ആശ്രയിച്ച് ജീവിക്കുന്നവൻ ജ്യോതിസ്സുകളുടെ ഗതിയും ഗതിയില്ലാത്ത അവസ്ഥയും (സായനനിരയനം—motion, inertia) അറിയുന്നു. അങ്ങനെയുള്ള ഉത്തമനായ സാംവത്സരികൻ ഇല്ലാത്ത ദേശത്തെ ഉപേക്ഷിച്ചു പോകണം. സാംവത്സരികൻ പ്രപഞ്ചത്തിൻെറ ചക്ഷുർഭൂതമാണ്. അവൻ ഇരിക്കുന്ന ദിക്കിൽ പാപം സ്പർശിക്കയില്ല.

സാംവത്സരികന് നരകം കേട്ടിട്ടില്ല. ദൈവചിന്തകനായ അവന് ബ്രഹ്മലോക പ്രതിഷ്ഠ കിട്ടുന്നു. ഏതൊരു ദ്വിജനാണോ പ്രയാസമുള്ള ഈ വിഷയത്തെ ഗ്രന്ഥാനുസൃതമായി, അർത്ഥത്തോടുകൂടി അറിയുന്നത് അവൻ അഗ്രഭുക്കും ശ്രാദ്ധപൂജിതനും പംക്തിപാവനനുമായി ഭവിക്കുന്നു. ഈ സമ്യക്ശാസ്ത്രം മ്ലേച്ഛരും യവനരും ഗ്രഹിച്ചാൽ അവർപോലും ഋഷിപൂജിതരായി ഭവിക്കുന്നു. മായാവേശംകൊണ്ട് ബാധിക്കപ്പെട്ടവർ തന്നെ നിന്ദിക്കുന്നത് സ്വന്തം കാതിൽ കേട്ടാൽപോലും കൃതാദേശനും ആനന്ദശീലനുമായ ദൈവവിത്ത് പ്രതികരിക്കുകയില്ല. (ബ്രഹ്മസൂത്രഭാഷ്യത്തിലെ അപശൂദ്രാധിക്കരണം നോക്കുക). ഇപ്രകാരം സംവത്സരനെ വരാഹമിഹിരൻ വർണ്ണിക്കുന്നു. ബ്രഹ്മജ്ഞാനിയുടെ ലക്ഷണങ്ങളൊത്ത ദർശകനായ ഋഷിയാണ് സംവത്സരനായ ജ്യോതിശ്ശാസ്ത്രജ്ഞൻ എന്നു വ്യക്തമാണല്ലോ.

7. തസ്മാച്ച ദേവാ ബഹുധാ സംപ്രഭൂതാഃ  
സാദ്ധ്യാ മനുഷ്യാഃ പശവോ വയാംസി  
പ്രാണാപാനൗ വ്രീഹി യവൗ തപശ്ച  
ശ്രദ്ധാം സത്യം ബ്രഹ്മചര്യം വിധിശ്ച

അവനിൽനിന്ന് അനേകം ദേവന്മാർ ജനിച്ചു. സാദ്ധ്യർ; മനുഷ്യർ, പശുക്കൾ, പക്ഷികൾ, പ്രാണാപാനന്മാർ, നെല്ല്, യവം മുതലായ ധാന്യങ്ങൾ, തപസ്സ്, ശ്രദ്ധ, സത്യം, ബ്രഹ്മചര്യം, വിധികൾ എന്നിവയും ജനിച്ചു. തപസ്സ് പുരുഷ സംസ്കാര ലക്ഷണമായ കർമ്മാംഗമാണ്. അല്ലെങ്കിൽ സ്വതന്ത്രമായ ഫലസാധനയോടു കൂടിയ കർമ്മമാണ്. ശ്രദ്ധയുണ്ടെങ്കിൽ മാത്രമേ പുരുഷാർത്ഥങ്ങൾ നേടാൻ കഴിയൂ. ചിത്തപ്രസാദം നല്കുന്ന ആസ്തിക്യബുദ്ധിയും ശ്രദ്ധയാണ്. സത്യം എന്നാൽ അനൃതവർജ്ജനം. ആർക്കും പീഡവരാത്തവിധത്തിൽ സംഭാഷണം ചെയ്യുന്നതും സത്യമാണ്.

8. സപ്തപ്രാണാഃ പ്രഭവന്തി തസ്മാത്
സപ്താർച്ചിഷഃ സമിധഃ സപ്ത ഹോമാഃ
സപ്ത ഇമേ ലോകാ യേഷു ചരന്തി പ്രാണാഃ
ഗുഹാശയാ നിഹിതാഃ സപ്തസപ്ത.

അവനിൽനിന്ന് സപ്തപ്രാണങ്ങൾ പ്രഭവിച്ചു. സപ്താർച്ചിസ്സുകളും, സപ്തസമിത്തുകളും, സപ്തഹോമങ്ങളും, സപ്തലോകങ്ങളും ഉത്ഭവിച്ചു. ഗുഹാശയങ്ങളായ പ്രാണങ്ങൾ ഏഴേഴെണ്ണമായി അവയിൽ സഞ്ചരിച്ചു. പുരുഷൻെറ ശീർഷത്തിൽ നിന്ന് സപ്തപ്രാണങ്ങൾ ജനിച്ചു. അവയിൽനിന്ന് ഏഴ് അർച്ചിസ്സുകളാകുന്ന ഇന്ദ്രിയങ്ങൾ താന്താങ്ങളുടെ വിഷയങ്ങളെ ദ്യോതിപ്പിക്കുമാറ് ഉത്ഭവിച്ചു. ഏഴു സമിത്തുക്കൾ (ഏഴു വിഷയങ്ങളാകുന്ന വിറകുകൾ) ഏഴു പ്രാണങ്ങളെ പ്രചോദിപ്പിക്കാനായി ജനിച്ചു. വിഷയവിജ്ഞാനമാകുന്ന ഏഴു ഹോമങ്ങൾ ഉണ്ടായി. പ്രാണങ്ങൾ മനുഷ്യശരീരത്തിൽ ഏഴ് ഇന്ദ്രിയസ്ഥാനങ്ങളിലും പ്രപഞ്ചശരീരത്തിൽ സപ്തവ്യാഹൃതി ലോകങ്ങളിലും സഞ്ചരിക്കുന്നു. പ്രാണങ്ങൾ ശരീരത്തിൽ ഹൃദയാകാശമെന്ന ഹൃദയഗുഹയിൽ ഇരിക്കുന്നു. പ്രപഞ്ചശരീരത്തിൽ ചിദാകാശത്തിലും. സ്വാത്മാവിനെത്തന്നെ യജിക്കുന്ന വിദുഷികളുടെ കർമ്മവും കർമ്മഫലവും, അജ്ഞാനികളുടെ കർമ്മവും കർമ്മഫലവും ഒരുപോലെ അക്ഷരപുരുഷനിൽ നിന്നുതന്നെ ജനിക്കുന്നു.

9. അതഃ സമുദ്രാ ഗിരയശ്ച സർവ്വേ-
ƒസ്മാത്സ്യന്ദന്തേ സിന്ധവഃ സർവ്വരൂപാഃ
അതശ്ച സർവ്വാ ഓഷധയോ രസശ്ച
യേനൈഷ ഭൂതൈസ്തിഷ്ഠതേ ഹ്യന്തരാത്മാ.

സമുദ്രങ്ങളും ഗിരികളും അവനിൽനിന്നു ജനിച്ചു. സർവ്വരൂപകളായ സിന്ധുക്കൾ അവനിൽനിന്നു ജനിച്ചു. സർവ്വ ഔഷധികളും രസങ്ങളും അവനിൽനിന്നു ജനിച്ചു. ആ രസങ്ങൾ ഭൂതങ്ങളിൽ അന്തരാത്മാവായിരിക്കുന്നു.

10. പുരുഷ ഏവേദം വിശ്വം കർമ്മതപോ ബ്രഹ്മ പരാമൃതം
ഏതദ്യോ വേദനിഹിതം ഗുഹായാം
സോഽവിധ്യാഗ്രന്ഥിം വികിരതീഹ സോമ്യ.

**ഇതെല്ലാം — കർമ്മവും ജ്ഞാനവും അടക്കം — പുരുഷൻതന്നെ. ഈ ബ്രഹ്മ പരാമൃതത്തെ ഗുഹയിൽ ഇരിപ്പതായി അറിയുന്നവൻ ഹേ, സോമ്യാ, അവിദ്യാ**



ഗ്രന്ഥിയെ ഇവിടെവെച്ചുതന്നെ പൊട്ടിച്ചുകളയുന്നു. വിശ്വംതന്നെ പുരുഷൻ. പുരുഷനിൽനിന്നു വേറിട്ട് ഒരു വിശ്വമില്ല. ഗുഹയിൽ ഇരിക്കുന്ന ബ്രഹ്മപരാമൃതത്തെ (ചിദാകാശ, ഹൃദയാകാശ ഗഹ്വരങ്ങളിൽ) അറിയുന്നവൻ പരാവിദ്യയെ അറിയുന്നു. ഗുഹയിലിരിക്കുന്ന ഗോക്കളെ ഇന്ദ്രനു കാട്ടിക്കൊടുത്ത സരമ എന്ന നാഗമാതാവിനെ വേദം പരാമർശിക്കുന്നു. ഗുഹാശയമായ ബ്രഹ്മപരാമൃതം "ഞാൻ" തന്നെ എന്ന് (അഹം ബ്രഹ്മാസ്മി) ഗ്രഹിക്കുന്ന നിമിഷം രാധാകൃഷ്ണന്മാർ വെവ്വേറെയല്ലാതാവുന്നു. ജീവാത്മപരമാത്മ സംഗമം നടക്കുന്നു. അവിദ്യാവാസനകൾ എത്രതന്നെ ദൃഢീഭൂതമായിരുന്നാലും അവ നശിച്ചുപോകുന്നു. മധുരാദി ഷഡ്രസരൂപത്തിൽ ആനന്ദമയനായി ബ്രഹ്മരസ രാജേശ്വരനായിരിക്കുന്ന ശ്രീകൃഷ്ണപരമാത്മാവിൽ രാധയുടെ ലയനം സംഭവിക്കുന്നു. ആനന്ദപ്പാൽക്കടലിൽ കാളിന്ദീസംഗമം സംഭവിക്കുന്നു.

## ഖണ്ഡം 2

അരൂപമായ അക്ഷരത്തെ എങ്ങനെയാണ് ഒരാൾ ഗ്രഹിക്കുക? ഇനി അതാണ് പറയാൻ പോകുന്നത്.

1 ആവിഃ സംനിഹിതം ഗുഹാചരം നാമ
മഹത്പദമത്രൈതത്സമർപ്പിതം.
എജത് പ്രാണന്നിമിഷശ്ച യദേതജ്ജാനഥ
സദസദ്വരേണ്യം പരംവിജ്ഞാനാദ്ധ്യ
ദ്വരിഷ്ഠം പ്രജാനാം.

ഗുഹയിൽ സഞ്ചരിക്കുന്നതും ഇരിക്കുന്നതുമായ ആവി ഇക്കാണുന്ന സർവ്വവും സമർപ്പിതമായ മഹത്പദമായിത്തീരുന്നു. സർവ്വപ്രാണങ്ങളും സർവ്വ നിമിഷങ്ങളും അതിൽ കേന്ദ്രീകരിച്ചിരിക്കുന്നു. സത്തും അസത്തും അതുതന്നെ. വരേണ്യവും പരവും പ്രജകളുടെ വിജ്ഞാനത്തിൽവെച്ചു വരിഷ്ഠവും അതാണ്.

ആവി എന്നാൽ തമിഴ്ഭാഷയിൽ അശരീരിയായ ആത്മാവാണ്. ആത്മാവ് പ്രകാശരൂപമാണ്. ശങ്കരൻ ആവിക്ക് പ്രകാശം എന്ന് അർത്ഥം പറഞ്ഞിരിക്കുന്നു. അത് ഗുഹയിൽ (ഹൃദാകാശ, ചിദാകാശങ്ങളിൽ) പ്രകാശവത്തായി സ്ഥിതി ചെയ്യുന്നു. അതിൻെറ ജ്വലനവും ഭ്രമണവും നാം ദർശിക്കുന്നത് വാക്ക് മുതലായ ഉപാധികളിലൂടെയാണ്. ഒരു മനുഷ്യാത്മാവിൻെറ തിളക്കം അദ്ദേഹം ഉച്ചരിക്കയും എഴുതുകയും ചെയ്ത വാക്കുകളിൽ കാണാം. നമുക്കുതന്നെ നമ്മുടെ ഉള്ളിലിരിക്കുന്ന ആത്മാവിനെ ദർശനശ്രവണമനനവിജ്ഞാനാദി ഉപാധിധർമ്മങ്ങളാൽ അനുഭവിക്കാം. ഈ ധർമ്മങ്ങളാൽ സർവ്വപ്രാണികളുടെ ഹൃദയത്തിലും 'ആവി' ഉണ്ടെന്നറിയാം. പ്രകാശമില്ലായിരുന്നെങ്കിൽ നാം ഈ ധർമ്മങ്ങളൊന്നും അനുഷ്ഠിക്കയില്ലായിരുന്നു. പ്രകാശമായ (ആവിയായ) ബ്രഹ്മം ഹൃദയത്തിൽ സമ്യക്കായി സ്ഥിതിചെയ്തിട്ട് അതിൽ സഞ്ചരിക്കുമ്പോഴാണ് ദർശന ശ്രവണമനനാദികൾ സംഭവിക്കുന്നത്. സർവ്വമഹത്തുക്കളിലും വെച്ച് മഹത്താണത്. സർവ്വരും എത്തേണ്ട പരമപദമാണത്. ആ ബ്രഹ്മത്തിൽ സർവ്വവും സമർപ്പിതമെന്നു പറകയാൽ സർവ്വവസ്തുക്കളും അതിൽ പ്രവേശിച്ചിരിക്കുന്നു എന്നർത്ഥം.

രഥത്തിൻെറ ചക്രത്തിലെ ആരങ്ങൾ അതിൻെറ നാഭിയിലെന്നപോലെ സർവ്വവും അതിൽ സ്ഥിതിചെയ്യുന്നു. ചലിക്കുന്ന സർവ്വ ജീവികളും പ്രാണങ്ങളും (വായു) നിമിഷങ്ങളും നിമിഷങ്ങൾ ഏതിൻെറ അംഗമാണോ ആ കാലവും അതിൽ സ്ഥിതി ചെയ്യുന്നു. ഇപ്രകാരം സത്തും അസത്തുമായ സർവ്വവും ഏതിൽ ആസ്പദമായിരിക്കുന്നുവോ ആ ബ്രഹ്മം നിൻെറ ആത്മഭൂതമാണെന്ന് ഹേ, ശിഷ്യാ, അറിയുക. രൂപിയായാലും അരൂപിയായാലും, സ്ഥൂലമായാലും സൂക്ഷ്മ മായാലും സർവ്വവസ്തുക്കളും ആ പരമപദമല്ലാതെ മറ്റൊന്നുമല്ല. അതല്ലാതെ മറ്റൊരു വസ്തു ഇല്ല. നിത്യമായ അതൊന്നു മാത്രമാണ് വരിക്കപ്പെടേണ്ടതും പ്രാർത്ഥിക്കപ്പെടേണ്ടതും. സർവ്വജീവജാലങ്ങളും അതിൻെറ പ്രജകളാണ്, മനുഷ്യ നടക്കം. അതിനാൽ മനുഷ്യൻെറ സർവ്വവിജ്ഞാനവും (അപരാവിദ്യ) ചേർത്തു വെച്ചാലും അത് ആ പരാവിദ്യയിൽനിന്നു വ്യതിരിക്തമാണ്. ലൗകിക വിജ്ഞാന ത്തിന് ആ പരമപദം ഗോചരമാകയില്ല.

അചരമായിരിക്കുന്ന പ്രകാശമണ്ഡലം ആദ്യമായി ചരിക്കാൻ തുടങ്ങുന്നു. നിരയനമായ ഒന്ന് ആദ്യമായി സായനം ആരംഭിക്കുന്നു. ആ ചലനത്തിൻെറ ആദ്യ കലയെ ജ്യോതിഷം പ്രഥമജ്യാ (പ്രഥമജീവൻ) എന്നുവിളിക്കുന്നു. സായനമായ കാലത്തിൻെറ പ്രഥമനിമിഷമാണത്; കാലം ആദ്യമായി തൻെറ കണ്ണുചിമിട്ടുന്ന മുഹൂർത്തം. പിന്നീട് ആ ചലനം ഭ്രമണരൂപമാകുന്നു. ഓരോ ഭ്രമണാവസാന ത്തിലും ഒരു സംവത്സരൻ (സംവത്സരം) ജനിക്കുന്നു. വത്സം എന്നാൽ പ്രജ, പശു ക്കുട്ടി. ആദ്യത്തെ പ്രജ ആദ്യത്തെ പ്രാണിയാണ്. പ്രാണിയിൽനിന്ന് വീണ്ടും വീണ്ടും പ്രജകൾ ഉണ്ടാവുന്നു. ഈ പ്രാണങ്ങളെയും നിമിഷങ്ങളെയും ആദ്യമായി ജനിപ്പിച്ച പ്രകാശമണ്ഡലത്തെ പ്രാണികളുടെയെല്ലാം അറിവിനെ ഒന്നിച്ചു ചേർത്തു വെച്ചാലും ഗ്രഹിക്കാനാവില്ല. കാരണം, അത് പ്രാണികൾക്കു മുൻപു ള്ളതാണ്. കാലത്തെ മുഴുവൻ അളന്നുമുറിച്ചു തിട്ടപ്പെടുത്തിയാലും ചരിത്രേതി ഹാസങ്ങൾ മുഴുവൻ പഠിച്ചാലും അതിനെ അറിയാനാവില്ല, കാരണം അത് കാലത്തിന് അതീതമാണ്. പ്രാണികളും കാലവും അതിൽ സ്ഥിതി ചെയ്യുന്നു; അതിൽ പ്രഭവിക്കയും പ്രലയിക്കയും ചെയ്യുന്നു. സാംവത്സരികൻ പ്രപഞ്ചത്തിൻെറ ചക്ഷുസ്സായ സൂര്യനിൽനിന്നു ജനിച്ചു (ചക്ഷുർഭൂതം). ആ ചക്ഷുസ്സാകട്ടെ പരമ പ്രകാശമായ ആത്മാവിൽനിന്ന് (ആത്മഭൂതം) ജനിച്ചു. അതിനാൽ ആദ്യത്തെ വൈജ്ഞാനികൻെറ ജനനത്തിനും മുൻപുള്ളതാണ് പരമപദം. വിജ്ഞാനമെ ന്നാൽ ആ പ്രജ്ഞാന ഘനമായ പരമപദം ദർശനം, മനനം, ശ്രവണം മുതലായവ യിലൂടെ ചലനം ആരംഭിക്കലാണ്. ചലനത്തിനുമുൻപുള്ള നിരയനപദത്തെ സായനചലനത്തിൽ അന്വേഷിച്ചിട്ടു കാര്യമില്ല. സർവ്വവിജ്ഞാനത്തിനും മുൻ പുള്ള പരമപദത്തെ വിജ്ഞാനത്തിൽനിന്നതീതമായിത്തന്നെ ഗ്രഹിക്കണം. ഗോരൂപമായ (വത്സരൂപമായ) സർവ്വവിജ്ഞാനവും സർവ്വപ്രജകളും സർവ്വപ്രാണ നിമേഷങ്ങളും ആ അവ്യക്തപുരുഷൻെറ ഹൃദയഗുഹയിൽ ഇരിക്കയും ചലിക്കയും ചെയ്യുന്നു. മഹത്പദമായ ആ ചിദാകാശത്തിലേക്ക്, സ്വന്തം ഹൃദയഗുഹയിലേക്ക്, സരമ വഴികാട്ടുന്നു; വാഗ്ധോരണിയിലൂടെ ജ്വലനഭ്രമണരൂപമായ ആവി തൻെറ സാന്നിദ്ധ്യം ഓരോ പ്രാണിശരീരത്തിലും വെളിപ്പെടുത്തുന്നു.



2. യദർച്ചിമദ്യദണുഭ്യോƒണു ചയസ്മിംല്ലോ-
കാ നിഹിതാ ലോകിനശ്ച.
തദേതദക്ഷരം ബ്രഹ്മ
സ പ്രാണസ്തദു വാങ്മനഃ
തദേതത്സത്യം തദമൃതം
തദ്വേദ്ധവ്യം സോമ്യവിദ്ധി.

അണുവേക്കാൾ അണുവായ പ്രകാശത്തിൽ സർവ്വലോകങ്ങളും, അവയിലെ ജീവികളായ ലോകികളും ഇരിക്കുന്നു. അതിനെ അക്ഷരം ബ്രഹ്മം എന്നു പറ യുന്നു. അതാണ് പ്രാണൻ. അതുതന്നെയാണ് വാക്കും മനസ്സും. സത്യവും അമൃതവും അദ്വയവുമായ അതിനെ അറിയുക.

സർവ്വലോകങ്ങളും ലോകികളും ചൈതന്യാശ്രയമാണ്. ചൈതന്യമാകട്ടെ കോടിസൂര്യപ്രകാശമുണ്ടെങ്കിലും അണുവിനെക്കാൾ അണുവാണ്; അതേസമയം ഭൂമി മുതലായ സ്ഥൂലവസ്തുക്കളായി കാണപ്പെടുകയും ചെയ്യുന്നു. നാം ഇന്ന് 'ക്വാണ്ടം മെക്കാനിക്സി'ൻെറ യുഗത്തിലാണ്. അണുവെക്കാൾ അണുവായ 'ക്വാണ്ട'മായിട്ടാണ് പ്രകാശം സഞ്ചരിക്കുന്നതെന്ന് നാം അംഗീകരിക്കുന്നുമുണ്ട്. എന്നാൽ, അനേകം നൂറ്റാണ്ടുകൾക്കും സഹസ്രാബ്ദങ്ങൾക്കും മുൻപ് ഇതേ വിജ്ഞാനം ഋഷിമാർക്കുണ്ടായിരുന്നു എന്ന് സങ്കല്പിക്കാൻപോലും നമുക്ക് ലജ്ജ തോന്നുന്നുമുണ്ട്. അനന്തതയെ അറിയാൻ ക്വാണ്ടം ഫിസിക്സിനുപോലും സാദ്ധ്യമാവുന്നില്ലെന്ന് എവററ്റ് വീലർ പരീക്ഷണങ്ങളും കാൻററിൻെറ ട്രാൻ സ്ഫിനിറ്റ് നമ്പറുകളും ഉദാഹരിച്ച് മിഷെൽ ടാൽബോട്ട് സ്ഥാപിക്കുന്നത് ഈ നൂറ്റാണ്ടിലാണ്. (Mysticism and the new Physics. Page 12) സർവ്വ മനുഷ്യവിജ്ഞാ നത്തിനും അതീതവും അണുവെക്കാൾ സൂക്ഷ്മവും പ്രപഞ്ചത്തെക്കാൾ സ്ഥൂല വും ആയ ബ്രഹ്മപദമെന്ന പ്രകാശമണ്ഡലത്തെ ഋഷി ആത്മഭൂതമായി ദർശിക്കു ന്നു. ഇതിനദ്ദേഹം സ്വീകരിച്ച മാർഗ്ഗമേത്?

3. ധനുർഗൃഹീത്വൗപനിഷദം മഹാസ്ത്രം
ശരം ഹ്യുപാസാനിശിതം സന്ധയീത
ആയമ്യതദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി

ഔപനിഷദമായ ധനുസ്സെടുക്കുക. ഉപാസനകൊണ്ടു മൂർച്ചകൂട്ടിയ മഹാസ്ത്രം തൊടുക്കുക. ചേതസ്സാൽ അതിൻെറ ഭാവം ഗമിച്ച ഞാൺ വലിച്ചു മുറുക്കുക. അക്ഷരമായ ലക്ഷ്യത്തിൽ എത്തുക.

വേട്ടയ്ക്കൊരുമകനായ 'Orion' നക്ഷത്രസമൂഹം ഈ രൂപത്തിലാണ് സങ്കല്പിക്കപ്പെടുന്നത്. ഉപനിഷത്വാക്യങ്ങളാകുന്ന വില്ല്. അരൂപമായ ബ്രഹ്മ ത്തെ നിരന്തരം ആത്മോപാസന ചെയ്ത് മൂർച്ചകൂട്ടി അതിന് ആ ഉപാസനകൊണ്ട് ഒരു ശരീരം നല്കി ആ മഹാസ്ത്രത്തെ ഉപനിഷദ്സാരമാകുന്ന ധനുസ്സിൽ തൊടുക്കുന്നു. ആത്മോപാസനയിൽ "അഹം ബ്രഹ്മാസ്മി" എന്ന് സ്വയം ചേത സ്സാൽ ബ്രഹ്മഭാവവുമായി തന്മയീഭാവം വരുന്നു. ആ തന്മയീഭാവമാണ് വലിച്ചു മുറുക്കി വിജൃംഭിതമായ ഞാൺ. പിന്നെ ബ്രഹ്മമെന്ന അക്ഷരലക്ഷ്യത്തിൽ ആത്മാവ് ഏകീഭൂതമാകാൻ ഞൊടിയിട വേണ്ട.

4. പ്രണവോ ധനുഃ ശരോ ഹ്യാത്മാ
ബ്രഹ്മ തല്ലക്ഷ്യമുച്യതേ.
അപ്രമത്തേന വേദ്ധവ്യം
ശരവത്തന്മയോ ഭവേത്.

പ്രണവം ധനുസ്സ്. ആത്മാവ് ശരം. ബ്രഹ്മം ലക്ഷ്യം. ശരവുമായി (ആത്മാവുമായി) തന്മയീഭാവം വന്നവന് ബ്രഹ്മം അറിയപ്പെടുന്നു. ബാഹ്യവിഷയങ്ങളിൽ നിന്നുണ്ടാവുന്ന തൃഷ്ണകളും പ്രമാദങ്ങളും വർജ്ജിച്ച് ഏകാഗ്രമാനസനായി, വിരക്തനായി, ജിതേന്ദ്രിയനായി, ഇരിക്കുന്ന ആത്മോപാസകൻെറ ആത്മശരം, പ്രണവമാകുന്ന ധനുസ്സിൽനിന്ന് നേരെ ലക്ഷ്യമായ ബ്രഹ്മത്തിൽ തൊട്ട് അതുമായി ഏകീഭവിക്കുന്നു. ലക്ഷണത്തെ കുറെക്കൂടി വ്യക്തമാക്കാനായി വീണ്ടും പറയുന്നു:

5. യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷം
ഓതം മനഃ സഹ പ്രാണൈശ്ച സർവ്വൈഃ
തമേവൈകം ജാനഥ ആത്മാനം
അന്യവാചോ വിമുച്യ ഥാമൃതസ്യൈവ സേതുഃ

ഏതൊന്നിൽ ദ്യോവും പൃഥിയും അന്തരിക്ഷവും ഓതമായിരിക്കുന്നുവോ, ഏതൊന്നിൽ പ്രാണനോടുകൂടിയ മനസ്സും സർവ്വവസ്തുക്കളും (പ്രോതമായി) ഇരിക്കുന്നുവോ അതൊന്നുമാത്രമാണ് ആത്മാവെന്നറിയുക. മറ്റെല്ലാ വാക്കുകളിൽനിന്നും വിമുക്തി നേടുക. ഇതാണ് അമൃതത്തിലേക്കുള്ള സേതു.

അപരാവിദ്യയുടേതായ വാക്കുകളിൽനിന്ന് മുഴുവനായി മോചനം നേടണം. "വാക്ക്" മുഴുവനായി അടങ്ങണം. വാക്ക് മരിക്കണം. (ലോഗോസ് അഥവാ ക്രിസ്റ്റോസ് എന്ന വാക്കിൻെറ മരണം ഇതിൻെറ സിംബലാണ് എസോട്ടറിക്ക് ക്രിസ്ത്യാനിറ്റിയിൽ) അപ്പോൾ മാത്രമാണ് അമൃതത്വത്തിലേക്കുള്ള ഒരേ ഒരു മാർഗ്ഗമായ "സേതു" (പാലം) നമുക്കു തുറന്നു കിട്ടുന്നത്. അതല്ലാതൊരു മാർഗ്ഗമില്ല.

6. അരാ ഇവ രഥനാഭൗ സംഹതാ യത്ര നാഡ്യഃ
സ ഏഷോ $f$ ന്തശ്ചരതേ ബഹുധാ ജായമാനഃ
'ഓം' ഇത്യേവം ധ്യായഥ ആത്മാനം
സ്വസ്തി വഃ പാരായ തമസഃ പരസ്താത്.

രഥനാഭിയിൽ അരങ്ങളെന്നപോലെ നാഡികൾ സംഹതമായിരിക്കുന്നതെവിടെയോ, അവിടെ അത് പലതായി ജനിച്ചുകൊണ്ട് സഞ്ചരിക്കുന്നു. ആ ആത്മാവിനെ 'ഓം' എന്ന് ധ്യാനിക്കുക. തമസ്സിൻെറ അപ്പുറത്തുള്ള പരമപദത്തിലേക്കു പ്രവേശിക്കാൻ നിനക്കു സ്വസ്തി!

ദേഹത്തിൽ നാഡീരൂപത്തിൽ, നാഡീമാർഗ്ഗങ്ങളിലൂടെ സംഭരിക്കപ്പെടുന്ന ഇന്ദ്രിയാവബോധം മുഴുവനും ഹൃദയാകാശത്തിൽ വർത്തിക്കുകയും സഞ്ചരിക്കയും ചെയ്യുന്നു. രഥനാഭി ചരിക്കുമ്പോൾ മാത്രം അരങ്ങൾ ചരിക്കുന്നു. അവ ഒറ്റയ്ക്ക് ചലിക്കുകയില്ല. ഹൃദയാകാശത്തിലിരിക്കുന്ന ആത്മബോധത്തിൻെറ



ചലനമാണ് ഇന്ദ്രിയചലനമായി നമുക്ക് അനുഭവപ്പെടുന്നത്. ദർശനം, ശ്രവണം, മനനം മുതലായ ചലനങ്ങളെല്ലാം ആത്മാവിൻെറ ചലനമാണ്. ക്രോധവും ഹർഷവുമെല്ലാം ആത്മച്ഛക്തിസ്ഫുരങ്ങളാണ്. ആ സ്ഫുരണചലനാദികളെയെല്ലാം അടക്കി വാക്കുകളെയെല്ലാം അടക്കി മൗനസമാധിയിൽ പ്രണവധ്യാനം ചെയ്യുമ്പോൾ തമസ്സിനപ്പുറത്തുള്ള ആദിത്യവർണ്ണമായ പരലോകത്തിലേക്കു പ്രവേശിക്കാം. ശിഷ്യന് നിർവ്വിഘ്നമായ ബ്രഹ്മപ്രാപ്തി ആചാര്യൻ ആശംസിക്കുന്നു. അവിദ്യാതമസ്സാകുന്ന സംസാരസാഗരത്തിൻെറ മറുകരയിലേക്ക്, അവിദ്യാരഹിത ബ്രഹ്മാത്മസ്വരൂപത്തിലേക്ക് ഉള്ള സേതുബന്ധനത്തിൽ ശിഷ്യന് വിഘ്നം വരരുത്. രജോഗുണപ്രധാനമായ കർമ്മഭവസാഗരത്തിൽനിന്ന് രജസ്സില്ലാത്ത വിരജാലോകത്തിലേക്ക് ഹേ ശിഷ്യാ, പ്രണവമായി ആത്മാവിനെ ധ്യാനിച്ച്, പ്രവേശിക്കുക. നിനക്കു മംഗളം എന്നാശംസിക്കുന്നു. സംസാരമഹോദധിയെ തരണം ചെയ്യവൻ എവിടെയാണ് പ്രവേശിക്കുന്നത്?

7 യഃ സർവജ്ഞഃ സർവ്വവിദ്യസ്യൈഷമഹിമാഭുവി
ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ വ്യോമന്യാത്മാ പ്രതിഷ്ഠിതഃ
മനോമയഃ പ്രാണശരീരനേതാ
പ്രതിഷ്ഠിതോ $f$ ന്നേ ഹൃദയം സന്നിധായ.
തദ്വിജ്ഞാനേന പരിപശ്യന്തി ധീരാ
ആനന്ദരൂപമമൃതം യദ്വിഭാതി.

സർവ്വജ്ഞനും സർവ്വവിത്തുമായ അവൻ ഭൂമിയിലെ സർവ്വമഹിമാവിനും ഇരിപ്പിടമായി ദിവ്യമായ ബ്രഹ്മപുരത്തിൽ വ്യോമത്തിൽ ആത്മാവായി പ്രതിഷ്ഠിക്കപ്പെടുന്നു. മനോമയനായി, പ്രാണശരീരനായി, അന്നമയശരീരത്തിൽ ഹൃദയഗുഹയിൽ സന്നിധാനം ചെയ്യുന്നു. ആനന്ദരൂപവും അമൃതവുമായി പ്രകാശിക്കുന്ന അവനെ ധീരന്മാർ വിജ്ഞാനംകൊണ്ട് (വിജ്ഞാനമയകോശം) ദർശിക്കുന്നു.

മഹിമ എന്നാൽ വിഭൂതി. എന്താണ് മഹിമ? ദ്യോവും പൃഥിയും അതാതിടത്ത് ഇരിക്കുന്നതും ചലിക്കുന്നതും, സൂര്യചന്ദ്രന്മാർ അലാതചക്രംപോലെ ഭ്രമണം ചെയ്യുന്നതും, അതിൻെറ മഹിമയാലാണ്. സരിത്സാഗരങ്ങൾ തങ്ങളുടെ പരിധി ലംഘിക്കാത്തതും, സ്ഥാവരജംഗമങ്ങൾ താന്താങ്ങളുടെ സ്വാഭാവികനിയമങ്ങൾ അനുസരിക്കുന്നതും, സംവത്സരങ്ങൾ (കാലം) വന്നുപോകുന്നതും, അയനവും ഋതുവും മുറതെറ്റാതെ വരുന്നതും, കർത്താവും കർമ്മവും കർമ്മഫലവും താന്താങ്ങളുടെ കാലത്തെ അതിവർത്തിക്കാത്തതും എല്ലാം അവൻെറ ശാസനയാലാണ്. പ്രപഞ്ചത്തിൻെറ ശാസ്താവായ സർവ്വജ്ഞ പുരുഷൻെറ മഹിമയാണ്, വിഭൂതിയാണ് എല്ലാ പ്രകൃതിനിയമങ്ങളും (natural laws) (ഈ മഹിമാക്കളാൽ സ്വയം ദ്യോതിക്കപ്പെടുന്ന ബ്രഹ്മത്തെ ദിവ്യമെന്നു വിളിക്കുന്നു.) സർവ്വബുദ്ധി പ്രത്യയകൃതങ്ങളാൽ ദ്യോതിക്കപ്പെടുന്ന ബ്രഹ്മപുരത്തിലാണ് അവൻെറ സ്ഥാനം. ബ്രഹ്മണോ അത്ര ചൈതന്യ സ്വരൂപേണാ നിത്യാഭിവ്യക്തത്വാത് ബ്രഹ്മണഃ പുരം. എന്ന് ശങ്കരാചാര്യർ. പ്രകാശരൂപമായ ചൈതന്യം നിത്യവും സ്വയം പ്രകാശത്താൽ തന്നെ അഭിവ്യക്തമാക്കുന്നു. അത്തരം സ്വപ്രകാശാഭിവ്യക്തമായ ബ്രഹ്മപുരം ഹൃദയവ്യോമത്തിലിരിക്കുന്നു. ചിദാകാശമാകുന്ന വ്യോമത്തിലും

ഇരിക്കുന്നു. (ശരീരത്തിനകത്തും പുറത്തുമുള്ള വ്യോമത്തിൽ). ഹൃദയ പുണ്ഡരീകമദ്ധ്യത്തിലും സഹസ്രദളബ്രഹ്മാണ്ഡ കമലമദ്ധ്യത്തിലും ഇരിക്കുന്നു. ആകാശത്തെപ്പോലെ സർവ്വഗതമായ ഒന്നിന് ഒരേസമയം ഗതിയും, ഗതിയില്ലാത്ത പ്രതിഷ്ഠയും അപ്രകാരമാണ് സാധിക്കുന്നത്. സായനവും നിരയനവുമായ ഒരു സ്പെഷ്യൽ തിയറി ഓഫ് റിലേറ്റിവിറ്റിയാണ് ഇവിടെ ഋഷി വർണ്ണിക്കുന്നത്.

കാപുരം, പ്രതിമാർഗ്ഗകം, ത്രാംഗം, ഉത്രാംഗം എന്നൊക്കെ വിളിക്കുന്ന 'സൗഭ' എന്ന ഹരിശ്ചന്ദ്രൻെറ ആകാശനഗരമാണ് ക്രക്സ് (ത്രിശങ്കു). തപോലോകവാസികളും സത്യലോകത്തെത്തുന്നവരുമായ ദിവ്യപിതൃക്കളായ വൈരാജസ്സുകൾ (വിഭ്രാത്തുകൾ)ക്ക് ഇത് സുഖവാസകേന്ദ്രമാണ്. ബിഭ്രാത് എന്നു പേരുള്ള വിഷ്ണുവിൻെറ വൈരാജനഗരമാണത്. അഥർവ്വവേദത്തിൽ കാമൻെറ പുത്രിയായ 'വാക്ക്' വിരാജ് എന്നും 'ഗോ'വെന്നും വിളിക്കപ്പെടുന്നു. (Hindu Mythology & Religion—John Dowson)

8. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ചിദ്യതേ സർവ്വ സംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.

ഹൃദയഗ്രന്ഥി പൊട്ടി, എല്ലാ സംശയങ്ങളും തീർന്ന്, സർവ്വകർമ്മങ്ങളും ക്ഷയിക്കുമ്പോൾ ഒരേ സമയം പരവും അപരവുമായിരിക്കുന്ന അതിനെ ദർശിക്കുന്നു. അവിദ്യാവാസനകളും, ഹൃദിസ്ഥിതങ്ങളായ അനേകകാമങ്ങളും അവ ഉണ്ടാക്കുന്ന ബന്ധനങ്ങളും പൊട്ടിപ്പോകുന്നു. സംശയങ്ങളെല്ലാം തീരുന്നു. ജ്ഞാനോത്പത്തി ഉണ്ടാവുന്നു; കർമ്മക്ഷയം വരുന്നു. ജന്മാന്തരകർമ്മങ്ങൾപോലും ക്ഷയിക്കുന്നു. യദാ സർവ്വേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ അഥ മർത്ത്യോ $f$ മൃതോ ഭവതി എന്ന് കഠോപനിഷത്തിൽ കാണുക. നഷ്ടോമോഹഃ സ്മൃതിർല്ലബ്ധാ എന്ന ഗീതാശ്ലോകത്തിലും ഇതേ മന്ത്രം ഉദ്ധരിച്ച് ശങ്കരാചാര്യർ അർത്ഥം പറയുന്നു. ജന്മാന്തരസ്മൃതി ലഭിക്കുന്നതോടെ ഈ ജന്മത്തിൻേറതായ മോഹങ്ങളും പൂർവ്വജന്മങ്ങളുടേതായ വാസനാജാലവും സൂര്യരശ്മിയേറ്റ മഞ്ഞുതുള്ളിപോലെ അലിഞ്ഞുപോകുന്നു. സംസാരത്തിൽനിന്ന് സ്വതന്ത്രമായ "പര"വും സംസാരബദ്ധമായ "അപര"വും ഒന്നാണെന്നും, അതു താൻതന്നെയെന്നും ജ്ഞാനം ഉദിക്കുമ്പോൾ ആ ജ്ഞാനസൂര്യോദയത്തിൽ സംസാരാന്ധകാരം അകലുന്നു. കാര്യവും കാരണവും ഒന്നുതന്നെ എന്ന അദ്വൈതജ്ഞാനം മാത്രം മനസ്സിൽ വിളങ്ങുന്നു.

9. ഹിരണ്മയേ പരേകോശേ
വിരജം ബ്രഹ്മനിഷ്കലം
തത് ശുഭ്രം ജ്യോതിഷാം ജ്യോതി
സ്തധ്യദാത്മവിദോ വിദുഃ

നിഷ്ക്കളമായ, വിരജമായ, ബ്രഹ്മം ഹിരണ്മയമായ പരമമായ കോശത്തിൽ ഇരിക്കുന്നു. അത് ശുഭ്രമാണ്. ജ്യോതിഷങ്ങളുടെ ജ്യോതിസ്സാണ്. അതിനെ ആത്മവിത്തുക്കൾ അറിയുന്നു.

ബുദ്ധിവിജ്ഞാനപ്രകാശത്താൽ ജ്യോതിർമ്മയമായ (ഹിരണ്മയം) വിജ്ഞാനമയകോശത്തിലാണ് അവിദ്യാദി അശേഷദോഷരജോമലങ്ങളിൽനിന്നു



മുക്തമായ, കലാരഹിതമായ നിരവയവബ്രഹ്മം ഇരിക്കുന്നത്. കലകൾ (അംഗങ്ങൾ) ഇല്ലാത്ത അനംഗവും, രജസ്സില്ലാത്ത വിരജവുമായ ബ്രഹ്മലോകം ശുദ്ധശുഭ്രമാണ്. ഗ്രഹനക്ഷത്രാദി ജ്യോതിസ്സുകളെയും, പഞ്ചേന്ദ്രിയ മനപ്രാണബുദ്ധ്യാദി ജ്യോതിസ്സുകളെയും പ്രകാശപ്പിക്കുന്ന പരംജ്യോതിസ്സാണ്. ബാഹ്യങ്ങളായ ഗ്രഹനക്ഷത്ര, പഞ്ചേന്ദ്രിയ മനപ്രാണാദിപ്രത്യയങ്ങളെ സംബന്ധിക്കുന്ന അപരാവിദ്യകളെ മാത്രം ഗ്രഹിച്ചാൽ അതിനെ പ്രാപിക്കാവതല്ല. അപരാവിദ്യകളെ പരാവിദ്യയിലേക്ക് നയിക്കുന്ന ഊന്നുവടികളായി മാത്രം കരുതണം. ജ്യോതിസ്സുകളുടെ ജ്യോതിസ്സെന്ന് എന്തേ പറയാൻ?

10. ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോ $f$ യമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി.

അവിടെ സൂര്യനോ ചന്ദ്രനോ വൈദ്യുതിയോ പ്രകാശിക്കുന്നില്ല. പിന്നെയാണോ അഗ്നി? സർവ്വവസ്തുക്കളും പ്രകാശരൂപമായ അതിനാൽ പ്രകാശിപ്പിക്കപ്പെടുന്നു. അതിൻെറ പ്രകാശത്തിൽ ഇക്കാണുന്ന സർവ്വവും പ്രകാശിക്കുന്നു. സ്വതഃ പ്രകാശനസാമർത്ഥ്യത്തിൽ അതിനെക്കാൾ മഹത്തായി മറ്റൊന്നില്ല. ദീപം കൊളുത്തുമ്പോൾ മനുഷ്യൻ ആ അഗ്നിപ്രകാശം തരുന്നതായി കരുതുന്നു. സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും പ്രകാശം പൊഴിയുന്നതായി കരുതുന്നു. ഇവയുടെയൊക്കെ പ്രകാശം ബ്രഹ്മപ്രകാശംകൊണ്ട് സംഭവിക്കുന്നതാണ്. എന്തിനധികം പറയുന്നു. ഏതെല്ലാം വസ്തുക്കളിൽ പ്രകാശമുണ്ടോ അവയെല്ലാം പ്രകാശിക്കുന്നത് പരമേശ്വരൻെറ പ്രകാശംകൊണ്ടാണ്. അഗ്നിയോടു സംബന്ധമുണ്ടായ ജലവും പൊള്ളുന്നതുപോലെ ബ്രഹ്മസംബന്ധത്താൽ സൂര്യാദികൾ പ്രകാശിക്കുന്നു. കഠോപനിഷത്തിലും ഗീതയിലും ഈ അർത്ഥത്തിലുള്ള ശ്ലോകമുണ്ട്. (കഠോ. 11. 2. 15; ഗീത XV 6)

ഗർഗ്ഗഭാഗവതത്തിലും ഇതേ വാക്കുകൾ കാണാം. (ഗോലോകം വർണ്ണിക്കുമ്പോൾ)

ന തത് ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ
കാമ ക്രോധശ്ച മോഹശ്ച ന ലോഭോ യത്ര യാതി ച
നയത്ര ശോകോ നജരാന മൃത്യുർനാർത്തിരേവച
ന പ്രധാനം ന കാലശ്ചവിശന്തേ ച ഗുണാഃ കുതഃ
ശബ്ദബ്രഹ്മാപ്യനിർവാച്യം തദ്വർണ്ണയിതുമക്ഷമഃ
ശ്രീകൃഷ്ണതേജഃ സംഭൂതാസ്തത്രസന്തിച പാർഷദഃ
അകിഞ്ചനാശ്ചയേദാന്താഃ ശാന്താവൈ സമചേതസഃ
ശ്രീകൃഷ്ണചന്ദ്രപാദാബ്ജ മകരന്ദ രസാലയാഃ
പ്രേമലക്ഷണയാ ഭക്ത്യാസദാ നിഷ്കാരണാ പരാഃ
ലോകാനുല്ലംഘ്യതദ്ധാമയാന്തി രാജൻ ന സംശയഃ

പ്രകാശം ബ്രഹ്മത്തിൻെറ സ്വഭാവമാണ്. ആ സ്വഭാവത്താൽ ബ്രഹ്മം ജഗത്തിനെ പ്രകാശിപ്പിക്കുന്നു. അതിനാൽ ജ്യോതിഷങ്ങളിൽ ജ്യോതിസ്സായ ബ്രഹ്മം

മാത്രമാണ്, സത്യം. മറ്റെല്ലാം അതിൻെറ വികാരങ്ങളാണ്. 'വാക്ക്' ആരംഭിക്കുന്നതോടെ വികാരങ്ങൾ ഉണ്ടാവുന്നു. നാമധേയത്തോടുകൂടിയ (വാക്കുകൊണ്ട് വ്യവഹരിക്കാവുന്ന) വ്യാവഹാരിക ലോകങ്ങളെല്ലാം നാമരൂപാത്മകങ്ങളാകയാൽ അനൃതങ്ങളാണ്. ഈ വസ്തുതയെ ഒന്നുകൂടി വിസ്തരിച്ചു പ്രതിപാദിച്ചശേഷം ഈ ഖണ്ഡത്തെ ഋഷി ഉപസംഹരിക്കുന്നു. (അടുത്ത ഖണ്ഡത്തിൽ 'വാക്കി'ൻെറ മരണം മനോഹരമായി വരച്ചു കാണിക്കുന്നുണ്ട്.)

11. ബ്രഹ്മൈവേദമമൃതം പുരസ്താദ് ബ്രഹ്മ
പശ്ചാദ് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ
അധശ്ചോർദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം
വിശ്വമിദം വരിഷ്ഠം.

മുന്നിലും പിന്നിലും ദക്ഷിണോത്തരങ്ങളിലും മുകളിലും ചുവട്ടിലും എല്ലാം അമൃതമായ ബ്രഹ്മം മാത്രം! പ്രസരിച്ചതെല്ലാം ബ്രഹ്മം മാത്രം! ഈ വിശ്വം വരിഷ്ഠമായ ബ്രഹ്മം മാത്രം!

ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ല! സർവ്വം ബ്രഹ്മമയം. 'ഞാനും നീയും' 'ഇതും അതും' ഒന്നുമില്ല. അത്തരം ദ്വൈതഭാവനകളെല്ലാം അനൃതം. അദ്വൈതമായ, അമൃതമായ, അക്ഷരമായ പരബ്രഹ്മം മാത്രമേയുള്ളൂ. അതുമാത്രമാണ് സത്യം.

## മുണ്ഡകം 3

### ഖണ്ഡം 1

പരാവിദ്യോക്തമായ, പുരുഷാഖ്യമായ അക്ഷരത്തെ അധിഗമിക്കുമ്പോൾ ഹൃദയഗ്രന്ഥി മുതലായ സംസാരകാരണങ്ങളുടെ ആത്യന്തികവിനാശം സംഭവിക്കുന്നു. അക്ഷരപുരുഷദർശനോപായമായ "യോഗ"പദ്ധതി ധനുസ്സ്, ശരം മുതലായ ഉപാദാനകല്പനകളാൽ പറഞ്ഞു കഴിഞ്ഞു. യോഗത്തിൻെറ സഹകാരിണികളായ സത്യം മുതലായ സാധനങ്ങളെക്കുറിച്ച് ഈ ഖണ്ഡത്തിൽ പറയാൻ ആരംഭിക്കുന്നു. തത്ത്വനിർദ്ധാരണം ആദ്യമേ ചെയ്തു കഴിഞ്ഞുവെങ്കിലും, വിഷയത്തിൻെറ ഗഹനതയും ദുർജ്ഞേയതയും പ്രമാണിച്ച്, മറ്റൊരു പ്രകാരത്തിൽ തത്ത്വനിർദ്ധാരണം ചെയ്യുകയാണിവിടെ. പരമാർത്ഥവസ്തുവിൻെറ അവധാരണത്തിനായി സൂത്രഭൂതമായ ഒരു മന്ത്രം ആദ്യം പറയുന്നു.

1. ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതെ
തയോരന്യഃ പിപ്പലം സ്വാദ്വത്യ
നശ്നന്നന്യോ അഭിചാകശീതി.

രണ്ടു സുപർണ്ണങ്ങൾ. ഒരേ രൂപം. ഒരേ നാമം. അവർ ഒരുമിച്ച് ഒരു വൃക്ഷത്തിലിരിക്കുന്നു. ഒന്ന് കായ്കൾ സ്വാദുനോക്കി കയ്പും മധുരവും അനുഭവിക്കുന്നു. മറ്റൊന്ന് സ്വാദുനോക്കാതെ ആത്മാരാമമായിരിക്കുന്നു.



സുപർണ്ണം എന്നാൽ ശോഭിക്കുന്ന ചിറകുകളോടുകൂടിയ പക്ഷി. "സുപർണ്ണാശ്ശബ്ദേന ക്ഷിപ്രഃ ശ്യേന ഉച്യതേ" (ബൃ. ഭാഷ്യം—ശങ്കരൻ) വേഗം പറക്കുന്ന ശ്യേനനെന്ന പക്ഷി. ഗരുഡനാണത്. ശ്യേനൻെറ ചിറകുകൾ അഗ്നിയിൽ കരിഞ്ഞാലും വീണ്ടും മുളയ്ക്കും. അതിനാൽ നാഗങ്ങളുടെ സഹോദരനും ശത്രുവുമായ ഈ നാഗപ്പക്ഷി ഒരു ഫുണിക്സ് പക്ഷിയാണ്. വൃക്ഷം ഈ പക്ഷികളുടെ 'ക്ഷേത്ര'മാണ്. ഊർദ്ധ്വമൂല മധഃ ശാഖമെന്ന് വിശേഷിപ്പിക്കപ്പെട്ട അശ്വത്ഥവൃക്ഷം തന്നെ. ആ മഹാപ്രപഞ്ചക്ഷേത്രത്തിൽ സുപർണ്ണങ്ങളായ ജീവാത്മ പരമാത്മാക്കൾ ഒന്നിച്ചു വസിക്കുന്നു. ജീവാത്മാവ് കർമ്മഫലങ്ങളെ ഭുജിക്കുന്നു. സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. അതിനെ ക്ഷേത്രജ്ഞൻ എന്നു പറയാം. ക്ഷേത്രജ്ഞൻ ക്ഷേത്രത്തെ ആശ്രയിച്ച് സ്വകർമ്മഫലങ്ങളെ അനുഭവിക്കുന്നുണ്ട്. പരമാത്മസ്വരൂപമായ ഈശ്വരനാകട്ടെ, നിത്യശുദ്ധ ബുദ്ധമുക്തസ്വഭാവത്തോടുകൂടിയ സർവ്വജ്ഞനാണ്. സർവ്വജ്ഞൻ കർമ്മഫലരൂപമായ പ്രപഞ്ചാനുഭവങ്ങളെ ഭുജിക്കുന്നില്ല. നിത്യസാക്ഷിയായി നോക്കിക്കാണുന്നതേയുള്ളൂ.

അവനവൻെറ ഉള്ളിലേക്കു ചുഴിഞ്ഞുനോക്കിയാൽ നമുക്കും ഈ രണ്ടു സുപർണ്ണങ്ങളെക്കാണാം. അടുക്കളയിലും ഓഫീസിലും വീട്ടിലും പ്രസംഗവേദികളിലും തത്തിച്ചാടി കർമ്മം ചെയ്യുകയും കർമ്മ ഫലമനുഭവിക്കുകയും ചെയ്യുന്ന സംസാരിയായ ഒരു 'സുപർണ്ണ'യെയും, നിത്യശുദ്ധബുദ്ധമുക്തസ്വരൂപമായി ആത്മാരാമമായിരിക്കുന്ന നിത്യസാക്ഷിയായ പരമാത്മാവിനെയും ഞാൻ എന്നിൽത്തന്നെ കാണുന്നുണ്ട്.

2. സമാനേ വൃക്ഷേ പുരുഷോ നിമഗ്നോഽ
നീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശ-
മസ്യ മഹിമാനമിതിവീതശോകഃ

ഒരേവൃക്ഷത്തിൽത്തന്നെ സ്വന്തം സ്ഥിതിയിൽ ശോചിച്ചുകൊണ്ടിരിക്കുന്ന ജീവാത്മപുരുഷൻ, (തത്തുല്യനായി ആത്മാരാമനായിരിക്കുന്ന) ഈശ്വരപുരുഷനെ ദർശിക്കുമ്പോൾ അവൻെറ മഹിമാനത്താൽ ശോകവിമുക്തനായിത്തീരുന്നു. ജീവാത്മാവ് അവിദ്യാകാമകർമ്മഫലരാഗാദികളുടെ ഭാരത്താൽ ആക്രാന്തനായി സംസാരജലത്തിൽ നിമഗ്നനായി, ദേഹമാണ് ആത്മാവെന്നു തെറ്റിദ്ധരിച്ച് 'ഞാൻ ഇന്നാളുടെ പുത്രനാണ്' 'ഞാൻ കൃശനാണ്' 'ഞാൻ സ്ഥൂലനാണ്' 'ഞാൻ ഗുണവാനാണ്' 'ഞാൻ ദുഃഖിതനാണ് സുഖിതനാണ്' എന്നൊക്കെ സങ്കല്പിക്കുന്നു. മരിച്ചാൽ താൻ ബന്ധുബാന്ധവരെ വിട്ടുപോകണമല്ലോ എന്ന് ക്ലേശിക്കുന്നു. എൻെറ മകൻ പോയല്ലോ, എൻെറ ഭാര്യ മരിച്ചല്ലോ, എനിക്കീ ജീവിതം എന്തിന് എന്ന് ക്ലേശിക്കുന്നു. ഒടുവിൽ ഏതെങ്കിലും അധമയോനിയിലോ, മനുഷ്യയോനിയിൽത്തന്നെയോ കർമ്മാനുസൃതം വീണ്ടും ജന്മമെടുത്ത് ഇതൊക്കെ ആവർത്തിക്കുന്നു. ചിലപ്പോൾ സത്കർമ്മങ്ങളുടെയോ യോഗത്തിൻെറയോ ഫലമായി, കാരുണ്യവാനായ ഒരു ഗുരുവിൻെറ സഹായത്താൽ, അഹിംസ, സത്യം, ബ്രഹ്മചര്യം, സംന്യാസം, ശമദമാദികൾ എന്നിവയോടുകൂടി ജീവിക്കാനുള്ള സാഹചര്യമുണ്ടാകുന്നു. അപ്പോൾ താൻ ആത്മാരാമനായിരിക്കുന്ന ആ രണ്ടാമത്തെ

സുപർണ്ണമാണ് എന്ന യാഥാർത്ഥ്യം വെളിപ്പെടുന്നു. ആ ദർശനമുണ്ടാവുമ്പോൾ സർവ്വസംസാര ദുഃഖങ്ങളും നീങ്ങിപ്പോകുന്നു.

3. യദാ പശ്യ പശ്യതേ രുഗ്മവർണ്ണം
കർത്താരമീശം പുരുഷം ബ്രഹ്മയോനിം
തദാ വിദ്വാൻ പുണ്യപാപേ വിധൂയ
നിരഞ്ജനഃ പരമം സാമ്യമുപൈതി.

സ്വർണ്ണവർണ്ണമുള്ള, കർത്താവും ഈശനും ബ്രഹ്മയോനിയുമായ പുരുഷനെ ദർശകൻ ദർശിക്കുമ്പോൾ, ആ വിദ്വാൻ പുണ്യപാപങ്ങളെ കുടഞ്ഞുകളയുന്നു; നിരഞ്ജനനായി ആ പരമപുരുഷനോട് സാമ്യം (തന്മയീഭാവം) പ്രാപിക്കുന്നു. പരമപുരുഷൻ സ്വയം ജ്യോതിസ്വരൂപമാകയാലാണ് സ്വർണ്ണവർണ്ണമെന്നു പറഞ്ഞത്. ജ്യോതിസ്വരൂപമായ പരമാത്മദർശനമുണ്ടായ ഋഷി സ്വാഭാവികമായും വിദ്വാനായി, സർവ്വജ്ഞനായി ഭവിക്കുന്നു. പുണ്യപാപാദികൾക്ക് അതീതനായി ത്തീരുന്നു. ബ്രഹ്മാത്മൈക്യം സാധിക്കുന്നു.

4. പ്രാണോ ഹ്യേഷ യഃ സർവ്വഭൂതൈർവ്വിഭാതി
വിജാനൻ വിദ്വാൻ ഭവതേ നാതിവാദി
ആത്മക്രീഡ ആത്മരതിഃ ക്രിയാവാ
നേഷ ബ്രഹ്മവിദാം വരിഷ്ഠഃ

സർവ്വഭൂതങ്ങളിലും പ്രകാശിക്കുന്നവൻ പ്രാണൻ തന്നെയാണ്. ഇതറിഞ്ഞ് വിദ്വാനായി ഭവിച്ചവൻ ഒരിക്കലും അതിവാദി ആയിരിക്കയില്ല. ആത്മക്രീഡാപരനായി, ആത്മരതനായി, ബ്രഹ്മവിത്തുക്കളിൽ വരിഷ്ഠനായി, അദ്ധ്യാത്മക്രിയകളിൽ മുഴുകിയിരിക്കും. ബ്രഹ്മാവുമുതൽ പുൽക്കൊടിവരെ എല്ലാ വസ്തുക്കളിലും സർവ്വഗതമായിരിക്കുന്ന പ്രാണശക്തിയെ അറിഞ്ഞവൻ അതിവാദിയാകയില്ല. മറ്റു ലൗകികവിഷയങ്ങൾ അറിഞ്ഞവർ താന്താങ്ങൾക്കറിയാവുന്ന ആ വിഷയങ്ങളെക്കുറിച്ച് ഒട്ടേറെ സംസാരിക്കുകയോ വാദപ്രതിവാദം നടത്തുകയോ ചെയ്തുകൊണ്ടിരിക്കും. അത്തരമൊരു 'അധികപ്രസംഗം' ജ്ഞാനി ചെയ്യുകയില്ല. സർവ്വവും ആത്മാവായിരിക്കെ ആരോട് അതിവാദം ചെയ്യണം? അതിനാൽ വിദ്വാൻ മൗനിയും ധ്യാനിയുമായിരിക്കും. സംസാരികൾ പുത്രദാരാദികളുമായി ക്രീഡചെയ്യുമ്പോൾ ജ്ഞാനി ആത്മക്രീഡ ചെയ്യുന്നു; ആത്മരതി ചെയ്യുന്നു. ആത്മചിന്തയിൽ മുഴുകി ആത്മാരാമനായിരിക്കുന്നു; ജ്ഞാനധ്യാനാദിക്രിയകളിൽ മുഴുകിയിരിക്കുന്നു. ശങ്കരാചാര്യരുടെ വരികൾ ഇവിടെ ഉദ്ധരിക്കട്ടെ: "ജ്ഞാനധ്യാനാദിക്രിയാപാന സം ഭിന്നാർത്ഥമർത്ഥാദ്ഃ—സംന്യാസി."

സംന്യാസിയുടെ ലക്ഷണം ജ്ഞാനം, ധ്യാനം എന്നീ ക്രിയകളിൽ മുഴുകിയിരിക്കലാണ്. ഈ ലക്ഷണത്തോടു കൂടിയ ആരും സംന്യാസിയാണ്. ഈ ലക്ഷണമില്ലാത്തവരൊന്നും ആ പേരിനർഹരല്ല.

സംന്യാസിമാരുടെ സമ്യഗ്ജ്ഞാനത്തിന് സഹകാരികളായി വർത്തിക്കുന്ന സത്യം മുതലായ സാധനകൾ അവരെ ബന്ധവിമുക്തരാക്കാൻ സഹായിക്കുന്ന മാർഗ്ഗങ്ങളാണ്.



5 സത്യേന ലഭ്യത്തപസാഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
അന്തഃ ശരീരേജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷഃ

ദോഷങ്ങളൊക്കെ ക്ഷയിച്ചുപോയ യതിമാർ ദർശിക്കുന്ന ജോതിർമ്മയവും ശുഭ്രവുമായ ആത്മാവിനെ ശരീരാന്തർഭാഗത്ത് നിത്യവും ആചരിക്കുന്ന സത്യംകൊണ്ടും തപസ്സുകൊണ്ടും സമ്യഗ്ജ്ഞാനംകൊണ്ടും ബ്രഹ്മചര്യംകൊണ്ടും പ്രാപിക്കാം. തപസ്സ് എന്നതുകൊണ്ട് ചാന്ദ്രായണാദികളല്ല, ഇന്ദ്രിയമനഏകാഗ്രതയാണ് അർത്ഥമാക്കുന്നതെന്ന് ശങ്കരൻ അർത്ഥശങ്കയ്ക്കിടമില്ലാതെ പറയുന്നുണ്ട്.

അന്തഃശരീരത്തിൽ സദാ ജ്യോതിർമ്മയവും ശുഭ്രവുമായ ആത്മാവിനെ ദർശിക്കുന്നത് ഉള്ളിൽ ഒരു കെടാവിളക്കു കത്തിച്ചുവെച്ച മച്ചുപോലെയാണ്. ഇതിനെ അന്തർദീപികാന്യായം എന്നു പറയുന്നു.

6. സത്യമേവ ജയതി നാനൃതം
സത്യേന പന്ഥാ വിതതോ ദേവയാനഃ
യേനാക്രമന്ത്യൃഷയോഹ്യാപ്തകാമാ
യത്ര തത് സത്യസ്യ പരം നിധാനം.

സത്യം മാത്രമേ ജയിക്കൂ. അസത്യം ജയിക്കുകയില്ല. ദേവയാനത്തിനുള്ള പന്ഥാവ് സത്യത്താൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. ആപ്തകാമന്മാരായ ഋഷിമാർ അതിലേ നടന്നുചെന്ന് സത്യത്തിന്റെ പരമമായ നിധാനത്തിൽ എത്തിച്ചേരുന്നു. (സത്യലോകത്തിൽ)

വിരജാലോകം സത്യലോകമാണെന്നും സത്യവ്രതന്മാരായ ഹരിശ്ചന്ദ്ര വംശജരായ പിതൃക്കളുടെ ധർമ്മലോകമാണെന്നും നേരത്തെ സൂചിപ്പിച്ചു. പുനരാവൃത്തിരഹിതമായ ഈ ധർമ്മലോകത്തിൽ സത്യവ്രതരായ ഋഷിമാർ എത്തിച്ചേരുന്നു.

7 ബൃഹശ്ചതദിവ്യമചിന്ത്യരൂപം
സൂക്ഷ്മാച്ച തത് സൂക്ഷ്മതരം വിഭാതി
ദൂരാത് സുദൂരേ തദിഹാന്തികേ ച
പശ്യത്സ്വിഹൈവ നിഹിതം ഗുഹായാം.

അതിന്റെ രൂപം ബൃഹത്തും പ്രകാശമാനവും അചിന്ത്യവുമാണ് സൂക്ഷ്മതരത്തെക്കാൾ സൂക്ഷ്മമായി അതു പ്രകാശിക്കുന്നു. ദൂരത്തെക്കാൾ ദൂരെയാണ്. ഇവിടെ ഏറ്റവും അടുത്തുമാണ്. അതിനെ ഗുഹയിൽ ഇരിക്കുന്നതായിട്ട് ദർശിക്കുന്നു.

പ്രപഞ്ചത്തെക്കുറിച്ച് പൗരാണികന്റെ ചിന്ത ഇപ്രകാരം ഏറ്റവും ബൃഹത്തും ഏറ്റവും സൂക്ഷ്മവുമായി, ഏറ്റവും അകലെയും ഏറ്റവും അടുത്തുമായി, അവയെ രണ്ടിനേയും അദ്വയമാക്കി സ്വന്തം ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നതായി കാണുമ്പോൾ, ആധുനികശാസ്ത്രവും ഇതേ രീതിയാണല്ലോ അവലംബിച്ചിരിക്കുന്നത് എന്നു തോന്നുന്നു. ശാസ്ത്രം ഇന്ന് പ്രപഞ്ചത്തെ, അകലെയ

കലെയുള്ള ബൃഹത്തായ ഗാലക്സികളെയും പ്രപഞ്ചങ്ങളെയും വിവരിക്കുന്ന General theory of relativity കൊണ്ടും, സൂക്ഷ്മത്തിൽ സൂക്ഷ്മമായ ക്വാർക്കുകളും ഇലക്ട്രോണുകളും മിസോണുകളും ചിന്തുന്ന റേഡിയോ പ്രസരങ്ങളെ പഠിക്കുന്ന Quantum Mechanics കൊണ്ടും ഇവയെ കൂട്ടിയിണക്കുന്ന ക്വാണ്ടംതിയറി ഓഫ് ഗ്രാവിറ്റി, ഗ്രാൻറ് യൂനിഫിക്കേഷൻ തിയറി എന്നിവകൊണ്ടുമാണ് വിവരിക്കുന്നത്. Equidistant from the atoms and the stars we are expanding our exploratory horizons to embrace both the very small and the very large എന്നാണ് കാൾസാഗൻ ഇതിനെക്കുറിച്ചു പറഞ്ഞത് (സ്റ്റീഫൻ ഹോക്കിങ്സിൻെറ Origin of Time എന്ന ഗ്രന്ഥത്തിൻെറ മുഖവുരയിൽ).

എന്താണ് ഒരു ശാസ്ത്രസിദ്ധാന്തമെന്നു പറഞ്ഞാൽ? അത് നമ്മുടെ ഹൃദയത്തിലിരിക്കുന്നു. അതല്ലാതെ അതിൽ ഒരു സത്യവുമില്ല (It exists only in our minds and does not have any other reality—Page 10. Origin of Time) എന്നാണ് സ്റ്റീഫൻ ഹോക്കിങ് പറയുന്നത്. ബൃഹത്തും പ്രകാശമാനവും അചിന്ത്യവുമായ പ്രപഞ്ചങ്ങൾ, സൂക്ഷ്മതരത്തെക്കാൾ സൂക്ഷ്മമായ പ്രകാശകണങ്ങൾ, അവ ഇരിക്കുന്നത് ഋഷിയായ ദർശകൻെറ ഹൃദയഗുഹയിലാണ്. ഹൃദയഗുഹയിലെ ആ സത്യലോകങ്ങളിൽ ജീവിച്ചിരിക്കുമ്പോളാണ് ഋഷി എത്തിച്ചേരുന്നത്. മരണശേഷമല്ല.

ചിദാകാശം, ഹൃദാകാശം എന്ന് ഋഷി ആകാശത്തെ ആധാരമാക്കുന്നത് കാലദേശങ്ങൾ സത്യമാണെന്നു കരുതുന്ന പ്രാപഞ്ചികന്മാർക്കുവേണ്ടിയാണ്. വാസ്തവത്തിൽ കാലദേശങ്ങളോടുകൂടി നാം അറിയുന്ന പ്രപഞ്ചം ആപേക്ഷികമാണ്. അതിനതീതമായി ഒരു പരമാർത്ഥസത്യമുണ്ട്. ആകാശം ആ പരമാർത്ഥസത്തയുടെ ലക്ഷണം മാത്രമാണ് എന്ന് ബ്രഹ്മസൂത്രത്തിൽ പറയുന്നുണ്ട്. 1905-ൽ ഐൻസ്റ്റൈനും പോയിങ്കരെ എന്ന ഫ്രഞ്ച് ഗണിതജ്ഞനും ഇതേ നിഗമനത്തിലെത്തി.

പ്രകാശരശ്മിയെക്കാൾ വേഗം കൂടിയ 'ടക്കിയോണു'കൾക്കോ, മാസ് ഇല്ലാത്ത പ്രകാശത്തിനോ മാത്രം കടന്നു ചെല്ലാവുന്ന ഗാലക്സികൾക്കപ്പുറത്തുള്ള ലോകങ്ങളെക്കുറിച്ച് ആധുനിക ശാസ്ത്രം സിദ്ധാന്തങ്ങൾ ഉണ്ടാക്കുന്നു. മാസ് ഇല്ലാത്ത പ്രകാശമാണ് അശരീരിയായ ആത്മാവ് അഥവാ ആവി. ഉടലോടെ പൂകാനാവാത്ത സ്വർഗ്ഗലോകങ്ങളിലെത്താൻ തപസ്സു ചെയ്കയും തങ്ങൾക്കതു സാധിച്ചു എന്നഭിമാനിക്കയും ചെയ്ത ത്രിശങ്കുവിനെപ്പോലുള്ളവരെ അവർ സത്യവാനായ ഹരിശ്ചന്ദ്രവംശജരായിട്ടും അസത്യവാദികളാണെന്ന് വസിഷ്ഠ ശിഷ്യന്മാർ കളിയാക്കിപ്പറഞ്ഞു. പിതൃക്കൾ തലകീഴായി തപസ്സു ചെയ്യുന്ന 'ത്രിശങ്കു സ്വർഗ്ഗം' ഉത്തരാർദ്ധഗോളത്തിലെ ഋഷിമാർ ദക്ഷിണാർദ്ധഗോളത്തിലെ ഋഷിമാരെ കളിയാക്കിപ്പറഞ്ഞതാണ്. വിശ്വാമിത്രൻെറ 'ജ്യോതിഷ്മതി'യെക്കുറിച്ചുള്ള വസിഷ്ഠശിഷ്യരുടെ പരിഹാസം ശൗനകഹോരയിലുണ്ട്. ഹൃദ്യപഥ എന്ന ഹോരാവ്യാഖ്യാനത്തിൽ കൈക്കുളങ്ങര രാമവാരിയർ അത് ഉദ്ധരിച്ചിരിക്കുന്നു. ഹോക്കിങ്സിൻെറ Origin of Time എന്ന ഗ്രന്ഥം മുഴുവനായി വായിച്ചാൽ പ്രപഞ്ചത്തിന് ഒരാദിയുണ്ടോ? അതിനൊരു കർത്താവുണ്ടോ? മുതലായ ചോദ്യങ്ങൾ മെറ്റാഫിസിക്സിൻെറയും മതത്തിൻെറയും പരിധിയിൽനിന്ന് ശാസ്ത്രപരിധിയിലേക്ക് കടന്നിരിക്കുന്നതായി ഗ്രഹിക്കാം.



1924-ൽ മാത്രമാണ് ഹുബ്ബ്ൾ നഗ്നനേത്രങ്ങൾകൊണ്ടു കാണാവുന്ന നക്ഷത്രങ്ങൾക്കപ്പുറത്ത് അനേകം fixed stars ഉണ്ടെന്നു പ്രഖ്യാപിച്ചത്. സായനമായ പ്രപഞ്ചത്തിനപ്പുറത്തൊരു നിരയനപ്രപഞ്ചമുണ്ടോ? പ്രപഞ്ചം നിരന്തരമായി വികസിക്കയാണോ? അതോ ചുരുങ്ങുകയോ? രണ്ടും സംഭവിക്കുന്നുണ്ടോ? പ്രപഞ്ചം ചുരുങ്ങിച്ചുരുങ്ങി സൂക്ഷ്മത്തിൽ സൂക്ഷ്മതരവും സാന്ദ്രത്തിൽ സാന്ദ്രവുമായ ഒരു ബിന്ദുവായിത്തീരുക എന്ന ഒരവസ്ഥ ഉണ്ടോ? അങ്ങനെയുള്ള ഒരു ബിന്ദുവിൻെറ സ്ഫോടംകൊണ്ട് നാമരൂപാത്മകമായ ഈ അക്ഷരപ്രപഞ്ചം സൃഷ്ടിക്കപ്പെടുകയാണോ? തന്ത്രഗ്രന്ഥങ്ങളിൽ പറയുന്ന ആ സർഗ്ഗക്രമത്തെ ആധുനിക ശാസ്ത്രം ഇപ്പോഴാണ് ദർശിക്കുന്നത്. പ്രകാശവിമർശരൂപിണിയായി, വികാസസങ്കോചരൂപിണിയായിരിക്കുന്ന പ്രകൃതിയിൽ ബൈബിളിൽ പറയുന്നതുപോലെയുള്ള ഒരു സൃഷ്ടികർത്താവായ ദൈവത്തിൻെറ പങ്കെന്താണ്? ഈ ചോദ്യം സ്റ്റീഫൻ ഹോക്കിങ്സ് ഇപ്പോൾ ചോദിക്കുന്നതേയുള്ളൂ. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരിൽ സൃഷ്ടികർത്താവായ ബ്രഹ്മാവിൻെറ അപ്രാധാന്യം കണ്ട് അത്തരമൊരു കർത്താവിനെ ഉപാസനയിൽനിന്ന് ഭാരതം ഒഴിവാക്കുന്നു. അതേ സമയം ബ്രഹ്മാവിൻെറ സൃഷ്ടി ആനന്ദത്തിൽനിന്നും വിജ്ഞാനത്തിൽനിന്നും ഉറന്നൊഴുകുന്ന സ്വഭാവമാണെന്നംഗീകരിക്കയും ചെയ്യുന്നു. സൃഷ്ടി സ്വയം പൂർണ്ണനായ ഒരാളുടെ ആന്തരസ്വഭാവമാണ് എന്ന് ശങ്കരൻ സമർത്ഥിക്കുന്നു. ആനന്ദരൂപമായ ഒന്നിന് സൃഷ്ടിക്കാതിരിക്കുക സാദ്ധ്യമല്ല. Choiceless God എന്ന് ഹോക്കിങ്സ് ഈശ്വരൻെറ നിർഗുണസാക്ഷിസ്വഭാവത്തെ ചൂണ്ടിക്കാട്ടുന്നു. മാനവഹൃദയത്തിലെ സർഗ്ഗബോധത്തെ Scientific theory യായി അദ്ദേഹം കാണുന്നു. ഇതേ ബോധമാണ് ഋഷിയുടെ choiceless awareness. (term കൃഷ്ണമൂർത്തിയുടേത്). അകലെയെക്കാൾ അകലെയും അരികിനെക്കാൾ അരികിലുമായി സ്വഹൃദയഗുഹയിലും ചിദാകാശതമോഗഹ്വരങ്ങളിലും അവൻ ദർശിക്കുന്ന പ്രകാശധാര. 'ജ്യോതിഷ്മതി'. എവിടെയും കേന്ദ്രമുള്ള, എങ്ങും പരിധിയില്ലാത്ത പ്രകാശലോകം.

പ്രപഞ്ചത്തിൽ ഏതൊരു ചരാചരവും ഒരു കേന്ദ്രബിന്ദുവാണെന്ന് ജ്യോതിഷ്മതി അവനെ ധരിപ്പിക്കുന്നു. ഈ പ്രപഞ്ചം പരിധിയില്ലാത്തതാണെന്നും. മനുഷ്യനും മരവും ചെടിയും കല്ലും മൃഗവും നക്ഷത്രവുമൊക്കെ ഈശ്വരചൈതന്യത്തിൻെറ കേന്ദ്രങ്ങളാണ്. ഭൂമിയും ഈശ്വരചൈതന്യകേന്ദ്രമാണ്. If we observe all other galaxies to be moving away from us, then we must be at the centre of the universe. The universe might look the same in every direction as seen from any other galaxy too. (Page 45. Origin of Time)

ആത്മദർശനം ഒട്ടേറെ ഊർജ്ജം വികിരണം ചെയ്യുന്ന ഒരവസ്ഥയാണ്. അവിടെ ജഡത നീങ്ങി ആത്മചൈതന്യം പൂർണ്ണമായി പ്രകാശിക്കുന്നു. അപ്പോൾ വസ്തുക്കളുടെ പുറത്തെ വ്യത്യാസങ്ങളും ഭേദങ്ങളും ഇല്ലാതായി സർവ്വത്ര സമദർശനമുണ്ടാവുന്നു. അദ്വൈതദർശനമുണ്ടാവുന്നു. ഈ അദ്വൈതസിദ്ധാന്തം ഏതെങ്കിലും ശാസ്ത്രജ്ഞർ ക്വാണ്ടം കണങ്ങളുടെ സ്വഭാവംവച്ച് തെളിയിച്ചിട്ടുണ്ടോ? അണുരൂപത്തിൽ സർവ്വവസ്തുക്കളും സമാനമാണെന്ന് സബ് അറ്റോമിക് പാർട്ടിക്കിൾ പഠനം തെളിയിക്കുന്നുണ്ടല്ലോ. വെയ്ൻ ബർഗ് സലാം സിദ്ധാന്ത

പ്രകാരം (Spontaneous symmetry breaking) ഇത് തെളിയിക്കപ്പെട്ടതാണ്. What appear to be a number of completely different particles at low energies are in fact the same particle only in different states. In high energy states all behave similarly. ഊർജ്ജം വർദ്ധിച്ച അവസരങ്ങളിൽ സർവ്വ വസ്തുക്കളും സമമാണ്. അദ്വൈതിയുടെ മാനസികാവസ്ഥ അതാണ്. ജഡാവസ്ഥയിൽ മാനസികോർജ്ജം കുറഞ്ഞ ലൗകികാവസ്ഥയിലാകട്ടെ, ഭേദഭാവനകൾ ഉണ്ട്. ഭാരതം ലൗകികത്തിൽനിന്ന് അലൗകികത്തിലേക്കും ജഡത്തിൽനിന്നു ചൈതന്യത്തിലേക്കും ദ്വൈതത്തിൽനിന്ന് അദ്വൈതത്തിലേക്കും ശരീരത്തിൽനിന്ന് ആത്മാവിലേക്കുമുള്ള മാനവബോധത്തിന്റെ ചരിത്രം സത്യസന്ധമായി വേദോപനിഷത്തുക്കളിലും വേദാംഗങ്ങളിലും വരുംതലമുറയ്ക്കായി രേഖപ്പെടുത്തിവെച്ചിട്ടുണ്ട്.

ബ്രഹ്മം ബൃഹത്തായ പ്രപഞ്ചമാണ്; സത്യലോകമാണ്. ആ പരമാർത്ഥസത്യം ഇന്ദ്രിയഗോചരമല്ല, സ്വയം പ്രകാശരൂപമാണ്. സാധാരണക്കാർക്ക് ചിന്തിക്കാൻപോലും സാദ്ധ്യമല്ല. സൂക്ഷ്മത്തിൽ സൂക്ഷ്മമായ ആകാശരൂപത്തിൽ നിരതിശയമായ അത് സർവ്വവസ്തുക്കളിലും പ്രവേശിച്ച് അവയ്ക്ക് കാരണമായിരിക്കുന്നു. ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ചരാചരങ്ങൾ എന്നിങ്ങനെ വ്യത്യസ്തങ്ങളായി പ്രകാശിക്കുന്നു. ഇന്ദ്രിയഗോചരമല്ലാതെ, കാണപ്പെടുന്ന നക്ഷത്രലോകങ്ങൾക്കപ്പുറത്തിരിക്കുന്ന ബ്രഹ്മലോകം "വിദുഷാമത്യന്താഗമ്യ" (വിദ്വാന്മാർക്ക് എളുപ്പം പ്രാപിക്കാവുന്നത്) മെങ്കിലും സാധാരണക്കാരന് അകലെയാണ്. സ്വന്തം ശരീരത്തിനകത്ത് ഹൃദയാകാശത്തിൽ പ്രകാശിക്കുന്ന ബ്രഹ്മലോകം വിദ്വാന് അരികിനെക്കാൾ അരികിലാണ്. നിഗൂഢമായ ആ ലോകം അവന്റെ ഹൃദയത്തിൽ പ്രകാശിക്കുന്നുണ്ട്. അവിദ്യകൊണ്ട് മൂടിയിരിക്കുന്ന സംസാരിയുടെ ജഡത്വംകൊണ്ടാണ് അവൻ അത് ദർശിക്കാത്തത്.

> 8. ന ചക്ഷുഷാ ഗൃഹ്യതേ നാപി വാചാ
> നാന്യൈർദ്ദേവൈസ്തപസാ കർമ്മണാവാ
> ജ്ഞാനപ്രസാദേന വിശുദ്ധസത്വ-
> സ്തതസ്തുതം പശ്യതേ നിഷ്കലം ധ്യായമാനഃ

കണ്ണുകൾകൊണ്ടതിനെ ഗ്രഹിക്കാനാവില്ല. വാക്കുകൊണ്ടും സാദ്ധ്യമല്ല. മറ്റ് ഇന്ദ്രിയങ്ങളാലോ തപസ്സാലോ കർമ്മത്താലോ സാദ്ധ്യമല്ല. ജ്ഞാനപ്രസാദം കൊണ്ട് വിശുദ്ധസത്വസ്വരൂപമായ മനസ്സിൽ നിഷ്കലമായ (നിരവയവമായ) അതിനെ ധ്യാനിച്ചാൽ ദർശിക്കാൻ സാധിക്കും.

ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയങ്ങളായ നാമരൂപാത്മകപ്രപഞ്ചവും കർമ്മങ്ങളും അവസാനിക്കണം. അപ്പോൾ മാത്രമാണ് രജസ്സു നീങ്ങിയ വിരജ എന്ന സത്യലോകം (സത്വം) മനസ്സിൽ പ്രകാശിക്കുന്നത്. ദൃശ്യപ്രപഞ്ചത്തിൽനിന്ന് അദൃശ്യമായ ബോധചൈതന്യപ്രപഞ്ചത്തിലേക്കുള്ള മാർഗ്ഗം തുറന്നുതരുന്നത് 'വാഗ്'ദേവിയാണ്. അക്ഷരബ്രഹ്മം, ശബ്ദബ്രഹ്മം, പ്രണവം എന്ന് സംസ്കൃതത്തിലും മൊഴിപ്പൊരുൾ, ചിന്താവിളക്ക് എന്ന് തമിഴിലും പറയുന്ന 'ഗോ'രൂപിണിയായ സരസ്വതി എന്ന മതംഗകന്യ. പ്രണവത്തിലൂടെ പ്രപഞ്ചം ദൃശ്യമായി. കന്യകാപുത്രനായ യേശു അഥവാ ലോഗോസ് വാക്കിനെ പ്രതിനിധീകരിക്കുന്നു.



അദൃശ്യമായ ഈശ്വരശക്തിയുടെ പുത്രനായി, ദൃശ്യമായിത്തീരുന്ന വാക്ക് ആരിൽ വെളിപ്പെടുന്നുവോ ആ പ്രവാചകനാണ് ഈശപുത്രനെന്ന് ഇസോട്ടറിക് ക്രിസ്ത്യാനിറ്റിയിൽ ആനിബസൻറ് പറയുന്നു. Creative consciousness ആണ് Logos എന്ന ക്രിസ്തു. പ്രപഞ്ചം വന്നതും, പോകുന്നതും വാക്കിലൂടെയാണ്. (From God to God through son of God, the word) ഇതാണ് No one comes to the father but by me എന്ന ക്രിസ്തുവചനത്തിനർത്ഥം. പ്രണവം നമ്മെ പിതൃലോകമായ ഈശസ്ഥാനം വരെ എത്തിക്കുന്നു. പിന്നീട് വാക്കും അപ്രത്യക്ഷമാകണം; മരിക്കണം. വൈഖരി അദൃശ്യമാകുന്ന സ്ഥാനത്ത് പരാശക്തി പ്രകാശിക്കുന്നു. Salvation by the Death of word — ക്രിസ്തുവിന്റെ മരണം ഇതിന്റെ പ്രതീകമാണ്. ധ്യാനാവസ്ഥയിൽ വാക്കും ദൃശ്യപ്രപഞ്ചവും അപ്രത്യക്ഷമാകുന്നു. ഋഷിയിൽ "വാക്ക്" മരിക്കുന്നു; സ്വർഗ്ഗരാജ്യം ഇന്ന് ഇവിടെ ഇപ്പോൾ സ്വന്തം ഹൃദയ ഗുഹയിൽത്തന്നെ സാക്ഷാത്കരിക്കപ്പെടുന്നു. ഈ മനോഹരമുഹൂർത്തമാണ് യഹൂദരുടെ The great Sabbath. സർവ്വകർമ്മങ്ങളിൽനിന്നും വിശ്രാന്തി നേടിയ ആത്മാരാമമായിത്തീർന്ന ജീവാത്മാവ് രണ്ടാമത്തെ സുപർണ്ണത്തോട് തന്മയീഭവിക്കുന്ന മുഹൂർത്തം. ഈ ധ്യാനമുഹൂർത്തത്തിനുശേഷം വീണ്ടും ലൗകിക ജീവിതത്തിലേക്കും കർമ്മപ്രപഞ്ചത്തിലേക്കും വാക്കിലേക്കും ഋഷി ഉയിർത്തെഴുന്നേൽക്കുന്നു.

ഈ നിഗൂഢജ്ഞാനമാണ് Esoteric Christianityയും പഠിപ്പിക്കുന്നത്. നിഗൂഢജ്ഞാനം ലിപികളെയല്ല. ശ്രുതികളെയാണ് പ്രമാണമാക്കുന്നതെന്ന് വേദപാരംഗതന്മാരെപ്പോലെ ആദ്യകാല ക്രിസ്ത്യൻ പുരോഹിതരും കരുതിയിരുന്നു. എ.ഡി. 200-ൽ അലക്സാൻഡ്രിയയിലെ ക്ലെമൻറ് ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ലിപികൾ സംക്ഷിപ്തങ്ങളായ രൂപചിത്രങ്ങളാണ്. അവ ബൈബിളിലെ parables പോലെയും ഹിന്ദുമതത്തിലെ കഥകൾപോലെയും സത്യം ദർശിക്കാനാവാത്ത ബുദ്ധികുറഞ്ഞവർക്കും ബാലന്മാർക്കും ഉള്ളതാണ്. In parables to them I speak, because seeing they do not see, and hearing they do not hear Neither do they understand (മാത്യു). നിഗൂഢജ്ഞാനം എഴുതിവയ്ക്കുന്നത് ഒരു കുട്ടിയുടെ കൈയിൽ വാൾ നല്കുന്നതുപോലെയാണെന്ന് ക്ലെമൻറ് പറഞ്ഞിട്ടുണ്ട്. നിഗൂഢമായ ജ്ഞാനം യുഗങ്ങളിലും തലമുറകളിലും തെരഞ്ഞെടുക്കപ്പെട്ട ചിലർക്കായി മാത്രം സ്വയം വ്യക്തമാക്കിക്കൊടുക്കുന്ന "ജ്യോതിഷ്മതി"യാണ്, സ്വാനുഭൂതിയാണ് എന്ന് ഹിന്ദുമതവും, ബുദ്ധജൈനമതങ്ങളും, ഇസോട്ടറിക്ക് ക്രിസ്ത്യാനിറ്റിയും മാത്രമല്ല, ഇസ്ലാംകൂടിയും കരുതുന്നുണ്ട്. ഇപ്രകാരം ദർശിച്ചവനെ വേദം കവി അഥവാ ഋഷി എന്നു വിളിക്കുന്നു. ഇന്ന് നാം അവരെ ശാസ്ത്രജ്ഞന്മാരെന്നാണ് വിളിക്കുന്നത്.

ഇന്ദ്രിയവിഷയസംസർഗ്ഗം "മല"മാണ്. അതുള്ളപ്പോൾ മനസ്സ് പൊടിപിടിച്ച കണ്ണാടിയോ കലങ്ങിയ വെള്ളമോപോലെയാണ്. അതിൽ അദ്ധ്യാത്മസൂര്യൻ പ്രകാശിക്കയില്ല. അത്തരം മനസ്സുകൊണ്ട് ഏകാഗ്രധ്യാനം ചെയ്യാനും സത്യം ഗ്രഹിക്കാനും സാധിക്കയില്ല.

> 9. ഏഷോ ƒണുരാത്മാ ചേതസാ വേദിതവ്യോ
> യസ്മിൻ പ്രാണഃ പഞ്ചധാ സംവിവേശ.
> പ്രാണൈശ്ചിത്തം സർവ്വമോതം പ്രജാനാം
> യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ.

അണുരൂപത്തിൽ ചേതസ്സിൽ അറിയപ്പെടുന്ന ആത്മാവ് ശരീരത്തിൽ അഞ്ചുവിധ ത്തിൽ പ്രവേശിച്ചിരിക്കുന്ന പ്രാണൻ തന്നെ. പ്രാണൻ സർവ്വപ്രജകളുടെ ചിത്ത ത്തിലും വ്യാപിച്ചിരിക്കുന്നു. മനസ്സ് വിശുദ്ധമാകുമ്പോൾ അത് ആത്മരൂപത്തിൽ സ്വയം പ്രകാശിപ്പിച്ചുകൊടുക്കുന്നു. പാലിൽ നെയ്യും വിറകിൽ അഗ്നിയുംപോലെ സർവ്വ ശരീരങ്ങളിലും മറഞ്ഞിരിക്കുന്ന ആത്മാവ് പ്രകാശരൂപിയാണ്; ഊർജ്ജ രൂപമാണ്.

10. യം യം ലോകം മനസാ സംവിഭാതി
വിശുദ്ധസത്വഃ കാമയതേ യാംശ്ച കാമാൻ
തം തം ലോകം ജയതേ താംശ്ച കാമാം
സ്തസ്മാദാത്മജ്ഞം ഹ്യർച്ച യേദ് ഭൂതികാമഃ

വിശുദ്ധമായ സത്വമനസ്സുകൊണ്ട് ഏതെല്ലാം ലോകങ്ങളെ പ്രകാശിപ്പിക്കയും കാണിക്കയും ചെയ്യുന്നുവോ, അതാതു ലോകങ്ങളെയും കാമങ്ങളെയുമാണ് നേടുന്നത്. അതിനാൽ ശ്രേയസ്സുകളെ കാമിക്കുന്നവർ അർച്ചിക്കേണ്ടത് ആത്മ ജ്ഞാനികളായ ഋഷിമാരെയാണ്.

വിശുദ്ധവും സത്വഗുണപ്രധാനവുമായ മനസ്സുകൊണ്ട് നിർമ്മലമായ അന്തരംഗവും ഏകാഗ്രമായ ബുദ്ധി ശ്രദ്ധാദികളുമുള്ള ഒരാൾക്ക്, തൻെറ സത്യ സങ്കല്പത്താൽ പുനരാവൃത്തിരഹിതമായ സത്യലോകാദികളെ കാമിക്കാനും പ്രാപിക്കാനും സാധിക്കും. അത്തരക്കാരെ വിഭൂതികളെ ഇച്ഛിക്കുന്ന സാധാ രണക്കാർ പൂജിക്കണം.

## ഖണ്ഡം 2

1. സ വേദൈതത്പരം ബ്രഹ്മധാമ
യത്ര വിശ്വം നിഹിതം ഭാതിശുഭ്രം
ഉപാസതേ പുരുഷം യേഹ്യകാമാ-
സ്തേ ശുക്ര മേതദതിവർത്തന്തി ധീരാഃ

കാരണം, ഋഷി ഈ വിശ്വം ഏതൊന്നിൽ ഇരിക്കുന്നുവോ, ശുഭ്രമായി പ്രകാശി ക്കുന്ന പരമമായ ആ ബ്രഹ്മധാമത്തെ അറിയുന്നു. കാമങ്ങളൊന്നുമില്ലാത്ത വിവേകികൾ (ധീരന്മാർ) ആ പുരുഷനെ ഉപാസിച്ച് ശുക്രത്തെ അതിവർത്തിക്കു ന്നു. ശരീരത്തിൻെറ ഉപാദാനകാരണമാണ് ശുക്രം അഥവാ ശുക്ലരൂപമായ ബീജം. കാമകാരകനാണ് ശുക്രഗ്രഹം. സർവ്വകാമങ്ങളുമില്ലാതായ പുരുഷൻ സംസാരബീജ ത്തെയും സംസാരത്തെയും അതിവർത്തിക്കുന്നു. സംസാര പ്രപഞ്ചം ഏതൊരു ബ്രഹ്മത്തിലിരിക്കുന്നുവോ ആ ബ്രഹ്മത്തെ അറിയുന്നു. ബ്രഹ്മ ജ്ഞാനിതന്നെ ബ്രഹ്മം. അതിനാൽ വിവേകികൾ ബ്രഹ്മജ്ഞാനിയെ പൂജിക്കുന്നു.

2 കാമാന്യഃ കാമയതേ മന്യയാനഃ
സ കാമഭിർജ്ജായതേ തത്ര തത്ര.
പര്യാപ്തകാമസ്യ കൃതാത്മനസ്ത്വി-
ഹൈവ സർവ്വേ പ്രവീലിയന്തി കാമാഃ



കാമങ്ങളെ ചിന്തിച്ച് അവയെ കാമിക്കുന്നവൻ തൻെറ കാമങ്ങളോടുകൂടി അവ ശമിപ്പിക്കാവുന്ന സ്ഥാനങ്ങളിൽ തന്നെ ചെന്നു ജനിക്കുന്നു. സർവ്വകാമങ്ങളും സാധിച്ചു കഴിഞ്ഞ് സ്വാത്മാവിൽത്തന്നെ ലയിച്ചവന് സർവ്വകാമങ്ങളും ഇവിടെ വെച്ചുതന്നെ ലയിച്ചുപോകുന്നു. അപ്പോൾ മാത്രമാണ് ജനിമൃതിരൂപമായ സംസാരചക്രത്തിൽ വീണ്ടും വന്നു ജനിക്കാതിരിക്കുന്നത്. തിബത്തൻ ലാമമാരും ഇപ്രകാരം വിശ്വസിക്കുന്നുണ്ട്. കാമം ആസുരവും ശുക്രൻ, ആസുരഗുരുവുമാ ണെന്ന് ഭാരതീയ പുരാണങ്ങൾ കരുതുന്നു. ഭൗതിക സുഖങ്ങളിലുള്ള കാമമാണ് ആസുരം. ആത്മീയജീവിതത്തിലുള്ള കാമം ദൈവികമാണ്. ശ്രീകൃഷ്ണപുത്രനായ പ്രദ്യുമ്നൻ ഈ ദൈവികകാമത്തിൻെറ പ്രതീകമാണ്.

3. നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനു സ്വാം

പ്രവചനങ്ങളെക്കൊണ്ടോ, മേധകൊണ്ടോ ശ്രുതികൊണ്ടോ മാത്രം ആത്മപ്രാപ്തി ഉണ്ടാവുകയില്ല. ആത്മാവിനെ അന്വേഷിക്കുന്നവനുമാത്രമേ അതു ലഭിക്കുക യുള്ളു. ആത്മാന്വേഷിക്ക് ആത്മാവ് തൻെറ തനു(സ്വഭാവം) വ്യക്തമാക്കിക്കൊടു ക്കുന്നു.

'അന്വേഷിപ്പിൻ, കണ്ടെത്തും' എന്ന ക്രിസ്തുവചനത്തിനു തുല്യമാണ് ഈ വരികൾ. ലൗകികസുഖങ്ങളും പ്രാപഞ്ചികമായ സർവ്വതും ഉപേക്ഷിച്ച് ആത്മ തത്വത്തെ തേടുന്നവന് ആത്മതത്വസ്വരൂപം സ്വയം പ്രകാശിപ്പിക്കുന്നു. ആത്മ പ്രാർത്ഥനയ്ക്ക് സഹായികളായി ആത്മബലം, അഹങ്കാരരാഹിത്യം, തപസ്സ്, എന്നിവയും സംന്യാസവും ഉണ്ടാവണം.

4. നായമാത്മാ ബലഹീനേന ലഭ്യോ
ന ച പ്രമാദാത്തപസോ വാപ്യലിംഗാത്.
ഏതൈര്യുപായൈർയതതേ യസ്തു വിദ്വാം
സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ.

ആത്മലാഭം ബലഹീനന്മാർക്ക് സാദ്ധ്യമല്ല. ലക്ഷണയുക്തമായ തപസ്സില്ലാത്ത വർക്കും (ലൗകിക പുത്ര പശ്വാദിവിഷയസംഗനിമിത്തമായ) പ്രമാദത്തോടു കൂടി യവർക്കും അതു ലഭിക്കയില്ല. ഈ ഉപായങ്ങളോടുകൂടിയ വിദ്വാൻെറ ആത്മാവ് ബ്രഹ്മധാമത്തിൽ പ്രവേശിക്കുന്നു.

5. സംപ്രാപ്യൈനമൃഷയോജ്ഞാന തൃപ്താഃ
കൃതാത്മാനോ വീതരാഗാഃ പ്രശാന്താഃ
തേ സർവ്വഗം സർവ്വതഃ പ്രാപ്യധീരാ
യുക്താത്മാനഃ സർവ്വമേവാവിശന്തി.

ജ്ഞാനതൃപ്തരും കൃതാത്മാക്കളും വീതരാഗരും പ്രശാന്തരുമായ ഋഷിമാർ അവിടെ എത്തുന്നു. ധീരന്മാർ സർവ്വഗതമായതിനെ സർവ്വത്തിലും പ്രാപിച്ചിട്ട് അതിൽ ത്തന്നെ ഉറച്ച ആത്മാവോടുകൂടി സർവ്വത്തിലും പ്രവേശിക്കുന്നു.

6. വേദാന്ത വിജ്ഞാനസുനിശ്ചിതാർത്ഥാഃ
സംന്യാസയോഗാധ്യതയ ശുദ്ധസത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തിസർവ്വേ.

സുനിശ്ചിതാർത്ഥത്തോടുകൂടിയ വേദാന്തം ഗ്രഹിച്ചവരായി, സംന്യാസയോഗികളായി, ശുദ്ധസത്വഗുണത്തോടുകൂടിയവരായിരിക്കുന്നവർ പരമായ അന്ത്യകാലത്ത് മോക്ഷം പ്രാപിച്ച് (ശരീരത്തിൽനിന്ന്) പരമായ അമൃതമായിരിക്കുന്ന ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. സംന്യാസയോഗമെന്നാൽ എന്താണ്? കാവിയും ദണ്ഡും സന്യാസയോഗത്തിന്റെ ബാഹ്യലക്ഷണം മാത്രമാണ്. 'സർവ്വ കർമ്മപരിത്യാഗയോഗാത് കേവല ബ്രഹ്മനിഷ്ഠ സ്വരൂപ'മായിരിക്കുന്നതാണ് സംന്യാസശീലം. മറ്റെല്ലാം പരിത്യജിച്ചും മറന്നും ബ്രഹ്മത്തിൽത്തന്നെ നിഷ്ഠയോടെ അതിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കലാണ് അത്. സംസാരിയുടെ മരണത്തെ അപരാന്തകാലമെന്നും സംന്യാസിയുടെ മരണത്തെ പരാന്തകാലമെന്നും പറയുന്നത്, അപരാവിദ്യയെ ആശ്രയിച്ചിരിക്കുന്ന സംസാരി പുനരാവൃത്തിരൂപമായ അപരലോകങ്ങളിലും പരാവിദ്യയെ അവലംബിക്കുന്ന സംന്യാസി പുനരാവൃത്തി രഹിതമായ പരലോകങ്ങളിലും എത്തുന്നതിനാലാണ്. ബ്രഹ്മലോകം ഒന്നേയുള്ളു. പക്ഷേ, അതിൽ എത്തുന്നവർ പലരാകയാൽ അത് പലതായി പറയപ്പെടുന്നു. അതിനാലാണ് ബഹുവചനം ഉപയോഗിക്കുന്നത്. മുമുക്ഷുക്കൾ ബ്രഹ്മലോകത്തിൽ, ഘടം ഉടഞ്ഞാൽ ഘടാകാശം ചിദാകാശത്തിലെന്നപോലെ, ശരീരനാശത്തോടെ പൂർണ്ണമായി വിലയിക്കുന്നു. മഹാഭാരതം ശാന്തിപർവ്വത്തിൽ പറയുന്നതുപോലെ പക്ഷികളുടെ പാദമുദ്ര ആകാശത്തിലോ ജലചരങ്ങളുടേത് ജലത്തിലോ കണ്ടുപിടിക്കാനാവാത്തതുപോലെ ജ്ഞാനികളുടെ പദവും കണ്ടെത്താൻ പ്രയാസമാണ്.

ഇവിടെ സായനമായ 'ഗതി'ശീലത്തെക്കുറിച്ച് ശങ്കരാചാര്യർ പറയുന്നുണ്ട്. ദേശപരിച്ഛിന്നാഹിഗതിഃ പരിച്ഛിന്നമായി, സീമിതമാക്കപ്പെട്ട ദേശം (space) ഗതി ശീലമാണ്. ഏകമായി സീമിതമല്ലാത്ത അനന്തതയാണ് ബ്രഹ്മം. അത് നാമറിയുന്ന spaceപോലെ ഗതിശീലമല്ല. സംസാരം മാത്രമാണ് ദേശപരിച്ഛേദഗതി ശീലങ്ങളാൽ അറിയുന്നത്. "ബ്രഹ്മതു സമസ്തത്വാന്ന ദേശപരിച്ഛേദേ ന ഗന്തവ്യം. യദിഹിദേശ പരിച്ഛിന്നം ബ്രഹ്മസ്യാൻമൂർത്തദ്രവ്യവദാദ്യന്തവദന്യാശ്രിതം സാവയവമനിത്യം കൃതകം ച സ്യാത്. ന ത്വേവം വിധം ബ്രഹ്മ ഭവിതു മർഹതി." ദേശകാലങ്ങളാൽ സീമിതമാക്കപ്പെട്ട ഒന്നായി ബ്രഹ്മത്തെ സങ്കല്പിച്ചാൽ അതിന് ഒരാദിയും ഒരന്തവും സങ്കല്പിക്കേണ്ടിവരും; അതിന് അംഗങ്ങൾ സങ്കല്പിക്കേണ്ടിവരും, അത് അനിത്യയാണെന്നുവരും. ഇതിനൊക്കെ പുറമേ അത് സൃഷ്ടിക്കപ്പെട്ട ഒന്നാണെന്നു വരും. ബ്രഹ്മം ഇപ്പറഞ്ഞതൊന്നുമല്ല. അതിനാൽ ബ്രഹ്മപ്രാപ്തിയും ദേശകാലപരിച്ഛിന്നമാകുവാൻ സാദ്ധ്യതയില്ല. ഇക്കാരണംകൊണ്ടുതന്നെ ദേശ (space)മായും കാല (time)മായും പരിച്ഛിന്നമാക്കിക്കൊണ്ടുള്ള ഒരു പഠനത്തിനും ബ്രഹ്മത്തെ ഗ്രഹിക്കാൻ സാദ്ധ്യവുമല്ല.

1965-ൽ പ്രകാശകോണങ്ങൾ സാമാന്യ ആപേക്ഷികതാസിദ്ധാന്തത്തിൽ എങ്ങനെ പെരുമാറുന്നു എന്നു പഠിച്ചുകൊണ്ടിരുന്ന റോജർ പെൻ റോസ്



സ്വന്തം ഗുരുത്വാകർഷണത്താൽ പതനം സംഭവിക്കുന്ന നക്ഷത്രം, പ്രതലവും വോള്യവും പൂജ്യമായ ഒരു ഗർത്തത്തിൽ പതിക്കുന്നു എന്നു കണ്ടെത്തി. ആ പ്രദേശത്ത് ദ്രവ്യസാന്ദ്രതയും കാലദേശങ്ങളുടെ വളവും അനന്തമാണ്. ഈ സിങ്കുലാരിറ്റിയാണ് തമോഗർത്തം. തമോഗർത്തമെന്നു പേരുണ്ടെങ്കിലും ഈ പ്രതിഭാസം ശുദ്ധശുഭ്രമായ പ്രകാശകേന്ദ്രമാണ്. സർവ്വത്തെയും ഉൾവലിക്കയും, പ്രസരിപ്പിക്കയും ചെയ്യുന്ന ഒന്നാണ്. ഈ സിങ്കുലാരിറ്റിയിൽ കാലത്തിന്റെ ദിശ ഒന്നു മാറ്റുന്നപക്ഷം "പതന"മെന്നത് "വികാസ"മാണെന്ന് ഹോക്കിങ് ഗ്രഹിച്ചു. അനന്തമായ ഫ്രീഡ്മാൻ മോഡൽ യൂണിവേഴ്സിൽ വികസിക്കുന്ന പ്രപഞ്ചം ഒരു സിങ്കുലാരിറ്റിയിൽനിന്നാരംഭിക്കുന്നു എന്ന് ആദ്യം കരുതിയ ശാസ്ത്രജ്ഞർ തന്നെ, പ്രപഞ്ചത്തിന്റെ 'ആദി'യായ ഒരു സിങ്കുലാരിറ്റി, ക്വാണ്ടം മെക്കാനിക്സിന്റെ അടിസ്ഥാനത്തിൽ അംഗീകരിക്കാനാവാത്തതാണെന്നു കണ്ടെത്തി. പ്രപഞ്ചത്തിന്റെ ആദിയായ ഒരു 'singularity'യും ഒരു 'കർത്താവും' ബൃഹത്തായ (large scale) യൂണിവേഴ്സിനെക്കുറിച്ചു ചിന്തിക്കുമ്പോൾ മാത്രമേ ഉത്ഭവിക്കുന്നുള്ളു. പ്രപഞ്ചത്തിലെ ഏറ്റവും ചെറിയ ദ്രവ്യങ്ങൾ (particles) ഏറ്റവും ബൃഹത്തായ രാശിമണ്ഡലനിയമങ്ങൾ അനുസരിക്കുന്നവയാണ്. കറക്കം പൂജ്യമായ പാർട്ടിക്കിൾ ഒരു ബിന്ദുപോലെയിരിക്കും. അതിനെ ഏതു ദിശയിൽനിന്നു നോക്കിയാലും ഒരുപോലിരിക്കും.

കറക്കം ഒന്നാണെങ്കിൽ, ഒരു ശരംപോലെയിരിക്കും. വ്യത്യസ്ത ദിശകളിൽ നിന്നു നോക്കിയാൽ വ്യത്യസ്തരൂപമുണ്ടാവും. ഈ പാർട്ടിക്കിളിനെ 360 ഡിഗ്രി തിരിച്ചാൽ അത് ആദ്യത്തെപ്പോലെ ശരരൂപത്തിൽ കാണാം. കറക്കം 2 ആണെങ്കിൽ ഇരുതലയും മൂർച്ചയുള്ള ശരംപോലിരിക്കും. അതേരൂപം വരാൻ 180 ഡിഗ്രി തിരിക്കണം. ഇതുപോലെ സ്പിൻ 3 എങ്കിൽ 120 ഡിഗ്രിയും സ്പിൻ 4 എങ്കിൽ 90 ഡിഗ്രിയും കറക്കിയാൽ മതി. സ്പിൻ $^1/_2$ ഉള്ള ഒരു പാർട്ടിക്കിൾ 360 + 360 = 720 ഡിഗ്രി തിരിച്ചാലേ പഴയതുപോലെയാവൂ.

പ്രപഞ്ചത്തിലെ ദ്രവ്യങ്ങളെല്ലാം ഈ സ്വഭാവത്തോടുകൂടിയവയാണ്. $^1/_2$ സ്പിൻ ഉള്ളതെല്ലാം വോൾഫ് ഗാങ് പോളിയുടെ എക്സ്ക്ലൂഷൻ പ്രിൻസിപ്പിൾ അനുസരിക്കുന്ന ദ്രവ്യങ്ങളാണ്. 0, 1, 2 ഇതൊക്കെ ഇത്തരം ദ്രവ്യങ്ങൾക്കിടയിലുള്ള ശക്തികളും. എന്തുകൊണ്ടാണ് $^1/_2$ സ്പിൻ ഉള്ള ഒരു ഇലക്ട്രോൺ അതിന്റെ സ്വഭാവം കാട്ടുന്നത്? തന്റെ സ്വഭാവമുള്ള വിപരീതമായ ഒരു ഇരട്ട(ആൻറി ഇലക്ട്രോൺ) ഉള്ളതുകൊണ്ട് എന്ന് ഡിറാക് കണ്ടെത്തി. ഇതുപോലെ പ്രതിപ്രപഞ്ചവും, പ്രതിജനങ്ങളും ഉണ്ടാവാനുള്ള സാദ്ധ്യത ശാസ്ത്രലോകവും കണ്ടുപിടിച്ചു. മനുഷ്യനു പ്രതിമനുഷ്യനും പ്രകാശിക്കുന്നവയ്ക്കു പ്രതിപ്രകാശവും (ദേവൻ = പ്രകാശിക്കുന്നവൻ) കർമ്മങ്ങൾക്കു പ്രതികർമ്മവും ശാസ്ത്രം അംഗീകരിക്കുകയാണിന്ന്. പ്രതിദേവന്മാരിലേക്കുള്ള 'വികാസ'ത്തെക്കുറിച്ച് മുണ്ഡകം പറയുന്നത് നമുക്കു ശ്രദ്ധിക്കുക.

7. ഗതാഃ കലാഃ പഞ്ചദശപ്രതിഷ്ഠാ
ദേവാശ്ച സർവ്വേ പ്രതിദേവതാസു
കർമ്മാണിവിജ്ഞാനമയശ്ച ആത്മാ
പരേഽവ്യയേ സർവ്വ ഏകീ ഭവന്തി.

പതിനഞ്ചു കലകളോടുകൂടിയത് (പ്രപഞ്ചം) തന്റെ പ്രതിഷ്ഠയിലേക്ക് (ഉത്ഭവ സ്ഥാനത്തേക്ക്) തന്നെ പോകുന്നു. പ്രകാശിക്കുന്നവയെല്ലാം പ്രതിദേവതകളി ലേക്കും. കർമ്മങ്ങളും വിജ്ഞാനമയമായ ആത്മാവും. സർവ്വവും പരമായ അവ്യയ ത്തിൽ ഏകീഭവിക്കുന്നു. കാര്യങ്ങളെല്ലാം കാരണത്തിൽ ലയിക്കുന്നു. ഇന്ദ്രിയാദി പഞ്ചദശകലകളോടുകൂടിയ ദൃശ്യപ്രപഞ്ചത്തെ പഞ്ചദശീയന്ത്രം എന്ന മാജിക്കൽ സ്ക്വയർകൊണ്ടാണ് ഭാരതീയർ വ്യവഹരിച്ചിരുന്നത്. ലോപമുദ്രസൂത്രം എന്ന പേരിൽ പ്രചരിച്ചിരുന്ന ഇത് ചൈനയിൽ ലോസൂ ആയി അറിയപ്പെടുന്നു. ഈ പ്രപഞ്ചം അതിന്റെ കാരണമായ ബ്രഹ്മത്തിൽ ലയിക്കുന്നു. ഭൂമി തന്റെ കേന്ദ്ര ബിന്ദുവായ സൂര്യനിൽ (സൂര്യൻ ഒരു തമോഗർത്തമാവുമ്പോൾ) ലയിക്കുന്നു. ഈ ലയനത്തെ നാം പതനമെന്നോ മരണമെന്നോ വിളിക്കുന്നുണ്ടാവാം. എന്നാൽ അത് ഒരു വികാസമാണ്. ഒരു പുതിയ ജന്മമാണ്.

8. യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ-
$f$സ്തം ഗച്ഛന്തി നാമരൂപേ വിഹായ
തഥാ വിദ്വാന്നാമരൂപാദ്വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം.

എപ്രകാരം ഒഴുകുന്ന നദികൾ തങ്ങളുടെ നാമരൂപങ്ങളെ ത്യജിച്ച് സമുദ്രത്തെ പ്രാപിക്കുന്നുവോ അതുപോലെ വിദ്വാൻ നാമരൂപവിമുക്തനായി പ്രകാശരൂപവും പരാത്പരവുമായ പുരുഷനിൽ ലയിക്കുന്നു.

ഗംഗ, കാവേരി, ഭാരതപ്പുഴ എന്നൊക്കെ നാമരൂപങ്ങളോടെ ഒഴുകുന്ന നദികൾ സമുദ്രജലത്തിൽ ചേരുമ്പോൾ ആ നാമങ്ങളും രൂപങ്ങളും ത്യജിച്ച് സമുദ്രജലമായിത്തീരുന്നു. അതുപോലെ വ്യത്യസ്തങ്ങളായ പേരുകളും രൂപങ്ങളും ധരിച്ച ജീവാത്മാക്കൾ പരാത്പരമായ പരമാത്മാവിൽ തന്മയീഭാവം പ്രാപിക്കു മ്പോൾ താന്താങ്ങളുടെ നാമരൂപങ്ങളിൽനിന്നു വിമുക്തമാകുന്നു. തമോഗർത്ത ങ്ങളിൽ എത്തിപ്പെടുന്ന നാമരൂപാത്മക പ്രപഞ്ചം അനാമികമായ ഊർജ്ജമായി മാറുന്നു. ജഡത്വത്തിൽനിന്ന് പ്രകാശത്തിലേക്കുള്ള വികാസമാണത്; പതനമല്ല.

9. സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ
ബ്രഹ്മൈവ ഭവതി
നാസ്യാ ബ്രഹ്മ മവിത് കുലേ ഭവതി.
തരതി ശോകം തരതി പാപ്മാനം
ഗുഹാ ഗ്രന്ഥിഭ്യോ വിമുക്തോ $f$മൃതോഭവതി.

പരമമായ ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമായി ഭവിക്കുന്നു. ബ്രഹ്മവിത്ത ല്ലാത്ത ഒരുവൻ ബ്രഹ്മവിത്തിന്റെ കുലത്തിൽ ജനിക്കുന്നില്ല. ശോകപാപ ങ്ങളെ തരണം ചെയ്ത് ഗുഹാഗ്രന്ഥികളെ ഭേദിച്ച് അവൻ അമൃതനായി ഭവിക്കുന്നു.

**10. ക്രിയാവന്തഃ ശ്രോത്രിയാ ബ്രഹ്മനിഷ്ഠാഃ**
**സ്വയം ജുഹുത ഏകർഷിശ്രദ്ധയന്തഃ**
**തേഷാ മേ വൈഷാം ബ്രഹ്മവിദ്യാം വദേത**
**ശിരോ വ്രതം വിധിവദ്യൈസ്തു ചീർണ്ണം.**



ഇപ്രകാരമുള്ള ബ്രഹ്മവിദ്യ ക്രിയാവന്തരും, ശ്രോത്രിയരും ബ്രഹ്മനിഷ്ഠരും, ഏകർഷിക്കു ശ്രദ്ധാപൂർവ്വം സ്വയം സമർപ്പിക്കുന്നവരും വിധിപ്രകാരം ശിരോ വ്രതം അനുഷ്ഠിക്കുന്നവരുമായ മനുഷ്യർക്കു മാത്രം ലഭിക്കുന്നു. ശിരസ്സിൽ അഗ്നി ധരിക്കുക എന്ന അഥർവ്വവേദികളുടെ വേദവ്രതം ഒരു സിംബൽ മാത്രമാണ്. അഗ്നി എന്നാൽ ഊർജ്ജം. ചിന്ത അഗ്നിയാണ്. ജ്ഞാനം അഗ്നിയാണ്. മസ്തിഷ്ക ത്തിൽ അഗ്നിപോലെ ജ്വലിക്കുന്ന ജ്ഞാനത്തെ ഏകർഷിയായ (ഏകരശ്മി-ഏകഋഷി) അഗ്നിക്ക് സമർപ്പിക്കുന്ന ജ്ഞാനയോഗിയായ അദ്വൈതിക്ക് ബ്രഹ്മ വിദ്യ ലഭിക്കുന്നു. അദ്വൈതവേദാന്തിയായ ശങ്കരനെപ്പോലെ ഗ്രാൻറ് യൂനിഫി ക്കേഷൻ തിയറിയെ സിദ്ധാന്തിക്കുന്ന ആധുനിക ശാസ്ത്രജ്ഞരും ഇപ്രകാരം ബ്രഹ്മവിദ്യാപാരംഗതരായിത്തീരുന്നു.

11. തദേതത് സത്യമൃഷിരംഗിരാഃ പുരോവാച
നൈതദചീർണ്ണവ്രതോ $f$ധീതേ.
നമഃ പരമ ഋഷിഭ്യോ നമഃ പരമ ഋഷിഭ്യഃ

പണ്ട് ഋഷി അംഗിരസ്സിനാൽ പറയപ്പെട്ട ഈ സത്യം വ്രതനിഷ്ഠരല്ലാ ത്തവർക്ക് (അചരിതവ്രതർക്ക്) പഠിക്കാൻ സാദ്ധ്യമല്ല. വ്രതനിഷ്ഠർക്കു മാത്രമേ ഈ വിദ്യ ഗ്രഹിക്കാൻ സാധിക്കു. പരമഋഷിക്കു നമസ്കാരം. പരമഋഷിക്കു നമസ്കാരം.

# 2

# പ്രശ്നോപനിഷത്ത്

ഈ പ്രപഞ്ചം എങ്ങനെയുണ്ടായി? ഈ പ്രപഞ്ചത്തിൽ ജീവൻ എങ്ങനെയു ണ്ടായി? പ്രപഞ്ചത്തെയും ജീവനെയും നിലനിർത്തുന്ന ശക്തിയേത്? പ്രപഞ്ചം അവസാനിക്കുമോ? മരിച്ച മനുഷ്യരുടെ ആത്മാവ് എവിടെപ്പോകുന്നു? ഇത്തരം പ്രശ്നങ്ങൾക്ക് ഉത്തരം കാണാൻ മനുഷ്യൻ ഇന്നും എന്നും ഉത്സുകനായിരുന്നു. കാലാനുസൃതമായി ഉത്തരങ്ങൾ അല്പാല്പം ഭേദപ്പെട്ടിരിക്കും. എങ്കിലും മൗലിക മായി ചോദ്യങ്ങൾക്കും ഉത്തരങ്ങൾക്കും ഒരു ഏകതാനസ്വഭാവമുണ്ട്.

ബ്രഹ്മം 'ഹംസ'രൂപമാണ്. ഹംസം ഗതിശീലമുള്ള പക്ഷിയാണ്. അത് അണ്ഡോത്പാദനം ചെയ്യുന്നു. അണ്ഡത്തിന് ഗതിശീലമില്ല. ബ്രഹ്മം ഉത്പാദി പ്പിച്ച അണ്ഡമാണ് ബ്രഹ്മാണ്ഡം. അണ്ഡത്തിനു മദ്ധ്യത്തിൽ മഞ്ഞക്കരുവായി ജീവനുണ്ട്. സൗരയൂഥവും ഭൂമിയുമാണ് ഈ മദ്ധ്യം. ജീവൻ പുതിയ പക്ഷിയെ ജനിപ്പിക്കുന്നു. ബ്രഹ്മാണ്ഡമദ്ധ്യത്തിലുള്ള ഭൂമിയിൽ പുതിയ പക്ഷി (ബ്രഹ്മ ജ്ഞാനിയായ ഹംസ,പരമഹംസന്മാർ)കൾ ജനിച്ചുകൊണ്ടേയിരിക്കുന്നു. ബ്രഹ്മാ ണ്ഡമദ്ധ്യത്തിൽ ഭൂമിയാണെന്നു വിശ്വസിക്കാനുള്ള കാരണമാണ് പറയുന്നത്. സൂര്യൻ ഗതിശീലമുള്ള നക്ഷത്രമാണ് എന്ന പൗരാണികവിശ്വാസത്തെ ഇട ക്കാലത്ത് ശാസ്ത്രജ്ഞർ തള്ളിപ്പറഞ്ഞുവെങ്കിലും ആകാശഗംഗയുടെ മദ്ധ്യ ത്തെ കേന്ദ്രമാക്കി 250 കോടി വർഷത്തിൽ ഒരിക്കൽ സൂര്യൻ ഭ്രമണം ചെയ്യുന്നുണ്ടെന്ന് നാം ഇന്ന് മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ട്. ആകാശഗംഗയിൽ നിന്ന് ഗാലക്സികൾ വികസ്വരമായി പുറത്തേക്കു പാഞ്ഞു പോകയാൽ ആകാശ ഗംഗയും, അതിലെ ഭൂമിയും ഗാലക്സികളുടെ കേന്ദ്രമാണ് എന്ന സാദ്ധ്യതയും തെളിഞ്ഞുകഴിഞ്ഞു. ഇതൊക്കെ ശാസ്ത്രജ്ഞന്മാർ അതാതു കാലത്ത് തങ്ങ ളോടുതന്നെ ചോദിക്കുന്ന പ്രശ്നങ്ങൾക്ക് അതാതു കാലത്ത് ലഭിക്കുന്ന ഉത്തര ങ്ങളാണ്.

പിപ്പലാദമുനിയോട് ശിഷ്യന്മാർ ചോദിച്ച പ്രശ്നങ്ങളും ഉത്തരങ്ങളുമാണ് പ്രശ്നോപനിഷത്തിലുള്ളത്. ദധീചി മഹർഷിക്ക് സുവർച്ച എന്ന പത്നിയിലുണ്ടായ പുത്രനാണ് പിപ്പലാദൻ. മുണ്ഡകോപനിഷത്തിൽ പരാമർശിക്കപ്പെട്ട ശൗനകനും, പിപ്പലാദമുനിയും അഥർവ്വവേദത്തിന്റെ ഗുരുപരമ്പരയിലുള്ള രണ്ട് ഋഷിമാ രാണ്. പിപ്പലായനനോടു പ്രശ്നങ്ങൾ ചോദിച്ചവരിൽ ഗാർഗ്ഗ്യൻ (ഗർഗ്ഗന്റെ



പുത്രൻ) ഉണ്ട്. പ്രശ്ന, മുണ്ഡകോപനിഷത്തുകൾ പരസ്പരപൂരകങ്ങളാണ്. വ്യാസനുശേഷം അഥർവ്വവേദഗുരുപരമ്പര ഇപ്രകാരമാണ്




മുഞ്ജികേശൻ അഥർവ്വവേദത്തെ നക്ഷത്രകല്പം, വേദകല്പം, സംഹി താകല്പം, ആംഗിരസകല്പം, ശാന്തികല്പം എന്നു പഞ്ചകല്പങ്ങളായി ക്രോഡീ കരിച്ചു. പിപ്പലാദൻ സർവ്വജ്ഞ കല്പമായിരുന്നു.

## പ്രഥമപ്രശ്നം

1 ഓം. സുകേശാ ച ഭാരദ്വാജഃ ശൈബ്യശ്ച
സത്യകാമഃ സൗര്യായണീ ച ഗാർഗ്ഗ്യഃ കൗസ
ല്യ ശ്ചാശ്വലായനോ ഭാർഗ്ഗവോ വൈദർഭിഃ കബന്ധീ
കാത്യായനസ്തേ ഹൈ തേ ബ്രഹ്മപരാ ബ്രഹ്മനിഷ്ഠാഃ
പരം ബ്രഹ്മാന്വേഷമാണാ ഏഷ ഹ വൈ
തത്സർവ്വം വക്ഷ്യതീതി തേ ഹ സമിത് പാണയോ
ഭഗവന്തം പിപ്പലാദമുപസന്നാഃ

**ഭരദ്വാജപുത്രനായ സുകേശൻ, ശിബിപുത്രനായ സത്യകാമൻ, സൂര്യന്റെ പേര ക്കുട്ടിയും ഗർഗ്ഗപുത്രനും ആയ ഗാർഗ്ഗ്യൻ, അശ്വലായനനായ കൗസല്യൻ, വിദർഭ യിലെ ഭാർഗ്ഗവൻ, കാത്യായനനായ കബന്ധി എന്നിവർ ബ്രഹ്മപരരും ബ്രഹ്മ നിഷ്ഠരുമായി പരം ബ്രഹ്മത്തെക്കുറിച്ച് അന്വേഷണത്തിൽ മുഴുകിയവരായി, കൈയിൽ സമിത്തുമായി, "ഇദ്ദേഹം നമുക്കു പറഞ്ഞുതരു"മെന്ന വിശ്വാസ ത്തോടെ ഭഗവാൻ പിപ്പലാദനെ സമീപിച്ചു.**

2. താൻ ഹ സ ഋഷിരുവാച ഭൂയ ഏവ തപസാ
ബ്രഹ്മചര്യേണ ശ്രദ്ധയാ സംവത്സരം സംവത്സ്യ
ഥ യഥാകാമം പ്രശ്നാൻ പൃഛതയദി വിജ്ഞാസ്യാ
മഃ സർവ്വം ഹവോ വക്ഷ്യാമ ഇതി.

അവരോട് ഋഷി പറഞ്ഞു "തപസ്സും ബ്രഹ്മചര്യവും പാലിച്ച് ശ്രദ്ധാപൂർവ്വം സംവത്സരത്തെ ശുശ്രൂഷിക്കുക. പിന്നീട് യഥാകാമം പ്രശ്നങ്ങൾ അവതരിപ്പിക്കുക. സർവ്വപ്രശ്നങ്ങൾക്കും ഞാൻ മറുപടി പറയാം." സംവത്സരമെന്നാൽ കാലം; സംവത്സ്യഥ എന്നതിന് സമ്യഗ് ഗുരു ശുശ്രൂഷാപരാഃ സന്തോ വത്സ്യഥ. ഇതിന് രണ്ടർത്ഥമുണ്ട്. ഒന്ന്, ഒരു സംവത്സരം വിധിപൂർവ്വം ശുശ്രൂഷ അനുഷ്ഠിച്ച ശേഷം ചോദിക്കുക എന്ന്. മറ്റൊന്ന് കാലത്തെ ശ്രദ്ധാപൂർവ്വം തപസ്സോടുകൂടി ധ്യാനിച്ച് ചോദ്യം ചോദിക്കുക എന്ന്. (സംവത്സരവും സംവത്സരനും ഒന്നാണെന്ന് നേരത്തെ പറഞ്ഞത് ഓർക്കുക.)

3. അഥ കബന്ധീ കാത്യായന ഉപേത്യ പപ്രച്ഛ.
ഭഗവൻ കുതോ ഹ വാ ഇമാഃ പ്രജാഃ പ്രജായന്ത ഇതി.

കാത്യായനനായ കബന്ധി ചോദിച്ചു. "ഈ പ്രജകളെല്ലാം എവിടെനിന്നാണ് ജനിക്കുന്നത്." കബന്ധിയുടെ ചോദ്യം അപരാവിദ്യാസംബന്ധമാണ്. ചെടിയും മരവും മൃഗവും പക്ഷിയും മനുഷ്യനും അവനവന്റെ വംശത്തെ വർദ്ധിപ്പിക്കുന്നത് നമുക്കു ചുറ്റും കാണുന്നു. അവ എങ്ങനെയാണ് വംശവൃദ്ധി നടത്തുന്നത്? എങ്ങനെയാണ് ജീവൻ ദ്വിഗുണീഭവിച്ചും ശതഗുണീഭവിച്ചും തന്നെ നിലനിർത്തുന്നത്? ബൃഹത്തായ ഈ ബ്രഹ്മാണ്ഡ ശരീരവും, മനുഷ്യശരീരവും, അണുവേക്കാൾ സൂക്ഷ്മതരമായ ജൈവകോശങ്ങളുമൊക്കെ എങ്ങനെ പ്രജനനം നടത്തുന്നു?

4. തസ്മൈ സ ഹോ വാച പ്രജാകാമോ വൈ പ്രജാപ-
തിഃ സ തപോ $f$തപ്യത സ തപസ്തപ്ത്യാസ മിഥുന-
മുത്പാദയതേ. രയിം ച പ്രാണം ചേത്യേതൗ
മേ ബഹുധാഃ പ്രജാഃ കരിഷ്യത ഇതി.

ഋഷി അവനോടു പറഞ്ഞു. "പ്രജാപതി പ്രജകളെ കാമിച്ച് തപം ചെയ്തു. ആ തപസ്സിനാൽ മിഥുനങ്ങളെ സൃഷ്ടിച്ചു. ഒന്ന് രയി, മറ്റേതു പ്രാണൻ. "ഇവ എനിക്ക് പലവിധത്തിലുള്ള പ്രജകളെ സൃഷ്ടിക്കും" എന്ന് വിചാരിച്ചു.

സ്ഥാവരജംഗമങ്ങളായ പ്രജകളുടെയെല്ലാം പിതാവായ പ്രജാപതി കല്പാദിയിൽ സജ്ജന്മാന്തരഭാവിതമായ ജ്ഞാനത്താൽ ശ്രുതിപ്രകാശിതമായ അർത്ഥവിഷയങ്ങളെ തപം ചെയ്തു. അങ്ങനെ ആ തപസ്സിൽനിന്ന് അദ്വയമായ പ്രജാപതി ദ്വന്ദ്വങ്ങളെ (മിഥുനം) ഉത്പാദിപ്പിച്ചു. ഒന്ന് രണ്ടായി. സോമം അന്നം അഥവാ രയി; അഗ്നിപ്രാണൻ—അന്നവും അഗ്നിയും ചേർന്ന് ധാരാളം പ്രജകളുണ്ടാവുമെന്ന ചിന്തയോടെ ക്രമത്തിൽ സൂര്യചന്ദ്രാദികളെ അണ്ഡത്തിൽ ഉണ്ടാക്കി. ബ്രഹ്മാണ്ഡത്തിൽ നക്ഷത്രങ്ങളും മറ്റു തേജോഗോളങ്ങളും ക്രമത്തിൽ ഉണ്ടായി. സൂര്യാദി നക്ഷത്രങ്ങളാണ് അഗ്നി. അതിന്റെ മിഥുനമായ രയിയാവട്ടെ



ഗ്രഹാദികളും, ചന്ദ്രാദി ഉപഗ്രഹങ്ങളും. ഗ്രഹ, ഉപഗ്രഹാദികൾ അന്നമാണ്. അന്നം അഗ്നിയാൽ ഗ്രഹിക്കപ്പെടുന്നു.

5. ആദിത്യോ ഹ വൈ പ്രാണോ രയിരേവ ചന്ദ്രമാ,
രയിർവ്വാ ഏതത്സർവ്വം യന്മൂർത്തം ചാമൂർത്തം
ച തസ്മാന്മൂർത്തിരേവ രയിഃ

ആദിത്യനാണ് പ്രാണൻ. ചന്ദ്രനാണ് രയി. മൂർത്തി (വിഗ്രഹം) ഉള്ളതും ഇല്ലാത്തതുമായ സർവ്വവും അന്നം തന്നെയാണ്. മൂർത്തിയുള്ളത് രയിയാണ്. മൂർത്തമായ ഗ്രഹനക്ഷത്രാദികളും പ്രപഞ്ചവും, അമൂർത്തമായ പ്രപഞ്ചങ്ങളും അന്നമാണ്. (ഭോജ്യമാണ്). അവയിൽ മൂർത്തപ്രപഞ്ചം അന്നംതന്നെയാണ്. കാരണം, അതിനെ സർവ്വരും ഭുജിക്കുന്നു. അമൂർത്തലോകങ്ങളെ ഭുജിക്കാൻ വിദ്വാന്മാർക്കു മാത്രമേ കഴിയൂ. മൂർത്തമായ സ്ഥൂലവസ്തുക്കളെ അമൂർത്തമായ സൂക്ഷ്മവസ്തു ഭുജിക്കുന്നതിനാൽ മൂർത്ത വസ്തു തീർച്ചയായും രയിയാണ്. അഗ്നി സൂക്ഷ്മമായ ഊർജ്ജമാണ്. ചൈതന്യമാണ്. അത് അന്നമായ സ്ഥൂലത്തെ ദഹിപ്പിക്കുന്നു.

ഗണിതത്തിലെ ഏകം, അനേകം (one-many) പ്രശ്നം ആദ്യം മനസ്സിൽ ഉദിച്ച മനുഷ്യൻ തനിക്കു ചുറ്റും അനേകരൂപമെടുത്ത്, മൂർത്തിമത്തായിക്കാണുന്ന ഈ ദൃശ്യപ്രപഞ്ചത്തെയും, അതിൽ പ്രത്യുത്പാദനം നടത്തുന്ന വിഭിന്ന വംശങ്ങളെയും നിരീക്ഷിക്കുന്നു. ഈ അനേകരൂപമായ പ്രപഞ്ചം ഉണ്ടാവുന്നതിന്നുമുൻപ് എന്തുണ്ടായിരുന്നു എന്നു ചിന്തിക്കുന്നു. ചിലർ ഇതിന്നു സ്രഷ്ടാവായി ഒരു സഗുണേശ്വരനെ സങ്കല്പിച്ചു തൃപ്തരാവുന്നു. രാത്രിയെന്നോ പകലെന്നോ ഭേദമുണ്ടാവും മുൻപ്(സൂര്യനും ഭൂമിയും നിരീക്ഷകനായ മനുഷ്യനും ജനിക്കും മുൻപ്) ഉണ്ടായിരുന്ന ഏകമേവാദ്വിതീയമായ സലിലാവസ്ഥ(അംഭസ്സ്)യിൽനിന്ന് സ്വാഭാവികമായി, പൊട്ടിവിടരുന്നതോ പ്രസരിക്കുന്നതോ ആയ പ്രതിഭാസമായിട്ട് പ്രപഞ്ചത്തെ കണ്ടത് ഭാരതീയ ഋഷിമാരാണ്. വികസിക്കയും ഉൾവലിഞ്ഞ് ചുരുങ്ങുകയും ചെയ്യുന്ന (തനുതേ, ഉത്കൃണതി) പ്രപഞ്ചത്തെ വികാസസങ്കോചരൂപമായും, പ്രകാശവിമർശരൂപമായും പ്രവയ അപവയ(സവ്യ, അപസവ്യ)മായും അവർ കണ്ടു. ഈ ദർശനങ്ങളൊക്കെ ഇന്ന് ആധുനിക ശാസ്ത്രം ശരിവെക്കുകയാണ്.

6. അഥാദിത്യ ഉദയന്യത് പ്രാചീം ദിശം പ്രവിശ
തി തേന പ്രാച്യാൻ പ്രാണാൻ രശ്മിഷു സംനിധത്തേ.
യദ്ദക്ഷിണാം യത് പ്രതീചീം യദുദീചീം യദധ്യോ
യദൂർദ്ധ്വം യദന്തരാ ദിശോ യത് സർവ്വം പ്രകാശയതി
തേന സർവ്വാൻ പ്രാണാൻ രശ്മിഷു സംനിധത്തേ.

പിന്നീട് സൂര്യൻ ഉദിച്ചു. കിഴക്കേ ദിശയിൽ പ്രവേശിച്ച സൂര്യൻ കിഴക്കേ ദിശയിലുള്ള സർവ്വ പ്രാണങ്ങളെയും തന്റെ രശ്മികളിൽ ആവാഹിച്ചു. ദക്ഷിണ ദിക്കിലും, പടിഞ്ഞാറും, വടക്കും, അധോഭാഗത്തും ഊർദ്ധ്വഭാഗത്തും, അവയുടെ അന്തരദിശകളിലും ഉള്ള സർവ്വത്തെയും പ്രകാശിപ്പിച്ചുകൊണ്ട് സർവ്വപ്രാണികളെയും തന്റെ രശ്മികളിൽ ആവാഹിച്ചു.

തമോഗർത്തമായിരുന്ന ആദിമ സലിലത്തിൽ ആദ്യമായി സൂര്യൻ മൂർത്തിമത്തായി വന്നപ്പോൾ ഭൂമി മുതലായ ഗ്രഹങ്ങളുണ്ടായി. അവ പ്രകാശധോരണിയിൽ കുളിച്ചു. സൂര്യനെ നിരീക്ഷിക്കാവുന്ന പ്രാണികൾ ഭൂമണ്ഡലത്തിൽ ഉണ്ടായപ്പോൾ അവകളുടെ നിരീക്ഷണഫലമായി ദിശകളുണ്ടായി. 12 ദിശകളാണ് സൂര്യപ്രകാശത്താൽ വ്യാപ്തമായി പ്രാണികൾ ദർശിച്ചത്. കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക്, അധോലോകം, ഊർദ്ധ്വലോകം, ഈ ആറു ദിശകൾക്കിടയിലെ അന്തരദിശകൾ—ആകെ 12 ദിശകൾ. (അഷ്ടദിശകൾ+4) ആ ദ്വാദശമണ്ഡലങ്ങളിൽ സൂര്യപ്രകാശം വ്യാപിച്ചു.

7. സ ഏഷ വൈശ്വാനരോ വിശ്വരൂപഃ പ്രാണോ$f$
ഗ്നിരുദയതേ. തദേതദൃചാഭ്യുക്തം.

ഇവനാണ് വൈശ്വാനരനായ വിശ്വരൂപൻ. പ്രാണനായ ആ അഗ്നി ഉദിക്കുന്നു. ഇതിനെത്തന്നെയാണ് ഋക്ക് പറയുന്നത്. സർവ്വാത്മാവും വിശ്വാത്മാവും വിശ്വരൂപനുമായ സൂര്യനാരായണൻ അഗ്നിയായി, പ്രാണനായി ഉദിച്ചുയരുമ്പോൾ സർവ്വദിശകളെയും ആത്മസാത്കരിക്കുന്നു.

8. വിശ്വരൂപം ഹരിണം ജാതവേദസം
പരായണം ജ്യോതിരേകം തപന്തം
സഹസ്രരശ്മിഃ ശതധാവർത്തമാനഃ
പ്രാണഃ പ്രജാനാമുദയത്യേഷ സൂര്യഃ

വിശ്വരൂപമായി രശ്മിസമൂഹത്തോടുകൂടി, ജാതപ്രജ്ഞാനമായി, സർവ്വപ്രാണാശയങ്ങളിലും പരായണനായി, സർവ്വ പ്രജകളുടെയും ചക്ഷുസ്സുകൾക്കു കാണാവുന്നവിധം ആ ഏകജ്യോതിസ്സ് തപിച്ചുയരുന്നു. സഹസ്രകിരണനായി, നൂറു രൂപങ്ങളെടുത്ത് പ്രജകളുടെ പ്രാണനായ സൂര്യൻ ഉദിക്കുന്നു.

9. സംവത്സരോ വൈ പ്രജാപതിസ്തസ്യായനേ
ദക്ഷിണം ചോത്തരം ച. തദ്യേ ഹ വൈ
തദിഷ്ടാപൂർത്തേ കൃതമിത്യുപാസതേ തേ ചാന്ദ്രമ-
സമേവ ലോകമഭിജയന്തേ. തഏവ പുനരാവർ-
ത്തന്തേ തസ്മാദേത ഋഷയഃ പ്രജാകാമാ ദക്ഷിണം
പ്രതിപദ്യന്തേ. ഏഷ ഹവൈ രയിര്യഃ പിതൃയാണഃ

സംവത്സരമാണ് പ്രജാപതി. അവൻെറ അയനങ്ങൾ ദക്ഷിണവും ഉത്തരവുമാണ്. ഇഷ്ടാപൂർത്തകർമ്മങ്ങൾ ചെയ്യുന്നവർ ചന്ദ്രലോകത്തിലേ എത്തുകയുള്ളു. അവർ വീണ്ടും ലോകത്തിൽ തിരിച്ചുവരുന്നു. അത് പുനരാവൃത്തിയുള്ളതാണ്. അതിനാൽ പ്രജാകാമത്തോടുകൂടിയ ഋഷിമാർ ദക്ഷിണായനത്തെ സ്വീകരിക്കുന്നു. പിതൃയാനം രയി (അന്നം)യാണ്. കാലംതന്നെയാണ് സംവത്സരമെന്ന പ്രജാപതി. വത്സം എന്നാൽ പശുക്കുട്ടി, കിടാവ് അഥവാ പ്രജ. വത്സത്തോടുകൂടിയവനാണ് സംവത്സരം. സൂര്യചന്ദ്രന്മാരായ മിഥുനങ്ങളും, തിഥി, രാപ്പകൽ, പക്ഷങ്ങൾ എന്നിവയും ചേർന്ന സംവത്സരത്തെ പ്രാണനും രയിയും ചേർന്നതെന്നു പറയുന്നു. രണ്ട് അയനങ്ങൾ (ദക്ഷിണോത്തരങ്ങൾ) കർമ്മഫലമായും



ഉപാസനാഫലമായും പ്രാണൻെറ പ്രകാശലോകത്തേക്കും അന്നത്തിൻെറ പിതൃലോകത്തേക്കും നയിക്കുന്നവയായി സംവത്സരത്തിലുണ്ട്. പ്രകാശലോകം അകൃതലോകമാണ്. പിതൃലോകം കൃതലോകവും. ഇഷ്ടാപൂർത്തങ്ങളും ചാന്ദ്രമസ ചാന്ദ്രായണാദികളും അനുഷ്ഠിക്കുന്ന കർമ്മയോഗികളായ ഋഷിമാർ പുനരാവൃത്തിയുള്ള പിതൃലോകങ്ങളെ പ്രാപിക്കുന്നു. സ്വർഗ്ഗദർശികളും ഗൃഹസ്ഥരും പ്രജാകാമികളും അന്നമയമായ ചന്ദ്രലോകത്തെ ദക്ഷിണായനമാർഗ്ഗത്തിലൂടെ പ്രാപിക്കുന്നു. അതിനാൽ പിതൃലോകത്തേക്കു നയിക്കുന്ന ചന്ദ്രനെ അന്നമെന്നു വിളിക്കുന്നു.

10. അഥോത്തരേണ തപസാ ബ്രഹ്മചര്യയാശ്രദ്ധയാ
വിദ്യയാത്മാനമന്വിഷ്യാദിത്യമഭിജയന്തെ.
ഏതദ്വൈ പ്രാണാനാമായതനമേതദമൃതമഭയ-
മേതത് പരായണമേതസ്മാന്ന പുനരാവർത്തന്ത ഇത്യേ-
ഷ നിരോധ സ്തദേഷ ലോകഃ

ഉത്തരായണമാർഗ്ഗത്തിലൂടെ തപസ്സും ബ്രഹ്മചര്യവും പാലിച്ച് ശ്രദ്ധാപൂർവ്വം വിദ്യയാൽ ആത്മാവിനെ അന്വേഷിക്കുന്നവർ സൂര്യലോകം പ്രാപിക്കുന്നു. അതാണ് സർവ്വപ്രാണികൾക്കും ആധാരമായ പ്രാണൻ. അതാണ് അമൃതവും അഭയവും നമ്മെപ്പോലുള്ളവർക്ക് പരായണവും. അവിടെ എത്തിയവന് ഭൂമിയിലേക്കു മടക്കമില്ല.

ചന്ദ്രൻ ഭൂമിയുടെ ആകർഷകവലയത്തിനകത്തു സ്ഥിതിചെയ്യുന്നു. സൂര്യമണ്ഡലത്തോളം ഭൂമിയുടെ ആകർഷണശക്തി ചെല്ലുന്നില്ല. മറിച്ച് സൂര്യൻെറ ആകർഷണമണ്ഡലമാണ് ഭൂമിയുടെമേൽ പ്രവർത്തിക്കുന്നത്. അതിനാൽ സൂര്യനെ പുനരാവൃത്തിരഹിതമായ ലോകമെന്നും ഭൂമിയുടെ പ്രാണനെന്നും (ഇന്ദ്രിയങ്ങളുടെ കേന്ദ്രമായ പ്രാണനെപ്പോലെ, ഗ്രഹാദികളുടെ കേന്ദ്രമായ സൂര്യനെ ഗ്രഹിക്കുക) ഋഷി വിളിക്കുന്നു. ഇന്ദ്രിയങ്ങളെ മനസ്സിലാക്കി അവയെ അടക്കിയിട്ടാണ് ആത്മാന്വേഷി ആത്മാവിനെ പ്രാപിക്കുന്നത്. ഗ്രഹങ്ങളെയും ഗ്രഹമണ്ഡലങ്ങളെയും അവയുടെ ഗതിയെയും അറിഞ്ഞ്, അവയെ അതിക്രമിക്കുന്നവൻ സൂര്യമണ്ഡലത്തിൽ പ്രവേശിക്കുന്നു. കാലാത്മാവായ സൂര്യനാരായണനെ പ്രാപിക്കാൻ അതാണ് മാർഗ്ഗം. പ്രാണൻ ഇന്ദ്രിയങ്ങളുടെയും ഇന്ദ്രിയവിഷയങ്ങളുടെയും ഭോക്താവായിരിക്കുന്നു. സൂര്യൻ സൗരയൂഥത്തിലെ ഗ്രഹങ്ങളുടെയും, ഉപഗ്രഹങ്ങളുടെയും ഭോക്താവായിരിക്കുന്നു. തപസ്സുകൊണ്ട് ഇന്ദ്രിയമണ്ഡലങ്ങളെയും ഗ്രഹമണ്ഡലങ്ങളെയും ആദ്യം കീഴടക്കണം. അപ്പോൾ മാത്രമാണ് പ്രാണരൂപമായ കാലാത്മാവായ സൂര്യനെ ചരാചരങ്ങൾ പ്രാപിക്കുന്നത്. "ഞാൻ സൂര്യനാണ്" എന്ന് അവർ അറിയുന്നതപ്പോഴാണ്. അമൃതവും അവിനാശിയും സർവ്വപ്രാണനും ആധാരവുമാണ് അഭയനായ സൂര്യൻ. സൂര്യന് ചന്ദ്രനെപ്പോലെ ക്ഷയവൃദ്ധികളില്ല. സൂര്യനിലേക്കുള്ള അയനം (സൗരായനം) ഏറ്റവും പരമായ അയനമാകയാൽ പരാഗതിയാണ്. വിദ്വാന്മാരും, ജ്ഞാനികളും, കർമ്മികൾപോലും ഇതിനെയാണ് ലക്ഷ്യമാക്കുന്നത്. സാധാരണ ഗൃഹസ്ഥാശ്രമ കർമ്മങ്ങളിൽമാത്രം ഏർപ്പെട്ടു നടക്കുന്നവർ സംവത്സരത്തെയോ സൂര്യനെയോ ഗ്രഹിക്കുന്നില്ല. കാലത്തെ ഗ്രഹിക്കുന്നില്ല. അതിനാൽ സൂര്യനെയും പ്രാപിക്കുന്നില്ല.

സംവത്സരത്തെ കാലമെന്നു തെറ്റിദ്ധരിക്കുന്നത് സൂര്യലോകപ്രാപ്തിക്ക് തടസ്സമാണ്. സംവത്സരം സായനകാലമാണ്. ഭൂമിയുടെ കറക്കംകൊണ്ട് നമുക്കു തോന്നുന്ന സാങ്കല്പിക കാലമാണ്. നിരയനവും യഥാർത്ഥവുമായ കാലം മറ്റൊന്നാണ്.

11. പഞ്ചപാദം പിതരം ദ്വാദശകൃതിം ദിവ ആഹുഃ
പരേ അർദ്ധേ പുരീഷിണാം. അഥേമേ അന്യ
ഉ പരേ വിചക്ഷണം സപ്തചക്രേ ഷഡര
ആഹുരർപ്പിതമിതി.

ചിലർ പറയുന്നു സൂര്യൻ പഞ്ചപാദനും ദ്വാദശരൂപനും, അണ്ഡരൂപമായ ആകാശത്തിന്റെ മുകളിലെ അർദ്ധത്തിൽ ഇരിക്കുന്ന ജലമയനുമാണെന്ന്. മറ്റു ചിലർ പറയുന്നു ഏഴു ചക്രവും ആറ് അരങ്ങളുമുള്ള അവനിൽ ഈ പ്രപഞ്ചം ഇരിക്കുന്നു എന്ന്.

പഞ്ചപാദങ്ങൾ പഞ്ചഋതുക്കളാണെന്ന് ശങ്കരാചാര്യർ പറയുന്നു. ഹേമന്ത ശിശിരങ്ങളെ ഏകീകൃതമാക്കിയാൽ 5 ഋതുക്കളേ ഉണ്ടാവൂ. ആ ഋതുപാദങ്ങളാൽ സൂര്യൻ ചലിക്കുന്നു എന്ന് ശങ്കരൻ അർത്ഥം പറയുന്നു. സർവ്വ ഗ്രഹങ്ങൾക്കും, ജീവികൾക്കും മൂലസ്ഥാനമാകയാൽ പിതാവ് അഥവാ പ്രജാപതിയാണ് സൂര്യൻ.

പഞ്ചപാദം പഞ്ചാംഗങ്ങളെന്നറിയപ്പെടുന്നവയാണ്. ആ 'പഞ്ചാംഗ'ത്താൽ സൂര്യചലനത്തെ നിർണ്ണയിക്കാം. ഗ്രഹങ്ങളുടെ ചലനംകൊണ്ടാണ് ഭൂമിയിലിരിക്കുന്ന നാം സൂര്യചലനത്തെ ഗ്രഹിക്കുന്നത്. തന്ത്രപ്രകാരം ഓരോ ദേവതയെക്കുറിച്ചു പറയുന്ന മന്ത്രശാസ്ത്രമാണ് കല്പം. (കല്പം യുഗവും സംവത്സരവുമൊക്കെ ഏതൊന്നിന്റെ അംഗമോ ആ കാലവുമാണ് എന്നറിയുക) കല്പത്തിന് അഞ്ച് അംഗങ്ങൾ (പഞ്ചാംഗം) ഉണ്ട്.

1. പടലം: മൂലമന്ത്രം; അതിന്റെ ഉപദേശപരമ്പര, മാഹാത്മ്യം, ഋഷി, ഛന്ദസ്സ്, ഷഡംഗാദിന്യാസം, മാലാമന്ത്രം.
2. പദ്ധതി: പ്രാതഃസ്മരണം, സ്നാനം, ആചമനം, സൂര്യാർഘ്യം, ദ്വാരദേവതാ പൂജനം, ചക്രലേഖനം, പീഠന്യാസം, ഭൂതശുദ്ധി, പ്രാണപ്രതിഷ്ഠ, ഋഷ്യാദിന്യാസം, ധ്യാനം, പീഠദേവതാപൂജ, ആവരണദേവതാപൂജ, മൂർത്തിപൂജ, തർപ്പണം, ബലിഹോമം.
3. പ്രയോഗം: വശ്യാദികർമ്മങ്ങൾ
4. കവചം
5. സഹസ്രനാമം

ഈ പഞ്ചാംഗങ്ങൾകൊണ്ട് മന്ത്രരൂപമാകുന്ന സൂര്യദേവന്റെ കീലകത്തെ (ജ്വാല) സർവ്വാംഗത്തിലും ന്യാസം ചെയ്യണം.

ഋഷിം ന്യാസേത് മൂർദ്ധ്നിദേശേ
ഛന്ദസ്തു മുഖപങ്കജേ
ദേവതാം ഹൃദയേ ചൈവ
ബീജന്തു ഗുഹ്യദേശകേ
ശക്തിന്തു പാദയോശ്ചൈവ
സർവാംഗേ കീലകം ന്യസേത്.



സൂര്യജ്വാലയാൽ സർവാംഗം ജ്വലിച്ചു തപിക്കുമ്പോൾ കർമ്മപ്രപഞ്ചമാകുന്ന രോമങ്ങൾ കരിഞ്ഞു "മുണ്ഡ"മായി, ശിരോവ്രതം പരിപൂർണ്ണമാകുന്നു. സ്ഫുരണ, വിമർശങ്ങൾ നൈസർഗ്ഗികമായി സംഭവിച്ചുകൊണ്ടിരിക്കുന്ന സൂര്യശക്തി പ്രഭാവം നാം ഗ്രഹിക്കുന്നു.

നൈസർഗ്ഗികീ സ്ഫുരണാ വിമർശരൂപ $f$ സ്വവർത്തതേ ശക്തിഃ

സൂര്യന്റെ പഞ്ചപാദങ്ങൾ ജ്യോതിഷത്തിൽ നാം പറയുന്ന പഞ്ചാംഗവും, സൂര്യദേവന്റെ പഞ്ചപാദങ്ങൾ പടലാദി പഞ്ചാംഗങ്ങളുമാണ്. ഇവ ഗ്രഹിക്കാതെ സൂര്യപ്രാപ്തി സാദ്ധ്യമല്ല.

12 ഊർദ്ധ്വസ്ഥാനങ്ങളിൽ സൂര്യൻ നില്ക്കുമ്പോൾ സ്വീകരിക്കുന്ന 12 ആകൃതികളെയാണ് ദ്വാദശാകൃതി എന്നു പറയുന്നത്. ദ്വാദശാദിത്യന്മാർ വാസ്തവത്തിൽ സ്ഥാനഭേദമനുസരിച്ച് ഒരേ ആദിത്യന്റെ പന്ത്രണ്ടു രൂപങ്ങളാണ്. ഭൂമിയിൽനിന്ന് തൃതീയസ്ഥാനത്ത് ഭൂമിക്കുപരി സ്ഥിതിചെയ്യുമ്പോൾ സൂര്യൻ ജലമയനാണ്.

ചില കാലവിത്തുകൾ (ജ്യോതിഷി) നിപുണനും സർവ്വജ്ഞനുമായ ആ ത്രികാലജ്ഞാനിയുടെ രഥചക്രത്തിൽ ഈ പ്രപഞ്ചം ഇണക്കിയിരിക്കുന്നതായി കരുതുന്നു. എപ്പോഴും സഞ്ചരിക്കുന്ന ആ കാലാത്മാവിന്റെ രഥചക്രത്തിൽ ആറ് ഋതുക്കളാകുന്ന അരങ്ങളുണ്ട്; ഏഴു ചക്രങ്ങൾ ഏഴു കുതിരകളെപ്പോലെ സദാ ഓടുന്നു. ഇപ്രകാരം പഞ്ചാംഗനും, ദ്വാദശാകൃതിയും, സപ്താശ്വനും, ഷഡരനുമായ സംവത്സരമാണ് കാലാത്മാവായ പ്രജാപതി. ചന്ദ്രാദിത്യലക്ഷണങ്ങളോടുകൂടിയ ഈ പ്രജാപതിതന്നെയാണ്, പ്രജാകാമിയായി ഈ ജഗത്തിന്റെ കാരണഭൂതമായിത്തീർന്ന്, രയി, പ്രാണമിഥുനങ്ങളായത്. വിശ്വം ഏതൊന്നിനെ ആശ്രയിച്ചിരിക്കുന്നുവോ, സംവത്സരാഖ്യമായ അതിനെത്തന്നെയാണ് പ്രജാപതി എന്നു പറഞ്ഞത്. സ്വാവയവങ്ങളായ പന്ത്രണ്ടു മാസങ്ങളിൽ അവൻ പരിസമാപിക്കയും ചെയ്യുന്നു.

12. മാസോ വൈ പ്രജാപതിസ്തസ്യ കൃഷ്ണാപക്ഷ ഏവ രയിഃ
ശുക്ലഃ പ്രാണസ്തസ്മാദേത ഋഷയഃ ശുക്ല ഇഷ്ടം കുർവന്തീ
തര ഇതരസ്മിൻ.

മാസം പ്രജാപതിയാണ്; കൃഷ്ണപക്ഷം രയി. ശുക്ലപക്ഷം പ്രാണൻ. അതിനാൽ ഋഷിമാർ ശുക്ലപക്ഷത്തിൽ ഹോമിക്കുന്നു. പ്രജാകാമികളായ പിതൃയാനക്കാർ കൃഷ്ണപക്ഷത്തിൽ ഹോമിക്കുന്നു. കൃഷ്ണപക്ഷം അന്നമായ ചന്ദ്രനെയും ശുക്ലപക്ഷം പ്രാണനായ സൂര്യനെയും പ്രതിനിധീകരിക്കുന്നു. സർവവും പ്രാണനാണെന്നു ഗ്രഹിച്ച ഋഷിമാർ കൃഷ്ണശുക്ലപക്ഷങ്ങൾ തമ്മിലോ ഉത്തരായന ദക്ഷിണായനങ്ങൾ തമ്മിലോ യാതൊരു ഭേദവും കാണുന്നില്ല. അവർ എപ്പോൾ തപസ്സു ചെയ്യുന്നതും എപ്പോൾ ഹോമിക്കുന്നതും പ്രാണനിൽത്തന്നെയാണ്. പ്രാണനെ ദർശിക്കാത്തവരാകട്ടെ എപ്പോഴും അന്നത്തെത്തന്നെയാണ് തപസ്സുചെയ്യുന്നതും ഹോമിക്കുന്നതും. അവരും എപ്പോൾ ഹോമിച്ചാലും അത് അന്നത്തിൽത്തന്നെയാണ് ഹോമിക്കുന്നത്.

13. അഹോരാത്രോ വൈ പ്രജാപതിസ്തസ്യാഹരേവ പ്രാ-
ണോ രാത്രി രേവ രയിഃ പ്രാണം വാ ഏതേ പ്രസ്കന്ദി
യേ ദിവാരത്യാസംയുജ്യന്തേ ബ്രഹ്മചര്യമേവതദ്യദ്രാ
ത്രൗ രത്യാ സംയുജ്യന്തേ.

അഹോരാത്രമാണ് പ്രജാപതി. അഹസ്സ് പ്രാണനും രാത്രി രയിയുമാണ്. അഹസ്സിൽ രതിചെയ്യുന്നവൻ അവരുടെ പ്രാണനെ വെറുതെ കളയുന്നു. രാത്രിയിൽ മാത്രം രതി ചെയ്യുന്നത് ബ്രഹ്മചര്യം തന്നെയാണ്. പകലിൽ മൈഥുനം ചെയ്യുന്ന മൂഢന്മാർ പ്രാണനെ ശോഷിപ്പിക്കുന്നു. ഗൃഹസ്ഥന് രാത്രിയിൽ മൈഥുനം പ്രജാസൃഷ്ടിക്കുള്ള കർത്തവ്യദീക്ഷയാകയാൽ അത് ബ്രഹ്മചര്യം തന്നെയാണ്. ബ്രഹ്മത്തിൽ ചരിക്കലാണ് ബ്രഹ്മചര്യം.

14. അന്നം വൈ പ്രജാപതിസ്തതോ ഹ വൈ
തദ്രേതസ്തസ്മാദിമാഃ പ്രജാഃ പ്രജായന്തഃ ഇതി.

അന്നമാണ് പ്രജാപതി. അന്നത്തിൽനിന്ന് രേതസ്സ് ഉത്പാദിപ്പിക്കപ്പെടുന്നു. രേതസ്സിൽനിന്ന് പ്രജകൾ ജനിക്കുന്നു. പുരുഷബീജം പ്രജാകാരണമാണ്. അത് സ്ത്രീയിൽ പതിക്കുമ്പോൾ മൃഗ, പക്ഷി, മനുഷ്യലക്ഷണങ്ങളോടുകൂടിയ പ്രജകൾ ജനിക്കുന്നു. പ്രജകൾ എങ്ങനെ എവിടെനിന്നു ജനിക്കുന്നു എന്ന ചോദ്യത്തിന് അങ്ങനെ ഉത്തരം ലഭിക്കുന്നു. സൂര്യചന്ദ്രന്മാർ മുതൽ അഹോരാത്രംവരെയുള്ള മിഥുനങ്ങളിലൂടെ പ്രാണനും അന്നവും പറഞ്ഞു. അന്നം രേതസ്സുണ്ടാക്കുന്നു. അത് സ്ത്രീപുരുഷമിഥുനങ്ങളിൽ പ്രജാസൃഷ്ടിയുണ്ടാക്കുന്നു.

1975-ൽ ഏഴു വയസ്സുകാരനായ എന്റെ മകൻ ചോദിച്ചു. "അമ്മേ, ഞാൻ എങ്ങനെയുണ്ടായി?" വലിയച്ഛൻ മരിച്ചപ്പോൾ അവൻ ചോദിച്ചു. "വലിയച്ഛൻ എങ്ങോട്ടുപോയി?" പ്രപഞ്ചോത്പത്തിയെക്കുറിച്ചും പ്രജോത്പത്തിയെക്കുറിച്ചുമുള്ള അന്വേഷണത്തിന് മനുഷ്യചരിത്രത്തോളം പഴക്കമുണ്ട്. ആ അന്വേഷണത്തിനവസാനവുമില്ല. ഡാർവിന്റെ സിദ്ധാന്തത്തിനുശേഷമാണ് മനുഷ്യൻ സൃഷ്ടിയെക്കുറിച്ചറിഞ്ഞതെന്നും, അതിനുശേഷം സൃഷ്ടിയെക്കുറിച്ചന്വേഷിക്കേണ്ട ആവശ്യമില്ലെന്നും കരുതുന്ന ശാസ്ത്രജ്ഞന്മാർ തങ്ങളുടെ deterministic സമീപനത്തെ മാറ്റേണ്ടകാലം അതിക്രമിച്ചു.

പ്രപഞ്ചോത്പത്തിയെക്കുറിച്ച ഗവേഷണം രണ്ടു ദിശകളിലേക്ക് നമ്മെ കൊണ്ടുപോകുന്നു. അതിസൂക്ഷ്മത്തിലേക്കും, അതിസ്ഥൂലത്തിലേക്കും. സൂക്ഷ്മമായ അണുരൂപത്തിലുള്ള രേതസ്സിലേക്ക് ബ്രഹ്മാണ്ഡത്തിൽനിന്ന് നാം പ്രവേശിക്കുന്നു. സൂക്ഷ്മമായ ആ അണു എവിടെനിന്ന് എങ്ങനെ ഉണ്ടായി? കോശഘടകങ്ങളായ ലൈപ്പിഡുകളും കാർബോഹൈഡ്രേറ്റുകളും പ്രോട്ടീനുമൊക്കെ എവിടെനിന്നു വന്നു? 'അന്ന'ത്തിൽനിന്നല്ലാതെ മറ്റെവിടെനിന്നുവരാൻ?

ആ അന്നം സൗരോർജ്ജമല്ലാതെ മറ്റെന്താണ്?

**അന്നം, കാർബൺ, ഹൈഡ്രജൻ, ഓക്സിജൻ, നൈട്രജൻ, കാത്സിയം, സൾഫർ, ഫോസ്ഫറസ് മുതലായ മൗലികധാതുക്കളുടെ സംഘാതം മാത്രം. ദ്രവ്യമെന്ന രയിയും ഊർജ്ജമെന്ന പ്രാണനും ചേർന്ന ഒരു സംഘാതമാണ് ജീവൻ.**



ജീവൻ സൗരയൂഥത്തിൽ, സൂര്യനെ ചുറ്റിക്കറങ്ങുന്ന ഈ കൊച്ചു ഭൂമിയിലിരിക്കുന്നു. എവിടെയാണ് സൂര്യനിരിക്കുന്നത്? വിഷ്ണുപുരാണം പറയുന്നു നമ്മുടെ സൂര്യൻ കുലാലചക്രംപോലുള്ള പ്രപഞ്ചത്തിന്റെ ഒരു മൂലയിൽ ഇരിക്കുന്ന ഒരു പൊടി മാത്രമാണെന്ന്. നിരവധി ജ്യോതിർഗ്ഗോളങ്ങൾ ഒരു സെക്കൻറിൽ അനേകായിരം കിലോമീറ്റർ സ്പീഡിൽ കറങ്ങുന്നു. ഓരോന്നും തമ്മിലുള്ള ദൂരമോ, കണക്കാക്കാൻ പ്രയാസം. ഇത്തരം ചുരുങ്ങിയത് രണ്ടുലക്ഷം ഗോളങ്ങളുള്ള പ്രപഞ്ചത്തിൽ സൂര്യനുൾപ്പെടെ അൻപതിനായിരം നക്ഷത്രങ്ങളുണ്ടത്രെ. ഇത് ആധുനികശാസ്ത്രം. കുന്നിക്കുരുമണികളെപ്പോലെ ആയിരക്കണക്കിനു ബ്രഹ്മാണ്ഡങ്ങൾ പരസ്പരം കൂട്ടിമുട്ടാതെ കറങ്ങുന്ന ബ്രഹ്മകാനനമെന്നാണ് വസിഷ്ഠൻ പ്രപഞ്ചത്തെ വിളിച്ചത്. നക്ഷത്രങ്ങളിൽ ധാതുക്കൾ അവയുടെ അയോണിക് അവസ്ഥയിലാണ്. അവയുടെ സംഘർഷംകൊണ്ട് താപവും പ്രകാശവും ഉണ്ടാവുന്നു. ഇലക്ട്രോണുകളുടെ ചലനത്താൽ പ്രകാശരശ്മി ഉണ്ടാവുന്നു. മൂലകങ്ങളുടെ സംഘാതം ശരീരം—അന്നം. മൂലകങ്ങളിലെ ആറ്റങ്ങളും സബ്അറ്റോമിക് പാർട്ടിക്കിളുകളും വീണ്ടുംവീണ്ടും വിഭജിക്കുമ്പോൾ നമുക്കു കിട്ടുന്നത് പ്രകാശരൂപമായ ഊർജ്ജം—പ്രാണൻ. നക്ഷത്രം (സൂര്യനുൾപ്പെടെ) ഈ ഊർജ്ജശക്തിയുടെ—താപപ്രകാശസാന്ദ്രമായ പ്രാണന്റെ—ഇരിപ്പിടം. താപപ്രകാശങ്ങൾ അധികമാവുംതോറും കനംകൂടിയ ധാതുക്കൾ അപ്രത്യക്ഷമാവുന്നു; കനം കുറഞ്ഞ വാതകങ്ങൾ മാത്രം അവശേഷിക്കുന്നു. കനംകുറഞ്ഞതിന് സ്വാഭാവികമായും ഉപരിതലങ്ങളിലേക്കുയരാം. അത് തിരികെ ഭൂമിയുടെ ആകർഷിത മേഖലയിലേക്കു മടങ്ങുന്നില്ല. സൂര്യമണ്ഡലത്തിൽ ലയിക്കുന്നു. തപസ്സും ജ്ഞാനപ്രകാശവുംകൊണ്ട് ചൈതന്യമാർന്ന ഋഷിയുടെ ആത്മാവ് സൂര്യലോകത്തിലേക്കുയരുന്നു. താപവും പ്രകാശവും കുറയുന്തോറും ധാതുക്കൾ വർദ്ധിച്ച് കനം കൂടുന്നു. കനം കൂടിയ ദ്രവ്യം (രയി) താഴോട്ടുതന്നെ പതിക്കുന്നു. ഭൂമിയിൽ വീഴുന്നു. അതിന് പുനരാവൃത്തി (ഭൂമിയിൽ പുനർജ്ജന്മം) ഭവിക്കുന്നു.

ധാതുക്കൾ പൂർണ്ണമായും വിഭജിക്കപ്പെട്ട് അയോണിക് അവസ്ഥയിലിരിക്കുന്ന നക്ഷത്രങ്ങൾ ഒരു പ്രപഞ്ചത്തിന്റെ അന്ത്യമോ? പുതിയ ഒരു പ്രപഞ്ചത്തിന്റെ ആദിയോ? ആദിയും അന്തവും ഒന്നെങ്കിൽ അതിനെ അനാദിമദ്ധ്യാന്തമെന്നല്ലേ വിളിക്കേണ്ടത്?

ഹംസമായ ബ്രഹ്മമോ, അതിന്റെ മുട്ടയായ ബ്രഹ്മാണ്ഡമോ ആദ്യം ജനിച്ചതെന്ന ചോദ്യം പ്രപഞ്ചവും അതിൽ മനുഷ്യനും ഉള്ള കാലം വരെ നിലനില്ക്കും.

15. തദ്യേഹ വൈ തത് പ്രജാപതിവ്രതം ചരന്തി
തേ മിഥുനമുത്പാദയന്തേ. തേഷാമേവൈഷ
ബ്രഹ്മലോകോ യേഷാം തപോ ബ്രഹ്മചര്യയേഷു
സത്യം പ്രതിഷ്ഠിതം.

**പ്രജാപതിവ്രതത്തിൽ സഞ്ചരിക്കുന്നവയെല്ലാം മിഥുനങ്ങളെ ഉത്പാദിപ്പിക്കുന്നു. തപസ്സും ബ്രഹ്മചര്യവും സത്യവുമുള്ളവനു മാത്രമാണ് ബ്രഹ്മലോകപ്രാപ്തി. ഗൃഹസ്ഥാശ്രമികൾക്ക് രാത്രിയിൽ ഭാര്യാഗമനവും സ്ത്രീപുരുഷ(മിഥുന)രൂപ**

ത്തിലുള്ള പ്രജാസൃഷ്ടിയും പ്രജാപതിവ്രതത്തിന്റെ ഒരു ഭാഗമാകയാൽ ബ്രഹ്മചര്യംതന്നെയാണ്. ഇപ്രകാരമുള്ള ബ്രഹ്മചര്യം തപസ്സോടും സത്യത്തോടും നിർവ്വഹിച്ചാൽ ബ്രഹ്മലോകപ്രാപ്തി ഉണ്ടാവുമെന്ന് ശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ പറയുന്നുണ്ട്. എന്നാൽ ഈ ചന്ദ്രബ്രഹ്മലോകത്തിൽ രജസ്സുണ്ട്; വൃദ്ധിക്ഷയങ്ങളുണ്ട്. ഇവയില്ലാത്ത ശുദ്ധമായ, വിരജമായ, പുനരാവൃത്തിരഹിതമായ സൂര്യോപലക്ഷിതമായ ഉത്തരായണം ഋഷിമാർക്കുള്ളതാണ്.

> 16. തേഷാമസൗ വിരജോ ബ്രഹ്മലോകോ
> ന യേഷു ജിഹ്വ മനൃതം ന മായാ ചേതി.

ആരുടെ നാവിൽ അനൃതമോ മായയോ ഇല്ലയോ അവർക്കുള്ളതാണ് വിരജമെന്ന ബ്രഹ്മലോകം. ഗൃഹസ്ഥന്മാർ അനേകം വിരുദ്ധങ്ങളായ വ്യവഹാര ങ്ങളിൽ പ്രയോജനമുണ്ടാവുന്നതിനായി കളവുകൾ പറയാൻ നിർബ്ബന്ധിതരായിത്തീരാറുണ്ട്. ക്രീഡയ്ക്കുവേണ്ടിയും തമാശയ്ക്കുവേണ്ടിയും നുണ പറയാറുണ്ട്. ഇപ്രകാരം മിഥ്യാചാരരൂപമായ മായാഗൃഹസ്ഥന് അകത്തൊരു രൂപവും പുറത്തൊരു രൂപവും നല്കുന്നു. പുറത്തു കാണുന്നതാവില്ല ഗൃഹസ്ഥന്റെ അകത്തെ രൂപം. ഈ മിത്ഥ്യാചാരം ഇല്ലാത്തപക്ഷം ഗൃഹസ്ഥനും സൗരലോകം പ്രാപിക്കാം. ജ്ഞാനത്തോടുകൂടി കർമ്മം ചെയ്യുന്നവനു മാത്രമെ വിരജാലോകം പ്രാപിക്കാനാവൂ. അല്ലാത്തവർക്കും മിത്ഥ്യാചാരികളായ ഗൃഹസ്ഥന്മാർക്കും പുനരാവൃത്തിയുള്ള ചന്ദ്ര ബ്രഹ്മലോകം പ്രാപിക്കാം. വിരജ സത്യലോകമാണ്. രജോഗുണമുള്ളവർക്കും മിത്ഥ്യാചാരികൾക്കും അത് അനുഭവിക്കാൻ സാദ്ധ്യമല്ല. പ്രജകൾ വീണ്ടും വീണ്ടും ജനിക്കുന്നത് രജോഗുണംകൊണ്ടാണെന്ന് ഇതിനാൽ വ്യക്തമാകുന്നു.

## ദ്വിതീയപ്രശ്നം

> 1. അത ഹൈനം ഭാർഗ്ഗവോ വൈദർഭിഃ പപ്രച്ഛ.
> ഭഗവൻ കത്യേവ ദേവാഃ പ്രജാം വിധാരയന്തേ
> കതര ഏതത് പ്രകാശയന്തേ കഃ പുനരേഷാം വരിഷ്ഠ ഇതി.

പിന്നീട് വിദർഭയിലെ ഭാർഗ്ഗവൻ ചോദിച്ചു: "ഭഗവാൻ, എത്ര ദേവന്മാരാണ് ഈ പ്രജകളെ വിധാരണം ചെയ്യുന്നത്? അവരിൽ ആരാണ് പ്രജകളെ പ്രകാശിപ്പിക്കുന്നത്? അവരിൽവെച്ച് ആരാണ് വരിഷ്ഠൻ?"

> 2. തസ്മൈ സ ഹോവാചാ ആകാശോഹ വാ ഏഷ
> ദേവോ വായുരഗ്നിരാപഃ പൃഥിവീ വാങ്മനശ്ചക്ഷുഃ
> ശ്രോത്രം ച. തേ പ്രകാശ്യാഭിവദന്തി
> വയമേതദ്ബാണമവഷ്ടഭ്യ വിധാരയാമഃ

ആകാശം, വായു, അഗ്നി, ആപസ്സ്, പൃഥിവി, വാക്ക്, മനസ്സ്, ചക്ഷു, ശ്രോത്രം എന്നിവയാണ് ശരീരത്തെ ധാരണം ചെയ്യുന്ന കേമന്മാർ. അവർ താന്താങ്ങളുടെ മഹത്ത്വത്തെ പ്രകാശിപ്പിച്ചിട്ട് ഞങ്ങളാണ് ശരീരത്തെ അവിധാരണം ചെയ്യുന്നതെന്ന് നമ്മെ ബോധിപ്പിക്കുന്നു. പഞ്ചഭൂതങ്ങളും വാങ്മനസാദികർമ്മേന്ദ്രിയ



ബുദ്ധീന്ദ്രിയങ്ങളും ശരീരത്തെ ധാരണം ചെയ്യുന്നു. കാര്യലക്ഷണംകൊണ്ടും കരണലക്ഷണംകൊണ്ടും ഈ ദേവന്മാർ താന്താങ്ങളുടെ മാഹാത്മ്യം പ്രകാശിപ്പിക്കുന്നു. പ്രാസാദത്തെ തൂണുകൾ താങ്ങിനിർത്തുന്നതുപോലെ ശരീരേന്ദ്രിയ സംഘാതത്തെ വീണുടഞ്ഞുപോകാതെ അവർ ധരിക്കുന്നു. എന്നാൽ ഓരോ ഇന്ദ്രിയവും ഞാനാണ് ശരീരത്തെ ധരിക്കുന്നതെന്ന് സ്വയം വിശ്വസിക്കുന്നുമുണ്ട്. ഒറ്റത്തൂണുകൊണ്ടല്ലല്ലൊ കൊട്ടാരം വീഴാതെ നിർത്തിയിരിക്കുന്നത്.

> 3. താൻ വരിഷ്ഠഃ പ്രാണ ഉവാച. മാ മോഹമാപധ്യഥാ
> ഹമേവൈതത് പഞ്ചധാത്മാനം പ്രവിഭജ്യൈദ്
> ബാണമവഷ്ടഭ്യ വിധാരയാമീതി തേƒ ശ്ചദ്ദധാനാബഭൂവുഃ

അവരോട് പ്രാണൻ പറഞ്ഞു. "മോഹത്തിൽനിന്ന് നിവർത്തിക്കുക. ഞാനാണ് അഞ്ചായി എന്നെ വിഭജിച്ചിട്ട് ശരീരത്തെ അവധാരണം ചെയ്യുന്നത്." വരിഷ്ഠനായ പ്രാണന്റെ വാക്കിനെ മറ്റ് ഇന്ദ്രിയങ്ങൾ വിശ്വസിച്ചില്ല. 'ഞാൻ' എന്ന അവിവേകമായ അഭിമാനമോഹംപൂണ്ട ഇന്ദ്രിയങ്ങളോട് പ്രാണാപാനാദി പഞ്ചവിധ പ്രാണങ്ങളായി നിന്ന് ശരീരത്തെ ധാരണം ചെയ്യുന്ന പ്രാണൻ ആ അവിവേകത്തെ ഉപേക്ഷിക്കാൻ പറഞ്ഞു.

അവർ പ്രാണൻ പറഞ്ഞതു വിശ്വസിച്ചില്ല. അതിനാൽ പ്രാണൻ തന്റെ മാഹാത്മ്യം അവർക്കു പ്രകാശിപ്പിച്ചുകൊടുത്തു.

> 4. സോƒഭിമാനാദൂർദ്ധ്വമുത്ക്രമത ഇവ തസ്മിന്നുത്ക്രാമത്യ-
> ഥേതരേ സർവ്വ ഏവോത്ക്രാമന്തേ തസ്മിംശ്ച പ്രതിഷ്ഠമാ-
> നേ സർവ്വ ഏവ പ്രാതിഷ്ഠന്തേ. തദ്യഥാ മക്ഷി കാ മധുകരരാജാ-
> നമുത്ക്രാമന്തം സർവാ ഏവോതം ക്രമന്തേ തസ്മിംശ്ച പ്രതി-
> ഷ്ഠമാനേ സർവ്വാ ഏവ പ്രാതിഷ്ഠന്ത ഏവം വാങ്മനശ്ചക്ഷുഃ
> ശ്രോത്രംച തേ പ്രീതാഃ പ്രാണം സ്തുന്വന്തിഃ.

അഭിമാനപൂർവ്വം അവൻ ശരീരത്തെ വിട്ട് മുകളിലേക്ക് ഉയർന്നു. അവൻ ഉയർന്നപ്പോൾ മറ്റുള്ളവരും ഉയരാൻ തുടങ്ങി. അവൻ പ്രതിഷ്ഠ ചെയ്തപ്പോൾ അവരും പ്രതിഷ്ഠചെയ്തു. തേനീച്ചകളുടെ റാണി ഉയരുമ്പോൾ സർവ്വ തേനീച്ചകളും പിൻതുടരുന്നതുപോലെയും അവൾ ഇരിക്കുമ്പോൾ എല്ലാ തേനീച്ചകളും അവളോടൊപ്പം ഇരിക്കുന്നതുപോലെയും വാക്ക്, മനസ്സ്, ചക്ഷു, ശ്രോത്രം മുതലായവ പ്രാണനെ അനുഗമിച്ച്, പ്രീതരായി അതിനെ സ്തുതിച്ചു.

പ്രാണൻ പോയാൽ തങ്ങൾക്കാർക്കും ശരീരത്തെ ധരിക്കാൻ സാദ്ധ്യമല്ലെന്നും പ്രാണശക്തികൊണ്ടുമാത്രമാണ് തങ്ങളുടെ മാഹാത്മ്യമെന്നും ഗ്രഹിച്ചപ്പോൾ ഇന്ദ്രിയങ്ങൾ പ്രാണനെ പ്രീതിപൂർവ്വം പ്രകീർത്തിച്ചു.

> 5. ഏഷോƒഗ്നിസ്തപത്യേഷ സൂര്യ ഏഷ പർജ്ജന്യോ
> മഘവാനേഷ വായുഃ ഏഷപൃഥിവീ രയിർദ്ദേവഃ
> സദസച്ചാമൃതം ച യത.

പ്രാണൻ അഗ്നിപോലെ തപിക്കുന്നു. അതാണ് സൂര്യൻ. അതുതന്നെയാണ് വൃഷ്ടി തരുന്ന പർജ്ജന്യൻ. അതുതന്നെയാണ് മഘവാനായ ഇന്ദ്രനും വായുവും.

അതുതന്നെയാണ് പൃഥിവി എന്ന അന്ന (രയി)ദേവൻ. സത്തും അസത്തും അമൃതവും അതുതന്നെ. മൂർത്തവും അമൂർത്തവുമായ സർവ്വവും ജ്വലിക്കുന്ന അഗ്നി സമാനമായ ഊർജ്ജം മാത്രമാണ്. ഊർജ്ജമല്ലാതെ മറ്റൊന്നുമില്ല. അന്നം അഥവാ രയി എന്നു നാം വിളിക്കുന്ന ഭൂമിയും ചന്ദ്രനുംപോലും ഊർജ്ജം മാത്രമാണ്. matter എന്നും energy എന്നും രണ്ടില്ല. എല്ലാം energy മാത്രമാണ് എന്ന ഐൻസ്റ്റൈന്റെ നിഗമനം നമുക്കിവിടെ സ്മരിക്കുക.

6. അരാ ഇവ രഥനാഭൗ പ്രാണേ സർവ്വം പ്രതിഷ്ഠിതം
ഋചോ യജൂംഷി സാമാനി യജ്ഞഃ ക്ഷത്രം ബ്രഹ്മച

രഥനാഭിയിൽ അരങ്ങളെന്നപോലെ സർവ്വവും പ്രാണനിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഋക്കും യജുസ്സും സാമവും, യജ്ഞവും, ക്ഷത്രവും, ബ്രഹ്മവുമെല്ലാം പ്രാണപ്രതിഷ്ഠിതമാണ്. മന്ത്രങ്ങളും വേദങ്ങളും യജ്ഞങ്ങളും ബ്രാഹ്മണ്യ ക്ഷത്രിയാദി ധർമ്മകർമ്മങ്ങളും സർവ്വവും ഊർജ്ജരൂപമായ പ്രാണനിലാരംഭിച്ച്, പ്രാണനിൽ സ്ഥിതിചെയ്ത് പ്രാണനിൽ ലയിക്കുന്നു.

7. പ്രജാപതിശ്ചരസി ഗർഭേ ത്വമേവ പ്രതിജായസേ,
തുഭ്യം പ്രാണ പ്രജാസ്ത്വിമാ ബലിം ഹരന്തി യഃ പ്രാണൈഃ
പ്രതിതിഷ്ഠസി.

പ്രജാപതിയായി ഗർഭത്തിൽ സഞ്ചരിക്കുന്നതും പിന്നീട് ജനിക്കുന്നതും നീയാണ്. ഹേ പ്രാണാ, പ്രജകളിലിരിക്കുന്ന നിനക്ക് ഈ പ്രജകൾ ബലി നല്കുന്നു.

8. ദേവാനമസി വഹ്നിതമഃ പിതൃണാം പ്രഥമാ സ്വധാ
ഋഷീണാം ചരിതം സത്യമഥർവാംഗിരസാമപി.

നീ ദേവന്മാർക്ക് അഗ്നിയാണ്. പിതൃക്കൾക്ക് പ്രഥമമായ സ്വധയാണ്. ഋഷിമാരുടെ ചരിതത്തിൽ അഥർവ്വന്മാരായ അംഗിരസന്മാരുടെ സത്യമാണ്. ദേവന്മാരുടെ ഹവിസ്സും, പിതൃശ്രാദ്ധമായ നന്ദീമുഖിയിൽ സ്വധാന്നമായി നല്കുന്ന പിണ്ഡവും, പ്രാണൻതന്നെയാണ്. ദർശകരായ ഋഷിമാർ ഇന്ദ്രിയങ്ങളാണെങ്കിൽ അവരിൽ വെച്ചു മുഖ്യമായ പ്രാണൻ അഥർവ്വാംഗിരസ്സുകളുടെ സത്യമാണ്.

അംഗങ്ങളോടുകൂടിയത് അംഗി ശരീരം.

അംഗിയുടെ രസം —ശരീരരസം—അംഗിരസമായ ആത്മാവ്; അഥവാ പ്രാണൻ. പ്രാണോവാഥർവ്വാ എന്ന ശ്രുതി വചനപ്രകാരം പ്രാണൻതന്നെയാണ് അഥർവ്വൻ. അവിതഥമായ ആ സത്യമാണ്. ദേഹധാരണാദി ഉപകാരലക്ഷണത്തോടുകൂടിയ നീ എന്ന് പ്രാണനെ സ്തുതിക്കുന്നു.

9. ഇന്ദ്രസ്ത്വം പ്രാണ തേജസാ രുദ്രോ സി പരിരക്ഷിതാ
ത്വമന്തരിക്ഷേ ചരസി സൂര്യസ്ത്വം ജ്യോതിഷാംപതിഃ

ഹേ പ്രാണാ, നീ ഇന്ദ്രനാണ്. തേജസ്സുകൊണ്ട് നീ രുദ്രനെപ്പോലെ പരിരക്ഷിക്കുന്നു. നീതന്നെയാണ് അന്തരീക്ഷത്തിൽ ജ്യോതിഷങ്ങളുടെ പതിയായ സൂര്യനായി ചരിക്കുന്നത്.



പ്രാണൻ സ്വതേജസ്സിനാൽ സൃഷ്ടി സ്ഥിതി സംഹാരങ്ങൾ നടത്തുന്ന പരമേശ്വരനാണ്. ജഗത്തിനെ അവൻ പരിരക്ഷിക്കുന്നു. സൗമ്യനായും ഉഗ്രനായും സ്രഷ്ടാവായും സംഹാരരൂപിയായും, ജഗത്തിനെയും പ്രജകളെയും സ്ഥിതി ചെയ്യിക്കുന്ന സൂര്യനാണ് പ്രാണൻ.

10. യദാ ത്വമഭിവർഷസ്യഥേമാഃ പ്രാണതേ പ്രജാഃ
ആനന്ദരൂപാസ്ഥിഷ്ഠന്തി കാമായാന്നം ഭവിഷ്യതീതി.

ഹേ പ്രാണാ, നീ വർഷകനായി പെയ്യുമ്പോൾ പ്രജകൾ ആനന്ദരൂപികളായി സ്ഥിതിചെയ്യുന്നു. കാമാനുസൃതമായി അന്നം ഉണ്ടാവുമെന്ന ചിന്തയാൽ ആനന്ദിക്കുന്നു.

പർജ്ജന്യൻ വർഷകനായി, ഋഷഭനായി വർഷംതോറും മുറതെറ്റാതെ വർഷിക്കുമ്പോൾ, കാലംതോറും മുറതെറ്റാതെ വരിവരിയായി വർഷിക്കപ്പെടുന്ന തലമുറകളിലെ "വാരിശു"കളായ പ്രജകൾ തങ്ങൾക്ക് ധാരാളം അന്നം കിട്ടുമെന്നും, വീണ്ടും പ്രജാസൃഷ്ടി ലഭിക്കുമെന്നും അറിഞ്ഞ് ആനന്ദരൂപികളായി ആഹ്ലാദിക്കുന്നു.

11. വ്രാത്യസ്ത്വം പ്രാണൈകർഷിരത്താ വിശ്വസ്യ സത്പതിഃ
വയ മാധ്യസ്യ ദാതാരഃ പിതാ ത്വം മാതരിശ്വനഃ

ഹേ പ്രാണ, നീ വ്രാത്യനാണ്, ഏകർഷിയാണ്, അത്താവാണ്, വിശ്വത്തിന്റെ സത്പതിയാണ്. ഹേ, മാതരിശ്വാ, നീ ഞങ്ങളുടെ പിതാവാണ്. ഞങ്ങൾ നിനക്ക് ഹവിസ്സു നല്കുന്നു.

പ്രാണനെ പ്രാകൃതനായ വ്രാത്യനെന്നു വിളിക്കുന്നു. ഒന്നിനെ സംസ്കരിക്കണമെങ്കിൽ മറ്റൊന്നു വേണം. പ്രഥമജനാകയാൽ സംസ്കരിക്കാൻ മറ്റൊന്നിന്റെ അഭാവംനിമിത്തം പ്രാണൻ സംസ്കൃതനല്ല. വ്രാത്യനാണ്. സ്വഭാവേന പ്രാകൃതയായ സർവ്വവും ശുദ്ധമാകയാൽ ആ അസംസ്കൃതത്വംതന്നെ ശുദ്ധിയാണ്. അഥർവ്വവേദികളുടെ ഏകർഷിയായ അഗ്നി സർവ്വത്തെയും ഭുജിക്കുന്ന അത്താവായതിനാൽ, ഏതാണ്ട് ആധുനിക ശാസ്ത്രജ്ഞന്മാരുടെ തമോദ്വാരത്തിനു തുല്യമാണ്.

12. യാതേ തനൂർവ്വാചി പ്രതിഷ്ഠിതാ യാ ശ്രോത്രേ യാ ചക്ഷുഷി
യാ ച മനസി സന്തതാ ശിവാം താം കുരു മോത്ക്രമീഃ

വാക്കിലും ശ്രോത്രത്തിലും ചക്ഷുസ്സിലും, മനസ്സിലും പ്രതിഷ്ഠിതമായിരിക്കുന്ന നിന്റെ തനുവിനെ സന്തതം ശിവമാക്കുക; ഹേ പ്രാണാ, ഉത്ക്രമിക്കാതിരിക്കുക. ഇന്ദ്രിയവിഷയങ്ങളിലും സങ്കല്പവികല്പങ്ങളിലും വാക്കിലും ഇരിക്കുന്ന പ്രാണനെ അടക്കി ശാന്തമാക്കി മംഗളകരമാക്കി ഏകാഗ്രമാക്കിവെക്കാൻ പ്രാണനെ സ്തുതിക്കുന്നു. ഉത്ക്രമിക്കാതെ ശാന്തമായി അടങ്ങുവാൻ പ്രാർത്ഥിക്കുന്നു. ആവാഹപ്രവാഹരൂപത്തിൽ ഉത്ക്രമിക്കുന്നത് വായുവിന്റെ (പ്രാണന്റെ) സ്വഭാവമാകയാൽ ആത്മസ്വഭാവമാണ്. സൂര്യനാരായണനായ വാമനമൂർത്തിയെ ഉരുക്രമനായ വിഷ്ണു എന്നു വിളിക്കുന്നു. പ്രാണൻ ശരീരത്തിൽനിന്ന് ഉത്ക്രമിച്ചു

കഴിഞ്ഞാൽ ശരീരം 'അശിവ'മായി 'ശവ'മായിത്തീരുന്നു. അതു സംഭവിക്കാതിരിക്കാൻ പ്രാർത്ഥിക്കുന്നു.

13. പ്രാണസ്യേദം വശേ സർവ്വം ത്രിദിവേ യത് പ്രതിഷ്ഠിതം
മാതേവ പുത്രാൻ രക്ഷസ്വശ്രീശ്ച പ്രജ്ഞാം ച വിധേഹി ന ഇതി.

ത്രിദിവങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്ന സർവ്വവും പ്രാണന്റെ വശത്തിലാണ്. മാതാവ് പുത്രനെയെന്നപോലെ ഞങ്ങളെ സംരക്ഷിക്കുക; ശ്രീയും പ്രജ്ഞയും തരിക. മൂന്നു ലോകങ്ങളിലും ഉപഭോഗജാതമായ സർവ്വവും പ്രാണൻ തന്റെ നിയന്ത്രണത്തിൽ വെച്ചു സംരക്ഷിക്കുന്നു. അമ്മ മക്കൾക്ക് ശ്രീയും പ്രജ്ഞയും വളർത്തി അവരെ സംരക്ഷിക്കുന്നതുപോലെ പ്രാണൻ ത്രിഭുവനങ്ങൾക്കും സമ്പത്തും പ്രജ്ഞയും അന്നവും പ്രാണനും നല്കി സംരക്ഷിക്കുന്നു. ഇപ്രകാരം വാക്ക് മുതലായവയുടെ സ്തുതിതന്നെ പ്രാണന്റെ മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്നു.

## തൃതീയപ്രശ്നം

1. അഥ ഹൈനം കൗസല്യശ്ചാശ്വലായനഃ പപ്രച്ഛ
ഭഗവൻ കുത ഏഷ പ്രാണോ ജായതേ കഥമായാത്യ-
സ്മിൻ ശരീര ആത്മാനം വാ പ്രവിഭജ്യ കഥം പ്രാതി-
ഷ്ഠതേ കേനോത്ക്രമതേ കഥം ബാഹ്യ-
മഭിധത്തേ കഥമദ്ധ്യാത്മമിതി.

അശ്വലായനനായ കൗസല്യൻ ചോദിച്ചു: "ഭഗവാൻ, എപ്പോഴാണ് പ്രാണൻ ജനിച്ചത്? അതിന് ഈ ശരീരത്തിൽ പ്രവേശിക്കാൻ എങ്ങനെ കഴിഞ്ഞു? അതെങ്ങനെ സ്വയം വിഭജിച്ചു? എങ്ങനെ പ്രതിഷ്ഠിച്ചു? എപ്രകാരം ഉത്ക്രമം ചെയ്യുന്നു? ബാഹ്യമായ സർവ്വത്തെയും അത് ധാരണം ചെയ്യുന്നതെങ്ങനെ? അദ്ധ്യാത്മമായവയെയും ധാരണം ചെയ്യുന്നതെങ്ങനെ? ഈ പ്രപഞ്ചത്തെയും അതിനെ ധരിക്കുന്ന പ്രാണനെയും അതിന്റെ മഹിമാവിനെയും ആദ്യത്തെ രണ്ടു പ്രശ്നങ്ങൾക്കുള്ള ഉത്തരങ്ങളിൽ ഗ്രഹിച്ചു. എപ്പോഴാണ് പ്രപഞ്ചം ജനിച്ചത്? പ്രപഞ്ചത്തെ ധരിക്കുന്ന പ്രാണഊർജ്ജം എപ്പോഴാണ് ജനിച്ചത്? കാലത്തിന്റെയും പ്രപഞ്ചത്തിന്റെയും മൂലം തേടിയുള്ള —origin of space - time continuim തേടിയുള്ള — ശാസ്ത്രജ്ഞന്റെ പ്രജ്ഞാവ്യാപാരമാണ് ഈ ചോദ്യത്തിൽ നാം കാണുന്നത്. ഈ ചോദ്യത്തിനുത്തരം പറയുക എളുപ്പമല്ല. പറഞ്ഞാലും അത് ഗ്രഹിക്കുന്നതും അത്ര എളുപ്പമല്ല.

2. തസ്മൈ സ ഹോവാചാതിപ്രശ്നാൻ പല്ച്ഛസി
ബ്രഹ്മിഷ്ഠോƒസീതി തസ്മാത്തേƒഹം ബ്രവീമി.

ഋഷി പറഞ്ഞു: "നിന്റെ പ്രശ്നം അതിപ്രശ്നമാണ്. എങ്കിലും ബ്രഹ്മിഷ്ഠനാകയാൽ ഞാൻ നിനക്ക് ഉത്തരം പറഞ്ഞുതരാം." ബ്രഹ്മിഷ്ഠനുമാത്രം ഗ്രഹിക്കാവുന്ന "ദുർവിജ്ഞേയ"മായ ഈ പ്രശ്നത്തിന് ആചാര്യൻ ഉത്തരം നല്കുന്നു.



3. ആത്മന ഏഷ പ്രാണോ ജായതേ യഥൈഷാ
പുരുഷേ ഛായൈതസ്മിന്നേതദാതതം മനോകൃ
തേനായാത്യസ്മിൻ ശരീരേ.

ആത്മാവിൽനിന്നുതന്നെയാണ് പ്രാണൻ ജനിച്ചത്. പുരുഷന് അവന്റെ നിഴൽ പോലെയാണ് ആത്മാവിനു പ്രാണൻ. മനസ്സിന്റെ കർമ്മംകൊണ്ട് അത് ശരീരത്തിൽ പ്രവേശിക്കുന്നു. അക്ഷരവും സത്യവുമെന്നു പറയപ്പെടുന്ന പരമപുരുഷനായ ആത്മാവിൽനിന്നു പ്രാണൻ ജനിച്ചു. പുരുഷൻ കാരണവും നിഴൽ കാര്യവുമാണ്. സത്യമായ ആത്മപുരുഷന്റെ നിഴൽമാത്രമാണ് പ്രാണാഖ്യമായ ഛായ. മനസ്സിന്റെ കർമ്മമായ സങ്കല്പം, ഇച്ഛ മുതലായവകൊണ്ട് ഒരു ഛായയെന്നപോലെ പ്രാണൻ ശരീരത്തിൽ പ്രവേശിക്കുന്നു. സക്തനായവൻ കർമ്മങ്ങളോടുകൂടി (സക്തഃ സഹകർമ്മണാ—ബൃ. ഉ. 4-4-6) താൻ കാമിച്ച പുണ്യലോകങ്ങളെ പുണ്യത്താൽ (പുണ്യേന പുണ്യം—പ്രശ്നോപനിഷത്ത് 3-7) അടയുന്നു. അതുപോലെയാണ് പ്രാണൻ ശരീരത്തെ ഛായാരൂപത്തിൽ പ്രാപിക്കുന്നത്. ഛായയും മാർത്താണ്ഡനും (മരണമുള്ളവൻ —മാർത്താണ്ഡൻ) ഇപ്രകാരം സംയോജിക്കുമ്പോൾ ധർമ്മദേവനായ യമനും, ദുഃഖകാരകനായ ശനിയും ജനിക്കുന്നു. ധർമ്മങ്ങളും, ഗ്രഹങ്ങളോടുകൂടിയ സൗരയൂഥവും ജനിക്കുന്നു. അവരിൽ നിന്നുതന്നെയാണ് കാളിന്ദി എന്ന വിരജാലോകത്തിലെ നദിയുടെയും ജനനം.

4. യഥാ സമ്രാഡേവാധി കൃതാന്വിനി യുങ്ക്തേ.
ഏതാൻ ഗ്രാമാനേതാൻ ഗ്രാമാനധിതിഷ്ഠസ്വേത്യേ
വ മേവൈഷ പ്രാണ ഇതരാൻ പ്രാണാൻ
പൃഥക് പൃഥഗേവ സംനിധത്തേ.

സാമ്രാട്ട് "ഈ ഗ്രാമത്തെ നീ എടുക്കുക. ഈ ഗ്രാമത്തിൽ നീ വസിക്കുക" എന്ന് ഓരോ ഗ്രാമത്തിലും ഗ്രാമാധികാരികളെ അധികാരപ്പെടുത്തുന്നതുപോലെ പ്രാണൻ മറ്റു പ്രാണങ്ങളെ അതാത് അവയവങ്ങൾക്ക് (ഇന്ദ്രിയങ്ങൾക്ക്) അധികാരമേല്പിക്കുന്നു. അതുപോലെതന്നെ ഗ്രഹാദികൾക്ക് നിശ്ചിതമായ ഭ്രമണപഥാദികൾ അധികാരപ്പെടുത്തിക്കൊടുത്തിരിക്കുന്നതും സൂര്യനിലെ പ്രാണശക്തിതന്നെ.

5. പായൂപസ്ഥേ ƒപാനം ചക്ഷുഃ ശ്രോത്രേ മുഖ
നാസികാഭ്യാം പ്രാണഃ സ്വയം പ്രാതിഷ്ഠതേ മദ്ധ്യേ
തു സമാനഃ ഏഷ ഹ്യേതദ്ധ്യുതമന്നം സമം
ന യതി തസ്മാദേതാഃ സപ്താർച്ചിഷോ ഭവന്തി.

അപാനനെ പായുവിലും ഉപസ്ഥത്തിലും, പ്രാണനെ മുഖനാസികകളിലും, ചക്ഷുശ്രോത്രങ്ങളിലും സമാനനെ മദ്ധ്യഭാഗത്തും ഇരുത്തി. ഭുജിക്കുന്ന അന്നത്തെ സമമായി ശരീരത്തിൽ വ്യാപിപ്പിക്കുന്നതിനാലാണ് സമാനനെന്നു പറയുന്നത്. സമാനനിൽനിന്ന് ഏഴ് അർച്ചിസ്സുകൾ (തീനാളങ്ങൾ) ഉണ്ടായി.

നാം കഴിക്കുന്ന അന്നത്തെ സമാനൻ ദഹിപ്പിച്ച് ശരീരത്തിന്റെ സർവ്വഭാഗത്തേക്കും തുല്യമായി എത്തിക്കുന്നു. ഹൃദയത്തിലെത്തിച്ചേരുന്നതിൽനിന്നാണ്

ഏഴ് അർച്ചിസ്സുകൾ കണ്ണുകൾ, ചെവികൾ, നാസാദ്വാരങ്ങൾ, വായ് എന്ന ഏഴു ദ്വാരങ്ങൾവഴി മുകളിലേക്ക് ഗമിക്കുന്നത്. (പ്രാണാപാനസമാനാദികളെക്കുറിച്ചുള്ള സമ്പൂർണ്ണ വിവരണം എന്റെ "സുശ്രുതസംഹിതാ" വ്യാഖ്യാനത്തിൽ കാണുക)

6. ഹൃദി ഹ്യേഷ ആത്മാ. അത്രൈതദേക
ശതം നാഡീനാം താസാം ശതം ശതമേകൈ
കസ്യാം ദ്വാസപ്തതി ദ്വാസപ്തതിഃ പ്രതിശാസ്ത്രാനാ-
ഡീ സഹസ്രാണി ഭവന്ത്യാസു വ്യാനശ്ചരതി.

ആത്മാവ് ഹൃദയത്തിലിരിക്കുന്നു. അവിടെ 101 നാഡികളുടെ കേന്ദ്രമാണ്. ഓരോന്നിനും 100 ശാഖകളുണ്ട്. അവയ്ക്കോരോന്നിനും 72000 പ്രതിശാഖകളും. ആ ശാഖകളിലൊക്കെ വ്യാനൻ വ്യാപിച്ചിരിക്കുന്നു. 72000 X 100 X 101 = 727200000 നാഡികളിലായി വ്യാനൻ ശരീരത്തിൽ വ്യാപിച്ചിരിക്കുന്നു.

| | |
|---|---|
| 727200000 | പ്രതി ശാഖകൾ + |
| 10100 | ശാഖകൾ |
| 101 | പ്രധാന നാഡികൾ |
| 727210201. | ആകെ |

ജ്യോതിഷത്തിൽ നാഡീഗ്രന്ഥങ്ങൾ പ്രപഞ്ചശരീരത്തെ 727200000 നാഡികളായി വിഭജിക്കുന്നുണ്ട്. 360 ഡിഗ്രിയെ 1010000 ഭാഗമായി വിഭജിച്ചിട്ടാണ് 727200000 നാഡികൾ പ്രപഞ്ചശരീരത്തിൽ നിശ്ചയിച്ചിരിക്കുന്നത്. ആ നാഡികളിലൂടെയെല്ലാം പ്രവഹാനിലരൂപത്തിൽ വായു പ്രവഹിക്കുന്നുണ്ട്. വായുവിന്റെ സ്വച്ഛന്ദ പ്രവാഹത്തിന് മനുഷ്യശരീരത്തിലായാലും, ബ്രഹ്മാണ്ഡശരീരത്തിലായാലും തടസ്സം നേരിടരുത്. വ്യാപിക്കുന്ന സ്വഭാവമുള്ളതിനാലാണ് വായുവിനെ വ്യാനനെന്നു വിളിക്കുന്നത്. രശ്മികളാൽ സൂര്യനെന്നപോലെ നാഡികളാൽ പ്രാണൻ സർവ്വതോഗാമിനിയായി വ്യാപിക്കുന്നു. സന്ധിസ്ഥാനങ്ങൾ, സ്കന്ധങ്ങൾ, മർമ്മങ്ങൾ എന്നിവിടങ്ങളിൽ വിശേഷിച്ച്, പ്രാണാപാനങ്ങളുടെ മദ്ധ്യത്തിൽ ഉദ്ഭൂതമാവുന്ന തന്റെ വൃത്തികൊണ്ട് വീര്യവത്തായ കർമ്മങ്ങളുടെ കർത്താവായി വ്യാനൻ ഭവിക്കുന്നു.

7. അഥൈകതോർദ്ധ്വ ഉദാനഃ പുണ്യേന പുണ്യം ലോകം
നയതി പാപേന പാപമുഭാഭ്യാമേവ മനുഷ്യലോകം.

ഏകമായ ഊർദ്ധ്വനാഡിയിലൂടെ ഉയരുന്ന ഉദാനൻ പുണ്യത്താൽ പുണ്യലോകത്തേക്കും പാപത്താൽ പാപലോകത്തേക്കും മിശ്രമായ പാപപുണ്യങ്ങളാൽ മനുഷ്യലോകത്തേക്കും നയിക്കുന്നു.

നൂറ്റൊന്നു നാഡികളുടെ മദ്ധ്യത്തിലായി ഊർദ്ധ്വഗാമിനിയായി സുഷുമ്ന എന്നൊരു നാഡിയുണ്ട്. അതിലൂടെ ആപാദതലമസ്തകവൃത്തിയായി ഉദാനൻ സഞ്ചരിക്കുന്നു. പുണ്യലോകങ്ങളിലേക്കും തിര്യഗ്യോനികളിലേക്കും മനുഷ്യയോനികളിലേക്കും അതാത് പാപപുണ്യകർമ്മങ്ങളുടെ ഏറ്റക്കുറച്ചിലനുസരിച്ച് ജീവികളെ എത്തിക്കുന്നത് ഉദാനനാണ്. മനുഷ്യലോകത്ത് പാപവും പുണ്യവും സമമാണ്.



8. ആദിത്യോ ഹ വൈ ബാഹ്യഃ പ്രാണ ഉദയത്യേഷ ഹ്യേനം
ചാക്ഷുഷം പ്രാണമനുഗൃഹ്ണാനഃ പൃഥിവ്യാം യാ ദേവതാ
സൈഷാ പുരുഷസ്യാ പാനമവഷ്ടഭ്യാന്തരായദാകാശഃ
സ സമാനോ വായുർവ്യാനഃ

ആദിത്യനാണ് ബാഹ്യപ്രപഞ്ചത്തിന്റെ പ്രാണൻ. കണ്ണുകളിലിരിക്കുന്ന പ്രാണനെ അനുഗ്രഹിക്കാനായി അത് ഉദിക്കുന്നു. ഭൂമിയിലിരിക്കുന്ന ദേവത പുരുഷന്റെ അപാനനെ താഴോട്ട് ആകർഷിക്കുന്നു. അവയ്ക്കിടയിലുള്ള ആകാശമാണ് സമാനൻ. വായുവാണ് വ്യാനൻ. പ്രാണൻ യഥാർത്ഥ പുരുഷന്റെ ഛായയാണെന്ന് ആദ്യമേ പറഞ്ഞു. നാം ദർശിക്കുന്ന സൂര്യൻ ബ്രഹ്മത്തിന്റെ നിഴൽ മാത്രമാണ്. നമ്മുടെ പ്രപഞ്ചം യഥാർത്ഥ പ്രപഞ്ചത്തിന്റെ ഒരു ഛായ മാത്രമാണ്. യഥാർത്ഥപ്രപഞ്ചത്തെ നമുക്ക് കാണിച്ചുതരാൻവേണ്ടിയാണ് അതിന്റെ ഛായയായ നമ്മുടെ പ്രപഞ്ചത്തിലെ സൂര്യൻ ഉദിച്ചുയരുന്നത്. ആത്മാവിനെ പുണ്യലോകങ്ങളിലേക്ക് ഉയർത്തലാണ് സൂര്യമണ്ഡലത്തിന്റെ ശക്തി. എന്നാൽ പൃഥിവിയോ? അവൾ വസ്തുക്കളെ തന്നിലേക്കാകർഷിക്കുന്നു. മുകളിലേക്കെറിഞ്ഞവയെ താഴോട്ടുവീഴ്ത്തുന്നു. വായുവിനെ താഴോട്ടു പിടിച്ചു വലിക്കുന്നു. ആത്മാക്കളുടെ ഉദ്ഗതിയെ തടയുന്നു. ഇതിന്റെ പേരാണ് ഗുരുത്വാകർഷണം.

പൃഥിവ്യാമഭിമാനിനീ യാ ദേവതാ പ്രസിദ്ധാ
സൈഷാ പുരുഷസ്യ അപാനമപാന വൃത്തിമവഷ്ട-
ഭ്യാകൃഷ്യവശീകൃത്യാധ ഏവാപകർഷണേനാനുഗ്ര-
ഹം കുർവ്വതീ വർത്തത ഇത്യർത്ഥഃ അന്യഥാ ഹി
ശരീരം ഗുരുത്വാത് പതേത് സാവകാശോ വോദ്ഗച്ഛതേ.

അപാനശക്തി എന്നാൽ താഴേക്ക് വലിക്കുന്ന ശക്തി. അതില്ലായിരുന്നുവെങ്കിൽ ശരീരം ആകാശത്തിൽ പറന്നു നടക്കുകയോ കനംകൊണ്ട് ആകാശത്തിലേക്ക് (താഴെയും ആകാശമാണെന്നു ധരിക്കുക) വീഴുകയോ ചെയ്യാം.

ന്യൂട്ടന്നു മുൻപുതന്നെ ഈ ആകർഷണശക്തിയെക്കുറിച്ച് ചിലർ പ്രതിപാദിച്ചിരുന്നു എന്നതിന് വേറെ തെളിവു വേണ്ടതില്ല. പ്രാണാപാനങ്ങൾക്കിടയ്ക്ക് സമാനനെന്നപോലെ, സ്വർല്ലോകത്തിനും ഭൂമിക്കുമിടയിലുള്ള ആകാശത്തെ ഇവിടെ സമാനനെന്നുതന്നെ വിളിക്കയും 360 ഡിഗ്രിയും 727200000 നാഡികളായി വിഭജിക്കയും ചെയ്യുന്നു. പുറത്തുള്ള വായു (ബാഹ്യവായു) വ്യാപനസ്വഭാവത്താൽ വ്യാനസമാനമാകയാൽ അതുതന്നെ വ്യാനൻ.

9. തേജോ ഹവാ ഉദാനസ്തസ്മാദുപശാന്തതേജാഃ
പുനർഭവമിന്ദ്രിയൈർമനസി സംപദ്യമാനൈഃ

തേജസ്സുതന്നെയാണ് ഉദാനൻ. അതിനാൽ തേജസ്സ് ഉപശാന്തമാവുമ്പോൾ ഇന്ദ്രിയങ്ങളെ മനസ്സിൽ സൂക്ഷ്മമായി ധരിച്ചുകൊണ്ട് നാം പുനർജനിക്കുന്നു.

സ്വതേജസ്സിനാൽ പുണ്യപാപലോകങ്ങളിലേക്കു വഹിക്കുകയും ഭൂമിയിൽ പുനർ ജനിപ്പിക്കുകയും ചെയ്യുന്നത് തേജസ്സായ ഉദാനനാണ്. സ്വാഭാവികതേജസ്സ് ഉത്ക്രമണം ചെയ്യുമ്പോൾ ലൗകികപുരുഷൻ ഉപശാന്തതേജസ്സായിത്തീരുന്നു; തന്റെ ആയുസ്സ് ക്ഷയിച്ചു എന്നും താൻ ശരീരത്തിൽനിന്നു മോചിതനാകാൻ പോകുന്നു എന്നും അറിഞ്ഞ് ഉപശാന്തി ഉണ്ടാവുന്നു. ആ തേജസ്സ് (ഉത്ക്രമിച്ച തേജസ്സ്) പിന്നീട് വേറൊരു ശരീരം സൃഷ്ടിച്ച് അതിൽ പ്രവേശിക്കുന്നു. വാക്ക് മുതലായ ഇന്ദ്രിയങ്ങൾസഹിതം മനസ്സിൽ കടന്നിരിക്കുന്നു.

10. യച്ചിത്തസ്തേനൈഷ പ്രാണമായാതി പ്രാണ
സ്തേജസാ യുക്തഃ സഹാത്മനാ യഥാ സങ്കല്പിതം
ലോകം നയതി.

എന്തായിരുന്നുവോ (ഉത്ക്രാന്തിസമയത്ത്) ചിത്തത്തിലുണ്ടായിരുന്നത് അതോടു കൂടി അവൻ പ്രാണനെടുക്കുന്നു. പ്രാണൻ തേജസ്സോടും ആത്മാവോടും ചേർന്ന് ഏതു ലോകത്തെ സങ്കല്പിച്ചുവോ അതിലേക്കു നയിക്കുന്നു.

മരണസമയത്ത് മറ്റെല്ലാ വൃത്തികളും ക്ഷീണമായി പ്രാണൻമാത്രം പ്രവർ ത്തിക്കുന്നു. ആ സമയത്ത്, ബന്ധുക്കൾ "അയാൾക്കു പ്രാണനുണ്ട്, അതുകൊണ്ട് അയാൾ മരിച്ചിട്ടില്ല" എന്നു സമാധാനിക്കുന്നു. പ്രാണൻ മാത്രമുള്ള ആ വേളയിൽ ചിത്തം ഏതു ലോകങ്ങളെ സങ്കല്പിക്കുന്നുവോ അങ്ങോട്ട് ഉദാനൻ പ്രാണ നോടുകൂടിയ ആത്മാവിനെ (ഛായയോടുകൂടിയ പുരുഷനെ) എത്തിക്കുന്നു.

11. യ ഏവം വിദ്വാൻ പ്രാണം വേദ ന ഹാസ്യ പ്രജാ
ഹീയ തേ $f$ മൃതോ ഭവതി തദേഷശ്ലോകഃ

പ്രാണനെ ഇപ്രകാരം അറിഞ്ഞ വിദ്വാൻ തന്റെ പ്രജാതന്തുവിൽ (വംശപര മ്പരയിൽ) ഒരിക്കലും തടസ്സം ഉണ്ടാക്കുന്നില്ല. അവൻ അമൃതനായിത്തീരുന്നു. പ്രാണന്റെ പുനർജ്ജന്മത്തെ യഥാർത്ഥമായി ഗ്രഹിച്ച കർമ്മയോഗിയായ ഗൃഹ സ്ഥന്റെ വംശപരമ്പര മക്കളും മക്കളുടെ മക്കളുമായി നിലനില്ക്കുന്നു. പ്രാജാ പത്യധർമ്മംകൊണ്ട് ജീനുകളുടേതായ ഈ അമൃതത്വം മാത്രമല്ല സാദ്ധ്യ മാകുന്നത്. ശരീരം പതിച്ചാലും, പ്രാണൻ അമൃതത്വമാർജ്ജിച്ച് പുനർജനിക്കു ന്നുണ്ട്. പ്രാണൻ നശിക്കുന്നില്ല. ഭൂമിയിൽത്തന്നെ വീണ്ടുംവീണ്ടും പുനർഭവി ക്കുന്നുണ്ട്.

12. ഉത്പത്തിമായതിം സ്ഥാനം
വിഭുത്വം ചൈവപഞ്ചധാ
അദ്ധ്യാത്മം ചൈവപ്രാണസ്യ
വിജ്ഞായാമൃതമശ്നുതേ.
വിജ്ഞായാമൃതമശ്നുത ഇതി.

ഉത്പത്തി, ആഗമനം, സ്ഥാനം, വിഭുത്വം, അഞ്ചു വിധത്തിലുള്ള സ്ഥാപനം, ആദിത്യാദി രൂപേണയുള്ള അദ്ധ്യാത്മാവസ്ഥ—പ്രാണന്റെ ഈ ആറു പ്രതി ഭാസങ്ങളും അറിഞ്ഞാൽ അമൃതത്വം ലഭിക്കുന്നു; അമൃതത്വം ലഭിക്കുന്നു.

## ചതുർത്ഥപ്രശ്നം

1. അഥ ഹൈനം സൗര്യായണീ ഗാർഗ്ഗ്യഃ പപ്രച്ഛ.
ഭഗവന്നേതസ്മിൻ പുരുഷേ കാനി സ്വപന്തികാന്യസ്മിൻ
ജാഗ്രതി കതര ഏഷദേവഃ സ്വപ്നാൻ പശ്യതികസ്യൈ
തത് സുഖം ഭവതി കസ്മിന്നു സർവ്വം സംപ്രതിഷ്ഠിതാ ഭവന്തീതി

സൗര്യായണിയായ ഗാർഗ്ഗ്യൻ ചോദിച്ചു: "ഭഗവാനേ, പുരുഷനിൽ ഏതൊക്കെ യാണ് സ്വപിക്കുന്നത്? ഏതൊക്കെയാണ് ജാഗ്രത്തായിരിക്കുന്നത്? ആരാണ് സ്വപ്നം കാണുന്നത്? ആർക്കാണ് സുഖം ഭവിക്കുന്നത്? ഏതിലാണ് ഇതു സർവ്വവും പ്രതിഷ്ഠിച്ചിരിക്കുന്നത്? വ്യാകൃതവും ദൃശ്യവുമായ സംസാരപ്രപഞ്ച ങ്ങളെക്കുറിച്ചാണ് ആദ്യത്തെ മൂന്നുപേരും ചോദ്യങ്ങളുന്നയിച്ചത്. പ്രാണൻ, മനസ്സ്, ഇന്ദ്രിയം, സംസാരം എന്നിവയ്ക്ക് അതീതമായി, അതീന്ദ്രിയവിഷയമായി, ശിവവും ശാന്തവും അവികൃതവും അക്ഷരവുമായി, സത്യവും പരവിദ്യാഗമ്യവു മായി, സർവ്വവസ്തുക്കളുടെയും ഉള്ളിലും പുറത്തും അജമായിരിക്കുന്ന പുരുഷ നെക്കുറിച്ചാണ് ഗാർഗ്ഗ്യന്റെ ചോദ്യം. മുണ്ഡകം 2, ഖണ്ഡം 1 ശ്ലോകം1-ൽ സുദീപ്താ ത്പാവകാദ്വിസ്ഫുലിംഗാഃ എന്ന് ഈ സത്യത്തെ പരാമർശിക്കുകയുണ്ടായി. അഗ്നിയിൽനിന്നു സ്ഫുലിംഗംപോലെയാണ് പുരുഷനിൽനിന്ന് കാണപ്പെടുന്ന പ്രപഞ്ചങ്ങളും ഗാലക്സികളുമൊക്കെ ഉണ്ടായത്. അക്ഷരത്തിൽ സ്ഥിതിചെയ്ത് വിഭജിക്കപ്പെട്ടവ എങ്ങനെ അതിൽത്തന്നെ ലയിക്കുന്നു? അക്ഷരത്തിന്റെ ലക്ഷണമെന്ത്? ഇതൊക്കെ അറിയാനാണ് ഗാർഗ്ഗ്യൻ ചോദ്യങ്ങളുന്നയിക്കുന്നത്. ശിരസ്സ്, പാണി മുതലായ കരണങ്ങളോടുകൂടിയ പുരുഷനിൽ ഏതെല്ലാം കരണ ങ്ങൾ സ്വപിക്കുന്നു എന്നാണ് ആദ്യചോദ്യം. സ്വവ്യാപാരങ്ങളിൽനിന്ന് ഉപരമി ക്കുക എന്നാണ് സ്വപിക്കുക എന്നാൽ അർത്ഥം. സ്വാവ്യാപാരങ്ങളിൽനിന്ന് ഉപരമിക്കുക എന്നാൽ ഉറങ്ങുക; ഏതെല്ലാം കരണങ്ങൾ ഉറങ്ങാതെ സ്വവ്യാപാരം ചെയ്തുകൊണ്ടിരിക്കുന്നു എന്നും ആരാണ് സ്വപ്നം കാണുന്നതെന്നുമൊക്കെ ഗാർഗ്ഗ്യൻ ചോദിക്കുന്നു.

ജാഗ്രത് സ്വപ്നവ്യാപാരങ്ങളിൽ ഉപരതി വരുമ്പോൾ നിരായാസലക്ഷണ മായി അനാബാധവും പ്രസന്നവുമായി സുഖം അനുഭവിക്കുന്നതാരാണ്? അങ്ങ നെയുള്ള സമയത്ത് മധുവിൽ അതിന്റെ രസംപോലെയും സമുദ്രത്തിൽ നദി പോലെയും ജാഗ്രദ്സ്വപ്നാവസ്ഥകളിലെ വൃത്തികളെല്ലാം ഏകീഭൂതമായി ഏതിലാണ് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്? ആവശ്യത്തിനുശേഷം മാറ്റിവെക്കപ്പെട്ട ഉപകരണങ്ങൾപോലെ ഇന്ദ്രിയങ്ങൾ താന്താങ്ങളുടെ കടമ നിർവ്വഹിച്ചശേഷം വിശ്രമമെടുക്കുകയാവാം എന്നാണ് പൂർവ്വപക്ഷം കരുതുന്നത്. അവയെല്ലാം കൂടി ഏകയായി ഒരു ആധാരത്തിൽ സുഷുപ്തപുരുഷനിൽ പ്രതിഷ്ഠിച്ചിരിക്കയാ ണെന്ന് ചോദ്യകർത്താവായ ഗാർഗ്ഗ്യൻ എന്തിനു കരുതുന്നു? ഗാർഗ്ഗ്യന്റെ ഊഹം ശരിതന്നെ എന്ന് ശങ്കരൻ പറയുന്നു.

ജാഗ്രത്തിൽ ഇന്ദ്രിയങ്ങൾ യജമാനനുവേണ്ടി ഒന്നിച്ചു പ്രവർത്തിക്കുക യാണ്. സ്വതന്ത്രമായി ഒറ്റയ്ക്കൊറ്റയ്ക്ക് പ്രവർത്തിക്കയല്ല. അതിനാൽ ഉറക്ക ത്തിലും അവ വെവ്വേറെ സ്വതന്ത്രമാണെന്നു കരുതാൻ ന്യായമില്ല.

2. തസ്മൈ സ ഹോ വാച. യഥാ ഗാർഗ്ഗ്യമരീചയോ ƒ ർക്ക
സ്യാസ്തം ഗച്ഛതഃ സർവ്വാ ഏതസ്മിംസ്തേജോമണ്ഡല
ഏകീഭവന്തി. താഃ പുനഃ പുനരുദയതഃ പ്രചരന്ത്യേ-
വം ഹ വൈ തത്സർവ്വം പരേ ദേവേ മനസ്യേകീഭവ-
തി. തേന തർഹ്യേഷ പുരുഷോ ന ശ്രുണോതി
ന പശ്യതി ന ജിഘ്രതി ന രസയതേ ന സ്പൃശ്യതേ
നാഭിവദതേ നാദത്തേ നാനന്ദയതേ ന വിസൃജതേ
നേയായതേ സ്വപതീത്യാചക്ഷതേ.

ഹേ, ഗാർഗ്ഗ്യാ, അസ്തമയസൂര്യന്റെ രശ്മികൾ എപ്രകാരം തേജോമണ്ഡലത്തിൽ ഏകീഭവിച്ച് ഇല്ലാതാകയും വീണ്ടും ഉദയത്തിൽ പ്രചരിക്കയും ചെയ്യുന്നുവോ അപ്രകാരം സർവ്വവും മനസ്സിൽ ഏകീഭവിക്കുന്നു. അപ്പോൾ മനുഷ്യൻ കാണുകയോ കേൾക്കുകയോ, സംസാരിക്കയോ ചെയ്യുന്നില്ല. സ്വാദറിയുന്നില്ല. സ്പർശമറിയുന്നില്ല. എടുക്കുകയോ കൊടുക്കുകയോ ആനന്ദിക്കയോ, വരികയോ, പോകയോ, വിസർജ്ജിക്കയോ ചെയ്യുന്നില്ല. ആളുകൾ പറയുന്നു "സ്വപിതി"— ഉറങ്ങുകയാണ് എന്ന്!

3. പ്രാണാഗ്നയ് ഏവൈതസ്മിൻ പുരേ ജാഗ്രതി. ഗാർ-
ഹപത്യോ ഹ വാ ഏഷോƒപാനോ വ്യാനോƒ-
ന്വാഹാര്യ പചനോ യദ്ഗാർഹപത്യാത് പ്രണീയ-
തേ പ്രണയനാ ദാഹവനീയഃ പ്രാണഃ

അപ്പോൾ ഈ പുരത്തിൽ (ശരീരത്തിൽ) പ്രാണാഗ്നിമാത്രമാണ് ജാഗ്രത്തായി ഉണർന്നിരിക്കുന്നത്. അപാനൻ ഗാർഹപത്യാഗ്നിയാണ്. വ്യാനൻ അന്വാഹാര്യ പചനാഗ്നിയാണ്. ആഹവനീയാഗ്നി ഗാർഹപത്യാഗ്നിയിൽനിന്ന് കൊളുത്തിയെടുക്കപ്പെടുന്നതാകയാൽ, (പ്രണീയതേ പ്രണയനാത് പ്രണീയതേ ƒ സ്മാദിതി പ്രണായനോ....) ഗാർഹപത്യാഗ്നിയാണ് പ്രണായനനെന്ന പ്രാണൻ. ഉറങ്ങിക്കിടക്കുന്ന ഒരു വ്യക്തിയിൽ അപാനനാണ് ഭ്രമണം ചെയ്കയും ശരീരത്തിൽ സഞ്ചരിക്കയും ചെയ്യുന്നത്. അപാനനിൽനിന്നാണ് പ്രാണൻ ആവാഹിക്കപ്പെടുന്നത്. അതിനാൽ അവിടെ അപാനൻ ഗാർഹപത്യാഗ്നിയും പ്രാണൻ ആഹവനീയാഗ്നിയുമാണ്. ഹൃദയത്തിന്റെ ദക്ഷിണസുഷിരത്തിലൂടെ നിർഗ്ഗമിക്കയാൽ ദക്ഷിണദിക്സംബന്ധത്താൽ ദക്ഷിണാഗ്നി എന്നറിയപ്പെടുന്നതാണ് വ്യാനൻ. ദക്ഷിണാഗ്നിയിലാണ് പിതൃക്കൾക്കുള്ള ഹവിസ്സ് ഹോമിക്കേണ്ടത്.

ഉദങ്കന്റെ ശുൽബസൂത്രപ്രകാരം യാഗശാലയ്ക്ക് അളവു നിശ്ചയിച്ച് അതിൽ പടിഞ്ഞാറുഭാഗത്തായിട്ടാണ് ആവഹനീയാഗ്നി ജ്വലിപ്പിക്കുന്നത്. ദക്ഷിണാഗ്നി പിതൃക്കളെയും ഗാർഹപത്യാഗ്നി ഇപ്പോൾ ജീവിച്ചിരിക്കുന്ന തലമുറയെയും കാണിക്കുന്നു. (ഭൂതം, വർത്തമാനം) സൗരവ്യൂഹമണ്ഡലത്തിനും നക്ഷത്രവ്യൂഹങ്ങൾക്കും അപ്പുറത്തുള്ള ഐശ്വരതേജസ്സിനെ ആവാഹിച്ച് അംഗിരസന്മാർ 'പ്രാജാപത്യാഗ്നി'യായി വളർത്തി പുതിയ യുവതലമുറയിലേക്ക് ആ അഗ്നിയെ കൊളുത്തിയതിനെ (ഭാവി) കാണിക്കുന്നതാണ് ഈ യാഗശാലയുടെ നിർമ്മാണക്രമവും അതിലെ ക്രിയകളും.



4. യദുച്ഛ്വാസനിഃശ്വാസാ വേതാവാഹൂതിസമം നയ
തീതിസ സമാനഃ മനോഹവാവയജമാനഃ ഇഷ്ടഫല
മേവോദാനഃ സ ഏനം യജമാനമഹരഹർ ബ്രഹ്മ ഗമയതി.

ഉച്ഛ്വാസം, നിശ്വാസം എന്ന രണ്ട് ആഹൂതികളെ സമമായി ഹോമിക്കുന്ന ഹോതാവാണ് സമാനൻ. മനസ്സാണ് യജമാനൻ. ഇഷ്ടഫലമാണ് ഉദാനൻ. അത് യജമാനനെ ദിനംപ്രതി ബ്രഹ്മത്തിലേക്കു നയിക്കുന്നു.

ഉറക്കത്തിൽപ്പോലും ഉച്ഛ്വാസനിശ്വാസങ്ങളായ ആഹൂതികളെ വിദ്വാൻ സമമായി ഹോമിക്കുന്നു. ഉറക്കംപോലും വിദ്വാന് ഒരഗ്നിഹോത്രയജ്ഞമാണ്. അതിനാൽ വിദ്വാൻ കർമ്മഹീനനാണ് എന്ന് കരുതരുത്. വാജസനേയ ഉപനിഷത്തിൽ "സർവ്വദാ സർവ്വാണി ഭൂതാനി വിചിന്വന്ത്യപി സ്വപത" (ഉറങ്ങുമ്പോൾ പോലും എപ്പോഴും സർവ്വഭൂതങ്ങളും യജ്ഞം ചെയ്യുന്നു) എന്നു പറയുന്നത് ശങ്കരൻ ഇവിടെ ഉദ്ധരിക്കുന്നു.

ഇവിടെ മനസ്സാണ് ഹോതാവ്. ജാഗ്രത്തിൽ ഉണർന്നിരിക്കുന്ന പ്രാണാഗ്നികളെ മുഴുവൻ ഉപസംഹരിച്ച് ബാഹ്യകരണങ്ങളെ അഗ്നിഹോത്രത്തിൽ ഹോമിച്ച് ബ്രഹ്മപ്രാപ്തിക്കായി മനസ്സു കാമിക്കുന്നതിനെ, സ്വർഗ്ഗപ്രാപ്തിക്കു കാമിച്ച് യജ്ഞം ചെയ്യുന്ന യജമാനനോട് തുലനം ചെയ്യുന്നു. ഉദാനൻ നിമിത്തമാണ് ഇഷ്ടഫലപ്രാപ്തി. മനസ്സിന്റെ സർവ്വക്രിയകളും, സ്വപ്നമെന്ന ക്രിയപോലും ഇല്ലാതാക്കി മനസ്സിനെ ബ്രഹ്മത്തിലേക്കു നയിക്കുന്നത് ഉദാനനാണ്. സുഷുപ്തിയിലാണ് ഈ ബ്രഹ്മാക്ഷരപ്രാപ്തി (മനസ്സെന്ന യജമാനന്റെ സ്വർഗ്ഗപ്രാപ്തി) നടക്കുന്നത്. വിദ്വാന്മാരുടെ ഉപരതി (ഇന്ദ്രിയഉപരതി) മുതൽ ഉണർച്ചവരെയുള്ള സുഷുപ്തിവരെ അവർ തങ്ങളുടെ യജ്ഞഫലം ഭുജിക്കുന്നുണ്ട്. എന്നാൽ, ഇത് വിദ്വാന്മാർക്കു മാത്രമല്ലല്ലൊ സംഭവിക്കുന്നത്. വിദ്വാനല്ലാത്തവനും ഇല്ലേ? അവനും സുഷുപ്തിയിൽ ആത്മസുഖമറിയുന്നുണ്ട്. എന്നാൽ ഉണരുമ്പോൾ അതിന്റെ ജ്ഞാനം അവനില്ലെന്നുമാത്രം. വിദ്വാനാണെങ്കിൽ സമാധിയിലും സുഷുപ്തിയിലും ജ്ഞാനത്തോടുകൂടി ആത്മസുഖമറിയുന്നു.

5. അത്രൈഷ ദേവഃ സ്വപ്നേ മഹിമാനമനുഭവതി.
യദ്യൃഷ്ടം ദൃഷ്ട മനുപശ്യതി ശ്രുതം ശ്രുതമേവാർത്ഥ
മനുശൃണോതി. ദേശദിഗന്തരൈശ്ചപ്രത്യനുഭൂതം
പുനഃ പുനഃ പ്രത്യനുഭവതി ദൃഷ്ടം ചാദൃഷ്ടം ച
ശ്രുതം ചാശ്രുതം ചാനുഭൂതം ചാനനു
ഭൂതം ച സച്ചാസച്ച സർവ്വം പശ്യതി സർവ്വഃ പശ്യതി

ഈ ദേവൻ സ്വപ്നാവസ്ഥയിൽ തന്റെ മഹിമാനം (വിഭൂതി) അനുഭവിക്കുന്നു. കണ്ടതിനെ വീണ്ടും കാണുന്നു. കേട്ടതിനെ വീണ്ടും കേൾക്കുന്നു. ദേശങ്ങളിലും ദിഗന്തങ്ങളിലും അനുഭവിച്ചതിനെ വീണ്ടുംവീണ്ടും അനുഭവിക്കുന്നു. കണ്ടതും കാണാത്തതും കേട്ടതും കേൾക്കാത്തതും അനുഭവിച്ചതും അനുഭവിക്കാത്തതും സത്തും അസത്തും സർവ്വവും കാണുന്നു. താൻതന്നെ സർവ്വവുമാകയാൽ (സർവ്വവും) കാണുന്നു.

രാത്രിക്കും പകലിനുമിടയിലുള്ള അന്തരാളമാണ് സന്ധ്യ. സൂര്യൻ തന്റെ രശ്മികളെ തന്നിലേക്കുതന്നെ ഉപസംഹരിക്കുന്ന വേള. ഇന്ദ്രിയങ്ങളെ മുഴുവൻ തന്നിലേക്കു ചുരുക്കിയ മനസ്സ്, രശ്മികളെ ചുരുക്കിയ സൂര്യനെപ്പോലെ സ്വന്തം വിഭൂതിയെ അറിയുന്ന സന്ധ്യാവസ്ഥയാണ് സ്വപ്നാവസ്ഥ. ആ അവസ്ഥയിൽ വിഷയി, വിഷയം (subject, object) എന്നീ ലക്ഷണങ്ങളോടുകൂടിയ അനേകം ആത്മഭാവങ്ങളെ ഗമിച്ചനുഭവിക്കാൻ മനസ്സിനു സാധിക്കുന്നു.

വാസ്തവത്തിൽ ആത്മാവ് സ്വപ്നവും കാണുന്നില്ല, ജാഗ്രദവസ്ഥയിലുള്ളതും കാണുന്നില്ല. ജാഗ്രദ് സ്വപ്നാവസ്ഥകൾ മനസ്സിന്റെ ഉപാധികൊണ്ട് തോന്നുന്നവ മാത്രമാണ്. അതിനാൽ മനസ്സിന്റെ ഈ വിഭൂത്യനുഭവം ആത്മാവിന്റേതല്ല എന്നും, മനസ്സിന്റേതന്നെ സ്വതന്ത്രാനുഭവമാണെന്നും വരുന്നു. സർവ്വേന്ദ്രിയങ്ങളും മനസ്സിൽ ലയിക്കുകയും, മനസ്സ് ലയിക്കാതിരിക്കുകയും ചെയ്യുന്ന "മനോമയാ"വസ്ഥയിലാണ് ഒരാൾ സ്വപ്നം കാണുന്നത്. (മനോമയ കോശത്താൽ ആവരണം ചെയ്യപ്പെട്ട ആനന്ദവിജ്ഞാനമയകോശങ്ങളുടെ ക്രിയയാണ് സ്വപ്നം)

ഈ ജന്മത്തിലും ജന്മാന്തരങ്ങളിലും കണ്ടതും കേട്ടതും അനുഭവിച്ചതും പരമാർത്ഥമായ സത്തും മരീചികപോലുള്ള അസത്തും സ്വപ്നാവസ്ഥയിൽ നാം കാണുന്നുണ്ട്. നമുക്ക് അവ വേർതിരിച്ചറിയാൻ സാധിക്കുന്നില്ല. വിദ്വാന് സാധിക്കുന്നുണ്ട്. ആരാണ് സ്വപ്നം കാണുന്നതെന്നതിന്റെ ഉത്തരമാണിത്.

6. സ യദാ തേജസാഭിഭൂതോ ഭവത്യത്രൈഷ ദേവഃ സ്വപ്നാന്ന പശ്യത്യഥ തദൈതസ്മിൻ ശരീര ഏതത്സുഖം ഭവതി.

ആ ദേവൻ (മനസ്സ്) തേജസ്സിനാൽ അഭിഭൂതമാവുമ്പോൾ അത് സ്വപ്നം കാണുന്നില്ല. അപ്പോൾ അതിന്റെ ശരീരത്തിൽ സുഖം അനുഭവപ്പെടുന്നു.

സൂര്യദേവന്റെ "പിത്ത"മെന്നു പേരുള്ള തേജസ്സുകൊണ്ട്, വാസനാജാലങ്ങളെല്ലാം തിരസ്കരിക്കപ്പെട്ട്, നാഡിയിൽ ശയിക്കുന്ന, കരണങ്ങൾ ഒതുക്കിയ മനസ്സ് ഉണങ്ങിയ വിറകിൽ അഗ്നിപോലെ, ശരീരത്തിൽ വിജ്ഞാനമയമായി ഇരിക്കുമ്പോൾ അതിനെ സുഷുപ്തി എന്നു പറയുന്നു. ദർശനദ്വാരങ്ങളെല്ലാം മൂടപ്പെട്ട ഈ അവസ്ഥയിൽ മനസ്സ് സ്വപ്നം കാണുന്നില്ല. (തേജസ്സുകൊണ്ടാണ് ദർശന ദ്വാരങ്ങൾ മൂടപ്പെട്ടിരിക്കുന്നത്) വിശേഷണങ്ങളൊന്നുമില്ലാത്ത നിരാബാധമായ ആനന്ദം വിജ്ഞാനമയമായ ശരീരത്തിൽ (വിജ്ഞാനമയകോശം) വ്യാപിക്കപ്പെട്ടിരിക്കുന്നു. പ്രസന്നമായ ഈ വിജ്ഞാനമയകോശമാണ് സുഖിക്കുന്നത്.

7. സ യഥാ സോമ്യ വയാംസി വാസോവൃക്ഷം
സംപ്രതിഷ്ഠന്തേ ഏവം ഹ വൈ തത്സർവ്വം
പര ആത്മനി സംപ്രതിഷ്ഠതേ.

**വൃക്ഷത്തിൽ വസിക്കുന്ന പക്ഷികൾ എപ്രകാരം അതിൽത്തന്നെ തിരിച്ചെത്തുന്നുവോ അതുപോലെ, ഹേ, സോമ്യ, ഇക്കാണുന്ന സർവ്വവും ആത്മാവിലേക്കു തിരിച്ചുപോകുന്നു.**

**ഇരതേടാൻ പുറത്തുപോയ കിളികൾ സന്ധ്യയ്ക്ക് താന്താങ്ങളുടെ കൂടുകളിലേക്കു മടങ്ങുന്നു. അവർ വാസസ്ഥാനങ്ങളായ വൃക്ഷങ്ങളിലാണ് വസിക്കുന്നത്, പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. അതുപോലെ ജന്മങ്ങളിലൂടെ പ്രപഞ്ച**



**ഭോഗാനുഭവത്തിനിറങ്ങിത്തിരിക്കുന്ന ഇന്ദ്രിയങ്ങളും മനസ്സും മറ്റും ഒടുവിൽ തിരിച്ചെത്തുന്ന പ്രതിഷ്ഠാസ്ഥാനം ആത്മാവുതന്നെയാണ്.**

8. പൃഥിവീ ച പൃഥിവീമാത്രാ ചാപശ്ചാപോമാത്രാം ച
തേജശ്ച തേജോമാത്രാ ച വായുശ്ച വായുമാത്രാ ചാകാശ
ശ്ചാകാശമാത്രാ ച ചക്ഷുശ്ച ദ്രഷ്ടവ്യം ച ശ്രോത്രം ച
ശ്രോത്രവ്യം ച ഘ്രാണം ച ഘ്രാതവ്യം ച രസശ്ച രസയി-
തവ്യം ച ത്വക് ച സ്പർശയിതവ്യം ച വാക് ച വക്ത-
വ്യം ച ഹസ്തൗ ചാദാതവ്യം ചോപസ്ഥശ്ചാനന്ദയി-
തവ്യം ച പായുശ്ച വിസർജ്ജയിതവ്യം ച പാദൗ ച
ഗന്തവ്യം ച മനശ്ചമന്തവ്യം ച ബുദ്ധിശ്ച ബോദ്ധവ്യം
ചാഹങ്കാരശ്ചാഹങ്കർത്തവ്യം ച ചിത്തം
ച ചേതയിതവ്യം ച തേജശ്ച വിദ്യോതയിതവ്യം
ച പ്രാണശ്ച വിധാരയിതവ്യം ച.

ഇക്കാണുന്ന സർവ്വവും ആത്മാവിലേക്കു തിരിച്ചുപോകുന്നു എന്ന് 7-ാം ശ്ലോകം പറഞ്ഞു. ആ 'സർവ്വ'ത്തിന്റെ ഒരു ലിസ്റ്റാണിത്. പൃഥിവിയും അതിന്റെ സൂക്ഷ്മതന്മാത്രയും, ആപസ്സും സൂക്ഷ്മതന്മാത്രയും, തേജസ്സും തേജസ്സിന്റെ സൂക്ഷ്മതന്മാത്രയും, വായുവും സൂക്ഷ്മതന്മാത്രയും, ആകാശവും സൂക്ഷ്മതന്മാത്രയും, നേത്രവും നേത്രത്തിനു വിഷയമായ സർവ്വദൃശ്യങ്ങളും, ശ്രോത്രവും അതിനു വിഷയമായ സർവ്വ വിഷയങ്ങളും, ഘ്രാണേന്ദ്രിയവും അതിനു വിഷയമായ സർവ്വഗന്ധങ്ങളും, രസവും അതിനു വിഷയമാകുന്ന സർവ്വവും, ത്വക്കും അതിനു വിഷയമായ സർവ്വസ്പർശവും, വാക്കും അതിനു പറയാവുന്ന സർവ്വ വിഷയവും കൈകളും അവകൊണ്ടു ഗ്രഹിക്കാവുന്ന സർവ്വവും, ജനനേന്ദ്രിയവും അതുകൊണ്ട് അനുഭവിക്കാവുന്ന സർവ്വ ആനന്ദവും, വിസർജ്ജനേന്ദ്രിയവും അതുകൊണ്ട് വിസർജ്ജിക്കാവുന്ന സർവ്വ വിസർജ്ജ്യങ്ങളും, കാലുകളും അവകൊണ്ടു ചെന്നെത്താവുന്ന സർവ്വദിക്കും, മനസ്സും അതുകൊണ്ടു മനനം ചെയ്യാവുന്ന സർവ്വ വിഷയങ്ങളും, ബുദ്ധിയും അതുകൊണ്ട് നിർണ്ണയിക്കാവുന്ന സർവ്വതും, അഹങ്കാരവും അതിന്റെ വിഷയങ്ങളും ചിത്തവും അതിന്റെ വിഷയങ്ങളും, തേജസ്സും അതുകൊണ്ട് വിദ്യോതിപ്പിക്കാവുന്ന സർവ്വവും പ്രാണനും അതുകൊണ്ട് നിലനിർത്താവുന്ന സർവ്വവും (ആത്മാവിൽ ചെന്നു ചേരുന്നവയാണ്).

അതിനുശേഷം ജലസൂര്യനെപ്പോലെ കർത്താവും ഭോക്താവുമായി ഉള്ളിലിരിക്കുന്ന ആത്മരൂപത്തെ പറയുന്നു.

9. ഏഷഹി ദ്രഷ്ടാ സ്പ്രഷ്ടാ ശ്രോതാ ഘ്രാതാ
രസയിതാമന്താ ബോദ്ധാ കർത്താ വിജ്ഞാനാത്മാ
പുരുഷഃ സ പരേതേക്ഷര ആത്മനി സംപ്രതിഷ്ഠതേ.

**ദ്രഷ്ടാവും, സ്പഷ്ടാവും ശ്രോതാവും ഘ്രാതാവും രസയിതാവും മന്താവും ബോദ്ധാവും കർത്താവും വിജ്ഞാനാത്മാവുമായ പുരുഷൻ പരമായ അക്ഷരമായി ആത്മാവിൽ പ്രതിഷ്ഠിതനായിരിക്കുന്നു.**

10. പരമേവാക്ഷരം പ്രതിപദ്യതേ സ യോഹ വൈ
    തദച്ഛായ മശരീരമലോഹിതം ശുഭ്രമക്ഷരം
    വേദയതേ യസ്തു സോമ്യ. സ സർവ്വജ്ഞഃ സർവ്വോ
    ഭവതി. തദേവശ്ലോകഃ

ഛായയില്ലാത്തതും ശരീരമില്ലാത്തതും നിറമില്ലാത്തതും ശുഭ്രവുമായ അക്ഷരത്തെ അറിയുന്നവൻ ആ പരമായ അക്ഷരത്തെത്തന്നെ പ്രാപിക്കുന്നു. അവൻ സർവ്വജ്ഞനായി ഭവിക്കുന്നു; സർവ്വവുമായി ഭവിക്കുന്നു. അവിദ്യയാണ് സർവ്വജ്ഞതയ്ക്കു വിഘാതമായിരുന്നത്. അവിദ്യ നീങ്ങി വിദ്യ പ്രകാശിക്കുമ്പോൾ ഒരാൾ സർവ്വജ്ഞനാകുന്നു; സർവ്വവുമാകുന്നു.

11. വിജ്ഞാനാത്മാ സഹ ദേവൈശ്ച സർവ്വൈഃ
    പ്രാണാ ഭൂതനി സംപ്രതിഷ്ഠന്തി യത്ര
    തദക്ഷരം വേദയതേ യസ്തു സോമ്യ
    സ സർവ്വജ്ഞഃ സർവ്വമേവാവിവേശേതി.

വിജ്ഞാനാത്മാവ് സർവ്വ ദേവന്മാരോടുംകൂടി (ഇന്ദ്രിയങ്ങൾ) പ്രാണങ്ങ ളോടും. പഞ്ചഭൂതങ്ങളോടുംകൂടി ഏതൊന്നിൽ പ്രതിഷ്ഠിച്ചിരിക്കുന്നുവോ ആ അക്ഷരത്തെ അറിയുന്നവൻ സർവ്വജ്ഞനായി, സർവ്വത്തിലും പ്രവേശിക്കുന്നു (ആവേശിക്കുന്നു) ശങ്കരാചാര്യർ സർവ്വജ്ഞനായിരുന്നു എന്നും, അദ്ദേഹത്തിന് ഏതു ശരീരത്തിലും പ്രവേശിക്കാൻ സാധിച്ചിരുന്നു എന്നും ഐതിഹ്യങ്ങൾ പറയുന്നു. ഈ അർത്ഥത്തിലായിരിക്കണം അതെന്നാണ് കരുതേണ്ടത്.

## പഞ്ചമപ്രശ്നം

1. അഥ ഹൈനം ശൈബ്യഃ സത്യകാമഃ പപ്രച്ഛഃ
   സ യോ ഹ വൈ തദ് ഭഗവൻ മനുഷ്യേഷു പ്രായ-
   ണാന്തമോങ്കാരമഭിധ്യായീത, കതമം വാവ
   സ തേന ലോകം ജയതീതി.

പിന്നീട് ശിബിപുത്രനായ സത്യകാമൻ ചോദിച്ചു: 'ഭഗവാനേ, മരണംവരെ ഓങ്കാരത്തെ ഉപാസിക്കുന്നവൻ ഏതു ലോകത്തെയാണ് അതിനാൽ ജയിക്കുന്നത്?'

2. തസ്മൈ സ ഹോവാചം ഏതദ്വൈസത്യകാമ
   പരം ചാപരം ച ബ്രഹ്മ യ ദോങ്കാരഃ തസ്മാദ്വി-
   ദ്വാനേതേനൈവായതനേനൈകതരമന്വേതി.

"ഹേ സത്യകാമാ, അപരബ്രഹ്മവും പരബ്രഹ്മവും ഓങ്കാരമാണ്. അതിനാൽ വിദ്വാൻ ഓങ്കാര ഉപാസനകൊണ്ട് ഇവയിലൊന്നിനെ പ്രാപിക്കുന്നു.

പുരുഷനെന്നു വിളിക്കുന്ന പരമായ അക്ഷരമായ സത്യവും പ്രാണനെന്നു വിളിക്കുന്ന പ്രഥമജാതനും ഓങ്കാരമാണ്. അവയുടെ പ്രതീകമാണ് ഓങ്കാരം. പരബ്രഹ്മം ശബ്ദാദികളായ ഉപലക്ഷണങ്ങളാൽ ഗ്രഹിക്കാവതല്ല. അത് അതീന്ദ്രിയമാണ്. വിഷ്ണുവിൻെറ പ്രതിമയെവച്ച് ഭക്ത്യാവേശിത ബ്രഹ്മഭാവത്തോടുകൂടി



അതിനെ ധ്യാനിക്കുന്നവർക്ക് അതിൻെറ പ്രസാദത്താൽ പരബ്രഹ്മം പ്രാപിക്കാനാവുന്നതുപോലെ ഓങ്കാരധ്യാനത്താൽ പരബ്രഹ്മപ്രാപ്തിയുണ്ടാവുന്നു. ഇതുപോലെത്തന്നെ അപരബ്രഹ്മവും ഓങ്കാരധ്യാനത്താൽ പ്രാപ്തമാവുന്നു.

3. സ യദ്യേക മാത്രമഭിധ്യായീത സ തേനൈവ
   സംവേദിതസ്തൂർണ്ണമേവ ജഗത്യാമഭിസംപദ്യ-
   തേ. തമൃചോ മനുഷ്യലോകമുപനയന്തേ
   സ തത്ര തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ സമ്പന്നോ
   മഹിമാനമനുഭവതി.

പ്രണവത്തിൻെറ ഏകമാത്ര (അ) മാത്രം ഉപാസിക്കുന്നവൻ ജഗത്തിൽത്തന്നെ എത്തുന്നു. ഋക്കുകൾ അവനെ മനുഷ്യലോകത്തിലേക്കു നയിക്കുന്നു. അവിടെ തപസ്സുകൊണ്ടും ബ്രഹ്മചര്യംകൊണ്ടും ശ്രദ്ധകൊണ്ടും സമ്പന്നനായ അവൻ മഹിമാനങ്ങളെ അനുഭവിക്കുന്നു. അനേകം ജന്മങ്ങൾ മനുഷ്യനായി തപസ്സും ശ്രദ്ധയും ബ്രഹ്മചര്യവുമുള്ള വിദ്വാനായി അവൻ ജനിക്കുന്നു. അകാരം ഋഗ്വേദത്തെയും ഭൂലോകത്തെയും പ്രതിനിധാനം ചെയ്യുന്നു. ഈ യാത്ര "വൈശ്വാനര"നാണ്.

4. അഥ യദി ദ്വിമാത്രേണ മനസി സംപദ്യതേ
   സോ f ന്തരിക്ഷം യജുർഭിരുന്നീയതേ സോമലോകം.
   സോമലോകേ വിഭൂതിമനുഭൂയ പുനരാവർത്തതേ.

രണ്ടാമത്തെ മാത്രയായ ഉകാരത്തെ ഉപാസിക്കുന്നവൻ മനസ്സുമായി താദാത്മ്യം പ്രാപിച്ച് യജുസ്സിനാൽ സോമലോകത്തെ പ്രാപിക്കുന്നു. അവിടെ അനുഭൂതികൾ നുകർന്ന് വിഭൂതികൾ ഭുജിച്ച് ഭൂമിയിലേക്കുതന്നെ മടങ്ങിവരുന്നു. ഭൂസ്വർല്ലോകങ്ങൾക്ക് ഇടയിലുള്ള അന്തരീക്ഷമാണ് സോമലോകം. അതിനാൽ ഭൂലോകത്തിൻെറ ആകർഷണസീമയിലാണത്. പുനരാവൃത്തി സുനിശ്ചിതമാണ്. ഉകാരം യജുർവ്വേദത്തെയും ഭുവർല്ലോകത്തെയും പ്രതിനിധാനം ചെയ്യുന്നു. ഈ മാത്ര തൈജസമാണ്.

5. യഃ പുനരേതം ത്രിമാത്രേണോം മിത്യേതേനൈ
   വാക്ഷരേണ പരം പുരുഷമഭിധ്യായീത സ തേ
   ജസിസൂര്യേസമ്പന്നഃ യഥാ പാദോദരസ്ത്വചാ
   വിനിർമുച്യത ഏവം ഹ വൈ സ പാപ്മനാ
   വിനിർമുക്തഃ സ സാമഭിരുന്നീയതേ ബ്രഹ്മലോ-
   കം. സ ഏതസ്മാജ്ജീവഘനാത് പരാത്പരം
   പുരിശയം പുരുഷമീക്ഷതേ തദേതൗ.
   ശ്ലോകൗ ഭവതഃ

**പരമപുരുഷനെ ഓങ്കാരത്തിലെ മൂന്നു മാത്രകൊണ്ട് ഉപാസിക്കുന്നവൻ തൈജസമായ സൂര്യനിലെത്തുന്നു. പാമ്പ് വളയൂരുംപോലെ അവൻ സർവ്വ പാപമുക്തനാവുന്നു. സാമത്താൽ അവൻ ബ്രഹ്മലോകം പ്രാപിക്കുന്നു. ജീവ**

ഘനത്താൽ പരാത്പരനും, പുരിയിൽ ശയിക്കുന്നവനുമായ പുരുഷനെ ദർശിക്കുന്നു.

സൂര്യാന്തർഗ്ഗതമായ പുരുഷനെ ഓങ്കാരം പ്രതിനിധീകരിക്കുന്നു. സർവ്വ ചരാചര ശരീരങ്ങളിലും ശയിക്കുന്ന ആത്മാവും അതുതന്നെ. പ്രപഞ്ചപ്പാലാഴിയിൽ ശയിക്കുന്ന വിഷ്ണുവും പുരശായിയായ പുരുഷൻ. സൂര്യലോകം പുനരാവൃത്തിരഹിതമാകയാൽ അവിടെ എത്തിയവന് മടക്കമില്ല. എങ്കിലും പലപ്പോഴും മഹാപുരുഷന്മാർ പുനരവതരിക്കുന്നതായി കാണുന്നു. ഇത് എങ്ങനെ, എന്തുകൊണ്ട്? "ത്യജേദേകം കുലസ്യാർത്ഥേ" (മഹാഭാരതം ഉദ്യോഗപർവ്വം 37-17) ആ മഹാപുരുഷന്മാർ കുലത്തിന്റെ നന്മയ്ക്കായി ഓങ്കാരത്തിന്റെ ഒരു മാത്രയെ ത്യജിച്ച് സ്വേച്ഛയാ പുനരവതരിക്കുകയാണ്. എന്തുകൊണ്ട് ജീവഘനനെന്നു പറയുന്നു? സർവ്വജീവജാലങ്ങളിലും അവൻ സൂത്രാത്മാവായിരിക്കുന്നു. സർവ്വ ജീവജാലങ്ങളും സൂക്ഷ്മരൂപത്തിൽ അവനിലും ഇരിക്കുന്നു.

സ ഹ്യന്തരാത്മാലിംഗരൂപേണ സർവ്വഭൂതാനാം
തസ്മിൻ ഹി ലിംഗാത്മനിസംഹതാഃ സർവ്വേജീവാഃ
തസ്മാത് ജീവഘനഃ (ശങ്കരൻ)

6. തിസ്രോ മാത്രാ മൃത്യുമത്യഃ പ്രയുക്താ
അന്യോന്യ സക്താ അനവിപ്രയുക്താഃ
ക്രിയാസു ബാഹ്യാഭ്യന്തരമദ്ധ്യമാസു
സമ്യക് പ്രയുക്താസു ന കമ്പതേ ജ്ഞഃ

ഈ മൂന്നു മാത്രകളും മൃത്യുവാൽ പരിമിതമാണ്. അവയെ പരസ്പരാസക്തിയോടെ ഇണക്കിനിർത്തി ബാഹ്യവും ആഭ്യന്തരവും മദ്ധ്യമവുമായ ക്രിയകളിലെല്ലാം ഉപയോഗിക്കുന്നപക്ഷം വിദ്വാൻ ഒരിക്കലും കമ്പിതനാവുകയില്ല.

ബാഹ്യാഭ്യന്തര മദ്ധ്യങ്ങൾ ജാഗ്രദി, സുഷുപ്തി, സ്വപ്നാവസ്ഥകളാണ്. ഈ മൂന്നവസ്ഥകളിലെ ഓങ്കാര മാത്രകളെ അറിഞ്ഞുപാസിക്കുന്നവൻ സർവ്വവും താനെന്നും സർവ്വത്തിലും താനെന്നും അറിയുന്നു. അവൻ പിന്നെ എവിടെനിന്ന് എങ്ങോട്ടു പോകും? ഭൂർഭുവർസ്വർല്ലോകങ്ങൾ ഒന്നായിക്കഴിഞ്ഞാൽ ഒന്നിൽ നിന്നൊന്നിലേക്ക് യാത്രയുണ്ടോ?

7. ഋഗ്ഭിരേതം യജുർഭിരന്തരിക്ഷം
സാമഭിര്യത്തത് കവയോ വേദയന്തേ
തമോങ്കാരേണൈവായതനേനാന്വേതി വിദ്വാൻ
യത്തച്ഛാന്തമജരമമൃതമഭയം പരം ചേതി.

ഋക്കുകളാൽ ഈ ലോകവും യജുസ്സിനാൽ അന്തരിക്ഷവും സാമത്താൽ കവികളുടെ ലോകവും അറിയപ്പെടുന്നു. ഓങ്കാരംകൊണ്ടുമാത്രമാണ് വിദ്വാൻ ശാന്തവും അജരവും അമൃതവും അഭയവുമായ പരലോകത്തെ നേടുന്നത്.

വാർദ്ധക്യമോ, മരണമോ, സുഖദുഃഖങ്ങളോ സ്പർശിക്കാത്ത ഈ ലോകത്തെത്തന്നെയാണ് ഗൗതമബുദ്ധനും അന്വേഷിച്ചതും കണ്ടെത്തിയതും!

## ഷഷ്ഠപ്രശ്നം

1. അഥ ഹൈനം സുകേശാ ഭാരദ്വാജഃ പപ്രച്ഛ. ഭഗവൻ
ഹിരണ്യനാഭഃ കൗസല്യോ രാജപുത്രോ മാമുപേത്യൈതം
പ്രശ്നമപൃച്ഛത. ഷോഡശകലം ഭാരദ്വാജപുരുഷം വേത്ഥ
തമഹം കുമാരമബ്രുവം നാഹമിമം വേദയദ്യഹമിമമവേ
ദിഷം കഥം തേ നാവക്ഷ്യമിതി സമൂലോ വാ ഏഷപരിശുഷ്യതി
യോ ƒ നൃതമഭിവദതി തസ്മാന്നാർഹാമ്യനൃതം വക്തും. സ തൂഷ്ണീം
രഥമാരുഹ്യപ്രവവ്രാജ. തം ത്വാം പൃച്ഛാമി കാസൗ പുരുഷ ഇതി.

ഭരദ്വാജപുത്രനായ സുകേശൻ ചോദിച്ചു: "ഭഗവാൻ കോസലരാജ്യത്തെ രാജപുത്രനായ ഹിരണ്യനാഭൻ എന്നോട് ഭാരദ്വാജാ, താങ്കൾക്ക് ഷോഡശകലയുള്ള പുരുഷനെ അറിയാമോ എന്നു ചോദിച്ചു. 'എനിക്കറിയില്ല. അറിയുമായിരുന്നെങ്കിൽ ഞാൻ നിന്നോട് പറഞ്ഞേനെ' എന്ന് ഞാൻ പറഞ്ഞു. അനൃതം പറഞ്ഞവൻ സമൂലം ശോഷിച്ചുപോകുമല്ലോ. അതിനാൽ ഞാൻ അനൃതം പറകയില്ല. അവൻ നിശ്ശബ്ദനായി രഥാരൂഢനായി ഗമിച്ചു. അവനുവേണ്ടി ഞാൻ ചോദിക്കുന്നു. ആ പുരുഷൻ എവിടെയാണ്? പ്രപഞ്ചത്തിന്റെ മൂലം (ആദി) തേടിയുള്ള വിജ്ഞാനശാഖ പരമശ്രേയസ്സിലേക്കു നയിക്കുന്നു എന്നത് സർവ്വോപനിഷത്തുക്കളുടെയും നിശ്ചിതാർത്ഥമാണ്. സുഷുപ്തികാലത്ത് പ്രലയത്തിലെന്നപോലെ നിഷ്കലനായ പുരുഷനിൽനിന്നാണ് പ്രഭവത്തിൽ സകലനായ പുരുഷൻ ഉത്ഭവിക്കുന്നത്. അപ്രകാരം 16 കലകളോടുകൂടിയ സകല പുരുഷനെയാണ് ക്ഷത്രിയനായ കോസലരാജകുമാരന് അറിയേണ്ടത്.

2. തസ്മൈ സ ഹോവാച. ഇഹൈവാന്തഃ ശരീരേസോ
മ്യ സ പുരുഷോയസ്മിന്നേതാഃ ഷോഡശാകലാഃ പ്രഭ
വന്തീതി.

"ഇവിടെ ഈ ശരീരത്തിനകത്താണ് ഹേ, സോമ്യ, ഷോഡശകലകളോടുകൂടിയ പുരുഷൻ പ്രഭവിക്കുന്നത്." പ്രാണാദികലകളോടുകൂടിയ ഈ പുരുഷൻ അവിദ്യാജന്യമാണ്. കലകളെ പഠനസൗകര്യാർത്ഥം നിഷ്കലപുരുഷനിൽ നാം ആരോപിക്കയാണ്. കലകൾ പ്രഭവിക്കയും സ്ഥിതിചെയ്കയും പ്രലയിക്കയും ചെയ്യുന്നതായി തോന്നുന്നു. ഭ്രാന്തചിത്തന്മാർ മാത്രമാണ് അഗ്നിതട്ടുമ്പോൾ നെയ്യ് ഉരുകുന്നപോലെയോ ഘടാദികൾപോലെയോ ചൈതന്യം പ്രതിക്ഷണം വരികയും പോകയും നശിക്കയും ചെയ്യുന്നു എന്നു കരുതുന്നത്. ചൈതന്യം അഥവാ ബോധം സദാ ഉണ്ട്. ശൂന്യവാദികളായ മറ്റുചിലർ കരുതുന്നു അതിനെ (ചൈതന്യത്തെ—ബോധത്തെ) നിരോധിച്ചാൽ ശൂന്യാവസ്ഥയാണെന്ന്. മറ്റു ചിലർ ഘടാദികളായ വിഷയങ്ങൾ നിത്യമായ ആത്മാവിൽ ഇടയ്ക്കിടെ വരികയും നശിച്ചുപോകയും ചെയ്യുന്നു എന്നു വിചാരിക്കുന്നു. ലോകായതന്മാർ ചൈതന്യം ഭൂതധർമ്മമാണെന്ന് കരുതുന്നു. ഏറ്റക്കുറച്ചിലില്ലാത്ത ചൈതന്യം (ബോധം എന്നും) ആത്മാവുതന്നെയാണ്, നാമരൂപാദി ഉപാധികളാൽ അത് അവ ഭാസിക്കുന്നു എന്നുമാത്രം. സത്യം ജ്ഞാനമനന്തം ബ്രഹ്മഃ പ്രജ്ഞാനം ബ്രഹ്മ

വിജ്ഞാനമാനന്ദം ബ്രഹ്മ, വിജ്ഞാനഘനമേവ മുതലായ ശ്രുതിവാക്യങ്ങൾ നോക്കുക. ചൈതന്യസ്വരൂപത്തിന് വ്യഭിചാരിത്വമില്ല. മറ്റെല്ലാ വസ്തുക്കളും നാമരൂപങ്ങളിൽ മാറ്റം വരുന്നതിനാൽ വ്യഭിചാരമുള്ളവയാണ്. അതിനാൽ ഏതെല്ലാം വസ്തുക്കളെ ഏതെല്ലാം നാമരൂപങ്ങളിൽ നാം ഗ്രഹിച്ചാലും ആ ഗ്രഹണം ചൈതന്യത്തിൻെറ (ബോധത്തിൻെറ) അവ്യഭിചാരിത്വത്തെ തെളിയിക്കുന്നു. ഒരു വസ്തുവുണ്ട്, പക്ഷേ, അതിനെ അറിയാൻ സാദ്ധ്യമല്ല എന്നു പറയുന്നത് "രൂപം ദർശിക്കാം. പക്ഷേ, കണ്ണില്ല" എന്നു പറയുമ്പോലെയാണ്. ജ്ഞാനം ഉണ്ടായിട്ട്, അതിനു വിഷയമായ വസ്തു ഇല്ലാതിരിക്കുക എന്നൊരു അവസ്ഥ ഉണ്ടാകാം. എന്നാൽ, ഒരു വസ്തു ഉള്ളകാലംവരെ, അതിൻെറ ജ്ഞാനം ഇല്ലാതാവുന്നില്ല. ജ്ഞാനം ഇല്ലെങ്കിൽ ജ്ഞേയം ഉണ്ടാവുകയില്ല. സുഷുപ്തിയിൽ നാം ഇതനുഭവിക്കുന്നുണ്ട്. ജ്ഞേയത്തെ പ്രകാശിപ്പിക്കുന്നതിനാൽ പ്രകാശമാണ്. ജ്ഞേയം ഇല്ല എന്നതുകൊണ്ട് അതിനെ പ്രകാശിപ്പിക്കുന്ന ചൈതന്യം ഇല്ല എന്നു പറയാവതല്ല. സുഷുപ്തിയിൽ ഒരു വസ്തുവും പ്രകാശിപ്പിക്കപ്പെടുന്നില്ലെങ്കിലും ജ്ഞാനം (ചൈതന്യം—ബോധം) അവിടെയുണ്ട്. വൈനാശികന്മാർ പറയുന്നതുപോലെ അവിടെ 'ശൂന്യത'യല്ല. പ്രകാശം നശിച്ചുപോകുന്നില്ല. "ജ്ഞേയമായ സർവ്വ വസ്തുക്കളുടെയും അഭാവം" എന്ന ജ്ഞാനം അഥവാ ശൂന്യതയെക്കുറിച്ച ജ്ഞാനം തങ്ങൾക്ക് സുഷുപ്തി, സമാധി അവസ്ഥകളിലാണ് കിട്ടുന്നതെന്ന വസ്തുത വിസ്മരിച്ചിട്ടാണ് ശൂന്യവാദികൾ സുഷുപ്തി, സമാധികളെ ശൂന്യതയെന്നു പറയുന്നത്. സുഷുപ്തിയിലും ജ്ഞാനമുണ്ടെന്ന് അവർതന്നെ അംഗീകരിക്കുന്നുമുണ്ട്. പ്രാണാദികലകൾക്കു കാരണം പുരുഷനാണ്. ഒരു വെറും ശരീരത്തിൽ പരിച്ഛിന്നനായി കലകൾക്കു കാരണമായി ഭവിക്കുന്ന ജീവാത്മാവല്ല പുരുഷൻ. കലയാണ് ശരീരത്തിനു കാരണമെന്നിരിക്കെ ശരീരത്തിലിരിക്കുന്ന പുരുഷനാണ് പരമപുരുഷനെന്ന് ധരിക്കുകവയ്യ. പ്രാണാദികലകളാൽ നിർമ്മിതമായ ശരീരം പുരുഷനിൽ നിന്നു പ്രഭവിക്കുന്നു.

[പരമപുരുഷൻ—ചിദാകാശം—കലകൾ—ശരീരം.]

3. സ ഈക്ഷാംചക്രേ. കസ്മിന്നഹമുത്ക്രാന്ത ഉത്
ക്രാന്തോ ഭവിഷ്യാമി കസ്മിന്വാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമിതി.

അവൻ ചിന്തിച്ചു. "ആരുടെ ഉത്ക്രാന്തികൊണ്ടാണ് ഞാൻ ഉത്ക്രാന്തി ചെയ്യുന്നത്? ആരുടെ പ്രതിഷ്ഠയാലാണ് ഞാൻ പ്രതിഷ്ഠിക്കപ്പെടുന്നത്?"

ഷോഡശകലകളോടുകൂടിയ ജീവാത്മപുരുഷൻ മൂന്നു വിഷയങ്ങളെക്കുറിച്ചു ചിന്തിക്കുന്നു. ഒന്നാമത് സൃഷ്ടി. ഞാനും ഈ പ്രപഞ്ചവും എങ്ങനെ, എന്ന്, എപ്പോൾ ഉണ്ടായി? രണ്ടാമത് ഫലം. ഈ സൃഷ്ടിയുടെ (പ്രപഞ്ചത്തിൻെറയും എൻെറയും) അന്തിമവിധി എന്ത്? മൂന്നാമത് ക്രമം. ഈ സർഗ്ഗത്തിൻെറ ക്രമം എന്ത്—ആദ്യം ഉണ്ടായത് എൻെറ ബോധമോ പ്രപഞ്ചമോ? കോഴിയോ മുട്ടയോ? ബീജമോ വൃക്ഷമോ? ജ്ഞാതാവോ ജ്ഞേയമോ ജ്ഞാനമോ? ഈ ചിന്തയുടെ ഫലമാണ് സർവ്വ വിദ്യയും. അപരാവിദ്യയും പരാവിദ്യയും ഈ ചിന്തയിൽനിന്ന് ജനിക്കുന്നു. അദ്വൈതാവസ്ഥയിൽ ഇത്തരം ചിന്തയൊന്നുമില്ല. അതിനാൽ, ശാസ്ത്രഗ്രന്ഥങ്ങളും സ്മൃതികളും ശ്രുതികളും പിൻതലമുറയ്ക്കായി



രചിക്കണമോ വേണ്ടയോ എന്ന ചോദ്യംപോലും ഇല്ല. ഗ്രന്ഥരചയിതാവും ഗ്രന്ഥം വായിക്കുന്നവനുമെന്ന വ്യത്യാസം അദ്വൈതാവസ്ഥയിൽ ഇല്ല. പിതാവും പുത്രനും, ഭൂതവും ഭാവിയും എന്ന വ്യത്യാസവുമില്ല. അതിനാൽ അദ്വയബ്രഹ്മത്തിൽനിന്ന് ഉറന്നൊഴുകുന്ന സർഗ്ഗപ്രക്രിയയ്ക്ക് സ്വയം പൂർണ്ണമായ ഒന്നിൻെറ ആന്തരസ്വഭാവമെന്നല്ലാതെ മറ്റൊരു പ്രയോജനവും കാണുകവയ്യ.

4. സ പ്രാണമസൃജത പ്രാണാച്ശ്രദ്ധാം ഖം വായുർ
ജ്യോതിരാപഃ പൃഥിവീന്ദ്രിയം മനോഽന്നമന്നാ
ദ്വീര്യം തപോ മന്ത്രാഃ കർമ്മ ലോകാലോകേഷു ച നാമ ച.

അവനിൽനിന്ന് പ്രാണൻ സ്രവിച്ചു. പ്രാണനിൽനിന്ന് ക്രമത്തിൽ ശ്രദ്ധ, ഖം, വായു, ജ്യോതിസ്സ്, ആപസ്സ്, പൃഥിവി, ഇന്ദ്രിയങ്ങൾ, മനസ്സ്, അന്നം, വീര്യം, തപസ്സ്, മന്ത്രം, കർമ്മം, ലോകങ്ങൾ, നാമങ്ങൾ എന്നിവയുണ്ടായി. തിമിരം ബാധിച്ചവൻ ഒന്നിനെ രണ്ടായിക്കാണുന്നതുപോലെയോ സ്വപ്നത്തിൽ പല വസ്തുക്കളെ ദർശിക്കുന്നതുപോലെയോ പുരുഷനിൽ ഇപ്രകാരം കലകൾ ഉണ്ടായി. പ്രാണൻ മുതൽ നാമം വരെയുള്ള കലകൾ ഷോഡശകലകളാണ്.

5. സ യഥേമാ നദ്യഃ സ്പന്ദമാനാഃ സമുദ്രായണാഃ സമുദ്രം
പ്രാപ്യാസ്തം ഗച്ഛന്തി ഭിദ്യേതേ താസാം നാമരൂപേ
സമുദ്ര ഇത്യേവം പ്രോച്യതേ. ഏവമേവാസ്യ പരിദ്ര-
ഷ്ടുരിമാഃ ഷോഡശകലാഃ പുരുഷായണാഃ പുരുഷം.
പ്രാപ്യാസ്തം ഗച്ഛന്തി ഭിദ്യേതേ ചാസാം നാമരൂ-
പേ പുരുഷ ഇത്യേവം പ്രോച്യതേ സ ഏഷോഽക
ലോഽമൃതോ ഭവതി തദേഷ ശ്ലോകഃ

സ്പന്ദിക്കുന്ന നദികൾ എപ്രകാരം സമുദ്രായണം ചെയ്ത് അതിൽ തങ്ങളുടെ നാമരൂപങ്ങളെ ത്യജിച്ച് 'സമുദ്ര'മായിത്തീരുന്നുവോ അതുപോലെ സർവ്വ സാക്ഷിയായ പുരുഷൻെറ ഷോഡശകലകൾ പുരുഷായണം ചെയ്ത് നാമരൂപങ്ങൾ നഷ്ടമായി പുരുഷനായിത്തീരുന്നു. ഇപ്രകാരം അറിയുന്നവൻ അകലനും, അമൃതനുമായിത്തീരുന്നു.

പുരുഷായണം, സമുദ്രായണം എന്നീ വാക്കുകൾ ശ്രദ്ധിക്കുക. പുരുഷനിലേക്ക് അയനം ചെയ്യുന്ന കലകൾ പുരുഷായനികളും സമുദ്രത്തിലേക്ക് അയനം ചെയ്യുന്ന നദികൾ സമുദ്രായനികളുമാണ്. സൗരായണി സൂര്യനിലേക്ക് അയനം ചെയ്യുന്നവനും കാത്യായനൻ കാത്തേ (പഴയ ചൈനയുടെ പേര്) അയനം ചെയ്യുന്നവനും ഗാർഗ്ഗ്യായനൻ ഗർഗ്ഗമലയിലേക്ക് അയനം ചെയ്യുന്നവനും ആണെന്നതുപോലെ നസ്രത്തിലേക്ക് അയനം ചെയ്യുന്നവനെ കേരളീയർ വിളിച്ച പേരാണ് നസരായണി എന്നത് (നസ്രാണി). ഇത് കളിയാക്കി വിളിക്കുന്ന പേരല്ല. ബഹുമതിയോടെ വിളിക്കുന്ന പേരാണ്. വാക്കുകളുടെ ആദിമമായ അർത്ഥം പരിശോധിച്ചാൽ പല തെറ്റിദ്ധാരണകളും നീങ്ങും.

6. അരാ ഇവ രഥനാഭൗ കലായസ്മിൻ പ്രതിഷ്ഠിതാഃ
തം വേദ്യം പുരുഷം വേദയഥാമാ വോ മൃത്യുഃ പരിവ്യഥാ ഇതി.

രഥചക്രത്തിൻെറ നാഭിയിൽ അരങ്ങളെന്നപോലെ ഏതൊന്നിൽ കലകൾ പ്രതിഷ്ഠിച്ചിരിക്കുന്നുവോ ആ പുരുഷനെ അറിഞ്ഞാൽ മൃത്യുവെക്കുറിച്ചുള്ള വ്യഥ ഇല്ലാതാവും.

7. താൻ ഹോവാ ചൈ താവദേവാഹമേതത്പരം
ബ്രഹ്മ വേദ നാതഃ പരമസ്തീതി.

"എനിക്ക് ഇത്രയേ പരബ്രഹ്മത്തെക്കുറിച്ച് അറിയാവൂ. ഇതിൽ പരമായി ഒന്നുമില്ല" എന്ന് അവൻ (പിപ്പലാദൻ) പറഞ്ഞു.

8. തേ തമർച്ചയന്തസ്ത്വം ഹി നഃ പിതായോ$f$-
സ്മാകമവിദ്യായാഃ പരം പാരം താരയസീതി
നമഃ പരമ ഋഷിഭ്യോ നമഃ പരമ ഋഷിഭ്യഃ

അവനെ അർച്ചിച്ചുകൊണ്ട് അവർ പറഞ്ഞു: "അവിടുന്ന് ഞങ്ങളെ അവിദ്യയുടെ അപ്പുറത്തേക്ക് തരണം ചെയ്യാൻ സഹായിച്ച പിതാവാണ്. പരമ ഋഷിമാർക്ക് നമസ്കാരം. പരമ ഋഷിമാർക്ക് നമസ്കാരം." ശിഷ്യന്മാരിൽ വിദ്യകൊണ്ട് ബ്രഹ്മശരീരം ജനിപ്പിച്ചതുകൊണ്ടാണ് ഗുരു അവരുടെ പിതാവായിത്തീരുന്നത്. നിത്യവും അജരവും അമരവും അഭയവുമായ ബ്രഹ്മശരീരം നല്കിയ ഗുരു അനിത്യമായ മർത്ത്യശരീരം നല്കിയ പിതാവിനെക്കാൾ മേലെയാണ്. ജന്മജരാമരണ രോഗ ദുഃഖാദികൾ ഗ്രസിക്കുന്ന അപാരമായ അവിദ്യാമഹോദധിയെ വിദ്യാപ്ലവത്താൽ തരണം ചെയ്യിച്ച പരമപിതാവാണ് ഗുരു. പുനരാവൃത്തിലക്ഷണമായ സംസാര മഹോദധിയിൽനിന്ന് മോക്ഷമെന്നു പേരുള്ള കരയിലേക്ക് തൻെറ "തിരുനാവാ" കൊണ്ട് ശിഷ്യനെ നയിക്കുന്ന താരകബ്രഹ്മമാണ് ഗുരു. അത്തരം പരമഋഷിയായ ഗുരുവിന് വീണ്ടുംവീണ്ടും നമോവാകം ചൊല്ലിക്കൊണ്ട് പ്രശ്നോപനിഷത്ത് അവസാനിക്കുന്നു.

ഓം. തത് സത്.

# ഭാഗം 4

# പ്രജ്ഞാവൈശാഖം

# ഉള്ളടക്കം



# മാണ്ഡൂക്യ ഉപനിഷത്തും കാരികയും

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ
ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ
സ്ഥിരൈരങ്ഗൈസ്തുഷ്ടവാംസസ്തനൂഭിഃ
വ്യശേമ ദേവഹിതം യദായുഃ
സ്വസ്തിന ഇന്ദ്രോ വൃദ്ധശ്രവാഃ
സ്വസ്തിനഃ പൂഷാ വിശ്വദേവാഃ
സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമിഃ
സ്വസ്തി നോ ബൃഹസ്പതിർദ്ദധാതു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## മംഗളശ്ലോകം.

പ്രജ്ഞാനംശു പ്രതാനൈഃസ്ഥിരചരനികര
വ്യാപിർഭിർവ്യാപ്യലോകാൻ
ഭുക്ത്വാ ഭോഗാൻ സ്ഥവിഷ്ഠാൻ പുരപി ധിഷ
ണോദ് ഭാസി താൻ കാമജന്യാൻ
പീത്വാ സർവ്വാൻ വിശേഷാൻ സസ്വപിതിമധുരഭുങ്
മായയാ ഭോജയനോ
മായാ സംഖ്യാ തുരീയം പരമമൃതമജം
ബ്രഹ്മയത്തന്നതോഽസ്മി.
യോ വിശ്വാത്മാ വിധിജവിഷയാൻ പ്രാശ്യ
ഭോഗാൻ സ്ഥവിഷ്ഠാൻ
പശ്ചാച്ചാന്യാൻ സ്വമതിവിഭവാൻ ജ്യോതി
ഷ്സ്വേന സൂക്ഷ്മാൻ
സർവ്വാനേതാൻ പുനരപി ശനൈഃ സ്വാത്മ
നിസ്ഥാപയിത്വാ
ഹിത്വാ സർവ്വാൻ വിശേഷാൻ വിഗതഗുണഗണഃ
പാത്വസൗ ന സ്തുരീയഃ

ഏതൊരു ബ്രഹ്മം, പ്രജ്ഞയാകുന്ന കിരണങ്ങളുടെ സമൂഹത്താൽ സ്ഥിരവും ചരവുമായ ലോകങ്ങളിൽ മുഴുവൻ വ്യാപിച്ച്, സ്ഥൂലഭോഗങ്ങളെയെല്ലാം ജാഗ്രത്തിൽ ഭുജിച്ചും, ധിഷണകൊണ്ട് പ്രകാശിപ്പിക്കപ്പെട്ടതും കാമജന്യവുമായ സൂക്ഷ്മഭോഗങ്ങളെയെല്ലാം സ്വപ്നാവസ്ഥയിൽ പാനംചെയ്തും, സ്വയം മധുരം ഭുജിച്ചും മായകൊണ്ട് സർവ്വരെയും ഭുജിപ്പിച്ചും മായാസംഖ്യയായ തുരീയമായിരിക്കുന്ന പരമമായ അമൃതമാണോ, ആ 'അജ'ത്തെ (ജനനമില്ലാത്തതിനെ) ഞാൻ പ്രണമിക്കുന്നു.

ഏതൊരു വിശ്വാത്മാവ് സ്ഥൂലമായ ഭോഗവിഷയങ്ങളെ ഭുജിച്ചശേഷം, സൂക്ഷ്മവും ജ്യോതിഷവുമായ സ്വപ്നവിഷയങ്ങളെയും നുകർന്ന് അവയെ സർവ്വവും സ്വാത്മാവിൽത്തന്നെ സ്ഥാപിച്ച് സർവ്വഗുണങ്ങൾക്കും അതീതനായിരിക്കുന്നുവോ ആ തുരീയൻ രക്ഷിക്കട്ടെ!

ആകെ പന്ത്രണ്ടു ശ്ലോകങ്ങളുള്ള അഥർവ്വവേദപ്രോക്തമായ മാണ്ഡൂക്യോപനിഷത്തിന് നാലു പ്രകരണങ്ങളുള്ള ഒരു ബൃഹത്തായ കാരിക ഗൗഡപാദൻ എഴുതി. അതിൽ ആദ്യത്തെ പ്രകരണം ആഗമപ്രകാരമാണ്. ഋഷിമാർക്ക് സ്വയം പ്രകാശമായി ലഭിക്കുന്ന ദർശനങ്ങളെ രണ്ടായി തിരിക്കാം; ആഗമവും നിഗമവും. ആഗമം 'തന്ത്ര'മാണ്. നിഗമം 'വേദ'വും.

ആ = ശിവാനുഭവം
ഗ = ഗതിജ്ഞാനം
മ = മലനാശം

ഇതു മൂന്നും ചേർന്നതാണ് ആഗമം. തന്ത്രം, മന്ത്രം, ഉപദേശം എന്നിവയാണ് ആഗമത്തിന്റെ മൂന്നു ഘടകങ്ങൾ. ഇവയിൽ മന്ത്രവും ഉപദേശവും നിഗമത്തിലും ഉണ്ട്. തന്യതേ വിസ്താര്യതേ ജ്ഞാനം അനേന ഇതി തന്ത്രം. തൻ എന്ന വാക്കിന് വിസ്തരിക്കുക, വ്യാപിക്കുക എന്നർത്ഥം.

മാണ്ഡൂക്യ ഉപനിഷത്തും മാണ്ഡൂക്യ കാരികയും ശങ്കരഭാഷ്യവും തന്ത്രത്തെ അംഗീകരിക്കുന്നു മംഗല ശ്ലോകത്തിൽ "വ്യാപിർഭിർവ്വാപ്യലോകാൻ" എന്ന് ഈ അർത്ഥം പ്രയോഗിച്ചിരിക്കുന്നതു യാദൃച്ഛികമല്ല. Fundamentals of the Philosophy of Tanthras എന്ന ഗ്രന്ഥത്തിൽ ആഗമവും നിഗമവും പല വിധത്തിലും സമാനപദങ്ങളാണെന്നു തെളിയിച്ചിട്ടുണ്ട്. (പേജ് 42. മനോരഞ്ജൻ ബസു. മീരാബസു പബ്ലിഷേഴ്സ്, കൽക്കത്ത 1986). ജാഗ്രദ്, സ്വപ്ന, സുഷുപ്തി, തുരീയാവസ്ഥകളിൽ അനുഭവവേദ്യമാകുന്ന 'ബോധ'മാണ് വിഷയമെന്ന് മംഗല ശ്ലോകത്തിൽനിന്നുതന്നെ വ്യക്തമാകുന്നു. ബോധശാസ്ത്രത്തെ കൂലങ്കഷമായി സമീപിക്കുകയും ചർച്ചചെയ്യുകയും ചെയ്യുന്ന മാണ്ഡൂക്യ ഉപനിഷത്തും കാരികയും ഇക്കാരണം കൊണ്ടുതന്നെ ശ്രദ്ധേയമാണ്.

# 1

# മാണ്ഡൂക്യ ഉപനിഷത്ത്

1. ഹരിഃ ഓം. ഓമിത്യേദക്ഷരമിദം സർവ്വം
 തസ്യോപ വ്യാഖ്യാനം, ഭൂതം ഭവദ് ഭവിഷ്യദിതി.
 സർവ്വം ഓങ്കാരമേവഃ യ ച്ചാന്യത് ത്രികാലാതീതം
 തദപ്യോങ്കാര ഏവ.

ഹരി ഓം. ഓം എന്ന ഈ അക്ഷരമാണ് ഇത് സർവ്വവും. അതിന്റെ ഉപവ്യാഖ്യാനമാണ് എല്ലാം; ഭൂതം, വർത്തമാനം, ഭാവി—ഇതു സർവ്വവും ഓങ്കാരമാണ്. മൂന്നുകാലങ്ങൾക്കും അതീതമായി ഏതൊന്നുണ്ടോ അതും ഓങ്കാരമാണ്.

അനുഭവപ്പെടുന്നതെന്തും ബോധപ്രകാശമാണ്. അതിനാൽ ആഗമവും നിഗമവും ബോധശാസ്ത്രം തന്നെ. അനുഭൂതിയെ, ബോധത്തെ ആവിഷ്കരിക്കാൻ വാക്കു വേണം. ബോധാത്മകമായതെന്തും വാഗാത്മകവുമാണ്. പരയും അപരയുമായ വാക്ക് ഓങ്കാരമാണ്. ദൃശ്യവും അദൃശ്യവുമായ പ്രപഞ്ചങ്ങൾ ഓങ്കാരമാണ്. കാലവും കാലാതീതവും ഓങ്കാരമാണ്. 'ഓം' എന്ന ആദ്യശബ്ദം (cosmic sound) മന്ത്രശാസ്ത്രത്തിലും ബ്രഹ്മസൂത്രത്തിലും ഒരേപോലെ അഗ്രിമസ്ഥാനത്തിരിക്കുന്നു. "ഈക്ഷതേർന്നാ ശബ്ദം" എന്ന് ബ്രഹ്മസൂത്രം അതിനെ പരാമർശിക്കുന്നു. ബീജം, ബിന്ദു, നാദം എന്നിവയെ സൃഷ്ടിക്കുന്ന 'വർണ്ണമാല' അതിൽ തന്ത്രം ദർശിക്കുന്നു. ശബ്ദബ്രഹ്മത്തിന്റെ രണ്ടു വശങ്ങൾ മാത്രമാണ് രൂപാത്മകമായ ദ്രവ്യപ്രപഞ്ചവും നാദാത്മകമായ മന്ത്രപ്രപഞ്ചവും,

മനനം വിശ്വവിജ്ഞാനം ത്രാണം സംസാരബന്ധനാത്;
ധർമ്മാർത്ഥകാമമോക്ഷനാ മാമന്ത്രൺ മന്ത്ര ഉച്യതേ

എന്ന് തന്ത്രം കരുതുന്നു. കലയും വർണ്ണവും ചേർന്ന നാദ ബിന്ദു സർവ്വപ്രപഞ്ചങ്ങൾക്കും ഉത്ഭവസ്ഥാനമാണ്. വർണ്ണം ആദിമദ്രവ്യത്തിന്റെ സ്വാഭാവികമായ ആദിമ സ്പന്ദമാണ്. ശിവനിൽ ആദിമമായ സ്പന്ദം ഉണരുക എന്നാൽ, ആദിമ ബോധം ഉണരലാണ്. (വിമർശം). അത് ശക്തിയിൽ പ്രതിബിംബിച്ച് 'അഹം വാസന' (I- sense)ഉണ്ടാവുന്നു. ഈ അഹംവാസനയാണ് ആദ്യത്തെ "ബിംബം". സർവ്വ പ്രപഞ്ച പ്രതിഭാസവും ഇതിന്റെ പ്രതിബിംബങ്ങൾ മാത്രമാണ്. രൂപംകൂടാതെ

വർണ്ണം ഉണ്ടാവുന്നില്ല. കാശ്മീരപ്രത്യഭിജ്ഞാപദ്ധതി (ത്രികം)യിൽ പ്രപഞ്ചമെന്നുവിളിക്കുന്ന ഈ പ്രതിബിംബംഗ്രാഹകന്മാരും (subject- ജ്ഞാതാവ്) ഗ്രാഹ്യങ്ങളും (object- ജ്ഞേയം) ചേർന്ന ഒരു സിസ്ററം മാത്രമാണ്.

2. സർവ്വം ഹ്യേതദ്ബ്രഹ്മ, അയം ആത്മാ ബ്രഹ്മ,
സോതയം ആത്മാചതുഷ്പാദ്.

ഇതു സർവ്വവും ബ്രഹ്മമാണ്. ഈ ആത്മാവ് ബ്രഹ്മമാണ്. ഈ ആത്മാവ് നാലു പദങ്ങളോടുകൂടിയതാണ്.

ആദ്യശ്ലോകത്തിൽ "ഇദം സർവ്വം" എന്നത് രണ്ടാം ശ്ലോകത്തിൽ "ഞാൻ അതാണ്" എന്നതിലേക്കുയരുന്നു. താന്ത്രവിദ്യയിൽ സദാശിവതത്ത്വപ്രകാരം ഇദന്ത (Thisness)അഹന്ത (Iness)യിൽ ഇരിക്കുന്നു. ഞാൻ ഇതാണ് എന്ന അനുഭവത്തിലേക്ക് ഈ ബോധം നയിക്കുന്നു. ആ അനുഭവത്തിൽ സ്മൃതിയുടെയോ അപോഹന(അഭാവം)ത്തിൻെറയോ ലേശമില്ല. അത് പ്രത്യക്ഷാനുഭവമാണ്. ശിവാനുഭവമെന്ന പൂർണ്ണാനുഭവത്തിൻെറ (ബ്രഹ്മത്തിൻെറ) പ്രതിബിംബം അഥവാ ആഭാസമാണ് പ്രപഞ്ചം. എല്ലാ ഗ്രാഹകന്മാരും ശിവനെന്ന "ഞാനി"ൻെറ പ്രതിബിംബങ്ങൾ. എല്ലാ ഗ്രാഹ്യങ്ങളും "ഞാനി"ൻെറ പ്രതിബിംബങ്ങൾ. എല്ലാ ജ്ഞാനവും ശിവജ്ഞാനത്തിൻെറ പ്രതിബിംബം.

ഗ്രാഹ്യങ്ങൾ (objects) വ്യത്യസ്തങ്ങളായി തോന്നുന്നുവെങ്കിലും വാസ്തവത്തിൽ ഒന്നാണ്. ഗ്രാഹകന്മാർ (subjects) വ്യത്യസ്തങ്ങളായി തോന്നുന്നുവെങ്കിലും വാസ്തവത്തിൽ ഒന്നുതന്നെ. ഗ്രഹണം പ്രകാശമാണ്. ഗ്രാഹ്യം ഭാസ്യവും ഗ്രാഹ്യശക്തി ഭാസവുമാണ്. ഭാസിക്കുന്ന (പ്രകാശിക്കുന്ന)താണ് അനുഭവം. അതിനെ പുറത്തേക്കു പ്രകാശിപ്പിക്കുന്നത് (ഭാഷിക്കുന്നത്) ആണ് ഭാഷ. 'അഹം' എന്ന പദത്തിലെ 'ഹ' എന്ന വിസർഗ്ഗം ഒരേസമയം വാച്യവും വാചകവുമാണ്.

അ - അനുത്തരം.
ഹ - വിസർഗം.
മ - ബിന്ദു.

'അഹം' 'ഞാ'നാണ്, ബ്രഹ്മമാണ്, ആത്മാവാണ്. എനിക്ക് "ശരീര"ത്തോടുള്ള സംബന്ധം, കാലത്തിലും ദേശത്തിലും ഉള്ള ഒരു സംഭവം (an event in time and place) ആണ്. കാലത്തിനും ദേശത്തിനും അതീതമായ 'ഞാൻ' ഇതു ഗ്രഹിച്ച നിമിഷം, തന്ത്രരഹസ്യം അറിഞ്ഞ് സർവ്വതന്ത്ര സ്വതന്ത്രനായി ഭവിക്കുന്നു. 'സർവ്വം സർവ്വാത്മക'മെന്ന് പതഞ്ജലിയെപ്പോലെ സാക്ഷാത്കരിക്കുന്നു.

**നാലു പാദങ്ങൾ:**

**അ, ഉ, മ, ഓം**
**ജാഗ്രദ്, സ്വപ്നം, സുഷുപ്തി, തുരീയം.**
**വൈഖരി, മദ്ധ്യമ, പശ്യന്തി, പര.**

**3. ജാഗരിതസ്ഥാനോഃ ബഹിഃ പ്രജ്ഞഃ**
**സപ്താംഗ ഏകോനവിംശതി മുഖഃ**
**സ്ഥൂലഭുഗ്വൈശ്വാനരഃ പ്രഥമപാദ.**



ജാഗ്രത്തിൽ സ്ഥാനം; ബാഹ്യവിഷയങ്ങളിൽ പ്രജ്ഞ, ഏഴ് അംഗം, പത്തൊൻപതു മുഖം, സ്ഥൂലഭുക്ക്— ഇപ്രകാരമുള്ള വൈശ്വാനരൻ പ്രഥമപാദം. ശരീരത്തിൻെറ സപ്താംഗങ്ങൾ മൂർദ്ധാവ്, മുഖം, ചക്ഷുസ്സ്, പ്രാണൻ, ദേഹമദ്ധ്യം, വസ്തി, പാദം, എന്നിവയാണെന്ന് ഛാന്ദോഗ്യഉപനിഷത്തിൽ കാണാം. പ്രപഞ്ചശരീരത്തിൽ ഈ ഏഴംഗങ്ങൾ ക്രമത്തിൽ ദ്യുലോകം, അഗ്നി, സൂര്യൻ, വായു, ആകാശം, ജലം, പൃഥി എന്നിവയാണ്. പഞ്ചഭൂതങ്ങളും, പഞ്ചഭൂതങ്ങൾക്കതീതമായ ഉപരിലോകവും അതിൻെറ കണ്ണായ സൂര്യനും ഏഴംഗങ്ങളാണ്. ഈ ഏഴംഗങ്ങൾ ചേർന്നതും ഇവകൊണ്ടറിയുന്നതും ജാഗ്രദ് അവസ്ഥയിൽ വൈശ്വാനരൻ ഭുജിക്കുന്നു. പഞ്ചഭൂതാത്മകമായ ബാഹ്യവിഷയങ്ങളെ സ്വീകരിക്കുന്ന ഉപാധികളാണ് പത്തൊൻപതുമുഖങ്ങൾ. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു പ്രാണങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിവയാണ് പത്തൊൻപതുമുഖങ്ങൾ. ഇവകൊണ്ടാണ് ബാഹ്യലോകത്തെ വൈശ്വാനരൻ ഭുജിക്കുന്നത്. സർവ്വപിണ്ഡങ്ങളിൽനിന്നും (objects) അന്യത്വം ഇല്ലാത്തതിനാൽ ഈ ബോധമണ്ഡലം ബോധശാസ്ത്രത്തിൻെറയും ശബ്ദശാസ്ത്രത്തിൻെറയും ബ്രഹ്മത്തിൻെറയും പ്രഥമപാദമാണ്. പ്രഥമപാദം എന്നു പറഞ്ഞതുകൊണ്ട് ഇത് ബോധത്തിൽനിന്ന് വ്യതിരിക്തമാണെന്നു കരുതരുത്. 100 പൈസയുള്ള ഒരുറുപ്പികയെ 25 പൈസവീതമുള്ള നാലുഭാഗമാക്കിത്തിരിച്ചാൽ ഓരോ 25 പൈസയും വെവ്വേറെയെങ്കിലും ഒരുറുപ്പിക നാണ്യത്തിൽ അവയെല്ലാം ഒന്നുചേർന്നിരിക്കുന്നു. അതിനാൽ ഒരുറുപ്പികനാണ്യത്തെ സംബന്ധിച്ചിടത്തോളം അവ വെവ്വേറെയല്ല. തന്നിൽത്തന്നെ ചേർന്നിരിക്കുന്നതിനാൽ താൻ തന്നെയാണ്. ചതുർത്ഥപാദമായ തുരീയം ഈ ഒരുറുപ്പികനാണ്യം പോലെയാണ്. വിശ്വനും, തൈജസനും, പ്രാജ്ഞനും തുരീയനിൽ ഒന്നുചേർന്നിരിക്കുന്നതിനാൽ അതിനെ മുകളിൽ കാണിച്ചവിധം നാലായി വിഭജിക്കാവുന്നതല്ല. ഇപ്രകാരം വേണമെങ്കിൽ തുരീയത്തെ വിഭജിക്കാം. (വാസ്തവത്തിൽ ഈ വിഭജനവും തുരീയത്തിൽ സാദ്ധ്യമല്ലെങ്കിലും!)



ജാഗ്രത്തിലെ പ്രജ്ഞയ്ക്ക് ഞാൻ നീ എന്ന വ്യത്യാ സമുണ്ട്. അഹം, ഇദം എന്ന് (subject - object) വ്യത്യാസമുണ്ട്. ബ്രഹ്മസൂത്രം ആരംഭിക്കുന്നതുതന്നെ ഈ വിധത്തിലുള്ള പ്രജ്ഞയുടെ പോരായ്മകൾ ചൂണ്ടിക്കാണിച്ചുകൊണ്ടാണ്. 'പത്മസിന്ധു'വിൻെറ രണ്ടാം പേജിൽ ഇതിനെ അല്പം പ്രകാശിപ്പിക്കയുണ്ടായി.



| ഞാൻ (അഹം)<br>(വിഷയി ക്ഷേത്രജ്ഞൻ) | ഇത് (ഇദം)<br>വിഷയം (ക്ഷേത്രം) |
|---|---|
| സുവർണ്ണ എന്ന<br>പേരിലറിയപ്പെടുന്ന<br>വ്യക്തി സീമിതമായ<br>ഞാൻ. | പ്രപഞ്ചം.<br>വീടും കുടുംബവും.<br>പത്തോളജി<br>ജ്യോതിശ്ശാസ്ത്രം<br>സാഹിത്യം<br>ഗ്രന്ഥങ്ങൾ<br>സംഗീതം<br>അടുക്കള വിഭവങ്ങൾ<br>(ഈ ലിസ്ററ് എത്ര വേണമെങ്കിൽ<br>നീട്ടിക്കൊണ്ടുപോകാം.) |

വിഷയങ്ങൾ (objects) അഥവാ ക്ഷേത്രങ്ങൾ അനേകം. അവയെ സാക്ഷിയായി നിന്നുകാണുന്ന "ഞാൻ" ഒന്നു മാത്രം. സുവർണ്ണ എന്നു വിളിക്കപ്പെടുന്ന ഈ ബാഹ്യശരീരമാണ് ഞാൻ എന്നു കരുതുന്ന വ്യക്തി പിന്നീട് മനസ്സിലാക്കുന്നു, ആ ഞാൻ ഇല്ലെങ്കിലും വിഷയങ്ങൾ കാലാതീതമായി നിലനില്ക്കും എന്ന്. ആ വിഷയങ്ങളും തൻെറ ബാഹ്യശരീരവും ഒരുപോലെ മാററങ്ങൾക്കു വിധേയമാകയാൽ, തൻെറ ബാഹ്യശരീരവും ഒരുവിഷയംതന്നെയാണെന്നും, അക്കാരണത്താൽ അതിനും മാററങ്ങളോടുകൂടിയുള്ള നിലനില്പ് സാദ്ധ്യമാണെന്നും. വിഷയഗ്രഹണം എപ്പോഴും subjective ആണ്. വിഷയങ്ങൾ എപ്പോഴും objective ഉം. ബോധം "ഞാൻ" എന്ന വിഷയിയുടേതാണ്. അസ്തിത്വം വസ്തുവിൻെറതും. പുരുഷതന്ത്രജ്ഞാനം വസ്തുതന്ത്രജ്ഞാനം എന്ന് വേദാന്തി ഇതിനെ വിഭജിക്കുന്നു. subjective ആയ ബോധത്തെ (പുരുഷനെ, വിഷയിയെ, ക്ഷേത്രജ്ഞനെ) ത്തന്നെ ഒരു object (വസ്തു, വിഷയം, ക്ഷേത്രം) ആയി നിരീക്ഷിക്കുന്ന ബോധശാസ്ത്രമാണ് ഇവിടെ പ്രതിപാദിക്കപ്പെടുന്നത്. ഒരാളുടെ ബോധത്തിൽ പ്രകാശിക്കപ്പെട്ട പ്രമയ്ക്ക് (ജ്ഞാതാവിൻെറ ജ്ഞാനത്തിന്) എത്രമാത്രം പ്രാമാണ്യമുണ്ടെന്ന് കൂലങ്കഷമായി ചിന്തിക്കാതെ ഒരു ഭാരതീയ പദ്ധതിയും അതിനെ സ്വീകരിച്ചിരുന്നില്ല. ജ്ഞാനത്തിന് പ്രാമാണ്യവും വേണം സാക്ഷാത്കാരിത്വവും വേണം. അനുമാനത്തിൽ പ്രാമാണ്യമേയുള്ളൂ, സാക്ഷാത്കാരിത്വമില്ല. വിപര്യയത്തിൽ സാക്ഷാത്കാരിത്വമുണ്ട്, പ്രാമാണ്യമില്ല. പ്രത്യക്ഷത്തിൽ ഇതു രണ്ടുമുണ്ട്. എന്തെല്ലാം വസ്തുക്കൾ ഏതെല്ലാം കാലത്ത് ഏതെല്ലാം ദേശത്ത് ഏതെല്ലാം ആകൃതിയിൽ ഇരുന്നാലും അതിൻെറയെല്ലാം അനുഭവം ഒററ മുഹൂർത്തത്തിൽ ഒററ വ്യക്തിയിൽ സംഭവിക്കുന്നതാണ് പ്രമ എന്ന് ഗംഗേശൻെറ നിർവചനം പറയുന്നു. (യത്ര യദ് അസ്തി തത്ര തസ്യ അനുഭവാ പ്രമാ). ഈ പ്രമയിൽത്തന്നെ അതിൻെറ പ്രാമാണ്യമിരിക്കുന്നു എന്ന് സ്വത പ്രാമാണ്യവാദികളും, അങ്ങനെയല്ല എന്നു പരതപ്രാമാണ്യവാദികളും കരുതുന്നു. നൈയായികന്മാർ പരതപ്രാമാണ്യത്തെയും കുമരിലഭട്ടൻ സ്വതപ്രാമാണ്യത്തെയും അംഗീകരിച്ചു. സ്വതപ്രാമാണ്യവാദം സത്തയെ മാനസികമായും താർക്കികമായും അപഗ്രഥിക്കുന്നു.






സ്മൃതികൊണ്ടോ, തർക്കവിചാരംകൊണ്ടോ ബാധിക്കപ്പെടാത്തതും, എപ്പോഴും സത്യവുമായി വ്യക്തിക്ക് അനുഭവപ്പെടുന്ന അനാദിയായ സത്യമാണ് (അനാദിഗത, അബാധിതത്വം) പരമാർത്ഥസത്ത എന്ന് അദ്വൈതം രണ്ടുവിധത്തിലും മീമാംസ നടത്തി അസന്നിഗ്ദ്ധമാംവണ്ണം തെളിയിക്കുന്നു.

4. സ്വപ്നസ്ഥാനോന്തഃ പ്രജ്ഞഃ സപ്താംഗ
   ഏകോനവിംശതിമുഖഃ പ്രവിക്തഭുക്
   തൈജസോ ദ്വിതീയപാദഃ

സ്വപ്നത്തിൽ സ്ഥാനം. അന്തർവിഷയങ്ങളിൽ പ്രജ്ഞ. സപ്താംഗങ്ങളും ഏകോനവിംശതിമുഖങ്ങളും ജാഗ്രത്തിൽ സ്ഥൂലമായിരുന്ന് ബാഹ്യവിഷയത്തെ ഭുജിക്കുന്നു. സ്വപ്നത്തിൽ സൂക്ഷ്മമായിരുന്ന് അന്തർവിഷയങ്ങളെ ഭുജിക്കുന്നു. ഇങ്ങനെ മനഃകല്പിതമായതും അല്ലാത്തതുമായ അനേകം സൂക്ഷ്മവിഷയങ്ങളെ കേവലം തോജോരൂപമായ അന്തഃപ്രജ്ഞയിൽ പ്രകാശിപ്പിച്ച് അനുഭവിക്കുന്ന തൈജസനാണ് ദ്വിതീയപാദം.

ജാഗ്രത്തിൽ കണ്ടതും കേട്ടതും അനുഭവിച്ചതും ഉള്ളതുമായ വസ്തുക്കളും സംഭവങ്ങളും നാം സ്വപ്നത്തിലും സൂക്ഷ്മരൂപത്തിൽ കാണാറുണ്ട്. എന്നാൽ അവ മാത്രല്ല, ഇതുവരെ കാണാത്തതും കേൾക്കാത്തതും, അനുഭവിക്കാത്തതും സ്ഥൂലജഗത്തിലില്ലാത്തതുമായ പലതും നാം സ്വപ്നം കാണാറുണ്ട്. സ്വപ്നത്തിൽ സൂക്ഷ്മവും സ്വയംജ്യോതിസ്സുമായ ആത്മസത്തയെ ആശ്രയിച്ചു നില്ക്കുന്ന മനസ്സ് പലവിധം ദൃശ്യങ്ങളെ ഉണ്ടാക്കി അനുഭവിക്കുന്നു. എന്നാൽ മനസ്സിന് ആ സ്വപ്നദൃശ്യങ്ങളുടെ മേൽ നിയന്ത്രണമില്ല. ഒരു പ്രത്യേകസ്വപ്നം കാണണമെന്നു മനസ്സ് നിശ്ചയിച്ചിട്ടല്ല സ്വപ്നം കാണുന്നത്. സ്വപ്നം ഒരുതരം

choiceless awareness ആണ്. നിദ്രയിലെ സ്വപ്നവും ജാഗ്രത്തിലെ ഭാവനയും തമ്മിൽ ഒരുപാടു സാദൃശ്യങ്ങളുണ്ട്. ഭാവന ഒരുതരം മിസ്റ്ററിക്കൽ അനുഭവമാണ്, ചില സ്വപ്നങ്ങളെപ്പോലെ. അതിൽ, ബോധം ശ്രദ്ധാപൂർവ്വം സൂക്ഷ്മവിഷയങ്ങളിൽ കേന്ദ്രീകരിക്കുന്നു. സ്ഥൂലവിഷയങ്ങളിൽനിന്ന് വേർപെട്ട്, സാക്ഷിയെപ്പോലെ നിന്ന് വീക്ഷിക്കുന്നു. ശരീരത്തിൽനിന്നു വിട്ടുനിന്ന്, ശരീരത്തെ ഒരു വസ്തുവെപ്പോലെ വീക്ഷിക്കാനും, അവനവനെ ഏതെങ്കിലുമൊരു ശരീരത്തിൻെറ കേന്ദ്രമായിട്ടല്ലാതെ കാണാനും അപ്പോൾ ആത്മാവിനു സാധിക്കുന്നു. ഇത് ഒരുതരം വികേന്ദ്രീകരണമാണ്. ഈ വികേന്ദ്രീകരണത്തിൽ നാം സർവ്വബന്ധനങ്ങളിൽനിന്നും സ്വതന്ത്രരാവുന്നു, കാലം, ദേശം, ശരീരം മുതലായ പരിമിതികളെയെല്ലാം സ്വപ്നത്തിലും ഭാവനയിലും ആത്മാവ് അതിവർത്തിക്കുന്നു. യോഗികളും, കവികളും, ശാസ്ത്രജ്ഞന്മാരും ഈ അനുഭൂതിയെ ജാഗ്രദവസ്ഥയിലും സമാധിയിലും സൃഷ്ടിമുഹൂർത്തങ്ങളിലും അനുഭവിക്കുന്നു. സാധാരണ മനുഷ്യർക്ക് ഈ അനുഭൂതി സ്വപ്നത്തിൽമാത്രം ലഭിക്കുന്നു. ഇത് ആർക്കും അനുഭവത്തിൽനിന്ന് പരീക്ഷിച്ചറിയാവുന്ന ഒരു അനുഭൂതിയാകയാൽ അതിന് സ്വതപ്രാമാണ്യമുണ്ട്.

Russell Nieli ഏതാണ്ട് ഈ ദർശനത്തിനു സമാനമായ ഒരു ദർശനത്തെ മുമ്പോട്ടു വച്ചിട്ടുണ്ട്. Mystic flight experience is divided for analytic purposes into two components or aspects. One is a radial shift in attention (the attending consciousness) away from the body to which it was previously attached as its unshakable spatio temporal anchoring. The self or sence of "me" becomes disembodied and delocalised. In this position the individual experiences his self as being more or less divorced or detached from the body. The body is felt more as one object among other objects in the world than as the core of the individual's own being. The self disembodiment is followed by the second component, a feeling of freedom (liberation) from the sense of weighted downness with which the embodied existence is characterised..... A sudden enormous intensification of attention (consciousness) simultaneous with its redirection into and absorption by as an "outside" or "beyond" of the space-time-world in which the body remains. (Russell Nieli:- Wittgenstein: From mysticism to ordinary language. A study of Vienese positivism and the thought of Ludwig Wittgenstein-State-University of Newyork Press 1987. Page 71.)

5.. യത്ര സുപ്തോന കംചന കാമം കാമയതേ
നം കംചന സ്വപ്നം പശ്യതി തത് സുഷുപ്തം
സുഷുപ്തസ്ഥാന ഏകീഭൂത: പ്രജ്ഞാനഘന ഏവാനന്ദമയോ
ഹ്യാനന്ദഭുക് ചേതോമുഖഃ പ്രാജ്ഞ സ്തൃീയ പാദഃ

**ഉറക്കത്തിൽ ഒരാൾ ഒരു സ്വപ്നവും കാണാതിരിക്കയും, ഒന്നും കാമിക്കാതിരിക്കുകയും ചെയ്യുന്ന അവസ്ഥയാണ് സുഷുപ്തി. സ്വപ്നം കാണുന്ന വ്യക്തി സ്വപ്നത്തിൽ കാമിക്കുന്നുണ്ട്. അതിനാൽ സ്വപ്നരഹിതനിദ്രയാണ് സുഷുപ്തി.**



സുഷുപ്തസ്ഥാനത്തിൽ സർവ്വവും ഏകീഭുതമായി, പ്രജ്ഞാനഘനസ്വരൂപമായി, ആനന്ദമയനായി, ആനന്ദം ഭുജിച്ചുകൊണ്ടിരിക്കുന്ന ചേതോമുഖനായ പ്രാജ്ഞനാണ് മൂന്നാമത്തെ പാദം. ജാഗ്രത്തിലും സ്വപ്നാവസ്ഥയിലുമുണ്ടായിരുന്ന ബോധം സുഷുപ്തിയിലെ ബോധത്തോട് ഏകീഭൂതമായിത്തീരുന്നു. യാതൊരു പ്രയത്നവും കൂടാതെത്തന്നെ ആനന്ദം ആത്മാവിനു ലഭിക്കുന്നു. 'യഥാ ലോകേ നിരായ സസ്ഥിതഃ സുഖ്യാനന്ദഭുഗുച്യതേ' എന്ന് ശങ്കരഭാഷ്യം പറയുന്നതിനാൽ ആയാസരഹിതമായി, പ്രയത്നം കൂടാതെത്തന്നെ ലഭിക്കുന്ന ആനന്ദമാണ് പ്രാജ്ഞൻെറ ആനന്ദം.

കാശ്മീരശൈവത്തിൽ ജ്ഞാനം ആത്മസ്വരൂപമാകയാൽ, അത് ക്രിയാരൂപമായ ചൈതന്യമാണ് (ചൈതന്യം ദൃക് ക്രിയാവത്.) തന്ത്രത്തിൽ ക്രിയയും കർമ്മവും വ്യത്യസ്തമാണ്. കർമ്മം പ്രയത്നത്തോടുകൂടി ചെയ്യപ്പെടുന്നതാണ്. ക്രിയ പ്രയത്നം കൂടാതെ അനായാസമായി നടക്കുന്നതും. സുഷുപ്തിയിൽ പ്രാജ്ഞൻ അനുഭവിക്കുന്ന ബോധം ഇപ്രകാരമുള്ള ക്രിയാരൂപമായ ചൈതന്യമാണ്. സുഷുപ്തിയിലെ അനുഭവം അനായാസമാണെന്ന് അദ്വൈതവേദാന്തവും അംഗീകരിക്കുന്നു. ഒരു കാര്യം ചെയ്യുമ്പോൾ അതു ചെയ്യുകയോ ചെയ്യാതിരിക്കുകയോ ചെയ്യാൻ നമുക്കു സ്വാതന്ത്ര്യമുള്ളതെല്ലാം പുരുഷതന്ത്രമാണ്. (Subjective) (കർത്തും അകർത്തും അന്യഥാ കർത്തും). സുഷുപ്തിയിൽ സുഷുപ്തിയുടെ ആനന്ദം ഭുജിക്കുന്ന പ്രാജ്ഞന് അങ്ങനെ ഒരു തെരഞ്ഞെടുപ്പിനു സാധ്യമല്ല. അതിനാൽ ആ അനുഭൂതി objective ആയ വസ്തുതന്ത്രം ആണ്. സ്വപ്നത്തിൽ, ചില ദൃശ്യങ്ങൾ ജാഗ്രത്തിലെ വിശ്വൻെറ നിയന്ത്രണത്തിലാണ്. ചിലത് നിയന്ത്രണത്തിലല്ല. ജാഗ്രദവസ്ഥയിൽ മുൻപു കണ്ടുപരിചയമില്ലാത്തതും, പ്രവചനാത്മകവും, കാലാതീതവുമായ ദൃശ്യങ്ങൾ സ്വപ്നത്തിൽ കാണുന്നപക്ഷം അവയും, സുഷുപ്തിയിലെ അനുഭൂതിക്കു സമമായി വസ്തു തന്ത്രജ്ഞാനമാണ്. പകലിനും രാത്രിക്കുമിടയിലുള്ള സന്ധ്യയെപോലെയോ, ദ്വൈതത്തിനും അദ്വൈതത്തിനുമിടയിലുള്ള വിശിഷ്ടാദ്വൈതംപോലെയോ, ഭേദത്തിനും അഭേദത്തിനുമിടയിലുള്ള ഭേദാഭേദംപോലെയോ ആണ് വിശ്വ, പ്രാജ്ഞന്മാർക്കിടയിൽ തൈജസസ്ഥാനം.

ഒരു പൂർണ്ണചന്ദ്രൻ തടാകത്തിൽ അനായാസമായി പ്രതിഫലിക്കുന്നതിനോട് മനസ്സിൽ പ്രതിഫലിക്കുന്ന ആത്മദർശനത്തെ തന്ത്രവും വേദാന്തവും ഉപമിക്കുന്നുണ്ട്. എന്നാൽ തന്ത്രം ഒരു വ്യത്യാസം കാണുന്നു. തടാകം തന്നിൽ പ്രതിഫലിച്ച ചന്ദ്രനെ അറിയുന്നില്ല. മനസ്സിനാകട്ടെ, തന്നിൽ പ്രതിഫലിച്ച പ്രാജ്ഞനെ അറിയാൻ സാധിക്കുന്നുണ്ട്, അത് സുഷുപ്തിയിലാവുമ്പോൾ പോലും. അറിയുക, അനുഭവിക്കുക എന്നൊരു ക്രിയ ആ ജ്ഞാനത്തിൽ അനായാസമായി അന്തർഭവിച്ചതുകൊണ്ടാണ് 'ചൈതന്യം ദൃക് ക്രിയാവത്' എന്നു പറയുന്നത്. ജ്ഞാതാവിൻെറ ഭാഗത്തുനിന്ന് അനുഭവിക്കുക എന്ന ക്രിയ ജ്ഞാനത്തിൽ ഏകീഭൂതമായിരിക്കുന്നതിനാൽ ജ്ഞാനത്തെ ക്രിയാശക്തി എന്ന് താന്ത്രികർ വിളിക്കുന്നു.

ജ്ഞാനത്തെ ഒരു object (വസ്തു) ആയി അറിയാൻ സാദ്ധ്യമല്ല. എന്നാൽ ജ്ഞാതാവ് ജ്ഞാനത്തെ അറിയുന്നുണ്ട് എന്നതൊരു വാസ്തവമാണ്. ഒരു കസേര

യെയോ നക്ഷത്രത്തെയോ ഗ്രഹങ്ങളെയോ, സാമ്പാറിനെയോ, പത്തോളജി സ്ലൈഡിനെയോ അറിയുന്നതുപോലെ subject-object രീതിയിൽ സ്വപ്നത്തിലും സുഷുപ്തിയിലുമുള്ള ജ്ഞാനദർശനത്തെ കാണാനോ അറിയാനോ എനിക്കാവില്ല. അത് ചൈതന്യമാണ്. പ്രകാശമാണ്. ചൈതന്യം ഒരു object അല്ല. (വസ്തുവല്ല.) എങ്കിലും അത് പ്രകാശിക്കുന്ന 'സ്വയം പ്രകാശ'മാണ്. ബോധത്തിലൂടെ ബോധത്തെ അനുഭവിക്കാനേ നമുക്കാവൂ. ബോധത്തിനു പ്രമാണം ബോധം തന്നെയാണ്. ഈ പ്രകാശം ലഭിച്ച ഒരു വസ്തു (വ്യക്തി) അതിനെ പ്രകാശിപ്പിക്കുന്നു. ആ പ്രകാശനമാണ് ശബ്ദം,—ഭാഷ—

ഭാഷയുടെ വൈഖരി വിശ്വൻെറയും, മദ്ധ്യമ തൈജസൻെറയും, പശ്യന്തി പ്രാജ്ഞൻെറയും വാക്കാണ്. ഇതിൽ പുറത്തുവരുന്നത് വൈഖരി മാത്രമാണ്. സുഷുപ്തിയിലെ പ്രാജ്ഞൻെറ അനുഭവം ഒരു മഹാമൗനമാണ്. അതിൽ ശ്രവിക്കാവുന്നതും ഉച്ചരിക്കാവുന്നതുമായ വാക്ക് ഇല്ല.

ഹ്യൂം പറഞ്ഞു: "ഞാൻ ഇല്ല. ഒരു കെട്ട് അനുഭൂതികൾ മാത്രം". (There is no I, only a bundle of sensation). ദെക്കാർത്ത് തിരുത്തി "സ്വന്തം മനസ്സിനെയല്ലാതെ മററൊന്നിനെയും അറിയാൻ ഒരാൾക്കു സാധിക്കുന്നില്ല." ഹെഗൽ പറഞ്ഞു "I am directly conscious, I intuit, and nothing more, I am pure intuition..." ഈ മൂന്നു പേരും ക്രമത്തിൽ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നീ തലങ്ങളെയാണ് ചൂണ്ടിക്കാട്ടുന്നത്. നിങ്ങൾ എന്നെ കാണുന്നു. എന്നിലെ വിശ്വനെയാണ് നിങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്നത്. നിങ്ങൾ ഞാനെഴുതിയ ഈ വരികൾ വായിക്കുമ്പോൾ ഒരളവ് എന്നിലെ തൈജസനെ നിങ്ങൾക്കു കാണാനും കേൾക്കാനും കഴിഞ്ഞേക്കാം. എന്നാൽ 'വാക്യജാലം മഹാരണ്യം ശബ്ദ ഭ്രമണകാരണ' മെന്ന് ശങ്കരൻ ചൂണ്ടിക്കാട്ടിയ വാമൊഴിയും വരമൊഴിയുമായ വൈഖരിയുടെ ലോകത്തുനിന്ന് ഉള്ളിലേക്കു സ്വയം ചുഴിഞ്ഞിറങ്ങിയാൽ എവിടെ വാക്കുകളെല്ലാം നിവർത്തിക്കുന്നുവോ, ആ മഹാമൗനമേഖലയിലാണ് യഥാർത്ഥത്തിൽ "ഞാൻ" ഇരിക്കുന്നത്. അതുകൊണ്ടാണ് Individuals are not as they see themselves; but are always more than they themselves can articulate എന്ന് പാശ്ചാത്യരും സമ്മതിക്കുന്നത്. (Hegel and Modern Philosophy- Ed- David Lamb - CROOM HELM Ltd - 1987 - Page 10-)

"ഞാൻ" എന്നെത്തന്നെ വസ്തുവാക്കി നിരീക്ഷിക്കുന്ന താർക്കികമായ മേഖലയ്ക്കും അപ്പുറത്താണ് പൂർണ്ണമായ ശുദ്ധബോധപ്രകാശം, ആ തിരിച്ചറിവിനെ "പ്രത്യഭിജ്ഞ" എന്നു വിളിക്കുന്നു. (കാശ്മീരിശൈവിസം) ആഗമനിഗമങ്ങളെല്ലാം ഈ തിരിച്ചറിവിൻെറ ആനന്ദാനുഭൂതിയിൽനിന്ന് ഉറന്നൊഴുകിയ സൃഷ്ടികളാണ്. നൈയായികന്മാരും വൈശേഷികന്മാരും, ചിലപ്പോഴൊക്കെ വേദാന്തികളും ഈ പരമജ്ഞാനത്തെ പ്രതിഭ, ആർഷജ്ഞാനം മുതലായ പദങ്ങളാൽ വ്യവഹരിച്ചിട്ടുണ്ട്. യോഗസൂത്രത്തിൽ പ്രതിഭ പ്രജ്ഞയ്ക്ക് പര്യായമാണ്. പ്രജ്ഞ (പ്രതിഭ) വാക്കിൻെറ 'പശ്യന്തി' ഭാവമാണ്.

**6. ഏഷ സർവ്വേശ്വര ഏഷ സർവ്വജ്ഞ ഏഷോതന്തര്യാമ്യേഷ
യോനിഃ സർവ്വസ്യ പ്രഭവാപ്യയൗ ഹി ഭൂതാനാം.**



ഇതാണ് സർവ്വേശ്വരൻ. ഇതാണ് സർവ്വജ്ഞൻ. ഇതാണ് അന്തര്യാമി. ഇതാണ് യോനി. സർവ്വഭൂതങ്ങളുടെയും പ്രഭവവും പ്രലയവും ഇതാണ്.

സർവ്വഭൂതങ്ങളും ഏതൊന്നിൽനിന്ന് പ്രഭവിക്കയും ഏതൊന്നിൽ പ്രലയിക്കയും ചെയ്യുന്നുവോ, ഏതൊന്ന് സർവ്വത്തിനും യോനിയും സർവ്വത്തിനും അന്തര്യാമിയും, സർവ്വജ്ഞവും സർവ്വേശ്വരവുമായിരിക്കുന്നുവോ ആ "ഖരൂപാവസ്ഥ"യെയാണ് ഈ വരികൾ സൂചിപ്പിക്കുന്നത്.

ഖം അഥവാ ആകാശം 'ബ്രഹ്മലിംഗ'മാണെന്ന് ബ്രഹ്മസൂത്രവും പറയുന്നുണ്ട്. ലിംഗമെന്നാൽ ലക്ഷണം. താന്ത്രികമായി 'ലിംഗ'ത്തിൻെറ etymology ലി = വിലയിക്കുന്നത്; ഗം = വിനിർഗ്ഗമിക്കുന്നത് എന്നാണ്. പ്രഭവപ്രലയങ്ങൾ ഏതൊന്നിൽ സംഭവിക്കുന്നുവോ അതാണ് ലിംഗം. 'ഖം' അഥവാ ആകാശം ഈ ലക്ഷണമുള്ളതാകയാൽ "ശിവ"മായ "ബ്രഹ്മ"ത്തിൻെറ ലക്ഷണം ആകാശമാണ്. ("മധുമതി" എന്ന ഗ്രന്ഥത്തിൽ ഐതരേയോപനിഷത്തിൻെറ സ്വാദ്ധ്യായത്തിൽ "ഖഹര"ത്തെക്കുറിച്ച് വിസ്തരിച്ചു കഴിഞ്ഞു.)

7. നാന്തഃ പ്രജ്ഞം ന ബഹിഃ പ്രജ്ഞം നോഭയതഃ പ്രജ്ഞം
ന പ്രജ്ഞാന ഘനം ന പ്രജ്ഞം നാപ്രജ്ഞം
അദൃശ്യമവ്യവഹാര്യമഗ്രാഹ്യമ ലക്ഷണം
അചിന്ത്യമവ്യപദേശ്യമേകാത്മ പ്രത്യയസാരം
പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർത്ഥം മന്യന്തേഃ
സ ആത്മാ സ വിജ്ഞേയഃ

6ാം ശ്ലോകത്തിൽ പറയപ്പട്ടത്, ആദ്യത്തെ സ്പന്ദനത്തോടുകൂടിയ ശിവനെയാണ്. സ്പന്ദനമെന്ന ആദിമ ക്രിയയോടുകൂടിയ സൃഷ്ടിസ്ഥിതിലയരൂപമായ അതിനെ തന്ത്രകാരന്മാർ 'നാദബിന്ദു' എന്നുവിളിക്കുന്നു. അതിൻെറ സിംബലുകൾ ഇതാണ്. ം സ്വസ്തികരൂപമാർജ്ജിക്കും മുൻപുള്ള ഓങ്കാരമാണത്. ഇതിനും അതീതമായ തുരീയനെ ഇനി പറയുന്നു. അവിടെ ഘനീഭൂതമായ നാദബിന്ദു ഇല്ല. (സിംബൽ," ം ") അവിടെ അന്തഃപ്രജ്ഞയില്ല, ബഹിഃ പ്രജ്ഞയില്ല. ഉഭയമായ പ്രജ്ഞയുമില്ല. പ്രജ്ഞാനഘനമില്ല. പ്രജ്ഞയില്ല, അപ്രജ്ഞയുമില്ല. അദൃശ്യവും അവ്യവഹാര്യവും അഗ്രാഹ്യവും അലക്ഷണവും, അചിന്ത്യവും, അവ്യപദേശ്യവും ആയ അത് ഏകാത്മപ്രത്യയസാരമാണ്. പ്രപഞ്ചോപശമമായ, ശാന്തവും ശിവവും അദ്വൈതവുമാണ്. അതാണ് നാലാംപാദം. അതിനെ ആത്മാവെന്നറിയുന്നു.

ഇവിടെ ലക്ഷണങ്ങളൊന്നുമില്ലാത്ത തുരീയത്തെ "അതല്ല, ഇതല്ല" എന്ന് നിഷേധങ്ങൾ കാണിച്ചാണ് സൂചിപ്പിക്കുന്നത്. ഇങ്ങനെയുള്ള ഒരു വസ്തുവെ "ശൂന്യം" എന്ന് വ്യവഹരിക്കാവുന്നതാണ്. ഭാരതീയൻെറ സംഖ്യാശാസ്ത്രത്തിലെ മായാസംഖ്യയാണ്. 'പൂജ്യം' അഥവാ ശൂന്യം. മംഗലശ്ലോകത്തിൽത്തന്നെ തുരീയം ഈ "മായാ" സംഖ്യയാണെന്നു സൂചിപ്പിച്ചു. എന്തുകൊണ്ടാണ് ഇതിനെ മായാ സംഖ്യ എന്നു വിളിക്കുന്നത്. കാണുന്നവർക്ക് ശൂന്യംപോലെ തോന്നിപ്പിക്കുമെങ്കിലും അത് യഥാർത്ഥത്തിൽ ശൂന്യമല്ല, "സ്വയം പൂർണ്ണ"മാണ്. ആ തോന്നിപ്പിക്കൽകൊണ്ടാണ് തുരീയം മായാസംഖ്യയായത്. എന്നാൽ ശൂന്യവാദികൾ

ശൂന്യമെന്നു തെററിദ്ധരിക്കുന്ന ഈ സംഖ്യ എന്തുകൊണ്ടാണ് ശൂന്യമായത്? ഉപാധി ശൂന്യമായതുകൊണ്ട്. 'ദിക് ദേശ കാലഗതി ഫലശൂന്യം' ആയതുകൊണ്ട്. കേൾക്കാനും കാണാനും സാധിക്കുന്ന നാദമോ രൂപമോ വർണ്ണമോ ഇല്ലാത്ത തുകൊണ്ട്. വാക്കുകൾ അടങ്ങിയ അനിർവ്വചനീയമായ മഹാമൗനമായതു കൊണ്ട്!

രജ്ജുസർപ്പത്തിൻെറ ഉദാഹരണം 'മായ'യെ വിവരിക്കാനായി ഇന്ത്യൻ പദ്ധതികൾ ഉപയോഗിക്കാറുണ്ട്. ഈ ഉദാഹരണത്തെ വ്യത്യസ്തപദ്ധതികൾ എങ്ങനെ കാണുന്നു എന്നു നോക്കാം. സർപ്പം അന്യഥാ, മറെറവിടെയോ, ഇരിക്കുന്നുണ്ട്; ജ്ഞാനലക്ഷണപ്രത്യക്ഷംകൊണ്ട് ഒരാൾ അതിനെ രജ്ജുവിൽ കാണുന്നു. ഇതാണ് നൈയായികന്മാരുടെ അന്യഥാഖ്യാതി. രജ്ജുവെ സർപ്പമാണെന്നു തെററിദ്ധരിച്ച മനസ്സിന് ആ തെററിദ്ധാരണ ആ പ്രത്യേകസമയത്ത് സത്യമായിത്തന്നെ അനുഭവപ്പെടുന്നുണ്ട്. ഇതാണ് രാമാനുജൻെറ സദ്ഖ്യാതി (യഥാർത്ഥ ഖ്യാതി). രജ്ജുവും സർപ്പവും തമ്മിലുള്ള വ്യത്യാസങ്ങൾ വിവേചിച്ചറിയാൻ സാധിക്കാതിരിക്കലാണ് പ്രഭാകരാദിമീമാംസകരുടെ അഖ്യാതി. അവനവൻെറ ആത്മാവിനെത്തന്നെ വസ്തുവിൽ ആരോപിക്കലാണ് വിജ്ഞാനവാദിബുദ്ധിസ്ററുകളുടെ ആത്മഖ്യാതി. കാശ്മീരശൈവിസത്തിൻെറ പ്രത്യഭിജ്ഞാപദ്ധതിയിൽ ജ്ഞാനത്തിൻെറ അഭാവമോ, അപൂർണ്ണ ജ്ഞാനമോ ആണ് രജ്ജുസർപ്പപ്രീതിക്കുകാരണം. ഇത് അപൂർണ്ണഖ്യാതി എന്നറിയപ്പെടുന്നു. രജ്ജുവിൽ കാണപ്പെടുന്ന സർപ്പം സത്തുമല്ല, അസത്തുമല്ല, അനിർവ്വചനീയമായ മിത്ഥ്യയാണ്. അത് അനിർവ്വചനീയഖ്യാതിയാണെന്ന് വേദാന്തി കരുതുന്നു.

പ്രത്യഭിജ്ഞാപദ്ധതിയിൽ ശിവശക്തി സാമരസ്യം, വാഗർത്ഥങ്ങളുടെ സംയോഗത്തിലും നാദബിന്ദുവിലും കാണാം. കലയും വർണ്ണവും ചേർന്ന നാദബിന്ദു എല്ലാ സൃഷ്ടിക്കും യോനിയാണ്. മനുഷ്യൻെറ ബോധത്തിന് ഗ്രഹിക്കാനാവുന്ന ഭുവനത്തെയാണ് തന്ത്രഗ്രന്ഥങ്ങൾ പദമെന്നു വിളിക്കുന്നത്. ഭൂർഭുവസ്വ എന്ന മൂന്നു വ്യാഹൃതികളെപ്പോലെ ജാഗ്രദ് സ്വപ്നസുഷുപ്തികൾ മനുഷ്യബോധത്തിനു ഗ്രഹിക്കാനാവുന്ന പദങ്ങളാണ്. ചതുർത്ഥ പദമാകട്ടെ അങ്ങനെയല്ല. ഗ്രഹണശക്തിക്കും, വാക്കിനും അതീതമായ ശിവാനുഭൂതിയാണത്. ആ ശിവാനുഭൂതിതന്നെയാണ് അദ്വൈതിയുടെ ബ്രഹ്മാനുഭൂതി. 'ശാന്തം ശിവം' എന്നുതന്നെയാണ് ഉപനിഷത്ത് ഈ വരിയിൽ ബ്രഹ്മത്തെ വിളിക്കുന്നത്. അദ്വൈതവും പ്രത്യഭിജ്ഞാപദ്ധതിയും സമാനമായ പദ്ധതികളാണെന്നറിഞ്ഞു കഴിഞ്ഞാൽ, ശങ്കരാചാര്യരുടെ ശിവാനുഭൂതിയുടെ തെളിവായ 'സൌന്ദര്യലഹരിയെ, അദ്ദേഹത്തിൻേറതല്ലെന്നു സ്ഥാപിക്കുന്ന പ്രയത്നത്തിൽനിന്ന് പണ്ഡിതൻമാർക്ക് കുറച്ചെങ്കിലും ഒഴിഞ്ഞു നില്ക്കാം. ശങ്കരൻെറ പ്രസ്ഥാനത്രയഭാഷ്യങ്ങളും മററും അദ്ദേഹത്തിൻെറ ജ്ഞാനത്തിൻെറ പ്രാമാണ്യപ്രാമാണ്യമാണെങ്കിൽ, സൗന്ദര്യലഹരി അദ്ദേഹത്തിൻെറ സാക്ഷാത്കാരത്തിൻെറ പ്രാമാണ്യമാണ്.

8. സോത യമാത്മാദ്ധ്യക്ഷരമോങ്കാരോത ധിമാത്രം
പാദാ മാത്രാ മാത്രാശ്ച പാദാ അകാര ഉകാരോ മകാരേ ഇതി.

**ആ ആത്മാവ് അധി അക്ഷരമാണ്: ഓങ്കാരമാണ്. അധിമാത്രമാണ്; പാദമാണ്. പാദമായ മാത്രയുടെ മാത്ര അക്ഷരങ്ങളായ അ, ഉ, മ, കാരങ്ങളാണ്.**



അക്ഷരത്തിന്മേൽ അധിഷ്ഠിതമാണ് പ്രണവാത്മകമായ പ്രപഞ്ചം. മാത്രകളിൽ (അളവുകളിൽ) അധിഷ്ഠിതമാണ് ഓരോ പാദവും. ആ പാദത്തിൻെറയും മാത്ര (അളവ്) ഓങ്കാരത്തിലെ അ, ഉ, മ എന്നീ അക്ഷരങ്ങളാണ്.

പ്രണവം "ബ്രഹ്മവാചക"മാണ്. നാദബ്രഹ്മം മൂർത്തിമത്താവുമ്പോൾ അതിൻെറ ചലനം വലത്തോട്ടു തിരിഞ്ഞ് സ്വകേന്ദ്രത്തിനു ചുററും കറങ്ങുന്നു. ഈ ഭ്രമണം ഗതി, വക്രം എന്നിവയാൽ സ്വസ്തികരൂപത്തിലാണ്.

(സ്വ + അസ്തി + കകാരം)



അതിൽനിന്ന് ഭൂർഭുവസ്വർല്ലോകങ്ങളാകുന്ന വ്യാഹൃതികളും, വ്യാപൃതികളിൽനിന്നു മൂന്നു വേദങ്ങളും ജനിച്ചു. (വൃദ്ധഹാരീതസ്മൃതി) വേദത്തിന് 6 അംഗങ്ങൾ

ശിക്ഷാ വ്യാകരണം ഛന്ദോ
നിരുക്തം ജ്യോതിഷം തഥാ
കല്പശ്ചേതി ഷഡംഗാനി
വേദവ്യാഹുർമ്മനീഷിണ.

ഷഡംഗങ്ങളിൽ ഒന്നായ ഛന്ദസ്സ് വേദപുരുഷൻെറ പാദമാണ്. ആ പാദത്തിൻെറ മാത്രകളാണ് അക്ഷരങ്ങൾ. അവയാകട്ടെ അ, ഉ, മ എന്നിവയാണ്, ഓങ്കാരമാണ്. അവിടെ സൃഷ്ടിയിൽ പ്രണവത്തിലാരംഭിച്ചത് പ്രണവത്തിൽ ത്തന്നെ തിരിച്ചെത്തുന്നു. പ്രഭവവും പ്രലയവും പ്രണവത്തിൽത്തന്നെ. ശബ്ദം സഞ്ചരിക്കുന്നത് ആകാശത്തിലാണ്. പ്രകാശം പരക്കുന്നതും ആകാശത്തിലാണ്. ഖം അഥവാ ആകാശം നാദതരംഗങ്ങളാലും പ്രകാശരശ്മികളാലും സദാ പൂർണ്ണമായ ചൈതന്യമണ്ഡലമാണ്, ശൂന്യമല്ല. അത്, A field - free space does not exist എന്ന ആധുനികശാസ്ത്രത്തിൻെറ കണ്ടെത്തലിനെ, പണ്ടേ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു.

9. ജാഗരിതസ്ഥാനോ വൈശ്വാനരോതകാരഃ പ്രഥമാ മാത്രാ
ആപ്തേരാദിമത്ത്വാദ്വാപ്നോതിഹവൈസർവ്വാൻ കാമാനാ
ദിശ്ച ഭവതി യ ഏവം വേദ.

**ജാഗ്രദ്സ്ഥാനത്തിരിക്കുന്ന വൈശ്വാനരരൂപമാണ് പ്രഥമമാത്ര. അകാരത്തിൻെറ ആദിമത്വംകൊണ്ടും വ്യാപകത്വംകൊണ്ടും അത് പ്രഥമമാണ്. ഇതറിഞ്ഞവൻ സർവ്വകാമങ്ങളെയും പ്രാപിക്കുന്നു.**

**പ്രണവത്തിൻെറ പ്രഥമമാത്രയാണ് അകാരം. അതുപോലെ, അവബോധത്തെ അളക്കാൻ ഒരാൾ ആദ്യം ഉപയോഗിക്കുന്ന അളവാണ് ജാഗ്രദ്സ്ഥാനത്തിരിക്കുന്ന വൈശ്വാനരൻ. അകാരത്താൽ സർവ്വവാക്കും വ്യാപ്തമായിരി**

ക്കുന്നതുപോലെ വൈശ്വാനരനാൽ സർവ്വജഗത്തും വ്യാപ്തമായിരിക്കുന്നു. ആദിമമായ ഈ മാത്രകൊണ്ട് ബോധത്തെ അളക്കുന്നവൻ മഹാനായിത്തീരുന്നു. സർവ്വകാമങ്ങളും സാധിച്ചവനായിത്തീരുന്നു.

10. സ്വപ്നസ്ഥാനസ്തൈജസ ഉകാരോ ദ്വിതീയാ മാത്രാ
ഉത്കർഷാദുഭയത്വാദ്വാ ഉത്കർഷതി ഹവൈജ്ഞാന
സന്തതിം സമാനശ്ചഭവതി നാസ്യാ ബ്രഹ്മവിത്
കുലേ ഭവതി യ ഏവം വേദ.

സ്വപ്നസ്ഥാനത്തിരിക്കുന്ന തൈജസൻ ഉകാരമെന്ന ദ്വിതീയമാത്രയാണ്. ഉത്കർഷംകൊണ്ടും ഉഭയത്വം കൊണ്ടുമാണ് അത് ഉകാരമായിരിക്കുന്നത്. ഇത് അറിഞ്ഞവർ ഉത്കർഷം പ്രാപിക്കുന്നു. ആ ബ്രഹ്മവിത്തിൻെറ കുലത്തിൽ അവനു സമാനമായ ജ്ഞാനസന്തതികൾ ഭവിക്കുന്നു. വൈശ്വാനരനെക്കാൾ ഉത്കൃഷ്ടനാണ് തൈജസൻ. അവൻ പകുതി വൈശ്വാനരനിലും പകുതി പ്രാജ്ഞനിലുമായി ഉഭയഭാവത്തിലാണ് സ്ഥിതി ചെയ്യുന്നത്. അതിനാൽ രണ്ടിൻെറ സ്വഭാവങ്ങളും സമ്മിശ്രമായി തൈജസനിൽ കാണാം. തൈജസമാത്രകൊണ്ട് ബോധത്തെ അളക്കുന്നവൻ വിജ്ഞാനമേഖലകളിൽ ഉത്കൃഷ്ടനായി ഭവിക്കുന്നു. അവനു തുല്യനായി മിത്രങ്ങൾക്കിടയിലും ശത്രുക്കൾക്കിടയിലും ആരും ഇല്ലാതാവുന്നു. അവൻെറ സന്തതിപരമ്പരയിൽ ബ്രഹ്മവിത്തുകൾ വീണ്ടും വീണ്ടും ജനിക്കുന്നു.

11. സുഷുപ്തസ്ഥാനഃ പ്രാജ്ഞോമകാരസ്തൃതീയമാത്രാ
മിതേരപീ തേർവ്വാ മിനോതിഹവാ ഇദം സർവ്വമപീതിശ്ച
ഭവതി യ ഏവം വേദ.

സുഷുപ്തസ്ഥാനത്തിരിക്കുന്ന പ്രാജ്ഞൻ 'മ' എന്ന മൂന്നാമത്തെ മാത്രയാണ്. മററു രണ്ടു മാത്രകളും ഏതൊന്നിൽ ലയിക്കുന്നുവോ ആ മാത്രയാകയാലാണ് അത് 'മകാരമായത്' (മിതേർമ്മിതിർമ്മാനം മീയതേര മിതി എന്നാൽ അളക്കുക. വിശ്വനും തൈജസനും ഈ മാത്രയിൽ അലിയുകമാത്രമല്ല, ഈ മാത്രയാൽ അളക്കപ്പെടുകയും ചെയ്യുന്നു) ഒരു പറകൊണ്ട് ധാന്യം അളക്കുന്നതുപോലെ, പ്രാജ്ഞനാൽ വിശ്വതൈജസന്മാർ അളക്കപ്പെടുന്നു. ഓങ്കാരം ഉച്ചരിക്കാൻ ആരംഭിക്കുമ്പോഴും അവസാനിക്കുമ്പോഴും 'മ' കാരത്തിൽനിന്ന് അകാരവും ഉകാരവും നിർഗമിക്കുകയും അതിൽ പ്രവേശിക്കുകയും ചെയ്യുന്നു. ഇത് അറിഞ്ഞവൻ സർവ്വത്തെയും അളക്കുകയും തന്നിലേക്കു വിലയിപ്പിക്കുകയും ചെയ്യുന്നു. സുഷുപ്തിയിൽ പ്രാജ്ഞനിൽ വിശ്വതൈജസന്മാർ വിലയിച്ചു പോകുന്നു. ഇതറിഞ്ഞ വ്യക്തി പ്രപഞ്ചത്തിൻെറ യഥാർത്ഥസ്വരൂപം ഗ്രഹിച്ച് പ്രപഞ്ചത്തെ അളക്കുന്നു. അവനിൽ സർവ്വ പ്രപഞ്ചങ്ങളും വിലയിക്കുന്നു. അവൻ ജഗത് കാരണാത്മാവായിത്തീരുന്നു.

**12. അമാത്രശ്ചതുർത്ഥോത വ്യവഹാര്യഃ പ്രപഞ്ചോപശമഃ**
**ശിവോതദ്വൈത ഏവ ഓങ്കാര ആത്മൈവ സംവിശത്യാത്മനാത്മാനം യ ഏവം വേദ.**



അമാത്രമായ ചതുർത്ഥം വ്യവഹാരാതീതമാണ്. അതിൽ പ്രപഞ്ചങ്ങൾ ഉപശമിക്കുന്നു. ശിവവും അദ്വൈതമായ ആ ഓങ്കാരമാണ് ആത്മാവ്. ഇത് അറിഞ്ഞവൻ ആത്മാവിൽ ആത്മാവെ പ്രാപിക്കുന്നു.

നാമരൂപാത്മകമായ ദ്രവ്യപ്രപഞ്ചം, വാക്കിനും മനസ്സിനും അതീതമായ തുരീയത്തിൽ ഉപശമം പ്രാപിക്കുന്നു. മൂന്നാമത്തെ ബീജാഭാവത്തെപ്പോലും ഇല്ലായ്മചെയ്ത് ശിവവും അദ്വൈതവുമായ ബ്രഹ്മാനുഭൂതിയെ പ്രാപിച്ചവൻ സ്വയം ബ്രഹ്മമായിത്തീരുന്നു. അവന് പിന്നെ പുനർജന്മമില്ല. സംസാരപ്രപഞ്ചമാകുന്ന രജ്ജുവെ കണ്ട് അവൻ സർപ്പമെന്നു തെററിദ്ധരിക്കുകയുമില്ല.

ആകെ പന്ത്രണ്ടുമന്ത്രങ്ങളുള്ള മാണ്ഡൂക്യഉപനിഷത്തിന് ഗൗഡപാദൻെറ മാണ്ഡൂക്യകാരിക അതിവിശിഷ്ടമായ ഒരു വിസ്താരം നല്കുന്നു.

# 2

# മാണ്ഡൂക്യകാരിക

## ആഗമപ്രകരണം

1. ബഹിഷ്പ്രജ്ഞോവിഭുർവിശ്വോഹ്യന്ത പ്രജ്ഞസ്തുതൈജസഃ
ഘനപ്രജ്ഞസ്തഥാപ്രാജ്ഞ ഏക ഏവ ത്രിധാ സ്മൃതഃ

ഏകനായ വിഭുവിനെത്തന്നെ, ബഹിപ്രജ്ഞനായ വിശ്വൻ, അന്തഃ പ്രജ്ഞനായ തൈജസൻ, ഘനപ്രജ്ഞനായ പ്രാജ്ഞൻ എന്ന് മൂന്നുവിധത്തിൽ സ്മരിക്കുന്നു. ജാഗ്രദ്, സ്വപ്ന, സുഷുപ്തികളാകുന്ന മൂന്നുസ്ഥാനങ്ങൾക്കും അതിരിക്തനായ ഏകവും ശുദ്ധവും അസംഗവുമായ തുരീയം തന്നെ ആ മൂന്നു സ്ഥാനങ്ങളിലായി "ഇതു ഞാൻ" എന്ന് അറിയുന്നു. ബൃഹദാരണ്യകത്തിൽ ബോധമാകുന്ന മഹാമത്സ്യം ജാഗ്രദ് സ്വപ്ന സുഷുപ്ത്യാവസ്ഥകളാകുന്ന തീര ങ്ങളെ സ്പർശിച്ചുകൊണ്ട് അനന്ത ചൈതന്യസാഗരത്തിൽ വിഹരിക്കുന്ന മനോ ഹരമായ ഒരു ദൃഷ്ടാന്തം കാണാം. സുഷുപ്തിക്കുശേഷം ജാഗ്രദവസ്ഥയിലേക്കു തിരിച്ചുവരുന്ന ഒരാൾ "ഞാൻ ഒന്നുമറിയാതെ സുഖമായി കിടന്നുറങ്ങി" എന്നു പറയുന്നു. 'സുഖമായി ഉറങ്ങി' എന്നു ഗ്രഹിക്കുന്ന ബോധം സുഷുപ്തിയിലും ഉണർന്നിരിക്കുന്നുണ്ട്. ജാഗരിതാവസ്ഥയിൽ, വിശ്വാദികളായ മൂന്നുതരം അനു ഭവങ്ങളും അറിയുന്നുണ്ട്.

2. ദക്ഷിണാക്ഷിമുഖേ വിശ്വോ മനസ്യന്തസ്തു തൈജസഃ
ആകാശേ ച ഹൃദി പ്രാജ്ഞഃ സ്ത്രിധാ ദേഹേ വ്യവസ്ഥിതഃ

**ഏകനായ അവൻ ദേഹത്തിൽ മൂന്നുവിധം വ്യവസ്ഥിതനായിരിക്കുന്നു. ദക്ഷിണാക്ഷിമുഖത്തിൽ വിശ്വൻ; മനസ്സിനുള്ളിൽ തൈജസൻ; ഹൃദയാകാശ ത്തിൽ പ്രാജ്ഞൻ. സ്ഥൂലശരീരത്തിൽ ദക്ഷിണാക്ഷിമുഖത്തിലാണ് വിശ്വൻ അനുഭവപ്പെടുന്നത്. "ഇന്ധോഹ വൈ നാമൈഷയോƒയം ദക്ഷിണേƒക്ഷൻ പുരുഷഃ" എന്നു ബൃഹദാരണ്യകം പറയുന്നത് വിശ്വനെയാണ്. ഇന്ധനമെന്നു**



പറയുന്നത് ദീപ്തിഗുണംകൊണ്ടാണ്. ആദിത്യാന്തർഗ്ഗതമായിരിക്കുന്ന വൈരാജമെന്ന ആത്മാവുതന്നെയാണ് കണ്ണിലും കാണപ്പെടുന്നത്. ആ 'ഏക ദേവൻ തന്നെ സർവ്വഭൂതങ്ങളിലും ഗൂഢമായിരിക്കുന്നു'. എന്നു ശ്വേതശ്വേതരവും, 'സർവ്വക്ഷേത്രങ്ങളിലും ക്ഷേത്രജ്ഞനായി എന്നെ അറിയുക' എന്ന് ഗീതയും പറയുന്നു. ' അവിഭക്തമായ ഞാൻ ഭൂതങ്ങളിൽ വിഭക്തമെന്നപോലെ സ്ഥിതി ചെയ്യുന്നു' എന്നു ഗീത പറയുന്നു. സർവ്വകരണേന്ദ്രിയങ്ങളിലും ആ ദീപ്തതേജ സ്സിരിക്കുന്നുണ്ടെങ്കിലും എന്തുകൊണ്ട് ദക്ഷിണ അക്ഷിയിൽ എന്നു വിശേഷിച്ചു പറഞ്ഞിരിക്കുന്നു? മനുഷ്യൻ വിശേഷിച്ച് ദർശനപാടവം പ്രദർശിപ്പിക്കുന്നത് ദക്ഷിണാക്ഷത്തിലാണെന്ന് ശങ്കരാചാര്യൻ പറയുന്നു. കണ്ണടച്ചിരുന്ന് (ഉറക്കം, ധ്യാനം, ഭാവന) ബാഹ്യരൂപങ്ങളെയെല്ലാം ത്യജിച്ച് മനസ്സുകൊണ്ട് സ്വപ്നം പോലെ ദർശിക്കുമ്പോഴും സൂക്ഷ്മമായ വാസനാരൂപമായി അഭിവ്യക്തമാകുന്നു. ഇതാണ് തൈജസൻ. എപ്രകാരമാണോ സ്വപ്നത്തിൽ തൈജസനെ പറഞ്ഞത് അതുപോലെത്തന്നെ, ധ്യാനമുഹൂർത്തങ്ങളിലെ വിശ്വനെയും തൈജസൻ എന്നു തന്നെ മനസ്സിലാക്കണം.

ഏതെങ്കിലും ഒരു വസ്തു ദർശിക്കുമ്പോൾ നമുക്ക് ആ വസ്തുവിൻെറ ജ്ഞാനം സ്മരണാരൂപത്തിൽ ഉണ്ടാവുന്നു. അപ്പോഴാണ് മനസ്സ് സ്പന്ദിക്കാൻ തുടങ്ങുന്നത്. സ്പന്ദനം തീരെ ഇല്ലാത്ത, മനോവ്യാപാരങ്ങൾ തീരെ ഇല്ലാത്ത, അവസ്ഥയാണ് ഘനപ്രജ്ഞമായ "പ്രാജ്ഞ"ൻെറ ഏകീഭൂതമായ അവസ്ഥ. ആ അവസ്ഥയിൽ ഹൃദയാകാശത്തിൽ പ്രാണാത്മാവിൻെറ അവസ്ഥാനമാണ്. സുഷുപ്തിയിൽ മനോചലനം ഒട്ടുമില്ല. പ്രാണചലനം മാത്രമെയുള്ളു. അതു പോലെയാണ് സമാധിയിലായ ഒരാളുടെ അവസ്ഥ. മററെല്ലാ കരണങ്ങളും അവ്യാകൃതമായി, പ്രാണൻമാത്രം വ്യാകൃതമായിരിക്കുന്നു. ദേശം, കാലം മുതലായ വിശേഷങ്ങളൊന്നും അവിടെ ഇല്ല. അതിനാൽ, വ്യാകൃതമായിരിക്കുന്ന പ്രാണ നിൽ ശരീരത്തിൻെറ ഭേദഭാവങ്ങളൊന്നും തന്നെ ഇല്ല. അതിനാലാണ് വ്യാകൃത മെങ്കിലും സുഷുപ്തിസമാധ്യവസ്ഥകളിലെ പ്രാണൻ അവ്യാകൃതമെന്നു പറയ പ്പെടുന്നത്. സമ്പൂർണ്ണമായ പ്രാണലയം മൃത്യുവാണ്. സുഷുപ്തിയും മരണവും കൂടി ആകെയുള്ള വ്യത്യാസം സുഷുപ്തിയിൽ പ്രാണൻ ലയിച്ചിട്ടില്ല എന്നതു മാത്രമാണ്. സത്തയായ ബ്രഹ്മം വാസ്തവത്തിൽ നിർബീജവും അവ്യാകൃതവു മാണ്. അത് പ്രാണരൂപമായ ബീജാത്മകത്വം പ്രാപിച്ച് മനസ്സോടുബന്ധപ്പെട്ടിരി ക്കുമ്പോൾ സുഷുപ്തിയും സമാധിയും അനുഭവപ്പെടുന്നു. മുഴുവനായി ആ ബന്ധം വിഛേദിക്കപ്പെട്ടാൽ പ്രാണലയമായി. പിന്നെ ജാഗ്രത്തിലേക്കു തിരിച്ചുവരലില്ല.

**അതുകൊണ്ടാണ് ജീവന്മുക്തന്മാർ നിർബ്ബീജസമാധിക്കുശേഷം വീണ്ടും ജനിക്കാത്തത്. ബീജമുണ്ടെങ്കിൽ മാത്രമെ വീണ്ടും ഉത്പത്തി സംഭവിക്കുകയുള്ളു. ബീജാഭാവത്തിൽ പുനരുത്പത്തിയില്ല. പ്രാജ്ഞനിൽ ബീജാവസ്ഥയുണ്ട്. തുരീയ നിൽ അതില്ല.**

**ദക്ഷിണാക്ഷത്തെക്കുറിച്ച ശങ്കരൻെറ പരാമർശം ആധുനികശാസ്ത്ര ത്തിൻറ നിഗമനത്തോടു താരതമ്യപ്പെടുത്തുന്നത് രസകരമാണ്. മനുഷ്യ മസ്തിഷ്കത്തിൽ വാമവും ദക്ഷിണവുമായി രണ്ട് അർദ്ധഗോളങ്ങളുണ്ട്. അവ തമ്മിൽ കോർപ്പസ് കലോസംകൊണ്ട് ബന്ധപ്പെട്ടിരിക്കുന്നു. ദക്ഷിണാർദ്ധ**

ഗോളത്തിന്നു നേരെയാണ് ദക്ഷിണാക്ഷി.




| Creativity, music, art, special knowledge Recognition | CORPUS CALLOSUM | speech - language co- ordination of reading & writing, scientific and analytic knowledge Logic Mathematics |
|---|---|---|

Diagrammatic representation.

വാമാർദ്ധഗോളംകൊണ്ട്, ഭാഷ, (വാമൊഴി, വരമൊഴി), ശാസ്ത്രം, താർക്കികമായ അപഗ്രഥനം, ഗണിതം എന്നിവയിലും, ദക്ഷിണാർദ്ധഗോളംകൊണ്ട് സൃഷ്ടിപരത, സംഗീതം, കലകൾ, പ്രത്യഭിജ്ഞ, ദർശനം എന്നിവയിലും വ്യക്തി പ്രാവീണ്യം നേടുന്നു. രണ്ട് അർദ്ധഗോളങ്ങളിലെ അറിവുകൾ തമ്മിൽ ആശയ വിനിമയം നടത്തി ഒരു "ബാലൻസ്" ഉണ്ടാക്കുന്നത് മദ്ധ്യത്തിലെ കോർപ്പസ് കലോസമാണ്. വാമാർദ്ധഗോളത്തിലെ ജ്ഞാനം optic chiasma വഴി ദക്ഷിണാക്ഷിയിലും, ദക്ഷിണാർദ്ധഗോളത്തിലേത് വാമാക്ഷിയിലും കേന്ദ്രീകരിക്കപ്പെടുന്നു. ജാഗ്രദവസ്ഥയിലെ വിശ്വൻ ദക്ഷിണാക്ഷിയിലെ ജ്ഞാനംകൊണ്ടാണ് തന്റെ ദർശനങ്ങളെ രൂപീകരിക്കുന്നത്. അതിനാൽ വിശ്വന്റെ സ്ഥാനം ദക്ഷിണാക്ഷിയാണ്. വിശ്വനും അവന്റെ താർക്കികചിന്തയും മുഴുവനായി അടങ്ങുമ്പോൾ മാത്രമാണ് ദക്ഷിണാർദ്ധഗോളത്തിലെ സൂക്ഷ്മജ്ഞാനം വാമാക്ഷിയിൽ "തൈജസ"മായി ജ്വലിക്കുന്നത്. ഈ ശിവശക്തികളുടെ സാമരസ്യം ഹൃദയാകാശത്തിൽ സംഭവിക്കുമ്പോൾ പ്രാജ്ഞനിൽ വിശ്വതൈജസർ വിലയിച്ച് ഏകീഭൂതമായി പ്രജ്ഞാനഘനരൂപമായ നാദ ബിന്ദുവായിത്തീരുന്നു. പ്രാണൻ മാത്രം അവിടെ ബീജഭാവത്തിലിരുന്ന് സർവ്വവും അനുഭവിക്കുന്നു.

3. വിശ്വോഹിസ്ഥൂലഭുങ്ങ് നിത്യം തൈജസഃ പ്രവിവിക്തഭുക്
   ആനന്ദ ഭുക്താ പ്രാജ്ഞസ്ത്രിധാ ഭോഗം നിബോധത.

**വിശ്വൻ സ്ഥൂലത്തെ നിത്യവും ഭുജിക്കുന്നു; തൈജസൻ സ്ഥൂലത്തെ അനേകായിരം സൂക്ഷ്മഭാഗങ്ങളായി വിഭജിച്ച് ആ സൂക്ഷ്മത്തെ ഭുജിക്കുന്നു. പ്രാജ്ഞനാകട്ടെ ആനന്ദത്തെയാണ് ഭുജിക്കുന്നത്. ഭോഗം ഇപ്രകാരം മൂന്നു വിധമാണ്.**

**കാശ്മീരശൈവിസത്തിൽ ശിവന്റെ അഞ്ചുമുഖങ്ങളിൽനിന്ന് അഞ്ചു സ്രോതസ്സുകളായി ചിത്, ആനന്ദ, ഇച്ഛ, ജ്ഞാന, ക്രിയാശക്തികൾ ഒഴുകുന്നതായി സങ്കല്പിക്കുന്നു. അവർ ദർശനങ്ങളെ മൂന്നായി തിരിക്കുന്നു..**



(1) പലതായി കാണപ്പെടുന്നവയിൽ ഏകത്വം ദർശിക്കുന്ന അദ്വൈതം അഥവാ അഭേദം.

(2) വസ്തുക്കളുടെ സത്ത അനേകത്വമാണെന്നു വാദിക്കുന്ന ദ്വൈതം അഥവാ ഭേദം.

(3) ഒരു വിധത്തിൽ വീക്ഷിക്കുമ്പോൾ ഭേദവും മറ്റൊരു വിധത്തിൽ വീക്ഷിക്കുമ്പോൾ അഭേദവും കാണാവുന്ന വിശിഷ്ടാദ്വൈതം അഥവാ ഭേദാഭേദം. ആദ്യകാല ആഗമങ്ങളിൽ ചിലത് ഭേദ, ഭേദാഭേദ സിദ്ധാന്തങ്ങളിലധിഷ്ഠിതമാണ്. അഭിനവഗുപ്തന്റെ കാലത്ത് പ്രത്യഭിജ്ഞാപദ്ധതി അദ്വൈതത്തെ അസന്നിഗ്ദ്ധമായി തെളിയിച്ചുകാണിച്ചു. മഹാമായ (കുടില)യ്ക്ക് ഇച്ഛ, ജ്ഞാനം, ക്രിയ എന്നു മൂന്ന് ഉൾപ്പിരിവുകളുണ്ട്. മഹാമായയിൽനിന്ന് നാദം (ശിവം) ബിന്ദു (ശക്തി), സാദാഖ്യ, മഹേശ്വരി, ശുദ്ധവിദ്യ എന്നിവ ഉരുത്തിരിഞ്ഞുവരുന്നു. ജ്ഞാനശക്തിയാണ് നാദം ഉണ്ടാക്കുന്നത്. നാദത്തിൽ ക്രിയ (സ്പന്ദം) ഉണരുമ്പോൾ ബിന്ദു ഉണ്ടാവുന്നു. ജ്ഞാനവും ക്രിയവും ബിന്ദുവിൽ സമമായ സ്വാധീനം ചെലുത്തുമ്പോൾ സാദാഖ്യയുണ്ടാവുന്നു. ജ്ഞാനത്തിന്റെ സ്വാധീനം ഏറിയിരുന്നാൽ ശുദ്ധവിദ്യയും ക്രിയയുടേത് ഏറിയിരുന്നാൽ മഹേശ്വരിയും ജനിക്കുന്നു. ഈ അഞ്ചെണ്ണത്തെ ഒന്നിച്ച് പ്രേരകഖണ്ഡം എന്നുപറയുന്നു.




പ്രേരക ഖണ്ഡം (ശുദ്ധമായ)

"അശുദ്ധമായ", സദാശിവനെ കാലം, നിയതി, കല (കലയ്ക്ക് വിദ്യ, രാഗം എന്ന് രണ്ടു ഉൾപ്പിരിവ്) എന്ന് അഞ്ചു കഞ്ചുകങ്ങളാൽ പൊതിഞ്ഞിരിക്കുന്നു. ഈ അഞ്ചുകങ്ങളും പുരുഷനും പ്രകൃതിയും വിദ്യാതത്ത്വങ്ങൾ അഥവാ ഭോജ്യത്രിഖണ്ഡം എന്നറിയപ്പെടുന്നു. രുദ്രൻ (കരയിക്കുന്ന ശിവൻ) കാലവുമായി സംയോജിച്ചതാണ് പ്രകൃതി.



## ഭോജ്യത്രിഖണ്ഡം

മൂന്നാമത്തെ ഖണ്ഡമാണ് ഭോഗ്യഖണ്ഡം. അവ്യക്തപ്രകൃതിയിൽനിന്ന് ഉണ്ടായ ബുദ്ധിരൂപമായ ചിത്തം അഹങ്കാരത്തെ ജനിപ്പിക്കുന്നു. ത്രിഗുണങ്ങൾ അഹങ്കാരത്തിൽ പ്രവർത്തിക്കുമ്പോൾ മനസ്സ് ഉൽപന്നമാവുന്നു: മനസ്സിൽ ഭൂതതന്മാത്രകളും പഞ്ചമഹാഭൂതങ്ങളും ജനിക്കുന്നു.




## ഭോഗ്യഖണ്ഡം

ഭോഗ്യഖണ്ഡമാണ് വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നിവർ മൂന്നു സ്ഥാനങ്ങളിലിരുന്ന് ഭുജിക്കുന്നത്.

4. സ്ഥൂലം തർപ്പയതേ വിശ്വം പ്രവിവിക്തം തു തൈജസം
   ആനന്ദശ്ച തഥാപ്രാജ്ഞം ത്രിധാ തൃപ്തിം നിബോധത.

സ്ഥൂലമായ വ്യക്തപ്രപഞ്ചം വിശ്വനെ തൃപ്തനാക്കുന്നു. സൂക്ഷ്മമായ മാനസികപ്രപഞ്ചം തൈജസനെ തൃപ്തനാക്കുന്നു. ആനന്ദം പ്രാജ്ഞനെ തൃപ്തിപ്പെടുത്തുന്നു. മൂന്നു വിധത്തിലാണ് തൃപ്തി എന്നു ഗ്രഹിക്കുക. തമോഗുണമാണ് അഹങ്കാരത്തിൽ പ്രവർത്തിക്കുന്നതെങ്കിൽ ജഡപ്രപഞ്ചത്തിന്റെ സ്ഥൂലഭാവം കൊണ്ടുതന്നെ വ്യക്തി തൃപ്തനാവുന്നു. അതിനപ്പുറം അയാൾ പോകുന്നില്ല. രാജസഗുണമാണ് അഹങ്കാരത്തിൽ പ്രവർത്തിക്കുന്നതെങ്കിൽ സൂക്ഷ്മമായ മാനസിക പ്രപഞ്ചത്തിന്റെ ഭോഗംകൊണ്ട് വ്യക്തി തൃപ്തനാകുന്നു. തൈജസഭാവത്തിനപ്പുറം അയാൾ കടക്കുന്നില്ല. സത്വഗുണമാണ് അഹങ്കാരത്തിൽ പ്രവർത്തിക്കുന്നതെങ്കിൽ പ്രജ്ഞാനഘനമായ ആനന്ദംകൊണ്ടേ വ്യക്തി തൃപ്തനാകുന്നുള്ളൂ. ഈ മൂന്നുതരം ഭോഗങ്ങളും ഭോക്താക്കളും, ത്രൈഗുണ്യങ്ങളുടെ ഏറക്കുറച്ചിലനുസരിച്ച് പല അനുപാതങ്ങളിൽ നാം മനുഷ്യരിൽ കണ്ടെത്തുന്നു.



5. ത്രിഷ്ഠം ധാമസു യദ് ഭോജ്യം ഭോക്താ യശ്ചപ്രകീർത്തിത:
   വേദൈതദുഭയം യസ്തു സഭു ജഓനോ നലിപ്യതേ.

മൂന്നു ധാമങ്ങളിൽ ഏതേത് ഭോജ്യം ഏതേത് ഭോക്താവ് എന്ന് പ്രകീർത്തിക്കപ്പെട്ടിരിക്കുന്നുവോ, അതിനെ അറിഞ്ഞവൻ, മൂന്നും ഭുജിച്ചാലും അവയാൽ ബന്ധിക്കപ്പെടുന്നില്ല. വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്ന മൂന്നു ഭാവങ്ങളിൽ ഇരുന്ന് ഭുജിക്കുന്നത് “ഞാ”നാണ്. സ്ഥൂലപ്രപഞ്ചം, സൂക്ഷ്മ പ്രപഞ്ചം, ആനന്ദമയപ്രപഞ്ചം ഇപ്രകാരം മൂന്നായി കാണപ്പെടുന്ന അന്നം അഥവാ ‘ഭോജ്യ’വും ‘ഞാനാ’ണ്. ഞാൻ ഭോക്താവായ അഗ്നി. ഭുജിക്കുന്നതെല്ലാം എന്റെ വിറക്. വിറകിനെ ഭുജിക്കുന്തോറും ഞാൻ വർദ്ധിച്ചു വർദ്ധിച്ചു വരുന്നു. (ബ്രഹ്മം എന്ന പദത്തിന് ബൃഹ് വളരുക എന്നർത്ഥം) ഇപ്രകാരം ബ്രഹ്മാത്മൈക്യഭാവം നേടിയ ആത്മാവ് സുഖങ്ങളെല്ലാം ഭുജിക്കുന്നുണ്ടെങ്കിലും അവയാൽ ബാധിക്കപ്പെടുന്നില്ല.

6. പ്രഭവഃ സർവ്വ ഭാവാനാം സതാമിതി വിനിശ്ചയഃ
   സർവ്വ ജനയതി പ്രാണശ്ചൈതോ ത ശൂൻ പുരുഷഃപൃഥക്.

ഒന്നു സുനിശ്ചിതമാണ്. സർവ്വഭാവങ്ങളുടെയും പ്രഭവം സത്താണ്. സർവ്വത്തിന്റെയും ജനയിതാവ് പ്രാണൻ; രശ്മികളുടേത് പുരുഷനും.

‘ഇല്ലാത്ത’ ഒന്നിൽനിന്ന് ഉണ്മ ജനിക്കുകയില്ല. വന്ധ്യക്ക് പുത്രനുണ്ടായി എന്നു പറയുന്നതുപോലെ അർത്ഥരഹിതമാണ് അസത്തിൽനിന്ന് സത്ത ജനിച്ചു എന്നുപറയുന്നത്. സാംഖ്യവാദത്തിന്റെ ഈ നിഗമനത്തെ ഹെഗലും മാർക്സും തത്താന്തങ്ങളുടെ സിദ്ധാന്തവത്കരണത്തിന് ഉപയോഗിച്ചിട്ടുണ്ട്. (Nothing is created out of nothing.) സെല്ലുലാർ പത്തോളജിയുടെ പിതാവായ റുഡോൾഫ് ഫിർക്കൗ ഹെഗലിന്റെ അനുയായിയായിരുന്നു. ഹെഗലിൽനിന്നു ലഭിച്ച ഈ ആശയത്തെയാണ് അദ്ദേഹം omnis cellula ascellulae എന്ന പ്രസിദ്ധവാക്യത്തിലൂടെ തന്റെ ശാസ്ത്രത്തിൽ ഉപയോഗിച്ചത് (ഒരു കോശവും മറ്റൊരു കോശത്തിൽനിന്നല്ലാതെ ജനിക്കുന്നില്ല.) സത്തയിൽനിന്നല്ലാതെ അസത്തയിൽനിന്ന് പ്രപഞ്ചം ജനിക്കുകയില്ലെന്ന് വേദോപനിഷത്തുക്കൾ നേരത്തെ തീർത്തുപറഞ്ഞിട്ടുണ്ട്.

വ്യാകൃതമായ സർവ്വവസ്തുക്കളും, സർവ്വസത്തയും, അവ വ്യാകൃതമാകും മുൻപ് കാരണരൂപത്തിൽ പ്രാണരൂപത്തിൽ നിലനിന്നിരുന്നു. അതിനാലാണ് സർവ്വത്തിന്റെയും ജനയിതാവ് പ്രാണനാണെന്നു പറയുന്നത്. സ്ഥൂലവും സൂക്ഷ്മവുമായി നാം കാണുകയും അറിയുകയും ചെയ്യുന്ന പ്രപഞ്ചങ്ങൾ വാസ്തവത്തിൽ ആനന്ദമയമായ രശ്മീസമൂഹമാണ്. സത്ത എപ്പോഴും ‘ചിത്’ ആണ്, ആനന്ദമാണ്. ഊർജ്ജമാണ്. ഊർജ്ജമല്ലാതെ മറ്റൊന്നുമില്ല. ഊർജ്ജസാഗരമായ സൂര്യനിൽനിന്നു പ്രസരിക്കുന്ന കിരണങ്ങൾ ചരവും അചരവുമായ വസ്തുക്കളെ ജലത്തിൽ പ്രതിബിംബിച്ച അർക്കനെപ്പോലെ പ്രകാശിപ്പിക്കുന്നു. ജീവികളിൽ, വിശ്വനായും തൈജസനായും പ്രാജ്ഞനായും ഒരു പുരുഷൻതന്നെ പ്രകാശിക്കുന്നു. അഗ്നിയിൽനിന്ന് സ്ഫുലിംഗങ്ങൾ തെറിക്കുന്നതുപോലെ പുരുഷനിൽനിന്ന് ചരാചരങ്ങൾ പുറപ്പെടുന്നു. സചേതനങ്ങളെയും അചേതന

ങ്ങളെയും പുരുഷൻ തന്നിൽത്തന്നെ പ്രഭവിപ്പിക്കുന്നു. ബ്രഹ്മം അർക്കനെങ്കിൽ ജീവാത്മാക്കൾ ജലാർക്കസമമയാണ്. മാണ്ഡൂക്യ ഉപനിഷത്ത് 5ാം ശ്ലോകം വ്യാഖ്യാനിക്കുമ്പോൾ തടാകത്തിൽ പ്രതിഫലിക്കുന്ന പൂർണ്ണചന്ദ്രനെക്കുറിച്ചു പറഞ്ഞുവല്ലൊ. അതുതന്നെയാണ് ജലാർക്കസമം എന്ന പ്രയോഗം കാണിക്കുന്നത്. ജലാർക്കൻ കൂടുതൽ ഉചിതമായ ഉപമയാണ്. സൂര്യനാണല്ലൊ സ്വയം പ്രകാശമായത്. ശിവൻബിംബം, മറ്റെല്ലാം അതിന്റെ പ്രതിബിംബം (ആഭാസം) എന്ന് കാശ്മീരശൈവിസം.

7. വിഭൂതിം പ്രസവം ത്വന്യേ മന്യന്തേ സൃഷ്ടിചിന്തകാഃ
സ്വപ്ന മായാസ്വരൂപേതി സൃഷ്ടിരന്യൈർവ്വം? കല്പിതാഃ

എന്താണ് പ്രസവം അഥവാ പ്രഭവം? സൃഷ്ടിയെക്കുറിച്ചു ചിന്തിക്കുന്നവർക്കിടയിൽ പല അഭിപ്രായങ്ങളുണ്ട്. ചിലർ വിചാരിക്കുന്നു അത് ഈശ്വരന്റെ വിഭൂതിയാണെന്ന്. മറ്റു ചിലർ പറയുന്നത് സൃഷ്ടി സ്വപ്നംപോലെ മായാസ്വരൂപമാണെന്നാണ്.

ഒരു സർക്കസ് കാണാൻ ജനങ്ങൾ കൂടിയിരിക്കുന്നു. മായാവിയായ സർക്ക സ്സുകാരൻ ആകാശത്തേക്ക് ഒരു കയരേണി ഉയർത്തുന്നു. അതിലൂടെ കയറിച്ചെന്ന് ആകാശമാർഗ്ഗമായി സ്വർഗ്ഗലോകത്തുചെന്ന് ഗംഭീരയുദ്ധം നടത്തുന്നു. അദ്ദേഹത്തിന്റെ കഷ്ണം കഷ്ണമാക്കപ്പെട്ട ശരീരഭാഗങ്ങൾ താഴെ പതിക്കുന്നു. പിന്നീടദ്ദേഹം എഴുന്നേററുനിന്ന് കൈവീശി സദസ്യരെ അഭിവാദ്യം ചെയ്യുന്നു. ആ കാണിച്ചതു സത്യമോ അസത്യമോ എന്ന് ആലോചിക്കുകപോലും ചെയ്യാതെ ജനം കൈയടിച്ച് എഴുന്നേററു പോകുന്നു.

അതുപോലെയാണ് വിശ്വനും തൈജസനും പ്രാജ്ഞനും താന്താങ്ങളുടെ സ്ഥാനങ്ങളിൽ ഇരുന്ന് കയരേണിവഴി കയറി പല അനുഭവങ്ങളും കാണിക്കുന്നത്. വാസ്തവത്തിൽ അവർ മൂന്നുപേരുമല്ല യഥാർത്ഥ മായാവി. മാറിനിന്ന് അവരെ മൂന്നുപേരെയും വീക്ഷിക്കുന്ന തുരീയനാണ്. വിശ്വന്റെയും തൈജസന്റെയും പ്രാജ്ഞന്റെയും അനുഭവങ്ങൾ, തുരീയൻ എറിഞ്ഞ കയരേണി മേൽ നടക്കുന്ന മായാപ്രകടനങ്ങൾ മാത്രമാണ്. അതിനാൽ മുമുക്ഷുക്കൾ തുരീയനെ അറിയുന്നു. മററുള്ളതെല്ലാം സ്വപ്നമായാസ്വരൂപമെന്നു പറയുന്നു.

8. ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിരിതി സൃഷ്ടൗ വി നിശ്ചിതാഃ
കാലാത് പ്രസൂതിം ഭൂതാനാം മന്യന്തേ കാലചിന്തകാഃ

സൃഷ്ടിയെക്കുറിച്ചു നിശ്ചയമുള്ളവർ പ്രഭുവിന്റെ ഇച്ഛാമാത്രയിൽ സൃഷ്ടി നടക്കുന്നു എന്നു പറയുന്നു. കാലത്തെക്കുറിച്ചു ചിന്തിക്കുന്നവരാകട്ടെ കാലത്തിൽനിന്നാണ് ഭൂതങ്ങൾ ജനിക്കുന്നതെന്നു കരുതുന്നു.

9. ഭോഗാർത്ഥം സൃഷ്ടിരിത്യന്യേ ക്രീഡാർത്ഥമിതി ചാപരേ
ദൈവസ്യൈഷ സ്വഭാവോതയമാപ്ത കാംസ്യ കാസ്പൃഹാ.

മററുചിലർ പറയുന്നു സൃഷ്ടി ഈശ്വരന്റെ ഭോഗത്തിനു വേണ്ടിയാണെന്ന്. ആപ്തകാമനായ ഒരാൾക്ക് എന്തു ഭോഗത്തിലാണ് സ്പൃഹയുണ്ടാവുക?



ക്രീഡയ്ക്കുവേണ്ടി (ലീല) എന്ന് മററുചിലർ പറയുന്നു. പ്രകാശവാന്റെ സ്വഭാവമാണ് സൃഷ്ടി.

സൃഷ്ടി സ്വയംപൂർണ്ണമായ ചൈതന്യത്തിന്റെ (സത്ത് ചിത്ത് ആനന്ദത്തിന്റെ) സ്വഭാവമാണ്; അത് ക്രീഡയോ ഭോഗമോ, അല്ല എന്ന് ഗൗഡപാദരും ശങ്കരനും പറയുന്നു.

ചതുർത്ഥപാദമായ തുരീയത്തെക്കുറിച്ച് ഇനി പറയുന്നു. തുരീയത്തെ അന്തഃപ്രജ്ഞവുമല്ല, ബഹിർ പ്രജ്ഞവുമല്ല എന്നിങ്ങനെ നിഷേധലക്ഷണങ്ങളെക്കൊണ്ടാണ് സൂചിപ്പിക്കുന്നത്. സർവ്വ ശബ്ദങ്ങളുടെ പ്രവൃത്തികൊണ്ടും നിർവചിക്കാനാവാത്തതാകയാൽ തുരീയം "ശൂന്യ" മെന്നപോലെ കാണപ്പെടുന്നു. അതുകൊണ്ടാണ് നിഷേധലക്ഷണംകൊണ്ടു സൂചിപ്പിക്കുന്നത്. ശൂന്യമെന്നു തോന്നുമെങ്കിലും അതു ശൂന്യമല്ല; ചൈതന്യപൂർണ്ണമാണ്. അതിനെ ഒരു വിശേഷണം കൊണ്ടും ഒരു നാമംകൊണ്ടും സൂചിപ്പിക്കാൻ സാദ്ധ്യവുമല്ല. നാന്തഃപ്രജ്ഞം എന്നതുകൊണ്ട് തുരീയം തൈജസമോ, ബഹിഷ്പ്രജ്ഞമെന്നതുകൊണ്ട് വിശ്വനോ അല്ല എന്നു മനസ്സിലാക്കാം. നോഭയതഃ പ്രജ്ഞമെന്നതുകൊണ്ട് ജാഗ്രദ്സ്വപ്നങ്ങളുടെ അന്തരാളാവസ്ഥയുമല്ല അതെന്നു വരുന്നു. ന പ്രജ്ഞാനഘനമെന്നതുകൊണ്ട് സുഷുപ്താവസ്ഥയുമല്ല. അത് പ്രജ്ഞവുമല്ല അപ്രജ്ഞവുമല്ല എന്നതുകൊണ്ട് നിഷേധാത്മകമായ ലക്ഷണം പൂർണ്ണമാകുന്നു; അനിർവചനീയമാണ് തുരീയമെന്നുവരുന്നു.

ശാന്തം ശിവം "അദ്വൈതം" എന്ന് മാണ്ഡൂക്യോപനിഷത്ത് വിവരിക്കുന്ന തുരീയത്തെ അദ്വൈതിയായ ശങ്കരൻ മംഗളശ്ലോകത്തിൽ മായാസംഖ്യ എന്നു വിളിക്കുന്നു. ഗണിത, ജ്യോതിഷതത്ത്വങ്ങളിൽ ശങ്കരനുള്ള അവഗാഹമാണ് ഇതു സൂചിപ്പിക്കുന്നത്. വർജ്ജീനിയയിൽ, റാൻഡോൾഫ്മാക്കൻ കോളേജിലെ ഗണിതവിഭാഗം മേധാവിയായ റൂഡി റുക്കർ എന്ന ഗണിതജ്ഞയുടെ Infinity and the Mind എന്ന ഗ്രന്ഥം ശ്രദ്ധിച്ചു വായിച്ചാൽ ശങ്കരന്റെ അദ്വൈതം ഗണിതശാസ്ത്രപരമായി എത്രമാത്രം സത്യമാണെന്നു വ്യക്തമാകും. ബോധം ഒരു 'ബിന്ദു' വായോ ഒരു 'ദൃഷ്ടി'യായോ മനസ്സിന്റെ ആകാശത്തിൽ ചരിച്ചുകൊണ്ടിരിക്കുന്നു (page 38) എന്ന ഈ ഗണിതജ്ഞയുടെ നിഗമനത്തെ ഹൃദയഗുഹയിലെ ആകാശത്തിൽ അംഗുഷ്ഠമാത്രമായി സഞ്ചരിക്കുന്ന ആത്മാവിനോട് തുലനം ചെയ്യേണ്ടതാണ്. ശങ്കരന്റെ പരമാർത്ഥ സത്ത ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കൂലങ്കഷമായി പഠിക്കുന്നതും പഠിക്കേണ്ടതുമായ ദിക്ക്, ദേശം, കാലം, ഗതി, ഫലം എന്നിവ ഇല്ലാത്തതാണ് എന്നതുകൊണ്ടുതന്നെ ഈ അഞ്ചെണ്ണത്തെക്കുറിച്ച അവഗാഹം ശങ്കരനുണ്ടായിരുന്നു എന്നു കാണാം. (ദിക്ദേശകാലഗതി ഫലശൂന്യം പരമാർത്ഥ സത്ത്) ശങ്കരന്റെ ഈ വാക്യം പഞ്ചസിദ്ധാന്തികയുടെ മലയാളഭാഷ്യത്തിനു മുൻപിൽ ഞാൻ ഉദ്ധരിച്ചുചേർത്തതും മറെറാരു കാരണം കൊണ്ടല്ല. സർവ്വജ്ഞപീഠം കയറുന്ന ഒരാൾക്ക് ജ്യോതിശ്ശാസ്ത്രതത്ത്വങ്ങൾ അറിയാതെ തരമില്ല. ശൂന്യമെന്നു തോന്നുന്നതും ചൈതന്യപൂർണ്ണവും അനിർവ്വചനീയവുമായ തുരീയത്തെ "മായാസംഖ്യ" എന്ന് മംഗല ശ്ലോകത്തിൽ ശങ്കരൻ വിളിക്കുന്നതും ഗണിതശാസ്ത്രത്തിലുള്ള അദ്ദേഹത്തിന്റെ അവഗാഹത്താലാണ്.

10. നിവൃത്തേ സർവ്വ ദുഃഖാനാമീശാനഃപ്രഭുരവ്യയഃ

അദ്വൈതഃ സർവ്വ ഭാവനാം ദേവസ്തുര്യോവിഭുഃ സ്മൃതഃ

സർവ്വ ദുഃഖങ്ങളിൽനിന്നും നിവൃത്തിയുണ്ടാക്കുന്ന അവ്യയനും അദ്വൈതവുമായ പ്രഭുവാണ് തുരീയം. സർവ്വഭാവങ്ങളിലും അത് വ്യാപിച്ചിരിക്കുന്നു. പ്രാജ്ഞ, തൈജസ വിശ്വാവസ്ഥകളിൽ സംഭവിച്ചേക്കാവുന്ന സർവ്വ ദുഃഖങ്ങളും തുരീയത്തെ അനുഭവിക്കുന്നതോടെ ഇല്ലാതാവുന്നു. അതുകൊണ്ടാണ് ഈശാനൻ, പ്രഭു എന്നു വിളിക്കുന്നത്. സ്വസ്വരൂപത്തിൽനിന്ന് തുരീയം ഒരിക്കലും വ്യഭിചരിക്കുന്നില്ല. അതിനാൽ തുരീയം നാശമില്ലാത്ത അവ്യയമാണെന്നു പറഞ്ഞു. മററു മൂന്നു ഭാവങ്ങളും രജ്ജുവിൽ സർപ്പമെന്നപോലെ, തുരീയത്തിൽ ആരോപിക്കപ്പെട്ടവ മാത്രമാകയാൽ അത് അദ്വൈതമാണ്. ദ്യോതനാസ്വഭാവംകൊണ്ട് (ദ്യോതിപ്പിക്കുന്ന സ്വഭാവം) ദേവനെന്നു പറഞ്ഞു. സർവ്വത്തിലും വ്യാപിച്ചിരിക്കയാൽ വിഭു എന്നും പറഞ്ഞു. നിർവചിക്കാനാവാത്തതും, പേരു കൊടുക്കാൻ സാധിക്കാത്തതുമായ സത്തയ്ക്ക് എങ്ങനെ നാമനിർദ്ദേശം ചെയ്തു എന്നാണ് ശങ്കരൻ ഇവിടെ ചൂണ്ടിക്കാട്ടുന്നത്. സെൻബുദ്ധിസ്ററുകർ "സതോറി" എന്നു വിളിക്കുന്ന ഈ അബോധത്തെക്കുറിച്ച് റൂഡിറുക്കർ തൻെറ ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ദ്വൈതം (many) അദ്വൈതം (one) എന്നിവയെ അവർ ഒരു പട്ടികരൂപത്തിൽ വരച്ചുകാണിക്കുന്നതിങ്ങനെയാണ്.

| ഏകം (one) | | | അനേകം (many) |
|---|---|---|---|
| Actual infinite | | | Potential infinite |
| platonism | | | Formalism |
| Truth സത്യം | | | Provability തെളിയിക്കപ്പെടൽ |
| Thought ചിന്ത. | | | word വാക്ക് (വൈഖരി) |
| Semantics | | | syntax |
| Mind - മനസ്സ് Intuition | | | mechine യന്ത്രം Proof |
| Nameable real | | | Random real |
| sets | | | Proper classes |
| (big mega - Absolute - infinity) | | | V - (cantor's absolute The class of all sets) |
| K1 (Alef one) | | | C |
| Mysticism | | | |
| way of unity | = | in waid way | Rationality |
| Brabman | = | Atman | |
| everything | = | I am | |
| Right brain | | | left brain |
| Prajna | | | vijnana |

SATORI
(Interface enligtenment)

പ്ലാറേറാണിസത്തിൻെറയും ഫോർമലിസത്തിൻെറയും സമന്വയമായി "ഇൻറ്യൂനിഷം (Intuitionism) അവർ സമർത്ഥിക്കുന്നു. N എന്നത് ഒരു സെററ്



സ്വാഭാവികസംഖ്യകളാണെന്ന് വിചാരിക്കുക. (set of natural numbers) N എന്നതിനെ ഒരൊററവസ്തുവായി കരുതുന്നതാണ് യഥാർത്ഥത്തിലുള്ള ഒരു "അനന്തത" യെക്കുറിച്ചുള്ള ബോധം (Actual infinity)-അദ്വൈതി "പ്രപഞ്ചം" എന്ന ഒരൊററ വസ്തുവെ (N) കാണുന്നു. ദ്വൈതി പ്രപഞ്ചത്തിലുള്ള ഓരോ വസ്തുവെയും വെവ്വേരെ വെവ്വേറെയുള്ള അനന്തതകളായി കാണുന്നു (Potentially infinite)

സത്തയെ യുക്തിവാദംകൊണ്ടോ ശാസ്ത്രംകൊണ്ടോ തെളിയിക്കാൻ സാദ്ധ്യമല്ലെന്ന് ഗോഡലിൻെറ incomplete theorem സമർത്ഥിക്കുന്നു. (കർട്ട് ഗോഡൽ എന്ന ഗണിതജ്ഞൻ വിയന്നയിലെ പ്രശസ്തനായ വിററ്ഗൻസ്റൈറൻ, ആൽബർട്ട് ഐൻസ്റൈറൻ എന്നിവരുടെ സുഹൃത്തായിരുന്നു.) ശാസ്ത്രം എന്തെല്ലാം തെളിയിച്ചാലും യുക്തിവാദം എന്തൊക്കെ കണ്ടുപിടിച്ചാലും, അതിനുമപ്പുറത്ത് ജീവിതത്തിൻെറ സമസ്യ പിന്നെയും ബാക്കി നില്ക്കുമെന്ന് വിററ്ഗൻസ്റൈറൻെറ വാക്കുകളുടെ ഗണിതപരമായ ഒരാവിഷ്കാരംകൂടിയാണ് ഗോഡൽ തിയറം. സത്യം ഒരു 'ബോധ'യാണ്; ചിന്തയാണ്. അതിനെ 'വാക്കി'നു മുഴുവനായി ചിത്രീകരിക്കാൻ സാദ്ധ്യമല്ല. [ഇവിടെ 'വാക്ക്' എന്നതിന് വൈഖരി എന്നു മാത്രമെ അർത്ഥമുള്ളു. ഭാരതീയൻ ഇതിനെക്കാൾ ഒരുപടി കടന്നു ചിന്തിച്ചവനാണ്]. മാനവവംശത്തിൻെറ മുഴുവൻ ബൌദ്ധികാനുഭവങ്ങളെ 'ഒന്നായി' എടുത്താൽ, അവയെ വിശദീകരിക്കാനുള്ള വേറിട്ട പരിശ്രമങ്ങൾ (വാക്കുകൾ) സത്യത്തിൻെറ ഭാഗികമായ അവതരണങ്ങൾ മാത്രമാണ്. ഭാഷയെ നാം എങ്ങനെ കാണുന്നു എന്നത് പ്രധാനമാണ്. ഒരു സനാതനസത്തയെ വിശദമാക്കാനുള്ള ഏതാനും ചിഹ്നങ്ങളായി ഭാഷയെ കാണുന്നതാണ് സെമാൻറിക് ദർശനം. ചില നിശ്ചിത നിയമങ്ങൾ അനുസരിച്ചുള്ള ഒരു കളിമാത്രമാണ് ഭാഷയെന്നു കരുതുന്നത് syntax ആണ്. ഒരുവാക്യം (S) തന്നാൽ "മനസ്സിലെ ഗണിതപ്രപഞ്ചത്തിൽ s സത്യമാണോ" എന്ന ചോദ്യം സെമാൻറിക് ആണ്. "നാം ഉപയോഗിക്കുന്ന നിയമസംഹിതപ്രകാരം s തെളിയിക്കാവുന്നതാണോ" എന്നചോദ്യം syntax ആണ്. സത്യം എപ്പോഴും മനസ്സിൽ ആദ്യം ദ്യോതിക്കുകയാണ് ചെയ്യുക (intuition)-അത് മറെറാരാൾക്ക് ഗ്രഹിപ്പിക്കാൻ ഉള്ള ശ്രമത്തിലാണ് മനുഷ്യർ തെളിവുകളെ (proof) കണ്ടെത്തുന്നത്.

ഗണിതശാസ്ത്രത്തിൽ random real സംഖ്യ എന്നു പറയുന്നത് സംഖ്യകളുടെ അനന്തശ്രേണിയെയാണ്. അവയെ എഴുതാൻ ഒരു പ്രത്യേക നിയമമില്ല. അവ അനേകമാണ്. Nameable real എന്നു പറഞ്ഞാൽ, ആ സംഖ്യയുടെ ദശാംശത്തിൽ ഒരു പ്രത്യേക നിയമപ്രകാരം ആവർത്തനം സംഭവിക്കും. പഞ്ചസിദ്ധാന്തികയുടെ അവസാനത്തിൽ ഇത്തരം സംഖ്യകൾ എപ്രകാരം പൈതാമഹസിദ്ധാന്തം ഉപയോഗിച്ചു എന്ന്, ചൂണ്ടിക്കാട്ടിയിട്ടുണ്ട്. Recurring decimal എന്ന ആ ഗണിതസംഖ്യ ഉപയോഗിച്ചു എന്നതുതന്നെ പൈതാമഹൻ ഒരു അദ്വൈതിയായിരുന്നു എന്നതിനു തെളിവായിട്ടു കാണാം.

T എന്നത് 'സത്യ'മാണെന്നു കരുതുക. (T codes up Truth) ഇതിനെ Intuition കൊണ്ട് ഗ്രഹിക്കാം; അത് ഏകമാണ്. അതിൻെറ അനേകം നാമങ്ങൾ അതിനെ വിശദീകരിക്കാൻ ഉള്ള അപൂർണ്ണനാമങ്ങളാണ്. ഒന്നായ T അങ്ങനെ അനേകമാക്കപ്പെടുന്നു. (T as knowable trough higher intuition is a one, and it is

the various inadequate names for T that make up the many) ഇവിടെ തുരീയത്തിന് പല പേർ കൊടുക്കുന്നതും ഇങ്ങനെയാണ്. 'സഹസ്രനാമ'ങ്ങളുടെയെല്ലാം ഉത്പത്തി ഈ ഗണിതനിയമമാണ്. തുരീയത്തിൻെറ വിവിധ അവസ്ഥകളിലുള്ള നാമങ്ങൾ മാത്രമാണ് വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നിവ. അതിനാൽ തുരീയത്തിൻെറ യഥാർത്ഥസ്വരൂപം അറിയുന്നതിനായിട്ട് വിശ്വാദികളുടെ സാമാന്യവിശേഷഭാവങ്ങളെ നിരൂപിക്കുന്നു.

11. കാര്യകാരണബദ്ധൗ താവിഷ്യേതേ വിശ്വതൈജസൗ
പ്രാജ്ഞഃ കാരണബദ്ധസ്തുദ്വൗതൗ തുര്യ ന സിദ്ധ്യതഃ

വിശ്വനും തൈജസനും കാര്യം, കാരണം എന്നിവകൊണ്ട് ബദ്ധന്മാരാണ്. പ്രാജ്ഞൻ കാരണത്താൽ മാത്രം ബദ്ധനാണ് തുരീയത്തിൽ കാര്യകാരണങ്ങളാകുന്ന ദ്വൈതങ്ങൾ ഇല്ലതന്നെ. കാര്യം എന്നാൽ ഫലം. കാരണം എന്നാൽ ബീജം. ജാഗ്രദ്സ്വപ്നാവസ്ഥകളിൽ ഇവയുടെ ബന്ധനം ഉള്ളതുകൊണ്ട് സത്യത്തെ അറിയാതിരിക്കുക, സത്യത്തെ മററൊന്നായി തെററിദ്ധരിക്കുക ഇതു രണ്ടും സംഭവിക്കാൻ ഇടയുണ്ട്. പ്രാജ്ഞനിൽ (സുഷുപ്തി) സത്യത്തെ അറിയായ്ക സംഭവിക്കാം. മററൊന്നായി തെററിദ്ധരിക്കൽ സംഭവിക്കുകയില്ല. കാരണത്താൽ മാത്രമാണ് പ്രാജ്ഞൻ ബന്ധിതനായിരിക്കുന്നത്. ഇതുരണ്ടും (അറിയായ്കയും, തെററിദ്ധാരണയും) കാര്യകാരണബദ്ധനല്ലാത്ത തുരിയനിൽ സംഭവിക്കുന്നതേ ഇല്ല. ഇതെങ്ങനെ സംഭവിക്കുന്നു എന്ന് വിശദമാക്കുകയാണ് ഇനി.

12. നാത്മാനം ന പരാംശ്ചൈവ ന സത്യം ചാപിനാനൃതം

പ്രാജ്ഞഃ കിഞ്ചന സംവേത്തി തുര്യം തത് സർവ്വദൃക് സദാ.

തന്നെതന്നെയൊ, മററൊന്നിനെയോ സത്യത്തെയോ അസത്യത്തെയൊ സുഷുപ്താവസ്ഥയിലിരിക്കുന്ന പ്രാജ്ഞൻ അറിയുന്നില്ല. തുരീയമാണെങ്കിൽ സദാ സർവ്വദൃക്കാണ്. എപ്പോഴും സർവ്വത്തെയും ദർശിച്ചുകൊണ്ടിരിക്കുന്നുണ്ട്. പ്രാജ്ഞൻ വിശ്വതൈജസന്മാരെപ്പോലെ ബാഹ്യമായ അവിദ്യാബീജത്തിൽ നിന്നു ജനിച്ച ദ്വൈതഭാവങ്ങളെയൊന്നും അറിയുന്നില്ല എന്നതു ശരിയാണ്. ആ നിലയ്ക്ക് പ്രാജ്ഞൻെറതും അദ്വൈതാവസ്ഥയാണ്. എങ്കിലും, ഒന്നും കാണാതെയും ഒന്നും അറിയാതെയും ഇരിക്കുന്ന ഒരു ബീജാവസ്ഥയിലാണ് പ്രാജ്ഞൻ. തുരീയമാകട്ടെ എപ്പോഴും എല്ലാം അറിയുന്ന ചൈതന്യാവസ്ഥയിലാണ്. സൂര്യനെപ്പോലെ സദാ സമയവും പ്രപഞ്ചത്തിൻറ ദൃക്സാക്ഷിയായിരിക്കുന്നുണ്ട്. വാസ്തവത്തിൽ, ജാഗ്രത്തിലും സ്വപ്നത്തിലും സുഷുപ്തിയിലും, വിശ്വതൈജസപ്രാജ്ഞരൂപങ്ങളിലിരുന്ന് അനുഭവങ്ങളെ ഭുജിക്കുന്നതും "സർവ്വദൃക്കാ"യ, സർവ്വസാക്ഷിയായ ഈ തുരീയം തന്നെയാണ്.

13. ദ്വൈതസ്യാഗ്രഹണം തുല്യമുഭയോഃ പ്രാജ്ഞതുരീയോഃ
ബീജനിദ്രായുതഃ പ്രാജ്ഞഃ സാ ച തുര്യ ന വിദ്യതേ.

ദ്വൈതത്തെ ഗ്രഹിക്കാതിരിക്കുക എന്ന അദ്വൈതാവസ്ഥയിൽ പ്രാജ്ഞതുരീയന്മാർ സമാനരാണ്. പ്രാജ്ഞന് ബീജനിദ്രയുണ്ട്. തുരീയന് അതില്ല. ഇതാണ് വ്യത്യാസം.



പ്രാജ്ഞന് നിദ്രയുണ്ട്. നിദ്രയിൽ സത്യത്തെ ഗ്രഹിക്കായ്ക സംഭവിക്കുന്നു. മാത്രമല്ല, നിദ്ര വിശേഷപ്രതിബോധപ്രസവത്തിൻെറ ബീജമാണ്. 'അനേകം' എന്ന വിശേഷപ്രതിബോധം ജനിക്കുന്ന ബീജമാണ് നിദ്ര എന്നതുകൊണ്ട് ബീജനിദ്രയോടുകൂടിയവനാണ് പ്രാജ്ഞൻ എന്നുപറയുന്നു. എന്നാൽ സദാ സർവ്വദൃക്കായ തുരീയന് ആ സ്വഭാവത്താൽ, പ്രതിബോധലക്ഷണമായ നിദ്ര ഇല്ല എന്നു വരുന്നു. അതായത് കാരണത്താൽ (ബീജത്താൽ) ബന്ധിതനല്ല തുരീയം എന്നു സിദ്ധിക്കുന്നു.

14. സ്വപ്ന നിദ്രായുതാവാദ്യൗ പ്രാജ്ഞസ്ത്വ സ്വപ്നനിദ്രയാ
ന നിദ്രാം നൈവ ച സ്വപ്നം തുര്യേ പശ്യന്തി നിശ്ചിതാഃ

വിശ്വന് നിദ്രയും സ്വപ്നവുമുണ്ട്. തൈജസനും സ്വപ്നനിദ്രകളുണ്ട്. പ്രാജ്ഞന് നിദ്രയുണ്ട്; സ്വപ്നമില്ല. ബ്രഹ്മജ്ഞാനി തുരീയത്തിൽ നിദ്രയോ സ്വപ്നമോ കാണുന്നില്ല. രജുവിൽ സർപ്പത്തെ കാണുന്നതുപോലെയാണ് സ്വപ്നത്തിൽ അന്യഥാഗ്രഹണം സംഭവിക്കുന്നത്. നിദ്രയിൽ പ്രതിബോധമില്ലായ്കയാൽ അത് തമസ്സായി അറിയപ്പെടുന്നു. തുരീയനിൽ തമസ്സ് ഇല്ല.

15. അന്യഥാ ഗൃഹ്ണതഃ സ്വപ്നോനിദ്രാതത്ത്വമജാനതഃ
വിപര്യാസേ തയോഃ ക്ഷീണേ തുരീയം പദമശ്നുതെ.

അന്യഥാ ഗ്രഹിക്കുന്നതെല്ലാം സ്വപ്നമാണ്. (അത് ജാഗ്രത്തിലായാലും നിദ്രയിലായാലും). തത്ത്വം ഗ്രഹിക്കായ്കയെല്ലാം നിദ്രയാണ്. ഇവ രണ്ടും ക്ഷീണിക്കുമ്പോൾ (സ്വപ്നവും നിദ്രയും ഇല്ലാതാവുമ്പോൾ) തുരിയമാണെന്നു ഗ്രഹിക്കുക. രജ്ജുവിൽ സർപ്പത്തെ തെററിദ്ധരിക്കുന്നത് ജാഗ്രദവസ്ഥയിലാണെങ്കിലും അത് സ്വപ്നംതന്നെയാണ്. പരമമായ സത്യത്തെ അറിയുമ്പോൾ, സ്വപ്നവും നിദ്രയും, കാര്യകാരണബന്ധനങ്ങളും മുഴുവനായി ക്ഷയിച്ച് ഒരാൾ തുരീയത്തിൽ പ്രതിഷ്ഠിതനാവുന്നു.

16. അനാദിമായയാ സുപ്തോ യദാ ജീവഃ പ്രബുദ്ധ്യതേ
അജമനിദ്രമസ്വപ്നമദ്വൈതം ബുദ്ധ്യതേ തദാ.

അനാദിയായ മായകൊണ്ട് സുപ്തനായ ജീവൻ ഉണരുമ്പോൾ (പ്രബുദ്ധനാവുമ്പോൾ) അജവും അനിദ്രവും അസ്വപ്നവും അദ്വൈതവുമായതിനെ (തുരീയത്തെ) ഉണരുന്നു; ജീവൻ സംസാരിയാണ്. അനാദിയായ മായയാൽ അത് നിരന്തരം സ്വപ്നം കാണുന്നു, "ഇത് എൻേറതാണ്; ഇത് എൻെറ പിതാവാണ്; ഇത് എൻെറ പുത്രനാണ്. ഈ ക്ഷേത്രവും ഈ പശുവും എൻേറതാണ്" എന്നൊക്കെ നിരന്തരം സ്വപ്നം കാണുന്ന ജീവൻ ഞാൻ സുഖിയാണ്, ദുഃഖിയാണ് എന്നൊക്കെ ഭാവന ചെയ്യുന്നു. ഈ സംസാരമാകുന്ന സ്വപ്നത്തിൽനിന്ന് എപ്പോൾ ജീവൻ ഉണരുന്നുവോ അപ്പോൾ താൻ അജവും അനിദ്രവും അസ്വപ്നവും അദ്വൈതവുമായ തുരീയമാണെന്ന് അറിയുന്നു. പലപ്പോഴും വേദാന്താർത്ഥതത്ത്വാഭിജ്ഞന്മാരും പരമ കാരുണികന്മാരുമായ ഗുരുക്കന്മാരിൽനിന്ന് "നീ ഹേതു ഫലാത്മകമായ ബദ്ധമായ ജീവനല്ല" എന്ന സത്യം കേൾക്കുമ്പോഴാണ്

ഈ ഉണർച്ച സംഭവിക്കാറ്. ബാഹ്യമോ ആഭ്യന്തരമോ ആയ മാററങ്ങളോ, ജനനം, മരണം മുതലായവയോ ഇല്ലാത്ത സർവ്വഭാവവികാരങ്ങളും വർജ്ജിച്ച പ്രതിഭാസമാണ് താനെന്ന അറിവ് ഉദിക്കുന്നതോടെ, തനിക്ക് നിദ്രയോ സ്വപ്നമോ ഇല്ലെന്നും താൻ സർവ്വസാക്ഷിയായ ആത്മാവാണെന്നും ജീവൻ ഗ്രഹിക്കുന്നു. തുരീയത്തെ സ്വപ്നനിദ്രകളില്ലാത്തതെന്നുഗ്രഹിച്ച ജീവൻ താനും ജനിമൃതി വിഹീനമായ അദ്വൈതമായ ആ തത്ത്വമാണെന്നനുഭവിക്കുന്നു.

17. പ്രപഞ്ചോ യദി വിദ്യേത നിവർത്തേത ന സംശയഃ
മായാ മാത്രമിദം ദ്വൈത മദ്വൈതം പരമാർത്ഥതഃ

അതോടുകൂടി പ്രപഞ്ചം നിവർത്തിക്കുന്നു എന്നതിൽ സംശയമില്ല. ദ്വൈതം മായാമാത്രമാണ്. പരമാർത്ഥത്തിൽ അത് അദ്വൈതമാണ് എന്നറിയുക. ആയിരത്തി എണ്ണൂറുകളുടെ അവസാനത്തിൽ ജീവിച്ചിരുന്ന ജോർജ്ജ് കാൻറർ എന്ന ഗണിതജ്ഞൻ മൂന്നുവിധം അനന്തതകളെക്കുറിച്ചു പറഞ്ഞു. "The actual infinite arises in three contexts...... In Deo, where I call it the absolute infinite or simply absolute, second when it occursion the contingent created world and third when the mind grasps if in abstracts as a mathematical magnitude, number or order type....." ഇതിൽ രണ്ടാമതു പറഞ്ഞ അനന്തതയെ വീണ്ടും മൂന്നായി കാണാം. പ്രപഞ്ചം, കാലം, ആകാശം (Physical infinities - world time and space) സായനമായ പ്രപഞ്ചമാണ് കാലത്തിന് ആധാരമായിരിക്കുന്നത്. ഇപ്രകാരമുള്ള സായന പ്രപഞ്ചത്തെയും കാലത്തെയും കുറിച്ച് കാൻറർ പറഞ്ഞു. ".....We have every reason to think of the passage of time as an illusion on the basis of modern physical theory. Past, present and future all exist together in space-time." ഞാൻ, എൻെറ മക്കൾ, പേരക്കുട്ടികൾ, എൻെറ മാതാപിതാക്കൾ, മുത്തച്ഛന്മാർ എന്നിങ്ങനെ യുള്ള ഭൂത, വർത്തമാന, ഭാവി കാലങ്ങളോടുകൂടിയ പ്രപഞ്ചവും കാലവും ഒരു illusion അഥവാ മായയാണ് എന്ന ആധുനികശാസ്ത്രജ്ഞനായ കാൻററിൻെറ ദർശനം പിന്നീട് ഐൻസ്റൈനെപോലുള്ളവരുടെ ബുദ്ധിയിൽ വികസ്വരമായി. പ്രപഞ്ചം മായാമാത്രമാണ് എന്ന ഗൌഡപാദൻെറ ദർശനംതന്നെയാണ്. ഗണിതജ്ഞനായ കാൻറർ "illusion" എന്ന പദംകൊണ്ട് വിവക്ഷിച്ചിരിക്കുന്നതെന്ന് ശ്രദ്ധിക്കുക. (Rudy Rucker - Infinity and Mind Page 10-11) പ്രപഞ്ചത്തിന് ഒരു ആദി ഉണ്ടായിരുന്നുവോ? ആ ആദിക്കുമുൻപ് "കാലം" എന്നൊന്നുണ്ടായിരുന്നില്ലേ? ഈ ചോദ്യത്തിന് ഉത്തരമായി ആധുനിക ശാസ്ത്രജ്ഞർ "ബിഗ് ബാങ്" സിദ്ധാന്തം അവതരിപ്പിച്ചു. ആദി ഉണ്ടായി രുന്നുവെങ്കിൽ ഒരു അവസാനവും വേണ്ടേ? ഭാവിയിൽ പ്രപഞ്ചം ഒരു "ബിഗ്സ്റേറാപ്പ്" (Big crunch അഥവാ Gnab Gib എന്നും പറയും) കൊണ്ട് അവസാനിക്കുമോ? അതോ ഇതുപോലെ തുടരുമോ? പ്രഭവം, പ്രളയം എന്ന് രണ്ടു ബിന്ദുക്കളുണ്ടോ? അവ രണ്ടും ഒന്നാണെന്നു വന്നാൽ എവിടെ ആദി,






എവിടെ അന്തം? എവിടെ ജനനം, എവിടെ മരണം സദാസ്ഥിതി യായ അനാദിയായ അനന്തമായ പ്രപഞ്ചത്തെ "അദ്വൈത"മെന്നു ഗ്രഹിക്കുന്നതല്ലേ ശരി? രണ്ടായി തോന്നൽ രജ്ജുസർപ്പംപോലെ 'മായ' യല്ലേ?

ഓരോ ബിഗ്ബാങ്ങും ഒരു പുതിയ പ്രപഞ്ചത്തിൻെറ സൃഷ്ടിയെന്നപോലെ, ഒരു പഴയ പ്രപഞ്ചത്തിൻെറ സംഹാരവു മാണെങ്കിൽ ബിഗ്ബാങ് തന്നെ യല്ലേ ബിഗ്സ്റേറാപ്പ്? അദ്വൈതം പര മാർത്ഥതഃ" എന്നറിഞ്ഞവൻ ഈ ചോദ്യങ്ങൾ ചോദിക്കാതെ തരമില്ല.

രജ്ജുവിൽ ആരോപിക്കപ്പെട്ട സർപ്പം ഒരു മായയാണ്. മായാവിയാൽ നിർമ്മിക്കപ്പെട്ട വസ്തുക്കൾ മായയാണ്. കാണിക ളുടെ ദർശനത്തെ ഒരു ആവരണ ത്താൽ മൂടിയതുപോലെയാണ് അയഥാർത്ഥമായ ഈ മായക്കാഴ്ചകൾ സംഭവിക്കുന്നത്. ആ ആവരണം നീങ്ങുമ്പോൾ 'മായ'യും നീങ്ങുന്നു. അതു പോലെയാണ് സായനമായ പ്രപഞ്ചചലനംകൊണ്ടു സംഭവിക്കുന്ന "കാല"മെന്ന മായ. അതുപോലെയാണ് സംസാരവും; അതുപോലെത്തന്നെയാണ് വിശ്വ, തൈജസ, പ്രാജ്ഞന്മാരെന്ന ഭേദഭാവനയും. ഇത്തരം ദ്വൈതഭാവനകളെല്ലാം അസ്തമിച്ച അദ്വൈതാനുഭൂതിയാണ് തുരീയം. അവിടെ പ്രപഞ്ചങ്ങളുടെ പ്രവൃത്തിയോ നിവൃത്തിയോ ഇല്ല എന്ന് ശങ്കരഭാഷ്യത്തിൽ പറയുന്നു. അപ്പോൾ പിന്നെ പ്രപഞ്ചത്തിൻെറ നിവൃത്തി സംഭവിക്കുന്നു എന്ന ഗൗഡ പാദരുടെ അഭിപ്രായത്തിൻെറ യഥാർത്ഥ അർത്ഥം, സായനമായ കാലത്തോടുകൂടിയ സംസാരപ്രപഞ്ചത്തിൻെറ നിവൃത്തിസംഭവിക്കുന്നു എന്നു മാത്രമാണ്. ശാസ്താ, ശാസ്ത്രം, ശിഷ്യൻ (ശാസ്താവ് = ഗുരു) എന്നിങ്ങനെയുള്ള ഭേദഭാവനപോലും തുരീയാവസ്ഥയിൽ ഇല്ല.

18. വികല്പോ വിനിവർത്തേന കല്പിതോ യദി കേനചിത്
ഉപദേശാ ദയം വാദോ ജ്ഞാതേ ദ്വൈതം ന വിദ്യതേ.

ഗുരു, ശിഷ്യൻ, ശാസ്ത്രം എന്നിങ്ങനെയുള്ള വികല്പങ്ങൾ കല്പിക്കുന്നത് ഉപദേശം ചെയ്യുന്നതിനുള്ള സൗകര്യത്തിനുവേണ്ടിമാത്രമാണ്. സത്യം ഗ്രഹിച്ചുകഴിഞ്ഞാൽ പിന്നെ ഈ ദ്വൈതം അവശേഷിക്കുന്നില്ല. ഈ അദ്വൈതം

ഇന്നത്തെ Communication cycle ലും നമുക്കു കാണാൻ കഴിയും. വിദ്യാഭ്യാസ മനശ്ശാസ്ത്രത്തിൽ വളരെ പ്രധാനമാണ് Communication cycle. ഏതു സംവേദത്തിനും ഒരു Stimulus ഒരു response വേണം. Stimulus ഗുരുവും response ശിഷ്യനുമാണെന്നു കരുതുക.




മൂന്നായി വിഭജിക്കാനാവാത്ത വിധമുള്ള ഓരേകത്വം ഇവയിൽ കാണാം. ശിഷ്യൻ ഗുരുവായി ജ്ഞാനത്തെ അടുത്ത തലമുറയിലെ ശിഷ്യനു പകരുന്നു എന്നതുതന്നെ, നേരത്തെ പറഞ്ഞ സായനകാലം മായയാണെന്ന നിഗമനപ്രകാരം മായയാണ്. 'അധിവിദ്യ'യെക്കുറിച്ച് മുൻപൊരവസരത്തിൽ പറഞ്ഞതിനാൽ ആവർത്തിക്കുന്നില്ല.

19. വിശ്വസ്യാത്വവിവക്ഷായാമാദി സാമാന്യമുത്കടം
മാത്ര സംപ്രതിപത്തൗ സ്യാദാപ്തി സാമാന്യമേവ ച.

വിശ്വൻ 'അകാര'മാണെന്ന് ഉപനിഷത്തിൽ നാം അംഗീകരിച്ചു. അതോടു കൂടി "ആദി" എന്ന സാമാന്യലക്ഷണം നമുക്കു കിട്ടി. (ഓങ്കാരത്തിൻെറ ആദ്യ പാദം). അകാരം എല്ലാ അക്ഷരങ്ങളിലും വ്യാപിച്ചിരിക്കുന്ന മാത്രയാകയാൽ "വ്യാപ്തി" എന്ന സാമാന്യലക്ഷണവും കിട്ടി.

20. തൈജസസ്യോത്വ വിജ്ഞാന ഉത്കർഷോ ദൃശ്യതേസ്ഫുടം
മാത്രാസംപ്രതിപത്തൌ സ്യാദുഭയത്വം തഥാവിധം.

തൈജസം ഉകാരമാകയാൽ ഉത്കർഷം സ്ഫുടമായി കാണാം. മാത്രകളിൽ അതിന് ഉഭയസ്ഥിതിയാകയാൽ തൈജസനും ഉഭയസ്ഥിതിയുണ്ട്.

21. മകാരഭാവേ പ്രാജ്ഞസ്യ മാനസാമാന്യമുത്കടം
മാത്രാസംപ്രതിപത്തൗ തുലയസാമാന്യ ഏവ ച.

പ്രാജ്ഞൻ മകാരമായതുകൊണ്ട് അതിൻെറ സാമാന്യലക്ഷണം മാനം (അളവ്, ആകാശം) ലയം എന്നിവയാണ്.

22. ത്രിഷ്ഠു ധാമസു, യ സ്ഥുല്യം സാമാന്യം വേത്തി നിശ്ചിതഃ
സപൂജ്യഃ സർവ്വഭൂതാനാം വന്ദ്യശ്ചൈവ മഹാമുനിഃ

**മൂന്നു ധാമങ്ങളിലും തുല്യമായ സാമാന്യലക്ഷണങ്ങളെ സുനിശ്ചിതമായി അറിഞ്ഞവൻ സർവ്വഭൂതങ്ങളാലും സംപൂജ്യനും,മഹാമുനിമാരാൽപോലും വന്ദിക്കപ്പെടുന്നവനുമാണ്.**



23. അകാരോ നയതേ വിശ്വമുകാരശ്ചാപിതൈജസം
മകാരശ്ചപുനഃപ്രാജ്ഞം ന മാത്രേ വിദ്യതേ ഗതി.

അകാരം വിശ്വനിലേക്കും ഉകാരം തൈജസനിലേക്കും നയിക്കുന്നു. മകാരം പ്രാജ്ഞനിലേക്കു നയിക്കുന്നു. ഗതിശീലം ആദി, മദ്ധ്യം, അന്തം എന്ന ഈ മൂന്നു കളോടുകൂടിയവയ്ക്കേ ഉള്ളു. മാത്രകളില്ലാത്തവന് ഒന്നും പ്രാപിക്കാനില്ല, ഒന്നും നേടാനില്ല, അതിനാൽ ഗതിശീലമില്ലാത്ത 'നിരയന'മാണ് തുരീയം. കാര്യമെല്ലാം കാരണത്തിൽ ലയിക്കുന്നു. കാരണരൂപമായ പ്രാജ്ഞൻ (മകാരം) കൂടി വില യിച്ചില്ലാതായ 'അമാത്ര'മായ തുരീയത്തിന് ഗതിശീലമില്ല. അമാത്രമായ ആ ചതുർത്ഥപാദത്തിൽ പ്രപഞ്ചം ഉപശമിക്കുന്നു. ശിവവും അദ്വൈതവുമായ 'ഓം' (പ്രണവം) തന്നെയാണ് ആത്മാവ്. ഇതറിഞ്ഞവൻ ആത്മാവാൽ ആത്മാവിൽത്തന്നെ പ്രവേശിക്കുന്നു.

കേവലസത്ത ഈ അമാത്രമായ തുരീയമാണ്. വാക്കും മനസ്സും ലയിച്ച അവസ്ഥയാകയാൽ അതിന് നാമമോ രൂപമോ ഇല്ല. ഇതറിഞ്ഞ പരമാർത്ഥവിത്ത് ബ്രഹ്മജ്ഞാനിയായി, ബീജരൂപമായ തൃതീയപാദത്തെപ്പോലും ദഗ്ദ്ധമാക്കി (ദഹിപ്പിച്ചുകളഞ്ഞ്) പുനർജ്ജന്മമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നു. ഇപ്രകാരം അറിഞ്ഞ ബ്രഹ്മജ്ഞാനിക്ക് പിന്നീടൊരിക്കലും സംസാരമാകുന്ന രജ്ജുവിനെ സർപ്പമെന്നു തെററിദ്ധരിക്കേണ്ടിവരുന്നില്ല. അദ്ദേഹം മായയെ ജയിച്ചുകഴിഞ്ഞു. ചില സന്യാസിമാർ മന്ദബുദ്ധികളായിരിക്കയാൽ ഈ ജ്ഞാനം അവരിൽ ഉദിച്ചു എന്നുവരില്ല. അങ്ങനെയുള്ളവർ സന്മാർഗ്ഗഗാമികളായി, തീവ്രമായ സാധനയോടെ ആദ്യത്തെ മൂന്നുപാദങ്ങളെ നിരന്തരം ധ്യാനിച്ചു കൊണ്ടിരിക്കണം. അപ്രകാരം ഉപാസിക്കപ്പെട്ട ഓങ്കാരം ബ്രഹ്മപ്രതിപത്തിയോടുകൂടിയ ആ മുമുക്ഷുക്കൾക്ക് ആലംബമായി ഭവിക്കും. അങ്ങനെ അവരെക്കൊണ്ട് ധ്യാനിപ്പിക്കാനും ഉപാസിപ്പിക്കാനുമാണ് മൂന്നു വിധം ആശ്രമങ്ങളെ മാണ്ഡൂക്യകാരിക പറഞ്ഞിരിക്കുന്നത് എന്ന് ശങ്കരാചാര്യർ എടുത്തു പറയുന്നുണ്ട്.

24. ഓങ്കാരം പാദശോ വിദ്യാത്പാദാ മാത്രാ ന സംശയാഃ
ഓങ്കാരം പാദശോ ജ്ഞാത്വാ ന കിം ചിദപി ചിന്തയേത്.

ഓങ്കാരത്തെ ഓരോരോ പാദങ്ങളായി അറിയുക. ഓരോ പാദവും ഓരോ മാത്രയാണെന്നതിൽ സംശയമില്ല. ഓങ്കാരത്തെ ഓരോരോ പാദമായറിഞ്ഞശേഷം ഒരാൾ ഒന്നിനെക്കുറിച്ചും (മററൊന്നിനെക്കുറിച്ചും) ചിന്തിക്കുന്നില്ല. ഒരു പർവ്വതാരോഹകനെ സങ്കല്പിക്കുക. അയാളുടെ മുന്നിൽ ഉയരെയുയരെ അനന്തം കൊടുമുടികൾ കിടക്കുന്നു. ആദ്യത്തെ കൊടുമുടി അയാൾ ഒരു മണിക്കൂറിനകം കയറുന്നു. രണ്ടാമത്തേത് 1/2 മണിക്കൂറിൽ കയറുന്നു; മൂന്നാമത്തേത് 1/4 മണിക്കൂറിൽ, നാലാമത്തേത് 1/8 മണിക്കൂറിൽ. N എന്ന സംഖ്യ 1/2 N മണിക്കൂറിൽ.)എന്നാൽ,

1+1/2+1/4+1/8=2.

**ഇതനുസരിച്ച്, ഒരു മണിക്കൂറിൽ ഒരു കൊടുമുടി കയറിയ ആൾ 2 മണിക്കൂറിൽ 2 കൊടുമുടി അല്ല, അനേകം കൊടുമുടികൾ കയറുന്നു. ഗണിതശാസ്ത്രത്തിൽ Absolute infinite നെ അളക്കാൻ transfinite സംഖ്യകളെ ഉപയോഗിക്കുന്ന**

രീതിയാണ് പ്രണവത്തിൽ (ശബ്ദശാസ്ത്രത്തിൽ) അമാത്രമായ തുരീയത്തെ അളക്കാൻ ഓരോരോ പാദങ്ങളായി, ഓരോരോ മാത്രകളായി അറിയുവാനുള്ള ഈ നിർദ്ദേശം. ജ്യോതിശ്ശാസ്ത്രത്തിൽ ചന്ദ്രഗതി അളക്കാനും ഇതേ ഗണിതനിയമം ഉപയോഗിച്ചിരുന്നതായി പഞ്ചസിദ്ധാന്തികയിൽ കാണുന്നു. ഇപ്രകാരം ഒരു നിശ്ചിതമാനമുള്ള സംഖ്യകൾ തുടർച്ചയായി എഴുതിയാൽ, അവസാനം ചെന്നെത്തുന്ന സംഖ്യ, ആദ്യം എഴുതിയ സംഖ്യകളെക്കാളൊക്കെ

അനന്തമായിരിക്കും. ഇതിനെ ω (ഒമേഗ അലെഫ്നൾ) എന്നു വിളിക്കുന്നു. ഓങ്കാരം ഈ ഒമേഗയാണ്.0,1,2,3,4,......................




7ാമത്തെ കൊടുമുടി '0' മണിക്കൂറിലാകയാൽ അനന്തം കൊടുമുടി കയറാൻ '0' മണിക്കൂർ മതി. ഒമേഗയിൽ നിന്ന് എപ്സിലോൺ സീരോ വരെയുള്ള, പൂജ്യത്തിലേക്കുള്ള യാത്രസായനമല്ല, നിരയനമാണ്. 'സായന' മാണെന്ന തോന്നൽ തന്നെ ഒരു illusion (മായ) ആണ്. പൂജ്യത്തെ പൂജ്യംകൊണ്ടേ അറിയാനാവൂ. തുരീയത്തെ തുരീയത്താൽ, ആത്മാവെ ആത്മാവിനാൽ അറിയണം. അതിനു സാധിക്കാതെ വരുമ്പോൾ മാത്രമാണ് ഈ ഗണിതവിദ്യ പ്രയോഗിക്കാൻ തന്നേക്കാൾ മന്ദബുദ്ധികളായ സന്യാസിമാരോട് ശങ്കരനെപ്പോലുള്ളവർ നിർദ്ദേശിക്കുന്നത്. ലോജിക്കൽ പ്രോഗ്രഷനിൽ നാലാംസ്ഥാനമാണ് ടെട്രേഷന്. (ആദ്യത്തെ മൂന്നുസ്ഥാനങ്ങൾ addition, multiplication, exponentiation) ടെട്രേഷൻ അനുസരിക്കുമ്പോഴാണ്.

Eo =Ww

എപ്സിലോൺ സീരോ = ഒമേഗ, എന്നു ലഭിക്കുന്നത്. ഒമേഗ തന്നെയാണ് അലെഫ്നൾ (Ko > $O^{th}$ infinite cardinal



25. യുഞ്ജീത പ്രണവേ ചേതഃ പ്രണവോ ബ്രഹ്മനിർഭയം
പ്രണവേ നിത്യയുക്തസ്യ ന ഭയം വിദ്യതേ ക്വചിത്.

ചേതസ്സിനെ പ്രണവത്തിൽ യോജിപ്പിച്ചുനിർത്തുക. പ്രണവംതന്നെയാണ് നിർഭയമായ ബ്രഹ്മം. പ്രണവത്തിൽ നിത്യയുക്തനായവന് യാതൊരു ഭയവുമുണ്ടാവുന്നില്ല. മനസ്സിനെ അനന്തമായ പ്രണവത്തിൽ, അഭയമായ പ്രണവത്തിൽ, ഉറപ്പിച്ചു നിർത്തിയ ബ്രഹ്മജ്ഞാനി അഭയനായി ഭവിക്കുന്നു.

26. പ്രണവോ ഹ്യപരംബ്രഹ്മ പ്രണവശ്ച പരഃ സ്മൃതഃ
അപൂർവ്വോ ത നന്തരോ ത ബാഹ്യോ ത നപരഃ പ്രണവോ ത വ്യയഃ

അപരബ്രഹ്മവും പരബ്രഹ്മവും പ്രണവംതന്നെയാണ്. പൂർവ്വം,(ഭൂതം), അനന്തരം (ഭാവി), അനന്തരം, ബാഹ്യം ഇതൊന്നുമില്ലാത്ത പ്രണവം അവ്യയമാണ്. നാശരഹിതമാണ്. അത് അനപരമാണ്, (അപരമായ മറ്റൊന്നില്ലാത്തത്.) പ്രണവമല്ലാതെ, ബ്രഹ്മമല്ലാതെ മറ്റൊന്നില്ല. ഉപ്പുകല്ലിൽ ഉപ്പല്ലാതെ മറ്റൊന്നില്ലാത്തതുപോലെ, അതിന്റെ രസം സർവ്വത്ര വ്യാപിച്ചിരിക്കുന്നതുപോലെ (ഛാന്ദോഗ്യ ഉപനിഷത്തിൽ ഉപ്പുകല്ലു വെള്ളത്തിലിട്ട് ശ്വേതകേതുവിന് ബ്രഹ്മജ്ഞാനം നല്കുന്ന കഥ കാണുക) പ്രജ്ഞാനഘനമായിരിക്കുന്ന ബ്രഹ്മമല്ലാതെ മറ്റൊന്നില്ല. ബ്രഹ്മരസമാണ് പ്രപഞ്ചമാകെ നാം കാണുന്നത്. ആദിമദ്ധ്യാന്തങ്ങളും ഉത്പത്തിസ്ഥിതിപ്രലയങ്ങളും പ്രണവംതന്നെ. മായാവി ഉണ്ടാക്കിയ മായാഹസ്തിപോലെയോ, രജ്ജുസർപ്പംപോലെയൊ, മൃഗതൃഷ്ണപോലെയൊ, സ്വപ്നംപോലെയോ ആണ് ദിക്ക്, ദേശം, കാലം, ഗതി, ഫലം മുതലായവയോടുകൂടിയ (വിയദാദി) പ്രപഞ്ചത്തെക്കുറിച്ച കല്പനകൾ. സത്യാനുഭവം ഉണ്ടാകുമ്പോൾ അപ്പോൾ, ആ ക്ഷണംതന്നെ ആത്മഭാവം പ്രാപിക്കുന്നു

27. പ്രണവം ഹീശ്വരം വിദ്യാത് സർവ്വസ്യ ഹൃദിസംസ്ഥിതം
സർവ്വവ്യാപിനമോങ്കാരം മത്വാധീരോ ന ശോചതി.

സർവ്വത്തിന്റെയും ഹൃദയത്തിൽ സംസ്ഥിതമായിരിക്കുന്ന ഈശ്വരനായി പ്രണവത്തെ അറിയുക. സർവ്വവ്യാപിയായ ഓങ്കാരത്തെ അറിഞ്ഞ ധീരൻ ദുഃഖിക്കുന്നില്ല. സത്തയ്ക്ക് സർവ്വത്തിലും കേന്ദ്രമുണ്ട്, പരിധിയൊട്ടില്ലാതാനും. അത്തരമൊരു സത്തയെ അറിയാൻ അത്തരം സത്തയ്ക്കു മാത്രമെ കഴിയൂ. നാം ജീവിക്കുന്നത് കമ്പ്യൂട്ടർ യുഗത്തിലാകയാൽ ഇവിടെ മനുഷ്യനെ ഒരു കമ്പ്യൂട്ടറിനോട് ഉപമിച്ചുനോക്കുക. മനുഷ്യശരീരം (മസ്തിഷ്കമുൾപ്പെടെ) കമ്പ്യൂട്ടറിന്റെ ഹാഡ്വെയർ (Hardware) ആണ്. ഓരോ വ്യക്തിയുടെയും ഓർമ്മകൾ, കഴിവുകൾ, അഭിപ്രായങ്ങൾ, ശീലങ്ങൾ എന്നിവയെ കമ്പ്യൂട്ടറിന്റെ Software നോട് ഉപമിക്കാം. ഓരോ കമ്പ്യൂട്ടറിനും സ്വന്തമായി ഒരു ഹാർഡ്വെയറും സോഫ്ട്വെയറും ഉണ്ട്. അതിനാൽ ഓരോ മനുഷ്യനും 'ഞാൻ' എന്ന ഒരു വ്യക്തിപരമായ കേന്ദ്രവും, എന്റെ ശരീരം, എന്റെ ലോകം (ഞാനറിയുന്ന ലോകം) എന്നൊരു പരിധിയും ഉണ്ട്. എന്നാൽ "അഹം അസ്മി" — ഞാൻ ഉണ്ട് — Iam — എന്ന ബോധം., ജീവനെന്നോ, ആത്മാവെന്നോ വിളിക്കാവുന്ന, മാററമില്ലാത്ത ഒരസ്തിത്വം കമ്പ്യൂട്ടറി

നില്ല, മനുഷ്യനുണ്ട്. ഈ ബോധത്തെ, സത്തയെ, വെറും Software കൊണ്ടോ hardware കൊണ്ടോ മാത്രം അനുഭവിക്കാൻ സാദ്ധ്യമല്ല. ആ ബോധം സർവ്വജീവികളിലും ഒരുപോലെ വ്യാപിച്ച്, സർവ്വജീവികളിലും കേന്ദ്രമായിരിക്കയാൽ എങ്ങും കേന്ദ്രമുള്ള, എങ്ങും പരിധിയില്ലാത്ത സത്തയാണ്. അപ്രകാരമുള്ള നാദബ്രഹ്മത്തെ അറിഞ്ഞ ധീരൻ ഒരു വിധത്തിലും ദുഃഖിക്കുന്നില്ല. സംസാരം അവനെ ബന്ധിക്കുന്നില്ല.

29. അമാത്രോ ത നന്ത മാത്രശ്ച ദ്വൈതസ്യോപശമഃ ശിവഃ
ഓങ്കാരോ വിദിതോ യേന സമുനിർന്നതരോജനഃ

അമാത്രവും അനന്തമാത്രവും ദ്വൈതങ്ങൾ മുഴുവൻ ഉപശമിച്ചതും, ശിവവുമായ ഓങ്കാരത്തെ അറിഞ്ഞവൻ മാത്രമാണ് മുനി. ഇതരജനങ്ങൾ (അറിയാത്ത ജനങ്ങൾ) മുനിയല്ല.

ഒരു വസ്തുവെ അളന്നുതിട്ടപ്പെടുത്തുന്നതും, എണ്ണിതിട്ടപ്പെടുത്തുന്നതുമായ അളവിനെയാണ് മാത്ര എന്നുപറയുന്നത്. അമാത്രം എന്നു പറഞ്ഞാൽ ഒരു സംഖ്യയും ഒരു മാത്രയും ഒരളവുമില്ലാത്തത്. പൂജ്യം Epsilon Zero. അനന്തമാത്രം എന്നു പറഞ്ഞാൽ അസംഖ്യകളോടും മാത്രകളോടും കൂടി, അളന്നു തിട്ടപ്പെടുത്താനാവാത്തത്ര വലിയ സംഖ്യ.(ഒമേഗ.)

ഒരു പഴങ്കഥയുണ്ട്. ഒരിടത്തൊരിടത്തൊരിടത്തൊരു രാജാവിന് ഒരു മകളുണ്ടായിരുന്നു. അവൾ പട്ടുതൂവാല തുന്നുമ്പോൾ സൂചികാണാതായി അവിടന്നങ്ങോട്ട് മൂളിയാലും, മിണ്ടാതിരുന്നാലും, എന്തെങ്കിലും പറഞ്ഞാലും "അങ്ങനെ പറഞ്ഞാൽ സൂചികിട്ടോ" എന്ന ചോദ്യം മാത്രം ആവർത്തിക്കയേയുള്ളു. സൂചികിട്ടോ, സൂചികിട്ടോ എന്ന് ഈ പേജിൽ ഇടത്തുനിന്നു വലത്തോട്ട് എഴുതുന്ന പക്ഷം, ഈ പേജും, ഈ പുസ്തകവും, ഇതുപോലുള്ള നിരവധി പുസ്തകങ്ങളും, ഭൂമിമുതൽ മുകളിലേക്കുള്ള ആകാശം മുഴുവനും ഈ ചോദ്യംകൊണ്ടു നിറച്ചാലും ആ ചോദ്യം അനന്തമായി തുടരുന്നു. ഇതിനെ ഗണിതശാസ്ത്രം Left to Right Omega sequence എന്നു വിളിക്കും. ഇടത്തുനിന്ന് വലത്തോട്ട് അനന്തശ്രേണി; എത്തിയിടത്തുതന്നെ വീണ്ടും വീണ്ടും തിരിച്ചെത്തുന്ന, ഉത്തരം കിട്ടാത്ത സമസ്യ. ഇതിനെ ഇടത്തുനിന്നു വലത്തോട്ട് അസംഖ്യം പ്രാവശ്യം എഴുതുന്നതിനു പകരം ഒരൊററപ്രാവശ്യംഎഴുതി ഒരസ്ത്രചിഹ്നം ഇട്ടാൽ മതി. അപ്പോൾ വലത്തുനിന്ന് ഇടത്തോട്ടും അതേ ചോദ്യം തന്നെ അനന്തമായി ആവർത്തിക്കുന്നതു കാണാം.






ഒരിക്കലും ആർക്കും പൂർണ്ണമായി എഴുതാൻ സാധിക്കാത്ത യഥാർത്ഥ സംഖ്യകൾ (Real numbers) ഗണിതശാസ്ത്രത്തിൽ ideal objects ആണ്. യുക്തിപരമായി അറിയാനാവുന്ന ഒരു യഥാർത്ഥ സംഖ്യ (Real rational number) എപ്പോഴും ആവർത്തിക്കുന്ന ദശാംശസംഖ്യയോടുകൂടിയതായിരിക്കും, (Repeating Decimal expansion) ഇത്തരം സംഖ്യകളാണ് വേദാംഗജ്യോതിഷകാലത്ത് പൈതാമഹൻ തന്റെ സിദ്ധാന്തത്തിൽ ഉപയോഗിച്ചതെന്ന് പഞ്ചസിദ്ധാന്തികളുടെ ഉപസംഹാരത്തിൽ ഞാൻ ചൂണ്ടികാട്ടുകയുണ്ടായി. ഒരിക്കലും നിർവചിക്കാനാവാത്ത അനന്തവും അനാദിയുമായ യഥാർത്ഥസത്തയുടെ സിംബലായിരുന്നു 366 ദിവസവും 28 നക്ഷത്രങ്ങളും ചേർന്ന പൈതാമഹന്റെ ജ്യോതിശാസ്ത്രത്തിന് കാലം.




ഒരേ സമയം അമാത്രവും അനന്തമാത്രവും ആയ കാലത്തെ പൈതാമഹൻ ദർശിച്ചു. അമാത്രമായ കാലവും, അനന്തമാത്രമായ കാലവും നിരയനമാണ്. ഒരേ സംഖ്യയുടെ നിരന്തരമായ ആവർത്തനംകൊണ്ട് അതിന്റെ ഗതിശീലം ഇല്ലതാവുന്നു. അനന്തമായ കാലത്തിൽ വന്നുദിക്കയും അസ്തമിക്കയും ചെയ്യുന്ന 366 ദിനമുള്ള ഓരോവർഷവും ഒരു "സൂചികിട്ടോ" എന്ന ചോദ്യംപോലെ, ആവർത്തിക്കുന്ന ദശാംശമാണ്. മുമ്പുവന്നവരും ഇനിവരാനിരിക്കുന്നവരും ഇന്നു ജീവിക്കുന്നവരുമായ സർവ്വ മനുഷ്യരും അനന്തകാലത്തിൽ ഓരോ repeating decimal ആണ്. അനേക കാലഘട്ടങ്ങളിൽ അനേക രൂപങ്ങളിൽ അനേക ദേശങ്ങളിൽ വന്ന്, അനേക വൈതികളിൽ, ഭാഷകളിൽ ഒരേ ഒരു ചോദ്യം, ഒരേ ഒരു സമസ്യ നിരന്തരം ആവർത്തിക്കുന്നു. അതുകൊണ്ട് കാലം സായനമാണെന്നത് ഒരു വെറും തോന്നലാണ്. അതാതുകാലത്ത് ജീവിച്ചിരിക്കുന്നവർക്കുതോന്നുന്ന ഒരു മിത്ഥ്യയാണ് സായാനം. സത്തയ്ക്ക് അയനം തന്നെയില്ല. പിന്നെ എങ്ങനെ അയനമാററം ഉണ്ടാവും? അങ്ങനെയെങ്കിൽ ഫല ഭാഗജ്യോതിഷവും അയനാംശ ഗണിതവും പഞ്ചാംഗഗണിതവും വെറും നുണയാണോ? അല്ല. അവ ആപേക്ഷിക സത്യങ്ങളാണ്; പകുതി സത്യങ്ങളാണ്.

ജ്ഞാനിയുടെ അടുക്കൽ തികച്ചും വ്യക്തിപരമായ "ഫല"ങ്ങൾ അറിയാൻ വേണ്ടി മാത്രം ജനങ്ങൾ വരുന്നു. അവർക്കുവേണ്ടി ജ്ഞാനി തന്റെ പരമാർത്ഥികസത്താതലത്തിൽനിന്ന് ചിലപ്പോഴൊക്കെ വ്യാവഹാരിക സത്തയുടെ തലങ്ങളിലേക്ക് ഇറങ്ങിവരുന്നു. മററുചിലപ്പോൾ വ്രതങ്ങൾ, ശ്രാദ്ധങ്ങൾ, പിറന്നാളുകൾ മുതലായ വ്യക്തിപരവും സാമൂഹ്യവുമായ ക്രിയാദികൾക്കുവേണ്ടി പഞ്ചാംഗഗണിതമെന്ന പ്രാതിഭാസികസത്തയിലേക്ക് ഇറങ്ങിവരുന്നു. ഇന്നത്തെ

ജ്യോതിഷികൾ പലരും ഇതു രണ്ടും മാത്രമാണ് ജ്യോതിശാസ്ത്രമെന്നുധരിച്ചുവെച്ച് പഞ്ചാംഗ, അയനാംശത്തർക്കങ്ങളോട് മല്ലടിക്കുകയാണ്. ജ്യോതിഷം വേദനേത്രമാകയാൽ ബ്രഹ്മജ്ഞാനമാകുന്ന പരമാർത്ഥസത്തയെ അനുഭവിക്കലാണതിൻെറ ലക്ഷ്യമെന്ന് ജ്യോതിഷികൾ വിസ്മരിച്ചിരിക്കുന്നു. ജ്യോതിഷത്തിൻെറ hardware ഫലഭാഗ ജ്യോതിഷവും, software ഗണിതവുമാണെങ്കിൽ അതിൻെറ ആത്മാവ് ബ്രഹ്മജ്ഞാനമാണ്; അതിന് ദിക്കോ ദേശമോ കാലമോ ഗതിയോ ഫലമോ ഇല്ല. അത് അമാത്രവും അനന്തമാത്രവുമാണ്.

| | | | |
|---|---|---|---|
| വ്യാവഹാരികസത്ത | hardware - | ഫല ഭാഗജ്യോതിഷം | astrology, |
| പ്രാതിഭാസികസത്ത | software - | ഗണിതം (ദിക്ദേശ കാലഗതി) | Classical Physics (Newton) |
| പാരമാർത്ഥികസത്ത | ബോധം (CONSCIOUSNESS) | ബ്രഹ്മജ്ഞാനം (ദിക്ദേശകാലഗതി ഫലശൂന്യം) | Relativistic astrophysics, unified theories. |

ഈ സത്യം അറിഞ്ഞവനാണ് മുനി എന്ന പേരിന് അർഹൻ.

## വൈതഥ്യപ്രകരണം

ഛാന്ദോഗ്യോപനിഷത്തിൽ "ഏകാമേവാദ്വിതിയം" എന്നു പരാമർശിക്കപ്പെടുന്ന ദ്വൈതരഹിതമായ അദ്വൈതത്തെയാണ് ഗൗഡപാദർ പരാമർശിക്കുന്നത്. ദ്വൈതത്തെയാണ് ഇവിടെ വൈതഥ്യം എന്നുപറയുന്നത്. ദ്വൈതത്തെ അവ ധാരണം ചെയ്തുവേണം അദ്വൈതത്തെ ഗ്രഹിക്കാൻ.

1. വൈതഥ്യം സർവ്വഭാവാനാം
സ്വപ്നആഹുർമ്മനീഷിണഃ
അന്തഃ സ്ഥാനാത്തു ഭാവാനാം
സംവൃതത്വേന ഹേതുനാ.

മനീഷികൾ പറയുന്നു, സ്വപ്നത്തിൽ കാണപ്പെടുന്ന സർവ്വഭാവങ്ങളും അസത്യമാണ് (ദ്വൈതമാണ്) എന്ന്. ആ ഭാവങ്ങളെല്ലാം ഉറങ്ങുന്നവൻെറ ശരീരത്തിനകത്ത്, ഒരു പരിധിയാൽ (ശരീരത്തിൻെറ) ആവരണം ചെയ്യപ്പെട്ടാണല്ലോ കാണുന്നത്.

വൈതഥ്യമെന്നാൽ അസത്യമാണ്; സ്വപ്നത്തിൽ ഉപലബ്ധമാകുന്ന ബാഹ്യവും ആഭ്യന്തരവുമായ എല്ലാഭാവങ്ങളും പദാർത്ഥങ്ങളും എപ്രകാരം അസത്യമായിരിക്കുന്നുവോ അതുപോലെ. സ്വപ്നത്തിൽ ഒരാൾ പർവ്വതത്തെയൊ ആനയെയോ, തൻെറ കൊച്ചുശരീരത്തിൻെറ അന്തർഭാഗത്തു കാണുന്നു. ഇത് അസംഭവ്യമാകയാലാണ് അന്തഃസ്ഥാനത്തിലുള്ള സ്ഥിതി കൊണ്ട് സ്വപ്നം അസത്യമാണെന്നു പറഞ്ഞത്. ദേഹാന്തർഭാഗത്തെ നാഡികളിൽ പർവ്വതം മുതലായവ ഉണ്ടാകയില്ല എന്നതുകൊണ്ട്, (സംവൃതത്വം കൊണ്ട്) അന്തഃസ്ഥാനത്തുള്ള ഭാവം അസത്യമാണെന്നു പറയുന്നു. കിഴക്കുദിക്കിൽ



ഉറങ്ങാൻ കിടന്ന ഒരാൾ വടക്കു ദിക്കിൽ ഇരിക്കുന്നതായി സ്വപ്നം കാണാറുണ്ട്. കിഴക്കൻ അർദ്ധഗോളത്തിലെ ഒരു രാജ്യത്തിലിരുന്ന് ഉത്തരാർദ്ധഗോളത്തിലെ ഒരു രാഷ്ട്രത്തിലാണ് താനെന്ന് സ്വപ്നം കാണുന്നത് അസംഭാവ്യമല്ല.

2. അദീർഘ ത്വാച്ച കാലസ്യ
ഗത്വാ ദേശാന്നപശ്യതി
പ്രതിബുദ്ധശ്ചവൈസർവ്വ
സ്തസ്മിൻ ദേശേന വിദ്യതേ.

ഉറക്കത്തിൽ കാലം ദീർഘമല്ല. അതുകൊണ്ട് അതാതുദേശത്തു ചെന്നിട്ടല്ല കാണുന്നത്. ഉണരുമ്പോൾ, ഉറക്കത്തിൽ ദർശിച്ച ദേശത്തിലല്ല താനും ഇരിക്കുന്നത്. ഒരാൾക്ക് മാസങ്ങൾ തന്നെ എടുത്താൽ മാത്രം എത്തിച്ചേരാവുന്ന വിദൂരദേശങ്ങളെക്കുറിച്ച്, എവിടെയും പോകാതെ സ്വപ്നം കാണാൻ സാധിക്കും. ഉണർന്നുനോക്കുമ്പോൾ തൻെറ ശരീരം എവിടെയും പോയിട്ടില്ലെന്നും മനസ്സിലാകും. ചുരുങ്ങിയ കാലയളവുകൊണ്ട് ദേശാന്തരം പോകാൻ സ്വപ്നംകൊണ്ടു മാത്രമെ സാധിക്കുകയുള്ളൂ. വാസ്തവത്തിൽ ഉറങ്ങിക്കിടക്കുന്ന ആൾ എങ്ങും സഞ്ചരിക്കുന്നില്ല; ഉറക്കത്തിൽ പലരെയും അയാൾ കണ്ടുമുട്ടുന്നു. ഉണർന്നിരിക്കുമ്പോഴെന്നപോലെത്തന്നെ പലതും സംഭവിക്കുന്നു. എന്നാൽ സ്വപ്നത്തിൽ കണ്ടവരാരും തന്നെ, അയാളെ തിരിച്ചറിയുകയോ "നിന്നെ ഞാൻ നേരത്തെ കണ്ടിട്ടുണ്ട്" എന്നു പറയുകയോ ചെയ്യുന്നില്ല. ഇതെല്ലാം വെച്ചുനോക്കുമ്പോൾ ദേശാന്തരം പോയി എന്നൊരു തോന്നലാണ്, മായയാണ്.

ദിക്ക്, ദേശം, കാലം എന്നിവയുടെ ആപേക്ഷികതയെ കുറിച്ചാണ് ഇവിടെ പരാമർശം. മനുഷ്യായുസ്സ് അദീർഘമായ ഒരു ഹ്രസ്വകാലമാണ്. ഈ ഹ്രസ്വമായ മനുഷ്യായുസ്സിനെ ഒരു ഉറക്കമായും, അതിലെ സംഭവങ്ങളെ സ്വപ്നമായും കണക്കാക്കാവുന്നതാണ്. കിഴക്ക്,വടക്ക് മുതലായ ദിശകൾ, സ്വദേശം, വിദേശം മുതലായ ദേശഭാവനകൾ, ഇന്ന്, ഇന്നലെ, നാളെ മുതലായ കാലഭാവനകൾ ഇവയൊക്കെ വെറും തോന്നലുകളാണ്. അതുകൊണ്ടാണ് ഈ ജന്മത്തിൽ കണ്ടുമുട്ടിയവരാരുംതന്നെ മറ്റൊരു ജന്മത്തിൽ നമ്മെ കണ്ടു തിരിച്ചറിയാത്തത്. എന്തിനാണ് ഈ സ്വപ്നം? എന്തിനാണ് ഈ വൈതഥ്യം? ചുരുങ്ങിയ കാലയളവുകൊണ്ട് ദേശാന്തരം പോകാൻ സ്വപ്നം ആവശ്യമാണ്. അതുപോലെ ചുരുങ്ങിയ മനുഷ്യായസ്സുകൊണ്ട് അനന്തവും അനാദിയുമായ ബ്രഹ്മത്തെ ഗ്രഹിക്കാൻ ഈ വൈതഥ്യം കൂടിയേ തീരൂ. അനന്തത്തെ അനന്തംകൊണ്ടേ ഗ്രഹിക്കാനാവൂ എന്നു നേരത്തെ പറഞ്ഞു. ഒരാദിയും ഒരന്തവും ഉണ്ടെന്ന് സങ്കല്പിക്കപ്പെട്ട മനു ഷ്യായസ്സുകൊണ്ട് അതിനെ ഗ്രഹിക്കാൻ, അളക്കാൻ പ്രയാസമാണ്; എന്നാൽ അസാദ്ധ്യമല്ല. അമാത്രമായ ഒന്നിനെ മാത്രകൊണ്ട് അളക്കൽ ഒരു ശാസ്ത്രരീതിയാണ്. ബ്രഹ്മത്തെ ബ്രഹ്മാണ്ഡംകൊണ്ടളക്കുന്ന ഭാരതീയ ജ്യോതിശ്ശാസ്ത്രം അങ്ങനെയാണ് ഉണ്ടായത്. ദിക്കും ദേശവും കാലവും ഇല്ലാത്ത ഒന്നിനെ ദിക്കും ദേശവും കാലവുംകൊണ്ട് നാം അളക്കുന്നു. നിരയനത്തെസായനംകൊണ്ടു നാം പഠിക്കുന്നു. ഈ പഠനസൗകര്യത്തിനുള്ളതാണ് വൈതഥ്യം.

3. അഭാവശ്ച രഥാദീനാം
ശ്രൂയതേ ന്യായപൂർവ്വകം
വൈതത്ഥ്യം തേനവൈപ്രാപ്തം
സ്വപ്ന ആഹുഃ പ്രകാശിതം.

സ്വപ്നത്തിൽ കാണപ്പെടുന്ന രഥം മുതലായവയുടെ അഭാവത്തെ ശ്രുതി ന്യായപൂർവ്വം തെളിയിച്ചിട്ടുണ്ട്. ഇപ്രകാരം ന്യായംകൊണ്ട് (reasoning) പ്രാപ്തമായ വൈതത്ഥ്യം അഥവാ അഭാവം, പ്രകാശിക്കപ്പെടുന്നത് സ്വപ്നത്തിലാണ്.

ന്യായവൈശേഷികന്മാരുടെ യുക്തിവാദത്തെ വേദാന്തിയും വേദാന്തിയുടെ 'മോക്ഷ'ത്തെ ന്യായവൈശേഷികന്മാരും അംഗീകരിക്കുന്നുണ്ട്. ന്യായവൈശേഷികന്മാർ മാത്രമല്ല ജൈനന്മാരും, അദ്വൈതികളെപ്പോലെ കാശ്മീരശൈവിസത്തെ അംഗീകരിക്കയും ചെയ്തിരുന്നു. സദ്ദർശനസമുച്ചയത്തിൽ ഗുണരത്നസൂരി എന്ന ജൈനപണ്ഡിതൻ ഇങ്ങനെ പറയുന്നു:

"പരം ശാസ്ത്രേഷു നൈയായികാ സദാശിവ
ഭക്ത്യാത്യാത്ശൈവ ഇത്യുച്യതേ; വൈശേഷികസ്തു
പാശുപതാ ഇതി. ജൈനനൈയായികശാസനാം
ശൈവമാഖ്യായത പാശുപതമിത."

ശൈവാഗമത്തിൽ "ഭാവസ്തു ത്രിവിധോ ജ്ഞേയാ ദിവ്യവീരപശുക്രമാത്" എന്നതനുസരിച്ച് മൂന്നുഭാവങ്ങളുണ്ട്. ഈ മൂന്നുഭാവങ്ങളും ഒന്നിലൊന്നിൽ ലയിച്ച് ഇല്ലാതായിത്തീരുന്ന അഭാവാവസ്ഥയാണ് നാലാംഭാവം. ഏതാണ്ട് ഇതിനു സമാനമായിട്ടാണ് വേദാന്തിയുടെ തുരീയാവസ്ഥ. യുക്തികൊണ്ട് ന്യായശാസ്ത്രം തെളിയിച്ചിട്ടുള്ള ഈ 'അഭാവാ'വസ്ഥയെ, പ്രകാശമായി അനുഭവിക്കാൻ സ്വപ്നാവസ്ഥയിൽ സാധിക്കുന്നു എന്ന് ഗൗഡപാദർ ഈ ശ്ലോകത്തിൽ പറയുന്നു. ജീവൻെറ മൂന്നംഗങ്ങളായ യോഗാംഗം, ഭോഗാംഗം, ത്യാഗാംഗം എന്നിവയിൽ ഭോഗാംഗമാണ് സ്വപ്നം.

യോഗാംഗത്തിൽ ശിവസായുജ്യം അനുഭവപ്പെടുന്നു. വേദാന്തിയുടെ സുഷുപ്തിയും പ്രാജ്ഞനും ഇതിനു സമാനമാണ്. ഭോഗാംഗത്തിൽ ശിവനോടൊത്ത് ശക്തിയെ അനുഭവിക്കുന്നു. സൂക്ഷ്മാവസ്ഥയിലുള്ള അന്തരംഗത്തിൽ തൈജസനും സ്വപ്നവും ഈ അനുഭവം തന്ന് "സൃഷ്ടി"ക്ക് കാരണഭൂതമാകുന്നു.ത്യാഗാംഗത്തിൽ ജീവൻ ശിവസാമീപ്യത്തെ മുഴുവനായി ത്യജിച്ച് സ്ഥൂലത്തിലേക്കു മടങ്ങുന്നു. ബഹിരംഗമായ ജാഗ്രദാവസ്ഥയിലെ വിശ്വനാണ് അപ്പോൾ ജീവൻ. അധിവിദ്യയെ പോഷിപ്പിക്കുന്ന ഗുരുശിഷ്യന്മാർ 'സൃഷ്ടി'ക്കുന്നവരാണ്. അവരിൽ വാഗ്ദേവി പുനർജ്ജനിക്കുന്നു. അതിനാൽ ശിവനും ശക്തിയും തുല്യാനുപാതത്തിൽ സംയോജിക്കുന്ന ഭോഗാംഗം, അവിടെ ദ്വൈതാവസ്ഥ അഥവാ വൈതത്ഥ്യം പ്രകാശിപ്പിക്കുന്നുണ്ടെങ്കിൽപ്പോലും അത്യന്താപേക്ഷിതമാണ്; ആ വൈതത്ഥ്യമില്ലായിരുന്നുവെങ്കിൽ, ആ സ്വപ്നപ്രകാശം ഇല്ലായിരുന്നുവെങ്കിൽ അദ്വൈതത്തെ ഗ്രഹിക്കാൻ ഒരിക്കലും ജീവന് സാധിക്കുമായിരുന്നില്ല.



4. അന്തഃ സ്ഥാനാ ത്തു ഭേദാനാം
തസ്മാ ജാഗരി തേ സ്മൃതം
യഥാ തത്ര തഥാ സ്വപ്നേ
സംവൃതത്വേന ഭിദ്യതേ.

സ്വപ്നത്തിൽ അന്തഃസ്ഥാനത്തു കാണുന്ന അതേ ഭേദങ്ങൾതന്നെയാണ് ജാഗ്രത്തിലുമുള്ളതെന്ന് സ്മരിക്കേണ്ടതാണ്. സ്വപ്നത്തിൽ ദൃശ്യങ്ങൾ ശരീരാന്തർഭാഗത്തെ ദേശത്തിൽ ശരീരത്താൽ ആവരണംചെയ്യപ്പെട്ട് കാണപ്പെടുന്നു; ജാഗ്രത്തിലെ ദൃശ്യങ്ങൾ ശരീരത്തിനു പുറത്തെ ബഹിരാകാശത്തിൽ കാണപ്പെടുന്നു. അത്രയേ ഉള്ളൂ വ്യത്യാസം. ജാഗ്രത്തിൽ കാണുന്ന ഭാവങ്ങളും വൈതത്ഥ്യം തന്നെയാണ്. സ്വപ്നത്തിലെ 'ദർശനം'പോലെത്തന്നെയാണ് ജാഗ്രത്തിലെ 'ദർശന'വും. 'ദൃശ്യത്വം', അസത്യത്വം എന്നിവ രണ്ടിനും സമാനമായിരിക്കുന്നു. സ്ഥൂലദൃഷ്ടികൊണ്ടു കാണുന്നവയും സ്വപ്നത്തിൽ കണ്ട വസ്തുക്കളെപ്പോലെ ആപേക്ഷികസത്യങ്ങൾ മാത്രമാണ്. ഒരു ചെറിയ കാലയളവിലേക്കു മാത്രമാണ് അവ 'സത്യ'മായി തോന്നപ്പെടുന്നത്.

5. സ്വപ്നജാഗരിതസ്ഥാനേ
ഹ്യേക മാഹുർമ്മനീഷിണഃ
ഭേദാനാം ഹി സമത്വേന
പ്രസിദ്ധേനൈവ ഹേതുനാ.

മനീഷികൾ സ്വപ്നജാഗ്രദ് സ്ഥാനങ്ങൾ ഏകമാണെന്നു പറയുന്നത് രണ്ടവസ്ഥയിലും ഉള്ള സമത്വം കൊണ്ടും പ്രസിദ്ധമായ ഹേതുകൊണ്ടുമാണ്.

ശൈവാഗമത്തിൽ "ത്രിക" പദ്ധതി ജീവനെയും (ജീവാഭാസം ജാതാവ്) വസ്തുക്കളെയും (ജഡാഭാസം - objects) ക്ഷണികമായി കരുതുന്നു. ജ്ഞാനം, ബോധസാഗരത്തിൽ ക്രമമായി ഉയരുകയും താഴുകയും ചെയ്യുന്ന ഈ രണ്ട് തിരകളെപ്പോലെയാണ് ബുദ്ധിസ്ററുകളും ക്ഷണികത്വത്തെ അംഗീകരിക്കുന്നുണ്ട്. കാശ്മീരത്രികപദ്ധതി (പ്രത്യഭിജ്ഞ) ക്ഷണികമായ ഈ മാററങ്ങൾക്കു ഹേതുവായും, ആ മാററങ്ങൾ സംഭവിക്കുന്ന മാററമില്ലാത്ത ഏകമായും ഒരു ചൈതന്യസാഗരത്തെ അംഗീകരിക്കുമ്പോൾ ബുദ്ധിസ്ററുകളുടെ ക്ഷണികത്വവാദം ക്രമത്തിൽ നൈരാത്മ്യവാദത്തിലേക്കു നയിക്കുന്നു എന്നതാണ് വ്യത്യാസം. യോഗസൂത്രത്തിലും യോഗഭാഷ്യത്തിലും ക്ഷണവും (Time - instant) ക്രമവും (Continuous sequence of events) ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. ഒരു കൊച്ചുകണത്തിന് (അനന്തമായ സാദ്ധ്യതകൾ ഉള്ളിലൊതുക്കിയ ഒരു കൊച്ച് ആററത്തിന്) തൻെറ സ്ഥാനത്തുനിന്ന് ഒരു ചലനം സംഭവിച്ച് അത് മററൊരു സ്ഥാനത്തെത്താനെടുക്കുന്ന കാലദൈർഘ്യമാണ് ഒരു ക്ഷണം. ഒരു കണക്കിന് ധർമ്മം, ലക്ഷണം, അവസ്ഥ എന്നീ മൂന്നിലും വ്യത്യാസം സംഭവിക്കുന്നതിന് എടുക്കുന്ന സമയമാണ് യോഗസൂത്രത്തിൽ ക്ഷണം. ഇത്തരം ക്ഷണങ്ങൾ ക്രമത്തിൽ സംഭവിച്ചുകൊണ്ടേ ഇരിക്കുന്നതിനെയാണ് കാലമെന്നു പറയുന്നത്. കണത്തിൻെറ ലക്ഷണങ്ങൾ അവ്യക്തം, വ്യക്തം, അവ്യക്തം (ഭൂതം, വർത്തമാനം, ഭാവി) എന്നിങ്ങനെയാണ്. യോഗികൾക്കുമാത്രമെ അവ്യക്തമായ ഭൂതവും ഭാവിയും അറിയാൻ കഴിയൂ.

കാലശക്തി എന്നു പറയുന്നത് സ്വാതന്ത്ര്യശക്തിയാണ്; കർത്തൃത്വശക്തിയുമാണ്. സ്വതന്ത്രമായ കർത്തൃത്വം അഥവാ സൃഷ്ടിയാണ് കാലത്തിൻെറ ശക്തി. ഓരോരോ കാലഘട്ടത്തിലും പത്യക്ഷപ്പെടുന്ന ആഭാസങ്ങളെ (ജ്ഞാതാവ്, വസ്തു — ജീവജഡാഭാസങ്ങൾ) മറ്റൊരു കാലഘട്ടത്തിൽ പ്രത്യക്ഷപ്പെടുന്നവയിൽനിന്ന് വേർതിരിച്ചുനിർത്താനുള്ള ഒരു അപോഹനശക്തിയും കാലത്തിൻെറ ജ്ഞാതൃത്വ ശക്തിയിൽ അടങ്ങിയിരിക്കുന്നുണ്ട്. ജീവജഡാഭാസങ്ങൾ ഒന്നിനൊന്ന് ക്രമത്തിൽ ആവർത്തിച്ചു സംഭവിച്ചുകൊണ്ടിരിക്കുന്നു — ഇപ്രകാരമുള്ള പ്രപഞ്ചം — ക്രമത്തിൽ വിവിധ ദൃശ്യങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന സംസാരം ഒരു വ്യക്തിയുടെ ബോധത്തിൽ ദൃശ്യങ്ങൾ സ്വപ്നംപോലെ ഉദിക്കുന്നതുപോലെ പ്രപഞ്ചാത്മാവിൻെറ ബോധത്തിൽ മിന്നിമറയുന്ന ദൃശ്യങ്ങളാണ് (സ്വപ്നങ്ങളാണ്.) അതിനാൽ കാശ്മീരശൈവിസം ജ്ഞാതൃത്വശക്തിക്ക് പ്രത്യക്ഷം, സ്മൃതി, അപോഹനം എന്നു മൂന്ന് ഉൾപ്പിരിവുകൾ കാണുന്നു. യോഗികൾക്കു മാത്രമെ എല്ലാ കാലത്തും (ത്രികാലങ്ങളിൽ) സംഭവിക്കുന്ന അവ്യക്ത പ്രതിഭാസങ്ങളെ പ്രത്യക്ഷമായി കണ്ടതിൻെറ സ്മൃതി ഉണ്ടാവുന്നുള്ളു. സാധാരണക്കാർക്ക് ആ സ്മൃതി ഇല്ലാത്ത വിധത്തിൽ ഒന്നിൽനിന്ന് ഒന്ന് വ്യത്യസ്തമായി തോന്നുന്നു. ഇതിനെ അപോഹന മെന്നു പറയുന്നു.

ശങ്കരൻെറ ഗീതാഭാഷ്യത്തിൽ (അദ്ധ്യായം 15. ശ്ലോ. 15) ഈ 'അപോഹന'സിദ്ധാന്തത്തെക്കുറിച്ച് "മത്തസ്മൃതിജ്ഞാനം അപോഹനാഞ്ച" എന്നു പറഞ്ഞിരിക്കയാൽ അതു ശങ്കരന് സ്വീകാര്യമായിരുന്നു എന്നുവരുന്നു. അപോഹനത്തെ അപോഹസിദ്ധാന്തമെന്ന പേരിൽ ബുദ്ധിസ്ററുകളും സ്വീകരിച്ചിട്ടുണ്ട്. അപോഹനത്തെത്തന്നെയാണ് "അഭാവ"മെന്നു പറയുന്നതെന്ന് ഒരു മതമുണ്ട്. അഭാവശ്ച രഥാദീനാം എന്ന മൂന്നാംശ്ലോകത്തിൽ ഗൗഡപാദകാരിക് സ്വപ്നരൂപത്തിലുള്ള ഈ 'ക്രമ'ബദ്ധമായ തുടർച്ചയെ പരാമർശിക്കുന്നുണ്ട്. ജഡാഭാസത്തെ ജീവാഭാസത്തിൽനിന്നും മറിച്ചും വേർതിരിച്ചുനിർത്തുന്നതാണ് ത്രികപദ്ധതിയിലെ അപോഹം. അതായത് അത് നിത്യാനിത്യവിവേകമാണ്. "ശിവ"ത്തിൽനിന്നാണ് ആഭാസങ്ങൾ ഉണ്ടാവുന്നത്. ശിവൻെറ ഒരു ശക്തിയാണ് അപോഹനം അഥവാ നിത്യാനിത്യവസ്തുവിവേകജ്ഞാനം. ഓരോ ആഭാസത്തെയും വെവ്വേരെ വേർതിരിച്ചു പ്രകാശിപ്പിക്കുന്ന ശക്തിയാണ്, നിത്യാനിത്യവസ്തുവിവേകമെന്ന അപോഹനം. ആഭാസങ്ങളെ പരസ്പരവും, ശിവനിൽനിന്നും അത് വേർതിരിച്ചു നിർത്തുന്നതിനാൽ അത് ഒരു തരം ദ്വൈതജ്ഞാനമാണ്; dialectic ആണ്.

ക്ഷണികത്വശാസ്ത്രത്തിൽ ക്ഷണങ്ങൾ, ബോധത്തിൽ നദിയിലെ ജലകണങ്ങൾപോലെ ഒഴുകുന്നു. ഈ ക്ഷണികത്വം ബോധത്തിൽമാത്രം അനുഭവപ്പെടുന്ന ഒന്നാണ്. വസ്തുക്കൾ ശാശ്വതമല്ലെന്നും നിത്യമല്ലെന്നും ബോധംമാത്രമാണ് നിത്യമെന്നും ബോധത്തിൽ മാത്രമാണ് അനുഭവപ്പെടുക. സദാശിവതത്ത്വത്തിൽ ഇദന്ത (ഇത് Thisness) അഹന്തയിൽ (ഞാൻ I-ness) ഇരിക്കുന്നു. ആ അനുഭവം "ഇത് ഞാനാണ്" എന്ന രൂപത്തിലാണ്. അനുഭവത്തിൽ "സ്മൃതി" അഥവാ ഓർമ്മയ്ക്ക് സ്ഥാനമില്ല. അനുഭവം പ്രത്യക്ഷജ്ഞാനമാണ്. അവിടെ സ്മൃതിയോ അപോഹനമോ ഇല്ല; ഒന്നിൻെറയും ഓർമ്മ ഇല്ല. ഒന്നിൻെറയും അഭാവവുമില്ല.



പൂർണ്ണമായ ജ്ഞാനം അദ്വയമാണ്. എല്ലാ ഗ്രാഹ്യങ്ങളും ഗ്രാഹകന്മാരും "ഞാൻ" എന്ന ശിവതത്ത്വത്തിൻെറ വിമർശഫലമായിട്ടുണ്ടാവുന്ന പ്രതിബിംബങ്ങൾ മാത്രമാണ്. എല്ലാ ജ്ഞാതാക്കളിലും എല്ലാ വസ്തുക്കളിലും ശിവൻെറ പ്രതിബിംബം ഇരുന്ന് ഇച്ഛരിക്കയും ഭുജിക്കയും ചെയ്യുന്നു.

ത്രികസിദ്ധാന്തത്തിൻെറ ഈ നിലപാടിനോട് വേദാന്തസൂത്രത്തിനും ഭഗവദ്ഗീതയ്ക്കും യോജിപ്പുണ്ട്. ദക്ഷിണാമൂർത്തിസ്തവത്തിൽ "വിശ്വം ദർപ്പണ ദൃശ്യമാനനഗരീതുല്യം നിജാന്തർഗ്ഗതം" എന്ന് ബിംബപ്രതിബിംബാത്മകമായ ശിവനെയും പ്രപഞ്ചത്തെയും ശങ്കരാചാര്യർ ഇതനുസരിച്ചാണ് ദർശിക്കുന്നത്. ശുദ്ധബോധരൂപത്തിൽ ഓരോ ജീവാത്മാവും ബ്രഹ്മമാണെന്നു വേദാന്തം സമർത്ഥിക്കുന്നത് ഇങ്ങനെയാണ്. സദ്ദർശനസമുച്ചയത്തിൽ ന്യായസൂത്രരചയിതാവായ അക്ഷപാദൻ പാശുപതന്മാരുടെ ഗുരുവാണ് എന്നു കാണുന്നതിനാൽ ഈ ത്രികപദ്ധതി അദ്ദേഹത്തിനും സ്വീകാര്യമായിരുന്നിരിക്കണം.

കാശ്മീരശൈവിസത്തിൽ, പ്രയത്നം കൂടാതെ, സ്വാഭാവികമായി സംഭവിക്കുന്ന വൃത്തിയെ ക്രിയ എന്നു പറയും. ക്രിയ കർമ്മമല്ല. കർമ്മത്തിൽ പ്രയത്നമുണ്ട്. ചൈതന്യം ദൃക്ക്രിയാവത് എന്നതനുസരിച്ച് ക്രിയ പ്രത്യക്ഷജ്ഞാനമാകുന്ന ചൈതന്യത്തിൻെറ അവിഭാജ്യമായൊരു ഘടകമാണ്. സർഗ്ഗം എന്നോ സൃഷ്ടി എന്നോ വിളിക്കാവുന്ന ഒന്ന്. പ്രപഞ്ചം ശിവൻെറ (ബ്രഹ്മത്തിൻെറ) ക്രിയയാണ്. ഈ വാദപ്രകാരം സ്വപ്നവും പ്രയത്നം കൂടാതെ ബോധത്തിൽ സംഭവിക്കുന്നതാകയാൽ ക്രിയയാണ്, സൃഷ്ടിയാണ്. ഇന്നസ്വപ്നം കാണണം എന്നോ കാണണ്ട എന്നോ വിചാരിച്ച് സ്വപ്നത്തെ പ്രയത്നിച്ചു നിയന്ത്രിക്കാൻ നമുക്കു സാദ്ധ്യമല്ല. ഇക്കാരണത്താൽ സ്വപ്നത്തെ ദൈവസർഗ്ഗക്രമമായി വേദാന്തസൂത്രം ശ്രീകരഭാഷ്യത്തിനുള്ള ശ്രീപതിയുടെ വ്യാഖ്യാനത്തിൽ പറയുന്നു. കൃഷ്ണമൂർത്തിയുടെ choiceless awarevess, ഇപ്രകാരം നമ്മുടെ നിയന്ത്രണത്തിലല്ലാത്ത സ്വാഭാവികസർഗ്ഗക്രിയയാണ് വേദാന്തിക്കാണെങ്കിൽ ഈ തത്ത്വം സ്വീകാര്യമാണ്. ക്രിയ എന്ന പദം സ്വീകാര്യമല്ലതാനും. ക്രിയയെ വേദാന്തി പുരുഷതന്ത്രജ്ഞാനമെന്നു വിളിക്കുന്നു. (കർത്തും അകർത്തും അന്യഥാ വാ കർത്തും) അതിൽ ചെയ്യാനോ ചെയ്യാതിരിക്കാനോ മറ്റൊരുവിധത്തിൽ ചെയ്യാനൊ സ്വാതന്ത്ര്യമുണ്ട് എന്ന് ശങ്കരൻ പറയുന്നു. ഈ സ്വാതന്ത്ര്യത്തെ ത്രികപദ്ധതിയും അംഗീകരിക്കുന്നുണ്ട് എന്ന് നേരത്തെ പറകയുണ്ടായി. പ്രപഞ്ചസൃഷ്ടിയിലോ, സ്വപ്നത്തിലോ, കാവ്യസൃഷ്ടിയിലോ ഈ സ്വാതന്ത്ര്യം എത്രത്തോളമുണ്ട് എന്നത് വിവിധദർശനങ്ങൾക്ക് തർക്കവിഷയമാണ്.

ചന്ദ്രൻ തെളിഞ്ഞ സരസ്സിൽ പ്രതിഫലിക്കുമ്പോലെ ജ്ഞാനം മനസ്സിൽ പ്രതിഫലിക്കുന്നു എന്ന് വേദാന്തവും തന്ത്രവും അംഗീകരിക്കുന്നു. എന്നാൽ സരസ്സിനെപ്പോലെ നിഷ്ക്രിയമല്ല മനസ്സ് എന്നും, ആ പ്രതിഫലനത്തോടൊപ്പം ഗ്രഹണം എന്ന ക്രിയയും നടക്കുന്നുണ്ടെന്നും ആ ക്രിയ മനസ്സ് വേണോ വേണ്ടയോ എന്ന് ചിന്തിച്ചുറപ്പിച്ചു ചെയ്യുന്നതോ ചെയ്യാവുന്നതോ അല്ലെന്നും അത്തരം choiceless awareness ൽ നിന്നാണ് സർഗ്ഗം തുടങ്ങുന്നതെന്നും തന്ത്രം പഠിപ്പിക്കുന്നു. ഇക്കാരണത്താൽ ജ്ഞാനത്തിൽ ക്രിയാശക്തിയുംകൂടി അടങ്ങി

യിരിക്കുന്നു എന്നും അതിനാൽ ക്രിയ എന്ന പദം ഉപയോഗിക്കുന്നത് തെററല്ല എന്നുമാണ് തന്ത്രകാരന്മാരുടെ വാദം. ജ്ഞാനം സ്വയം പ്രകാശമാണ്. അത് ബോധത്തിൽ പ്രകാശിക്കുന്നു.

ജ്ഞാനത്തിൻെറ പരതപ്രാമാണ്യത്തെ നൈയായികന്മാരും സ്വതപ്രാമാണ്യത്തെ താന്ത്രികന്മാരും സ്വീകരിക്കുന്നു. ബാധാഭാവം (contradiction അഥവാ വൈരുദ്ധ്യഭാവം) തെളിവായി രണ്ടുകൂട്ടരും അംഗീകരിക്കുന്നു.




"In Nyaya Vaisesika and occasionally in vedanta the Term Pratiba and sometimes Arshagnana is employed to express the supreme knowledge, a term which has the sanction of usage in yoga literature". (Fundamentals of the Philosophy of the Tanthras - Manoranjan Basu Calcutta - 1986)

പ്രജ്ഞാ, പ്രതിഭ, ആർഷജ്ഞാനം എന്നൊക്കെ ദർശനങ്ങൾ വിളിക്കുന്നത് വാക്കിൻെറ "പശ്യന്തി" എന്ന ഘട്ടത്തെയാണ്. ആഗമങ്ങൾ ഇതിൻെറ പര്യായമായിട്ട് 'സാമവേദം' എന്ന പദത്തെയും ചിലപ്പോൾ ഉപയോഗിക്കുന്നുണ്ട്. പൂർണ്ണാഹം ഗ്രാഹക, ഗ്രഹണ, ഗ്രാഹ്യങ്ങളാകുന്ന ത്രിപുടികൾക്ക് അതീതമാണ്.



തന്ത്രത്തിൻെറ ഈ ഭാഷതന്നെ ജ്യോതിഷവും ഉപയോഗിക്കുന്നത് അർത്ഥവത്താണ്.

ആകാശഗോളങ്ങൾ (അവ നക്ഷത്രമായാലും, 'പ്ലാനററ്' ആയാലും, ഉപഗ്രഹമായാലും ശരി) ഗ്രാഹ്യങ്ങളായ ഗ്രഹങ്ങളാണ് — ഭൂമി (അതിലിരിക്കുന്ന മനുഷ്യനും) ഗ്രാഹകനാണ്; അഹോരാത്രരൂപമായി സഞ്ചരിക്കുന്ന പ്രകാശിക്കാത്ത ഒരു തമോഗ്രഹം—ഒരു ജഡാഭാസം—തന്നെയാണ് ഇവിടെ ജീവാഭാസമായ ഗ്രാഹകൻ. ആ ജീവ, ജഡാഭാസം, പ്രകാശത്തെ ഗ്രഹിക്കുന്ന ക്രിയയാണ് ഗ്രഹണം.

തന്ത്രകാരന്മാർക്ക് 7 ഭൂമികകളാണ് ഉള്ളത്

1. ജാഗ്രത്
2. സ്വപ്നം
3. സുഷുപ്തി
4. തുരീയം
5. ബ്രഹ്മവിദ്
6. ബ്രഹ്മവിദ്വരീയാൻ　　　　തുരീയാതീതം
7. ബ്രഹ്മവിദ്വരിഷ്ഠ

അഞ്ചാമത്തെ ബ്രഹ്മവിദ് എന്ന ഭൂമികയിലെത്തുമ്പോഴേക്കുംതന്നെ ജീവന്മുക്തനാവുന്നു. ശങ്കരൻ ഈ ഭൂമികയിൽ എത്തിയ ബ്രഹ്മവിത്തായിരുന്നു. അതുകൊണ്ടാണദ്ദേഹം പ്രപഞ്ചസാരവും, സൗന്ദര്യലഹരിയും രചിച്ചത്. അവ അദ്ദേഹത്തിൻെറ കൃതികളല്ലെന്നു ശഠിക്കുന്നവർ ഒരു കാര്യം മറക്കുന്നു. ശങ്കരാചാര്യസ്ഥാപിതമായ നാലുമഠങ്ങളിലും ചന്ദ്രമൗലീശ്വരനും ശ്രീവിദ്യയും ആരാധിക്ക പ്പെടുന്നു എന്ന യാഥാർത്ഥ്യം. ശങ്കരനും ബുദ്ധിസ്ററുകളും ജൈനിസ്ററുകളു മെല്ലാം ഭാരതത്തിലെ തത്ത്വചിന്തകരാണ്. അവരൊക്കെ ഒരുപോലെ തത്ത്വ വിചാരത്തെയും ഉപാസനയെയും പ്രധാനമായി കരുതിയവരുമാണ്. യുക്തിവിചാ രത്തെയും ഉപാസനയെയും രണ്ടു മാർഗ്ഗങ്ങളെന്ന നിലയിൽനിന്ന് സമന്വയിച്ച് 'അദ്വൈത'മാക്കിയതാണ് ശങ്കരൻെറ പ്രത്യേകത.

മൂന്നാംശ്ലോകത്തിൽ അഭാവത്തെയും 50ം ശ്ലോകത്തിൽ ഹേതുവിനെയും പരാമർശിക്കുന്നു, ഗൗഡപാദർ. എല്ലാററിനേയും അളന്നു തിട്ടപ്പെടുത്തുന്നതിനാൽ അളവൈവാദികൾ എന്നു മണിമേഖലാകർത്താവ് പറയുന്ന (പ്രമാണവാദി നൈയായികന്മാർ) പ്രസിദ്ധപണ്ഡിതന്മാരുടെ പ്രമാണങ്ങളിലൊന്നാണ് അഭാവം. ന്യായവൈശേഷികന്മാർ ഹേതുവെ (കാരണം) കാര്യത്തോട് ബന്ധപ്പെടുത്തിയിട്ടുണ്ട്. കാര്യകാരണബന്ധംകൊണ്ട് തീർപ്പു കല്പിക്കുന്നു. "ലോജിക്കി"ന് ഹേതുവിദ്യ എന്നൊരു പേരു തന്നെയുണ്ട്. ന്യായവൈശേഷികന്മാരും തന്ത്രകാരന്മാരും അദ്വൈതികൾതന്നെയാണ്. അവർക്കും ശങ്കരനും തമ്മിൽ ഉള്ള വ്യത്യാസം വളരെ നേർത്തതാണ്. ന്യായവൈശേഷികന്മാർ 'ഉണ്മ'യെ 'ഇല്ല' എന്നു പറയുന്നതുപോലും ഉണ്മയുടെ ബഹിർസ്ഫുരണമായിട്ടു കാണാൻ അദ്വൈതത്തിനു സാധിക്കുന്നു എന്നതാണ് സർവ്വാശ്ലേഷിയായ അദ്വൈതത്തിൻെറ പ്രാധാന്യം. സർവ്വഭേദഭാവനകളെയും അത് ഇല്ലായ്മ ചെയ്യുന്നു; ജ്ഞാനമാർഗ്ഗങ്ങളിലും സിദ്ധാന്തങ്ങളിലുമുള്ള ഭേദഭാവനകളെപ്പോലും! അഭാവം, ഹേതു

മുതലായ പ്രമാണങ്ങളിൽ വിശ്വസിക്കുന്നവരെയും ആ മനീഷികളുടെ ദർശന ങ്ങളെയും ആദരിക്കുന്ന ശ്ലോകങ്ങളിലൂടെ ഗൗഡപാദൻെറ മഹാമനസ്കതയും സർവ്വാശ്ലേഷിയായ വിജ്ഞാനവും നാം ദർശിക്കുന്നു.

6. ആദാവന്തേ ച യന്നാസ്തി
വർത്തമാനേതപി തത്തഥാ
വിതഥൈഃ സദൃശാ! സന്തോ
വിതഥാ ഇവ ലക്ഷിതാഃ

ആദിയിൽ ഏതൊന്ന് ഇല്ലാതിരുന്നുവോ അത് വർത്തമാനത്തിലും ഉണ്ടാ വാനിടയില്ല. അസത്യത്തോട് സദൃശ്യമായിരുന്നിട്ടും അതു സത്യംപോലെ കാണ പ്പെടുന്നു.

ആദി — മൃഗതൃഷ്ണ — അന്തം

ആദി — സ്വപ്നം — അന്തം

ഒരു സ്വപ്നം ഭൂതകാലത്തിൽ, ആദിയിൽ ഉണ്ടായിരുന്നില്ല. പിന്നെ അത് പെട്ടെന്നുണ്ടായിരുന്നു. അവസാനിക്കയും ചെയ്തു. മൃഗതൃഷ്ണയും അങ്ങനെ ത്തന്നെ. ഇപ്രകാരം ആദിയിൽ അഭാവമുള്ള ഏതൊരു വസ്തുവും അനുഭവിച്ചാലും അത് ഇല്ലാത്തതാണെന്നും അസത്യമാണെന്നും സത്യമാണെന്നത് തോന്നലാ ണെന്നും ലോകം അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്ക്, ശരീരത്തിലും ഈ ജന്മത്തിലും മാത്രം വിശ്വസിക്കുന്നവരായ ആളുകൾ ശരീരത്തെയും ഈ ജന്മത്തിലെ അനുഭവങ്ങളെയും അസത്യമെന്നു ഗ്രഹിക്കേണ്ടതല്ലേ? മൃഗതൃഷ്ണയെയും സ്വപ്നത്തെയുംപോലെ ഈ ജന്മത്തിന് ഒരു ആദി (ഒരു പൂർവ്വജന്മം) ഇല്ല എന്നു കരുതുന്നപക്ഷം?

ഈ ജന്മത്തിൽ നാം ചെയ്യുന്നതിനൊക്കെ ഒരു പ്രയോജനമുണ്ടെന്നും ജാഗ്രത്തിൽ ഭക്ഷണം കഴിച്ചാൽ വിശപ്പു മാറുന്നതിനാൽ അത് അസത്യമല്ലെന്നും പറയുന്ന പൂർവ്വപക്ഷക്കാർക്ക് അടുത്ത ശ്ലോകം മറുപടി നല്കുന്നു.

7. സപ്രയോജനതാ തേഷാം
സ്വപ്നേ വിപ്രതിപദ്യതേ
തസ്മാ ദാദ്യന്ത വത്ത്വേന
മിഥ്യൈവ ഖലു തേ സ്മൃതാ!

ജാഗ്രദവസ്ഥയിലെ പ്രയോജനത സ്വപ്നത്തിൽ ഇല്ലാതെ കാണുന്നു. അതിനാൽ ആദ്യവും അവസാനവും ഇല്ലാത്ത ജാഗ്രദ്വസ്തുക്കളും മിഥ്യയെ ന്നുതന്നെ സ്മരിക്കപ്പെടുന്നു. ഉണർന്നിരിക്കുമ്പോൾ നന്നായിട്ട് ഊണുകഴിച്ചു വിശപ്പുമാററിയ ഒരാൾ ഉറങ്ങുന്നു. ഉറക്കത്തിൽ തനിക്കു വിശക്കുന്നതായി സ്വപ്നം കാണുന്നു. സ്വപ്നത്തിലെ വിശപ്പും അയാളെ സംബന്ധിച്ചിടത്തോളം ആ പ്രത്യേക കാലയളവിൽ ആപേക്ഷികസത്യം തന്നെയാണ്. ജാഗ്രത്തിൽ ഭക്ഷി ച്ചത്, നിദ്രയിലെ വിശപ്പുമാററാൻ അയാൾക്കു പ്രയോജനപ്പെടുന്നില്ല. ഉറക്കത്തിൽ ഒരാൾ നന്നായി ഉണ്ടു എന്ന് സ്വപ്നം കണ്ടിട്ട് ഉണരുമ്പോൾ തനിക്ക് വിശക്കു



ന്നതായി കാണുന്നു. സ്വപ്നത്തിലെ ഊണ് ജാഗ്രത്തിലും പ്രയോജനം ചെയ്യുന്നില്ല. സ്വപ്നാനുഭവങ്ങൾക്കും ജാഗ്രദനുഭവങ്ങൾക്കും ഒരു തുടക്കവും ഒരു ഒടുക്ക വുമുള്ളതിനാൽ രണ്ടും അനിത്യങ്ങളാണ്, മിഥ്യയാണ്. എപ്പോഴും 'ഉണ്മ'യായിരി ക്കുന്ന നിത്യവസ്തു മാത്രമാണ് സത്യം.

പൂർവ്വപക്ഷക്കാർ ജാഗ്രദനുഭവവും സ്വപ്നാനുഭവവും ഒരുപോലെ മിഥ്യയാണെന്നംഗീകരിക്കുന്നില്ല. അവർ അപൂർവ്വസ്വപ്നങ്ങളെ പരാമർശി ക്കുന്നു. മുൻപൊരിക്കലും കാണാത്ത അസംഭവ്യങ്ങളായ അപൂർവ്വസ്വപ്നങ്ങൾ പലരും കാണാറുണ്ട്. അതിനാൽ സ്വപ്നം മിഥ്യയും ജാഗ്രദനുഭവം സത്യവുമാ ണെന്നാണ് അവരുടെ വാദം. എന്നാൽ അപൂർവസ്വപ്നങ്ങൾ മനസ്സിന് സ്വതസ്സിദ്ധ മാണെന്നാണ് വേദാന്തി പറയുന്നത്.

8. അപൂർവ്വം സ്ഥാനി ധർമ്മോഹി
യഥാസ്വർഗ്ഗനിവാസിനാം
താനയഃ പ്രേക്ഷതേ ഗത്വാ
യഥൈവേഹ സുശിക്ഷിതഃ

അപൂർവ്വസ്വപ്നങ്ങൾ, സ്വർഗ്ഗനിവാസികൾക്കെന്നപോലെ, സ്വപ്ന സ്ഥാനത്തിൻെറ സ്ഥാനിധർമ്മങ്ങളാണ്. ഇവിടെ എപ്രകാരം സുശിക്ഷിതനെ പ്പോലെ കാണുന്നുവോ, അപ്രകാരം അവിടെ പോയിട്ടും അവൻ കാണുന്നു.

ഒരാൾക്ക് കേരളത്തിൽനിന്ന് കാശ്മീർവരെ ദേശാന്തരം പോകണം. ഇവിടു ന്നങ്ങോട്ടുള്ള വഴി അയാൾക്കു പറഞ്ഞു കൊടുക്കുന്നു. അങ്ങനെ സുശിക്ഷി തനായ വ്യക്തി പോകുമ്പോൾ വഴിയിൽ അതാതു സ്ഥാനങ്ങളിൽ സ്വതസ്സിദ്ധമായ വസ്തുക്കൾ കാണുന്നു. അതുപോലെ, ജാഗ്രത്തിലിരിക്കുന്നവൻ സ്ഥൂലമായ ഈ പ്രപഞ്ചത്തിലെ കാഴ്ചകൾ കണ്ടശേഷം, സൂക്ഷ്മമായ സ്വപ്നപ്രപഞ്ചത്തിലേക്ക് ദേശാടനം പോകുന്നു. ആ ദേശാടനവേളയിൽ അതാതു സ്ഥാനങ്ങളിലെ സ്ഥാനി ധർമ്മങ്ങളായ ദൃശ്യങ്ങളെ സ്വർഗ്ഗനിവാസികളെപ്പോലെ കാണുന്നു. ആ കാഴ്ച കൾ സ്ഥൂലപ്രപഞ്ചത്തിൽ കാണാത്തവയായത്, അവ സ്ഥൂലപ്രപഞ്ചത്തിൻെറ സ്ഥാനിധർമ്മമല്ലാത്തതുകൊണ്ടുമാത്രമാണ്. അതാത് സ്ഥാനിധർമ്മാനുസൃത മായ കാഴ്ചകളാണ് അതാതു സ്ഥാനത്തു കാണുക. താജ്മഹൾ ആഗ്രയിലും വിവേകാനന്ദപ്പാറ കന്യാകുമാരിയിലുമല്ലാതെ മറിച്ചു കാണുക സാദ്ധ്യമല്ലല്ലൊ.

9. സ്വപ്നവൃത്താവപിത്വന്ത
ശ്ചേതസാ കല്പിതം ത്വസത്
ബഹിശ്ചേതോ ഗൃഹീതം സദ്
ദൃഷ്ടം വൈതഥ്യ മേതയോഃ

സ്വപ്നവൃത്തത്തിനകത്തുപോലും, വൃത്തത്തിൻെറ അന്തർഭാഗത്ത് ചേത സ്സാൽ കല്പിക്കപ്പെട്ടത് അസത്താണ്. പുറത്ത് ചേതസ്സിനാൽ ഗ്രഹിക്കപ്പെട്ടതാണ് സത്ത്. ഇവ തമ്മിൽ ഭേദം (വൈതത്ഥ്യം) ദർശിക്കപ്പെടുന്നുണ്ട്. സ്വപ്നത്തിൽ ത്തന്നെ ചിലപ്പോൾ സത്യം, അസത്യം എന്ന ഭേദം കാണാറുണ്ട്. സ്വപ്നത്തിന കത്തുമാത്രം മനസ്സിനാൽ കല്പിക്കപ്പെട്ട വസ്തുക്കൾ കാണുമ്പോൾ ആ സ്വപ്നം

അസത്യമാണെന്നു തോന്നുന്നു. അതേസമയം സ്വപ്നത്തിൽ കണ്ട അതേ വസ്തു ചേതസ്സിനാൽ ഗ്രഹിക്കപ്പെട്ട അതേ വിധത്തിൽ സ്വപ്നത്തിനു പുറത്തു കാണപ്പെടുമ്പോൾ "ഇതു ഞാൻ സ്വപ്നത്തിൽ കണ്ട അതേ ദൃശ്യമാണ്" എന്ന ബോധരൂപത്തിൽ സത്യമായിട്ടും തോന്നപ്പെടുന്നു. ഇത്തരം അനുഭവങ്ങൾ എല്ലാ മനുഷ്യർക്കും ഉണ്ടാവുന്നവയാണ്. സ്വപ്നം തന്നെ ഇല്ലാത്ത ഒന്നാണെങ്കിൽ അതിൽത്തന്നെ സത്യം, അസത്യം എന്ന ഭേദഭാവന കാണുന്നതെങ്ങനെ? എങ്കിലും നമുക്ക് ഈ വൈതത്ഥ്യാനുഭവം ഉണ്ടാവുന്നു എന്നത് സത്യമായംഗീകരിക്കാതെ വയ്യ.

10. ജാഗ്രദ് വൃത്താവപി ത്വന്ത ശ്ചേതസാ കല്പിതംത്വ സത്
ബഹിർശ്ചേതോ ഗൃഹീതം സദ്യുക്തം വൈതത്ഥ്യമേതയോഃ

ഇതുപോലുള്ള അനുഭവം തന്നെ ജാഗ്രദ്വൃത്തത്തിലും സംഭവിക്കുന്നു. ജാഗ്രദ്വൃത്തത്തിനകത്ത് ഉണർന്നിരിക്കുന്ന അന്തശ്ചേതസ്സുകൊണ്ടു കല്പിച്ചത് അസത്തായി അനുഭവപ്പെടുന്ന സന്ദർഭങ്ങളുണ്ട്. ജാഗ്രദ്വൃത്തത്തിനുപുറത്ത് ഇരിക്കുന്ന സ്വപ്നവൃത്തത്തിലെ ചേതസ്സുകൊണ്ടു ഗ്രഹിച്ചത് സത്യമാകുന്ന അനുഭവവും ഉണ്ട്. ജാഗ്രത്തിൽ സത്യവും അസത്യവും ഉള്ളപോലെ സ്വപ്നത്തിലും അസത്യവും സത്യവും കാണുന്നു. രണ്ടും ഒരുപോലെയാണ്. രണ്ടും മിത്ഥ്യയാണ്.

11. ഉഭയോരപിവൈതത്ഥ്യം
ഭേദാനാം സ്ഥാനയോര്യദി
ക ഏതാൻ ബുധ്യതേ ഭേദാൻ
കോ വൈ തേഷാം വികല്പകഃ

രണ്ടു സ്ഥാനങ്ങളിലെയും വൈതത്ഥ്യം ഭേദങ്ങൾ എന്നിവയൊക്കെ ആരാണ് ബോധിക്കുന്നത് (അറിയുന്നത്)? ആരാണ് അവ കല്പിക്കുന്നത്? ജാഗ്രത്തിലെയും സ്വപ്നത്തിലെയും അനുഭവങ്ങൾ മുഴുവൻ അസത്യമാണെന്നു വരികിൽ ആരാണ് ആ അസത്യങ്ങളെ സങ്കല്പിച്ച് അറിഞ്ഞ് അനുഭവിക്കുന്ന്? ഈ ചോദ്യത്തിൻെറ വികല്പം, നിരാത്മവാദം സ്വീകാര്യമല്ല എന്നുണ്ടെങ്കിൽ സ്മൃതിജ്ഞാനത്തിൻെറ ആലംബനമേത് എന്ന അഭിപ്രായമാണെന്ന് ശങ്കരാചാര്യർ പറയുന്നു.

അദ്വൈതിയും തന്ത്രാഗമങ്ങളും പ്രത്യക്ഷത്തെയും സ്മൃതിയെയും അപോഹനത്തെയും ജ്ഞാതൃത്വശക്തിയുടെ മൂന്ന് ഉൾപ്പിരിവുകളായി കാണുന്നുണ്ട്. നിത്യമായ ബോധത്തിൻെറ മൂന്നവസ്ഥകളാണവ. പ്രത്യക്ഷം ജാഗ്രത്തും, സ്മൃതി സ്വപ്നവും അപോഹനം സുഷുപ്തിയുമായി താരതമ്യപ്പെടുത്താം. നിരാത്മവാദികൾ ജാഗ്രനുഭവത്തെമാത്രം സ്വീകരിക്കുന്നവരാണ്. അവരുടെ അഭിപ്രായത്തിൽ സ്മൃതിക്ക് അനുഭവത്തിൽ സ്ഥാനമില്ല. സ്വപ്നസ്ഥാനത്തും ജാഗ്രദ് സ്ഥാനത്തും മാറിമാറി ഇരുന്നുകൊണ്ട് അതാതു സ്ഥാനത്തെ സത്യാസത്യങ്ങൾ നിർണ്ണയിക്കയും, ഭേദങ്ങൾ ഗ്രഹിക്കുകയും അവയെ നിരന്തരം നിരീക്ഷിച്ച് ഓർത്ത് ബോധിപ്പിക്കുകയും ചെയ്യുന്ന ഒരാൾ— ഈ സ്ഥാനങ്ങൾക്കതീതനായിട്ടു



ണ്ടെന്നു വിശ്വസിക്കുന്നവരാണ് വേദാന്തികൾ. അതിനാൽ, നിരാത്മവാദികൾ ചോദിക്കുന്ന ഈ ചോദ്യത്തിൽത്തന്നെ, 'സ്മൃതിജ്ഞാന'ത്തിൻെറ ആധാരമേത് എന്ന അവരുടെ ചോദ്യത്തിൻെറ വികല്പവും അടങ്ങിയിട്ടുണ്ട്. ചോദ്യവും ഉത്തരവും ഈ ചോദ്യത്തിലുണ്ട്.

ചില വ്യഖ്യാതാക്കൾ അറിയപ്പെടുന്ന വസ്തുക്കളെല്ലാം മിത്ഥ്യയെങ്കിൽ അറിയുന്ന ജ്ഞാതാവും, അറിവും മിത്ഥ്യായാകേണ്ടതല്ലേ എന്നാണ് ഈ ചോദ്യത്തിനർത്ഥം എന്നു പറയുന്നു. ഇതുവരെ പറഞ്ഞ കാര്യങ്ങളൊന്നും ഈ "ജ്ഞാതാ"ക്കൾ ഗ്രഹിച്ചിട്ടില്ല എന്നാണതിനർത്ഥം. അറിയപ്പെടുന്ന സർവ്വ പ്രപഞ്ചവസ്തുക്കളും, ബ്രഹ്മമയമാണ്, ശിവമയമാണ് ജഡാഭാസങ്ങളാണ്. അറിയുന്ന ജ്ഞാതാവും ബ്രഹ്മമാണ് ശിവനാണ് അറിവും ബ്രഹ്മമാണ്, ശിവമാണ്. വസ്തുക്കളെ അവയുടെ യഥാർത്ഥ സ്വരൂപത്തിൽ ശിവമയമായി അറിയാതെ ഇരിക്കയാണ് മിത്ഥ്യ അഥവാ മായ. ജ്ഞേയവസ്തുവും, ജ്ഞാനവും, ജ്ഞാതാവും ഒരേ സദ്വസ്തുവാണെന്നറിയാതെ അവയിൽ വൈതത്ഥ്യം ആരോപിക്കലാണ് മായ. ആ വൈതത്ഥ്യത്തെ നീക്കാനാണ് വൈതത്ഥ്യപ്രകരണം സ്വപ്നവും ജാഗ്രത്തും ഒരുപോലെയാണെന്നു സ്ഥാപിക്കുന്നത്.

12. കല്പയത്യാത്മനാത്മാന
യാത്മാദേവഃ സ്വമായയാ
സ ഏവ ബുദ്ധ്യതേ ഭേദാ
നിതി വേദാന്തനിശ്ചയഃ

പ്രകാശവത്തായ ആത്മാവ് സ്വമായകൊണ്ട്, ആത്മാവാൽ ആത്മാവെത്തന്നെ കല്പിക്കുന്നു. അവൻതന്നെ ഭേദങ്ങളെ അറിയുന്നു. ഇതാണ് വേദാന്തനിശ്ചയം.

ചൈതന്യമായ ശിവം (പ്രകാശം) സ്വമായയാൽ തന്നിൽത്തന്നെ തന്നെ അറിയുന്നു. തന്നിൽത്തന്നെ ഭേദാകാരങ്ങളെ കല്പിക്കുന്നു; രജ്ജുവിൽ സർപ്പത്തെ എന്നപോലെ. സ്വയം ബോധിക്കുന്നു. ഇതാണ് വേദാന്തനിശ്ചയം. ആ പ്രകാശമല്ലാതെ ഒരാശ്രയവും ജ്ഞാനസ്മൃതിക്ക് ഇല്ല. ജ്ഞാനസ്മൃതി നിരാസ്പദമാണെന്ന വൈനാശികന്മാരുടെ അഭിപ്രായം ഇപ്രകാരം തെററായിത്തീരുന്നു. അതിനാസ്പദം പ്രകാശമായ ആ സത്ചിത് ആനന്ദംതന്നെ. ആദ്യാനുഭവത്തിൽ 'സ്മൃതി' വരുന്നില്ലെന്നതു ശരി. എന്നാൽ സ്മൃതിജ്ഞാനത്തിനാസ്പദം ആ അനുഭവജ്ഞാനം തന്നെയാണ്; മറെറാന്നല്ല.

13. വികരോത്യപരാൻ ഭാവാൻ
അന്തശ്ചിത്തേ വ്യവസ്ഥിതാൻ
നിയതാംശ്ച ബഹിശ്ചിത്ത
ഏവം കല്പയതേ പ്രഭുഃ

പ്രഭു, അന്തർഭാഗത്ത് ചിത്തത്തിൽ വ്യവസ്ഥിതമായിരിക്കുന്ന അപരഭാവങ്ങളെ വികിരണം ചെയ്യുന്നു. നിയതമായി പുറത്തേക്കു വ്യാപരിക്കുന്ന ചിത്തത്തെ ഇപ്രകാരം കല്പിക്കുന്നു.

വികിരണം ചെയ്യുക എന്നാൽ പുറത്തേക്കു നാനാവിധമായി പ്രസരിപ്പിക്കുക. പരഭാവമാണ് ചൈതന്യരൂപമായ ശിവം. അതിൽ അപരമായ ലൗകിക ഭാവങ്ങളെല്ലാം അടങ്ങിയിരിക്കുന്നുണ്ട്. ഈ പദാർത്ഥങ്ങളെ (വസ്തു എന്നും, വാക്കിൻെറ അർത്ഥം എന്നും), ശബ്ദാദികളെ വാസനാരൂപത്തിൽ അന്തശ്ചിത്തത്തിൽ വഹിക്കുന്ന ചൈതന്യം അവയെ പുറത്തേക്കു വ്യാപരിപ്പിക്കുന്നു. അവ്യാകൃതപ്രപഞ്ചങ്ങൾ അങ്ങനെ വ്യാകൃതങ്ങളായി പൃഥിവി മുതലായവയായിത്തീരുന്നു. അപ്രകാരം കല്പിക്കപ്പെട്ട പ്രപഞ്ചങ്ങൾ കല്പന നീണ്ടു നില്ക്കുന്ന കല്പകാലത്തോളം മാത്രമെ നിലനില്ക്കുകയുള്ളു.

കല്പനയാണ് പ്രപഞ്ചം എന്നു പറയുമ്പോൾ പ്രപഞ്ചത്തെ ആദ്യമായി കല്പിച്ച ഒരീശ്വരനെ മനുഷ്യൻ സങ്കല്പിക്കുന്നു. ആ കല്പനാകാലത്തെ കല്പഗണിതംകൊണ്ട് അളക്കാൻ ശ്രമിക്കുന്നു. എത്ര പ്രാവശ്യം എത്ര കല്പങ്ങളിൽ എത്ര കല്പനാപ്രപഞ്ചങ്ങൾ സൃഷ്ടിക്കപ്പെട്ടു (വികിരണം ചെയ്യപ്പെട്ടു) എന്ന് അറിയാൻ ശ്രമിക്കുന്നു. വാസ്തവത്തിൽ ഇതറിയാൻ ആർക്കെങ്കിലും സാദ്ധ്യമാണോ? കല്പഗണിതം ആരാലും അസാദ്ധ്യമാണെന്ന് ആദ്യം അറിഞ്ഞ ഋഷി കല്പഗണിതത്തിൻെറ ഉപജ്ഞാതാവുതന്നെയായിരിക്കണം. (ഗാർഗ്ഗ്യായനൻെറ പ്രണവവാദത്തിൽ ശബ്ദശാസ്ത്രത്തിൻെറ ഒരംഗമായ കല്പം രചിച്ചത് ദേവി എന്നൊരു സ്ത്രീയാണെന്നു കാണുന്നു)

ഒരു വ്യക്തിക്ക് ഒരനുഭവമുണ്ടാകുന്നു. ആ ആദ്യാനുഭവത്തിൽ സ്മൃതിക്ക് വലിയൊരു പങ്ക് വഹിക്കാനില്ല എന്ന് നമ്മുടെ അനുഭവം സാക്ഷ്യപ്പെടുത്തുന്നു. അത് വ്യക്തിപരമായ അനുഭവത്തിൻെറ കാര്യത്തിലാണ്. എനിക്ക് ഒരപൂർവ്വമായ അനുഭവമുണ്ടായി. ഞാൻ കരുതുന്നു ഞാനാണ് ആ അനുഭവമുണ്ടായ ആദ്യത്തെ വ്യക്തി എന്ന്. എന്നാൽ ചരിത്രം എന്നോടു പറയുന്നു. ഈ അനുഭവം എൻെറ അച്ഛനും മുത്തച്ഛനും മുത്തശ്ശിമാർക്കും ഉണ്ടായ അനുഭവമാണെന്ന്. ഈ അനുഭവം ഉണ്ടായ അനേകം ആളുകൾ പല കാലഘട്ടങ്ങളിലായി പല ഭൂഭാഗങ്ങളിലായി ജീവിച്ചിരുന്നിട്ടുണ്ടെന്ന്. അങ്ങനെ പലരുടെയും ആദ്യാനുഭവത്തിൻെറ ഒരു സ്മൃതിയോ അനുസ്മൃതിയോ ആണ് എൻെറ ആദ്യാനുഭവമെന്നുവരുന്നു. ഈ അനുഭവം ആദ്യമായുണ്ടായ മനുഷ്യനെ തിരഞ്ഞു തിരഞ്ഞ് വേരുകളിലേക്കു പ്രയാണം നടത്തുന്ന മനുഷ്യരാണ് കല്പഗണിതത്തിൻെറ ജനയിതാക്കൾ എന്നു പറയേണ്ടതില്ലല്ലൊ. ആദ്യത്തെ മനുഷ്യൻ എന്ന സങ്കല്പത്തോടൊപ്പംതന്നെ, ആദ്യത്തെ പ്രപഞ്ചവും ആ പ്രപഞ്ചത്തിൻെറ സർഗ്ഗവും, അതിൻെറ ഉത്പത്തിസ്ഥാനവും ബോധത്തിൽ കടന്നുവരുന്നു. ഇങ്ങനെ യോഗികളുടെ ചിത്തത്തിൽ അനേകം പെരുന്താമരപ്പൂക്കൾപോലെയോ, കുന്നിമണികൾപോലെയോ പ്രപഞ്ചങ്ങൾ വ്യവസ്ഥപ്പെട്ടു വിടരുകയും അസ്തമിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള മഹായോഗീശ്വരമാരിൽ ആദ്യത്തെ യോഗിയായിട്ടാണ് ഭാരതം മഹാപ്രകാശമായ മഹാദേവനെ അറിയുന്നത്.

**14. ചിത്തകാലാഹിയേ ത ന്തസ്തു**
**ദ്വയകാലാശ്ചയേ ബഹിഃ**



**കല്പിതാ ഏവതേ സർവ്വേ**
**വിശേഷോ നാന്യഹേതുകഃ**

അന്തർഭാഗത്തു ചിത്തത്തിൽ കാലം ഒന്നേയുള്ളൂ. ബഹിർഭാഗത്ത് കാലം രണ്ടുവിധമുണ്ട്. അവ രണ്ടും (സർവ്വവും) കല്പിതമാണ്. അവയുടെ സവിശേഷത മററു ഹേതുക്കൾകൊണ്ട് ഉണ്ടായതല്ല.

ചിത്തത്തിലിരിക്കുന്ന കാലം ഒരു ചിന്ത നിലനില്ക്കുന്ന കാലമാണ്. ആ ചിന്ത അല്ലെങ്കിൽ കല്പന അവസാനിക്കുന്നതോടെ കല്പവും തീരുന്നു. എന്നാൽ പുറത്ത് നാം ഗണിക്കുന്ന കാലം ദ്വയകാലമാണ്. പശുവിനെ കറക്കുന്നതുവരെ അവൻ ഇവിടെ നില്ക്കും എന്നു പറയുമ്പോൾ, അവൻ ഇവിടെ നില്ക്കുന്ന കാലത്താണ് പശുവിനെ കറക്കുക എന്നും സിദ്ധിക്കുന്നു. ആ രണ്ടു സംഭവങ്ങൾ തമ്മിൽ പരസ്പരം ആശ്രയിച്ചിരിക്കുന്നു. രണ്ടു ബാഹ്യവസ്തുക്കളോ സംഭവങ്ങളോ പരസ്പരാശ്രയത്വംകൊണ്ടു ബന്ധപ്പെട്ട നിലയിൽ ഇരിക്കുന്ന കാലത്തെയാണ് ദ്വയകാലമെന്നു പറയുന്നത്. ജ്യോതിശാസ്ത്രത്തിൽ ക്ലാസിക്കൽ ന്യൂട്ടോണിയൻ ഫിസിക്സും, സിദ്ധാന്തങ്ങളും ദ്വയകാലത്തെ ആശ്രയിക്കുന്നു. ചന്ദ്രൻ, സൂര്യൻ, ഭൂമി മുതലായി നവഗ്രഹങ്ങളുടെ (ഒൻപതു ബാഹ്യവസ്തുക്കളുടെ) പരസ്പരാശ്രയത്വംകൊണ്ടു സംഭവിക്കുന്നതാണല്ലൊ ജ്യോതിഷിയുടെ കാലം.

ചിത്തത്തിൽ സങ്കല്പിക്കുന്ന കല്പകാലവും, പുറത്തു സങ്കല്പിക്കുന്ന സാധനകാലവും രണ്ടും സങ്കല്പങ്ങളാണ്. സ്വപ്നത്തിൽ നാം ചിത്തകാലത്തെയാണ് അനുഭവിക്കുന്നത്. ജാഗ്രത്തിൽ ദ്വയകാലമാണ് അനുഭവപ്പെടുന്നത്. സ്വപ്നത്തിൽ (ചിത്തകാലത്തിൽ) ഒരേ ഒരു ബോധം (സ്വപ്നം കാണുന്നവൻെറ ബോധം) അനേകത്തെ സങ്കല്പിക്കയാകയാൽ ശിവൻ തന്നിൽത്തന്നെ പ്രപഞ്ചത്തെ സങ്കല്പിക്കുന്നതിനോട് അതിനെ തുലനം ചെയ്യാം. ജാഗ്രത്തിൽ അനേകം വ്യക്തികളുടെ ബോധം ഒന്നിനെത്തന്നെ ഭാവനചെയ്യുകയാൽ, അത് ഏകത്വഭാവത്തിൻെറ (അദ്വൈതത്തിൻെറ) പ്രൂഫ് ആയിട്ടും കരുതാം. വളരെ കാലംകൊണ്ടോ കല്പങ്ങൾ കൊണ്ടുതന്നെയോ നടക്കാവുന്ന കാര്യങ്ങൾ സ്വപ്നത്തിൽ ഒരു ക്ഷണനേരംകൊണ്ടു സംഭവിക്കുന്നു. ജാഗ്രത്തിലാണെങ്കിൽ ചിലപ്പോൾ നീണ്ടകാലം പെട്ടെന്നു കഴിഞ്ഞുപോയി എന്നു തോന്നും. മററു ചിലപ്പോൾ ഹ്രസ്വകാലം ഇഴഞ്ഞിഴഞ്ഞാണ് നീങ്ങുന്നതെന്നും തോന്നും. ഇന്നലെ, ഇന്ന്, നാളെ ഭൂതം, വർത്തമാനം, ഭാവി എന്നിങ്ങനെ കാലത്തിനു നാം കല്പിക്കുന്ന പരിച്ഛേദങ്ങളൊക്കെയും കല്പനകളാണ്. യഥാർത്ഥത്തിൽ അങ്ങനെയൊരു പരിഛേദം കാലത്തിനില്ല. പരിഛേദമില്ലാത്ത കാലത്തെ ചിത്തത്തിൻെറ ഉള്ളിലാണ് (സ്വപ്നത്തിലാണ്, ഭാവനയിലാണ്) പുറത്തല്ല നാം സാക്ഷാത്കരിക്കുന്നത്.

**15. അവ്യക്താ ഏവയേതന്തസ്തു**
**സ്ഫുടാ ഏവ ച യേ ബഹിഃ**
**കല്പിതാ ഏവതേ സർവ്വേ**
**വിശേഷസ്ത്വിന്ദ്രിയാന്തരേ.**

അന്തർഭാഗത്ത് ഏതെല്ലാം അവ്യക്തമായിരിക്കുന്നുവോ, അവ തന്നെയാണ് ബഹിർഭാഗത്ത് സ്ഫുടമാവുന്നത്. അവ സർവ്വവും കല്പിതമാണ്. ഇന്ദ്രിയങ്ങളുടെ അന്തരംകൊണ്ടാണ് പുറത്തുകാണുന്നവയിൽ വ്യത്യാസമുണ്ടാവുന്നത്. സർവ്വപ്രപഞ്ചവസ്തുക്കളും ബോധപ്രകാശത്തിൽ അവ്യക്തമായിരിക്കുന്നു. അവ തന്നെ ബഹിർഭാഗത്ത് വ്യക്തമായി സ്ഫുടമായി കാണുന്നു. അസ്തിത്വംകൊണ്ടല്ല ബാഹ്യവസ്തുക്കൾ വ്യത്യസ്തമായിരിക്കുന്നത് (അസ്തിത്വംകൊണ്ട് സർവ്വവസ്തുക്കളും ശിവമയങ്ങൾതന്നെയാണല്ലൊ.) ഇന്ദ്രിയങ്ങളുടെ വ്യത്യാസംകൊണ്ടാണ് വസ്തുക്കളിൽ വ്യത്യാസം കാണുന്നത്. ഇതു നേരത്തെ പറഞ്ഞ കമ്പ്യൂട്ടറിൻെറ ഉപമയ്ക്കു തുല്യമാണ്. ശരീരവും കർമ്മേന്ദ്രിയങ്ങളും ഹാർഡ്‌വെയറും മനസ്സും ജ്ഞാനേന്ദ്രിയങ്ങളും സോഫ്‌റ്റ്‌വെയറും ആണ്. ഇവ ഓരോ വ്യക്തിക്കും (ഓരോ കമ്പ്യൂട്ടറിനും) വ്യത്യസ്തമാകയാൽ അവ ഓരോന്നും മറ്റൊന്നിൽനിന്നു വ്യത്യസ്തമായി തോന്നുന്നു; ഇന്ദ്രിയങ്ങൾ സാത്വികമോ രാജസമോ താമസമോ എന്നതനുസരിച്ച് അവ കാണുന്ന വസ്തുക്കളിലും ഭേദം കാണുന്നു. നാം എന്തു ഫീഡ് ചെയ്തു എന്നതനുസരിച്ചാണല്ലോ ഒരു കമ്പ്യൂട്ടറിൻെറ ദർശനക്ഷമത.

16. ജീവം കല്പയതേ പൂർവ്വം
    തതോ ഭാവാൻ പൃഥഗ്വിധാൻ
    ബാഹ്യാനാദ്ധ്യാത്മികാം ശ്ചൈവ
    യഥാ വിദ്യ സ്തഥാ സ്മൃതി

ആദ്യം ജീവനെ കല്പിക്കുന്നു. പിന്നീട് ബാഹ്യവും ആദ്ധ്യാത്മികവുമായി നാനാവിധം ഭാവങ്ങളെ കല്പിക്കുന്നു. എപ്രകാരമാണോ വിദ്യ, അപ്രകാരമാണ് സ്മൃതി.

ആദ്യമായിട്ട് ശുദ്ധബോധം, രജ്ജുവിൽ സർപ്പത്തെ എന്നപോലെ തന്നിൽ "ഞാൻ ഇതു ചെയ്യുന്നു", "ഞാൻ സുഖിക്കുന്നു, ദുഃഖിക്കുന്നു" എന്നും മററും ഹേതുഫലാത്മകമായ ലക്ഷണങ്ങളോടുകൂടിയ ജീവനെ (ജീവാഭാസം) സങ്കല്പിക്കുന്നു. പിന്നീട് ജീവനുവേണ്ടി അതിൽത്തന്നെ പുറത്തും അകത്തുമായി ക്രിയാ, കാരക, ഫലഭേദങ്ങളോടുകൂടിയ പ്രാണൻ മുതലായ വസ്തുക്കളെ കല്പിക്കുന്നു.

ജീവനിൽ സ്മൃതി ഉണ്ട്. കാരണം ജീവൻ വാസ്തവത്തിൽ പൂർവ്വകല്പങ്ങളിലെ സ്മൃതിയോടുകൂടിയ പ്രഭുതന്നെയാണ്. ഒരാളുടെ സ്മൃതി അയാളുടെ പൂർവ്വവിദ്യയെ ആശ്രയിച്ചിരിക്കുമെന്ന കാര്യത്തിൽ തർക്കമില്ല. കല്പനയെക്കുറിച്ച അറിവ് കാരണമായിരുന്നുകൊണ്ട് ഫലത്തെക്കുറിച്ച് അറിവ് (കാര്യം) ഉണ്ടാക്കുന്നു; കാര്യകാരണബന്ധജ്ഞാനം ഉണ്ടാവുന്നു. അതിൽനിന്ന് സ്മൃതി ഉണ്ടാവുന്നു. പിന്നെ വിജ്ഞാനവും ക്രിയാകാരകത്വഫലവും ക്രമത്തിൽ സംഭവിക്കുന്നു. അതിൻെറ ഓർമ്മയിൽനിന്നു വിജ്ഞാനം, വിജ്ഞാനത്തിൽനിന്നു വീണ്ടും സ്മൃതിഇങ്ങനെ വീണ്ടും വീണ്ടും ആവർത്തിച്ച് ബാഹ്യവും ആന്തരവും ആയി നിമിത്തവും നൈമിത്തികവുമായി അനേകം ഭാവങ്ങളും വസ്തുക്കളും കല്പിക്കപ്പെടുന്നു. അതുകൊണ്ട് കല്പനയെ (ഭാവനയെ) തന്നെയാണ് ശങ്കരൻ ഹേതു (കാരണം) എന്നു വിളിക്കുന്നത്.



ഹേതു = കല്പന




വിജ്ഞാനത്തിൻെറ ഫലം വിജ്ഞാനം തന്നെയാണ്. വിജ്ഞാനത്തെ ഹേതുവും സ്മൃതിയെ അതിൻെറ ഫലവുമായി പറയുമ്പോൾ വിജ്ഞാനം = സ്മൃതി എന്നു പറയലാണ്.

ഹേതു = കല്പന = വിജ്ഞാനം = സ്മൃതി

സ്മൃതിയിൽനിന്ന് ക്രിയാ, കാരകൻ, അതിൻെറ ഫലം എന്ന ഭേദത്തോടുകൂടിയ വിജ്ഞാനം വീണ്ടും ജനിക്കുന്നു. ആദ്യത്തെ വിജ്ഞാനത്തിൽ ജ്ഞാതാവ്, ജ്ഞേയം, ജ്ഞാനം എന്നു മൂന്നും ഒന്നായിരുന്നു. ആവർത്തനത്തോടുകൂടി ഇവ മൂന്നും വെവ്വേറെയായി തോന്നാൻ തുടങ്ങുന്നു. ഗ്രാഹകൻ, ഗ്രാഹ്യം, ഗ്രഹണം എന്നും, കാരകൻ, ക്രിയ, ഫലം എന്നും, നിമിത്തം, നൈമിത്തികമെന്നും, ഭേദഭാവന വർദ്ധിച്ചുവർദ്ധിച്ചുവരുന്നു. ഏകമായ ശിവം ദ്വൈതമായ ശിവനും ശക്തിയുമായി പിരിഞ്ഞ്, അനേകങ്ങളായി തോന്നപ്പെടുന്നു. ആ തോന്നൽ വെറും കല്പിതമാണ്. വാസ്തവത്തിൽ അനേകമില്ല, ഒന്നേയുള്ളു എന്നാണ് പ്രത്യഭിജ്ഞാപദ്ധതിയെപ്പോലെ ശങ്കരനും ഗൗഡപാദനും പറയുന്നത്.

17. അനിശ്ചിതാ യഥാരജ്ജു
    രന്ധകാരേ വികല്പിതാ
    സർപ്പധാരാദിഭിർഭാവൈ
    സ്തദ്വദാത്മാ വികല്പിതാ.

ഇരുട്ടിൽ അനിശ്ചിതമായ രജ്ജുവെ സർപ്പം, ജലധാര മുതലായ ഭാവങ്ങളിൽ വികല്പം സംഭവിക്കുന്നതുപോലെയാണ് ആത്മാവെ അനേകമായി സങ്കല്പിക്കുന്നത്.

സന്ധ്യാസമയത്തെ ഇരുട്ടിൽ കയറുകണ്ട് സർപ്പമോ ജലധാരയോ വടിയോ എന്നു തെററിദ്ധരിച്ചേക്കാം. എന്നാൽ വെളിച്ചത്തിൽ കയർകണ്ട ഒരാൾക്ക് അത്തരമൊരു തെററിദ്ധാരണ വരികയില്ല. സ്വന്തം കൈയിലെ വിരലുകളെ ആരും

തെററിദ്ധരിക്കാറില്ലല്ലൊ. ഹേതുവും ഫലവുമുള്ള സംസാരധർമ്മമായിട്ട്, വിശുദ്ധ വിജ്ഞാപ്തിമാത്ര സത്താദ്വയരൂപമെന്നു സ്വയം നിശ്ചയം വന്ന ഒരാൾ തെററിദ്ധരിക്കുന്നില്ല. ഞാൻ ജീവനാണ്, പ്രാണനാണ്, ഇന്ദ്രിയമാണ്, ശരീരമാണ് എന്നിങ്ങനെ ആത്മാവിൽ ഭേദം കല്പിക്കുകയില്ല. സർവ്വോപനിഷത്തുക്കളുടെയും സിദ്ധാന്തം ഇതാണ്.

18. നിശ്ചിതയാം യഥാ രജ്ജ്വാം
വികല്പോവിനിവർത്തതേ
രജ്ജുരേവേതിചാദ്വൈതം
തദ്വദാത്മവിനിശ്ചയഃ

രജ്ജുവിൻെറ യഥാർത്ഥ അവസ്ഥ അറിഞ്ഞുകഴിഞ്ഞാൽ വികല്പങ്ങൾ ഇല്ലാതാവും. രജ്ജുമാത്രം അതിൻെറ അദ്വൈതാവസ്ഥയിൽ അവശേഷിക്കും. ഇപ്രകാരം തന്നെയാണ് ആത്മവിനിശ്ചയവും.
'നേതി നേതി' എന്ന് സർവ്വസംസാരധർമ്മ ശൂന്യപ്രതിപാദകമായ ശാസ്ത്രത്തെ ജനിപ്പിക്കുന്ന വിജ്ഞാനസൂര്യൻെറ ആലോകനംകൊണ്ട് ആത്മവിനിശ്ചയംവരുമ്പോൾ വികല്പങ്ങൾ ഇല്ലാതാവുന്നു. "ആത്മാവുതന്നെയാണ് സർവ്വവും" (ഛാന്ദോഗ്യം VII. 25-2), "അപൂർവ്വ, മനപര, മനന്തര, മബാഹ്യം" (ബ, ഉ. 2.519), "സബാഹ്യാഭ്യന്തരോഹ്യജഃ" (മുണ്ഡക ഉപ II-1-2), 'അജരോƒമരോƒമൃതോƒഭയഃ' (ബൃ.ഉ. 4425), "ഏകംഏവാദ്വയഃ" (ഛാ. ഉ. VI. 2-1) മുതലായ വാക്യങ്ങളുടെ അർത്ഥം യഥാർത്ഥമായനുഭവപ്പെടും. ഇങ്ങനെ ആത്മാവ് ഏകമാണെന്ന നിശ്ചയം വന്നു കഴിഞ്ഞാൽ, പ്രാണാദികളായ അനന്തഭാവത്തോടുകൂടി സംസാരലക്ഷണത്തെ ആത്മാവിൽ വികല്പിക്കാൻ എങ്ങനെ സാദ്ധ്യമാകും എന്നതിനുത്തരം തരുന്നു.

19. പ്രാണാദിഭിതനന്തൈശ്ച ഭാവൈരേതൈർവ്വികല്പിതഃ
മായൈ ഷാതസ്യ ദേവസ്യ യയാ സമ്മോഹിതഃ സ്വയം.

പ്രാണാദികളായ അനന്തം ഭാവങ്ങളായി വികല്പിക്കുന്നത്; അതിനാൽ സ്വയം സമ്മോഹിതനാവുന്ന ആ പ്രകാശവാൻെറ മായയാണ്. മായാവിയുടെ മായയാൽ അതിവിമലമായ ഗഗനം, കുസുമിതങ്ങളായ, സപലാശങ്ങളായ തരുക്കളാൽ നിറഞ്ഞതുപോലെ കാണപ്പെടുന്നു. ഇതുപോലെയാണ് ദേവൻെറ മായയാൽ അവൻതന്നെ മോഹിതനായിത്തീരുന്നത്. മമ മായാദുരത്യയാ എന്ന് ഗീതയിൽ പറയുന്നത് അതുകൊണ്ടാണ്. ശിവനെ മോഹിപ്പിച്ച വിഷ്ണുമോഹിനിയാണ് മായ.

20. പ്രാണ ഇതിപ്രാണവിദോ ഭൂതാനീതി ച തദ്വിദഃ
ഗുണാ ഇതി ഗുണവിദസ്തത്ത്വാനീതിച തദ്വിദഃ

21. പാദാ ഇതി പാദവിദോ
വിഷയാ ഇതി തദ്വിദഃ
ലോകാ ഇതി ലോകവിദോഃ



ദേവാ ഇതി ചതദ്വിദഃ

22. വേദാ ഇതി വേദവിദോ
യജ്ഞാ ഇതി ച തദ്വിദഃ
ഭോക്തേ തി ച ഭോക്തൃവിദോ
ഭോജ്യമിതി ച തദ്വിദഃ

23. സൂക്ഷ്മ ഇതി സൂക്ഷ്മവിദഃ
സ്ഥൂല ഇതി ച തദ്വിദഃ
മൂർത്ത ഇതി മൂർത്തവിദോത
മൂർത്ത ഇതി ച തദ്വിദഃ

24. കാല ഇതി കാലവിദോ
ദിശി ഇതി ച തദ്വിദഃ
വാദാ ഇതി വാദിവിദോ
ഭുവനാനീതി തദ്വിദഃ

25. മ ന ഇതി മനോവിദോ
ബുദ്ധിരിതച തദ്വിദഃ
ചിത്തമിതി ചിത്തവിദോ
ധർമ്മാധർമ്മൌ ച തദ്വിദഃ

ശിവനെത്തന്നെ മോഹിപ്പിച്ചമായ പണ്ഡിതന്മാരെ എങ്ങനെയെല്ലാം മോഹിപ്പിക്കുന്നു. പരമാർത്ഥസത്തയെ പലരും പല പേർചൊല്ലി വിളിക്കുന്നു. പ്രാണൻ, പഞ്ചഭൂതങ്ങൾ, ഗുണങ്ങൾ, തത്ത്വങ്ങൾ, പാദം, വിഷയം, ലോകം, ദേവൻ, വേദം, യജ്ഞം, ഭോക്താവ്, ഭോജ്യം, സൂക്ഷ്മം, സ്ഥൂലം, മൂർത്തം, അമൂർത്തം, കാലം, ദിശ, വാദം, ഭുവനം, മനസ്സ്, ബുദ്ധി, ചിത്തം, ധർമ്മാധർമ്മങ്ങൾ എന്നൊക്കെ ഓരോന്നിലും വിദഗ്ദ്ധരായ ആളുകൾ സത്തയെ വിളിക്കുന്നു.

26. പഞ്ചവിംശക ഇത്യേകേ
ഷഢ്വിംശ ഇതി ചാപരേ
ഏകത്രിംശക ഇത്യാഹു
രനന്ത ഇതി ചാപരേ.

25 തത്ത്വങ്ങളുണ്ടെന്ന് ഒരു കൂട്ടർ (സാംഖ്യർ) പറയുന്നു. അതിനോട് ഈശ്വരനെന്ന ഒന്നുകൂടി ചേർത്ത് 26 തത്ത്വങ്ങളുണ്ടെന്ന് ഇനിയൊരുകൂട്ടർ (പാതഞ്ജലയോഗം). മുപ്പത്തൊന്നു തത്ത്വങ്ങളുണ്ട് എന്ന് ഒരു കൂട്ടർ. (26 + രാഗം, അവിദ്യ, നിയതി, കാലം, കല, മായഎന്ന് 6 എണ്ണം പാശുപതന്മാർ.) ഇനിയുമൊരു കൂട്ടരുടെ അഭിപ്രായം അനന്തം തത്ത്വങ്ങളുണ്ടെന്നാണ്.

27. ലോകാം ലോകവിദഃ പ്രാഹുരാ ക്രമാ ഇതി തദ്വിദാഃ
സ്ത്രീപും നപുംസകം ലൈംഗാഃപരാപരമഥാപരേ.

ലോകവിദന്മാർ ലോകമാണെന്നും, ആശ്രമങ്ങളെ അറിയുന്നവർ ആശ്രമ

മാണെന്നും പറയുന്നു. സ്ത്രീ, പും, നപുംസകലിംഗങ്ങളാണെന്ന് വൈയാകരണന്മാർ. പരവും അപരവുമാണെന്ന് വിദ്വാന്മാർ.

28. സൃഷ്ടിരിതി സൃഷ്ടിവിദോ ലയ ഇതി ച തദ്വിദഃ
സ്ഥിതിരിതി സ്ഥിതിവിദഃ സർവ്വ ചേ ഹ തു സർവ്വദാ.

സൃഷ്ടിയാണെന്നും, ലയമാണെന്നും, സ്ഥിതിയാണെന്നും ഇതു സർവ്വവുമാണെന്നും അഭിപ്രായങ്ങളുണ്ട്. എല്ലാം എപ്പോഴും (ഇഹ) ഇവിടെത്തന്നെയുണ്ട്.

പ്രാണനെന്നു പറയപ്പെടുന്നത് ബീജാത്മാവായി ഉള്ളിലിരിക്കുന്ന പ്രാജ്ഞനെത്തന്നെയാണ്. മററുള്ള ഇന്ദ്രിയങ്ങളെല്ലാംതന്നെ അതിൻെറ വക ഭേദങ്ങൾ മാത്രമാണ്. രജ്ജുവിൽ സർപ്പംപോലെ സർവ്വപ്രാണികളും ആ ഭേദങ്ങളെ പരികല്പിക്കുന്നു. ആത്മാവിൽ ആത്മാവിനെ നിശ്ചയിക്കുന്നതിൻെറ ഫലമായി കല്പിതമായ ആ അവിദ്യകളെല്ലാം നീങ്ങും എന്നാണ് ഘനീഭൂതമായ (പിണ്ഡീ കൃതമായ) അർത്ഥം. പ്രാണ ഇതി പ്രാണവിദോ എന്ന 20ാം ശ്ലോകം മുതൽക്കി ങ്ങോട്ടുള്ള ശ്ലോകങ്ങളിൽ ഗുപ്തമായ അർത്ഥങ്ങളൊന്നുമില്ല. അതിനാൽ അവയ്ക്ക് പ്രത്യേകമായ പദാർത്ഥവ്യഖ്യാനം ആവശ്യമില്ല. എന്തിനധികം പറയുന്നു?

29. യം ഭാവം ദർശയേ ദ്യസ്യതം ഭാവം സതുപശ്യതി
തം ചാവതി സ ഭൂത്വാസൗതദ്ഗ്രഹഃ സമുപൈതിതം.

ഏതൊരാൾക്ക് ഏതൊരു ഭാവത്തെമാത്രം കാട്ടിക്കൊടുക്കുന്നുവോ, അവൻ ആ ഭാഗത്തെമാത്രം ദർശിക്കുന്നു. ആ ഭാവം അവനായി ഭവിച്ച് അവരെ സംര ക്ഷിക്കുന്നു. ആ "ഗ്രഹം" അവനെ പ്രാപിക്കുന്നു.

ഒരു ആചാര്യൻ ഒരു വ്യക്തിക്ക് പ്രാണാദികളായി മേല്പറഞ്ഞ ഭാവങ്ങളിൽ ഏതൊന്നിനെക്കുറിച്ച് 'വിദ്യ' നല്കുന്നുവോ, അതു തന്നെ പരമാർത്ഥതത്ത്വം എന്നു വിചാരിച്ച് 'ഞാൻ ആ ഭാവമാണ്' എന്ന് ഉറപ്പിച്ച് അതിനെ മാത്രം സ്മരിച്ച് അതായി ഭവിക്കുന്നു. യഥാ വിദ്യ തഥാ സ്മൃതി എന്ന് നേരത്തെ പറഞ്ഞുവല്ലൊ. ആ ഭാവം ഏതുതന്നെയായിരുന്നാലും ശരി, അത് ദർശകനെ മററു ഭാവങ്ങളിൽനിന്നും മാററിനിർത്തി, തന്നിൽത്തന്നെ ഏകാഗ്രത വരുത്തി സംരക്ഷിക്കുന്നു. അതിൽത്തന്നെയുള്ള ഏകാഗ്രമായ അഭിനിവേശത്താൽ, അതിനെത്തന്നെ അവൻ ഗ്രഹിക്കുന്നതിനാൽ ആ 'ഗ്രഹം' ആയി അവൻ ഭവിക്കുന്നു. ഇങ്ങനെ അവനവൻെറ വിദ്യയനുസരിച്ച് ചിലർ പ്രാണനെന്നും ചിലർ ജീവനെന്നും വാദിക്കുകയാണ്. കുരുടന്മാർ കണ്ട ആനയെപ്പോലെയാണത്. എല്ലാം എപ്പോഴും ഇവിടെത്തന്നെ യുണ്ട് എന്ന് മുഴുവനായി ഏകമായി ഗ്രഹിക്കുന്നവർ മാത്രം ആനയെ പൂർണ്ണമായി അറിയുന്നു.

30. ഏതൈരേഷോതപൃഥഗംഭാവൈഃ പൃഥഗവേതി ലക്ഷിതഃ
ഏവം യോ വേദ തത്വേന കല്പയേത് സോതവിശങ്കിതഃ

അപൃഥഗ്ഭാവത്തോടുകൂടിയ (ഏകമായ) ഇത് പൃഥക് (അനേകം) എന്നു കാണപ്പെടുന്നു. ആര് ഈ തത്ത്വം അറിയുന്നുവോ, അവൻ തന്നെ അവിശങ്കിതനായി കല്പിക്കുന്നു.



പ്രാണാദികൾ ആത്മാവിൽനിന്ന് വ്യത്യസ്തങ്ങളല്ല. രജ്ജുവിൽ സർപ്പം പോലെ ആത്മാവിൽ പ്രാണത്വം വികല്പമായി തോന്നുകയാണ്. വിവേകികൾക്ക് ഈ വികല്പം ഇല്ല. അവർ ആത്മാവെ ആത്മാവായിത്തന്നെ കാണുന്നു. പ്രാണൻ, ശരീരം മുതലായ പൃഥക്ഭാവങ്ങൾ അതിൽ ആരോപിക്കുന്നില്ല. "ഇദം സർവ്വം യദയമാത്മാ" (ബൃ. ഉ. 246; 457) എന്ന് അവർ സാക്ഷാത്കരിക്കുന്നു. ആത്മാവിൽ വികല്പങ്ങൾ ഒന്നും തന്നെയില്ല. അത് നിർവ്വികല്പമാണ്. ഈ തത്ത്വം ഗ്രഹിച്ചവർ വേദാർത്ഥങ്ങളും പരമമായ മഹാവാക്യങ്ങളും യാതൊരു ശങ്കയ്ക്കും ഇടമില്ലാത്തവിധം ഗ്രഹിക്കുന്നു. 'നഹ്യനദ്ധ്യാത്മവിത്കശ്ചിത് ക്രിയാഫലമുപാശ്നുതേ' (മനുസ്മൃതി. 682) അദ്ധ്യാത്മവിത്തല്ലാതെ മററൊരാൾക്കും ക്രിയാഫലം പ്രാപിക്കാൻ സാദ്ധ്യമല്ല എന്ന മനുവചനം ഇവിടെ ഉദ്ധരിക്കുന്നത് ശ്രദ്ധേയമാണ്. കർമ്മഫലം അദ്ധ്യാത്മവിദ്യ ഗ്രഹിക്കാത്തവരും പ്രാപിക്കുന്നുണ്ട്. ക്രിയാഫലം പ്രാപിക്കുന്നത് അദ്ധ്യാത്മവിത്തുമാത്രമാണ് എന്നാണല്ലൊ ഇതിൽനിന്നു നാം ഗ്രഹിക്കേണ്ടത്. ഈ മനുവാക്യം ശങ്കരൻ തൻെറ ഭാഷ്യത്തിൽ ഉദ്ധരിക്കുന്നതിനർത്ഥം 'ക്രിയാശക്തി'ക്ക് തന്ത്രകാരന്മാർ കൊടുക്കുന്ന അതേ അർത്ഥംതന്നെയാണ് ശങ്കരൻ കൊടുത്തിട്ടുള്ളതെന്നാണ്. ശങ്കരഭാഷ്യത്തിന് ഭാഷ്യവും വ്യാഖ്യാനവും രചിച്ച പില്ക്കാലപണ്ഡിതന്മാരാണ് ജ്ഞാനത്തിൽ ക്രിയകൂടി അടങ്ങിയിരിക്കുന്നുണ്ടെന്ന താന്ത്രികമായ നിഗമനത്തെ ശങ്കരൻ നിരാകരിക്കുന്നു എന്ന് തെററിദ്ധരിച്ചിട്ടുള്ളത്.

31. സ്വപ്നമായേ യഥാ ദൃഷ്ടേ
ഗന്ധർവ്വ നഗരം യഥാ
തഥാ വിശ്വമിദം ദൃഷ്ടം
വേദാന്തേഷു വിചക്ഷണൈഃ

സ്വപ്നത്തിലും മായയിലും എപ്രകാരം ഗന്ധർവ്വനഗരം കാണപ്പെടുന്നുവോ അപ്രകാരം ഈ വിശ്വവും കാണപ്പെടുന്നു എന്ന് വേദാന്തവിചക്ഷണന്മാർ അറി യുന്നു.

നേഹനാനാസ്തി കിഞ്ചന (കഠോപനിഷത്ത്, ബൃ. ഉ.)
ഇന്ദ്രോ മായാഭിഃ (ബൃ. ഉ)
ആത്മൈവേദമഗ്ര ആസീത (ബൃ.ഉ)
ബ്രഹ്മവാ ഇദമഗ്രആസീത. (ബൃ.ഉ)
ദ്വിതീയാദ്വൈഭയം ഭവതി (ബൃ.ഉ.)
ന തു തദ്വിതീയമസ്തി (ബൃ.ഉ.)
യത്ര ത്വസ്യസർവ്വമാത്മൈവാഭൂത (ബൃ.ഉ.)

ഈ വാക്യങ്ങളെല്ലാം ദ്വൈതഭാവന വെറും മായയാണെന്നും അദ്വൈതഭാവനയാണ് സത്യമെന്നും കാണിക്കുന്നവയാണ്. വ്യാസസ്മൃതിയിലും ഇതിനു തെളിവുണ്ട്.

"തമഃശ്ചഭ്രനിഭം ദൃഷ്ടം വർഷബുദ്ബുദസന്നിഭം
നാശപ്രായം സുഖാദ്യീനം നാശോത്തരമഭാവഗം."

"നശിക്കുന്നതും സുഖാദികളില്ലാത്തതും, നാശത്തിനുശേഷം 'അഭാവ' ത്തിൽ ഗമിക്കുന്നതുമായ തമസ്സ് അഭ്രംപോലെയും മഴത്തുള്ളിപോലെയും കാണപ്പെടുന്നു." വർഷം വർഷം, വരിവരിയായി ആവർത്തിക്കുന്ന സംസാരചക്രം ആ തമസ്സാണ്. ക്ഷണികവും ആനന്ദരഹിതവുമായ അതിന്റെ ലയനത്തിനുശേഷം ഏകമായ അഭാവത്തിൽ (ഈ അഭാവം ശൂന്യതയല്ല. ചിത്തും സത്തുമായ ആനന്ദമാണ്) ത്തന്നെ ഇരിക്കുന്നു. സംസാരപ്രപഞ്ചത്തിലെ ലൗകികവും വൈദികവുമായ സർവ്വവ്യവഹാരങ്ങളും അവിദ്യയാണെന്നും, അവിദ്യാരൂപമായതെല്ലാം നശിച്ചുകഴിയുമ്പോഴാണ് ബോധത്തിൽ വിദ്യ പ്രകാശിക്കുന്നതെന്നും ഇതിൽ നിന്നും ധരിക്കാം.

32. ന നിരോധോ ന ചോത്പത്തിർ
ന്നബദ്ധോ ന ച സാധികഃ
ന മുമുക്ഷുർന്നവൈമുക്ത
ഇത്യേഷാ പരമാർത്ഥതാ.

നിരോധമില്ല, ഉത്പത്തിയില്ല. ബദ്ധനുമില്ല, സാധകനുമില്ല. മുമുക്ഷുവില്ല, മുക്തനുമില്ല. ഇതാണ് പരമാർത്ഥം.

ലയസർഗ്ഗങ്ങൾ തന്നെയില്ല. അങ്ങനെയിരിക്കെ ബദ്ധൻ, സാധകൻ, മുമുക്ഷു, മുക്തൻ മുതലായ ഭേദഭാവനകൾ എങ്ങനെ ഉണ്ടാകും?

ദ്വൈതഭാവന ഉള്ള കാലത്തോളം ഉത്പത്തിയും നാശവും ഉണ്ടാവും. ദ്വൈതം ഇല്ലാതായാൽ പ്രഭവവുമില്ല, പ്രളയവുമില്ല.

യത്ര ഹി ദ്വൈതമിവ ഭവതി (ബൃ.ഉ.)
യ ഇഹ നാനേവ പശ്യതി (കഠോപ)
ആത്മൈവേദം സർവ്വം (ഛാ. ഉ.)
ബ്രഹ്മൈ വേദം സർവ്വം (നൃസിംഹോത്തരഉപ)
ഏകമേവാദ്വിതീയം (ഛാ. ഉ.)
ഇദം സർവ്വം യദയമാത്മാ (ബൃ. ഉ.)

എന്നീ ശ്രുതിവാക്യങ്ങളിൽനിന്ന് ദ്വൈതത്തിന്റെ അസത്വം ഗ്രഹിക്കാം. മുയൽക്കൊമ്പുപോലെ "ഇല്ലാത്ത" ഒരു വസ്തുവിന് ഉത്പത്തിയും പ്രളയവും അസംഭാവ്യമാണ്. അതുപോലെ എപ്പോഴും ഉള്ള "അദ്വയ"ത്തിനും ഉത്പത്തി പ്രളയങ്ങൾ അസംഭവ്യമാണ്.

പ്രാണാദിലക്ഷണങ്ങളോടുകൂടിയ സർവ്വദ്വൈതഭാവനകളും തന്നിൽത്തന്നെ രജ്ജുവിൽ സർപ്പംപോലെ വികല്പമായി തോന്നുന്നതാണെന്ന് ആദ്യമേ പറഞ്ഞു. രജ്ജുവിൽ മനോവികല്പിതമായ സർപ്പത്തിന് ഉത്പത്തിയോ പ്രളയമോ ഇല്ല എന്നത് എല്ലാവർക്കും അറിയാവുന്നതുമാണ്. അങ്ങനെ ഒരു രജ്ജുസർപ്പത്തിന് മനസ്സിലും ഉത്പത്തി പ്രളയങ്ങൾ സംഭവിക്കുന്നില്ല. ഇതുതന്നെയാണ്



ദ്വൈതഭാവനയുടെ സ്ഥിതിയും. സുഷുപ്താവസ്ഥയിൽ മനസ്സിൽ ആർക്കും ദ്വൈതം അനുഭവപ്പെടാത്തതുതന്നെ ഇതിന്റെ തെളിവ്. ദ്വൈതഭാവന വെറും മനോവികല്പമാണ്, സത്യമല്ലെന്ന് ഇപ്രകാരം സിദ്ധിച്ചു. അതുകൊണ്ടാണ് നിരോധം, ഉത്പത്തി എന്നിവ ദ്വൈതത്തിനുമില്ല, അദ്വൈതത്തിനുമില്ല, എന്ന് സൂക്തത്തിൽ പറയുന്നത്.

അങ്ങനെയാണെങ്കിൽ ശാസ്ത്രവ്യാപാരം ദ്വൈതാഭാവത്തെ തെളിയിക്കാനാവണം, അല്ലാതെ അദ്വൈതഭാവത്തെ തെളിയിക്കാനാവരുത്. അദ്വൈതത്തെ തെളിയിക്കാൻ പ്രമാണമൊന്നുമില്ല, ദ്വൈതം ഇല്ല എന്നു തെളിയിക്കപ്പെടുകയും ചെയ്യു. അങ്ങനെവന്നാൽ അത് ശൂന്യവാദത്തിലേക്കല്ലേ നയിക്കുക എന്ന പൂർവ്വപക്ഷത്തിന്റെ നിലപാടിന് അല്ല എന്ന് ശങ്കരൻ ഉത്തരംകൊടുക്കുന്നു. എല്ലാം കല്പിതമെങ്കിൽ രജ്ജുവും (ശിവവും) കല്പിതമല്ലേ എന്ന ശൂന്യവാദത്തിന് ശങ്കരന്റെ ഉത്തരമെന്തെന്നു നോക്കാം.

വികല്പന ക്ഷയിക്കുമ്പോൾ അവികല്പിതത്തിന്റെ അവികല്പിതത്വം സത്യമായിത്തീരുന്നു. അതാണല്ലൊ വികല്പങ്ങൾ ഇല്ലാത്ത അവസ്ഥ. രജ്ജുവിൽ ആരോപിക്കപ്പെട്ട സർപ്പത്വമെന്ന വികല്പന ഇല്ലാതാവുമ്പോൾ വികല്പിതമായ രജ്ജുവിന്റെ അസ്തിത്വം ശേഷിക്കുന്നു. അതുപോലെ ശിവത്തിൽ ആരോപിതമായ വികല്പങ്ങൾ ക്ഷയിക്കുമ്പോൾ നിർവ്വികല്പമായ ശിവം മാത്രം സത്യമായി ശേഷിക്കുന്നു.

33. ഭാവൈ രസദ്ഭിരേവായ
മദ്വയേന ച കല്പിത:
ഭാവാ അപ്യ ദ്വയേനൈവ
തസ്മാ ദദ്വയതാശിവാ.

അസത്തുക്കളായ ഭാവംകൊണ്ടും അദ്വയഭാവംകൊണ്ടും ആത്മാവ് കല്പിതമാകുന്നു. ഭാവങ്ങൾപോലും അദ്വയത്താൽ കല്പിതമാണ്. അതിനാൽ അദ്വയമാണ് ശിവം.




സർവ്വകല്പനകൾക്കും ആസ്പദത്വം 'ദ്വയ'ത്തിനാകയാൽ അതാണ് ശിവം. അദ്വയത അഭയതയാണ്; ശിവമാണ്. ദ്വൈതം ശിവമല്ലാത്തതെന്തുകൊണ്ട്? ദ്വൈതത്തിൽ നാനാത്വമുണ്ട്. അതിനാൽ ഭേദഭാവനയുണ്ട്. ഭേദഭാവന ഇരിക്കുമ്പോൾ ഭയമുണ്ട്. അവിടെ ശിവമില്ല.

34. നാത്മ ഭാവേ നാനേദം
 ന സ്വേനാ പി കഥഞ്ചന
 നപൃഥഗ് നാ പൃഥക്കിഞ്ചി
 ദിതി തത്ത്വവിദോ വിദുഃ

ആത്മഭാവത്തിൽ ഇത് (പ്രപഞ്ചം) നാനാത്വമില്ലാത്തതാണ്. സ്വരൂപ ത്തിലും അങ്ങനെയല്ല. ഒന്നും (ആത്മാവിൽനിന്ന്) വേറെയല്ല; വേറെയല്ലാത്ത തുമല്ല. തത്ത്വജ്ഞന്മാർ ഇതറിയുന്നു.

പ്രാണൻ, ജീവൻ, മനുഷ്യൻ, മരം, പശു, പോത്ത്, കുതിര — ഇതൊക്കെ സങ്കല്പിക്കപ്പെട്ട നാനാത്വമാണ്. വാസ്തവത്തിൽ അങ്ങനെയൊരു നാനാത്വം ആത്മാവിൽ ഇല്ലതന്നെ. ഈ പരമാർത്ഥതത്ത്വം ആത്മവിത്തുക്കളായ ബ്രാഹ്മണന്മാർ അറിയുന്നു. അശിവഹേതുത്വത്തിന്റെ അഭാവംകൊണ്ട് അദ്വയംതന്നെയാണ് ശിവം എന്നാണ് അഭിപ്രായം. ശങ്കരന്റെ വാക്കുകൾ "പരമാർത്ഥതത്ത്വമാത്മവിദോ ബ്രാഹ്മണാ വിദുഃഅതോഽശിവ ഹേതുത്വാഭാവാദദ്വയ തൈവശിവേത്യഭിപ്രായഃ" എന്നാണ്. ബ്രാഹ്മണൻ ആത്മജ്ഞാനി (ബ്രഹ്മ ജ്ഞാനി)യാണെന്നും, കാശ്മീരപ്രത്യഭിജ്ഞാപദ്ധതിയിലെ ശിവനും ശങ്കരന്റെ ബ്രഹ്മവും ഒന്നാണെന്നും ഇതിൽനിന്ന് സിദ്ധിക്കുന്നു.

35. വിതരാഗഭയ ക്രോധൈർ
 മുനിഭിർ വേദപാരഗൈഃ
 നിർവ്വികല്പോ ഹ്യയംദൃഷ്ടഃ
 പ്രപഞ്ചോപ ശമോതദ്വയഃ

രാഗഭയക്രോധങ്ങൾ ഇല്ലാത്തവരും, വേദപാരംഗതരുമായ മുനിമാരാൽ നിർവ്വികല്പവും പ്രപഞ്ചോപശമവുമായ അദ്വയം ദർശിക്കപ്പെട്ടിരിക്കുന്നു. ദ്വൈതരൂപമായ പ്രപഞ്ചത്തിന്റെ ഉപശമം സംഭവിച്ച, വേദാന്താർത്ഥതത്പരരും, സന്യാസിമാരും പണ്ഡിതന്മാരും മാത്രമാണ് അദ്വയപരമാത്മാവിനെ ദർശിക്കുന്നത്. അവർക്ക് രാഗാദികലുഷിതമായ ചേതസ്സുകളില്ല; സ്വപക്ഷപാതിദർശനം മാത്രമുള്ള താർക്കികന്മാർക്ക് രാഗാദികലുഷിതമായ ചേതസ്സുള്ളതുകൊണ്ട് അദ്വൈതദർശനവും ആത്മജ്ഞാനവും സിദ്ധിക്കുന്നില്ല. അതായത്, ശങ്കരന്റെ അഭിപ്രായത്തിൽ യുക്തിവാദം മാത്രമുള്ള താർക്കികരല്ല, പ്രപഞ്ചോപശമം വന്ന മുനിമാരാണ്, ആത്മവിത്തുകളായ ബ്രാഹ്മണർ.

36. തസ്മാ ദേവം വിദിത്വൈന
 മദ്വൈതേ യോജയേത് സ്മൃതിം
 അദ്വൈതം സമനുരാപ്യ
 ജഡവല്ലോകമാചരേത്.

**അതിനാൽ ഇപ്രകാരം അതിനെ അറിഞ്ഞ്, ദ്വൈതത്തിൽ (എപ്പോഴും) സ്മൃതിയെ യോജിപ്പിച്ചു നിർത്തുക. അദ്വൈതത്തെ പ്രാപിച്ചിട്ട് ജഡംപോലെ ലോകത്തിൽ ആചരിക്കുക.**



നിരന്തരം അദ്വയബ്രഹ്മത്തിൽ സ്മൃതിയെ ഉറപ്പിച്ച്, ലോകവ്യവഹാര ങ്ങളെ അവയിൽ മമതകൂടാതെ ജഡംപോലെ ആചരിച്ചു ജീവിക്കണം.

37. നിസ്തുതിർന്നിർന്നമസ്കാരോ
 നിഃ സ്വധാകാര ഏവച
 ചലാചലനികേതശ്ച
 യതിർയാദൃച്ഛികോ ഭവേത്.

സ്തുതി, നമസ്കാരം, സ്വധാകാരം (പിതൃയജ്ഞം) എന്നിവയൊന്നും ചെയ്യാതെ, ചലവും അചലവുമായ വാസസ്ഥാനത്തോടുകൂടിയ യതി യാദൃച്ഛികനായി ഭവിക്കുന്നു.

ആത്മജ്ഞാനിക്ക് ബാഹ്യമായ യാതൊരാചാരവും ഒരു കർമ്മവും ചെയ്യേണ്ടതില്ല, അദ്ദേഹം 'പരമഹംസപരിവ്രാജക'നായിക്കഴിഞ്ഞു എന്നാണ് ശങ്കരന്റെ അഭിപ്രായം.

ഭാരതത്തിലെ അതിപ്രാചീനമായ സന്യാസധർമ്മത്തിന്റെ പുനരുദ്ധാരകനായിട്ടാണല്ലൊ ശങ്കരൻ അറിയപ്പെടുന്നത്. പരമഹംസൻ, അവധൂതപരമഹംസൻ എന്നൊക്കെ അറിയപ്പെടുന്ന പരിവ്രാജകമാർ പ്രണവം മാത്രം ജപിക്കുന്ന, ബാഹ്യാചാരങ്ങൾ വെടിഞ്ഞ ദ്വൈതികളാണ്. അവധൂതനെന്നു പറഞ്ഞാൽ ശൈവാഗമത്തിൽ സർവ്വതന്ത്രസ്വതന്ത്രനായ സന്യാസിയാണ്. മഹാനിർവ്വാണതന്ത്രത്തിൽ 18 ഉല്ലാസങ്ങളിൽ ഒന്നാണ് അവധൂതാശ്രമം. നാലുതരം അവധൂതന്മാരുണ്ട്.

1. ബ്രഹ്മാവധൂതൻ: ഗൃഹാസ്ഥാശ്രമികളായ ഇവർ ഗണിത ജ്യോതിഷപദ്ധതികളിൽ അദ്വിതീയരാണ്.

2. ശൈവാവധൂതൻ: പൂർണ്ണാഭിഷേകത്തിനുശേഷം സന്യാസം സ്വീകരിച്ചവൻ.

3. ഭക്താവധൂതൻ: ഭക്തിമാർഗ്ഗം പിൻതുടരുന്നു. ഇവരിൽ പരിവ്രാജകരായ പൂർണ്ണാവധൂതരും, പരിവ്രാജകരല്ലാത്ത അപൂർണ്ണാവധൂതരുമുണ്ട്.

4. ഹംസാവധൂതൻ: (പരമഹംസൻ) പരമഹംസന്മാർ ഹംസന്മാരിൽനിന്നു വ്യത്യസ്തരാണ്. ഹംസന്മാർ ശിവലിംഗത്തെ ആരാധിക്കും. പരമഹംസന്മാർക്ക് ആ പതിവില്ല.

സ്ത്രീകളിൽ അവധൂതികളുണ്ടായിരുന്നു. ഭാരതത്തിന്റെ കിഴക്കൻതീരത്തെ വൈഷ്ണവികളെപ്പോലെ പടിഞ്ഞാറൻ തീരത്ത് (കേരളം ഉൾപ്പെടെ) അവധൂതിനിമാർ ഉണ്ടായിരുന്നതായി മുണ്ഡമാലാതന്ത്രത്തിലുണ്ട്. ശിവചിഹ്നങ്ങൾ ധരിക്കുകയും ശിവക്ഷേത്രങ്ങളിൽ വസിക്കുകയും ചെയ്യുന്ന 'ദശ്നാമി'കളെന്ന സന്യാസികൾ തങ്ങളുടെ ഗുരുവായി ആദിശങ്കരനെ കണക്കാക്കുകയും, ആദിശങ്കരൻ ശിവന്റെ അവതാരമാണെന്ന് വിശ്വസിക്കുകയും ചെയ്യുന്നു. ദശ്നാമികൾ ശിവമന്ത്രം ചൊല്ലി സന്യാസം സ്വീകരിക്കയും, ശിവമഹിമ്നാസ്തോത്രം പാടുകയും ചെയ്യു. അവർക്ക് ശിവനും ബ്രഹ്മവും ഒന്നാണ്; ബ്രഹ്മജ്ഞാനമാണ് പരമോന്നതമായ ജ്ഞാനം. ദശ്നാമികളും പരമഹംസന്മാരും 'ദണ്ഡി'കളും സന്യാസം സ്വീകരിച്ചാൽ തീർത്ഥൻ, ആശ്രമൻ, സരസ്വതി ഭാരതി മുതലായ പേരുകൾ എടുക്കും. ഈ പേരുകളിലറിയപ്പെടുന്നവർ ശങ്കരന്റെ പിൻതലമുറക്കാ

രാണെന്നാണ് വിശ്വാസം. മദ്യമാംസാദികൾ ഉപയോഗിക്കുന്ന ഒരുതരം ദണ്ഡിക ളുണ്ട്. അവരെ ഇക്കൂട്ടത്തിൽ പെടുത്തിക്കൂടാ.

പഞ്ചതത്ത്വസദാസേവ്യം ഗുപ്തഭാവ ജിതേന്ദ്രിയഃ എന്നാണ് ദണ്ഡിമാരെ വിവരിക്കുന്നത്. എന്നാൽ ദണ്ഡികൾ തങ്ങളുടെ ദണ്ഡം ഉക്ഷേപിച്ച് 12 നിയമങ്ങൾ അനുസരിക്കുമ്പോൾ അവർക്ക് പരമഹംസാശ്രമം ലഭിക്കാറുണ്ട്. ദണ്ഡിപരമഹംസ ന്മാർ എന്നുകൂടി അറിയപ്പെടുന്ന ഗാരാവരി ദണ്ഡികൾക്കിടയിൽ കൃഷിക്കാരും, ഗൃഹസ്ഥന്മാരുമായ ഗുപ്തയോഗികളും ഉണ്ട്. യോഗകാണ്ഡപ്രകാരം ഇവരുടെ യെല്ലാം ആശ്രമേശ്വരൻ മഹാദേവനാണ്. മഹേശ്വരനാണ് യതിമാരുടെ ഈശ്വര നെന്ന് മഹാനിർവ്വാണതന്ത്രവും പറയുന്നുണ്ട്. (യതീനാഞ്ച മഹേശ്വരഃ) യതി എന്ന് കാരികയും, പരമഹംസപരിവ്രാജകനെന്ന് ശങ്കരനും പറയുന്നത് ആത്മ ജ്ഞാനിയെത്തന്നെയാണ്. അവർ തമ്മിൽ ഭേദമില്ല.

"ചലം ശരീരം പ്രതിക്ഷണമന്യഥാഭാവാത്, അചലമാത്മതത്വം,
യദാകദാചിദ്ഭോജനാദി വ്യവഹാരനിമിത്തമാകാശവദചലം
സ്വരൂപമാത്മതത്ത്വമാത്മനോ നികേതമാശ്രയമാജ
സ്ഥിതിം വിസ്മൃത്യാഹമിതി
മന്യതേ യദാ തദാ ചലോ ദേഹോ നികേതോ യസ്യ സോയതമേവം
ചലാചലനികേതോ വിദ്വാന്ന പുനർബ്രാഹ്മവിഷയാശ്രയഃ
സ ച യാദൃച്ഛികോഭവേദ്യദൃച്ഛാ പ്രാപ്തകൗപീനാശ്ചാ
ദനുഗ്രാസമാത്ര
ദേഹസ്ഥിതിരിത്യർത്ഥഃ" (ശങ്കരഭാഷ്യം)

ശരീരം പ്രതിക്ഷണം മാററങ്ങൾക്കുവിധേയമായി ചലിച്ചുകൊണ്ടിരിക്കുന്നു. ശരീരത്തിലെ ഓരോ കലയും, ഓരോ കോശവും, ഓരോ രക്താണുവും, ഓരോ കണവും നിരന്തരം മാറുന്നു. എന്നാൽ ആത്മതത്ത്വം മാററമില്ലാതെ അചല മായിരിക്കുന്നു. 'ആകാശംപോലെ അചലമായ സ്വരൂപത്തോടുകൂടി ആത്മാവിൽ ത്തന്നെ വസിക്കുന്ന ആത്മാവിനെത്തന്നെ ആശ്രയിച്ചിരിക്കുന്ന ആത്മതത്ത്വത്തെ ഭോജനം മുതലായ ലോകവ്യവഹാരം നിമിത്തമായ ഞാൻ വിസ്മരിച്ചു എന്നും, സഞ്ചരിക്കുന്നതും മാററത്തിനു വിധേയവുമായ ശരീരമെന്ന വാസസ്ഥാനത്തെ ഭോജനാദിവ്യവഹാരവേളയിൽ "ഞാൻ" ഞാൻ എന്ന് തെററിദ്ധരിച്ചു എന്നും, ചലത്തിലും അചലത്തിലും നികേതമായിരിക്കുന്ന വിദ്വാൻ അറിയുന്നു. ചല ത്തിലും അചലത്തിലും ഇപ്രകാരം മാറിമാറി വസിക്കുന്ന ആത്മജ്ഞാനിയെയാണ് ചലാചലനികേതനായ യതി എന്നു പറയുന്നത്. അങ്ങനെയുള്ള ആത്മജ്ഞാ നിക്ക് ലൗകികവ്യവഹാരങ്ങൾ വെറും ജീവസന്ധാരണത്തിനുള്ളതാണ്. അവയിൽ യാതൊരു അഭിനിവേശവുമില്ല. ബ്രഹ്മവിഷയത്തിൽമാത്രം ആശ്രയമായിരിക്കുന്ന ആ യതി യദൃച്ഛയാ കിട്ടിയ ഭക്ഷണം കഴിച്ചെന്നിരിക്കും. യദൃച്ഛയാ കിട്ടിയ കൗപീനംകൊണ്ട് ശരീരത്തെ ആച്ഛാദനം ചെയ്തെന്നിരിക്കും. കിട്ടിയില്ലെങ്കിൽ പട്ടിണി കിടക്കും; ദിഗംബരനായിനടന്നെന്നു മിരിക്കും. അതുകൊണ്ട് യതിയെ യാദൃച്ഛികനെന്നു വിളിക്കുന്നു. യദൃച്ഛാലാഭങ്ങളെക്കൊണ്ടു സന്തുഷ്ട നായി, നഗ്നതയിലും വിശപ്പിലും ദാഹത്തിലും പരിതപിക്കാതെയും ലജ്ജിക്കാത യുമുള്ള ആ അവസ്ഥയെത്തന്നെയാണ് "ജഡം"പോലെ ലോകത്തിൽ സഞ്ചരി ക്കുന്നു എന്നു നേരത്തെ പറഞ്ഞത്.



38. തത്ത്വമാദ്ധ്യാത്മിക ദൃഷ്ട്വാ
തത്ത്വം ദൃഷ്ട്വാ തു ബാഹ്യത:
തത്ത്വീ ഭൂതസ്തദാരാമ
സ്തത്ത്വാദ പ്രച്യുതോ ഭവേത്.

ആദ്ധ്യാത്മികമായ തത്ത്വത്തെ അകത്തും പുറത്തും ദർശിച്ച്, തത്ത്വം തന്നെയായിത്തീർന്ന്, തത്ത്വത്തിൽത്തന്നെ രമിക്കുന്നവനായി, തത്ത്വത്തിൽ നിന്ന് വ്യതിചലിക്കാത്തവനായി ഭവിക്കുന്നു. അകത്തും പുറത്തും സത്യമായ, സുന്ദ രമായ ശിവമല്ലാതെ മറെറാന്നില്ല എന്നു സാക്ഷാത്കരിച്ചവനാണ് ശങ്കരൻെറ അഭിപ്രായത്തിൽ തത്ത്വജ്ഞാനി. (താർക്കികനല്ല.) അത്തരമൊരാൾക്ക് ശുനകനിലും ശ്വപാകനിലും ശിവനെത്തന്നെ കാണാൻ കഴിയുന്നു.

ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിതഃ (ഗീത.)

സമം സർവ്വേഷു ഭൂതേഷു (ഗീത)

എന്നീ വാക്യങ്ങൾ സ്മരിച്ചുകൊണ്ടാണ് വൈതത്ഥ്യപ്രകരണഭാഷ്യം ശങ്കരൻ അവസാനിക്കുന്നത്. അതായത് പ്രപഞ്ചത്തിൽ മനുഷ്യർ കാണുന്ന നാനാത്വത്തെയാണ്, പ്രപഞ്ചത്തെയല്ല ശങ്കരൻ മായ എന്നു പറയുന്നത്. ഈ തത്ത്വം ഗ്രഹിക്കാത്ത എത്രയോ പേർ ഇന്നും ശങ്കരൻെറ വേദാന്തത്തെ തെററി ദ്ധരിച്ചു സംസാരിക്കുന്നുണ്ട്. അവർക്കായി ഈ കൃതി സമർപ്പിക്കുന്നു.

## അദ്വൈതപ്രകരണം

ആഗമപ്രകരണത്തിൽ ഓങ്കാരനിർണ്ണയത്തിൽത്തന്നെ, പ്രപഞ്ചോപ ശമവും ശിവവും അദ്വൈതവുമായ ആത്മാവിനെക്കുറിച്ചു പറഞ്ഞു. അതിനെ അറിഞ്ഞാൽ ദ്വൈതം ഇല്ലാതാവുമെന്നും പറഞ്ഞു. വൈതത്ഥ്യപ്രകരണത്തിൽ ദ്വൈതാഭാവം ലഭിക്കുന്നതിനായി സ്വപ്നം, മായ, ഗന്ധർവ്വനഗരം മുതലായ ദൃഷ്ടാന്തങ്ങളെ പറഞ്ഞു. ആഗമനിഗമാദികൾ (ശ്രുതി) പറഞ്ഞതുകൊണ്ടു മാത്രമല്ല, താർക്കികമായ അടിത്തറകൊണ്ടും ബ്രഹ്മത്തെ (അദ്വൈതത്തെ) സ്വീകാര്യമായി എടുക്കാം എന്നതിന് വൈതത്ഥ്യപ്രകരണം സാക്ഷ്യമാണ്. ഉപാസി, ഉപാസന മുതലായ ഭേദങ്ങൾ സർവ്വവും വിതഥമാണ്; കേവലം ആത്മാവു മാത്രമാണ് അദ്വയമായ സത്യം എന്ന് വൈതത്ഥ്യപ്രകരണത്തിൽനിന്ന് നാം ഗ്രഹിച്ചു കഴിഞ്ഞു. അവിടെനിന്നാണ് അദ്വൈത പ്രകരണത്തിൻെറ തുടക്കം.

1. ഉപാസനാശ്രിതോ ധർമ്മോ
ജാതേ ബ്രഹ്മണിവർത്തതേ
പ്രാഗുത്പത്തേ രജം സർവ്വം
തേനാസൗ കൃപണഃസ്മൃതഃ

**ഉപാസനയെ ആശ്രയിച്ചിരിക്കുന്ന ധർമ്മം, ജനനമുള്ള ബ്രഹ്മത്തിലാണ് വർത്തിക്കുന്നത്. ഉത്പത്തിക്കുമുൻപ് സർവ്വവും 'അജം' ആയിരുന്നു; (ഉത്പ ത്തിക്കുശേഷം 'ജാത'മായി) എന്നു കരുതുന്നവരെ കൃപണന്മാർ എന്നു വിളി**

ക്കുന്നു. ഉപാസനയെ മോക്ഷസാധനമെന്നു കരുതുന്നവർ 'ഞാൻ ഉപാസക നാണ്', 'ഇത് ഞാൻ ഉപാസിക്കുന്ന ബ്രഹ്മമാണ്' എന്ന് ഭേദഭാവനയോടെയാണ് കാണുന്നത്. ഈ ഉപാസനകൊണ്ട്, ശരീരം പതിക്കുന്ന മൃത്യുവിനുശേഷം അജമായ ബ്രഹ്മത്തെ എനിക്കു പ്രാപിക്കാം എന്ന് അവർ കരുതുന്നു. സൃഷ്ടിക്കു മുൻപ് ഞാൻ ബ്രഹ്മമായിരുന്നു; ഇപ്പോൾ ഞാൻ ബ്രഹ്മമല്ല; മരണശേഷം ഞാൻ വീണ്ടും ബ്രഹ്മാവും എന്നാണല്ലൊ ഈ വിചാരത്തിൻെറ അർത്ഥം. ഇപ്രകാരം സങ്കുചിതമായ അർത്ഥത്തിൽ ദ്വൈതഭാവത്തോടെ അദ്വൈതത്തെ സമീപിക്കുന്നവർ ക്ഷുദ്ര ബ്രഹ്മവിത്തുകളാണ്. ബ്രഹ്മം എപ്പോഴും അജമാണ്. 'ജാതം' (ജനിക്കുക), 'മൃതം' എന്ന അവസ്ഥകൾ അതിനില്ല. 'ഞാൻ ദീനനാണ്, പാപിയാണ്, അല്പനാണ്' മുതലായ ഭേദഭാവങ്ങളുള്ളതുകൊണ്ടാണ് ഒരാൾ, മരണശേഷം ഞാൻ ബ്രഹ്മത്തെ പ്രാപിക്കുമെന്നു കരുതി, തന്നെക്കാൾ ഉയർന്ന ഒരു ശക്തിയെ ഉപാസിക്കുന്നത്. അതുകൊണ്ട് "ഞാൻ ജനിച്ച ഈ ശരീരമാണ്" എന്നു കരുതുകയും തനിക്കു സ്വാമിയായി മററൊന്നിനെ സങ്കല്പിച്ച് അതിനെ ഉപാസിക്കുകയും സേവിക്കുകയും ചെയ്യുന്നവരെല്ലാം ക്ഷുദ്രബ്രഹ്മവിത്തുക്കളായ ശുദ്രന്മാരാണ്, കൃപണന്മാരാണ്.

"ജന്മനാ ജായതേ ശൂദ്രഃ"

ജന്മംകൊണ്ടാണ് ശൂദ്രൻ ജനിക്കുന്നത്. എന്നാൽ കർമ്മവൈശിഷ്ട്യം കൊണ്ടാണ് ബ്രാഹ്മണൻ ജനിക്കുന്നത്.

'ഞാൻ ദീനനാണ്, അല്പനാണ്' എന്ന Inferiority Complex ഒരു തരം ദുഃഖമാണ്. ദുഃഖം ശൂദ്ര ലക്ഷണമാണ്. ബ്രഹ്മസൂത്രത്തിൽ ഏറെ വിമർശിക്കപ്പെട്ടിട്ടുള്ള അപശൂദ്രാധിക്കരണത്തെ ഇവിടെ അതിൻെറ യഥാർത്ഥ അർത്ഥത്തിൽ വിവരിക്കുന്നു..

> ശുക് അസ്യ തത് അനാദരശ്രവണാത് തദാ ആർദ്രവനാത് സൂചയതേ ഹി.
> ക്ഷത്രിയത്വ അവഗതേ ച ഉത്തരത്ര ചൈത്രരഥേന ലിംഗാത്
> സംസ്കാര പരമർഷാത് തത് അഭാവ അഭിലാപാത് ച.
> തദ് അഭാവ നിർദ്ധാരണേ ച പ്രവൃത്തേ.
> ശ്രവണ അദ്ധ്യയന അർത്ഥ പ്രതിഷേധാത് സ്മൃതേ ച.

ഈ അഞ്ചു സൂത്രങ്ങളാണ് അപശൂദ്രാധിക്കരണമെന്നറിയപ്പെടുന്നത്. ശുക് എന്നാൽ ദുഃഖം. അനാദരവ് സൂചിപ്പിക്കുന്ന ഒരു വാക്കുകേൾക്കുമ്പോഴേക്കും ദുഃഖവും ദുരഭിമാനവുംകൊണ്ട് ആർദ്രമാകുന്ന മനസ്സാണ് 'ശൂദ്ര' നെന്ന പദം സൂചിപ്പിക്കുന്നത്. ഇങ്ങനെ ദുഃഖിക്കുന്ന മനസ്സോടുകൂടിയവരുടെ ചിത്തത്തിൽ അദ്വൈത രൂപമായ വേദം പ്രകാശിക്കയില്ല. ജാനശ്രുതി എന്ന രാജാവ് അരയന്നങ്ങളുടെ സംഭാഷണം കേട്ട് ദുഃഖാർദ്രചിത്തനായി, രൈവതക മഹർഷിയെ സമീപിച്ച് നിരവധി സമ്മാനങ്ങൾ നല്കി ബ്രഹ്മത്തെ അറിയണമെന്ന ജിജ്ഞാസ പ്രകടിപ്പിച്ചു. അപ്പോൾ മഹർഷി ആദ്യം പറഞ്ഞത് "ശൂദ്രാ, ഈ സമ്മാനങ്ങൾ കൊണ്ടുപോ" എന്നാണ്. അപ്രകാരം അനാദരവാക്കു കേട്ടിട്ടും വീണ്ടും ബ്രഹമജിജ്ഞാസയോടെ തന്നെ സമീപിച്ച രാജാവിന് ബ്രഹ്മവിദ്യ ഉപദേശിക്കുകയും ചെയ്തു. ചൈത്രരഥനെപ്പോലെ ഒരു ക്ഷത്രിയ



നാണ് ജാനശ്രുതി എന്നിരിക്കെ, മഹർഷി അദ്ദേഹത്തെ ശൂദ്രനെന്നു വിളിച്ചത്, അനാദരവാക്ക് ശ്രവിക്കുമ്പോൾ രാജാവിനുണ്ടായിരുന്ന ദുഃഖം നീക്കാനാണ്; രാജാവിൻെറ ശൂദ്രത്വം എത്രത്തോളമുണ്ടെന്ന് പരീക്ഷിക്കാനാണ്. ശൂദ്രത്വം നീങ്ങിയ ജാനശ്രുതി വേദാധികാരിയാവുകയും ചെയ്തു. "തുറന്താരിൻതുയ്മൈ ഉടൈയർ, ഇറന്താർ വായ് ഇന്നാച്ചൊൽ നോർക്കിർ പവർ" എന്നു തന്നെ തിരുക്കുറളും പറയുന്നു. ശൂദ്രന് ഇല്ലാത്തത് സംസ്കൃതചിത്തമാണ്. സംസ്കാരത്തിൻെറ അഭിലാപം (ഇല്ലായ്മ) കൊണ്ടാണ് ബ്രഹ്മവിദ്യ അഭ്യസിക്കാൻ ശൂദ്രനു സാധിക്കയില്ല എന്നു പറയുന്നത്. സംസ്കാരം ഉണ്ടോ ഇല്ലയോ എന്ന് എങ്ങനെയാണറിയുക? സംസ്കാരത്തിൻെറ അഭാവം, ഒരു മനുഷ്യൻെറ പ്രവൃത്തിയിൽ നിന്ന് നിർദ്ധാരണം ചെയ്യപ്പെടുക്കേണ്ടതാണ്; ഗൗതമമഹർഷി സത്യകാമനിൽ സംസ്കാരമുണ്ടന്ന് സത്യവാക്കിൽനിന്നറിഞ്ഞു. രൈവതകൻ ജാനശ്രുതിയിൽ, അനാദരവാക്കു കേട്ടിട്ടും മടികൂടാതെ വീണ്ടും ബ്രഹ്മജ്ഞാനത്തിനായി തന്നെ സമീപിച്ചതിനാൽ സംസ്കാരമുണ്ടെന്നറിഞ്ഞു. അതായത്, "കർമ്മണാ ജായതേ ദ്വിജഃ" എന്ന ഗീതാവാക്യത്തെ ശങ്കരൻ അക്ഷരം പ്രതി സ്വീകരിക്കുന്നുണ്ട്. വേദം കേൾക്കണം (ശ്രവണം). അത് അദ്ധ്യയനം ചെയ്യണം; അതിൻെറ അർത്ഥം ഗ്രഹിക്കണം—ഇതിനുള്ള താത്പര്യം, സംസ്കാരം, ബുദ്ധിശക്തി — ഇവ മൂന്നും ഉള്ളവനേ വേദാ ധികാരമുള്ളൂ. ദുരഭിമാനവും ദുഃഖവും കൊണ്ട് ആർദ്രമായ മനസ്സോടെ, അസംസ്കൃതചിത്തനായി നടക്കുന്നവരിലും ഈ മൂന്നെണ്ണമുണ്ട് എന്നു കരുതുന്നതുപോലെ ഒരു വിഢ്ഢിത്തം മററൊന്നില്ല. ഇതാണ് അപശൂദ്രാധിക്കരണത്തിൻെറ സാരം.

വൈതത്ഥ്യപ്രകരണത്തിനുള്ള തൻെറ ഭാഷ്യം ശങ്കരൻ അവസാനിപ്പിച്ചത് ശ്വപാകനിലും ശുനകനിലും സർവ്വഭൂതങ്ങളിലും സമദർശിയായ അദ്വൈതിയെക്കുറിച്ചു പറഞ്ഞുകൊണ്ടാണല്ലൊ. അതിൻെറ തുടർച്ചയാണ് അദ്വൈത പ്രകരണത്തിൽ "കൃപണ"ന്മാരെക്കുറിച്ചുള്ള ഈ പരാമർശം.

> 2. അതോ വക്ഷ്യാമ്യ കാർപ്പണ്യ
> മജാതി സ്മാം ഗതം
> യഥാ ന ജായതേ കിഞ്ചി
> ജ്ജായമാനം സമന്തതഃ

അതിനാൽ, എപ്രകാരം ചുററും ജനിക്കുന്നതായി കാണുന്ന യാതൊന്നും ജനിക്കുന്നില്ലയോ, അജാതിയും, സമതയിലേക്കു ഗമിച്ചതും, അകാർപ്പണ്യവും (കൃപണമല്ലാത്തത്) ആയ അതിനെ പറയാം.

കാർപ്പണ്യത്തിനാസ്പദമായിരിക്കുന്നത് "യത്രാ ന്യോ $f$ ന്യത് പശ്യത്യ ഛ്ശ്രുണോത്യന്യ ദ്വിജാനാതിതദല്പം മർത്ത്യമസത്", "വാചാരംഭണം വികാരോ നാമധേയം" മുതലായ ശ്രുതിവചനങ്ങളാണ് (ഛാന്ദോഗ്യ ഉപ.)

അന്യമായ ഒന്നിനെ ദർശിക്കുക, കേൾക്കുക, അന്യൻ ദ്വിജനാണ്, അല്പനാണ്, മരണമുള്ളവനാണ്, അസത്താണ് എന്ന് കരുതുക, ഇതെല്ലാം കാർപ്പണ്യദോഷമാണ്. ഇതിനു വിപരീതമായി 'അന്യ'മെന്ന ഒന്നില്ലാത്ത സമത്വാവസ്ഥയാണ് ബ്രഹ്മാനുഭൂതി.അതിനെ പ്രാപിച്ചാൽ കാർപ്പണ്യദോഷം സ്വഭാവികമായും ഇല്ലാതാവുന്നു.

അജാതി എന്നാൽ ജാതി ഇല്ലാത്തത്. ബ്രഹ്മം ജനനമില്ലാത്ത അജമാകയാൽ അജാതിയുമാണ്. ജനിച്ചതിനുമാത്രമെ ജാതിയുള്ളു. സർവ്വസാമ്യം എന്നാണ് സമതയ്ക്ക് അർത്ഥം. വർഗ്ഗരഹിതവും ജാതിരഹിതവുമായ സമത്വത്തിന്റെ ഭൂമികയാണ് യഥാർത്ഥബ്രാഹ്മണന്റെ ബ്രഹ്മം. സ്മൃതികളിൽ ശൂദ്രൻ ഈശ്വരന്റെ പാദവും ബ്രാഹ്മണൻ മുഖവും ആണെന്നു കാണാം. ശങ്കരൻ പറകയാണ്, ബ്രഹ്മം അവയവഹീനമാണ്. നിരവയവമായ ബ്രഹ്മത്തിന് സമത്വം അതിന്റെ അജാതിത്വംകൊണ്ടാണ്. ഇപ്രകാരം തന്റെ ഭാഷ്യത്തിൽ എടുത്തു പറഞ്ഞ ശങ്കരനെ സ്വയം പണ്ഡിതന്മാരെന്നഭിമാനിക്കുന്ന പലരും അപശൂദ്രാധിക്കരണത്തിന്റെ പേരും പറഞ്ഞ് വിമർശിക്കുന്നത് അത്ഭുതാവഹമായിരിക്കുന്നു. അജാതിയും അകാർപ്പണ്യവുമായ ബ്രഹ്മത്തെ ഹേതുവും ദൃഷ്ടാന്തവും വെച്ച് ഇനി വിവരിക്കുന്നു.

3. ആത്മാഹ്യാകാശവജ്ജീവൈർ
ഘടാകാശൈരിവോദിതഃ
ഘടാദിവച്ചസംഘാതൈർ
ജാതാ വേതനിദർശനം.

ആകാശം ഘടാകാശത്തിൽ സീമിതമായിരിക്കുമ്പോലെ, ആത്മാവ് ജീവന്മാരിൽ ഇരിക്കുന്നു. ഘടാദികളായ സംഘാതങ്ങളിലും ആത്മാവ് ഇരിക്കുന്നു. ഇതാണ് ജനനത്തിന്റെ നിദർശനം.

ആത്മാവ് ആകാശംപോലെ സൂക്ഷ്മവും നിരവയവവുമാണ്; അത് സർവ്വഗതവുമാണ്. ഘടത്തിൽ ഘടാകാശംപോലെ, ക്ഷേത്രത്തിൽ അത് ക്ഷേത്രജ്ഞനായിരിക്കുന്നു. ക്ഷേത്രജ്ഞൻ മാത്രമല്ല ക്ഷേത്രവും സൂക്ഷ്മവും നിരവയവവുമായ ആത്മാവിനാൽ വ്യാപ്തമാണ്. ഘടത്തെ ഉത്പന്നമാക്കിയ മണ്ണിലും ജലത്തിലും സൂക്ഷ്മമായ ആകാശധാതുക്കൾ ഉൾച്ചേർന്നിരിക്കുന്നു. അതുപോലെ ധാതുസംഘാതമായ ശരീരത്തിലും ആകാശം വ്യാപിച്ചിരിക്കുന്നു. ആററങ്ങളുടെ ഘടനയിൽ ഈ ആകാശതത്ത്വത്തെ പഠിച്ച ആധുനികയുഗത്തിലെ ശാസ്ത്രജ്ഞന്മാർക്ക് ഈ നിഗമനത്തിന്റെ സാധുത വ്യക്തമാണ്. സംഘാതങ്ങൾ വിഘടിക്കുമ്പോൾ സൂക്ഷ്മമായ ചിദാകാശം മാത്രം ശേഷിക്കുന്നു.

4. ഘടാദിഷുപ്രലീനേഷു
ഘടാകാശാദയോ യഥാ
ആകാശേ സ പ്രലീയന്തേ
തദ്വജ്ജീവാ ഇഹാത്മനി.

ഘടം പൊട്ടുമ്പോൾ ഘടാകാശം ആകാശത്തിൽ വിലയിക്കുന്നു. അതുപോലെ ശരീരം നശിക്കുമ്പോൾ ജീവൻ ആത്മാവിൽ ലയിക്കുന്നു. ഇതിനു സമാനമായ ചിന്തകൾ ഐൻസ്റ്റൈൻ പ്രകടിപ്പിച്ചിട്ടുണ്ട്. ഘടാകാശത്തിനുപകരം "Box - space" എന്നാണദ്ദേഹം ഉപയോഗിച്ച വാക്ക്. (page 361. Ideas and opinions of Einstein) - ഒരു പെട്ടി സങ്കല്പിക്കുക. അതിൽ നിറയെ സാധനങ്ങൾ അടുക്കി ഒതുക്കിവെക്കാവുന്ന ആകാശം (space) ഉണ്ട്. ഇത് പല പെട്ടികളിലും



പല അളവിലായിരിക്കും. പെട്ടിയിൽ ഒരു വസ്തുവും വെക്കാതിരിക്കുമ്പോൾ പെട്ടി ശ്യൂന്യമാണെന്നു തോന്നുമെങ്കിലും അതിൽ അനേകം വസ്തുക്കൾ വെയ്ക്കാവുന്ന (space)ഉണ്ട്. അത് ശൂന്യമല്ല. പെട്ടിയിലെ ആകാശത്തിന്റെ അളവ് അതിനെ ചുററിയിരിക്കുന്ന സീമയെ ആശ്രയിച്ചിരിക്കുന്നു. ആ പെട്ടിയുടെ സീമ അഥവാ ചുമര് (wall of the box) കുറച്ചുകൊണ്ടുവന്ന്, തീരെ ഇല്ലാതാക്കിയാൽ എന്തു സംഭവിക്കും? പെട്ടിക്കകത്തെ space നഷ്ടമാവുന്നുണ്ടോ? വാസ്തവത്തിൽ, പെട്ടിക്കകത്തെ space പെട്ടിയുടെ നാലുചുമരിനെ ആശ്രയിച്ചിരിക്കുന്നു. എന്നല്ലേ തോന്നുക? ഇപ്പോൾ എന്താണവശേഷിക്കുന്നത്? Now, there remains for our thought, the space without the box, a self evident thing, yet it appears to be so unreal if we forget the origin of this concept. സ്വതഃപ്രാമാണ്യത്തോടെ പെട്ടിയെയോ ഘടത്തെയോ ആശ്രയിച്ചു നില്ക്കാത്തതും, ഇല്ലാത്തതെന്നു തോന്നിക്കുന്നതുമായ ചിദാകാശമാണ് യഥാർത്ഥ ഉണ്മ.

ആകാശത്തിൽ ഗ്രഹനക്ഷത്രാദികളും ഭൂമിയും അതിലെ വസ്തുക്കളും അടുക്കിവെയ്ക്കപ്പെടുക, ശരീരത്തിൽ (ഘടത്തിൽ) ജീവൻ (ഘടാകാശം) അടുക്കിവെച്ചിരിക്കുക എന്ന രീതിയിലുള്ള ചിന്തയാണ് നമ്മെ യഥാർത്ഥാവസ്ഥയെക്കുറിച്ച് ഓർമ്മയില്ലാത്തവരാക്കുന്നത്. (The ways in which bodies can be packed into space - (box-) are the subject of three dimensional Euclidean Geometry, whose axismatic structure readily deceives us into forgetting that it refers to realizable situations) ഒരു വലിയ പെട്ടിയിൽ ചെറിയ പെട്ടി ഇറക്കിവയ്ക്കാം. വലിയ പെട്ടിയിലെ ആകാശത്തിൽ ചെറിയ പെട്ടിയുടെ ആകാശം ഉൾക്കൊള്ളുന്നു. ചിദാകാശം ഒരു വലിയ പെട്ടിയിൽ, അനേകം ചെറിയ പെട്ടികളിലെ ആകാശങ്ങൾ വെച്ചതുപോലെ സങ്കീർണ്ണമാണ്. ഈ കൊച്ചുപെട്ടികളിലെ ആകാശങ്ങൾ പരസ്പരം ആശ്രയിച്ചുകൊണ്ട് ചുററിക്കറങ്ങുന്നതായും തോന്നുന്നു.

പരിധിയില്ലാത്ത പരിധിയായ ആ 'space' നെക്കുറിച്ച ചിന്തതന്നെയാണ്, നിരവയവയും നിരാകാരവും നിസ്സീമവും 'നിരയന'വും ആയ ചിദാകാശത്തെ പരാമർശിക്കുന്ന ഭാരതീയ ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കും ഋഷിമാർക്കും അദ്വൈതികൾക്കും ഉള്ളത്. അതിലെ ശാസ്ത്രീയത ആധുനിക ശാസ്ത്രജ്ഞരുടെ വാക്കുകൾ ഉദ്ധരിച്ചു തെളിയിക്കുന്നത് അത് ഇന്നത്തെ ശാസ്ത്രയുഗത്തിൽ അത്യാവശ്യമാണെന്നു തോന്നിയതുകൊണ്ടാണ്. കാലത്തെക്കുറിച്ച ഐൻസ്റ്റൈന്റെ നിഗമനങ്ങളിലും അദ്വൈതികളുടെ ചിന്താതരംഗങ്ങളുടെ പ്രതിബിംബങ്ങൾ കാണാനാവും. ദ്രവ്യം, അതിനെ ദർശിക്കുന്നവൻ, പ്രപഞ്ചം ഇവ ഇല്ലാത്ത ഒരവസ്ഥയെക്കുറിച്ച് ഋഗ്വേദം നാസദീയ സൂക്തത്തിൽ ഋഷി ചിന്തിക്കുന്നതുപോലെയാണ് "If matter were to disapper, space and time alone would remain behind, as a kind of stage for physical happening" എന്ന് ഐൻസ്റ്റൈൻ ചിന്തിക്കുന്നത് (Page 367). ആ ചിന്തയിൽനിന്നാണ് ഒരു Energy field നെക്കുറിച്ച ബോധം അദ്ദേഹത്തിനുദിക്കുന്നത്. Energy field - എന്നാൽ ഊർജ്ജമണ്ഡലം; ചൈതന്യമണ്ഡലം. അതുതന്നെയാണ് ഭാരതീയ ജ്യോതിശ്ശാസ്ത്രജ്ഞന്റെ രാശിമണ്ഡലം. matter അഥവാ ദ്രവ്യം ഇല്ലാത്ത അവസ്ഥയിൽ, ശൂന്യം എന്നു തോന്നിയേക്കാവുന്ന ആകാശം, ശൂന്യമല്ല, പ്രകാശം വികിരണം ചെയ്യുന്ന (radiation) ഒരു

ചൈതന്യ രാശിമണ്ഡലമാണ്. ദ്രവ്യചലനംകൊണ്ടു സംഭവിക്കുന്ന കാലം ക്ലാസിക്കൽ മെക്കാനിക്സിൽ സത്യമാണ്. എന്നാൽ തിയറി ഓഫ് റിലേററിവിററിയിൽ സായനമായ ആ കാലം വെറും ആപേക്ഷികസത്യമാണ്. അത് സ്വതന്ത്രമല്ല. ഭൂമിയിൽ ഇരുന്നു നിരീക്ഷിക്കുന്ന ഒരാളുടെ ദൃഷ്ടിയിൽ സായനകാലം സത്യമാണ് എന്നു തോന്നിയേക്കാം. എന്നാൽ മറേറതെങ്കിലും ഗ്രഹത്തിലിരുന്നു നോക്കുമ്പോൾ അത് സത്യമല്ല. സായനം ഭൂകേന്ദ്രചലനമാണ്. നിരയനത്തിൽ കേന്ദ്രം നിർവ്വികല്പമായ 'ശിവ'മാകയാൽ എവിടെയും കേന്ദ്രമുണ്ട്, അതിനു പരിധിയൊട്ടില്ലതാനും. നിരയനം എന്നതിന് Inertial system എന്ന് പറയാമെങ്കിൽ, The Principle of inertia and the principle of velocity of light are valid only with respect to an inertial system..... If we imagine matter and the field to be removed, inertial space or more accurately, this space together with the associated time remains behind. The four-dimensional structure (Minkowsky - space) is thought of as being the carrier of matter and of the field. Inertial spaces with their associated times, are only privileged four dimensional Co-ordinate systems that are linked together by the linear Lorentz transformations. (371)

എന്നാൽ ഒരു field ഇല്ലാതെ കാലംമാത്രമായ ആകാശം എന്നൊന്നില്ല. (There is no such thing as an empty space, as a space without a field. Space-time does not claim existence on its own, but only as a structural quality of the field - 375) അങ്ങനെ "ശൂന്യ"വാദത്തെ വേദാന്തിയെപ്പോലെ ആധുനിക ശാസ്ത്രജ്ഞനും തള്ളിക്കളയുന്നു.

5. യഥൈ കസ്മിൻ ഘടാകാശേ
രജോ ധൂമാദിഭിർയുതേ
ന സർവ്വേ സംപ്രയുജ്യന്തേ
തദ്വജ്ജീവാഃ സുഖാദിഭിഃ

ഒരു ഘടാകാശത്തിൽ പൊടിയും പുകയും ഉണ്ട് എന്തുകൊണ്ട് എല്ലാ ഘടാകാശങ്ങളിലും പുകയും പൊടിയും കാണുന്നില്ല. അതുപോലെ, ചില ജീവന്മാർ സുഖദുഃഖാദികളും രാഗദ്വേഷാദികളും ഉള്ളവരാണ് എന്നതുകൊണ്ട് എല്ലാ ജീവന്മാരിലും അതുണ്ടാവണമെന്നില്ല.

എല്ലാ ജീവന്മാരും ചിദാകാശത്തുണ്ടുകളാണെങ്കിൽ ഒരാളുടെ വികാരങ്ങൾ മററൊരാൾക്കും അനുഭവപ്പെടേണ്ടതല്ലേ എന്ന പൂർവ്വപക്ഷത്തിൻെറ ചോദ്യത്തിനുള്ള മറുപടിയാണിത്. ആത്മാവ് ഒന്നേയുള്ളു. അത് ആകാശംപോലെ സർവ്വസംഘാതങ്ങളിലും ഇരിക്കുന്നുണ്ട്. എന്നാൽ, സുഖദുഃഖ രാഗദ്വേഷാദി ദ്വന്ദ്വങ്ങൾ ആത്മാവിലല്ല ഇരിക്കുന്നത്. അത് മനസ്സിനോടും ബുദ്ധിയോടും ബന്ധപ്പെട്ടതാണ്. നേരത്തെ പറഞ്ഞ കമ്പ്യൂട്ടറിൻെറ ഉപമ ഓർക്കുക.



6. രൂപ കാര്യസമാഖ്യാ ശ്ച
ഭിദ്യന്തേ തത്ര തത്ര വൈ
ആകാശസ്യ ന ഭേദോതസ്തി
തദ്വജ്ജീവേഷു നിർണ്ണയഃ

രൂപവും പ്രവൃത്തിയും നാമവും അവിടവിടെ വ്യത്യസ്തങ്ങളായി കാണുന്നു. എന്നാൽ ജീവനിൽ, ആകാശത്തിലെന്നപോലെ, നിശ്ചയമായും ഭേദമില്ല. വലിയപെട്ടി, ചെറിയ പെട്ടി, കുടം, കരകം, ലോട്ട, ഗ്ലാസ്, കുട്ടകം, ബക്കററ് എന്നൊക്കെ രൂപത്തിലും നാമത്തിലും ഉപയോഗത്തിലും വ്യത്യാസമുണ്ടെങ്കിലും അവയിലെ ആകാശം ഒന്നുതന്നെ. സുവർണ്ണ, ഉദയഭാനു, അഭിലാഷ്, യേശുദാസ്, ഐൻസ്റൈറൻ, ശങ്കരൻ എന്നൊക്കെ പല രൂപത്തിൽ പല നാമത്തിൽ പല പ്രവൃത്തികൾ ചെയ്യുന്നവരായാലും ജീവൻ ഒന്നുതന്നെ.

7. നാ കാശസ്യ ഘടാ കാശോ
വികാരാവയവൗ യഥാ
നൈവാത്മനഃ സദാ ജീവോ
വികാരാവ യവൗ തഥാ.

ഘടാകാശം ചിദാകാശത്തിൻെറ അവയവമോ വികാരമോ അല്ല (ചിദാകാശം തന്നെയാണ്) അതുപോലെ ജീവൻ ആത്മാവിൻെറയും അവയവമോ വികാരമോ അല്ല. സ്വർണ്ണാഭരണം സ്വർണ്ണത്തിൻെറ വികാരമോ അവയവമോ അല്ല, സ്വർണ്ണംതന്നെയാണ്. നുരയും, കുമിളയും, ഹിമവും, തിരയും ജലത്തിൻെറ വികാരമല്ല, ജലംതന്നെയാണ്. രൂപ, നാമ, വൃത്തികളെപ്പോലെ ജനനമരണാദികളും, സുഖദുഃഖാദിദ്വന്ദ്വങ്ങളും വെറും കല്പനകളാണ്. യഥാർത്ഥമല്ല.

8. യഥാ ഭവതി ബാലാനാം
ഗഗനം മലിനം മലൈഃ
തഥാ ഭവത്യബുദ്ധാനാ
മാത്മാപി മലിനോമലൈഃ

കുട്ടികൾ ഗഗനം മലംകൊണ്ടു മലിനമാകുമെന്ന് വിചാരിക്കുന്നതുപോലെയാണ് ബുദ്ധി കുറഞ്ഞവർ ആത്മാവ് മലംകൊണ്ടു മലിനമാകുമെന്നു വിചാരിക്കുന്നത്. മേഘം, പൊടി, പുക മുതലായവകൊണ്ട് ആകാശം മലിനമാകുന്നില്ല. അതുപോലെ കർമ്മഫലങ്ങളാകുന്ന മലം ആത്മാവിനെ സ്പർശിക്കുന്നില്ല. ദാഹിക്കുന്നവൻ മരുഭൂമിയിൽ ജലവും നുരയും തിരയുമുണ്ട് എന്നു സങ്കല്പിക്കുന്നു. വാസ്തവത്തിൽ അതൊന്നും അവിടെയില്ല. അതുപോലെ അവിദ്യയുള്ളവൻ തൻെറ ആത്മാവിൽ കളങ്കമുണ്ടെന്നു വിചാരിക്കുന്നു.

ഈ നിഗമനത്തിൽ കാശ്മീരശൈവിസവുമായി ശങ്കരൻെറ അദ്വൈതത്തിന് ചില വ്യത്യാസങ്ങളുണ്ട്. മലവും മലനാശവും ശൈവസിദ്ധാന്തം അംഗീക




രിക്കുന്നുണ്ട്. അവരുടെ ത്രിപദാർത്ഥവാദത്തിൽ പശു, പതി, പാശം എന്ന് മൂന്നെണ്ണമുണ്ട്. പശു ചിന്മാത്രനാണെങ്കിലും ജനിമൃതി ചക്രങ്ങളിലൂടെ കടന്നുപോന്ന് മലത്താൽ ആവൃതനായിരിക്കുന്നു. പാശത്തിലാണ് മലത്തെ ഉൾപ്പെടുത്തിയിരിക്കുന്നത്. മൂന്നുംതരം മലങ്ങളുണ്ട്.

1. ആണവമലം (മൂലമലം, സഹജമലം, ദ്വൈതിയുടെ മൂലവിദ്യ.)
2. കാർമ്മികമലം.
3. മായീയമലം.

പശുവിന് സകല, പ്രളയകല, വിജ്ഞാനകല എന്ന മൂന്നു ഘട്ടങ്ങൾവരെ തരണം ചെയ്യാനുണ്ട്. സകലയിൽ മൂന്നു മലത്താലും പശു ആവരണംചെയ്യപ്പെട്ടിരിക്കുന്നു. പ്രളയകലയിൽ മായീയമലം ഇല്ല. വിജ്ഞാനകലയിൽ ആണവമലം മാത്രമേയുള്ളു. ശിവൻെറ അനുഗ്രഹത്താൽ അതു കൂടി നീങ്ങുമ്പോൾ പശു താൻ യഥാർത്ഥത്തിൽ ശിവനാണെന്നറിയുന്നു. (സ്വസ്വരൂപം)

നിഷ്കല നാദ, ബിന്ദു, കലകൾക്കും, ത്രികത്തിനും മാത്രകൾക്കും, പാദങ്ങൾക്കും, സ്വരങ്ങൾക്കും, വാക്കിനും എല്ലാം അതീതമായ ജാഗ്രദ്സ്വപ്ന സുഷുപ്ത്യതീതമായ ശിവാനുഭൂതി (ബ്രഹ്മാനുഭൂതി)യാണ്. ശങ്കരൻ അതിനെമാത്രം



നിരന്തരം സ്വാത്മാവിൽ ദർശിക്കുന്ന യോഗിയാകയാൽ, തന്നെക്കാൾ കുറഞ്ഞ ബുദ്ധിയുള്ളവർ കരുതുന്നതുപോലെ ആത്മാവിൽ മലമുണ്ടെന്നു വിശ്വസിക്കുന്നില്ല. ആവരണത്തെ, മലമായല്ല, കോശമായാണ് ശങ്കരൻ കാണുന്നത് എന്ന് 11-ാം ശ്ലോകത്തിൽ കാണുക.

9. മരണേ സംഭവേ ചൈവ
ഗത്യഗമനയോരപി
സ്ഥിതൗ സർവ്വ ശരീരേഷു
ആകാശേനാവിലക്ഷണഃ

മരണം, ജനനം, ഗതി, ആഗമനം, സർവ്വശരീരത്തിലും സ്ഥിതി ഈ ലക്ഷണങ്ങളിൽ ആകാശവും ആത്മാവും സമാനമാണ്. ആദ്യം പറഞ്ഞ നാലെണ്ണം രണ്ടിനുമില്ല. അവസാനം പറഞ്ഞത് രണ്ടിനും ഉണ്ട്.

10. സംഘാതാ: സ്വപ്നവത്സർവ്വ
ആത്മമായാ വിസർജ്ജിതാ:
ആധിക്യേസർവ്വ സാമ്യേവാ
നോപപത്തിർഹി വിദ്യതേ.

സർവ്വസംഘാതങ്ങളും സ്വപ്നംപോലെ ആത്മമായയിൽനിന്ന് പുറന്തള്ളപ്പെട്ടവയാണ്. അവ ഒന്നൊന്നിനെക്കാൾ അധികമാണോ സമമാണോ എന്നു നിർണ്ണയിക്കാൻ ഉല്പത്തിയൊന്നുമില്ല. ദേവനാണോ, മനുഷ്യനാണോ, ബ്രാഹ്മണനാണോ ശൂദ്രനാണോ, മനുഷ്യനാണോ മൃഗമാണോ ചെടിയാണോ ഉത്തമം അഥവാ ക്ഷുദ്രം, അവയൊക്കെ സമമോ അല്ലയോ എന്ന ചോദ്യം തന്നെ നിരർത്ഥമാണ്. കാരണം ആ വക ഭേദങ്ങളൊക്കെ ആത്മാവ് മായകൊണ്ട് സ്വപ്നംപോലെ സർജ്ജിക്കുന്നവയാണ്. ഭേദങ്ങൾ സ്വപ്നമാണ്, ഇല്ലാത്തതാണ്. പിന്നെ അവയുടെ ആധിക്യവും സാമ്യവും നോക്കാനുണ്ടോ? യാതൊരു ഭേദവും ഇല്ലാത്ത അദ്വയ ശിവമായ ബ്രഹ്മമാണ് ജീവാഭാസവും ജഡാഭാസവും. അതിൽ ഭേദമേ ഇല്ല. ഈ അഭിപ്രായം പറഞ്ഞ ശങ്കരാചാര്യരെ അപശൂദ്രാധിക്കരണത്തെ വളച്ചൊടിച്ചു നിന്ദിക്കേണ്ടതിൻെറ ആവശ്യകത കാണുന്നില്ല.

11. രസാദ യോഗി യേ കോശാ
വ്യാഖ്യാതാസ്റ്റൈത്തിരീയകേ
തേഷാമാത്മാപരോ ജീവഃ
ഖം യഥാ സംപ്രകാശിതഃ

തൈത്തിരീയകത്തിൽ രസാദികളായ കോശങ്ങളാൽ വ്യാഖ്യാനിക്കപ്പെട്ട ആ ആത്മാവുതന്നെയാണ് പരജീവൻ. അത് 'ഖം' പോലെ പ്രകാശിതമാണ്. അന്ന, പ്രാണ, മനോ, വിജ്ഞാനകോശങ്ങൾക്കകത്ത് ആനന്ദമയകോശം ചൈതന്യമായി, ചിദാകാശമായി പ്രകാശിക്കുന്നു. അതാണ് സത്ത. അത് കോശങ്ങളെ തനിക്കു ചുററും സങ്കല്പിക്കുകയാണ് (വാസ്തവത്തിൽ കോശങ്ങളില്ല) അതുകൊണ്ടാണ് ശങ്കരൻ മലം തന്നെ ഇല്ല എന്നു പറയുന്നത്. കോശങ്ങളെല്ലാം

ആത്മവിസർജ്ജിതമായ സ്വപ്നങ്ങളാണ്. 'സത്യം ജ്ഞാനമനന്തംബ്രഹ്മഃ' എന്ന അനുഭൂതിയിലെത്താൻ ശങ്കരൻെറ പാണ്ഡിത്യത്തിനും തർക്കത്തിനും ബുദ്ധിക്കും മാത്രം കഴിയുമോ? അദ്ദേഹം ആ 'സൗന്ദര്യലഹരി'യിൽ ആനന്ദലഹരിയിൽ ആറാടിയിട്ടില്ലേ? 'സൗന്ദര്യലഹരി' ശങ്കരൻെറ കൃതിയല്ലെന്നു കരുതുന്നവർ അദ്ദേഹത്തിൻെറ വാക്കുകൾതന്നെ ശ്രദ്ധിക്കട്ടെ. "നല്ല താർക്കിക പരികല്പിതാ ത്മവത്പുരുഷ ബുദ്ധിപ്രമാണഗമ്യ ഇത്യഭിപ്രായഃ" താർക്കികന്മാർ വിചാരിക്കുന്നതുപോലെ പുരുഷബുദ്ധിപ്രമാണംകൊണ്ട് ആത്മാനുഭൂതി പ്രാപിക്കാൻ സാദ്ധ്യമല്ല.

12. ദ്വയോർദ്വയോർ മധുജ്ഞാനേ
പരം ബ്രഹ്മപ്രകാശിതഃ
പൃഥിവ്യാമുദരേ ചൈവ
യഥാകാശഃ പ്രകാശിതഃ

എപ്രകാരം പൃഥ്വിയിലും ഉദരത്തിലും ആകാശം പ്രകാശിക്കപ്പെടുന്നുവോ അതുപോലെ രണ്ടിലും പരബ്രഹ്മം പ്രകാശിപ്പിക്കുന്നു എന്ന് മധുജ്ഞാനം പറയുന്നു. അധിദൈവികവും അദ്ധ്യാത്മാവുമാണ് 'ദ്വയോർദ്വയോർ' എന്നു പറയുന്നത് (പതിനൊന്നാം ശ്ലോകത്തിൽ "തൈത്തിരീയകേ" എന്നു പറഞ്ഞതിൻെറ തുടർച്ചയാണിത്. തൈത്തിരീയത്തിൽ മഹാസംഹിതകളെക്കുറിച്ചു പറഞ്ഞിരിക്കുന്നത് എൻെറ "മധുമതി" എന്ന സ്വാദ്ധ്യായ പഠനത്തിൽ കാണുക) തേജോമയവും അമൃതമയവുമായ പുരുഷൻ ആകാശത്തിലും പൃഥ്വീഗർഭത്തിലും മാതൃഗർഭത്തിലും സർവ്വത്തിലും ഇരിക്കുന്നതിനാൽ ദ്വയം, ദ്വയം എന്ന ദ്വൈതം ക്ഷയിച്ച് അദ്വൈതം പ്രകാശിതമാകുന്നു. ബ്രഹ്മം അമൃതമാണ്, മധുവാണ്. അതിനാൽ ബ്രഹ്മജ്ഞാനത്തെ മധുജ്ഞാനം അഥവാ മധുവിദ്യ എന്നു പറയുന്നു. ബൃഹദാരണ്യക ഉപനിഷത്തിൽ ബ്രഹ്മജ്ഞാനപരമായ അദ്ധ്യായം മധുബ്രാഹ്മണമെന്നാണ് അറിയപ്പെടുന്നത്.

13. ജീവാത്മ നോരനന്യത്വ
മഭേദേന പ്രശസ്യതേ
നാനാത്വം നിന്ദ്യതേ യച്ച
തദേവം ഹി സമഞ്ജസം

ജീവാത്മാക്കളുടെ അനന്യത്വം ഇപ്രകാരം അഭേദമായി പ്രശംസിക്കപ്പെടുന്നു. നാനാത്വം നിന്ദിക്കപ്പെടുന്നു. അദ്വൈതം മാത്രമാണ് യുക്തിക്കു നിരക്കുന്നത്. ബുദ്ധികൊണ്ടും യുക്തികൊണ്ടും ബ്രഹ്മത്തെ പ്രാപിക്കാവതല്ല, അത് മധുവായി, പരമാനന്ദമായി ആത്മാവിൽ 'ബ്രഹ്മരസ'മായി ഊറുന്ന സ്വാനുഭൂതിയാണ് എന്നു പറഞ്ഞുകഴിഞ്ഞ്, ശങ്കരൻ താർക്കികന്മാരോടു പറയുകയാണ്, അവരുടെ യുക്തിബോധം വെച്ചു നോക്കിയാലും ദ്വൈതമല്ല അദ്വൈതമാണ് സമഞ്ജസമെന്ന്.

14. ജീവാത്മനോപൃഥക്ത്വം യത്
പ്രഗുത്പത്തേഃപ്രകീർത്തിതം
ഭവിഷ്യദ്വൃണ്യാഗൗണംത
ന്മുഖ്യത്വം ഹി ന യുജ്യതേ.



ഉത്പത്തിക്കുമുൻപ് ജീവനും ആത്മാവിനും അന്യത്വം (ഭേദം) പ്രകീർത്തിതമാണല്ലോ. അത് ഭാവിയിൽ വരാൻ പോകുന്നതിനെ അനുസരിച്ചാകയാൽ ഗൗണമാണ്. അവിടെ മുഖ്യത്വം യോജിക്കുന്നില്ല. "അവൻ ഭക്ഷണം പാകം ചെയ്യുകയാണ്" എന്നു നാം പറയുമ്പോൾ വാസ്തവത്തിൽ അവിടെ ഭക്ഷണമില്ല. "അവൻ അരി പാകം ചെയ്യുകയാണ്" എന്ന് ആരും പറയാറില്ല. പാകം ചെയ്തു കഴിഞ്ഞ അരി ഭക്ഷണമാവും. അങ്ങനെ ഭാവിയിൽ ഭക്ഷണമാക്കാൻ പോകുന്ന അരിയെ നേരത്തെതന്നെ ഭക്ഷണമെന്നു പറയുന്നു എന്നു മാത്രം. അതുപോലെയാണ് ശ്രുതിയിൽ ഉത്പത്തിക്കുമുൻപുള്ള പരമാത്മാവിൽ ജീവാത്മാഭേദം സങ്കല്പിച്ചു പറയുന്നത്. അതുകൊണ്ട് അത് ഗൗണമാണ്. 'തദേക്ഷത', 'തത്തേജോതസൃജത' എന്നതിനുമുൻപ്, ഉത്പത്തിക്കുമുൻപ് "ഏകമേവാദ്വിതീയം" എന്ന് ഏകത്വം പ്രകീർത്തിച്ചിട്ടുമുണ്ട്. തത് സത്യം സ ആത്മാ തത് ത്വമസി" എന്ന് ഭാവിയിലും ഏകത്വം തെളിയിക്കുകയും ചെയ്യുന്നുണ്ട്. അതിനാൽ ഇവയ്ക്കിടയിലുള്ള ഏതെങ്കിലും ഘട്ടത്തിൽ പൃഥക്ത്വം പറഞ്ഞാൽ "ഓദനം പചിക്കുന്നു" എന്ന വാക്യത്തിലുള്ളതുപോലെ ഗൗണമാണെന്നു ധരിക്കണം. ഉത്പത്തിക്കുമുൻപ് സർവ്വവും ഏകമേവാദ്വിതീയമാണ്. ഉത്പത്തിക്കുശേഷം ജീവന്മാർ ഭിന്നങ്ങളാണോ? അല്ല. ശരീരാദികളായ സംഘാതങ്ങൾ സ്വപ്നംപോലെ ആത്മമായകൊണ്ട് വിസർജ്ജിക്കപ്പെട്ടവയാണെന്നാണ് ശ്രുതി പറയുന്നത്. ജന്മം, ഭേദഭാവന എന്നിവ, ഘടാകാശത്തിന് ചിദാകാശത്തിൽനിന്നുള്ള ജന്മവും ഭേദവുംപോലെയാണ്.

5. മൃല്ലോഹവിസ്ഫുലിംഗാദ്യൈഃ
സൃഷ്ടിര്യാ ചോദിതാന്യഥാ
ഉപായഃ സോതവതാരായ
നാസ്തിഭേദഃ കഥഞ്ചന.

മണ്ണ്, ലോഹം, സ്ഫുലിംഗം എന്നിവകൊണ്ട് പലവിധം ചോദിതമാകുന്ന സൃഷ്ടി, അവതാരത്തിനുള്ള ഉപായമാണ്. ഒരുവിധത്തിലും 'ഭേദം' ഇല്ല. ജീവാത്മപരമാത്മൈക്യം ബുദ്ധിയിൽ പ്രകാശിക്കുന്നതിനുവേണ്ടിയുള്ള ഉപായമാണ് സ്വപ്നരൂപമായ ഈ നാനാത്വം. പ്രാണനുമായുള്ള സംവാദത്തിൽ, മററ് ഇന്ദ്രിയങ്ങൾ എപ്രകാരം പ്രാണൻെറ വൈശിഷ്ട്യം അറിഞ്ഞുവോ അതുപോലെ പരമാത്മ വൈശിഷ്ട്യം ഗ്രഹിക്കുന്നതിനുള്ള ഉപായമാണ് ചരാചരാത്മകമായ പ്രപഞ്ചം. സൃഷ്ടിയെക്കുറിച്ചും ഉത്പത്തിയെക്കുറിച്ചും കല്പസർഗ്ഗങ്ങളെക്കുറിച്ചുമൊക്കെ ശ്രുതി പറയുമ്പോൾ അത് ആത്മൈകത്വത്തിൻെറ സന്ദേശം ബുദ്ധിയിൽ ഉണർത്തുന്നതിനുമാത്രമാണ് എന്നും മററൊരർത്ഥവുമില്ലെന്നും ഗ്രഹിക്കണം. അതല്ലാതെ സൃഷ്ടികൊണ്ട് നാനാത്വം ഉണ്ടായി എന്നു പറയാനല്ല. ആത്മാവ് നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ഏക പരമാത്മാവാണ്. അങ്ങനെയെങ്കിൽ പിന്നെ അഗ്നിഹോത്രാദികളുടെ ആവശ്യമെന്ത് എന്ന ചോദ്യത്തിനുത്തരം പറയുന്നു.

16. ആശ്രമാത്രിവിധാഹീന
മദ്ധ്യമോത്കൃഷ്ട ദൃഷ്ടയഃ
ഉപാസനോപദിഷ്ടേയം
തദർത്ഥമനുകമ്പയാ.

മൂന്നുവിധം ആശ്രമങ്ങൾ കാണുന്നുഃ ഹീനം, മദ്ധ്യമം, ഉത്കൃഷ്ടം എന്നിങ്ങനെ. ഈ മൂന്നു വിധം ആശ്രമങ്ങൾക്ക് അനുകമ്പയാൽ മൂന്നുവിധം ഉപാസനകൾ ഉപദേശിക്കപ്പെട്ടിരിക്കുന്നു. മന്ദം, മദ്ധ്യമം, ഉത്തമം എന്നു മൂന്നുവിധ ബുദ്ധിസാമർത്ഥ്യങ്ങളെയാണ് ഇവിടെ മൂന്നാശ്രമങ്ങളായി പറയുന്നത്. പൂജാദികളും യജ്ഞാദികളും മന്ദമദ്ധ്യമബുദ്ധികൾക്കുള്ളതാണ്. ഉത്തമമായ ബുദ്ധിസാമർത്ഥ്യമുള്ളവർക്കാണ് അദ്വൈതം.

"യന്മനസാ ന മനുതേ യേ നാഹ്യുർമ്മനോമതം. ന ദേവ ബ്രഹ്മത്വം വിദ്ധിനേദം യദിദമുപാസതേ". (കേന. ഉപ.) ഏതൊന്നിനെ ഒരാൾ മനസ്സിനാൽ മനനം ചെയ്തു ഗ്രഹിക്കുന്നില്ലയോ, ഏതൊന്നിനാൽ മനസ്സിനെ അറിയുന്നുവോ, അതാണ് ബ്രഹ്മം. ഉപാസിക്കുന്ന 'ഇത്' അല്ല എന്നറിയുക." എന്ന് കേനോപനിഷത്ത് പറയുന്നുണ്ട്. അത് ഉത്തമബുദ്ധിയും ദർശനക്ഷമതയുമുള്ളവർക്കാണ്.

ശാസ്ത്രോപപത്തിയാൽ, അവധാരിക്കപ്പെടുന്ന അദ്ധ്യാത്മ ദർശന സമ്യഗ്ദർശനമാണ്. അതിനുപുറത്തുള്ളതെല്ലാം മിത്ഥ്യാദർശനമാണ്. മിത്ഥ്യാ ദർശനം ദ്വൈതികൾക്ക് രാഗദ്വേഷാദികളാൽ ഉണ്ടാവുന്നത്, എന്തുകൊണ്ട്?

17. സ്വസിദ്ധന്ത വ്യവസ്ഥാസു
ദ്വൈതിനോനിശ്ചിതാദൃഢം
പരസ്പരം വിരുദ്ധ്യന്തേ
തൈരയം ന വിരുദ്ധ്യതേ.

സ്വസിദ്ധാന്തങ്ങളുടെ വ്യവസ്ഥകളിൽ ദൃഢനിശ്ചിതരായിട്ടുള്ള ദ്വൈതികൾ പരസ്പരം വിരോധിക്കുന്നു. ഇത് (അദ്വൈതം) ആരോടും വിരോധിക്കുന്നില്ല. കപില, കാണാദ, ബുദ്ധാർഹതാദി സിദ്ധാന്തങ്ങളെ അനുസരിക്കുന്നവരെയാണ് ഇവിടെ ദ്വൈതികളെന്നു പറയുന്നത്. "ഇതു മാത്രമാണ് സത്യം. മറ്റൊന്നും സത്യമല്ല" എന്ന് അവനവന്റെ സിദ്ധാന്തത്തിൽത്തന്നെ അനുരക്തരായ അവർ മററു സിദ്ധാന്തങ്ങളോട് പ്രതിപക്ഷഭാവം എടുക്കുന്നു. ഇപ്രകാരം അവനവന്റെ പക്ഷത്തോടു രാഗവും പ്രതിപക്ഷത്തോടു ദ്വേഷവും വളർത്തുന്നു. സ്വസിദ്ധാന്തദർശനങ്ങളെ സംരക്ഷിക്കാനായി, അവർ പരസ്പരമന്യോന്യം വിരോധിക്കുന്നു. വൈദികമായ അദ്വൈതദർശനം ഒന്നിനെയും അന്യമായി കരുതുന്നില്ല. സർവ്വവും "ആത്മ"മാണ് (താൻതന്നെ) എന്നു കരുതുന്ന ഈ ദർശനം സ്വന്തം കൈകാലുകൾ അന്യമെന്ന് എപ്രകാരം ഒരാൾ കരുതുന്നില്ലയോ അതുപോലെ 'അന്യ'മെന്ന് ഒരു ദർശനത്തെയും കരുതുന്നില്ല. ഇപ്രകാരം രാഗദ്വേഷാദി ദോഷങ്ങളിൽ നിന്ന് സ്വതന്ത്രമാകയാൽ, ആത്മൈകത്വബുദ്ധിയെ സമ്യഗ്ദർശനം എന്നു പറ യുന്നു.

18. അദ്വൈതം പരമാർത്ഥോഹി



ദ്വൈതം തദ് ഭേദ ഉച്യതേ.
തേഷാമുഭയതാ ദ്വൈതം
തേനായം ന വിരുദ്ധ്യതേ.

അദ്വൈതം പരമാർത്ഥമാണ്. ദ്വൈതം അതിന്റെ വകഭേദം മാത്രമാണ്. അവർക്ക് (ദ്വൈതികൾക്ക്) രണ്ടും വെവ്വേറെയാണ്. ഞങ്ങളുടേത് അവരുടേതിനു വിരുദ്ധമല്ല. സ്വചിത്തസ്പന്ദനാഭാവത്തിൽ സമാധിയിലും മൂർച്ഛയിലും സുഷുപ്തിയിലും ദ്വൈതാവസ്ഥ എന്നൊന്നില്ലാത്തതുകൊണ്ട്, ദ്വൈതാവസ്ഥ അദ്വൈതാവസ്ഥയുടെ ഒരു വകഭേദമാണെന്നാണ് ഞങ്ങൾ (അദ്വൈതികൾ) പറയുന്നത്. ആനപ്പുറത്തിരുന്നു സഞ്ചരിക്കുന്ന ഒരാളുടെ മുൻപിൽ ഒരു ഭ്രാന്തൻ വന്നുനിന്ന് ഞാനും ആനപ്പുറത്താണ്. നിന്റെ ആനയെ എന്റെ നേർക്കു തിരിച്ചുവിടു എന്നു പറഞ്ഞാൽ, ഭ്രാന്തനോട് വിരോധമൊന്നുമില്ലാത്ത ഗജാരൂഢൻ അപ്രകാരം ചെയ്യാറില്ലല്ലൊ. അതുപോലെ അദ്വൈതി ദ്വൈതിയോടു വാക്കേറ്റത്തിനു പോകുന്നില്ല.

19. മായയാഭിദ്യതേഹ്യേത
ന്നാന്യഥാ കും കഥഞ്ചന
തത്ത്വതോ ഭിദ്യമാനേഹി
മർത്ത്യതാമമൃതം പ്രജേത്

അജം ഒരുവിധത്തിലും ഭേദിക്കുന്നില്ല. മായയാൽ ഭേദിച്ചതായി തോന്നുന്നതേയുള്ളു. തത്ത്വം ഭേദിക്കപ്പെട്ടാൽ അമൃതം മർത്ത്യത (മരണം) പ്രാപിക്കുമല്ലോ.

20. അജാ തസ്യൈവ ഭാവസ്യ
ജാതിമിച്ഛന്തി വാദിനഃ
അജാ തോഹ്യ മൃതോഭാവോ
മർത്ത്യതാം കഥമേഷ്യതി.

വാദികൾ (യുക്തിവാദികൾ) അജാതമായ ഭാവത്തിന് ജാതി ഇച്ഛിക്കുന്നു. അജാതവും അമൃതവുമായ ഭാവം എങ്ങനെ മർത്ത്യത (മരണം) പ്രാപിക്കും? ഉപനിഷത്തുക്കളെ വ്യാഖ്യാനിക്കുകയും ബ്രഹ്മവിത്തുക്കളെന്നഭിമാനിക്കുകയും ചെയ്യുന്നവർ തന്നെ അജാതമായ ആത്മാവിന് ജാതി ഇച്ഛിക്കുന്നതിനെ ശങ്കരൻ ഇവിടെ കഠിനമായി വിമർശിക്കുന്നുണ്ട്. ജാതിക്കു ജനിച്ചത് എന്നർത്ഥമാണ് എന്നുകൂടി ശ്രദ്ധിക്കുക. ജാതമായതെല്ലാം ജാതികളാണ്. ജാതം എന്നൊന്നില്ലാത്ത അദ്വൈതിക്ക് ജാതി എന്നൊന്നില്ല. 'അജ'മായ ബ്രഹ്മത്തിന് ജാതിയില്ല; ബ്രഹ്മജ്ഞാനിക്കും ജാതിയില്ല.

21. ന ഭവത്യമൃതം മർത്ത്യം
ന മർത്ത്യമമൃതം തഥാ
പ്രകൃതേരന്യഥാ ഭാവോ
ന കഥഞ്ചിത് ഭവിഷ്യതി.

അമൃതം മർത്ത്യമാവുകയില്ല. മർത്ത്യം അമൃതവുമാകുന്നില്ല. പ്രകൃത്യാ ഉള്ളതിൽനിന്ന് അന്യമായ ഭാവം ഒരിക്കലും ഭവിക്കുകയില്ല. അഗ്നിക്ക് അഗ്നിത്വമോ സൂര്യനു സൂര്യത്വമോ ഇല്ലാതാക്കാനാവില്ല.

22. സ്വഭാവേനാമൃതോയസ്യ
ഭാവോഗച്ഛതി മർത്ത്യതാം
കൃതകേനാ മൃതസ്തസ്യ
കഥം സ്ഥാസ്യതിനിശ്ചലഃ

അമൃതമായത് സ്വഭാവംകൊണ്ട് മർത്ത്യതാഭാവം പ്രാപിക്കുമെന്നു വിശ്വസിക്കുന്ന ഒരാൾക്ക് അമൃതം എപ്രകാരമാണ് നിശ്ചലമായി ഭവിക്കുക?

ആത്മാവിന് ജനനമുണ്ടെങ്കിൽ, അജമായ ഒന്ന് ഉണ്ടായിട്ടേ ഇല്ലെന്നു വരും. സർവ്വവും മർത്ത്യമെന്നുവരും. അങ്ങനെ വാദിക്കുന്നവർ 'മുക്തി' എന്നൊന്നില്ലെന്നാണ് വാദിക്കുന്നത്.

23. ഭൂതതോതഭൂതതോവാപി
സൃജ്യമാനേ സമാശ്രുതിഃ
നിശ്ചിതം യുക്തി യുക്തം ച
യത്തദ് ഭവതി നേതരത്.

ഭൂതത്തിലായാലും അഭൂതത്തിലായാലും ശ്രുതി സൃഷ്ടിയിൽ സമമാണ്. ഏതൊന്നു യുക്തിയുക്തവും നിശ്ചിതവുമാണോ അത് ഭവിക്കുന്നു. ഇതരമായത് ഭവിക്കുന്നില്ല.

24. നേഹ നാനേതി ചാമ്നായാ
ദിന്ദ്രോ മായാഭിരിത്യപി
അജായ മാനോ ബഹുധാ
മായയാ ജായതേതുസഃ

"നേഹ നാനാസ്തികിഞ്ചന" (ലോകത്തിൽ പലത് ഇല്ല) "ഇന്ദ്രോ മായാഭി പുരുരൂപ ഈയതേ" മുതലായ ശ്രുതികൾകൊണ്ട് അജമായ ഒന്ന് മായകൊണ്ടാണ് പലതായി ജനിക്കുന്നതായി തോന്നുന്നതെന്നു വ്യക്തമാകും.

മായാശബ്ദത്തെ 'പ്രജ്ഞാവചന'മായി ഉപയോഗിക്കുന്നുണ്ട് എന്നതു സത്യമാണ്. ഇന്ദ്രിയപ്രജ്ഞ അവിദ്യാമയമായതുകൊണ്ട് അതിന് മായാത്വം ഉണ്ട്.

"അജായമാനോ ബഹുധാ വിജായതേ" എന്നു ശ്രുതി പറയുന്നു. മായകൊണ്ടു മാത്രമാണ് ജനിക്കുന്നത്. അഗ്നിക്ക് തണുപ്പ് ആവാൻ സാധിക്കാത്തതുപോലെ അജത്തിന് ജനനം സാദ്ധ്യമല്ല.

25. സംഭൂതേരപവാദാച്ച
സംഭവപ്രതിഷിധ്യതേ
കോ ന്വേനം ജനയേദിതി
കാരണം പ്രതിഷിധ്യതേ.



സംഭൂതി ഇല്ലാത്തതിനാൽ സംഭവം പ്രതിഷേധിക്കപ്പെടുന്നു. "ഇതിനെ ജനിപ്പിക്കാൻ ആരാണുള്ളത്" എന്നതുകൊണ്ട് കാരണം പ്രതിഷേധിക്കപ്പെടുന്നു.

"സംഭൂതിയെ ഉപാസിക്കുന്നവർ അന്ധതമസ്സിൽ പ്രവേശിക്കുന്നു." എന്ന് ഈശാവാസ്യ ഉപനിഷത്തിൽ പറയുന്നു. ഇപ്രകാരം സംഭൂതിയുടെ ഉപാസനയെ ശ്രുതി നിഷേധിക്കുന്നതിനാൽ സംഭൂതിയുടെ സംഭവം ഉണ്ടാവാനിടയില്ല. സംഭൂതി പരമാർത്ഥമായിരുന്നുവെങ്കിൽ അങ്ങനെ അതിന്റെ ഉപാസന നിഷേധിക്കപ്പെടുമായിരുന്നില്ല. രൂപമാർജ്ജിച്ച ഒരു ഭൂതത്തെയും ഒരു ദേവതയെയും കർമ്മാദികളാൽ ഉപാസിക്കുന്നത് അവിദ്യാരൂപമാണ്. സർവ്വരൂപങ്ങളുടെയും വിനാശത്തിലാണ് ഉപാസകമനസ്സിൽ സത്യം വെളിപ്പെടുന്നത്. ഒരു സംഭവം എന്നാൽ എന്താണ്? ഒരു പ്രത്യേകകാലത്തിൽ, ഒരു പ്രത്യേകദേശത്തിൽ സംഭവിക്കുന്ന ഒരു കാര്യം. 1946 മേയ് 6ാം തീയതി പുന്നയൂർക്കുളത്ത് നാലപ്പാട്ടു തറവാട്ടിൽ ഒരു പെൺകുട്ടി ജനിച്ചു. ആ 'സംഭവ'ത്തെ ഞാൻ എന്റെ "സംഭൂതി" എന്നു കണക്കാക്കുന്ന കാലത്തോളം, 'ഞാൻ' കാലദേശങ്ങളാലും രൂപത്താലും നാമത്താലും സീമിതമാക്കപ്പെട്ട ഒരു സംഭൂതി മാത്രമാണ്. ഞാൻ അനന്തവും അജവുമായ ആത്മാവെന്നു സാക്ഷാത്കരിച്ച നിമിഷത്തിൽ "എനിക്കു" സംഭൂതി ഉണ്ടായിട്ടില്ലെന്നും, "സംഭവ"മെന്നു കരുതിയത് വെറും മായയെന്നും അറിഞ്ഞ നിമിഷത്തിൽ അവയുടെ നിഷേധം സംഭവിക്കുന്നു. ജന്മത്തിൽനിന്നതീതമാവുമ്പോൾ മൃത്യുവിൽ നിന്നും സ്വാഭാവികമായി അതീതമാവുന്നു. അവിദ്യയുടെ സ്ഥാനത്ത് പരമാത്മൈക്യത്വരൂപമായ ബ്രഹ്മവിദ്യ ഉണ്ടാവുന്നു. അമൃതത്വസാധനയായ ബ്രഹ്മവിദ്യയെ അപേക്ഷിച്ച് സംഭൂത്യുപാസനാരൂപമായ അവിദ്യ ഹീനമാകയാൽ അതിനെ ഉപേക്ഷിക്കേണ്ടതാണ്. സംഭൂതി ആപേക്ഷികസത്യമാണ്. പരമാർത്ഥ സത്യവുമായി ആത്മൈകത്വമുണ്ടാവുമ്പോൾ, അമൃതമായ ആ സത്തയുടെ അനുഭൂതിയിൽ "സംഭവം" എന്നൊന്നില്ലാതാവുന്നു. ജീവാത്മാവ് അവിദ്യകൊണ്ട് മായാകല്പിതമായ ഒരാപേക്ഷികസത്യമാണെന്നും അവിദ്യാനാശത്തിൽ അത് പരമാത്മൈക്യം പ്രാപിക്കുന്നു എന്നും നാം കണ്ടുകഴിഞ്ഞാൽ പിന്നെ അതിനെ വീണ്ടും ജനിപ്പിക്കാൻ 'കാരണ'മായിട്ട് ആര് ഉണ്ട്? 'സംഭവം' എന്ന കാര്യം തന്നെ ഇല്ല. പിന്നെ അതിനൊരു 'കാരണം' ഏതാണുണ്ടാവുക? കയറ് കയറാണ്, പാമ്പല്ല എന്നറിഞ്ഞുകഴിഞ്ഞാൽ, കയറിൽ വീണ്ടും പാമ്പിനെ ജനിപ്പിക്കാൻ ആരെങ്കിലും ശ്രമിക്കുമോ? സംഭൂതിയേ ഇല്ല എന്നുവന്നാൽ അതിനൊരു കാരണം തേടിനടക്കേണ്ടതുണ്ടോ? "നായം കുതശ്ചിന്ന ബഭൂവ കശ്ചിത്" (കഠോപനിഷത്ത്) ഞാൻ എവിടെനിന്നും ഭവിച്ചവനല്ല; 'അതി'ൽനിന്ന് യാതൊന്നും ഭവിച്ചിട്ടുമില്ല.

26. സ ഏഷ നേതി നേതീതി
വ്യാഖ്യാനം നിഹനുതേയതഃ
സർവ്വമഗ്രാഹ്യ ഭാവേന
ഹേതുനാജം പ്രകാശതേ.

**ആ "അത്", വ്യാഖ്യാനിക്കപ്പെട്ട സർവ്വത്തെയും "ഇതല്ല, ഇതല്ല" എന്ന് അഗ്രാഹ്യഭാവംകൊണ്ട് നിഷേധിക്കുന്നു. അങ്ങനെ "അജ"മായി പ്രകാശിക്കുന്നു.**

പ്രപഞ്ചത്തിൽ വ്യാഖ്യാനിക്കപ്പെടുന്നവയും, ബുദ്ധിഗ്രാഹ്യവുമായ സർവ്വവും 'ഇതല്ല' എന്ന് നിഷേധിക്കപ്പെടുന്നത് ബ്രഹ്മം 'അഗ്രഹ'മാണെന്നു കാണിക്കുന്നു. അഗ്രഹമായ ആ ഭാവംകൊണ്ടുതന്നെ അജം സ്വയമേവ പ്രകാശിക്കുന്നു. അകത്തും പുറത്തുമുള്ള അജമായ അദ്വയമായ ആത്മതത്ത്വമല്ലാതെ മറ്റൊന്നുമില്ല എന്ന് ശ്രുതി വീണ്ടും വീണ്ടും ഉറപ്പിച്ചു പറയുന്നു. ഇതിനെ യുക്തികൊണ്ടും പുനർനിർദ്ധാരണം ചെയ്യാം.

27. സതോഹി മായയാ ജന്മ
യുജ്യതേ ന തു തത്ത്വതഃ
തത്ത്വതോ ജായതേ യസ്യ
ജാതം തസ്യഹി ജായതേ.

സത്തിൽനിന്ന് തത്ത്വത്തിലുള്ള (പരമാർത്ഥത്തിലുള്ള) ജന്മമല്ല, മായയാലുള്ള ജന്മമാണ് യോജിക്കുക. ജന്മമുണ്ട് എന്നു പറയുന്നവരുടെ തത്ത്വത്തിൽ ജാതമായതു തന്നെയാണല്ലൊ ജനിക്കുന്നത്. ജന്മമുണ്ട് എന്നു പറയുന്നവർ പുനർജ്ജന്മമുണ്ട് എന്നാണ് പറയുന്നത്. ജന്മവും പുനർജ്ജന്മവുമെല്ലാം തോന്നലാണ് ജന്മമേ ഇല്ല എന്നാണ് അദ്വൈതിയുടെ നിലപാട്. കയറിൽനിന്ന് സർപ്പം ജനിപ്പിക്കുന്നതുപോലെയുള്ള തോന്നലാണ്. ജന്മവും പുനർജ്ജന്മവുമൊക്കെ; 'അജ'മായ ഒന്നിന് എങ്ങനെ ജന്മമുണ്ടാവും? പരമാർത്ഥസത്തായ 'അജ'മായ ആത്മതത്ത്വം പ്രപഞ്ചമായി 'ജനിച്ചു' എന്നത് വൈരുദ്ധ്യാത്മകമായ ഒരു നിലപാടാണ്. അതു സ്വീകരിക്കാൻ വയ്യാത്തതുകൊണ്ട് ജനിച്ചതൊക്കെ പുനർജ്ജനിക്കുന്നു എന്ന നിലപാട് സ്വീകരിക്കാൻ നിർബ്ബന്ധിതരായിത്തീരുകയാണ്. അങ്ങനെ കരുതുന്നപക്ഷം ജന്മശൃംഖലകൾക്ക് അന്തമില്ലാത്ത അനന്താവസ്ഥ സങ്കല്പിക്കേണ്ടിവരും. അജമായ 'ഏകം' മായയാൽ ജനിക്കുന്നതായി തോന്നുകയാണ് എന്ന നിലപാടിന് ഇത്തരം യുക്തിഭംഗങ്ങളൊന്നുമില്ല.

28. അസതോ മായയോ ജന്മാ
തത്ത്വതോ നൈവ യുജ്യതേ
വന്ധ്യാ പുത്രോ ന തത്ത്വേന
മായയാ വാപി ജായതേ.

അസത്തിൽനിന്ന് ജന്മം തത്ത്വത്തിലും (പരമാർത്ഥത്തിലും) ഉണ്ടാകയില്ല, മായകൊണ്ടും ഉണ്ടാകയില്ല, വന്ധ്യാപുത്രൻ പരമാർത്ഥമായിട്ടും ജനിക്കുന്നില്ല, മായകൊണ്ടും ജനിക്കുന്നില്ല.

29. യഥാ സ്വപ്നേ ദ്വയാഭാസം
സ്പന്ദതേ മായയാ മനഃ
തഥാ ജാഗ്രദ് ദ്വയാഭാസം
സ്പന്ദതേ മായയാ മനഃ

എപ്രകാരം സ്വപ്നത്തിൽ മനസ്സ് മായയാൽ ദ്വയാഭാസമായി സ്പന്ദിക്കുന്നുവോ അപ്രകാരം തന്നെ ജാഗ്രത്തിലും മനസ്സ് മായയാൽ ദ്വയാഭാസമായി



സ്പന്ദിക്കുന്നുണ്ട്. ഗ്രാഹ്യം (object cognised) ഗ്രാഹകം (cogniser)—ജ്ഞേയം, ജ്ഞാതാവ് —ജഡാഭാസം, ചിദാഭാസം എന്നിങ്ങനെയുള്ള രണ്ട് ആഭാസങ്ങൾ സ്വപ്നത്തിലും ജാഗ്രത്തിലും മനസ്സിൽ സ്പന്ദിക്കുന്നതായി നമുക്ക് അനുഭവപ്പെടുന്നുണ്ട്.

30. അദ്വയം ച ദ്വയാഭാസം
മനഃ സ്വപ്നേ ന സംശയഃ
അദ്വയം ച ദ്വയാഭാസം
തഥാ ജാഗ്രന്നസംശയഃ

സ്വപ്നത്തിലും ജാഗ്രത്തിലും വാസ്തവത്തിൽ മനസ്സ് അദ്വയമാണ് എന്നും ദ്വയംപോലെ നമുക്കു തോന്നുകയാണെന്നും ഉള്ള കാര്യത്തിൽ സംശയമേ ഇല്ല. സ്വപ്നത്തിൽ വിജ്ഞാനത്തിൽനിന്നു വ്യതിരേകമായിട്ട് ആന മുതലായ വസ്തുക്കളോ അവയെ കാണുന്ന ചക്ഷു മുതലായ ഇന്ദ്രിയങ്ങളോ ഇല്ലായ്കയാൽ, ഒരേ ഒരു പ്രജ്ഞയിൽ, ഒരേ ഒരു ആത്മാവിൽ മായ ജനിപ്പിക്കുന്ന രൂപമാണവയെന്നു നമുക്കറിയാം. അതുപോലെത്തന്നെ, ജാഗ്രത്തിലും പ്രജ്ഞമാത്രമേ ഉള്ളു. മറ്റെല്ലാം മായാരൂപങ്ങളാണ്. രജ്ജുസർപ്പംപോലെ മനസ്സ് ദ്വൈതരൂപങ്ങൾ സങ്കല്പിക്കയാണെന്നതിനുള്ള പ്രമാണം അന്വയവ്യതിരേക ലക്ഷണങ്ങളാൽ അനുമാനിക്കയാണിനി.

31. മനോദൃശ്യമിദം ദ്വൈതം
യത് കിഞ്ചിത് സ ചരാചരം
മനസോഹ്യമനീഭാവേ
ദ്വൈതം നൈവോപ ലഭ്യതേ.

ചരം, അചരം എന്നിവയോടുകൂടിയ ദ്വൈതം എന്തെല്ലാം കാണുന്നുവോ അതൊക്കെയും മനോദൃശ്യങ്ങളാണ്. മനസ്സിൻെറ അമനീഭാവത്തിൽ (മനസ്സില്ലാത്ത ഭാവം സുഷുപ്തി) ദ്വൈതം അനുഭവപ്പെടുന്നതേയില്ല. മനസ്സിൻെറ അഭാവം അഥവാ നിരോധം വിവേകദർശനാഭ്യാസവൈരാഗ്യങ്ങളിലും സംഭവിക്കുന്നുണ്ട്. ഈ അവസ്ഥകളിലും സുഷുപ്തിയിലും ദ്വൈതം അദ്വൈതത്തിൽ, സർപ്പം രജ്ജുവിലെന്നപോലെ, വിലയം പ്രാപിക്കുന്നതായി കാണുന്നു. മനസ്സിൻെറ അഭാവത്തിൽ ദ്വൈതത്തിൻെറ അഭാവം, മനോകല്പിതങ്ങളാണ് സർവ്വദ്വൈതഭാവനകളുമെന്നു തെളിയിക്കുന്നു. മനസ്സിൻെറ അമനീഭാവം എങ്ങനെ ഉണ്ടാകുന്നു?

32. ആത്മസത്യാനുബോധേന
ന സങ്കല്പയതേ യദാ
അമനസ്താം തദായാതി
ഗ്രാഹ്യഭാവേ തദഗ്രഹം

ആത്മസത്യത്തെക്കുറിച്ച് അനുബോധം ഉണ്ടാവുമ്പോൾ സങ്കല്പങ്ങൾ ഇല്ലാതാവുന്നു. അമനസ്സായ ഭാവം അപ്പോൾ ഉണ്ടാവുന്നു. ഗ്രാഹ്യം (വിഷയം) ഇല്ലാത്ത ആ അവസ്ഥയാണ് അഗ്രഹം.

ഗ്രഹം എന്ന വാക്കിൻെറ അർത്ഥം ഇവിടെ ഒന്നു വ്യക്തമാകട്ടെ. ഈ വാക്ക് ജ്യോതിശ്ശാസ്ത്രത്തിൽ നിരന്തരം ഉപയോഗിക്കുന്ന ഒന്നാണ്. പ്ലാനററ് എന്ന ഇംഗ്ലീഷ് വാക്കിന് ഗ്രഹമെന്ന സംസ്കൃതപദത്തിൻെറ അർത്ഥം ഉൾക്കൊള്ളാനാവുകയില്ല. ഗ്രഹം എന്നാൽ ഗ്രഹിപ്പിക്കുന്നത്, ഗ്രാഹ്യമായ വിഷയം ഉള്ള അവസ്ഥ.അതിൻെറ വിപരീതപദമാണ് അഗ്രഹം. അഗ്രഹമായ അവസ്ഥയെക്കുറിച്ച് അനുബോധം ഉണ്ടാക്കലാണ് ചരാചരരൂപമായ "ഗ്രഹ"ത്തിൻെറ പ്രവൃത്തി. ഗ്രഹണം എന്നാൽ ഗ്രഹിക്കൽ, ഗ്രഹിക്കുന്ന പ്രക്രിയ. പഞ്ചസിദ്ധാന്തികയിൽ ഈ അർത്ഥത്തിലാണ് "ഗ്രഹം ഭാനോ" എന്ന് വരാഹമിഹിരൻ പ്രയോഗിച്ചിരിക്കുന്നത്. ഒരു ചരാചരവുമില്ലാത്ത അഗ്രഹമായ അവസ്ഥയെ മനുഷ്യബുദ്ധിക്ക് ഗ്രാഹ്യമാക്കിക്കൊടുക്കലാണ് ഗ്രഹത്തിൻെറ പ്രവൃത്തി. ഇതേ പ്രവൃത്തിയാണ് 'വിഗ്രഹ'വും ചെയ്യുന്നത്. അത് 'വിശേഷേണ' ഗ്രഹിപ്പിക്കുന്നതാണ് എന്നു മാത്രം. ഇഷ്ടദേവതാനിഷ്ഠയോടുകൂടിയ ഭക്തിമാർഗ്ഗക്കാരാണ് വിഗ്രഹങ്ങളെ ആരാധിക്കുന്നത്. ആ ഇഷ്ടദേവതാ വിഗ്രഹങ്ങൾ, അഗ്രഹാവസ്ഥയെക്കുറിച്ച് അവരെ 'വിശേഷേണ' ഗ്രഹിപ്പിക്കുന്നു. പുരാതന ശൈവസിദ്ധാന്തക്കാർക്കിടയിൽ സ്ത്രീയെ 'വിഗ്രഹ'മായും 'അഗ്രഹ'മായും വിവക്ഷിക്കുന്ന ഒരു പതിവുണ്ടായിരുന്നു. വിഗ്രഹരൂപത്തിൽ സ്ത്രീ അമ്മ, സഹോദരി, ഭാര്യ, പുത്രി എന്നിങ്ങനെ വിശേഷേണ ഓരോ വ്യക്തിക്ക് അനുഭവപ്പെടുന്ന സ്ത്രീയാണ്. അഗ്രഹരൂപത്തിൽ സ്ത്രീ, ലിംഗഭേദമില്ലാതെ സർവ്വ സ്ത്രീപുരുഷന്മാരിലും ചരാചരങ്ങളിലും കുണ്ഡലിനീചൈതന്യമായി വർത്തിക്കുന്നു. അഗ്രഹരൂപത്തിലുള്ള കുണ്ഡലിനിയെ ഉണർത്തിയിട്ടാണ് സാധകൻ ശിവാനുഭൂതി നേടുന്നത്. സർവ്വജീവാത്മാക്കളും രാധയും, പരമാത്മാവുമാത്രം പുരുഷോത്തമനായ കൃഷ്ണനുമാണെന്ന് വൈഷ്ണവർ കരുതുന്നതും ഇങ്ങനെയാണ്. അദ്വൈതം അഗ്രഹാവസ്ഥയെ അംഗീകരിക്കുന്നുണ്ട്.

33. അകല്പകമജം ജ്ഞാനം
ജ്ഞേയാഭിന്നം പ്രചക്ഷതേ
ബ്രഹ്മജ്ഞേയമജം നിത്യ
മജേനാജം വിബുധ്യതേ.

കല്പനാരഹിതവും അജവുമായ ജ്ഞാനം ജ്ഞേയത്തിൽനിന്ന് (ഗ്രഹണം ഗ്രഹത്തിൽനിന്ന്) അഭിന്നമായി കാണപ്പെടുന്നു. അജവും നിത്യവുമായ ബ്രഹ്മം തന്നെ ജ്ഞേയം. അജത്താൽ അജത്തെ ബോധിക്കണം.

ജ്ഞാനം (ഗ്രഹണം) = ജ്ഞേയം (ഗ്രഹം)
ജ്ഞേയം = ബ്രഹ്മം = അജം
ജ്ഞാനം = ബ്രഹ്മം.

അജമായ ബ്രഹ്മത്താൽത്തന്നെ അജമായ ബ്രഹ്മത്തെ അറിയുന്നു. സർവ്വകല്പനാവിവർജ്ജിതമായ ജ്ഞാനവും പരമാർത്ഥസത്തായ ബ്രഹ്മവും തമ്മിൽ ഭേദമില്ല. നിത്യപ്രകാശസ്വരൂപമായ സവിതാവിനെപ്പോലെ നിത്യവിജ്ഞാനൈകരസഘനത്വത്താൽ, ബ്രഹ്മത്തിന് സ്വയം പ്രകാശിപ്പിക്കാൻ മറെറാരു വസ്തുവിൻെറ സഹായം ആവശ്യമില്ല.



മനസ്സിൽ ആത്മസത്യാനുബോധം ഉണ്ടാകുമ്പോൾ ബാഹ്യവിഷയമായ സങ്കല്പങ്ങൾ അടങ്ങുന്നു. അപ്പോൾ വിറകിൻെറ അഭാവത്തിൽ അടങ്ങിയ അഗ്നിപോലെ മനസ്സ് നിരുദ്ധമായിത്തീരുന്നു. അപ്പോഴാണ് ദ്വൈതമില്ലാത്ത അമനീഭാവത്തിൽ മനസ്സ് ഇരിക്കുന്നത്.

34. നിഗൃഹീതസ്യ മനസോ
നിർവ്വികല്പസ്യ ധീമതഃ
പ്രചാരഃ സ തു വിജ്ഞേയഃ
സുഷുപ്തേതന്യോന തത്സമഃ

നിഗ്രഹിക്കപ്പെട്ടതും നിർവ്വികല്പവും ധീമത്തുമായ മനസ്സിൻെറ പ്രചാരം വിജ്ഞേയമാണ്. അത് സുഷുപ്തിയിലെ മനസ്സിനു സമമല്ല; അന്യമാണ്. ഈ നിർവ്വികല്പാവസ്ഥ യോഗികളാൽ വിശേഷിച്ച് അറിയപ്പെട്ടിരിക്കുന്നു. സുഷുപ്തിയിൽ മനസ്സ് തമോഗ്രസ്തമാണ്. അതിനാൽ അവിടെ അവിദ്യയുണ്ട്. പല കർമ്മങ്ങളിലേക്കും വൃത്തികളിലേക്കും നയിക്കുന്ന വാസനാബീജങ്ങളുണ്ട്. ചിത്തവൃത്തിനിരോധം ചെയ്ത യോഗിയുടെ മനസ്സിൽ സത്യാനുബോധമാകുന്ന അഗ്നിയിൽ അവിദ്യാനർത്ഥപ്രവൃത്തി ബീജങ്ങളൊക്കെ കരിഞ്ഞുപോയിരിക്കുന്നു. സർവ്വക്ലേശരജസ്സുകളിൽനിന്നും സ്വതന്ത്രമായി പ്രശാന്തമായ യോഗിമാനസം ഇരിക്കുന്നു. അതിനാൽ അത് സുഷുപ്തിക്കു സമമല്ല എന്നു പറഞ്ഞിരിക്കുന്നു.

35. ലീയതേ ഹി സുഷുപ്തേ
ന്നിഗൃഹീതം ന ലീയതേ
തദേവ നിർഭയം ബ്രഹ്മ
ജ്ഞാനാലോകം സമന്തതഃ

സുഷുപ്തിയിൽ മനസ്സ് ലയിക്കുന്നു. നിരോധത്തിൽ അതു ലയിക്കുന്നില്ല. അങ്ങനെയുള്ള അതുതന്നെയാണ് നിർഭയവും, സമമായി സർവ്വത്തിലും വ്യാപിച്ചിരിക്കുന്നതും, ജ്ഞാനത്താൽ പ്രകാശിക്കുന്നതുമായ ബ്രഹ്മം. ഈ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ ശങ്കരൻ പറയുന്നു:

"യഥാ ഗ്രാഹ്യ ഗ്രാഹകാവിദ്യാകൃത മലദ്വയവർജ്ജിതം തദാ പരമദ്വയം ബ്രഹ്മൈവ...." ഗ്രാഹ്യം, ഗ്രാഹൻ എന്ന അവിദ്യാകൃതമായ ഭേദഭാവനയെയാണ് അദ്വൈതി 'മല'മായി കാണുന്നത്. ആണവമലമെന്ന ഈ മലത്തെ നീക്കിക്കളയുമ്പോൾ നിർഭയവും അദ്വയവുമായ ബ്രഹ്മം പ്രകാശിക്കുന്നു എന്ന് കാശ്മീരി ശൈവിസമാതൃകയിൽ ശങ്കരൻ ഇവിടെ പറയുന്നു. ബ്രഹ്മം നിർഭയമാണ്. ബ്രഹ്മം പ്രകാശിച്ച മനസ്സും നിർഭയമാണ്. അഭയവും ശാന്തവുമാണ് ബ്രഹ്മം. മനസ്സും അങ്ങനെയായി ഭവിക്കുന്നു. ജ്ഞാനമെന്നത് ആത്മസ്വഭാവമായ ചൈതന്യമാണ്. ചൈതന്യം പ്രകാശമാണ്. ജ്ഞാനഘനമായ ബ്രഹ്മം പ്രകാശരൂപമാണ് സമന്തത എന്നതുകൊണ്ട് എല്ലാത്തിലും ഒരുപോലെ സമമായി വ്യാപിച്ചതെന്നു മാത്രമല്ല അർത്ഥം. വ്യോമംപോലെ നൈരന്തര്യമുള്ളത്, സൂര്യപ്രകാശംപോലെ എല്ലാവശത്തേക്കും ഒന്നിച്ചു പ്രസരിക്കുന്നത് മുതലായ അർത്ഥങ്ങളുമുണ്ട്.

36. അജമനിദ്രമസ്വപ്ന മനാ മകമരൂപകം
സകൃത്വിഭാദം സർവ്വജ്ഞം നോപചാരഃ കഥഞ്ചന.

ബ്രഹ്മം അജവും അനിദ്രവും അസ്വപ്നവും അനാമകവും അരൂപകവും സകൃത്തും വിഭാതവും (വിളങ്ങുന്നത്) സർവ്വജ്ഞവുമാണ്. അതിന് ഉപചാരങ്ങളൊന്നുമില്ല. വാക്കുകളൊക്കെ നിവർത്തിക്കുന്ന (യതോ വാചോ നിവർത്തന്തേ) പരമധാമമാണത്. എപ്പോഴും പ്രകാശിക്കുന്ന "ഭാരൂപ"മായ അതിന് 'ഗ്രഹണം', 'ആവിർഭാവം', 'തിരോഭാവം' ഇവയൊന്നുമില്ല. സൂര്യനെപ്പോലെയാണത്. ഉദിക്കുന്നു (ആവിർഭാവം), അസ്തമിക്കുന്നു (തിരോഭാവം), 'ഗ്രഹണം' സംഭവിക്കുന്നു എന്നൊക്കെ നാം സങ്കല്പിക്കുന്നത് ഭൂമിയുടെ ചലനംകൊണ്ടും ഭൂമിയിലെ മനുഷ്യന്റെ സ്ഥാനംകൊണ്ടുമാണ്. യഥാർത്ഥത്തിൽ പ്രകാശഗോളമായ സൂര്യൻ ഉദിക്കുന്നുമില്ല, അസ്തമിക്കുന്നുമില്ല. രാപ്പകലുകൾ ഭൂമിയുടെ കറക്കംകൊണ്ടു സംഭവിക്കുന്നു എന്നല്ലാതെ, സൂര്യനു രാത്രിയില്ല. എപ്പോഴും പകലാണ്. നിത്യചൈതന്യഭാരൂപത്വംകൊണ്ടാണ് സകൃദ്വിഭാതമെന്നു പറയുന്നത്. നിത്യബോധമാകുന്ന ചൈതന്യത്താൽ അത് സർവ്വവുമാണ്; ജ്ഞാനസ്വരൂപമാണ്; ജ്ഞാതാവും സർവ്വജ്ഞനുമാണ്. ഒരുവിധ ഉപചരണവും ഉപചാരവും ആചാരവും സർവ്വജ്ഞമായ ബ്രഹ്മത്തിനില്ല; സർവ്വജ്ഞനായ ബ്രഹ്മജ്ഞാനിക്കുമില്ല. നിത്യശുദ്ധബുദ്ധമുക്തസ്വഭാവമാണ് ബ്രഹ്മത്തിന്. അതിനാൽ കർത്തവ്യമായിട്ട് യാതൊന്നും ബാക്കിയില്ല.

37. സർവ്വാഭിലാപവിഗതഃ
സർവ്വചിന്താസമുത്ഥിതഃ
സുപ്രശാന്തഃ സകൃജ്യോതിഃ
സമാധി രചലോതഭയഃ

സർവ്വാഭിലാഷങ്ങളും ഇല്ലാതായി, സർവ്വചിന്തകളിൽനിന്നും ഉയർന്ന് അവയ്ക്കതീതനായി, സുപ്രശാന്തമായി, സകൃജ്യോതിയായി, അചലവും അഭയവുമായ സമാധിയാണ് (അത്.)

സർവ്വപ്രകാരമായ അഭിധാനങ്ങളും, വാക്കരണങ്ങളും എന്നാണ് അഭിലാപത്തിനർത്ഥം. വാക്കിനെയും, നാമത്തെയും കടന്നുചെന്നതാണ് ബ്രഹ്മം. വൈഖരിയായ വാക്കിനെ മാത്രമല്ല, അന്തഃകരണത്തിൽ ചിന്തയായി അങ്കുരിക്കുന്ന വാക്കിനെയും അതു കടന്നുചെല്ലുന്നു.

"അപ്രാണോഹ്യമനാഃ ശുഭ്രോഹ്യക്ഷരാത്പരതഃ പര" എന്ന് മുണ്ഡകോപനിഷത്തിലുണ്ട്. അപ്രകാരം സർവ്വകരണത്തെയും സർവ്വാക്ഷരത്തെയും കടന്നതാണ് ബ്രഹ്മസമാധി. സർവ്വവിഷയത്തെയും ജയിക്കയാൽ അതു സുപ്രശാന്തമാണ്. ആത്മചൈതന്യസ്വരൂപമായ ജ്യോതിയാകയാൽ അത് സകൃജ്യോതിയാണ്. സമാധി നിമിത്തം സിദ്ധിച്ച പ്രജ്ഞയാൽ മാത്രം ബ്രഹ്മത്തെ അവഗമിക്കാൻ (അനുഭവിച്ചറിയാൻ) സാധിക്കുന്നതിനാൽ അത് സമാധിയാണ്. വിക്രിയാഭാവത്താൽ അചലവും അഭയവുമാണ്.



38. ഗ്രഹോന തന്ത്രനോത്സർഗ്ഗ
ശ്ചിതാ യത്ര ന വിദ്യതേ.
ആത്മസംസ്ഥം തഥാജ്ഞാന
മജാതിസമതാംഗതിം.

അതിൽ ഗ്രഹമില്ല, ഉത്സർഗ്ഗമില്ല; ചിന്തയില്ല, വിദ്യയുമില്ല. അജാതിയും സമതയെ പ്രാപിച്ചതും ആത്മസംസ്ഥവുമായ ജ്ഞാനമാണത്. ഗ്രഹമോ ഗ്രഹണമൊ ഇല്ലാത്ത അവസ്ഥയാണ് ബ്രഹ്മം. ഉത്സർഗ്ഗമോ ഉത്സർജ്ജനമോ ഇല്ല. വിഷയമോ വികാരമോ ഇല്ല. നിരവയവമായ ആ അവസ്ഥയിൽ വാക്കും ചിന്തയും വിദ്യയും അവിദ്യയുമില്ല. മനസ്സിന്റെ അനാവസ്ഥയിൽ എങ്ങനെയാണ് ചിന്തയും, ഗ്രഹവു, ഗ്രഹണവും ഒക്കെ സംഭവിക്കുക? മനസ്സിൽ ആത്മസത്യാനുബോധം പ്രകാശിക്കുമ്പോൾ, വിഷയങ്ങളുടെ അഭാവമുണ്ടാവുന്നു; ആത്മസംസ്ഥമായ ജ്ഞാനം ഉദിക്കുന്നു. അതിൽ ജാതി ഭേദങ്ങളില്ലാത്തതിനാൽ "അജാതി"യാണ്. "അജാതി ജാതി വർജ്ജിതം" എന്ന് ശങ്കരഭാഷ്യം. സർവ്വത്ര സമതയെ പ്രാപിച്ചിരിക്കുന്ന 'അജാതി'യായ ബ്രഹ്മത്തിൽ ഭേദഭാവനയെവിടെ? അസമത്വമെവിടെ? ജാതി ഭേദങ്ങളെവിടെ?

കാരികയുടെ ആദ്യത്തിൽ അകാർപ്പണ്യവും അജാതിയും സമതയെ പ്രാപിച്ചതുമായ അവസ്ഥയെ ഇനി പറയാമെന്ന് പ്രസ്താവിക്കയുണ്ടായി. ഈ ശ്ലോകത്തോടെ ഗൗഡപാദൻ ആ പ്രതിജ്ഞ നിറവേററുന്നു എന്നാണ് ശങ്കരന്റെ അഭിപ്രായം. ആത്മസത്യാനുബോധമല്ലാത്തതെല്ലാം കാർപ്പണ്യവിഷയങ്ങളാണ്. "യോ വാ ഏതദക്ഷരം ഗാർഗ്ഗ്യദിത്വസ്മാ ല്ലോകാത് പ്രൈതി സ കൃപണഃ" (ബൃ.ഉ.) ഹേ, ഗാർഗ്ഗി, ആ അക്ഷരത്തെ അറിയാതെ ഈ ലോകം വിട്ടു പോകുന്നവരെല്ലാം കൃപണന്മാരാണ്, എന്ന ശ്രുതിവചനം ശങ്കരൻ ഇവിടെ ഉദ്ധരിക്കുന്നു. ആത്മസത്യാനുബോധമുണ്ടായവർ മാത്രമാണ് കൃതകൃത്യരായി ബ്രാഹ്മണരായി ഭവിക്കുന്നതെന്ന ശങ്കരവചനംകൊണ്ട്, ജാതിഭേദമില്ലാത്ത അജാതിയായ ബ്രഹ്മാവസ്ഥയാണ് ബ്രഹ്മണ്യം എന്നും സിദ്ധിക്കുന്നുണ്ട്. (പ്രാപ്യൈ തത് സർവ്വഃ കൃതകൃത്യോ ബ്രാഹ്മണോ ഭവതീത്യഭിപ്രായഃ)

39. അസ്പർശ യോഗോ വൈനാമ
ദുർദ്ദശഃ സർവ്വയോഗിഭിഃ
യോഗി നോ ബിഭ്യതി ഹ്യസ്മാ
ദഭയേ ഭയദർശിനഃ

അസ്പർശയോഗമെന്ന പേരോടുകൂടിയത് സർവ്വയോഗികളാൽപോലും ദുർദ്ദശമാണ്. അവർ അഭയത്തിൽ ഭയത്തെ ദർശിച്ച് ഇതിൽ ഭയപ്പെടുന്നു. സർവ്വസംബന്ധങ്ങളുമായും സ്പർശം വർജ്ജിച്ചിരിക്കയാലാണ് ഇവിടെ ബ്രാഹ്മണ്യത്തെ അസ്പർശയോഗമെന്നു പറയുന്നത്. ഈ ഉപനിഷദ്പ്രസിദ്ധമായ അസ്പർശയോഗം, യോഗികളാൽ ദുഃഖപൂർവ്വം ദർശിക്കപ്പെടുന്നു. അതിനാൽ അത് ദുർദ്ദശമാണ്; വേദാന്തവിഹിതമായ വിജ്ഞാനം ഇല്ലാത്തവരായ യോഗികൾക്ക് അസ്പർശയോഗം ദുർദ്ദശമാണ് എന്നാണ് ശങ്കരൻ ഇതിനർത്ഥം പറയു

ന്നത്. ആത്മസത്യാനുബോധംകൊണ്ടുമാത്രമെ ഈ അസ്പർശയോഗത്തെ പ്രാപിക്കാനാവൂ. അസപ്ർശയോഗത്തിലെ അഭയാവസ്ഥ നിർവ്വികല്പമാകയാൽ അതിൽ യോഗിയുടെ സ്വന്ത വ്യക്തിത്വം നശിച്ചുപോകുന്നു. ഈ വ്യക്തിത്വനാശത്തെ ആത്മനാശമെന്നു കരുതി ഭയപ്പെട്ടിട്ടാണ് യോഗികൾ (ആത്മസത്യാനുബോധ മില്ലാത്ത യോഗികൾ) അഭയത്തിൽ ഭയത്തെ ദർശിക്കുന്നത്. ഒരു വിഷയത്തോടും സംബന്ധമില്ലാത്ത 'അസ്പർശാവസ്ഥ'യെ തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മ യുമായി, മേധാശക്തി കുറഞ്ഞ ആളുകൾ തെററിദ്ധരിച്ചു. അതിനു ശങ്കരൻ ഉത്തര വാദിയല്ല.

40. മനസോ നിഗ്രഹായത്തര
മഭയം സർവ്വയോഗിനാം
ദുഃഖക്ഷയ പ്രബോധശ്ചാ
പ്യക്ഷയാ ശാന്തിരേവച.

മനസ്സിനെ നിഗ്രഹിക്കുമ്പോൾ സർവ്വയോഗികൾക്കും അഭയം പ്രാപ്യമാകുന്നു. ദുഃഖക്ഷയവും, പ്രബോധവും, അക്ഷയമായ ശാന്തിയും ലഭിക്കുന്നു.

41. ഉത്സേക ഉ ദധേര്യദ്വത്
കുശാഗ്രേണൈകബിന്ദുനാ
മനസോ നിഗ്രഹസ്തദ്വദ്
ഭവേ ദപരി ഖേദതഃ

എപ്രകാരം ഒരു കുശാഗ്രത്താൽ സമുദ്രത്തെ തുള്ളിതുള്ളിയായി ഉത്സേകം ചെയ്യാൻ (വററിക്കാൻ) ശ്രമിക്കുന്നുവോ, അപ്രകാരം ആലസ്യംകൂടാതെ അവി രാമമായി മനോനിഗ്രഹത്തിനു പരിശ്രമിക്കുന്നു. കുശാഗ്രംകൊണ്ട് സമുദ്രം വററിക്കുക അസംഭാവ്യമാണെന്നതുപോലെ കുറേശ്ശെയായി മനോനിഗ്രഹത്തിന് പരിശ്രമിച്ചാൽ വിജയം കാണുന്നതും അസംഭാവ്യമാണ്.

42. ഉപായേന നിഗൃഹ്ണീയാദ്
വിക്ഷിപ്തം കാമഭോഗയോഃ
സുപ്രസന്നം ലയേ ചൈവ
യഥാകാമോ ലയസ്തഥാ.

കാമഭോഗങ്ങളിൽ വിക്ഷിപ്തമായ മനസ്സിനെ ഉപായംകൊണ്ട് നിഗ്രഹിക്കണം. അതുപോലെത്തന്നെ ലയത്തിൽ സുപ്രസന്നമായിരിക്കുന്ന മനസ്സിനെയും നിഗ്രഹിക്കണം. കാമം എപ്രകാരമോ അപ്രകാരമാണ് ലയവും. വിഷയഭോഗത്തിൽ മനസ്സ് വിക്ഷിപ്തമായിരിക്കുന്ന അവസ്ഥയെയും, സുഷുപ്തിയിൽ മനസ്സ് സുപ്രസന്നമായി ലയിച്ചിരിക്കുന്ന അവസ്ഥയെയും ഇവിടെ തുലനം ചെയ്യുന്നു. വിഷയ കാമഭോഗം ഒരുതരം ഉറക്കമാണ്. അതിൽനിന്ന് മനസ്സിനെ നിവർത്തിക്കുക എന്നുവെച്ചാൽ ആത്മബോധത്തിലേക്കുള്ള ഉണർച്ചയും. (സമാധ്യവസ്ഥയിൽ മനസ്സ് സുഷുപ്തിയിലേതുപോലെ ലയിക്കുന്നില്ലെന്നും, അത് സർവ്വദൃക്കായി ഉണർന്നിരിക്കുന്നുവെന്നും പറഞ്ഞു കഴിഞ്ഞിട്ടുണ്ട്.) അതുപോലെത്തന്നെയാണ്



സുഷുപ്തിലയത്തിൽനിന്ന് മനസ്സിനെ നിവൃത്തിപ്പിക്കുന്നതും. കാമവും ലയവും അനർത്ഥഹേതുക്കളാണ്. അവയിൽനിന്ന് മനസ്സിനെ നിവർത്തിപ്പിച്ച് ഉണർത്തണം. എന്താണ് ഇതിനുള്ള ഉപായം?

43. ദുഃഖം സർവ്വ മനുസ്മൃത്യ
കാമഭോകാന്നിവർത്തയേത്
ജം സർവ്വ മനുസ്മൃത്യ
ജാതം നൈവതു പശ്യതി.

സർവ്വവും ദുഃഖമാണെന്നു സ്മരിച്ച് കാമഭോഗത്തിൽനിന്നു നിവർത്തിക്കുക. സർവ്വവും അജമെന്ന് അനുസ്മരിച്ചാൽ "ജാത"മായ യാതൊന്നും ദർശിക്കുകയില്ല. സർവ്വദ്വൈതവും അവിദ്യകൊണ്ട് വിജൃംഭിക്കപ്പെട്ടതാണ്. ദ്വൈതഭാവനകൾ ദുഃഖം തരുന്നവയാണ്. കാമവും ഭോഗവും ദുഃഖം തരുന്നു. അതിനാൽ അവയിലൊക്കെ വൈരാഗ്യം വരുന്നു. അതാണല്ലോ ബുദ്ധനു സംഭവിച്ചത്. അതുപോലെ ഇക്കാണുന്ന സർവ്വവും 'അജ'മായ ബ്രഹ്മമാണെന്ന ശാസ്ത്രാചാര്യന്മാരുടെ ഉപദേശം അനുസ്മരിച്ച്, അതിനു വിപരീതമായിക്കാണുന്ന 'ജാതി' കളിൽനിന്നെല്ലാം മുക്തമാവണം. ഒന്നേയുള്ളു, രണ്ടില്ല. അജമേയുള്ളു. ജാതമില്ല.

44. ലയേ സംബോധയേച്ചിത്തം
വിക്ഷിപ്തം ശമയേത് പുനഃ
സ കഷായം വിജാനീയാതത്
സമപ്രാപ്തം ന ചാലയേത്.

ലയത്തിൽ ഇരിക്കുന്ന ചിത്തത്തെ ഉണർത്തണം. പിന്നെ വിക്ഷിപ്തം ശമിപ്പിക്കണം. കഷായത്തോടുകൂടിയതിനെ അറിയണം. സമം പ്രാപിച്ചതിനെ ചലിപ്പിക്കരുത്. ഉറങ്ങിക്കിടക്കുന്ന ചിത്തത്തെ ഉണർത്തണം; കാമഭോഗങ്ങളിലുള്ള വിക്ഷിപ്താവസ്ഥ ശമിപ്പിക്കണം. സകഷായം എന്നാൽ സരാഗം. മനസ്സ് രാഗബീജത്തോടുകൂടിയതാണെന്നറിഞ്ഞ് ആ രാഗബീജത്തെ നശിപ്പിക്കണം. അങ്ങനെ, ഒരിക്കൽ സമാവസ്ഥയിലേക്ക് അഭിമുഖീകരിച്ചു കഴിഞ്ഞാൽപ്പിന്നെ അതിനെ വിചലിപ്പിച്ച് വിഷയാഭിമുഖമാക്കാൻ ഒരിക്കലും ശ്രമിക്കരുത്.

45. നാസ്വാദയേത് സുഖം തത്ര
നിഃ സംഗഃ പ്രജ്ഞയാ ഭവേത്
നിശ്ചലം നിശ്ര്ചിത്ത
മേകീകുര്യാത്പ്രയതതഃ

അവിടെ സുഖം ആസ്വദിക്കരുത്. പ്രജ്ഞകൊണ്ട് നിസ്സംഗനായി ഭവിക്കണം. നിശ്ചലവും നിശ്ചരവുമായിത്തീർന്ന ചിത്തത്തെ ഏകീകരിക്കാൻ പ്രയത്നിക്കണം. സമാധിവേളയിൽ യോഗിക്ക് നിരതിശയമായ സുഖം അനുഭവപ്പെടും. എന്നാൽ ആ സുഖം ആസ്വദിച്ച് അതിൽ മഗ്നനായി അതിൽ സംഗത്തോടുകൂടിയവനാ വരുത്. പ്രജ്ഞകൊണ്ട്, വിവേകബുദ്ധികൊണ്ട് ആ

സുഖവും അവിദ്യാപരികല്പിതമാണെന്നു ഗ്രഹിച്ച് നിസ്സംഗനും നിസ്പൃഹനുമായി ഇരിക്കണം. സുഖരാഗങ്ങ ളിൽനിന്നു നിവൃത്തമായ ചിത്തം നിശ്ചലസ്വഭാവമാണ്. അത് നിശ്ചരവും നിർഗച്ഛരവുമാണ്. ചിത്തസ്വരൂപമായ സത്താമാത്രയിലേക്കുതന്നെ അതിനെ ഏകീകരിക്കയാണ് ചെയ്യേണ്ടത്.

46. യദാ ന ലീയതേ ചിത്തം
 ന ച വിക്ഷിപ്യതേ പുനഃ
 അനിംഗനമനാഭാസം
 നിഷ്പന്നം ബ്രഹ്മതത്തദാ.

എപ്പോൾ ചിത്തം ലയിക്കാതിരിക്കുകയും, പിന്നീട് വിക്ഷിപ്തമാകാതിരിക്കുകയും ചെയ്യുന്നുവോ അപ്പോൾ അത് അനിംഗനവും (ചലനരഹിതം) അനാഭാസവും (വിഷയരൂപത്തിൽ ഭാസിക്കാത്തത്) ആയ ബ്രഹ്മമായിത്തീരുന്നു. സുഷുപ്തിയിലെന്നപോലെ ലയിക്കയോ, വിഷയങ്ങളിൽ വിക്ഷിപ്തമാവുകയോ ചെയ്യാത്ത ചിത്തം അനിംഗമാണ്, നിവാതപ്രദീപംപോലെ (കാററുലയ്ക്കാത്ത ദീപംപോലെ) അചലമാണ്. ജഡാഭാസ, ചിദാഭാസാദി വിഷയരൂപത്തിൽ ഭാസിക്കാത്ത ശിവമാണ്. സത്, ചിത്, ആനന്ദരൂപമായ ആ 'ശിവ'ത്തെത്തന്നെയാണ് ശങ്കരൻ ബ്രഹ്മമെന്നു വിളിക്കുന്നത്.

47. സ്വസ്ഥം ശാന്തം സ നിർവ്വാണ
 മകഥ്യം സുഖമുത്തമം
 അജമജേന ജ്ഞേയേന
 സർവ്വജ്ഞം പരിചക്ഷതേ

സ്വസ്ഥവും, ശാന്തവും, സനിർവ്വാണവും, കഥിക്കാനാവാത്തതും, ഉത്തമവും, അജവും, അജത്താലും ജ്ഞേയത്താലും സർവ്വജ്ഞവുമായ സുഖമാണതെന്നു ദർശിക്കപ്പെട്ടിരിക്കുന്നു. ആ സുഖം സ്വസ്ഥമാണ്; തന്നിൽത്തന്നെ ഇരിക്കുന്നതാണ്; ആത്മസത്യാനുബോധലക്ഷണമാണ്; ആത്മസ്ഥിതമാണ്. സർവ്വാനർത്ഥോപശമരൂപമാകയാൽ ശാന്തമാണ്. സനിർവ്വാണമാണ്. സനിർവ്വാണം നിർവൃതിന്നിർവ്വാണം കൈവല്യം സഹ നിർവ്വാണേ ന വർത്തതേ എന്ന് ശങ്കരനാൽ പ്രകീർത്തിതവും ബുദ്ധനാൽ അനുഭവിക്കപ്പെട്ടതുമായ നിർവ്വാണം ആരാലും പറഞ്ഞറിയിക്കാനാവാത്ത 'അകഥ്യ'മാണ്; നാരദഭക്തിസൂത്രത്തിൽ പറഞ്ഞതുപോലെ "അനിർവ്വചനീയ"യും മൂകൻ ആസ്വദിച്ച രസംപോലെയുള്ളതുമാണ്. അത്യന്താസാധാരണവിഷയത്വംകൊണ്ടാണ് അത് അനിർവ്വചനീയവും അകഥ്യവുമായിരിക്കുന്നത്. നിരതിശയവും ഉത്തമവുമായ ഈ നിർവൃതിയുടെ—ഈ അനുഭൂതിയുടെ—സുഖം യോഗികൾക്കു പ്രത്യക്ഷാനുഭവമാണ്, അതു പറഞ്ഞറിയിക്കാവതല്ല. വിഷയജന്യമായ സുഖംപോലെ ജനനമരണങ്ങളുള്ള ഒന്നല്ല ഈ പരമാനന്ദം; അത് 'അജ'മാണ്. അജമായ ജ്ഞേയത്തിൽനിന്ന് —ബ്രഹ്മത്തിൽനിന്ന്—ഈ ആനന്ദം വിഭിന്നമല്ല. അതിനാൽ അത് സർവ്വജ്ഞമാണ്. സർവ്വജ്ഞപീഠം കയറിയ സർവ്വജ്ഞനായ ബ്രഹ്മവിത്തിൽ നിന്ന് നിർവ്വാണത്തെക്കുറിച്ചുള്ള ഈ ശ്ലോകത്തിൻെറ ഭാഷ്യം നമുക്കു ലഭിച്ചിട്ടും,



ആ ബ്രഹ്മവിത്ത് 'അകഥ്യമായ' തൻെറ പരമാനന്ദലഹരിയെ വർണ്ണിക്കാൻ ശ്രമിക്കുന്ന വരികൾ അദ്ദേഹത്തിൻെറതല്ലെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നവരെക്കുറിച്ച് എന്തു പറയാൻ! ബുദ്ധൻെറ നിർവ്വാണവും ശങ്കരൻെറ സർവ്വജ്ഞത്വവും ഒന്നാ ണെന്ന ഗൗഡപാദകാരികയുടെ ഈ തീർപ്പു കണ്ടിട്ടും ശങ്കരനെ ബുദ്ധമതധ്വംസകനായി ചിത്രീകരിക്കുന്നവരുടെ അജ്ഞതയെക്കുറിച്ച് എന്തു പറയാൻ !

48. ന കശ്ചിജ്ജായതേ ജീവഃ
 സംഭവോത സ്യ ന വിദ്യതേ
 ഏതത്തമുത്തമം സത്യം
 യത്ര കിഞ്ചിന്നജായതേ.

ജീവൻ ജനിക്കുന്നില്ല; അതിന് 'സംഭവം' അറിയപ്പെടുന്നില്ല; ഏതൊന്നിൽ യാതൊന്നും ജനിക്കുന്നില്ലയോ അത് ഉത്തമമായ സത്യമാണ്. കർത്താവ്, ഭോക്താവ് എന്നിങ്ങനെയുള്ള യാതൊരു ജീവനും ജനിക്കുന്നില്ല. സ്വഭാവംകൊണ്ട് 'അജ'മായ ഏകാത്മാവിൽ 'സംഭവ'ത്തിന് (ഉത്പത്തിക്ക്) യാതൊരു കാരണവും കാണുന്നില്ല. സംഭവത്തിനു കാരണമില്ലായ്കയാൽ ജീവൻ സംഭവിക്കുന്നില്ല. നേരത്തെ, ഉപായത്തിനായി പറയപ്പെട്ട സത്യങ്ങളെക്കാളൊക്കെ ഉത്തമമാണ് സത്യസ്വരൂപം തന്നെയായ ഈ സത്യം. ജഡാഭാസ, ചിദാഭാസങ്ങളൊക്കെ ആപേക്ഷികസത്യങ്ങൾ. ആഭാസരഹിതമായ ചൈതന്യം പരമാർത്ഥസത്യം. ചൈതന്യരൂപമായ, ബ്രഹ്മമെന്ന പരമാർത്ഥസത്യത്തിൽ, ഒരണുമാത്രമായ ജീവൻപോലും ജനിക്കുന്നില്ല.

## അലാതശാന്തി പ്രകരണം

അദ്വൈതദർശന സമ്പ്രദായ കർത്താവും അദ്വൈത,സ്വരൂപവുമായ ആചാര്യനെ പൂജിക്കുന്നത് ശാസ്ത്രാരംഭത്തിൽ ഉചിതമാകയാൽ, ഗൗഡപാദൻ അലാതശാന്തിപ്രകരണത്തിൻെറ ആദ്യശ്ലോകത്തിൽ നമസ്കരിക്കുകയാണെന്ന് ശങ്കരഭാഷ്യം പറയുന്നു. അതായത് ശങ്കരൻെറയോ ഗൌഡപാദൻെറയാ കണ്ടുപിടിത്തമല്ല അദ്വൈതം. അവർക്കു പൂർവ്വികനായ ഒരദ്വൈതാചാര്യൻേറതാണ്.

1. ജ്ഞാനേ നാ കാശ കല്പേന
 ധർമ്മാൻ യോ ഗഗനോപമാൻ
 ജ്ഞേയാഭിന്നേന സംബുദ്ധ
 സ്തം വന്ദേ ദ്വിപദാം വരം.

ആകാശതുല്യവും ജ്ഞേയത്തിൽനിന്ന് അഭിന്നവുമായ ജ്ഞാനത്താൽ; ആകാശതുല്യമായ ധർമ്മങ്ങളെ അറിഞ്ഞ, ദ്വിപദങ്ങളിൽ വെച്ചു ശ്രേഷ്ഠമായതിനെ വന്ദിക്കുന്നു. ജ്ഞാനം ആകാശതുല്യമായത് എങ്ങനെ? ആകാശതുല്യമായ ധർമ്മങ്ങളെ അറിഞ്ഞതിനാൽ. ജ്ഞാനജ്ഞേയങ്ങൾ ആകാശതുല്യമാകയാൽ അഭിന്നങ്ങളാണ്. സൂര്യകിരണങ്ങളാകുന്ന ചൈതന്യതരംഗങ്ങൾ നിരന്തരം

പ്രസരിക്കുന്ന ചിദ്രൂപമായ രാശിമണ്ഡലമാണ് ആകാശം. ആ ചൈതന്യ മണ്ഡലത്തിൽനിന്ന്, ആ ജ്ഞേയമായ ബ്രഹ്മത്തിൽനിന്ന് അഭിന്നനാണ് 'ഇരുകാലികളായ മനുഷ്യരി'ൽ വെച്ചു ശ്രേഷ്ഠനായ ഗുരു. ദ്വിപദമെന്നതിന് രണ്ടു കാലുള്ളവ എന്നു മാത്രമല്ല അർത്ഥം. ഗായത്രിക്ക് ഏക്പദി, ദ്വിപദി, ത്രിപദി, ചതുഷ്പദി, പദരഹിതമായ തുരീയം എന്ന് അവസ്ഥകളുണ്ട്. ആ ദ്വിപദവും ഇവിടെ പ്രസക്തമാണ്. ദ്വിപദമായ സൂര്യമണ്ഡലാന്തർഗ്ഗതമായി, സംബുദ്ധവാനായി ഇരിക്കുന്ന നാരായണനെന്ന ഈശ്വരനെയാണ് ഇവിടെ അഭിവന്ദനം ചെയ്യുന്നത്. പുരുഷന്മാരിൽവെച്ചു പുരുഷോത്തമനായ സൂര്യനാരായണനായ വിഷ്ണുവാണ് ആദ്യത്തെ അദ്വൈതദർശന സമ്പ്രദായ കർത്താവെന്ന് ശങ്കരഭാഷ്യം അസന്നിഗ്ദ്ധമായി പ്രസ്താവിക്കുന്നു. ഈ നമസ്കാരശ്ലോകംകൊണ്ട്, ഈ പ്രകരണത്തിലെ പ്രതി പാദ്യവിഷയം ജ്ഞാന, ജ്ഞേയ, ജ്ഞാതൃഭേദരഹിതമായ പരമാർത്ഥതത്ത്വദർശനമാണെന്ന് ശങ്കരൻ പറയുന്നു. ആചാര്യനെ നമസ്കരിച്ച ശേഷം, അദ്വൈത ദർശന യോഗത്തിനുതന്നെ നമസ്കാരം പറയുന്നു.

2. അസ്പർശ യോഗോവൈനാമ
സർവ്വ സത്വ സുഖോഹിതഃ
അവിവാ ദോതവിരുദ്ധശ്ച
ദേശിതസ്തം നമാമ്യഹം.

സർവ്വസത്വങ്ങൾക്കും സുഖകരവും ഹിതകരവുമായി, വിവാദരഹിതവും അവിരുദ്ധവുമായി ഉപദേശിക്കപ്പെട്ട, അസ്പർശയോഗമെന്നു പേരുള്ളതിനെ ഞാൻ നമസ്കരിക്കുന്നു. ഒരു വസ്തുവിനോടും സംബന്ധമില്ലാത്ത ബ്രഹ്മത്തെത്തന്നെയാണ് അസ്പർശയോഗമെന്നു പറയുന്നത്. തപസ്സുപോലും ദുഃഖരൂപമാണ്. അസ്പർശയോഗമാണ് സർവ്വചരാചരങ്ങൾക്കും സുഖസാധനവിശിഷ്ടമായിരിക്കുന്നത്; ആനന്ദം തരുന്നത്. സ്വസ്വഭാവത്തിൽനിന്ന് ഒരിക്കലും വിചലിക്കാത്ത അസ്പർശയോഗം ആനന്ദം മാത്രമല്ല, ഹിതവും കൊണ്ടുവരുന്നു. വാദപ്രതിവാദങ്ങളിൽനിന്നും പക്ഷപ്രതിപക്ഷങ്ങളിൽനിന്നും എല്ലാം അത് മുക്തമാണ്. അദ്വൈതം അവിരുദ്ധമാണെന്നു പറഞ്ഞു. ദ്വൈതികൾ എപ്രകാരം പരസ്പരം വിരുദ്ധമായിരിക്കുന്നു എന്ന് ഇനി പറയുന്നു.

3. ഭൂതസ്യ ജാതമിച്ഛന്തി
വാദിനഃ കേചിദേവഹി
അഭൂതസ്യാരേധീരാ
വിവന്തഃ പരസ്പരം.

വാദിക്കുന്നവരിൽ ചിലർ ഭൂതത്തിന് ജാതി (ജന്മം) ഇച്ഛിക്കുന്നു. മററു ചില ധീരന്മാർ അഭൂതത്തിന് ജന്മം ഇച്ഛിക്കുന്നു. ഇവർ പരസ്പരം വാദിക്കുന്നു. (വാദികൾ സാംഖ്യന്മാരാണ്; ധീരന്മാർ വൈശേഷിക നൈയായികന്മാരും.)

4. ഭൂതം ന ജായതേ കിം ചി
ദഭൂതം നൈവ ജായതേ



വിവദന്തോദ്വ യാ ഹ്യേവം
മജാനിം ഖ്യാപയന്തിതേ.

ഭൂതം (മുൻപ് ഉള്ളത്) ജനിക്കുന്നില്ല. അഭൂതം (മുൻപില്ലാത്തത്) ജനിക്കുകയില്ല. ഇപ്രകാരം, വാദികളായ ഈ രണ്ടു കൂട്ടരുടേയും വാദംതന്നെ അജാതിയെ (ജന്മം ഇല്ലായ്മയെ) തെളിയിക്കുകയാണ് ചെയ്യുന്നത്. നേരത്തെ ഉള്ള ഒരു വസ്തു പുതിയതായി ജനിക്കയില്ല. ഇല്ലാത്ത വസ്തുവും പുതിയതായി ജനിക്കയില്ല. ഇപ്രകാരം സാംഖ്യന്റെ ദർശനത്തെ വൈശേഷി കനൈയായികരും, വൈശേഷികനൈയായികദർശനത്തെ സാംഖ്യരും ഖണ്ഡിക്കുന്നു. ഈ പരസ്പര ഖണ്ഡനംകൊണ്ട് ജന്മമില്ലായ്മ (അജാതി) പ്രകാശിക്കുന്നു.

5. ഖ്യാപ്യമാനമജാതിംതൈ
രനുമോദാ വഹേ വയം
വിവാദാ മോനതൈഃ സാർദ്ധ
മവിവാദം നിബോധത.

അവരാൽ അപ്രകാരം വാദപ്രതിവാദംകൊണ്ട് തെളിയിക്കപ്പെട്ട 'അജാതി'യെ ഞങ്ങൾ (അദ്വൈതികൾ) അനുമോദിക്കുന്നു. അവരോട് ഞങ്ങൾ വിവാദം ചെയ്യുന്നില്ല. അവിവാദമായ ഈ വസ്തുതയെ ബോധിക്കുവിൻ. ആരും വിവാദിക്കാത്തതും എല്ലാവരും സമ്മതിക്കുന്നതുമായ "അജാതി" (ജാതിയില്ലായ്മ) എന്നു പരമാർത്ഥ സത്യത്തെ ഹേ, ശിഷ്യന്മാരെ, നിങ്ങൾ അറിയുക എന്ന് ശങ്കരൻ ഭാഷ്യത്തിൽ പറയുന്നു.

6. അജാത സ്യൈവധർമ്മസ്യ
ജാതിമിച്ഛന്തി വാദിനഃ
അജാ തോഹ്യ മൃതോ ധർമ്മോ
മർത്ത്യതാം കഥമേഷ്യതി.

വാദിക്കുന്നവർ 'അജാത'മായ ധർമ്മത്തിന് ജാതി ഇച്ഛിക്കുന്നു. അജാതവും അമൃതവുമായ ധർമ്മം എപ്രകാരം മർത്ത്യതയെ പ്രാപിക്കും? സത്തിൽനിന്നോ അസത്തിൽനിന്നോ ജന്മമുണ്ടാവുന്നത് എന്ന വാദത്തിന്റെ മൂർദ്ധന്യാവസ്ഥയിൽ ജന്മമേ ഇല്ല എന്ന സത്യം വെളിപ്പെടുന്നു.

7. ന ഭവത്യമൃതംമർത്ത്യം
ന മർത്ത്യമമൃതം തഥാ
പ്രകൃതേ രന്യഥാഭാവോ
ന കഥഞ്ചിദ് ഭവിഷ്യതി

അമൃതം മർത്ത്യമാവുകയില്ല. മർത്ത്യം അമൃതമാവുകയില്ല. പ്രകൃതിക്ക് അന്യമായ ഭാവം ഒരിക്കലും ഉണ്ടാവുകയില്ല. സൂര്യനിൽ തണുപ്പോ, അഗ്നിയിൽ തണുപ്പോ ഉണ്ടാവുകയില്ല.

8. സ്വഭാവേ നാ മൃതോ യസ്യ

ധർമ്മോ ഗച്ഛതി മർത്ത്യതാം
കൃതകേനാമൃതസ്തസ്യ
കഥം സ്ഥാസ്യതിനിശ്ചഃ

സ്വഭാവംകൊണ്ട് അമൃതമായ ഒന്ന് മർത്ത്യത എന്ന ധർമ്മത്തെ പ്രാപിക്കുന്നു എന്നു കരുതുന്ന ഒരാൾ, തന്റെ സത്കർമ്മഫലമായി ലഭിക്കുന്ന അമൃതത്വം നിശ്ചലമായി സ്ഥിരമായിട്ടുള്ളതാണെന്ന് എങ്ങനെ വിശ്വസിക്കും? ലൗകികാനുഭവത്തിൽപോലും ഒരാളുടെ പ്രകൃതിമാറുന്നതായി കാണുന്നില്ല. അപ്പോൾ പിന്നെ പരമാർത്ഥസത്തയുടെ സ്വഭാവം എങ്ങനെ മാറും?

9. സാം സിദ്ധികീ സ്വഭാവികീ
സഹജാ അകൃതാ ചയാ
പ്രകൃതിഃ സേതി വിജ്ഞേയാ
സ്വഭാവം ന ജഹാതിയാ.

സമ്യക്സിദ്ധികൊണ്ടുണ്ടായതും, സ്വാഭാവികവും, സഹജവും, അകൃതവും ആയ യാതൊന്ന് സ്വഭാവത്തെ ഉപേക്ഷിക്കുന്നില്ലയൊ അതാണ് പ്രകൃതി എന്നറിയപ്പെടുന്നത്. യോഗികൾക്കും സിദ്ധന്മാർക്കും അണിമാദി ഐശ്വര്യപ്രാപ്തി അവരുടെ സംസിദ്ധികൊണ്ടുണ്ടായ പ്രകൃതിയാണ്. ഭൂതഭവിഷ്യത് കാലങ്ങളിലും ആ സിദ്ധികൾ യോഗിയിൽനിന്നു വിട്ടു മാറുന്നില്ല. അഗ്നിയിൽ ഉഷ്ണം, പ്രകാശം മുതലായ ദ്രവ്യസ്വഭാവങ്ങളെന്നപോലെ, കാലാന്തരത്തിലും ദേശാന്തരത്തിലും ഈ സിദ്ധികൾ യോഗിയിൽനിന്നു വിട്ടുമാറാതെ നില്ക്കുന്നു. അതിനാൽ, പക്ഷികളിൽ ആകാശഗമനത്തിനുള്ള സാമർത്ഥ്യമെന്നപോലെ യോഗികൾക്കു സഹജമായി, ആത്മാവിന്റെ കൂടെത്തന്നെയുള്ള സ്വഭാവമായി സിദ്ധികളെ കാണുന്നു.

10. ജരാമരണനിർമ്മുക്താ
സർവ്വേ ധർമ്മാഃ സ്വഭാവതാ
ജരാമരണമിച്ഛന്ത
ശ്ച്യവന്തേ തന്മനീഷയാ.

സർവ്വധർമ്മങ്ങളും സ്വഭാവംകൊണ്ട് ജര, മരണം എന്നിവയിൽനിന്ന് മുക്തമാണ്. ജരയും മരണവും ഇച്ഛരിക്കുന്നവർ താന്താങ്ങളുടെ മനീഷയാൽ സ്വസ്വഭാവത്തിൽനിന്ന് ചലിക്കുന്നു. ആത്മാവിന് വാർദ്ധക്യമില്ല, മരണമില്ല. ജീവാത്മാക്കൾക്ക് ജരാമരണങ്ങളില്ല. അത് ആത്മാവിന്റെ പ്രകൃതിയാണ്. "ഞാൻ ആത്മാവല്ല, ജരാമരണങ്ങളുള്ള ശരീരമാണ്" എന്ന് സ്വന്തം മനീഷയാൽ ചിന്തിക്കും വാദിയ്ക്കയും ചെയ്യുന്നവർ സ്വാത്മാവിന്റെ സ്വഭാവത്തിൽനിന്നു വ്യതിചലി ക്കുന്നു.

സജ്ജാനിവാദികളായ സാംഖ്യന്മാർ കാരണത്തിൽത്തന്നെ കാര്യം ഇരിക്കുന്നു എന്നു കരുതുന്നവരാണ്. അവരുടെ വാദത്തെ വൈശേഷികന്മാർ ഇപ്രകാരം ഖണ്ഡിക്കുന്നു.



11. കാരണം യസ്യ വൈകാര്യം
കാരണം തസ്യജായതേ
ജായമാനം കഥമജം
ഭിന്നം നിത്യം കഥം ച തത്.

കാരണം തന്നെ കാര്യമെന്നു കരുതുന്നവർക്ക് കാരണം ജനിക്കുന്നുണ്ട്. ജനിക്കുന്നത് എപ്രകാരം അജമാകും? ഭിന്നമായ അത് എങ്ങനെ നിത്യമാകും? പ്രധാനം എന്ന കാരണം മഹദ് എന്ന കാര്യരൂപമായി ജനിക്കുമെന്നാണ് സാംഖ്യന്മാരുടെ ഈ വാദത്തിനർത്ഥം. അങ്ങനെയെങ്കിൽ പ്രധാനം എപ്രകാരം അജമാകും? അജമായ ഒന്ന് എങ്ങനെ ജനിക്കും? നിത്യമെന്നു പറയപ്പെടുന്ന പ്രധാനത്തെ വിദീർണ്ണമായും ഭിന്നമായും സാവയവമായും സങ്കല്പിക്കുന്നപക്ഷം അതെങ്ങനെ നിത്യമാകും? വിദീർണ്ണമാക്കാവുന്ന ഒന്ന് ഒരിക്കലും അജവും അനിത്യവും ആകയില്ല. ഏകവും അജവും നിത്യവുമായ വസ്തു അവിഭാജ്യമാണ്.

12. കാരണാദ് യദ്യനൃത്വ
മതഃ കാര്യമജം യദി
ജായമാനാദ്ധിവൈകാര്യാത്
കാരണം തേ കഥം ധ്രുവം .

കാരണവും കാര്യവും ഒന്നാണെന്നും അതിനാൽ കാര്യവും അജമാണെന്നും കരുതുന്നപക്ഷം, ജനിക്കുന്ന കാര്യത്തിൽ നിന്ന് അഭിന്നമായ കാരണം എപ്രകാരം നിത്യമായിരിക്കും?

കാരണം = കാര്യം.
കാരണം = അജം.
.:കാര്യം = അജം .
എങ്കിൽ കാര്യം = ജായമാനം എന്നത് എങ്ങനെ സത്യമാകും?

കാര്യം ഒരേ സമയം ജായമാനവും ജാതവുമാകയില്ലല്ലൊ. കോഴിമുട്ടയുടെ ഒരു പകുതി വേവിച്ചു തിന്നിട്ട് മറേറപകുതിയെ വിരിയിക്കാൻ വെയ്ക്കാൻ സാധിക്കുമോ?

13. അജാദ് വൈ ജായതേയസ്യ
ദുഷ്ടന്തസ്തസ്യ നാസ്തിവൈ
ജാതാച്ച ജായമാനസ്യ
ന വ്യവസ്ഥാ പ്രസജ്യതേ.

അജത്തിൽ നിന്നു ജനിക്കുന്നു എന്നു പറയുന്നവർക്കു ദൃഷ്ടാന്തമില്ല. ജനിച്ചതിൽനിന്ന് ജനിക്കുന്നതിന് വ്യവസ്ഥ ഉണ്ടാവാനിടയില്ല. ജനിക്കയേ ചെയ്യാത്ത ഒന്നിൽനിന്ന് കാര്യം ജനിക്കുന്നു എന്നു വാദിച്ചാൽ അതിനൊരുദാഹരണംപോലും ചൂണ്ടിക്കാട്ടാൻ ഉണ്ടാവുകയില്ല. ജനിച്ച ഒന്നിൽനിന്ന് ജനിച്ചു എന്നു പറഞ്ഞാൽ അതിനുമുൻപ് ജനിച്ചത്, അതിനുമുൻപ് ജനിച്ചത് എന്ന്

പിന്നിലേക്ക് അററമില്ലാതെ നീട്ടിക്കൊണ്ടുപോകേണ്ടതായിവരും. പൂർവ്വികരുടെ അററമില്ലാത്ത അനന്തശൃംഖല സങ്കല്പിക്കേണ്ടിവരും.

14. ഹേതോരാദിഃ ഫലം യേഷാം
ഹേതുരാദിഃ ഫലസ്യ ച
ഹേതോഃ ഫലസ്യചാനാദിഃ
കഥം തൈരുപവർണ്ണ്യതേ.

ഏതൊരുവൻ ഹേതുവിൻെറ ആദിഫലമാണെന്നും ഫലത്തിൻെറ ആദി ഹേതുവാണെന്നും പറയുന്നുവോ അവരാൽ ഹേതുവും ഫലവും അനാദിയാണെന്ന് എപ്രകാരം സമർത്ഥിക്കപ്പെടും? ധർമ്മംകൊണ്ട് ദേഹസംഘാതവും ദേഹസംഘാതത്തിൽനിന്ന് ധർമ്മവും ജനിക്കുന്നു എന്നും രണ്ടും അനാദിയാണെന്നും എങ്ങനെ പറയും?

15. ഹേതോരാദിഃ ഫലം യേഷാ
മാദിർ ഹേതു ഫലസ്യച
തഥാ ജന്മ ഭവേത്തേഷാം
പുത്രാജ്ജന്മപിതുര്യഥാ.

ഹേതുവിൻെറ ആദിഫലവും ഫലത്തിൻെറ ആദി ഹേതുവുമെന്ന് കരുതുന്നവർക്ക് പുത്രനിൽനിന്ന് പിതാവിൻെറ ജന്മവും അപ്രകാരം ഭവിക്കേണ്ടതാണ്.

| ഹേതു | | ഫലം |
|---|---|---|
| കാരണം | —— | കാര്യം |
| ധർമ്മ | | ദേഹസംഘാതം |
| പിതാവ് | | പുത്രൻ |

16. സംഭവേ ഹേതുഫലയോ
രേഷിതവ്യഃ ക്രമസ്ത്വയാ
യുഗപത് സംഭവേ യസ്മാ
ദസംബന്ധോ വിഷാണവത്.

ഹേതുഫലങ്ങളുടെ ഉത്പത്തിയിൽ ഒന്നു കഴിഞ്ഞൊന്ന് എന്ന ക്രമം കാണുന്ന പക്ഷം അത് അന്വേഷിക്കപ്പെടേണ്ടതാണ്. എന്തുകൊണ്ടെന്നാൽ, അവ ഒരുമിച്ച് സംഭവിക്കുന്നതായാൽ, മൃഗക്കൊമ്പുകളെന്നപോലെ സംബന്ധമുണ്ടാവണമെന്നില്ല. മൃഗങ്ങൾക്ക് രണ്ടുകൊമ്പുകൾ ഒപ്പം ജനിക്കുന്നു. ഒരു കൊമ്പ് മറേറതിനു കാരണമായി ഭവിക്കുന്നില്ല. എന്തുകൊണ്ടവ തമ്മിൽ സംബന്ധമില്ല?



17. ഫലാദുത്പദ്യമാനഃസ
ന്നതേ ഹേതുഃ പ്രസിദ്ധ്യതി.
അപ്രസിദ്ധഃ കഥം ഹേതുഃ
ഫലമുത്പാദയിഷ്യതി.

ഫലത്തിൽനിന്ന് ഹേതു ഉണ്ടാവുക എന്ന് പ്രസിദ്ധമല്ല. അപ്രസിദ്ധമായ ഹേതു എങ്ങനെ ഫലം ഉത്പാദിപ്പിക്കും? ഫലത്തിൽനിന്ന് (കാര്യത്തിൽനിന്ന്) കാരണമുണ്ടാവുക എന്നത് പുത്രനിൽനിന്നു പിതാവുണ്ടാകുന്നപോലെയൊ മുയൽക്കൊമ്പുപോലെയൊ അസംഭാവ്യമാണ്. സംഭവിക്കാത്ത ഒന്നിൽനിന്ന് എങ്ങനെ ഫലം സംഭവിക്കും?

18. യദി ഹേതോഃ ഫലാത് സിദ്ധിഃ
ഫലസിദ്ധിശ്ച ഹേതുനഃ
കതരത് പൂർവ്വനിഷ്പന്നം
യസ്യസിദ്ധിരപേക്ഷയാ.

ഫലത്തിൽനിന്ന് ഹേതു സിദ്ധിക്കുന്നു എന്നും ഫലസിദ്ധി ഹേതുവിൽ നിന്നാണെന്നും വന്നാൽ ആദ്യമുണ്ടായത് ഏതാണ്? ഏതിൻെറ സിദ്ധി ഏതിൻെറ അപേക്ഷകൊണ്ടാണ്?

19. അശക്തിരപരിജ്ഞാനം
ക്രമകോ പോ തഥവാ പുനഃ
ഏവം ഹിസർവ്വഥാ ബുദ്ധൈ
രജാതിഃ പരിദീപിതാ.

അശക്തി അപരിജ്ഞാനമാണ്. അഥവാ ക്രമത്തിൽ കോപം (വ്യത്യാസം) വരും. ഇപ്രകാരം ബുദ്ധന്മാരാൽ സർവ്വഥാ അജാതി പ്രകാശിപ്പിക്കപ്പെടുന്നു. അശക്തിയാണ് അജ്ഞാനം അഥവാ മൂഢത്വം. കാര്യകാരണങ്ങൾ പരസ്പരം ജനിക്കുന്നു എന്നും, അവ രണ്ടും അനാദിയാണെന്നും പറഞ്ഞത് ഒന്നുകിൽ തെററാവണം. അല്ലെങ്കിൽ കാര്യകാരണക്രമത്തിൽ വ്യത്യാസമുണ്ടാവണം. ഇപ്രകാരം മനനം ചെയ്തുറപ്പിച്ച ബുദ്ധന്മാർ (ബുദ്ധൻ എന്നാൽ പണ്ഡിതനെന്നർത്ഥം) അജാതിയാണ് പരമാർത്ഥസത്യം എന്നു കണ്ടെത്തി. ജാതി എന്നൊന്നില്ല. ജന്മം എന്നൊന്നില്ല. അതാണ് ബുദ്ധൻ തൻെറ നിർവ്വാണാവസ്ഥയിൽ കണ്ടെത്തുന്ന സത്യം. ആദ്യശ്ലോകത്തിൽ പൂർവ്വാചാര്യനായ സൂര്യനാരായണനെ "സംബുദ്ധ" എന്ന് അഭിസംബോധന ചെയ്ത ഗൗഡപാദൻ ഇവിടെയും സത്യദർശകരായ അദ്വൈതാചാര്യന്മാരെ ബുദ്ധന്മാർ എന്നുതന്നെ വിളിക്കുന്നത് ശ്രദ്ധേയമാണ്. ബീജാങ്കുരങ്ങളെപ്പോലെയാണ് കാര്യകാരണങ്ങളെന്ന പൂർവ്വപക്ഷസിദ്ധാന്തത്തെ ഇനി പരിശോധിക്കുന്നു.

20. ബീജാങ്കുരാഖ്യോ ദൃഷ്ടാന്തഃ
സദാ സാധ്യ സമോഹിസഃ

ന ഹിസാധ്യസമോ ഹേതു
സിദ്ധൗ സാധ്യസ്യയുജ്യതേ.

ബീജാങ്കുരമെന്നുപേരുള്ള ഉദാഹരണം എപ്പോഴും സാദ്ധ്യത്തിനു സമമാണ്. സാദ്ധ്യത്തിനു സമമായ ഹേതു സാദ്ധ്യത്തിന്റെ സിദ്ധിയിൽ യുക്തമാവുകയില്ല.

ബീജം ———————— അങ്കുരം

ഈ ഉദാഹരണത്തിലും ബീജാങ്കുരങ്ങളുടെ അനാദിത്വം തെളിയിക്കപ്പെട്ടിട്ടില്ല. അത്തരമൊരുദാഹരണത്തിൽ സമർത്ഥിക്കുന്നത് യുക്തമല്ല. ഓരോ പ്രത്യേക ബീജത്തിനും ഒരാദിയും ഒരന്തവും ഉണ്ട്. അവ അനാദിയല്ല. അവയ്ക്ക് ക്രമമായി ഉത്പത്തിനാശങ്ങൾ സംഭവിക്കുന്നു. അവ അനാദിയല്ല. അനാദിത്വമുള്ളത് ബീജാങ്കുരങ്ങളുടെ ക്രമത്തിലുള്ള തുടർച്ചയ്ക്കാണ്.

21. പൂർവ്വാപരാപരിജ്ഞാന
മജാതേഃ പരിദീപകം
ജായ മാനാദ്ധിവൈധർമ്മാത്
കഥം പൂർവ്വം ന ഗൃഹ്യതേ.

പൂർവ്വം, അപരം എന്നിവയുടെ അപരിജ്ഞാനം അജാതിയെ തെളിയിക്കുന്നു. ധർമ്മം ജനിക്കുന്ന ഒന്നായിരുന്നുവെങ്കിൽ, അതിന്റെ പൂർവ്വകാരണം ഗ്രഹിക്കപ്പെടാതിരിക്കുന്നതെങ്ങന?

അപരിജ്ഞാനവും അഗ്രാഹ്യതയുമാണ് ഇവിടെ അജാതിയെ പ്രകാശിപ്പിക്കുന്ന തെളിവുകളായി ചൂണ്ടിക്കാട്ടുന്നത്. ഒരു കുട്ടി ജനിച്ചാൽ അതിനു കാരണമായ ഒരു ജനകനെ നാം അറിയുന്നു; ജനനിയെ അറിയുന്നു. ഇവിടെ അപ്രകാരം ഒരു ജനകനെ, ഒരു കാരണത്തെ ഗ്രഹിക്കാനാവുന്നില്ല. ജന്മം നല്കിയ ഒരു ജനകനോടു സംബന്ധമില്ലാതിരിക്കുക എന്നതിനാൽ ഇവിടെ "അജം" അഥവാ ജന്മമില്ലാത്തതായിത്തന്നെ സത്യം പ്രകാശിപ്പിക്കപ്പെടുന്നു.

22. സ്വതോ വാപരതോവാപി
ന് കിഞ്ചിദ് വസ്തു ജായതേ
സദസത് സദസദ്വാപി
ന കിഞ്ചിദ് വസ്തുജായതേ.

സ്വം, അപരം ഇവയിൽനിന്ന് ഒരു വസ്തുവും ജനിക്കുന്നില്ല. സത്തോ, അസത്തോ സദസത്തോ ആയ ഒരു വസ്തുവും ജനിക്കുന്നില്ല. ഭാഷ്യത്തിൽ ശങ്കരൻ ഇങ്ങനെ പറയുന്നുഃ "യേഷാം പുനർജ്ജനിരേവ ജായത ഇതി ക്രിയാകാരകഫലൈകത്വം അഭ്യുപഗമ്യതേ ക്ഷണികത്വം ച വസ്തു നഃ, തേ ദൂരതേ ഏവ



ന്യായാപേതാഃ ഇദമിത്ഥ മിത്യവധാത്ത ക്ഷണാന്തരാനവസ്ഥാനാദനനുഭൂതസ്യ സ്മൃത്യനുപപത്തേശ്ച."

ജനിക്കുന്നതെല്ലാം പുനർജ്ജനിയെന്നും, ക്രിയാകാരകഫലങ്ങൾ ഒന്നാണെന്നും, വസ്തുക്കളെല്ലാം ക്ഷണികമാണെന്നും കരുതുന്നവർ ന്യായത്തിൽനിന്ന് ഏറെ ദൂരെയാണ് എന്ന് ശങ്കരൻ പറയുന്നു. അവരുടെ അഭിപ്രായത്തിൽ "ഇദം ഇത്ഥം" (ഇത് ഇപ്രകാരമാണ്) എന്നു ഒരു വസ്തുവിനെക്കുറിച്ചും അറിയാൻ സാധിക്കുന്നില്ല, എല്ലാം ക്ഷണികമാകയാൽ! ഒരു വസ്തു കണ്ട് അത് ഇപ്രകാരമെന്നു ഗ്രഹിക്കുമ്പോഴേക്കും വസ്തു മറയുന്നു; മുൻപുകണ്ട വസ്തുവെക്കുറിച്ചുള്ള സ്മൃതിയും ക്ഷണികമാണ്. ഇതുപ്രകാരം ജ്ഞാനം ക്ഷണികമാണ്, നിത്യമല്ല എന്നു വരും. അതിനാലാണ് ശങ്കരൻ ഈ അഭിപ്രായത്തെ ഖണ്ഡിക്കുന്നത്. ക്ഷണികത്വവാദികൾ ബുദ്ധിസ്ററുകളാകയാൽ ഇത് ബുദ്ധിസ്ററുകളുടെ അഭിപ്രായത്തെ ഖണ്ഡിക്കലാണ് എന്നു കരുതാം. എന്നാൽ ബുദ്ധമതദർശനങ്ങളെ മുഴുവനായിട്ട് ശങ്കരൻ ഖണ്ഡിക്കുന്നില്ല എന്ന് അദ്ദേഹത്തിന്റെ ഭാഷ്യം മനസ്സിരുത്തിപ്പഠിച്ചാൽ ബോദ്ധ്യമാകും.

23. ഹേതുർന്നജായതേതനാദേഃ
ഫലം ചാപി സ്വഭാവനഃ
ആദിർ ന വിദ്യതേ യസ്യ
തസ്യന്നഹ്യാദിർ ന്നവിദ്യതേ.

അനാദിയിൽനിന്ന് സ്വഭാവേന ഹേതുവോ ഫലമോ ജനിക്കയില്ല. ഏതൊന്നിന് ആദി ഇല്ലയോ അതിന് ആദി ഇല്ല തന്നെ. അനാദി എന്നാൽ ആദി രഹിതം. ആദിയില്ലാത്ത ഒന്നിൽ ആദിയോടുകൂടിയ ഒരു ജന്മം സംഭവ്യമല്ല

24. പ്രജ്ഞപ്തേ സ നിമിത്തത്വ
മന്യഥാ ദ്വയനാ ശതഃ
സംക്ലേശ സ്യോപലബ്ധേശ്ച
പരതന്ത്രാസ്തിതാമതാ.

പ്രജ്ഞയ്ക്ക് ഒരു നിമിത്തം (വിഷയം) വേണം. ഇല്ലായിരുന്നുവെങ്കിൽ ദ്വയം (രണ്ട്) എന്നുള്ള വൈചിത്ര്യം ഇല്ലാതായേനെ. ക്ലേശം (ദുഃഖം) ഉള്ളതുകൊണ്ടും പരതന്ത്രങ്ങളുടെ അസ്തിത്വം ഉണ്ടെന്നുവരുന്നു. ഇത് പൂർവ്വപക്ഷം ഉന്നയിക്കുന്ന വാദമാണ്. ആത്മാവിൽനിന്നു വ്യതിരിക്തമായ മറെറാരു വിഷയം ഉണ്ടെങ്കിലേ പ്രജ്ഞയ്ക്ക് അതു ഗ്രഹിക്കാനാവൂ. ശബ്ദാദിപ്രതീതികൾക്കു വിഷയം വേണം. ഇല്ലായിരുന്നുവെങ്കിൽ നമുക്ക് ശബ്ദാനുഭവം ഉണ്ടാകയില്ല. ശബ്ദം, സ്പർശം, വർണ്ണങ്ങൾ മുതലായ പ്രത്യയ വൈചിത്ര്യങ്ങൾ കാണുന്നതുകൊണ്ട് ദ്വൈതം ഉണ്ട് എന്നാണ് ഇവിടെ അഭിപ്രായം. പരതന്ത്രം എന്നാൽ അന്യശാസ്ത്രങ്ങൾ എന്നാണ് ശങ്കരൻ അർത്ഥം പറഞ്ഞിരിക്കുന്നത്. അതിനാൽ തന്ത്രമെന്ന വാക്കിന് ശാസ്ത്രമെന്നാണർത്ഥം എന്നു മനസ്സിലാക്കണം. (പരേഷാം തന്ത്രം പരതന്ത്രമിത്യന്യശാസ്ത്രം) ജ്ഞാനം പ്രകാശമാത്രസ്വരൂപമാണ്. നീല, മഞ്ഞ മുതലായ ബാഹ്യമായ ആലംബനവൈചിത്ര്യങ്ങൾ അതിൽ സംഭവിക്കയില്ല.

സ്ഫടികംപോലെ അതിൽ നീല മുതലായ വർണ്ണവൈചിത്ര്യങ്ങൾ ആന്തര സ്വഭാവഭേദത്താൽ സംഭവിക്കയാണ്. സംക്ലേശമെന്നാൽ ദുഃഖം. ഉദാഹരണമായിട്ട് ശങ്കരൻ അഗ്നിദാഹത്തെ പറയുന്നു. അഗ്നിയിൽ ദഹിക്കുക എന്ന ജ്ഞാനം മാത്രമേയുള്ളു, ബാഹ്യമായ അഗ്നി എന്ന വിഷയമില്ല എന്നു കരുതുക. അങ്ങനെയാണെങ്കിൽ ഒരാൾ അഗ്നിദാഹദുഃഖം അനുഭവിക്കുമോ? എന്നാൽ അഗ്നിദാഹം എല്ലാവർക്കും അനുഭവമുള്ളതാകയാൽ അങ്ങനെയൊരു ബാഹ്യവിഷയം ഉണ്ട് എന്നു വരുന്നു. അന്യശാസ്ത്രങ്ങൾ ബാഹ്യവിഷയങ്ങളെ ആശ്രയിച്ചിരിക്കയാൽ, അറിവിന് രണ്ടാമതൊരു വിഷയം വേണമെന്നു സമർത്ഥിക്കുന്നു. അവയുടെ അസ്തിത്വം തന്നെ ദ്വൈതത്തെ അടിസ്ഥാനമാക്കിയാണ്. ദുഃഖാനുഭവം അന്യശാസ്ത്രങ്ങളുടെ അസ്തിത്വത്തെ സമർത്ഥിക്കുന്നു എന്ന പൂർവ്വപക്ഷത്തിന്റെ അഭിപ്രായത്തിന് ഗൌഡപാദൻ ഇങ്ങനെ മറുപടി പറയുന്നു.

25. പ്രജ്ഞപ്തേഃ സ നിമിത്തത്വ
മിഷ്യതേ യുക്തിദർശനാത്
നിമിത്തസ്യാനിമിത്തത്വ
മിഷ്യതേ ഭൂതദർശനാത്.

പ്രജ്ഞക്ക് സ നിമിത്തത്വം (നിങ്ങൾ) യുക്തിദർശനത്തിൽ കാണുന്നു. നിമിത്തത്തിനുതന്നെ ആ നിമിത്തത്വം ഭൂതദർശനത്തിൽ (ഞങ്ങൾ) കാണുന്നു. ദുഃഖോപലബ്ധിയെ ആധാരമാക്കിയുള്ള പ്രജ്ഞയുടെ നിമിത്തത്വത്തിൽ ഉറച്ചുനില്ക്കുന്ന ദ്വൈതികളെ അദ്വൈതി ഇപ്രകാരം നേരിടുന്നു.

"ഘടം മുതലായ ബാഹ്യവസ്തുക്കളുടെ (നിമിത്തങ്ങൾ) അമനാലംബനത്വം, വൈചിത്ര്യാഹേതുത്വം എന്നിവ ഞങ്ങൾ അംഗീകരിക്കുന്നത് ഭൂതദർശനം കൊണ്ടാണ്. ഭൂതദർശനമെന്നാൽ പരമാർത്ഥദർശനം. ഘടം വാസ്തവത്തിൽ കളിമണ്ണാണെന്നറിഞ്ഞാൽ ഘടം സത്യമല്ലാതായിത്തീരുന്നു. വസ്ത്രം നൂലാണെന്നറിഞ്ഞാൽ വസ്ത്രം സത്യമല്ലാതായിത്തീരും. അല സമുദ്രമാണെന്നറിഞ്ഞാൽ അല സത്യമല്ലാതായിത്തീരും. ഇപ്രകാരം ഉത്തരോത്തരമായ ഭൂതദർശനംകൊണ്ടാണ് ആ ശബ്ദപ്രത്യയമായ അവസ്ഥയിൽ ഞങ്ങൾ എത്തിച്ചേരുന്നത്. 24ാം ശ്ലോകത്തിന്റെ ഭാഷ്യത്തിൽ "പ്രകാശമാത്ര സ്വരൂപമായ വർണ്ണരഹിതമായ പ്രജ്ഞയെക്കുറിച്ചു പറഞ്ഞ ശങ്കരൻ അതിൽ ഞങ്ങൾ എത്തിച്ചേർന്നത് "ഉത്തരോത്തരം ഭൂതദർശനം" ചെയ്തിട്ടാണെന്നും പറയുന്നു. ഒരു വസ്തുവെ ഉത്തരോത്തരം അതിന്റെ ഭൂതങ്ങളായി, കണങ്ങളായി വിഭജിച്ചാൽ പ്രകാശരൂപമായ ഊർജ്ജം മാത്രം അവശേഷിക്കുമെന്ന ശാസ്ത്രസത്യമാണിവിടെ ശങ്കരൻ പ്രതിപാദിക്കുന്നത്. ബാഹ്യവിഷയങ്ങൾ (ബാഹ്യവസ്തുക്കൾ) ഇപ്രകാരം ഭ്രാന്തിദർശനങ്ങളായിത്തീരുന്നു. സുഷുപ്തിയിലും സമാധിയിലുമുള്ള ആളുകൾ ബാഹ്യവിഷയങ്ങളെയൊന്നും കാണുന്നില്ല. ഭ്രാന്തനായ, ഉന്മത്തനായ ഒരാൾ കാണുന്നപോലെയല്ല വസ്തുക്കളെ ഭ്രാന്തില്ലാത്ത ഒരാൾ കാണുന്നത്. അപ്രകാരം, ഒരു സാധാരണ മനുഷ്യൻ മേശയും കസേരയും കാണുമ്പോൾ, ന്യൂട്ടണും ഐൻസ്റ്റൈനും അവയിൽ കണങ്ങളുടെ ഊർജ്ജനൃത്തം കാണുന്നു. യുക്തിവാദികളായ ദ്വൈതികൾ ബാഹ്യവിഷയം കാണുമ്പോൾ അദ്വൈതി ആന്തരപ്രകാശം മാത്രം കാണുന്നു. പാടീഗണിതജ്ഞൻ ഗ്രഹപിണ്ഡവും ഗതിയും (Mass and velocity) മാത്രം കാണുമ്പോൾ ബീജഗണിതജ്ഞനായ ജ്യോതിശ്ശാസ്ത്രജ്ഞൻ ചിത്ത് (Energy) മാത്രം കാണുന്നു. ക്ലാസിക്കൽ ശാസ്ത്രം 'സായന'മായ പ്രപഞ്ചത്തെ കണ്ട്, അതിന്റെ ഗതി നിരീക്ഷിച്ച് പഞ്ചാംഗം ഗണിക്കുകയും അയനാംശം പറഞ്ഞ് തർക്കിക്കുകയും ചെയ്യുന്ന ദ്വൈതിയാണ്; ക്വാണ്ടം ആസ്ട്രോഫിസിക്സ് നിരയനമായ ജ്യോതിസ്സിനെ മാത്രം ദർശിച്ച് അതിന് അയനമേ ഇല്ല എന്നറിയുന്ന അദ്വൈതിയും.



26. ചിത്തം ന സംസ്പൃശത്യർത്ഥം
നാർത്ഥാഭാസം തഥൈവ ച
അഭൂതോഹി യ തശ്ചാർത്ഥോ
നാർത്ഥാഭാസസ്തതഃ പൃഥക്.

ചിത്തം അർത്ഥത്തെ സ്പർശിക്കുന്നില്ല; അർത്ഥാഭാസ ത്തെയും ഇല്ല. അർത്ഥം അഭൂതമാണ്. അർത്ഥാഭാസവും അതിൽനിന്നു വിഭിന്നമല്ല.

അദ്വൈതം അസ്പർശയോഗമാണ്. പ്രകാശരൂപമായ, ഊർജ്ജരൂപമായ ചിത്ത് അർത്ഥത്തെയൊ അർത്ഥാഭാസത്തെയോ സ്പർശിക്കുന്നില്ല. ഘടം മുതലായ ജഡാഭാസങ്ങളും ജീവികൾ മുതലായ ചിദാഭാസങ്ങളുമാണ്. അർത്ഥാഭാസങ്ങളെന്നു പറയപ്പെടുന്നത്. അർത്ഥത്തിൽനിന്ന് ഭിന്നമായ ഇവിടെ ആ അർത്ഥമാകട്ടെ, പഞ്ചഭൂതനിർമ്മിതമായ പ്രകൃതിയല്ല; മൂലപ്രകൃതിയാണ്. അതിനെപ്പോലും ചിത്തം സ്പർശിക്കുന്നില്ല. ആ അവസ്ഥയിലാണ് ചിത്തം "ശിവ"മായി "സത്യ"മായി 'സുന്ദര'മായിരിക്കുന്നത്.

27. നിമിത്തം ന സദാചിത്തം
സംസ്പൃശത്വധ്വസുത്രിഷു
അനിമിത്തോവിപര്യാസഃ
കഥം തസ്യ ഭവിഷ്യതി.

ബോധം (ചിത്തം) സദാ മൂന്ന് കാലങ്ങളിലും നിമിത്തത്തെ (ബാഹ്യവസ്തുക്കളെ) സ്പർശിക്കുന്നതേയില്ല. അതിന് അനിമിത്തത്തിൽനിന്ന് മാററം എങ്ങനെ സംഭവിക്കും? പ്രജ്ഞ സനിമിത്തമാണ് എന്ന് യുക്തിവാദംകൊണ്ടു സമർത്ഥിക്കുന്നവരോട് ഭൂതദർശനമുള്ള അദ്വൈതിയുടെ ചോദ്യമാണിത്. ചിത്ത് (ഊർജ്ജം) മാത്രമേയുള്ളു. അതിൽ ദ്രവ്യമില്ല, കാലമില്ല, ഗതിയില്ല, ദിക്കില്ല, ദേശമില്ല, ഫലമില്ല; നിമിത്തമില്ല.

28. തസ്മാന്നജായതേ ചിത്തം
ചിത്തദൃശ്യം ന ജായതേ
തസ്യപശ്യന്തി യേ ജാതിം
ഖേ വൈപശ്യന്തിതേപദം.

**അതിനാൽ ചിത്തം ജനിക്കുന്നില്ല; അജമാണ്. ചിത്തം ജനിക്കുന്നില്ലെങ്കിൽ ചിത്തദൃശ്യവും ജനിക്കുന്നില്ല. അതിൽ ജാതിയെ കാണുന്നവർ ആകാശത്തിൽ പദം കാണുന്നവർതന്നെ.**

ആകാശം പദങ്ങളായി വിഭജിക്കാനാവാത്ത ഒന്നാണ്. എന്നാലും ക്ലാസിക്കൽ ജ്യോതിശ്ശാസ്ത്രം അതിനെ പദങ്ങളായി വിഭജിച്ച് പഠിക്കാൻ ശ്രമിക്കുന്നു. ഇത് അവിഭാജ്യമായ ഒന്നിനെ വിഭജിക്കാൻ ശ്രമിക്കലാണ് ദ്രവ്യത്തെ ഘടകങ്ങളായി വിഭജിക്കാം. ആററമായും, സബ്ആററമിക്ക് കണങ്ങളായും വിഭജിക്കപ്പെട്ട അത് ശുദ്ധചിത്തായി ഉർജ്ജമായിരിക്കുന്നു. അതിനെ പിന്നെ വിഭജിക്കാനാവില്ല. അജാതമായ ചിത്തത്തിൽ ജാതികളെ കാണുന്നവർ ഏകവും അവിഭാജ്യവുമായ ബ്രഹ്മത്തെ വിഭജിക്കാൻ ശ്രമിക്കുന്ന വിഡ്ഢികൾതന്നെ. വിജ്ഞാനവാദികൾ ചിത്തത്തിൽ ക്ഷണികത്വം, ദുഃഖിത്വം, ശൂന്യത്വം, അനാത്മത്വം മുതലായവയെ കാണുന്നു; ശൂന്യവാദികൾ സർവ്വശൂന്യത കാണുന്നു. ഇവർ രണ്ടുപേരും സാഹസികരാണ്. ആദ്യത്ത കൂട്ടർ ആകാശത്തിൽ പക്ഷിപാദം പതിഞ്ഞത് തിരയുന്നവരാണ്; രണ്ടാമത്തെ കൂട്ടർ ആകാശത്തെ മുഷ്ടിക്കകത്ത് ഒതുക്കാമെന്നു കരുതുന്നവരും. ബ്രഹ്മം അജമാണ്, ഏകമാണ് എന്ന് ഉറപ്പിച്ചശേഷം ഒന്നുകൂടി താൻ പറഞ്ഞതിനെ ആചാര്യൻ ഉറപ്പിക്കുകയാണ് അടുത്ത ശ്ലോകത്തിൽ.

29. അജാതം ജായതേയസ്മാ
ദജാതിഃ പ്രകൃതി സ്തതഃ
പ്രകൃതേരന്യഥാ ഭാവോ
ന കഥാ ചിദ്ഭവിഷ്യതി.

അജാതം ജനിക്കുന്നു (എന്നാണല്ലോ യുക്തിവാദികൾ പറയുന്നത്) എന്നതുകൊണ്ടുതന്നെ അതിൻെറ പ്രകൃതി (സ്വഭാവം) അജാതിയാണെന്നു വരുന്നു. അതിൽ പ്രകൃതത്തിൻെറ അന്യഥാഭാവം എങ്ങനെവരും? അജാതമായ ചിത്തമാണ് ബ്രഹ്മമെന്ന് യുക്തിവാദികളും സമ്മതിക്കുന്നുണ്ട്. ആ 'അജാത' ത്തിൽനിന്ന്— അജാതം സ്വഭാവമായിരിക്കുന്ന അവസ്ഥയിൽനിന്ന്— അതിൻെറ അന്യഥാഭാവമായ ജാതി എങ്ങനെ സംഭവിക്കും. സൂര്യൻെറ പ്രകൃതിയാണ് ചൂടും പ്രകാശവും. അതിൻെറ അന്യഥാഭാവങ്ങളായ തണുപ്പും ഇരുട്ടും സൂര്യനിൽ പരികല്പിക്കുന്നതുപോലെയാണത്.

30. അനാദേരന്തവത്ത്വം ച
സംസാരസ്യ ന സേത്സ്യതി
അനന്തതാ ചാദിമതോ
മോക്ഷസ്യ ന ഭവിഷ്യതി.

സംസാരം അനാദിയാണെങ്കിൽ അതിന് അന്തവും ഉണ്ടാവുക സാദ്ധ്യമല്ല. ആദിയുള്ളതാണ് മോക്ഷമെങ്കിൽ അതിന് അനന്തതയും സംഭവിക്കുകയില്ല.

വിജ്ഞാനപ്രാപ്തി കാലത്ത് സംഭവിക്കുന്ന (ഒരു ആദിയുള്ള) ഒന്നായി മോക്ഷത്തെ അദ്വൈതി അംഗീകരിക്കുന്നതേയില്ല എന്നു ശ്രദ്ധിക്കുക.

31. ആദാവന്തേ ച യന്നാസ്തി
വർത്തമാനേ തപിതത്തഥാ
വിതഥൈഃ സ ദൃശാ സന്തോത
വിതഥാ ഇവ ലക്ഷിതാ.



ആദിയിലും അന്തത്തിലും ഇല്ലാത്ത ഒന്ന് വർത്തമാനത്തിലും ഇല്ല. അസത്യത്തോടു സദൃശമായിരുന്നിട്ടും സത്യമെന്നപോലെ അത് (സംസാരം) കാണപ്പെടുന്നു. സംസാരം ആദിയിലില്ല, അന്തത്തിലുമില്ല. അതിനാൽ അത് വർത്തമാനത്തിലും ഇല്ല. അസത്യമായ അത് സത്യംപോലെ കാണപ്പെടുകയാണ്.

32. സപ്രയോ ജനതാ തേഷാം
സ്വപ്നേ വിപ്രതിപദ്യതേ
തസ്മാദാദ്യന്തവത്ത്വേന
മിഥ്യൈവ ഖലു തേസ്മൃതാഃ

അതിൻെറ പ്രയോജനത സ്വപ്നത്തിൽ ഇല്ല എന്നു കാണുന്നു. ആദിയും അന്തവും ഉള്ളതുകൊണ്ടുതന്നെ അത് മിഥ്യയാണെന്ന് ഓർക്കുക. (വൈതത്ഥ്യ പ്രകരണത്തിൽ 6, 7 ശ്ലോകങ്ങൾകാണുക)

33. സർവ്വേ ധർമ്മാ മൃഷാ സ്വപ്നേ
കായസ്യാന്തന്നിദർശനാത്
സംവൃതേ ത സ്മിൻ പ്രദേശേ വൈ
ഭൂതാനാം ദർശനം കുതഃ

സർവ്വധർമ്മങ്ങളും ശരീരത്തിനകത്ത് സ്വപ്നത്തിൽ ദർശിക്കുന്നതിനാൽ അവ മൃഷ (മിഥ്യ) യാണ്. ആവരണം ചെയ്യപ്പെട്ട (സീമിതമായ) പ്രദേശത്ത് ഭൂതങ്ങളുടെ ദർശനം എങ്ങനെയുണ്ടാവും?

34. ന യുക്തം ദർശനം ഗത്വാ
കാലസ്യാനിയമാദ് ഗതൗ
പ്രതിബുദ്ധശ്ച വൈ സർവ്വ
സ്തസ്മിൻ ദേശേന വിദ്യതേ

ഗതവസ്തുക്കളിൽ കാലത്തിന് അനിയമം കാണുന്നതിനാൽ, ഗതി ചെയ്തിട്ടുള്ള ദർശനം യുക്തമല്ല. സർവ്വരും പ്രതിബുദ്ധരായിട്ട് ആ ദേശത്തിൽ ഉണ്ടാവുകയില്ല.

ഇതിനെ ശങ്കരഭാഷ്യം സ്വപ്നജാഗ്രദ്കാലങ്ങളിൽ ദേശാന്തരഗമനത്തിനു വേണ്ട കാലത്തെ ആസ്പദമാക്കിയാണ് നിരൂപിക്കുന്നത്. ഉണർന്നിരിക്കുമ്പോൾ ഒരു ദേശത്തുനിന്ന് മറെറാരുദേശത്തെത്താൻ എടുക്കുന്ന കാലം സ്വപ്നത്തിൽ എടുക്കുന്നില്ല. കാലത്തിൻെറ ആ അനിയമത്താൽ സ്വപ്നഗതിയിലെ ദർശനങ്ങൾ യുക്തമല്ല; ഉണരുമ്പോൾ ആ ദേശത്തെത്തിയതായി കാണുന്നില്ല, അതിനാലും സ്വപ്നദർശനം സത്യമല്ല. ഈ അർത്ഥത്തിൽ എടുക്കുന്നപക്ഷം സീമിതമായ കാല,ദേശങ്ങളെ മാത്രമാണ് നാം ഇവിടെ പരാമർശിക്കുന്നത്. എന്നാൽ ഗൗഡപാദൻ ഈ സീമിതമായ അർത്ഥം മാത്രമല്ല തൻെറ വരികളിൽ ഒതുക്കിയിരിക്കുന്നത്. ശങ്കരഭാഷ്യം ഇവിടെ അപൂർണ്ണമായിരിക്കുന്നു.

കാലമോ ദേശമോ ഇല്ലാത്ത 'പ്രകാശ'വസ്തുവാണ് ഗൗഡപാദൻ തന്റെ ഭൂതദർശനംകൊണ്ടു പ്രതിപാദ്യവിഷയമാക്കുന്ന ബ്രഹ്മം. കാലരഹിതമായ ഒന്നിനെ കാലത്തിൽ അളക്കാൻ സാദ്ധ്യമല്ല. എങ്കിലും ഓരോ ജീവാത്മാവും താൻ ജീവിച്ചിരിക്കുന്ന ഹ്രസ്വകാലത്തിനകത്തിരുന്നുകൊണ്ട്, താനിരിക്കുന്ന പ്രദേശത്തിന്റെ 'ഗതി'യെ ആധാരമാക്കി അതിനെ അളക്കാൻ ശ്രമിക്കുന്നു. ഗതിശീലമുള്ളതാണ് വ്യക്തി ഇരിക്കുന്ന പ്രദേശമായ ഭൂമി. ഗതിശീലമുള്ള ഒന്നിലിരുന്നു നോക്കുമ്പോൾ ഗതിശീലമില്ലാത്ത വസ്തുവിന് ഗതി ഉണ്ടെന്നു തോന്നും. അതുകൊണ്ടാണ് ഭൂമിയിലിരുന്നു നോക്കുമ്പോൾ സൂര്യൻ ചലിക്കുന്നതായി തോന്നുന്നത്; പഞ്ചസിദ്ധാന്തികയിൽ വരാഹമിഹിരൻ ഓടുന്ന വഞ്ചിയിലിരുന്നു നോക്കുന്നവന് കര ഓടുന്നതുപോലെ തോന്നുമെന്ന ഉപമ ഉപയോഗിക്കുന്നു. ഐൻസ്റൈറൻ ഓടുന്ന തീവണ്ടിയിലിരുന്നു നോക്കുന്നവന് ദൃശ്യങ്ങൾ ഓടിമറയുമ്പോലെ തോന്നുന്നു എന്ന ഉപമ ഉപയോഗിക്കുന്നു. ഇത് തിയറി ഓഫ് റിലേററിവിററിയാണ്. ആ തോന്നൽ—കാലം ഗതിശീലമുള്ളതാണ് എന്ന തോന്നൽ—ആപേക്ഷികമാണ്. ഇപ്രകാരം ഗതിശീലമുള്ള കാലത്തെ ഗതിശീലമുള്ള ദേശത്തിലിരുന്ന് ദർശിക്കുകയും ഗണിക്കുകയും ചെയ്യുന്നതിൽ ഒരു ദേശത്തിലും ഒരു കാലത്തിലും സർവ്വരും പ്രതിബുദ്ധരാവുക എന്നതു സംഭവിക്കയുമില്ല. അതായത് ഈ നിലയ്ക്കെടുക്കുന്ന കാലം, പ്രതിജനഭിന്നവിചിത്രമായ ആപേക്ഷികകാലമാകാനേ സാദ്ധ്യതയുള്ളു.

ജാഗ്രത്തിൽ കാലം ഭൂതത്തിൽനിന്ന് വർത്തമാനത്തിലേക്കും വർത്തമാനത്തിലേക്കും വർത്തമാനത്തിൽനിന്ന് ഭാവിയിലേക്കും നിയമമനുസരിച്ച് ഒരേ ദിശയിൽ ഗതിചെയ്യുന്നതായി നാം കാണുന്നു. സ്വപ്നത്തിൽ ആ നിയമം കാണുന്നില്ല. എന്തുകൊണ്ട് ജാഗ്രത്തിൽ ഒരാൾ ഭൂതകാലസ്മൃതികൾമാത്രം അയവിറക്കുന്നു? എന്തുകൊണ്ട് ഭാവികാലസ്മൃതി എന്നൊന്ന് സാദ്ധ്യമാകുന്നില്ല? എന്തുകൊണ്ട് സ്വപ്നത്തിൽ ആ വ്യത്യാസമില്ല? കാലത്തിന് മുന്നോട്ട്, പിന്നോക്കം എന്ന ദിശകൾ വാസ്തവത്തിൽ ഉണ്ടോ? ഭൂതത്തിൽനിന്ന് ഭാവിയിലേക്കുള്ള കാലത്തിന്റെ യാത്ര വാസ്തവത്തിൽ 'മുന്നോട്ട് ആണെങ്കിൽ നമ്മുടെ സ്മൃതിയിലെ കാലം പിന്നോട്ടല്ലേ ചലിക്കുന്നത്? (ഭൂതത്തെ മാത്രം സ്മരിക്കുകയാൽ) ഇതിനൊരുത്തരം കാണാൻ ശ്രമിക്കുമ്പോഴാണ് ശാസ്ത്രം ഭൂതവും വർത്തമാനവും തമ്മിൽ ഭേദമില്ല എന്നു കണ്ടെത്തുന്നത്. ഇടത്തും വലത്തും പരസ്പരം മാറാവുന്ന, ഗതിയുടെ ദിക്കു മാറുന്ന ഒരു ദർപ്പണമായി ശാസ്ത്രം പ്രപഞ്ചത്തെ അപ്പോൾ കാണുന്നു. ശങ്കരൻ തന്നെ ദക്ഷിണാമൂർത്തീസ്തവത്തിൽ "വിശ്വം ദർപ്പണ ദൃശ്യമാന നഗരീ തുല്യം" എന്നു പറയുന്നത് അതുകൊണ്ടാണ്. ഭൂമിയുടെ ദർപ്പണം പോലെ മറെറാരുഗ്രഹം വിശ്വത്തിലെവിടെയെങ്കിലുമുണ്ടെങ്കിൽ അവിടത്തെ ജനങ്ങൾ നമ്മുടെ "mirror - images " ആയിരിക്കണമെന്ന് ആധുനികശാസ്ത്രം പറയുന്നതും ഇതേ മട്ടിലാണ്. (A Brief history of time. Page 152 Stephen W. Hawking) ഹോക്കിങ് "എൻട്രോപ്പി"യുടെ ആധിക്യംകൊണ്ടാണ് ഭാവിയെ ഭൂതത്തിൽനിന്ന് വേർതിരിക്കാനാവുക എന്നു കരുതുന്നു. Entropy എന്നാൽ disorder അഥവാ 'അനിയമ'യായ അവസ്ഥ. കാലത്തിനെ അദ്ദേഹം മൂന്ന് അസ്ത്രചിഹ്നങ്ങളാൽ കുറിക്കുന്നു.



1. അനിയമാവസ്ഥ ഏറിയേറിവരുന്ന ഒരു thermodynamic അസ്ത്രം.
2. നാം ഭൂതകാലത്തെ ഓർമ്മിക്കുന്ന (പിന്നോക്കമുള്ള) ഒരു Psychological അസ്ത്രം.
3. പ്രപഞ്ചം വികസിച്ചുകൊണ്ടിരിക്കുന്ന ദിശയെ സൂചിപ്പിക്കുന്ന Cosmological അസ്ത്രം.

അസീമമായ, പരിധിയില്ലാത്ത ഒരു പ്രപഞ്ചവ്യവസ്ഥയിൽ ഈ മൂന്ന് അസ്ത്രങ്ങളും ഒരേ ദിശയിൽ തിരിഞ്ഞിരിക്കണം. കാലവും മനസ്സും വ്യത്യസ്തദിശകളിൽ രണ്ടു പാളങ്ങളിൽ സമാന്തരമായി ഗതിചെയ്യുന്നതുപോലെയാണ് നമുക്കു തോന്നുന്നത്. മനസ്സ് ഗതിശീലമാകുമ്പോഴാണ് ഈ ബുദ്ധിമുട്ട്.

ഭൂതം ——— വർത്തമാനം ——— ഭാവി

നിയമം ——————— അനിയമം Termodyanamic

ഭൂതം ——————— Psychological

ഹോക്കിങ് അസന്നിഗ്ദ്ധമായി പ്രസ്താവിക്കുന്നു അനിയമം കാലത്തോടൊപ്പം ഏറിവരുന്നത്, നാം കാലത്തെ ആ ദിശയിൽ അളക്കുന്നതുകൊണ്ടാണെന്ന്. (Disorder Increases with time because, we measure time in the direction in which disorder increases. Page 156)

ഭാരതീയന്റെ കാലഗണനയിൽ സർവ്വധർമ്മയുക്തമായ സത്യയുഗത്തിൽ നിന്ന് സർവ്വത്ര അധർമ്മമയമായ കലിയുഗത്തിലേക്കുള്ള "Entropy" കൂടിവരൽ നാം കാണുന്നത് ഇതുകൊണ്ടാണ്. ജാഗ്രത്തിലും സ്വപ്നത്തിലും മനസ്സ് ഗതിശീലമാകയാൽ ഈ തോന്നലുകൾ ഇല്ലാതെ തരമില്ല എന്നും, സുഷുപ്തിയിലും സമാധിയിലും മനസ്സ് ഗതിശീലമല്ലായ്കയാൽ ഈ ആപേക്ഷികത സംഭവിക്കുന്നില്ല എന്നും കണ്ടെത്തിയതോടെ ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൽ ഒരു പുതിയ ദർശനചക്രവാളം ഉദിച്ചു. സായനമായ പ്രപഞ്ചവ്യവസ്ഥയും അതിൽനിന്നുണ്ടാവുന്ന കാലവും ഗതിശീലമായ മനസ്സിന്റെ ആപേക്ഷികമായ തോന്നലാണെന്നും, ചിത്തവൃത്തി നിരോധംകൊണ്ട് നിരയനവും "കാല കാല"വുമായ ശിവം അനുഭവിക്കാമെന്നും നാം കണ്ടെത്തി. ശാസ്ത്രനിയമം കാലത്തിന്റെ മുമ്പോട്ടോ പിമ്പോട്ടോ ഉള്ള ദിശകളെ അനുവദിക്കുന്നില്ല. The laws of science do not distinguish between the forward and backward directions of time) എന്നിട്ടും നാം മുമ്പോട്ടു പോകുന്ന കാലത്തെ, പിന്നോട്ടു സഞ്ചരിക്കുന്ന മനസ്സുകൊണ്ട് അളക്കുന്നതായി അനുഭവപ്പെടുന്നു.

ഭൂതം

മനസ്സ് ——————— വർത്തമാനം ——————— മനസ്സ്

ഭാവി

അതായത്, Thermodynamic, Psychological arrows വിഭിന്നദിശകളിൽ

സഞ്ചരിക്കുന്നു എന്നതുതന്നെ ഒരു തോന്നലാണ്; അവ രണ്ടും വാസ്തവത്തിൽ ഒന്നുതന്നെയാണ്. അതിനാൽ അദ്വൈതി എല്ലാവിധ തോന്നലുകളെയും മായ അഥവാ മിഥ്യ എന്ന പദംകൊണ്ട് വിവക്ഷിക്കുന്നു. പരമാർത്ഥ സത്തയിൽനിന്ന് വിഭിന്നമായിരിക്കുന്ന (വൈതത്ഥ്യം കാട്ടുന്ന) എല്ലാവിധ ആപേക്ഷികസത്തകളും വ്യാവഹാരികസത്തകളും ആ ഒരു പദത്തിൽപെടുന്നു. ഒരു വ്യക്തി തന്റെ ജീവിത ത്തിൽ അളക്കുന്ന മുഹൂർത്തം, ആഴ്ച, ദിവസം, മണിക്കൂർ, സംവത്സരം, പിറന്നാളുകൾ, ശ്രാദ്ധങ്ങൾ, വ്രതദിനങ്ങൾ ഇതൊക്കെ ആ വ്യക്തിയുടെ വ്യാവഹാരിക ജീവിതത്തിനാവശ്യമായ സത്യങ്ങൾ മാത്രമാണ് (വ്യാവഹാരിക സത്ത). ഒരു ജ്യോതിഷി അനേകവർഷം മുൻപുള്ള തന്റെ പൂർവ്വികരുടെ അനുഭവസമ്പത്തിനെ ആസ്പദമാക്കിയും സായനമായ ഗ്രഹചലനത്തെ ആസ്പദമാക്കിയും ഗണിക്കുന്ന പഞ്ചാംഗം, അയനാംശം എന്നിവ ആപേക്ഷിക സത്തയാണ്. ഇതനുസരിച്ച് ന്യൂട്ടോണിയൻ ക്ലാസിക്കൽ ആസ്ട്രോഫിസിക്സ് ആപേക്ഷികസത്തയാണ്. ഒരു ജ്യോതിശ്ശാസ്ത്രജ്ഞൻ നിരയനമായ ചിത്തവൃത്തി യാൽ, സമാധിയിൽ സാക്ഷാത്കരിക്കുന്ന അപരിമേയമായ ശിവം അഥവാ ബ്രഹ്മമാണ് പരമാർത്ഥ സത്ത. അതിൽ ദിക്കും ദേശവും കാലവും ഗതിയും ഇല്ല. “ദിക്ദേശകാലഗതിഫല ശൂന്യം പരമാർത്ഥസത്ത്” എന്ന് ശങ്കരൻ ഈ സത്യത്തെ നമുക്ക് ലക്ഷണം കാട്ടിത്തരുന്നു.

35. മിത്രാദ്യൈഃ സഹസംമന്ത്ര്യ
സംബുദ്ധോ ന പ്രപദ്യതേ
ഗൃഹീതം ചാപിയത് കിഞ്ചിത്
പ്രതിബുദ്ധോ ന പശ്യതി.

മിത്രാദികളുമായി മന്ത്രണം ചെയ്തതൊന്നും ഉണർച്ച വരുമ്പോൾ പ്രാപി ക്കുന്നില്ല. ഗ്രഹിച്ചതൊന്നും തന്നെ കാണുന്നുമില്ല. സ്വപ്നത്തിൽ സംസാരിച്ചതും ഗ്രഹിച്ചതും ഉണരുമ്പോൾ കാണുന്നില്ല. അതുപോലെ ജാഗ്രത്തിൽ മന്ത്രണം ചെയ്തതും ഗ്രഹിച്ചതുമായ പ്രതിഭാസങ്ങളൊന്നുംതന്നെ സമാധി ഉണരുമ്പോൾ കാണുന്നില്ല.

36. സ്വപ്നേ ചാ വസ്തുകഃകായഃ
പൃഥഗന്യസ്യ ദർശനാത്
യഥാകായ സ്തഥാ സർവ്വം
ചിത്തദൃശ്യമസ്തുകം.

സ്വപ്നത്തിൽ അന്യമായ ഒരു ശരീരത്തെ ദർശിക്കുന്നതിനാൽ, ശരീരം അവസ്തുകമാണ് എന്നുവരുന്നു. എപ്രകാരം ശരീരം അവസ്തുകമാണോ അപ്രകാരം സർവ്വചിത്തദൃശ്യങ്ങളും അവസ്തുകങ്ങളാണ്. ഉറങ്ങുന്ന വ്യക്തിയുടെ ശരീരം കിടക്കയിൽ കിടക്കുന്നുണ്ട്. തൈജസചിത്തം അന്യമായ ഒരു ശരീരത്തെ ബോധത്തിൽ നിർമ്മിച്ച് അതിനാൽ നടക്കുകയും ഇരിക്കുകയും അനുഭവിക്കു കയും എല്ലാം ചെയ്യുന്നു. അതിനാൽ ശരീരം അവസ്തുകമാണ്, വസ്തുവല്ലാത്തതാണ് എന്നു സിദ്ധിക്കുന്നു. സ്വപ്നത്തിലെ ശരീരംപോലെത്തന്നെ അവസ്തുകമാണ് ജാഗ്രത്തിലെ ശരീരവും; ശരീരം മാത്രമല്ല ചിത്തദൃശ്യങ്ങളായ സർവ്വപ്രപഞ്ചവും ഇപ്രകാരം അവസ്തുകങ്ങൾ തന്നെയാണ്.



37. ഗ്രഹണാജ്ജാഗരിതവത്
തദ്ധേതുഃ സ്വപ്ന ഇഷ്യതേ
തദ്ധേതു ത്വാത്തു തസ്യൈവ
സജ്ജാഗരിതമിഷ്യതേ.

ജാഗ്രത്തിലെന്നപോലെ വസ്തുഗ്രഹണാനുഭവം സ്വപ്നത്തിലും ഉണ്ട്. അതുകൊണ്ട് സ്വപ്നത്തിനു കാരണം ജാഗ്രദനുഭവമാണെന്ന് വിചാരിക്കപ്പെ ടുന്നു. ആ ഹേതുത്വംകൊണ്ടാണ് ജാഗ്രത്ത് സത്താണെന്നു വിചാരിക്കപ്പെടുന്നത്. അതായത് സ്വപ്നദ്രഷ്ടാവാണ് തന്റെ സ്വപ്നത്തിന്റെ ഹേതു ജാഗ്രത്താ കയാൽ ജാഗ്രത്താണ് സത്യമെന്നു നിർണ്ണയിക്കുന്നത്. സ്വപ്നവസ്തുക്കൾ അത്യന്തം ചലിക്കുന്നവയും ജാഗ്രദ്വസ്തുക്കൾ സ്ഥിരങ്ങളുമാണെന്ന് അവിവേ കികൾ കരുതുന്നു. വിവേകികൾക്ക് അജമല്ലാത്ത ഒന്നുമില്ല.

38. ഉത്പാദസ്യാ പ്രസിദ്ധത്വാ
ദജം സർവ്വമുദാ ഹൃതം
ന ച ഭൂതാ ദഭൂതസ്യ
സംഭവോതസ്തികഥഞ്ചന.

ഉത്പത്തി ഇല്ലാത്തതുകൊണ്ട് സർവ്വവും അജമാണ്. ഭൂതത്തിൽനിന്ന് അഭൂതം ഒരിക്കലും ഉണ്ടാവുകയില്ല.

സത്യമായ സ്വപ്നം സത്യമായ ജാഗ്രത്തിൽനിന്ന് ഒരിക്കലും ഉണ്ടാവു കയില്ല. ഇല്ലായ്മ ഉണ്മയിൽ നിന്ന് ഉണ്ടാവുകയില്ല. അസത്തയിൽനിന്ന് സത്ത ഉണ്ടാവുകയില്ല. സത്തയിൽനിന്ന് അസത്തയും ഉണ്ടാവുകയില്ല.

39. അസജ്ജാഗരിതേദൃഷ്ട്വാ
സ്വപ്നേ പശ്യതി തന്മയഃ
അസത്സ്വപ്നേതപി ദൃഷ്ട്വാ ച
പ്രതിബുദ്ധോ ന പശ്യതി.

ജാഗ്രത്തിലെ അസത്തിനെകണ്ട് തന്മയീഭാവം പ്രാപിച്ച് ജനങ്ങൾ അതു തന്നെ സ്വപ്നത്തിലും കാണുന്നു. സ്വപ്നത്തിലെ അസത്തുമായി തന്മയീഭാവം പ്രാപിക്കാത്തതുകൊണ്ട് ഉണരുമ്പോൾ അതു കാണുന്നില്ല. ജാഗ്രത്തിലെ അസ ത്തിനെക്കണ്ട് അവയുമായി തന്മയീഭാവം പ്രാപിക്കാത്ത യോഗി തന്റെ സമാധി അവസ്ഥയിൽ അവ ഒന്നിനെയും കാണുന്നില്ല.

40. നാസ്ത്യസദ്ധേതുകമസത്
സദസദ്ധേതുകം തഥാ
സച്ചസദ്ധേതുകം നാസ്തി
സദ്ധേതുക മസത്കുതഃ

അസത്തിൻെറ ഹേതുവായ ഒരു അസത്ത് ഇല്ല. സത്ത് അസത്തിൻെറ ഹേതുവാകുന്നതും ഇല്ല. ഒരു സത്തിൻെറ ഹേതുവായി മററൊരു സത്ത് എന്ന അവസ്ഥയുമില്ല. പിന്നെ എങ്ങനെ അസത്ത് സത്തിൻെറ ഹേതുവായിത്തീരും? മുയൽക്കൊമ്പ് ആകാശപുഷ്പത്തിൻെറ ഹേതുവാണെന്നു പറയുമ്പോലെയാണ് അസത്യമായ ഒന്ന് മററൊരസത്തയുടെ ഹേതുവാണെന്നു പറയുന്നത്. ഉണ്മയിൽനിന്ന് ഉണ്മയല്ലാതെ ഇല്ലായ്മ ഉണ്ടാവുകയില്ല. ഉണ്മ (പരമാർത്ഥ സത്ത) ഒന്നേയുള്ളു. അതിൻെറ ഹേതുവായി മററൊരു ഉണ്മ എന്ന വാദം തന്നെ അർത്ഥശൂന്യമാണ്. അങ്ങനെയിരിക്കെ അസത്തായ (അസത്യമായ) ഒന്ന് സത്യത്തിൻെറ കാരണമാണ് എന്ന കാര്യകാരണവാദത്തെ ഖണ്ഡിക്കുന്നു; ശൂന്യവാദത്തെയും അതോടൊപ്പം ഖണ്ഡിക്കുന്നു.

41. വിപര്യാസാദ് യഥാ ജാഗ്ര
ദചിന്ത്യാൻ ഭൂതവത് സ്പൃശേത്
അഥാസ്വപ്നേ വിപര്യാംസാദ്
ധർമ്മാംസ്തത്രൈവപശ്യതി.

ജാഗ്രവസ്ഥയിൽ എപ്രകാരമാണോ ഒരാൾ അചിന്ത്യമായ വസ്തുക്കളെപ്പോലും 'ഭൂത'മെന്നപോലെ സ്പർശിക്കുന്നത്, അതുപോലെത്തന്നെയാണ് സ്വപ്നത്തിലും വിപര്യാസത്താൽ അതിൽത്തന്നെ ധർമ്മങ്ങളെ കാണുന്നത്. ഉണർന്നിരിക്കുന്ന ഒരാൾ രജ്ജുവിൽ സർപ്പത്തെ യഥാർത്ഥസർപ്പത്തെപ്പോലെ വിചാരിച്ചു കാണുന്നു. അതുപോലെയാണ് സ്വപ്നത്തിൽ ആനയെയും മററും യഥാർത്ഥ ആനയെന്നു ധരിച്ചുകാണുന്നത് എന്ന് ശങ്കരൻ അർത്ഥം പറഞ്ഞിരിക്കുന്നു. പതിവുപടിയുള്ള വേദാന്തിയുടെ രജ്ജുസർപ്പത്തെ ഒഴിച്ചു നിർത്തിയിട്ട് ഈ വരികളുടെ യഥാർത്ഥ അർത്ഥം ഗ്രഹിക്കാമെന്ന് എനിക്കു തോന്നുന്നു.

ഞാൻ ഇപ്പോൾ ഉണർന്നിരിക്കുന്നു. എൻെറ യുക്തിയിൽ ആററങ്ങൾ, സബ്അറേറാമിക് പാർട്ടിക്കിളുകൾ, സൂപ്പർ സ്ട്രിങ്ങുകൾ ഇവയൊക്കെ യഥാർത്ഥ വസ്തുക്കളെപ്പോലെത്തന്നെ അണിനിരക്കുന്നു; അവയെ എൻെറ ബോധം സ്പർശിക്കയും ഗ്രഹിക്കയും ചെയ്യുന്നു. എന്നാൽ ഈ പ്രതിഭാസങ്ങൾ എനിക്കും നിങ്ങൾക്കും ആധുനിക ശാസ്ത്രലോകത്തിനും നമ്മുടെ ജാഗ്രദവസ്ഥയിൽ സ്പർശിക്കാനാവുന്ന ഈ സത്യങ്ങൾ വാസ്തവത്തിൽ "അചിന്ത്യ"ങ്ങളാണെന്നു നാം ഓർക്കാറില്ല. അതുകൊണ്ടാണ് A Brief History of Time എന്ന തൻെറ ഗ്രന്ഥത്തിൻെറ ഉപസംഹാരത്തിൽ ഹോക്കിങ് ഇങ്ങനെ പറഞ്ഞത്

"പ്രപഞ്ചത്തിൻെറ സ്വഭാവം എന്താണ്? നമുക്ക് അതിലുള്ള സ്ഥാനമെന്താണ്?..... ഈ ചോദ്യങ്ങൾക്കുത്തരം കാണാൻ ശ്രമിക്കുമ്പോൾ നാം ചില പ്രപഞ്ചചിത്രങ്ങളെ അവലംബിക്കുന്നു. അനന്തമായ ഒരു ആമഗോപുരത്തിന്മേൽ താങ്ങിനിർത്തപ്പെട്ട ഒരു പ്രപഞ്ചം അങ്ങനെയൊരു പ്രപഞ്ചചിത്രമാണ്; സൂപ്പർ സ്ട്രിങ് സിദ്ധാന്തവും അങ്ങനെയൊന്നാണ്. രണ്ടും പ്രപഞ്ചസിദ്ധാന്തങ്ങളാണ്. ആദ്യത്തേതിനെക്കാൾ രണ്ടാമത്തേത് ഗണിതപരമായി ശരിയെന്നു കരുതപ്പെട്ടേക്കാം. എന്നാൽ രണ്ടിനും ദൃക്സാക്ഷിയില്ല. ആരും ഇതുവരെ ഒരു രാക്ഷസൻ ആമപ്രപഞ്ചത്തെ താങ്ങിനില്ക്കുന്നത് കണ്ടിട്ടില്ല എന്നതു നേര്. പക്ഷെ, ആരും ഇതുവരെ ഒരു സൂപ്പർസ്ട്രിങ് നേരിൽ കണ്ടിട്ടില്ല എന്ന് ഓർക്കണം." (Page 181) വിപര്യാസംകൊണ്ട് ജാഗ്രത്തിൽ നമ്മുടെ ബോധം "ഭൂത"മെന്നപോലെ സ്പർശിക്കുന്ന പലതും അചിന്ത്യങ്ങളാണ്. അചിന്ത്യമായതുകൊണ്ട് ഒരു വസ്തു യാഥാർത്ഥ്യമായിക്കൊള്ളണമെന്നില്ല. സ്വപ്നത്തിൽ കാണുന്ന പലതും അചിന്ത്യമാണ്. എന്നാൽ സ്വപ്നം മുഴുവൻ അയഥാർത്ഥമാവണമെന്നില്ല എന്നുകൂടി മനസ്സിലാക്കേണ്ടതുണ്ട്.



42. ഉപലംഭാത് സമാചാരാ
ദസ്തിവസ്തുത്വവാദിനാം
ജാതിസ്തു ദേശിതാബുദ്ധൈ
രജാതേസ്ത്ര സതാം സദാ.

ഉപലാഭംകൊണ്ടും ആചരണംകൊണ്ടും (ശരീരാദി) വസ്തുക്കൾക്ക് അസ്തിത്വം ഉണ്ട് എന്നു വാദിക്കുന്നവരും, അജാതത്വം (ജനനമില്ലായ്മ) എന്നതിനെ ഓർത്തു ത്രസിക്കുന്നവരും (ഭയപ്പെടുന്നവർ) ആയ ആളുകൾക്കുവേണ്ടി മാത്രമാണ് ബുദ്ധന്മാരാൽ ജാതി ഉപദേശിക്കപ്പെട്ടിട്ടുള്ളത്.

ജാതി എന്നൊന്നില്ല എന്ന് അതിസമർത്ഥമായി ശങ്കരൻ തെളിയിച്ചു കഴിഞ്ഞു. പിന്നെ എന്തിനാണ് ചില ബുദ്ധന്മാർ ജാതി ഉപദേശിച്ചിട്ടുള്ളത്? വർണ്ണാശ്രമധർമ്മങ്ങൾ സ്ഥിരമായി തെററാതെ ആചരിച്ചു വരുന്നവരും അതിൻെറ അനുഭവംകൊണ്ട് അതിൽ വിശ്വസിക്കുന്നവരുമായ ഒരു വിഭാഗം ആളുകളുണ്ട്. അവർ തങ്ങളുടെ ശരീരത്തിന് അസ്തിത്വമുണ്ടെന്നും, ധർമ്മാചരണംകൊണ്ട് തങ്ങൾ വീണ്ടും ഒരു നല്ല ശരീരത്തിൽവന്നു ജനിക്കുമെന്നും വിശ്വസിക്കുന്നവരാണ്. അവർക്ക് ജനനമേ ഇല്ലാത്ത അജാതിയായ ബ്രഹ്മാവസ്ഥയേയും ബ്രഹ്മാനുഭവത്തെയും കുറിച്ച് ആലോചിക്കാൻ തന്നെ ഭയമാണ്. അത്തരക്കാർ ബുദ്ധിശക്തിയിൽ പ്രബുദ്ധരായ "ബുദ്ധന്മാരെ"ക്കാൾ താഴെയാണെന്നു പറയേണ്ടതില്ലല്ലൊ. അവർക്കുവേണ്ടിയാണ് ബുദ്ധന്മാർ ജാതിയെപ്പററി പറയുന്നത്. അവിവേകികൾക്കുവേണ്ടിയാണ് ജാതി. വിവേകികൾക്ക് അതാവശ്യമില്ല.

43. അജാതേ സ്ത്രസതാം തേഷാ
മുപലംഭാത് വിയന്തി യേ
ജാതി ദോഷാ ന സേത്സ്യന്തി
ദോഷേ ത പ്യല്പോ ഭവിഷ്യതി.

അജാതിയെക്കുറിച്ചു ഭയന്ന്, ദ്വൈതാനുഭവത്താൽ വഴിപിഴച്ചു പോകുന്നവരെപ്പോലും ജാതിദോഷം ബാധിക്കുന്നില്ല. അഥവാ, ദോഷമുണ്ടെങ്കിൽത്തന്നെ അത് അത്യല്പമാണെന്നറിയുക.

ദ്വൈതികൾക്കുപോലും ജാതിദോഷം ഏൽക്കുന്നില്ല എന്ന അദ്വൈതിയുടെ നിലപാട് ശ്രദ്ധാർഹമാണ്. ഉദാരമായ ഒരു സമീപനത്തിലൂടെ തൻെറ ആശയങ്ങൾക്കു കടകവിരുദ്ധമായ ആശയങ്ങൾ സ്വീകരിക്കുന്നവരെപ്പോലും ദോഷരഹിതരായി അദ്വൈതി ചിത്രീകരിക്കുന്നു.

നാലു വർണ്ണങ്ങൾ, നാല് ആശ്രമങ്ങൾ എന്നിങ്ങനെ വർണ്ണാശ്രമധർമ്മം പാലിക്കുന്നവരെല്ലാംതന്നെ അദ്വയമായ ബ്രഹ്മപഥത്തിൽനിന്നു വേറിട്ട് സഞ്ചരിക്കുന്നവരാണ്. അവരൊക്കെ അജാതത്തിന് ജാതി കല്പിക്കുന്നവരാണ്; ദ്വൈതികളാണ്. എന്നിരുന്നാൽപോലും ശ്രദ്ധാപൂർവ്വം സന്മാർഗ്ഗാവലംബികളായി ജീവിക്കുന്നപക്ഷം ജാതിയിൽനിന്ന് ഉണ്ടായ ദോഷങ്ങൾ അവരെ അവരുടെ വിവേകമാർഗ്ഗസഞ്ചാരംകൊണ്ട് സ്പർശിക്കുകയില്ല. അവർക്കു വരാവുന്ന ദോഷം സമ്യഗ്ദർശനത്തിലേക്കുള്ള യാത്ര തടസ്സപ്പെടും എന്നതു മാത്രമാണ്. ഉപലംഭവും ആചരണവും ദ്വൈതമുണ്ട് എന്നതിന്റെ തെളിവുകളല്ലേ എന്നു ചോദിച്ചാൽ അല്ല. അവ രണ്ടും വ്യഭിചരിക്കപ്പെടാൻ സാദ്ധ്യതയുള്ളവയാണ്. എങ്ങനെയെന്നു പറയാം.

44. ഉപലം ഭാത് സമാചാരാ
ന്മായാ ഹസ്തീ യഥോച്യതേ
ഉപലംഭാത് സമാചാരാ
ദസ്തിവസ്തു തഥോച്യതേ

ഒരു മായാഹസ്തിയെ എപ്രകാരം ഉപലംഭസമാചാരങ്ങളാൽ ഉള്ളതെന്നു തോന്നുന്നുവോ അപ്രകാരംതന്നെ ഉപലംഭസമാചാരങ്ങളാൽ വസ്തുവിനും അസ്തിത്വമുണ്ടെന്നു പറയപ്പെടുന്നു. അങ്ങനെയെങ്കിൽ ജാതി മുതലായ അസദ്ബുദ്ധികൾക്ക് ആസ്പദമായിരിക്കുന്ന പരമാർത്ഥ സദ്വസ്തു എന്ത്?

45. ജാത്യാഭാസം ചലാഭാസം
വസ്ത്വാഭാസം തഥൈവ ച
അജാചലമവസ്തുത്വം
വിജ്ഞാനം ശാന്തമദ്വയം.

ജനിക്കുന്നപോലെയും ചലിക്കുന്നപോലെയും വസ്തുവെന്നപോലെയും അജവും അചലവും അവസ്തുത്വവും ശാന്തവും അദ്വയവുമായ വിജ്ഞാനം തന്നെ കാണപ്പെടുന്നു. ജാതമായി കാണുന്നതെല്ലാം അജാതമാണ്. സായനമായി കാണുന്നതെല്ലാം നിരയനമാണ്. വസ്തുവായി കാണുന്നതെല്ലാം അവസ്തുവാണ്. ശാന്തവും അദ്വൈതവുമായ ജ്ഞാനമല്ലാതെ മററൊന്നുമില്ല.

അജാതി സജാതിയായി അവഭാസിക്കുന്നതിനെ ജാത്യാഭാസമെന്നു പറയുന്നു. "സുവർണ്ണ ജനിച്ചു; സുവർണ്ണ പോകുന്നു; സുവർണ്ണ വെളുത്തു തടിച്ചിട്ടാണ്." ഇതിൽ ജനിച്ചു എന്നത് ജാത്യാഭാസം, പോകുന്നു എന്നത് ചലാഭാസം; വെളുത്തുതടിച്ചിട്ടാണ് എന്നത് വസ്ത്വാഭാസം. വാസ്തവത്തിൽ അജവും, അചലവും, അദ്രവ്യവുമായ ആത്മാവിനെ സുവർണ്ണ എന്ന നാമരൂപാത്മകമായ ദ്രവ്യമായി കരുതിയിട്ടാണ് ഈ വ്യവഹാരങ്ങളൊക്കെ. ശാന്തമായ, ജാത്യാദിരഹിതമായ വിജ്ഞാനത്തെയാണ്. "പ്രജ്ഞ"യെയാണ് ഇപ്രകാരം നാമരൂപാത്മമായ വ്യക്തിയായും ദ്രവ്യമായും തെററിദ്ധരിക്കുന്നത്.

46. ഏവം ജായതേ ചിത്ത
മേവം ധർമ്മാ അജാഃ സ്മൃതാഃ



ഏവമേവ വിജാനന്താ
ന തന്തി വിപര്യയേ.

ചിത്തം ജനിക്കുന്നില്ല. ധർമ്മം അജമെന്നു സ്മരിക്കപ്പെടുന്നു. ഇതറിഞ്ഞവൻ ഒരു വിപര്യയത്തിലും ചെന്നു വീഴുകയില്ല. ബ്രഹ്മവിത്തുകൾ, ആത്മാവ് അജമാകയാൽ ജീവാത്മാവ് അജമെന്നറിഞ്ഞിരിക്കുന്നു. അവിദ്യാസാഗരത്തിൽ അവർ പിന്നീടൊരിക്കലും ചെന്നു ചാടുകയില്ല. പ്രപഞ്ചത്തെക്കുറിച്ച ഈ പരമാർത്ഥ ദർശനത്തെ ഒരു മനോഹരമായ ഉപമയാൽ കാണിക്കുകയാണിനി.

47. ഋജവക്രാദികാഭാസ
മലാതസ്പന്ദിതം യഥാ
ഗ്രഹണ ഗ്രാഹകാഭാസം
വിജ്ഞാനസ്പന്ദിതം തഥാ.

ഒരു തീക്കൊള്ളിയുടെ സ്പന്ദനംകൊണ്ട് ഋജു, വക്രം എന്നീ ആഭാസങ്ങൾ സൃഷ്ടിക്കാമല്ലൊ. അതുപോലെയാണ് വിജ്ഞാനസ്പന്ദനംകൊണ്ട് ഗ്രഹണം, ഗ്രാഹകൻ എന്നീ ആഭാസങ്ങൾ ഒന്നു ഋജുവായും മറേറത് എതിർദിശയിൽ വക്രമായും നമുക്കു തോന്നിക്കുന്നത്. 340ം ശ്ലോകത്തിന്റെ വിവരണത്തിൽ കാലത്തിന്റെ അസ്ത്രവും മനസ്സിന്റെ അസ്ത്രവും എതിർദിശകളിൽ സഞ്ചരിക്കുന്നു എന്നതുതന്നെ ഒരു തോന്നലാണെന്നു പറകയുണ്ടായല്ലൊ. മനസ്സ് ഗ്രാഹകനാണ്; കാലത്തെക്കുറിച്ച അവബോധം അഥവാ കാലം ഗ്രഹണവും. ഗ്രാസമാനവും ഗ്രസിക്കുന്നതും, ഗ്രഹണവും ഗ്രാഹകനും, പ്രപഞ്ചവും പ്രപഞ്ചത്തെ ഗ്രഹിക്കുന്ന മനുഷ്യനും, (Subject- object) വിജ്ഞാനസ്പന്ദനം മാത്രമാണ്. പരമാർത്ഥസത്ത "അതു"മാത്രമാണ്.

പ്രപഞ്ചം ഒരഗ്നിയാണ്. അതിൽ ചില ഗ്രഹങ്ങൾ ഋജുവായി ഒരേ ദിശയിൽ ചലിക്കുന്നു. രാഹു മുതലായ തമോഗ്രഹങ്ങളും ഉൽക്കകളും മനുഷ്യമനസ്സിലെ സ്മൃതിയും പിന്നോട്ടു വക്രമായി ചലിക്കുന്നു. ഈ പിന്നോക്കമുള്ള ചലനംകൊണ്ടാണ് ഗ്രഹണം സംഭവിക്കുന്നത്. (വസ്തുതത്ത്വഗ്രഹണം എന്നർത്ഥത്തിലും, ഗ്രഹങ്ങളുടെ ഗ്രഹണം എന്നർത്ഥത്തിലും) ഈ ഗ്രഹണഗ്രാഹകാഭാസം വിഷയിവിഷയാഭാസമാണ്. വിജ്ഞാനം എപ്പോൾ സ്പന്ദിക്കുമ്പോഴാണ് ഗ്രഹണഗ്രാഹകാഭാസം ഉണ്ടാവുന്നത്. വിജ്ഞാനം എപ്പോൾ സ്പന്ദിക്കുന്നു? അവിദ്യാസ്പർശമുണ്ടാവുമ്പോൾ. അജവും അചലവുമായ വിജ്ഞാനം സ്പന്ദരഹിതമായി 'ശിവ'മാണ്. അതിൽ 'മായ' (അവിദ്യ) സ്പന്ദിക്കുമ്പോൾ വിഷയിവിഷയ (ഗ്രഹണഗ്രാഹക രൂപമായ ആഭാസങ്ങൾ കാണപ്പെടുന്നു.

48. അസ്പന്ദമാനമലാത
മനാഭാസമജം തഥാ
അസ്പന്ദമാനം വിജ്ഞാന
മനാഭാസമജം തഥാ.

സ്പന്ദിക്കാതിരിക്കുന്ന ഒരു തീക്കൊള്ളിപോലെ സ്പന്ദിക്കാതിരിക്കുന്ന

വിജ്ഞാനവും അനാഭാസവും അജവുമാണ്. സർവ്വ ജഡാഭാസവും സർവ്വ ചിദാഭാസവും അനാഭാസവും അജവുമായ ശിവംതന്നെയാണ്.

49. അലാതേസ്പന്ദമാനേവൈ
നാഭാസാ അന്യതോഭുവഃ
നതതോ തന്യത്ര നിസ്പന്ദാ
ന്നാലാതം പ്രവിശന്തി തേ.

തീക്കൊള്ളി ഇളകുമ്പോൾ ഉണ്ടായ ആഭാസങ്ങൾ അന്യതോഭുവങ്ങളല്ല. നിസ്പന്ദമായ അതിൽനിന്ന് അവ എങ്ങും പോകുന്നില്ല; അലാതത്തിൽ പ്രവേശിക്കുന്നുമില്ല. തീക്കൊള്ളി ഇളകുമ്പോൾ ഋജുവും വക്രവുമായ രേഖകളാൽ അനേകരൂപങ്ങൾ—ആഭാസങ്ങൾ—കാണുന്നുവെങ്കിലും അവയൊന്നും തന്നെ തീക്കൊള്ളിയിൽനിന്ന് അന്യങ്ങളല്ല. അവ എപ്പോഴും തീക്കൊള്ളിയിൽ സ്ഥിതി ചെയ്യുന്നുണ്ട്. അവയ്ക്ക് സൃഷ്ടിയോ സംഹാരമോ സംഭവിക്കുന്നില്ല (ജനിമൃതികളില്ല) നിരന്തരമായി തീക്കൊള്ളിയിലുള്ള 'സ്ഥിതി' മാത്രമേയുള്ളു.

50. ന നിർഗ്ഗതാ അലാതാത്തേ
ദ്രവ്യത്വാ ഭാവയോ ഗതഃ
വിജ്ഞാനേത പിതൈഥവ സ്യു
രാഭാസസ്യാവിശേഷതഃ

ദ്രവ്യത്വത്തിന്റെ അഭാവയോഗത്താൽ ആ രൂപങ്ങൾ തീക്കൊള്ളിയിൽ നിന്നു പുറപ്പെട്ടവയല്ല. ആഭാസത്തിന്റെ അവിശേഷതകൊണ്ട് വിജ്ഞാനത്തിലും അങ്ങനെയാണ്.

അഗ്നിചിത്രങ്ങളുടെ രൂപം നാം കാണുന്നുണ്ടെങ്കിലും അവ ദ്രവ്യങ്ങളല്ലായ്കയാൽ തീക്കൊള്ളിയിൽനിന്നു പുറപ്പെട്ടയാണവയെന്നു പറയാറില്ല. അതുപോലെ ജഡാഭാസചിദാഭാസങ്ങളും വിജ്ഞാനത്തിൽനിന്നു പുറപ്പെട്ടവയല്ല; വിജ്ഞാനം തന്നെയാണ്.

51. വിജ്ഞാനേസ്പന്ദമാനേ വൈ
നാഭാസാ അന്യതോഭുവഃ
ന തതോതന്യത്ര നിസ്പന്ദാ
ന്നവിജ്ഞാനം വിശന്തി തേ.

സ്പന്ദിക്കുന്ന വിജ്ഞാനത്തിലുണ്ടാവുന്ന ആഭാസങ്ങൾ മറ്റൊന്നിൽ നിന്ന് ഭവിച്ചവയല്ല. നിസ്പന്ദമായിരിക്കുമ്പോൾ അവ മറ്റൊരിടത്തു സ്ഥിതി ചെയ്യുന്നില്ല. (വിജ്ഞാനത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു), വിജ്ഞാനത്തിലേക്കു പ്രവേശിക്കുന്നതുമില്ല. പുറപ്പെടുക, പ്രവേശിക്കുക മുതലായ ചലനങ്ങളൊന്നുമില്ലാതെ ഒരിടത്തുതന്നെ സ്ഥിതിചെയ്യുന്ന ഒരു steady state പ്രപഞ്ചത്തെയാണ് ഇവിടെ പറയുന്നത്. ആഗമപ്രകരണം 17ാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ, മഹാസ്ഫോടവും (Big Bang) മഹാപ്രളയവും (Big Crunch) ഒന്നെന്നു വരുന്ന ഒരു മുഹൂർത്തത്തിൽ സ്ഥിതിമാത്രമായിരിക്കുന്ന ഒരു പ്രപഞ്ചത്തെ എപ്രകാരം



ശാസ്ത്രം ദർശിക്കുന്നു എന്നു ചൂണ്ടിക്കാട്ടുകയുണ്ടായി. ബ്രഹ്മാവും ശിവനും വിഷ്ണുവിൽ കാണപ്പെടുന്ന ആഭാസങ്ങൾ മാത്രമായി അവിടെ സ്ഥിതി ചെയ്യുന്നു.

52. ന നിർഗ്ഗതാസ്തേ വിജ്ഞാനാദ്
ദ്രവ്യത്വാഭാവയോഗതഃ
കാര്യകാരണതാ ഭാവാദ് .
യതോതചിന്ത്യാഃ സ ദൈവതേ.

ദ്രവ്യത്വാഭാവയോഗംകൊണ്ട് അവ വിജ്ഞാനത്തിൽനിന്ന് പുറത്തു വന്നവയല്ല. കാര്യകാരണതാഭാവംകൊണ്ട് അവ സദാ അചിന്ത്യങ്ങളുമാണ് ഋജുത്വം, വക്രത്വം മുതലായവ അസത്യമാണെങ്കിലും, തീക്കൊള്ളി ചലിക്കുമ്പോൾ അവ സത്യമാണെന്നു തോന്നിപ്പോകുന്നു. 'പ്രണവ'ത്തിൽനിന്ന് അതിന്റെ സ്പന്ദനത്താൽ ഋജു, വക്ര ചലനസ്വരൂപമായ രാശിചക്രം ഉത്ഭവിക്കുന്നതായും അത് സത്യമായും തോന്നിപ്പോകുന്നു. വിജ്ഞാനമാത്രമായ ബോധപ്രകാശത്തിൽ സൃഷ്ടി, സംഹാരം എന്നിവ അസത്യങ്ങളെങ്കിലും സത്യങ്ങളെന്നു തോന്നിപ്പോകുന്നു. ഈ 'ആപേക്ഷികസത്ത'യായ പ്രപഞ്ചം ദ്രവ്യമാണെന്നു തോന്നുന്നു എങ്കിലും ദ്രവ്യമല്ല; പ്രകാശമാണ്. അതുകൊണ്ടാണ് (ദ്രവ്യത്വാഭാവംകൊണ്ട്) അത് ബ്രഹ്മത്തിൽനിന്നു പുറത്തുവന്നിട്ടേ ഇല്ല എന്നു പറയുന്നത്. പരമാർത്ഥത്തിൽ അജവും ഏകവുമായ ആത്മതത്ത്വമായിത്തന്നെ അതു സ്ഥിതി ചെയ്യുകയാണ്, കാര്യം കാരണം എന്നിങ്ങനെയുള്ള സംബന്ധമില്ലായ്മയാൽ അതിനെ അചിന്ത്യമെന്നു പറയുന്നു.

53. ദ്രവ്യം ദ്രവ്യസ്യ ഹേതുഃ സ്യാ
ദന്യദന്യസ്യ ചൈ വഹി.
ദ്രവ്യത്വമന്യഭാവോവാ
ധർമ്മാണാം നോപപദ്യതേ.

ദ്രവ്യം ദ്രവ്യത്തിനു ഹേതുവായി ഭവിക്കാം. അന്യമായ ഒന്നിൽനിന്ന് മറ്റൊന്നുണ്ടാവും. ദ്രവ്യത്വവും അന്യഭാവവും ധർമ്മങ്ങൾക്കു കാണുന്നില്ല. അദ്രവ്യവും അനന്യവുമായ ആത്മാവിന് അതിനാൽ കാര്യകാരണഭാവങ്ങൾ ചേരുകയില്ല. അദ്രവ്യമായ ബ്രഹ്മമല്ലാതെ മറ്റൊന്ന് (അന്യം) ഇല്ല. ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്കയും ദ്രവ്യമെന്നു തോന്നിച്ചാലും അദ്രവ്യമായി, ബ്രഹ്മത്തിൽ നിന്ന് അനന്യമായി ഇരിക്കയും ചെയ്യുന്ന പ്രപഞ്ചം ബ്രഹ്മംതന്നെയാണ്. അപ്പോൾ അതിൽ ദ്രവ്യത്വവുമില്ല, കാര്യകാരണതയുമില്ല; അത് അചിന്ത്യമാണ് എന്നു വരുന്നു. പ്രപഞ്ചം അങ്ങനെയെങ്കിൽ പ്രപഞ്ചവസ്തുക്കളും അങ്ങനെത്തന്നെയാവണം. ചിദാഭാസങ്ങളായ ജീവാത്മാക്കളും അങ്ങനെത്തന്നെയാണെന്നു സിദ്ധിക്കുന്നു.

54. ഏവം ന ചിത്തജാ ധർമ്മാ
ശ്ചിത്തം വാപി ന ധർമ്മജം

ഏവം ഹേതു ഫലാ ജാതിം
പ്രവിശന്തി മനീഷിണഃ

ഇപ്രകാരം ധർമ്മങ്ങൾ ചിത്തത്തിൽനിന്നു ജനിച്ചതല്ല. ചിത്തം ധർമ്മത്തിൽനിന്നു ജനിച്ചതുമല്ല. ഇപ്രകാരം മനീഷികൾ ഹേതുക്കളുടെയും ഫലങ്ങളുടെയും അജാതി (ഉത്പത്തിയില്ലായ്മ) ഉറപ്പിച്ചിരിക്കുന്നു. സർവ്വധർമ്മങ്ങളും വിജ്ഞാനസ്വരൂപത്തിൻെറ ആഭാസമാത്രങ്ങളാണെന്നും ഒന്ന് ഒന്നിൽനിന്ന് 'ജനിച്ച'തല്ലെന്നും ഗ്രഹിച്ചുകഴിഞ്ഞാൽ ഫലം അഥവാ കാര്യം, ഹേതു അഥവാ കാരണത്തിൽനിന്നോ മറിച്ചോ സംഭവിക്കുന്നില്ല എന്നും വ്യക്തമാകും. ഇവിടെ ജ്യോതിഷികളുടെ ഫലഭാഗഗണിതത്തെ ശങ്കരൻ നിരാകരിക്കുന്നുണ്ട്. ഇന്നയിന്ന ഗ്രഹങ്ങൾ ഇന്നയിന്ന സ്ഥാനത്തു നില്ക്കുന്നു എന്ന 'ഹേതു'കൊണ്ട് ഇന്നയിന്ന 'ഫല' മുണ്ടാകും എന്ന രീതിയിലുള്ള ശാസ്ത്രവിചാരത്തെ അദ്ദേഹം ചോദ്യം ചെയ്യുന്നു.

വ്യാവഹാരികമായ ഫലഭാഗജ്യോതിഷത്തിലോ ആപേക്ഷികമായ ക്ലാസിക്കൽ ന്യൂട്ടോണിയൻ പഞ്ചാംഗ, അയനാംശഗണിതത്തിലോ അല്ല, പരമാർത്ഥമായ ക്വാണ്ടം ആസ്ട്രോഫിസിക്സിൻെറ മേഖലയിൽ മാത്രമാണദ്ദേഹം വ്യാപരിക്കുന്നത്.

"അഹം കർത്താ, മമ ധർമ്മാധർമ്മൌ തത്ഫലം കാലാന്തരേ ക്വചിത് പ്രാണിനികായേ ജാതോ ഭോക്ഷ്യ" ഇപ്രകാരമുണ്ടല്ലൊ.

55. യാവദ്ധേതു ഫലാവേശ
സ്താവദ്ധേതു ഫലോദ്ഭവഃ
ക്ഷീണേ ഹേതു ഫലാവേശേ
നാസ്തി ഹേതു ഫലോദ്ഭവഃ

ഏതുവരെ ഹേതുഫലങ്ങളിൽ ആഗ്രഹമുണ്ടോ അതുവരെ അവ ഉദ്ഭവിച്ചുകൊണ്ടിരിക്കും. ഹേതുഫലങ്ങളിലുള്ള ആവേശം ക്ഷയിക്കുമ്പോൾ അവയുടെ ഉദ്ഭവവും ഇല്ലാതാവും. ഇതുകൊണ്ടാണ് ഇന്നും ഫലഭാഗജ്യോതിഷത്തിന് ~~ഇന്നും~~ ഇത്രയെരെ പ്രചാരം. സർവ്വജനങ്ങളും പ്രബുദ്ധരായി അദ്വൈതികളാവുകയോ, ക്ലാസിക്കൽ പഞ്ചാംഗ അയനാംശ ഗണിതാക്കളാവുകയോ ചെയ്യുക എന്ന ഒര വസ്ഥ സംജാതമായാൽ മാത്രമല്ലേ ആപേക്ഷിക, വ്യാവഹാരിക സത്തകൾ മുഴുവനായി ഇല്ലാതായി പരമാർത്ഥ സത്യംമാത്രം പ്രകാശിക്കുകയുള്ളു!

56. യാവദ്ധേതുഫലാവേശ
സംസാരസ്താവദായതഃ
ക്ഷീണേ ഹേതു ഫലാവേശേ
സംസാരം ന പ്രപദ്യതേ.

ഏതുവരെ ഹേതുഫലങ്ങളിൽ ആവേശം ഉണ്ടോ അതുവരെ സംസാരവും ഉണ്ടാവും. അവയിലെ ആവേശം നശിച്ചു കഴിഞ്ഞാൽ പിന്നെ സംസാരം എന്നൊന്നില്ല.



57. സംവൃത്യാജായതേ സർവ്വം
ശാശ്വതം നാസ്തി തേനവൈ
സദ്ഭാവേന ഹ്യജം സർവ്വ
മുച്ഛേദ സ്തേനനാസ്തിവൈ.

സംവൃതി (മൂടൽ)കൊണ്ടാണ് സർവ്വം ജനിക്കുന്നത്. അതിനാൽ അവയൊന്നും തന്നെ ശാശ്വതവുമല്ല. സദ്ഭാവത്തിൽ സർവ്വവും അജമാകയാൽ നാശം എന്നൊന്നില്ലതന്നെ. സംവൃതി എന്നാൽ സംവരണം. സംവൃതി അവിദ്യാ അഥവാ ലൗകികവ്യവഹാരമാണ്. അതിൻെറ മൂടൽകൊണ്ടാണ് ജനനവും, ജാതിയും, മരണവും, ചലനവും എല്ലാം. മൂടൽനീങ്ങിയാൽ ജനനവും, ജാതിയും മരണവും ചലനവുമൊന്നുമില്ല അജമായ സദ്ഭാവം മാത്രമേയുള്ളു ശാശ്വതം.

58. ധർമ്മായ ഇതി ജായന്തേ
ജായന്ത തേന തത്ത്വതഃ
ജന്മമായോപമം തേഷാം
സാചമായാ ന വിദ്യതേ.

ഇപ്രകാരം ജനിക്കുന്നതായി കാണുന്ന ധർമ്മങ്ങൾ (ജീവാത്മാക്കൾ) തത്ത്വത്തിൽ ജനിക്കുന്നില്ല. ജന്മത്തെ മായയോടുപമിക്കാം. ആ മായയാണെങ്കിൽ ഒട്ടില്ലാത്തതാണുതാനും. സംവൃതി അഥവാ മൂടൽതന്നെയാണ് മായ. ആ മൂടൽ കൊണ്ടാണ് ജീവാത്മാക്കളും പ്രപഞ്ചം തന്നെയും ജനിക്കുന്നതായി തോന്നപ്പെടുന്നത്. മായ എന്നൊരു വസ്തു ഉണ്ടൊ? ഇല്ല. ഇല്ലാത്ത ഒരു വസ്തുവാണ് മായ. ആ മൂടൽ ഉണ്ടെന്ന തോന്നൽ തന്നെ ഒരു 'ഇല്ലായ്മ' (മായ) യാണ്.

59. യഥാ മായാ മയാദ് ബീജാ
ജ്ജായതേ തന്മയോതങ്കുരഃ
നാ സൗ നിത്യോന ചോ ഛേദീ
തദ്വദ്ധർമ്മേഷു യോജനാഃ

എപ്രകാരം മായാമയമായ ബീജത്തിൽനിന്ന് തന്മയമായ അങ്കുരം ജനിക്കുന്നുവോ അപ്രകാരം അനിത്യവും ഉഛേദിക്കാൻ വയ്യാത്തതുമായവയെ ധർമ്മങ്ങളിലും യോജിപ്പിച്ചിരിക്കുന്നു. അനിത്യമായ ശരീരവും രണ്ടായി ഭാഗിക്കാനാവാത്ത ഏകമായ ആത്മാവും ചേർന്നതാണ് ധർമ്മം. അത് അങ്കുരമാണെങ്കിൽ, ആ അങ്കുരം ഏതൊന്നിൻെറ തന്മയമോ ആ ബീജവും അങ്ങനെത്തന്നെയായിരിക്കണം. ഉത്തരോത്തരം വ്യവഛേദിക്കാവുന്ന അനിത്യമായ ഒരു പ്രപഞ്ചശരീരം; ഒട്ടും വ്യവഛേദിക്കാനാവാത്ത ഏകമായ ബ്രഹ്മം. അങ്ങനെ നിത്യാനിത്യങ്ങളുടെ ഒരു സംഘാതമായിരിക്കണം ബീജം.

60. നാജേഷു സർവ്വധർമ്മേഷു
ശാശ്വതാ ശാശ്വതാഭിധാ
യത്രവർണ്ണാ ന വർത്തന്തേ
വിവേകസ്തത്ര നോച്യതേ.

അജമായ സർവ്വധർമ്മത്തിലും ശാശ്വതം, അശാശ്വതം എന്ന് പേരുള്ളത് ഇല്ല. എവിടെ വർണ്ണങ്ങൾ വർത്തിക്കുന്നില്ലയൊ അവിടെ വിവേകം പറയപ്പെടുന്നില്ല. ജനനമേ ഇല്ലാത്ത ഒരു വസ്തുവിനെക്കുറിച്ച് ഇത് നിത്യമാണ്, ഇത് അനിത്യമാണ് എന്ന നിത്യാനിത്യ വസ്തുവിവേകം സാദ്ധ്യമല്ല. വർണ്ണംകൊണ്ട് (ശബ്ദം, നിറം എന്നിവകളാൽ വ്യവഹരിക്കപ്പെടുന്ന നാമരൂപങ്ങൾ) വ്യവഹാരമില്ലാത്ത സ്ഥലത്ത് നിത്യാനിത്യവസ്തുവിവേകം ഒരിക്കലും ഉണ്ടാവുകയില്ല. പരമാർത്ഥ സത്ത അജമാണ്; നിത്യൈകരസവിജ്ഞപ്തിമാത്ര സത്തയാണ്; പ്രകാശമാണ് എന്നു പറയുന്നു. ഒരു വസ്തുവിനെ വർണ്ണിക്കുമ്പോൾ അതിനെ വർണ്ണിക്കാൻ നാം വർണ്ണങ്ങൾ ഉപയോഗിക്കുന്നുണ്ട്. എന്നാൽ ആ വർണ്ണങ്ങൾ പോലും തിരോഭവിക്കുന്ന "യതോ വാചോനിവർത്തന്തേ" എന്ന പദമാണ് ഇവിടെ വർണ്ണനീയമായിരിക്കുന്നത്. അതായത്, വർണ്ണവിവേകംകൊണ്ട് "ഇത് നിത്യം", "ഇത് അനിത്യം" എന്നു വിവിക്തമാക്കാൻ വയ്യാത്ത രണ്ടും ചേർന്ന അവസ്ഥയാണ് "അത്".

61. യഥാ സ്വപ്നേ ദ്വയാഭാസം
ചിത്തം ചലതി മായയാ
തഥാ ജാഗ്രദ് ദ്വയാഭാസം
ചിത്തം ചലതി മായയാ.

എപ്രകാരം സ്വപ്നത്തിൽ ചിത്തം മായകൊണ്ട് ദ്വയാഭാസമായി ചലിക്കുന്നതുപോലെ തോന്നുന്നുവോ അപ്രകാരം ജാഗ്രത്തിലും മായയാൽ ദ്വയാഭാസമായി ചലിക്കുന്നുണ്ട് എന്ന് തോന്നുന്നു. ജാഗ്രത്തിൽ കാലം മുന്നോട്ടും ഓർമ്മ പിന്നോട്ടും വിപരീതദിശകളിൽ ചലിക്കുന്നതായി നമുക്കു തോന്നുന്നു. സ്പനത്തിൽ പ്രത്യേക നിയമം കൂടാതെ കാലവും ഓർമ്മയും പിന്നോട്ടും മുമ്പോട്ടും ഇഷ്ടംപോലെ പെൻഡുലംപോലെ ആടിക്കൊണ്ടിരിക്കുന്നതായി തോന്നുന്നു. ഈ രണ്ടുവിധ ചലനങ്ങളും മായയാൽ സംഭവിക്കുന്നു.

62. അദ്വയംച ദ്വയാഭാസം
ചിത്തം സ്വപ്നേ ന സംശയഃ
അദ്വയം ച ദ്വയാഭാസം
തഥാ ജാഗ്രന്നസംശയഃ

ചിത്തം സ്വപ്നത്തിൽ അദ്വയമാണെന്നും, രണ്ടായി തോന്നുകയാണെന്നുമുള്ള കാര്യത്തിൽ ആർക്കും സംശയമില്ല. അതുപോലെത്തന്നെ ജാഗ്രത്തിലും ചിത്തം അദ്വയവും ദ്വയമായി തോന്നുന്നതുമാണെന്ന കാര്യത്തിൽ ഒട്ടും സംശയം വിചാരിക്കേണ്ടതില്ല.

63. സ്വപ്നദൃക് പ്രചരൻ സ്വപ്നേ
ദിക്ഷുവൈ ദശസുസ്ഥിതാൻ
അണ്ഡജാൻ സ്വേദജാൻ വാപി
ജീവാൻ പശ്യതിയാൻ സദാ.



സ്വപ്നം കാണുന്നവർ, സ്വപ്നത്തിൽ സഞ്ചരിച്ചിട്ട് പത്തുദിക്കിലും സ്ഥിതിചെയ്യുന്ന അണ്ഡജങ്ങളും സ്വേദജങ്ങളുമായ ജീവന്മാരെ കാണുന്നു.

64. സ്വപ്നദൃക് ചിത്തദൃശ്യാസ്തേ
ന വിദ്യന്തേ തതഃ പൃഥക്
തഥാ തദ് ദൃശ്യമേവേദം
സ്വപ്നദൃക് ചിത്തമിഷ്യതേ.

സ്വപ്നം കാണുന്നവൻെറ ചിത്തദൃശ്യത്തിൽനിന്നു വേറെയായി അവയ്ക്കു അസ്തിത്വമില്ല. സ്വപ്നം കാണുന്നവൻെറ ചിത്തമാണെങ്കിൽ അവൻെറ മാത്രം ബോധത്തിന് ദൃശ്യമായിരിക്കുന്ന ഒന്നാണ്. സ്വപ്ന ദൃക്കിൻെറ ചിത്തം അവൻെറ മാത്രം ബോധത്തിനു ദൃശ്യമായിരിക്കുന്ന ഒന്നാണ് എന്നു പറയുമ്പോൾ അത് Subjective ആണ് Objective അല്ല എന്നു വരും. ആ സബ്ജക്ടീവ് തലത്തിൽ കാണുന്ന ദൃശ്യങ്ങളും സബ്ജക്ടീവ് ആണ്.

65. ചരൻ ജാഗരിതേ ജാഗ്ര
ദ്ദിക്ഷുവൈ ദശസുസ്ഥിതാൻ
അണ്ഡജാൻ സ്വേദജാൻ വാപി
ജീവാൻ പശ്യതിയാൻ സദാ.

ഉണർന്നിരിക്കുന്നവൻ ജാഗ്രദവസ്ഥയിൽ സഞ്ചരിച്ച് പത്തു ദിക്കിലും സ്ഥിതിചെയ്യുന്ന അണ്ഡജ സ്വേദജാദികളായ ജീവന്മാരെ കാണുന്നു. ചിലർ യാത്രാവിവരണങ്ങൾ എഴുതുന്നു. മററുചിലർ തങ്ങൾ കണ്ട ജീവന്മാരെ വിഭാഗീകരിച്ച് ക്ലാസിഫൈ ചെയ്യുന്നു; വർണ്ണിക്കുന്നു; അപഗ്രഥിക്കുന്നു.

66. ജാഗ്രച്ചിത്തേ ക്ഷണീയാസ്തേ
ന വിദ്യന്തേ തതഃ പൃഥക്
തഥാ തദ് ദൃശ്യ മേ വേദം
ജാഗ്രത ശ്ചിത്ത മിഷ്യതേ.

ഉണർന്നിരിക്കുന്നവൻെറ ചിത്തത്തിൽ കാണപ്പെടുന്നവയിൽനിന്ന് വ്യത്യസ്തമായി ആ ദൃശ്യങ്ങൾക്കൊന്നിനും അസ്തിത്വമില്ല. ആ ജാഗ്രദ്ചിത്തമാണെങ്കിലോ, അവൻെറ മാത്രം ബോധത്തിനു ദൃശ്യമായിരിക്കുന്ന ഒന്നാണ്. സ്വപ്നദൃക്കിൻെറ ചിത്തവുംചിത്തദൃശ്യവും പോലെത്തന്നെ സബ്ജക്ടീവ് ആണ് ജാഗ്രദ് ചിത്തവും അതിൻെറ ദൃശ്യങ്ങളും.

67. ഉഭേഹ്യന്യോന്യദൃശ്യേതേ
കിംചിദസ്തീതി നോച്യതേ
ലക്ഷണാ ശൂന്യമുഭയം
തന്മതേ നൈവ ഗൃഹ്യതേ.

അവ രണ്ടും പരസ്പരം ദർശിക്കുന്നവയാണ്. 'അത് ഉണ്മയാണോ' എന്നതിന് 'അല്ല' എന്ന് ഉത്തരം പറയപ്പെടുന്നു. രണ്ടും ലക്ഷണശൂന്യമാണ്. ഓരോന്നും മറേറതിൻെറ മതംകൊണ്ടുമാത്രം ഗ്രഹിക്കാവുന്നവയാണ്. ബോധം വസ്തു

ക്കളായ ജീവന്മാരെയും ജീവന്മാർ (വസ്തുക്കൾ) ബോധത്തെയും ദർശിക്കുന്നതിനാൽ രണ്ടും അതാതിൻെറ വിഷയങ്ങളാണ് എന്നു വരുന്നു. ചിത്തവും ചിത്തത്താൽ വീക്ഷിക്കപ്പെടുന്നവയും തമ്മിലുള്ള അന്യോന്യദൃശ്യം അറിഞ്ഞ വിവേകികൾ അവയുടെ അസ്തിത്വം, സ്വപ്നത്തിൽ ദർശിച്ച ആനയുടെ അസ്തിത്വവും അതിനെക്കുറിച്ച ബോധവുംപോലെ, ഇല്ലാത്തതാണെന്നു നിശ്ചയിച്ചിരിക്കുന്നു. ചിത്തത്തിനും "ചൈത്യ"ത്തിനും (ചൈത്യം = ചിത്തം കാണുന്ന ദൃശ്യം) പ്രമാണം അഥവാ ലക്ഷണം ഇല്ല. ഓരോന്നും മറേറതിനെക്കൊണ്ടു ഗ്രഹിക്കുന്നതാകയാൽ.

68. യഥാ സ്വപ്നമയോ ജീവോ
ജായതേ മ്രിയതേതപിച
തഥാ ജീവാ അമീസർവ്വേ
ഭവന്തിന ഭവന്തി ച.

69. യഥാ മായാ മയോ ജീവോ
ജായതേ മ്രിയതേതപിച
തഥാ ജീവാ അമീസർവ്വേ
ഭവന്തി ന ഭവന്തി ച.

70. യതാ നിർമ്മിതകോ ജീവോ
ജായതേ മ്രിയതേതപി ച
തഥാ ജീവാ അമീ സർവ്വേ
ഭവന്തി ന ഭവന്തി ച.

എപ്രകാരം സ്പനമയമായ ജീവൻ മരിക്കുകയും ജനിക്കുകയും ചെയ്യുന്നുവോ, എപ്രകാരം മായാസൃഷ്ടമായ ജീവൻ മരിക്കുകയും ജനിക്കുകയും ചെയ്യുന്നുവോ, എപ്രകാരം നിർമ്മിക്കപ്പെട്ട ജീവൻ മരിക്കുകയും ജനിക്കുകയും ചെയ്യുന്നുവോ അപ്രകാരമാണ് സർവ്വജീവനും ഭവിക്കുകയും ഇല്ലാതാവുകയും ചെയ്യുന്നത്.

സ്വപ്നത്തിൽ കാണുന്ന ജീവന് മരണവുമില്ല, ജനനവുമില്ല. മായാവി സൃഷ്ടിച്ച ജീവനും ജനനമരണങ്ങളില്ല. മന്ത്രൗഷധങ്ങളാൽ പണ്ടു കാലത്തും, ടെക്നോളജികൊണ്ട് ഇക്കാലത്തും നിർമ്മിക്കപ്പെടുന്ന "രോബർട്ട്" കൃത്രിമ ജീവന്മാർക്കും ജനനമരണങ്ങളില്ല. അതുപോലെത്തന്നെയാണ് നമ്മുടെ സ്ഥിതിയും. നമുക്കുമില്ല ജനനമരണങ്ങൾ.

71. ന കശ്ചിജ്ജായതേ ജീവഃ
സംഭവോതസ്യ ന വിദ്യതേ.
ഏതത്തദുത്തമം സത്യം
യത്ര കിം ചിന്ന ജായതേ.

ഒരു ജീവനും ജനിക്കുന്നില്ല. ജീവൻ "സംഭവിക്കുക" (ഉത്പത്തി) എന്നൊന്നില്ല. ഏതൊന്നിൽ യാതൊന്നും ജനിക്കുന്നില്ലയോ, ഇതാണ് ആ ഉത്തമമായ സത്യം. വ്യവഹാരസത്യവിഷയത്തിൽ മാത്രമാണ് ജീവന് ജനനമരണങ്ങൾ ഉള്ളത്. പരമാർത്ഥസത്യത്തിൽ യാതൊന്നും ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല.



72. ചിത്ത സ്പന്ദിത മേ വേദം
ഗ്രാഹ്യഗ്രാഹകവദ്ദ്വയം
ചിത്തം നിർവ്വിഷയം നിത്യ
മസംഗം തേന കീർത്തിതം

ഗ്രാഹ്യം, ഗ്രാഹകൻ (Object, Subejct) എന്ന ദ്വന്ദം ചിത്തത്തിൻെറ സ്പന്ദനം മാത്രമാണ്. (സ്പന്ദനരഹിതമായിരിക്കുന്ന) ചിത്തം നിർവ്വിഷയവും നിത്യവും അസംഗവുമാണെന്ന് കീർത്തിക്കപ്പെട്ടിരിക്കുന്നു. വിഷയം ഉണ്ടെങ്കിലല്ലേ വിഷയസംഗം വരികയുള്ളു. നിർവ്വിഷയമായ ചിത്തം അസംഗമാണ്.

നിർവ്വിഷയമായാലേ നിസ്സംഗത്വം സാദ്ധ്യമാകു എന്നാണെങ്കിൽ ചിത്തം ഒരിക്കലും അസംഗമാവില്ല എന്നാണ് പൂർവ്വപക്ഷം പറയുന്നത്. ശാസ്താവ്, ശാസ്ത്രം, ശിഷ്യൻ എന്ന് മൂന്നു വിഷയങ്ങൾ ഇല്ലാതെ വയ്യല്ലൊ എന്ന് അവർ പറയുന്നു.

73. യോ ത സ്തി കല്പിതസംവൃത്യാ
പരമാർത്ഥേന നാസ്ത്യസൗ
പരതന്ത്രാഭി സംവൃത്യാ
സ്യാന്നാസ്തി പരമാർത്ഥതഃ

കല്പിതമായ സംവൃത്തികളെക്കൊണ്ട് ഏതൊന്ന് ഉണ്ടോ, അത് പരമാർത്ഥ ത്തിൽ ഇല്ല. പരതന്ത്രങ്ങളുടെ സംവൃത്തികളാൽ ഉണ്ടായിരിക്കാം, പരമാർത്ഥ ത്തിൽ ഇല്ല. ശാസ്ത്രാദികളായ പദാർത്ഥങ്ങൾ ഉണ്ടായിരിക്കുന്നത് കല്പിത സംവൃ ത്തികൊണ്ടുതന്നെയാണ്. അവ കല്പിതമായിരിക്കുന്നത് പരമാർത്ഥത്തെ ഉപ പത്തിചെയ്യാനുള്ള (പ്രാപിക്കാനുള്ള) ഉപായങ്ങളായിട്ടാണ് എന്നു മാത്രം. ഇപ്ര കാരം കല്പിതമായിരിക്കുന്നതിനാൽ അതും വാസ്തവത്തിൽ സങ്കല്പിതം തന്നെ യാണ്. ഈ സത്യം അറിഞ്ഞാൽ ദ്വൈതം ഇല്ലാതാവും. മററുതന്ത്രങ്ങളുടെ മീമാംസകൊണ്ട് കണ്ടെത്തുന്ന ആപേക്ഷികസത്യങ്ങൾ പരമാർത്ഥദർശനത്തിൽ "ആപേക്ഷികം" മാത്രമാകയാൽ ഇല്ലാത്തവതന്നെയാണ് എന്നതുകൊണ്ടാണ് യുക്തിയുക്തമായി "അസംഗ"മെന്നു പറഞ്ഞത്.

പരതന്ത്രങ്ങൾ അഥവാ മററു ശാസ്ത്രങ്ങൾ എന്നു പറയുന്നത് ജ്യോതിഷം, വൈദ്യം എന്നിവയെയെല്ലാം ഉൾപ്പെടുത്തിയാണ്. 41ാം ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞതുപോലെ സൂപ്പർ സ്ട്രിങ് ആയാലും, പ്രപഞ്ചത്തെ താങ്ങുന്ന ആമയായാലും അത് പരമാർത്ഥതത്ത്വത്തെ ഗ്രഹിക്കുന്നതിൽ തത്പരമായ ചിത്തം കല്പിക്കുന്ന സംവൃത്തിതന്നെയാണെന്നു പറഞ്ഞത് ഓർക്കുക. അത് ആരും പ്രത്യക്ഷത്തിൽ കണ്ട പദാർത്ഥമല്ല, ജ്യോതിശ്ശാസ്ത്രപ്രകാരം ഒരു സൂപ്പർസ്ട്രിങ് ഒരു സത്യമാകാം. എന്നാൽ അത് ചിത്ത കല്പിതമായ ഒരു ആപേക്ഷികസത്യമാണെന്ന് യഥാർത്ഥ ശാസ്ത്രജ്ഞന് തീർച്ചയായും അറിയാം, സ്ററീഫൻ ഹോക്കിങ്ങിനെപ്പോലെ!

**74. അജഃ കല്പിത സംവൃത്ത്യാ**
**പരമാർത്ഥേന നാപ്യജാഃ**

പരതന്ത്രാഭി നിഷ്പത്ത്യാ
സംവൃത്യാ ജായതേതു സഃ

അജമെന്നു പറയുന്നതുപോലും ചിത്തത്താൽ കല്പിതമായ സംവൃത്തി തന്നെയാണ്. പരമാർത്ഥത്തിൽ അജവുമല്ല; കാരണം പരതന്ത്രങ്ങളുടെ സിദ്ധാന്ത പ്രകാരം അത് സംവൃതിക്കനുസൃതമായി ജനിക്കുന്നുമുണ്ടല്ലൊ. അദ്ധ്യാത്മിക ശാസ്ത്രമാണ് "അജ"മെന്നു നിർണ്ണയിക്കുന്നത്. ആ നിർണ്ണയംപോലും ചിത്ത കല്പിതമാണ്. ശാസ്ത്രങ്ങളുടെ കൂട്ടത്തിൽ അദ്ധ്യാത്മികശാസ്ത്രവും പെടുന്നു. മററു ശാസ്ത്രങ്ങളെപ്പോലെ അദ്ധ്യാത്മികശാസ്ത്രനിഗമനവും ചിത്തകല്പിതമാണെന്നും അതുപോലും ചിത്തത്തിൻെറ സ്പന്ദനമാണെന്നും ഋഷി അറിയുന്നു. ആ വിചാരം കൂടി അടങ്ങുമ്പോൾ മാത്രമാണ് ശിവാനുഭൂതി ഉണ്ടാവുന്നത്.

75 അഭൂതാഭിനിവേശോ ത സ്തി
ദ്വയം തത്ര ന വിദ്യതേ
ദ്വയാഭാവം സ ബുദ്ധ്വൈവ
നിർന്നിമിത്തോ ന ജായതേ.

അഭൂതങ്ങളിൽ അഭിനിവേശം ഉണ്ട്. അവിടെ ദ്വന്ദ്വമില്ല. ദ്വന്ദ്വങ്ങളുടെ അഭാവത്തെ ബോധിച്ചവൻ നിർന്നിമിത്തമാണ്. (നിമിത്തം കാരണം ഇല്ലാത്തവൻ). അവൻ ജനിക്കുന്നില്ല. അഭിനിവേശം എന്നാൽ ആഗ്രഹം. അഭൂതങ്ങളിലാണ്, പഞ്ചഭൂതങ്ങളിലല്ല, ഒരാൾക്കാഗ്രഹമെന്നു വരുമ്പോൾ ആ അഭൂതാവസ്ഥയിൽ ദ്വന്ദ്വമില്ല; ഇതു ഗ്രഹിക്കുമ്പോൾ, ഗ്രഹിച്ചവൻ കാരണരഹിതമായ, നിർന്നിമിത്തമായ, ബോധം മാത്രമായിത്തീരുന്നു. ജിദ്ദുകൃഷ്ണമൂർത്തിയുടെ choiceless awareness, തന്നെയാണ് ഈ Causeless awareness, ഈ അകാരണമായ നിർന്നിമിത്തം അത് നിർന്നിമിത്തമായിരിക്കയാലാണ് ജനിക്കാതിരിക്കുന്നത്. ജ്യോതിഷികൾ പറയുന്ന 'നിമിത്ത'ത്തെ ശങ്കരൻ ഇവിടെ നിരാകരിക്കുന്നു.

76. യദാ ന ലഭതേ ഹേതൂ
നുത്തമാധമമധ്യമാൻ
തദാ ന ജായതേ ചിത്തം
ഹേത്വഭാവേഫലം കുതഃ

എപ്പോൾ ഉത്തമം മദ്ധ്യമം, അധമം എന്ന് മൂന്നു ഹേതുക്കളെ ലഭിക്കാതാവുന്നു, അപ്പോൾ ചിത്തം ജനിക്കാതാവുന്നു. ഹേതു തന്നെ ഇല്ലെങ്കിൽ ഫലം എങ്ങനെയുണ്ടാവും? ജാതികൾ, ആശ്രമങ്ങൾ എന്നിവയെ കല്പിച്ചിട്ടുള്ളവർ അവയ്ക്കോരോന്നിനും ചില ധർമ്മാനുഷ്ഠാനങ്ങളെയും കൽപിച്ചിട്ടുണ്ട്. ഉത്തമമായ ധർമ്മാനുഷ്ഠാനംകൊണ്ട് ദേവയോനിയിലും, മദ്ധ്യമാനുഷ്ഠാനംകൊണ്ട് മനുഷ്യയോനിയിലും, അധമാനുഷ്ഠാനംകൊണ്ട് തിര്യഗ്യോനിയിലും ജനിക്കുന്നതായിട്ടാണ് സങ്കല്പം. ജനനത്തിൻെറ ഹേതു ഈ ധർമ്മാനുഷ്ഠാനങ്ങളാണ് എന്ന കല്പനതന്നെ ഇവിടെ ചോദ്യം ചെയ്യുന്നു. ജാത്യാശ്രമങ്ങളുമില്ല, അവയ്ക്കു നിർദ്ദേശിക്കപ്പെട്ട മൂന്നുവിധ ധർമ്മങ്ങളുമില്ല. അപ്പോൾ പിന്നെ



അവയുടെ ഫലമായ ജന്മം എങ്ങനെയുണ്ടാവും. ദിക്ക്, ദേശം, കാലം, ഗതി എന്നിവ മാത്രമല്ല നിമിത്തങ്ങളും അവയുടെ ഫലങ്ങളും ഇല്ല എന്ന് സർവ്വ കല്പനാവർജ്ജിതവും അദ്വയവും ആയ ആത്മതത്ത്വത്തെ ഗ്രഹിച്ച വിവേകികൾ തീർച്ചപ്പെടുത്തുന്നു. ബീജമില്ലെങ്കിൽ അങ്കുരം എങ്ങനെ ഉണ്ടാവും ഹേതു തന്നെ ഇല്ലെന്നുവന്നാൽ ഫലം എങ്ങനെ ഉണ്ടാവും?

77. അനിമിത്തസ്യ ചിത്തസ്യ
യാനുത്പത്തിഃ സമാദ്വയാ
അജാതസ്യൈവ സർവ്വസ്യ
ചിത്തദൃശ്യം ഹി തദ് യതഃ

അനിമിത്തമായ ചിത്തത്തിൻെറ അനുല്പത്തി സമവും അദ്വയവുമാണ്. അജാതവും സർവ്വവുമായ ചിത്തത്തിൻെറ ദൃശ്യം തന്നയാണത്.

മോക്ഷം എന്നു വിളിക്കപ്പെടുന്ന അവസ്ഥതന്നെയാണ് അനിമിത്തമായ ചിത്തത്തിൻെറ അനുല്പത്തി. അത് സർവ്വദാ സർവ്വാവസ്ഥകളിലും സമവും നിർവ്വിശേഷാദ്വയവുമാണ്. അജമായ ചിത്തത്തിൻെറ അവസ്ഥയാണത്. ജ്ഞാനം ഉണ്ടാവുന്നതിനുമുൻപും, ദ്വൈതവും, ജാതിയും, ജനനവും മററും ചിത്തത്തിന് അതിൻെറ ദൃശ്യങ്ങൾ (objects)മാത്രമായിരുന്നു. അതിനാൽ ചിത്തത്തിൻെറ അജാവസ്ഥ ജ്ഞാനോദയത്തിനു മുൻപും പിൻപും അങ്ങനെത്തന്നെ ഇരിക്കുന്ന 'പരമാർത്ഥാവസ്ഥയാണ്. അല്ലാതെ, ഇടയ്ക്കു ജനിക്കുന്നതും ഇടയ്ക്ക് ജനിക്കാത്തതുമല്ല.

ചലിക്കുന്ന ചിത്തത്തിൻെറ ദൃശ്യങ്ങൾ ജാഗ്രത്തിലും സ്വപ്നത്തിലും നാം കാണുന്നു. അവ മരിക്കുന്നതും ജനിക്കുന്നതുമായി നാം കല്പിക്കുന്നു. ചലിക്കാതിരിക്കുന്ന ചിത്തത്തിൻെറ ദൃശ്യം സമവും അദ്വയവും അജവുമാണ്. അതിൽ മററൊന്ന് കല്പിക്കപ്പെടുന്നില്ല.

78. ബുദ്ധ്വാനിമിത്തതാം സത്യാം
ഹേതുംപൃഥഗനാപ്നുവൻ
വീതശോകം തഥാ കാമ
മഭയം പദമശ്നുതേ.

ബുദ്ധികൊണ്ട്, അനിമിത്തമായ സത്യത്തെ ബോധിച്ചിട്ട്, മററൊരു ഹേതുവെ സ്വീകരിക്കാത്തവൻ അപ്രകാരം വീതശോകവും അകാമവും അഭയവുമായ പദം അനുഭവിക്കുന്നു. അവൻ പിന്നെ ജനിക്കുന്നില്ല.

79. അഭൂതാഭിനിവേശാദ്ധി
സദൃശേ തത് പ്രവർത്തതേ
വസ്ത്വഭാവം സ ബുദ്ധ്വൈവ
നിസ്സംഗം വിനിവർത്തതേ.

"അഭൂതങ്ങളിലുള്ള അഭിനിവേശത്താലാണ് ചിത്തം സദൃശമായവയിൽ പ്രവർത്തിക്കുന്നത്. വസ്ത്വഭാവം ബോധിച്ചാൽ അത് നിസ്സംഗമായി, അവയിൽനിന്ന്

നിവർത്തിക്കുകയും ചെയ്യുന്നു. കാമം തന്നെയാണ് അധിനിവേശം അഥവാ മോഹം. ദ്വൈതത്തിന്റെ അസ്തിത്വത്തിലുള്ള വിശ്വാസമാണ് അഭൂതാഭിനിവേശം. ദ്വൈതം ഉണ്ട്, അഭൂതവും ഭൂതവും രണ്ടും രണ്ടാണ് എന്ന മോഹം നീങ്ങുമ്പോൾ ചിത്തം നിസ്സംഗമാകുന്നു. ഏതിലാണോ ചിത്തത്തിന് അഭിനിവേശം തോന്നുന്നത് അതിൽ ചിത്തം പ്രവർത്തിക്കുന്നു. ആ വസ്തു ഇല്ലാത്തതാണെന്നു ബോധിച്ചാൽ സംഗം ത്യജിച്ച് നിവർത്തിക്കുന്നു. ദ്വന്ദ്വമില്ലാത്ത അഭൂതാവസ്ഥയിൽ അഭിനിവേശം തോന്നുമ്പോൾ ചിത്തം പഞ്ചഭൂതസംഗം വെടിഞ്ഞ് അദ്ധ്യാത്മരതിയിൽ മഗ്നമാകുന്നു. ഭൂതവും അഭൂതവും ഒന്നെന്നറിയുമ്പോൾ ആ അദ്ധ്യാത്മരതിപോലും ഇല്ലാത്ത നിസ്സംഗാവസ്ഥയിലെത്തുന്നു.

80. നിവൃത്തസ്യാ പ്രവൃത്തസ്യ
നിശ്ചലാഹിതദാസ്ഥിതിഃ
വിഷയഃ സഹിബുദ്ധാനാം
തത്സാമ്യമജമദ്വയം.

നിവൃത്തവും അപ്രവൃത്തവും നിശ്ചലവുമായ ആ സ്ഥിതിയാണ് ബുദ്ധന്മാർക്കു വിഷയമായിരിക്കുന്നത്. അജവും അദ്വയവുമായ സാമ്യാവസ്ഥയാണത്. ദ്വൈതവിഷയ വിഷയാന്തരങ്ങളിൽനിന്ന് നിവർത്തിച്ച്, യാതൊരു ചിത്തദൃശ്യവും ഇല്ലാതെ ചലനവർജ്ജിതമായിരിക്കുന്നതാണ് ബ്രഹ്മസ്വരൂപം. ആ ബ്രഹ്മസ്വരൂപമായ സ്ഥിതിയാണ് ബുദ്ധന്മാർക്ക് 'വിഷയ'മായിരിക്കുന്നത്. അദ്വയ വിജ്ഞാനൈകരസഘനലക്ഷണമായ ആ വിഷയമാണ് ബുദ്ധന്മാരുടെ ചിത്തദൃശ്യം. അജവും അദ്വയവുമായ ചിത്തത്തിന്റെ സാമ്യാവസ്ഥതന്നെയാണ് ബുദ്ധചിത്തത്തിന്റെ ദൃശ്യം. (ചിത്തം തന്നെ ചിത്തദൃശ്യം) ഇവിടെയും, ഗൗഡപാദനും ശങ്കരനും "ബുദ്ധന്മാർ" എന്ന് സാമാന്യമായി പ്രയോഗിച്ചിരിക്കുന്നു. ബുദ്ധനെ ഒരുവിധത്തിലും നിന്ദിക്കയല്ല, നന്ദിക്കയാണ് അദ്വൈതി ചെയ്യുന്നതെന്നു ദർശിക്കുക.

81. അജമനിദ്രമസ്വപ്നം
പ്രഭാതം ഭവതി സ്വയം
സകൃദ്വിഭാനോ ഹ്യവൈഷ
ധർമ്മോധാതു സ്വഭാവതഃ

**അജവും അനിദ്രവും അസ്വപ്നവുമായ അത് സ്വയം പ്രകാശീഭവിക്കുന്നു. ആ ധർമ്മം തന്റെ ധാതുസ്വഭാവത്താൽ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ആ പ്രകാശത്തിന്റെ പ്രഭാതം സ്വയം ജ്യോതിയായി; ആദിത്യാദികളുടെ പ്രകാശത്തെ ആശ്രയിക്കാതെ, സദാ വിളങ്ങുന്നു. പ്രകാശത്തിന്റെ വസ്തുസ്വഭാവം പ്രകാശം തന്നെയാണ്. ആ ധാതുസ്വഭാവം കൊണ്ടാണ് അത് സ്വയം ജ്യോതിയായി സദാ വിളങ്ങുന്നത്. ഈ പരമാർത്ഥതത്ത്വം എന്തുകൊണ്ട് ലൌകികമാരാൽ ഗ്രഹിക്കാൻ കഴിയുന്നില്ല?**



82. സുഖമാവ്രിയതേ നിത്യം
ദുഃഖം വിവ്രിയതേ സദാ
യസ്യ കസ്യ ച ധർമ്മസ്യ
ഗ്രഹേണ ഭഗവാനസൗ.

ഈ ഭഗവാൻ ഏതെങ്കിലുമൊരു ധർമ്മത്തിന്റെ ഗ്രഹണംകൊണ്ട് നിത്യവും സുഖമായി ആവൃതനായിരിക്കുന്നു; ആ ആവരണം നീക്കുക എന്നത് ദുഃഖകരവുമായിരിക്കുന്നു. അതിനെ വിവിധവിഷയങ്ങളിലുള്ള അഭിനിവേശത്താൽ മറയ്ക്കുക എളുപ്പമാണ്. എന്നാൽ ആവരണം നീക്കി യഥാർത്ഥതത്ത്വം ഗ്രഹിക്കാൻ വിഷമമാണ്. അതുകൊണ്ടാണ് "ആശ്ചര്യോവക്താ കുശലോതസ്യ ലബ്ധാ" എന്ന് കഠോപനിഷത്ത് പറഞ്ഞിരിക്കുന്നത്. പണ്ഡിതന്മാർ "ഭഗവാൻ ഉണ്ട്", "ഭഗവാൻ ഇല്ല." എന്ന് ഈ സൂക്ഷ്മവിഷയ ത്തെച്ചൊല്ലി തർക്കിക്കുന്നു. ഈ തർക്കം തന്നെ അവരുടെ ചിത്തത്തിന് ആവരണമായി ഭവിക്കുന്നു. പണ്ഡിതന്മാരുടെ കഥ ഇതാണെങ്കിൽ മൂഢജനങ്ങളുടെ ബുദ്ധിലക്ഷണത്തെക്കുറിച്ചു പറയേണ്ടതുണ്ടോ? അത് ഒരു കനത്ത മൂടലാൽ ചിത്തസ്വഭാവത്തെ മറച്ചുവെച്ചിരിക്കുന്നു.

83. അസ്തിനാസ്ത്യസ്തിനാസ്തീതി
നാസ്തി നാസ്തീതി വാ പുനഃ
ചലസ്ഥിരോ ഭയാ ഭാവൈ
രാവൃണോത്യേഷ ബാലിശഃ

അസ്തി, നാസ്തി( ഉണ്ട്, ഇല്ല) എന്നും പിന്നെ നാസ്തി, നാസ്തി എന്നും, ചലം, സ്ഥിരം, ഉഭയം എന്നും ഭാവങ്ങളാൽ ബാലിശമായി ആത്മാവിനെ ആവരണം ചെയ്യുന്നു. പണ്ഡിതന്മാരാണ് ഇങ്ങനെ ബാലിശമായി തർക്കിക്കുന്നതെന്നോർക്കണം

84. കോട്യശ്ചതസ്ര ഏതാസ്തു
ഗ്രഹൈര്യാസാം സദാ വൃതഃ
ഭഗവാനാഭിരസ്പൃഷ്ടോ
യേ ന ദൃഷ്ടഃ സ സർവ്വദൃക്.

**ഈ നാലുവിധങ്ങളായ അഭിപ്രായങ്ങളാൽ ഗ്രസിക്കപ്പെട്ട് "ഭഗവാൻ" സദാ ആവൃതനായിരിക്കുന്നു. ഈ നാലിനാലും അസ്പർശമായിരിക്കുന്നതിനെ ദർശിക്കുന്നവനാണ് സർവ്വദൃക്. ഉണ്ട് എന്നൊരു കൂട്ടർ; ഇല്ല എന്ന് വൈനാശികർ; ഉണ്ട് എന്നും ഇല്ല എന്നും അർദ്ധവൈനാശികർ (സദസദ്); ഇല്ല, ഇല്ല എന്ന് അത്യന്തശൂന്യവാദികൾ. അസ്തിഭാവം ചലം; ഘടാദ്യനിത്യവിലക്ഷണത്വംകൊണ്ട്. നാസ്തിഭാവം സ്ഥിരം; സദാ വിശേഷത്വംകൊണ്ട്. ചലസ്ഥിരമായത് സദ സദ്; അഭാവം അത്യന്താഭാവംകൊണ്ട്. ഇപ്രകാരമുള്ള നാലുവിധ വികല്പനങ്ങളും ഇല്ലാതെയുള്ള പുരുഷൻ വേദാന്തോപനിഷദ്ജ്ഞാനികളായ മുനിമാരിൽ പ്രകാശിക്കുന്നു.**

സർവ്വദൃക്കും സർവ്വജ്ഞനുമായ അത്തരം മുനിയാണ് പരമാർത്ഥപണ്ഡിതൻ. വാദപ്രതിവാദംചെയ്യുന്ന പണ്ഡിതനല്ല; സത്യദ്രഷ്ടാവായ മുനിയാണ് സർവ്വജ്ഞനെന്ന് അർത്ഥശങ്കയ്ക്കിടയില്ലാതെ സമർത്ഥിക്കുന്നു.

85. പ്രാപ്യ സർവ്വജ്ഞതാം കൃത്സ്നാം
ബ്രാഹ്മണ്യം പരമദ്വയം
അനാപന്നാദിമധ്യാന്തം
കിമതഃ പരമീഹതേ.

സർവ്വജ്ഞത പ്രാപിച്ച ബ്രാഹ്മണ്യമാണ് പരമായ അദ്വയം. അതിന് ആദിയും മദ്ധ്യവും അന്തവുമില്ല. അതിനപ്പുറത്ത് ഏതൊന്നാണ് ആഗ്രഹിക്കാനുള്ളത്? ഇവിടെ "ബ്രാഹ്മണ്യ" പദം സൂചിപ്പിക്കുന്നത് ബ്രാഹ്മണജാതി എന്നർത്ഥത്തിലല്ല എന്ന് ഏതു കൊച്ചുകുട്ടിക്കും മനസ്സിലാകും.

86. വിപ്രാണാം വിനയോഹ്യേഷ
ശമഃ പ്രാകൃത ഉച്യതേ
ദമഃ പ്രകൃതിദാന്തത്വാ
ദേവം വിദ്വാൻ ശമം വ്രജേത്.

വിപ്രന്മാരുടെ വിനയത്തെത്തന്നെയാണ് പ്രാകൃതമായ ശമമെന്നും പ്രകൃതിദത്തമായ ദമമെന്നും പറയുന്നത്. ഇതറിഞ്ഞ വിദ്വാൻ ശമം പ്രാപിക്കുന്നു. ആത്മസ്വരൂപാവസ്ഥാനമായി വിപ്രന്മാരിൽ സ്വാഭാവികമായിട്ടുള്ള വിനീതത്വംതന്നെയാണ് ശമണന്മാർ പറയുന്ന ശമം. അതുതന്നെയാണ് സ്വഭാവജമായിട്ടുള്ള ദമവും. സ്വസ്വഭാവത്തിൽ ശാന്തസ്വരൂപമാണ് ബ്രഹ്മം. ബ്രാഹ്മണൻ സ്വഭാവേന ശാന്തനായിരിക്കും. ചതുഷ്കോടി രാഗദ്വേഷാദികൾ സംസാരകാരണങ്ങളായിരിക്കുന്നു. ഈ സംസാരകാരണങ്ങളൊന്നും ഗ്രസിക്കാത്ത ചിത്തത്തോടുകൂടിയ നിർന്നിമിത്തമായ ബ്രഹ്മമാണ് ബ്രാഹ്മണൻ. അല്ലാതെ അതൊരു ജാതിപ്പേരല്ല. വിഷയങ്ങളുടെ സ്പർശമില്ലായ്കയാണ് ബ്രഹ്മണന്റെ അസ്പർശയോഗം. അല്ലാതെ, ആരെയും തൊടാതെ നടക്കലല്ല; അങ്ങനെ ശങ്കരൻ പറഞ്ഞിട്ടുമില്ല.

87. സവസ്തുസോപലംഭം ച
ദ്വയം അലൗകിക മിഷ്യതേ
അവസ്തു സോപലംഭം ച
ശുദ്ധം ലൗകിക മിഷ്യതേ.

വസ്തുക്കളോടുകൂടി അനുഭവിക്കുന്നത് ദ്വൈതലൗകികമായ ജാഗ്രത്താണ്. വസ്തുക്കളില്ലാതെ അനുഭവിക്കുന്നത് ശുദ്ധലൗകികമായ സ്വപ്നമാണ്. ശാസ്ത്രാദി സർവ്വവ്യവഹാരങ്ങൾക്കും ആസ്പദമായിരിക്കുന്നതും, ഗ്രാഹ്യഗ്രാഹകലക്ഷണമുള്ളതുമാണ്. ജാഗ്രത്തിലെ ദ്വയലൗകികം. അവിടെ സവസ്തു എന്നു പറകയാൽ വസ്തുക്കളുടെ സംവൃതിയുണ്ട്. സ്വപ്നം അവസ്തുകമാകയാൽ സംവൃതിയില്ല.



ജാഗ്രത്ത് സ്ഥൂലലൗകികമാണ്. സ്വപ്നം സൂക്ഷ്മലൗകികമാണ്. അത് സർവ്വപ്രാണി സാധാരണവുമാണ്.

88. അവസ്ത്വാനുപലംഭം ച
ലോകോത്തരമിതിസ്മൃതം
ജ്ഞാനം ജ്ഞേയം ച വിജ്ഞേയം
സദാ ബുദ്ധൈഃ പ്രകീർത്തിതം.

വസ്തുവില്ല; അനുഭവവുമില്ല. ആ അവസ്ഥയാണ് ലോകോത്തരം അഥവാ ലോകാതീതം. ജ്ഞാനവും ജ്ഞേയവും വിജ്ഞേയവും സദാ ബുദ്ധന്മാരാൽ പ്രകീർത്തിക്കപ്പെടുന്നു. ഗ്രാഹ്യമോ ഗ്രഹണമോ ഇല്ലാത്തതാണ് ലോകാതീതം. ഗ്രാഹ്യഗ്രഹണവിഷയരഹിതമായ സർവ്വപ്രവൃത്തിബീജമാണ് സുഷുപ്തി. ദ്വയലൗകികം, ശുദ്ധലൗകികം, ലോകോത്തരം എന്നിങ്ങനെ ക്രമേണ ജ്ഞാനംകൊണ്ട് അറിയുന്നത് ജ്ഞാനം. ജ്ഞേയവസ്തു ഈ മൂന്നവസ്ഥകളിൽ പെടുന്നു. ദ്വയവും അജവുമായ ആത്മതത്ത്വമാണ് തുരീയം. അതാണ് വിജ്ഞേയം. ലൗകികം മുതൽ വിജ്ഞേയംവരെയുള്ള അവസ്ഥകളെ പരമാർത്ഥദർശികളും ബ്രഹ്മവിത്തുകളുമായ ബുദ്ധന്മാർ പ്രകീർത്തിക്കുന്നു.

89. ജ്ഞാനേ ച ത്രിവിധേജ്ഞേയേ
ക്രമേണ വിദിതേ സ്വയം
സർവ്വജ്ഞതാ ഹി സർവ്വത്ര
ഭവതീഹ മഹാധിയഃ

ജ്ഞാനത്തിലും മൂന്നുവിധമായ ജ്ഞേയത്തിലും ക്രമേണ സ്വയം അറിയുമ്പോൾ, മഹാധീമാനായ മനുഷ്യൻ സർവ്വത്ര സർവ്വജ്ഞത പ്രാപിക്കുന്നു. മഹാധീ എന്നാൽ ശങ്കരന്റെ അഭിപ്രായത്തിൽ മഹാബുദ്ധനാണ്. അവൻ സർവ്വലോകാതിശയ വസ്തുവിഷയബുദ്ധിത്വംകൊണ്ടാണ് സർവ്വശക്തനായിരിക്കുന്നത്.

90. ഹേയജ്ഞേയാപ്യപാക്യാനി
വിജ്ഞേയാന്യഗ്രയാണതഃ
തേഷാമന്യത്ര വിജ്ഞാനാ
ദുപലംഭസ്ത്രീഷുസ്മൃതഃ

ഹേയം (ഉപേക്ഷിക്കപ്പെടേണ്ടത്), ജ്ഞേയം (അറിയപ്പെടേണ്ടത്), ആപ്യം (പ്രാപിക്കേണ്ടത്) പാക്യം (പചിക്കപ്പെടുന്നത്) എന്നിവയെ ആദ്യം അറിയണം. അവയിൽ വിജ്ഞാനമൊഴിച്ച് മററു മൂന്നു ധർമ്മങ്ങളിലും ഉപലംഭം സ്മരിക്കപ്പെട്ടിരിക്കുന്നു.

ലൗകികാദികളായി മേല്പറഞ്ഞ ജാഗ്രദ്സ്വപ്നാദി ത്രിവിധം അവസ്ഥകളെ ആദ്യം ഗ്രഹിച്ച് അവ ഓരോന്നിനെയും രജ്ജുവിൽ ആരോപിച്ച സർപ്പമായിക്കരുതി ഉപേക്ഷിക്കണം. അവ ഹേയങ്ങളാണ്. ചതുഷ്കോടി വർജ്ജിതമായ പരമാർത്ഥതത്ത്വമാണ് ജ്ഞേയം. ബാഹ്യങ്ങളായ ഏഷണാത്രയങ്ങളെ (പുത്രൈഷണം, വിത്തൈഷണം, ലോകൈഷണം) ത്യജിച്ച ഭിക്ഷുക്കൾ പ്രാപിക്കേണ്ടത്

പാണ്ഡിത്യം, ബലം, മൌനം എന്ന സാധനകളാണ്. കഷായമെന്ന പേരോടുകൂടിയ രാഗദ്വേഷമോഹാദികളാണ് ദഹിപ്പിച്ചു (പചിച്ച്) കളയേണ്ടത്. ഈ നാലെണ്ണ ത്തെയും ആദ്യം ഭിക്ഷുക്കൾ ശരിയായി ഗ്രഹിക്കണം. പരമാർത്ഥ സത്യമായ ബ്രഹ്മം മാത്രമാണ് വിജ്ഞേയം. മറെറല്ലാം അവിദ്യാകല്പനാമാത്രങ്ങളാണ്.

91. പ്രകൃത്യാ കാശവത്ജ്ഞേയാ
സർവ്വേധർമ്മാ അനാദയാഃ
വിദ്യതേ ന ഹി നാനാത്വം
തേഷാം ക്വ ചന കിംചന.

ജ്ഞേയമായ സർവ്വധർമ്മവും പ്രകൃത്യാ ആകാശതുല്യവും അനാദിയു മാണ്. അതിൽ ഒരിടത്തും നാനാത്വമില്ല. സൂക്ഷ്മവും നിരഞ്ജനവും സർവ്വഗതവുമാണ് ആകാശം. ഈ ഗുണങ്ങളാലാണ് ആകാശത്തിന് ആത്മാവി നോട് സാദൃശ്യം പറയുന്നത്. നാനാ ജീവാത്മാക്കൾ എന്നു നാം കരുതുന്നു വെങ്കിലും അണുപോലും നാനാത്വം ജീവാത്മാക്കളിലില്ല എന്ന് ആകാശതുല്യ മെന്ന ഉപമയിലൂടെ കാണിക്കുന്നു. ഈ അറിവുപോലും സംവൃതിയാണ് എന്ന് അടുത്ത ശ്ലോകത്തിൽ കാണാം.

92. ആദിബുദ്ധാഃ പ്രകൃത്യൈവ
സർവ്വേ ധർമ്മാഃ സുനിശ്ചിതാഃ
യസ്യൈവം ഭവതി ക്ഷാന്തിഃ
സോത മൃതത്വായ കല്പതേ.

സർവ്വധർമ്മവും പ്രകൃത്യാ ആദിബുദ്ധന്മാരാണെന്നത് സുനിശ്ചിതമാണ്. ആർക്ക് ഈ ക്ഷാന്തി (തൃപ്തി) വരുന്നുവോ അവൻ അമൃതനാണ്. നാമെല്ലാം ആദിബുദ്ധന്മാരാണ്. സ്വഭാവേന നിത്യപ്രകാശസ്വരൂപികളാണ്. സവിതാവിനെ പ്പോലെ നിത്യബോധസ്വരൂപകന്മാരാണ്. സർവ്വധർമ്മങ്ങളും എന്നു പറയുന്നത് സർവ്വ ജീവാത്മാക്കളും എന്നർത്ഥത്തിലാണ്. ഇപ്രകാരം തന്നിലും മററാത്മാ ക്കളിലും ബോധനിശ്ചയനിരപേക്ഷതയോടെ സൂര്യതുല്യമായി, പ്രകാശമല്ലാതെ മറെറാന്നിനെ അപേക്ഷിക്കാതെ, സ്വാർത്ഥം പരാർത്ഥം എന്ന ഭേദംവിട്ട് നിത്യ തൃപ്തനായിത്തീരുമ്പോൾ മാത്രമാണ് അമൃതത്വം അഥവാ അമൃതഭാവം കൈവരു ന്നത്; മോക്ഷത്തിനു സമർത്ഥനായി ഭവിക്കുന്നത്. ആത്മാവിലേക്കു ശാന്തിയെ വരുത്തേണ്ട ആവശ്യം കൂടി ഇല്ലാതാവുന്നു. അതവിടെത്തന്നെ നിരന്തരമായി ഉണ്ട്.

**93. ആദിശാന്താ ഹ്യനുത്പന്നാഃ**
**പ്രകൃത്യൈവ സുനിർവൃതാഃ**
**സർവ്വേ ധർമ്മാ സമാഭിന്നാ**
**അജം സാമ്യം വിശാരദം.**

**സർവ്വധർമ്മവും പ്രകൃത്യാ ആദിശാന്തന്മാരും ഉത്പത്തി ഇല്ലാത്തവരും, നിർവൃതിയോടുകൂടിയവരും, സമന്മാരും, അഭിന്നവും, അജവും, വിശാരദവുമാണ്.**



ആദിശാന്തവും പ്രകൃത്യാ സുനിർവൃതവും അജയവും വിശാരദവുമാണ് ആത്മതത്ത്വം. സർവ്വാത്മാക്കളും പ്രകൃത്യാ അങ്ങനെയാണെന്നിരിക്കെ ശാന്തിക്കോ മോക്ഷത്തിനോ വേണ്ടി പ്രയത്നിക്കേണ്ട ആവശ്യംപോലും തനിക്കില്ല എന്ന് ഭിക്ഷു ഗ്രഹിക്കുന്നു. തൻെറ ശാന്തിയും നിർവൃതിയും മൗനവും ആകാശ തുല്യമായി തന്നിൽ ആദ്യമേ ഉണ്ട്, താൻ ആദിബുദ്ധനാണ്, ആദിശാന്തനാണ് എന്ന് ഉണരുന്നു. ഈ ഉണർച്ചയാണ് 'ബുദ്ധൻെറ' നിർവ്വാണമെന്ന് ബുദ്ധമതക്കാർ പ്രകീർത്തിക്കുന്ന അവസ്ഥ. അതായത് ബുദ്ധൻെറ നിർവ്വാണത്തിൽനിന്ന് വിഭിന്ന മല്ല നിർവൃതിയുടെതായ ബ്രഹ്മാനന്ദാവസ്ഥ. അത് അനുഭവിച്ചവരെല്ലാം താൻ 'ബുദ്ധ'ന്മാരാണെന്നു ഗ്രഹിക്കുന്നു.

94. വൈശാരദ്യം തു വൈനാസ്തി
ഭേദേ നവിചരതാം സദാ
ഭേദനിമ്നാഃ പൃഥഗ്വാദാ
സ്തസ്മാത്തേ കൃപണാഃ സ്മതാഃ

പൃഥഗ്വാദികൾ ഭേദത്തെ അനുഗമിച്ച് സദാ ഭേദത്തിൽ സഞ്ചരിക്കുന്നു. അതിനാൽ അവർക്ക് വൈശാരദ്യം ഇല്ലാതാവുകയും അവർ കൃപണന്മാരായി സ്മരിക്കപ്പെടുകയും ചെയ്യുന്നു. ഭേദഭാവനയോടുകൂടി സംസാരത്തെ അനുഗമി ക്കുന്നവരാണ് ദ്വൈതികൾ. നാനാത്വത്തിൽ വിശ്വസിക്കുന്ന പൃഥഗ്വാദികളാ ണവർ. അതുകൊണ്ട് അവർ വൈശാരദ്യം (വിശുദ്ധി) ഇല്ലാത്തവരായിത്തീരുന്നു. ദ്വൈതമാർഗ്ഗസഞ്ചാരികൾ അവിദ്യാകല്പിതമായ മാലിന്യങ്ങളാൽ മൂടിയിരി ക്കയാൽ അവർക്ക് വൈശാരദ്യം നഷ്ടപ്പെടുന്നു. അതിനാൽ കാർപ്പണ്യ ദോഷത്തെ അവർ സ്വയം വരിക്കുന്നു. ഭേദഭാവനകളോടുകൂടിയവർ, താൻ മററു ള്ളവരിൽനിന്ന് താഴെയാണെന്ന ഇൻഫീരിയോറിററി കോംപ്ലെക്സോ, മേലെയാ ണെന്ന സുപ്പീരിയോറിററി കോംപ്ലെക്സോ ഉണ്ടാക്കിവെച്ച് അസമത്വം സൃഷ്ടി ക്കുന്നു. ജാതിഭേദങ്ങളൊക്കെ ഇത്തരം ദ്വൈതികളുടെ സംഭാവനയാണ്. ക്ഷുദ്രരും അല്പജ്ഞരുമാണ് ഇത്തരം മനുഷ്യരെന്നും, സർവ്വദാ സമമായിരിക്കുന്ന അഭിന്നമായിരിക്കുന്ന പരമാർത്ഥതത്ത്വം അവരുടെ അവഗാഹത്തിൽ പ്രകാശി ക്കാത്തത് ഈ അൽപബുദ്ധി കാരണമാണെന്നും ശങ്കരാചാര്യർ പ്രസ്താവിക്കുന്നു. ദ്വൈതമാകുന്ന മൂടൽ നീങ്ങിയാലേ, താൻ ആദിബുദ്ധനും ആദിശാന്തനും നിത്യ നിർവൃതിയുമാണെന്ന ബോധം പ്രകാശിക്കു.

95. അജേ സാമ്യേ തു യേ കേചിദ്
ഭവിഷ്യന്തി സുനിശ്ചിതാഃ
തേഹി ലോകേ മഹാജ്ഞാനാ
സ്തച്ച ലോകോ ന ഗാഹതേ.

ആര് അജവും സാമ്യവുമായ തത്ത്വത്തിൽ സുനിശ്ചിതരായി ഭവിക്കുന്നു. അവർ ലോകത്തിൽ മഹാജ്ഞാനികളാണ്. അതിനെ ലോകം അറിയുന്നില്ല. നിരതിശയതത്ത്വവിഷയജ്ഞാനം മഹാജ്ഞാനികൾക്കേ ലഭിക്കു. സമാന്യബുദ്ധി മാത്രമുള്ളവർക്ക് അത് വിഷയീകരിക്കുന്നില്ല. സർവ്വഭൂതാത്മഭൂതരതനായ

ജ്ഞാനി സർവ്വഭൂതഹിതം മാത്രം ചെയ്യുന്നു എന്ന് ശങ്കരൻ പറയുന്നു. ഇത് പരജനസുഖായ, പരജനഹിതായ എന്നു ജീവിച്ച ബുദ്ധനെ നന്ദിക്കലാണ്, നിന്ദിക്കലല്ല. ആകാശത്തിൽ പക്ഷികളുടെ മാർഗ്ഗം നിർണ്ണയിക്കാനാവാത്തതുപോലെ, ദേവന്മാർപോലും മഹാജ്ഞാനിയുടെ മാർഗ്ഗം ഗ്രഹിക്കാനാവാതെ കുഴങ്ങുന്നു എന്ന് മഹാഭാരതം ശാന്തിപർവ്വം പറയുന്നു. ഇക്കാരണംകൊണ്ടാണ് ശങ്കരൻെറ മാർഗ്ഗം ഗ്രഹിക്കാത്ത അല്പജ്ഞന്മാർ അദ്ദേഹത്തെ ബുദ്ധമതദ്ധ്വംസകനെന്നും ജാതിവ്യവസ്ഥ ഉണ്ടാക്കിയവനെന്നും മററും അപവാദം പറയുന്നത്. പ്രകൃത്യാ നിർവൃതിശീലമായ ആ ആത്മാവിൻെറ "സൗന്ദര്യലഹരി"യിലെ നിർവൃതിയെ ശങ്കരൻ അനുഭവിച്ചിട്ടേ ഇല്ല എന്നു തെളിയിക്കാൻ ശ്രമിക്കുന്ന പണ്ഡിതലോകവും ആ ജ്ഞാനിയെ ശരിക്കു ഗ്രഹിച്ചിട്ടില്ല.

96. അജേഷ്വജമസംക്രാന്തം
ധർമ്മേഷ്ഠജ്ഞാനമിഷ്യതേ
യതോ ന ക്രമതേ ജ്ഞാന
മസംഗം തേന കീർത്തിതം

അജമായ ധർമ്മങ്ങളിൽ അജവും സംക്രാന്തി (സംക്രമണം) ഇല്ലാത്തതുമായ ജ്ഞാനം ഇരിക്കുന്നു. ഏതൊന്നിനാൽ ജ്ഞാനം സംക്രമിക്കുന്നില്ലയോ അതിനാൽ അസംഗമെന്നു കീർത്തിക്കപ്പെട്ടിരിക്കുന്നു. അജമായ ആത്മാവിൽ അജമായ ജ്ഞാനം അചലമായിരിക്കുന്നു. സൂര്യനിൽ പ്രകാശമെന്നപോലെ അതവിടെ സ്ഥിരമായുണ്ട്. സൂര്യൻ രാശിയിൽനിന്നു രാശിയിലേക്ക് സംക്രമിക്കുന്നതായി ജ്യോതിഷികൾ കരുതുന്നു. അതൊരാപേക്ഷികസത്യമാണ്. സൂര്യൻ സംക്രമിക്കുന്നേ ഇല്ല. അചലനാണ്. ഭൂമിയാണ് സംക്രമിക്കുന്നത്. സംക്രമിക്കാത്ത പ്രകാശരൂപമായ ജ്ഞാനം, സംക്രമിക്കാത്ത പ്രകാശരൂപമായ ആത്മാവിൽ വിളങ്ങുന്നു. അതിനാൽ ആത്മാവ് സംഗരഹിതനാണ്

97. അണുമാത്രേ ത പി വൈധർമ്മ്യേ
ജായമാനേ ത വിപശ്ചിതഃ
അസംഗതാ സദാ നാസ്തി
കിമുതാവരണച്യുതി.

അണുമാത്രം വൈധർമ്മ്യം ഉണ്ടായാൽപോലും അയാൾ അവിവേകിയാണ്. അവനിൽ സദാ അസംഗത്വം നിലനില്ക്കുകയില്ല. ആവരണനാശത്തെക്കുറിച്ച് പിന്നെ പറയാനുണ്ടോ? ദ്വൈതഭാവന അല്പംപോലും പാടില്ല എന്ന് ആചാര്യൻ ഉറപ്പിച്ചു പറയുന്നു. ആണവമലംകൊണ്ടുള്ള ആവരണത്തെ അംഗീകരിക്കുന്ന താന്ത്രിക ഗ്രന്ഥങ്ങൾ ആവരണമെന്ന രണ്ടാമതൊന്നിനെ അംഗീകരിക്കുകയാൽ വൈധർമ്മ്യം ഉണ്ടാവുന്നു. അതുപോലും പാടില്ല എന്ന് ശങ്കരമതം.

98. അലബ്ധാവരണാഃസർവ്വേ
ധർമ്മാഃപ്രകൃതി നിർമ്മലാ
ആദൗ ബുദ്ധ സ്തഥാമുക്താ
ബുദ്ധ്യന്ത ഇതി നായകഃ



സർവ്വധർമ്മങ്ങളും പ്രകൃത്യാ നിർമ്മലമാണ്; ആവരണരഹിതമാണ്; ആദിയിൽ ബുദ്ധനും മുക്തനുമാണ്. അതിനാൽ നായകന്മാരാണ് എന്നു ബോധിക്കുന്നു. നിത്യശുദ്ധബുദ്ധമുക്തസ്വഭാവംകൊണ്ട് ജീവാത്മാക്കൾ നായകന്മാരാണ്; സ്വാമിമാരാണ്; ബോധശക്തിയുള്ളവരാണ്. സൂര്യൻ പ്രകാശിക്കുന്നു എന്നോ ശൈലം നില്ക്കുന്നു എന്നോ പ്രത്യേകം എടുത്തു പറയേണ്ടതില്ല. അത് അവയുടെ സ്വഭാവമാണ്. അതുപോലെയാണ് ആത്മാവിൻെറ സ്ഥിതി. അത് നിത്യശുദ്ധനായ നിത്യബുദ്ധനും നിത്യമുക്തനുമാണ് എന്ന് എടുത്തുപറയേണ്ടതില്ല. പറഞ്ഞാലും പറഞ്ഞില്ലെങ്കിലും അതങ്ങനെയാണ്.

99. ക്രമതേ നഹിബുദ്ധസ്യ
ജ്ഞാനം ധർമ്മേഷുതായിനഃ
സർവ്വേ ധർമ്മാ സ്തഥാജ്ഞാനം
നൈതദ്ബുദ്ധേന ഭാഷിതം

ബുദ്ധൻെറ ജ്ഞാനം സർവ്വധർമ്മത്തിലും വ്യാപിച്ചിരിക്കുന്നു. അത് എങ്ങോട്ടും സംക്രമിക്കുന്നില്ല, അത് സർവ്വധർമ്മത്തിലുമുണ്ട് എന്ന് ബുദ്ധനാൽ പറയപ്പെട്ടിട്ടില്ല.

സൂര്യപ്രഭ ആകാശത്തിൽ നിരന്തരമായി വ്യാപിച്ചിരിക്കുന്നതുപോലെ സർവ്വധർമ്മത്തിലും ബുദ്ധൻെറ ജ്ഞാനം (ബ്രഹ്മജ്ഞാനം) വ്യാപിച്ച് പ്രകാശിക്കുന്നുണ്ട്. പ്രജ്ഞാവത്തും പൂജനീയവുമായ അതിന് സംഭ്രമണമില്ല. ആകാശം അചലവും അവിക്രിയവും നിരവയവവും നിത്യവും അദ്വിതീയവും അസംഗവും അദൃശ്യവും അഗ്രാഹ്യവും അശനം മുതലായവയ്ക്ക് അതീതവുമായ ബ്രഹ്മാത്മതത്ത്വമാണ്. ഇപ്രകാരം ജ്ഞാനജ്ഞാതൃജ്ഞേയ ഭേദരഹിതമായ അദ്വയ പരമാർത്ഥതത്ത്വം സർവ്വജീവാത്മാക്കളിലുമുണ്ട് എന്ന് ഗൗതമബുദ്ധനാൽ പറയപ്പെട്ടിട്ടില്ല. ഈ ശ്ലോകത്തിലെ ആദ്യത്തെ വരിയിലെ ബുദ്ധപദം സാമാന്യാർത്ഥത്തിലും അവസാനവരിയിലേക്ക് വിശേഷാർത്ഥത്തിലും ഉപയോഗിച്ചിരിക്കുന്നു. ശാസ്ത്രസമാപ്തിയിൽ പരമാർത്ഥതത്ത്വസ്തുതിക്കായി നമസ്കാരം പറയുമ്പോൾ അതിനെ ബുദ്ധപദമായിത്തന്നെ വിവക്ഷിക്കുന്നു.

100. ദുർദ്ദശമതി ഗംഭീരം
അജം സാമ്യം വിശാരദം.
ബുദ്ധ്വാപദ മനാനാത്വം
നമസ്കർമ്മോ യഥാ ബലം.

ദർശിക്കാൻ പ്രയാസവും അതിഗംഭീരവും സാമ്യവും അജവും വിശാരദവും അനാനാത്വവുമായ പദത്തെ ബോധിച്ചിട്ട് യഥാബലം നമസ്കരിക്കുന്നു. ദുർവിജ്ഞേയവും ദുഷ്പ്രവേശവുമായ മഹാസമുദ്രംപോലെയാണ് അകൃതപ്രജ്ഞരായ മനുഷ്യർക്ക് ബ്രഹ്മം അവ്യവഹാര്യമായ അതിനെ വ്യവഹാരഗോചരമാക്കാൾ മനീഷികൾ അവരവരുടെ ബുദ്ധിബലത്തിനനുസരിച്ച് ശ്രമിക്കുന്നു. എന്നാൽ ആരാലും അത് പൂർണ്ണമായി വ്യവഹരിക്കാൻ സാദ്ധ്യമല്ല എന്ന് ആചാര്യനറിയാം.

## മംഗളശ്ലോകം

1. അജമപിജനിയോഗം പ്രാപദൈശ്വര്യയോഗാ
   ദഗതി ച ഗതിമത്താം പ്രാപദേകംഹ്യനേകം
   വിവിധവിഷയധർമ്മ ഗ്രാഹി മുഗ്ദ്ധേക്ഷണാനാം
   പ്രണതഭയ വിഹന്തൃ ബ്രഹ്മയത്തന്നതോസ്മി.

അജമെങ്കിലും ജനനയോഗമുള്ളതായി, ഐശ്വര്യയോഗത്താൽ അഗതിയെങ്കിലും ഗതിയുള്ളതായി, ഏകമെങ്കിലും അനേകമായി, വിവിധ വിഷയധർമ്മങ്ങളെ ഗ്രഹിക്കുന്നവരായ മുഗ്ദ്ധേക്ഷണന്മാരുടെ ദൃഷ്ടിയിൽ തോന്നുന്നതും ആശ്രിതരുടെ ഭയം പോക്കുന്നതുമായ ബ്രഹ്മത്തിനു നമസ്കാരം.

2. പ്രജ്ഞാ വൈശാഖ വേധക്ഷുഭിതജലനിധേർ
   വ്വേദനാമ്നോതന്തരസ്ഥം
   ഭൂതാനാലോക്യമഗ്നാന്യവിരത ജനന
   ഗ്രാഹഘോരേ സമുദ്രേ
   കാരുണ്യാദുദ്ധധാരാമൃതമിദമേമരൈർ
   ദുർല്ലഭം ഭൂതഹേതോ
   സ്വസ്തം പൂജാദിപൂജ്യം പരമഗുരുമമും
   പാദപാതൈർന്നതോതസ്മി.

പ്രജ്ഞയാകുന്ന വൈശാഖം (കടക്കോൽ)കൊണ്ടു മഥിച്ച് ഘോരവും ക്ഷുഭിതവുമായ സമുദ്രത്തിലെ വേദമെന്നപേരുള്ള അമൃതം, അതിൽ മഗ്നമായ ഭൂതങ്ങളിലുള്ള കാരുണ്യത്താൽ അവർക്കായി കടഞ്ഞെടുത്ത പൂജാദിപൂജ്യനായ പരമഗുരുവിൻെറ പാദങ്ങളിൽ നമസ്കരിക്കുന്നു.

3. യത് പ്രജ്ഞാ ലോകഭാസാപ്രതിഹതിമഗമത്
   സ്വാന്ത മോഹാന്ധകാരോ
   മജ്ജോന്മജ്ജച്ചലോരേഹ്യസകൃദുപജനോ
   ദന്വതിത്രാസനേമേ
   യത്പാദാവാശ്രിതാനാം ശ്രുതിശമവിനയ
   പ്രാപ്തിരഗ്ര്യാഹ്യമോഘാ
   തത്പാദൗ പാവനീയൗ ഭവഭയവിനുദൗ
   സർവ്വഭാവൈർന്നമസ്യ.

ഘോരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങുന്ന മനസ്സിലെ മോഹാന്ധകാരം ആരുടെ പ്രാജ്ഞാലോകത്താൽ നശിച്ചുവോ, ആരുടെ പാദാശ്രിതർക്ക് ശ്രുതി, ശമം, വിനയം എന്നിവ പ്രാപിക്കയാൽ പാപം നശിക്കുന്നുവോ ആ ദേവൻെറ ഭവ ഭയ നാശകങ്ങളായ പാവനപാദങ്ങളെ സർവ്വഭാവങ്ങളാലും നമസ്കരിക്കുന്നു.

*ഓ...തത് സത്*

References


1. Fundementals of the Philosophy of Tanthras Manoranjan Bam. Meera Puttishan - Culcutta 1986
2. Wittgenstein - from Mysticism to ordinary language. A study of Viennese Positivism and the thought of landing Wittgenstein - Russelle Neile. State unsure correct of Newyork Pren. 1987.
3. Hegel and Modern Philosophy Ed David Lamb. Croomhelm Ltd. 1987.
4. Ideas and Opinion of Albert Einstein
5. Infinity and the mind - Rudy Rucker
6. Pranava vada - Bhagavan Das
7. A brief history of time- Stephen W Hawking
8. Upanishads in Sankara's own words V. Panoli
9. Upanishad Deepthi - K. Bhaskaran Nair
10. Mandukya Upanishad - Swami Gabhirananda. Advaitashrama. Calcutta
11. Madukya Upanishad മൃഡാനന്ദസ്വാമി ശ്രീരാമകൃഷ്ണാശ്രമം. തൃശൂർ
12. ഭഗവദ്ഗീത (Various authors)
13. ബ്രഹ്മസൂത്രശങ്കരഭാഷ്യം
14. Other Upanishads, പാതഞ്ജലയോഗസൂത്രം, etc.


469
225
244

433
225
108

"തസ്യഹൈതസ്യസാമ്നോയഃ സുവർണ്ണം വേദഃ
ഭവതി ഹാസ്യ സുവർണ്ണം, തസ്യവൈസ്വര ഏവ സുവർണ്ണം;
ഭവതിഹാസ്യ സുവർണ്ണം, യ ഏവം ഏതത് സാമ്നഃ
സുവർണ്ണം വേദഃ

[സാമം സുവർണ്ണമാണെന്നറിയുന്നവർ സുവർണ്ണമായിത്തീരുന്നു. അവരുടെ സ്വരം സുവർണ്ണമാകുന്നു; സാമം സുവർണ്ണമായി അനുഭവപ്പെടുന്നു; സുവർണ്ണം ( സ്വരം, സാമം, സ്വർണ്ണം) ലഭിക്കയും ചെയ്യുന്നു].

## ആമുഖം

ഋഗ്വേദസംഹിതയിലെ ഐതരേയം, കൃഷ്ണയജുർവ്വേദത്തിലെ തൈത്തിരീയം, കഠം, ശ്വേതശ്വേതരം, നാരായണം, അഥർവ്വവേദത്തിലെ മുണ്ഡകം, മാണ്ഡൂക്യം, പ്രശ്നം എന്നിങ്ങനെ എട്ട് ഉപനിഷത്തുകളുടെ സ്വാദ്ധ്യായപഠനത്തിനുശേഷം സാമവേദപ്രോക്തമായ കേനോപനിഷത്തിൻെറ സ്വാദ്ധ്യായം ആരംഭിക്കുകയാണ്.

ഇതുവരെയുള്ള സ്വാദ്ധ്യായപഠനങ്ങളിൽനിന്ന് എൻെറ സ്വാദ്ധ്യായം വേദനേത്രമായ ജ്യോതിഷത്തിൻെറ കണ്ണിൽക്കൂടിയാണെന്നും ഇക്കാര്യത്തിൽ മററ് ഉപനിഷത്പഠനങ്ങളിൽനിന്നും തികച്ചും വ്യത്യസ്തമായ സമീപനമാണ് എൻേറതെന്നും വ്യക്തമാകും. സമീപനത്തിലേ വ്യത്യാസമുള്ളു. ലക്ഷ്യത്തിലില്ല. തൈത്തിരീയോപനിഷത്തിൻെറ ഭാഷ്യത്തിൽ ശങ്കരൻ "അതിനെ ലക്ഷണം കാണിച്ചു തരാനാവും, പക്ഷേ പറയാനാവില്ല" (ത ലക്ഷ്യതേ, ന തുച്യതേ) എന്നു പറയുന്നു. വിററ്ഗൻസ്ററീൻ " What can be shown cannot be said" എന്നു പറഞ്ഞിട്ടുണ്ട്. ഏതെല്ലാം വ്യത്യസ്തസമീപനങ്ങൾ സ്വീകരിച്ച് ബ്രഹ്മത്തെ ലക്ഷ്യമാക്കിയാലും അതിനെ മുഴുവനായി പറഞ്ഞു ഫലിപ്പിക്കുക സാദ്ധ്യമല്ല. "What we cannot speak about we must pass over in silence" എന്ന് വിററ്ഗൻസ്ററീൻ. മൗനത്തിൻെറ ആനന്ദനിർവ്വാണ ഭൂമികകളിൽ തപസ്സുകൊണ്ട് വീർത്ത ചിദ്ബീജത്തിൽനിന്ന് നാമറിയാതെ ഒഴുകിവരുന്ന വാക്കുകൾ ചിത്തത്തിൽ നടന്ന 'സ്ഫോട'ത്തെ ഒന്ന് ധ്വനിപ്പിക്കുക മാത്രം ചെയ്യുന്നു. ഞാൻ കുറിച്ചിടുന്ന വാക്കുകൾ ഈ ധ്വനി മാത്രമാണ്.

ഭാഷാപരിച്ഛേദത്തിൽ ശബ്ദത്തിന് ധ്വനി, വർണ്ണം എന്ന് രണ്ട് ഉൾപ്പിരിവുകൾ പറയുന്നു. രണ്ടു വസ്തുക്കൾ തമ്മിൽ കൂട്ടിമുട്ടുകയോ ഉരയുകയോ അടുത്തുവരികയോ ചെയ്യുമ്പോൾ ഉണ്ടാവുന്ന ശബ്ദം 'അഭിഘാത'മാണ്. രണ്ടില്ല ഒന്നേയുള്ളു എന്ന അവസ്ഥയിൽ ആ 'ഒന്ന്' സ്പന്ദിക്കുമ്പോൾ ഉണ്ടാവുന്ന ശബ്ദം 'അനാഹത' ശബ്ദമാണ്. ശാരീരകഭാഷ്യത്തിൽ ശങ്കരാചാര്യർ പറയുന്നു (1-3-28): കാ പുനരയം ധ്വനിർന്നാമ യോ ദൂരാത് ആകർണ്ണയതോ വർണ്ണവിവേകം അപ്രതിപദ്യമാനസ്യ കർണ്ണപഥം അവതരതി, പ്രത്യാസീദ തശ്ചമന്ദത്വ പടുത്വാദിഭേദം വർണ്ണേഷ്വാ സഞ്ജയതി, തന്നിവൻ ധനാശ്ചോദാത്താദയോ വിദശഷാന വർണ്ണസ്വരൂപനിബന്ധനാ. വർണ്ണാനാം പ്രത്യുച്ചാരണാം പ്രത്യഭിജ്ഞായമാനത്വാത്.

ചലിക്കുന്ന ഒരു വസ്തുവിൽനിന്നു വരുന്ന തരംഗങ്ങൾ ആ വസ്തു ദൂരേക്കു ചലിക്കുമ്പോൾ മന്ദ്രസ്ഥായിയിലും അടുത്തേക്കു ചലിക്കുമ്പോൾ ഉച്ചസ്ഥായി

യിലും അനുഭവപ്പെടുന്ന പ്രതിഭാസത്തെക്കുറിച്ചാണ് ശങ്കരൻ പറയുന്നത്. 1842-ൽ ക്രിസ്റ്റ്യൻ ജോഹാൻ ഡോപ്ലർ വർണ്ണിച്ച ഡോപ്ലർ ഇഫക്ട് ആണ് ഇതെന്നു പറയേണ്ടതല്ലൊ. ഈ പ്രതിഭാസം ശബ്ദത്തിനുമാത്രമല്ല പ്രകാശരശ്മിയിലെ വർണ്ണങ്ങൾക്കും ബാധകമാണ്. പ്രകാശം ഒരേസമയം ധ്വനിയും വർണ്ണവും അടങ്ങിയതാണെന്ന് ഭാരതീയർ വളരെ മുമ്പേ അറിഞ്ഞിട്ടുള്ളതാണ്. 1843-ൽ ദൂരെയുള്ള ഗാലക്സികളിൽനിന്നുള്ള പ്രകാശരശ്മികളുടെ ചുവപ്പും നീലയും ഷിഫ്ററുകൾ (Doppler Shift) ഡോപ്ലർ കണ്ടെത്തി. 1929-ൽ ഇതിനെ ആധാരമാക്കിയാണ് ഹുബിൾ വികസിക്കുന്ന പ്രപഞ്ചത്തെ തെളിയിച്ചത്. ഐൻസ്റ്റൈന്റെ പ്രപഞ്ചത്തിൽ പ്രകാശരശ്മിയുടെയും ദേശകാലങ്ങളുടെയും വളവിനു കാരണം അതിന്റെ സ്വഭാവമാണ്. ചലനമില്ലാത്ത ജഡവസ്തുക്കളുള്ള ഒരു പ്രപഞ്ചമാണത്. വില്ലെം ഡീസിററുടെ പ്രപഞ്ചം ജഡവസ്തുവില്ലാത്ത ചലനപ്രപഞ്ചമാണ്. അത്തരമൊരു ചലനപ്രപഞ്ചത്തിലേ വികാസം സാദ്ധ്യമാകൂ. 1922-ൽ സോവിയററ് കോസ്മോളജിസ്ററ് അലക്സാണ്ടർ ഫ്രീഡ്മാൻ ഐൻസ്റ്റൈന്റെ സാമാന്യ ആപേക്ഷികതാസിദ്ധാന്തത്തിനും ഹുബിളിന്റെ റെഡ് ഷിഫ്ററിനും വൈരുദ്ധ്യം വരാത്തവിധം ആദ്യത്തെ വികാസപ്രപഞ്ചത്തിന്റെ യഥാർത്ഥ മോഡൽ നിർമ്മിച്ചു. ആധുനിക കോസ്മോളജിയുടെ സ്ഫോടസിദ്ധാന്തം (Big Bang) ഇതിനെ ആധാരമാക്കിയിട്ടാണ് ഉരുത്തിരിഞ്ഞത്. 1927-ൽ ബൽജിയത്തിൽ ജോർജ് എഡ്വേഡ് ലെമാത്രെ പ്രപഞ്ചത്തിന്റെ ആദി ഏററവും സൂക്ഷ്മമായ ഒരു ഘനാവസ്ഥയിൽനിന്നാണെന്നു പറഞ്ഞു. ആ അവസ്ഥയെ 'Cosmic egg' അഥവാ പ്രൈമിവൽ ആററം എന്നദ്ദേഹം വിളിച്ചു. ഈ ഹിരണ്യഗർഭമായ 'ബിന്ദു'വിന്റെ മഹാസ്ഫോടത്തെ താന്ത്രിക, വേദാന്തഗ്രന്ഥങ്ങൾ വളരെ മുമ്പേ കണ്ടെത്തിയിട്ടുണ്ട്.

ജനറൽ തിയറി ഓഫ് റിലേററിവിററിയും ക്വാണ്ടം മെക്കാനിക്സിലെ അനിയതതത്ത്വവും ദേശകാലങ്ങളെ സാന്തമായും സീമയറ്റതായും കാണുന്നു. ഫ്രീഡ്മാന്റെ മോഡൽ യൂണിവേഴ്സുകൾ മൂന്നു വിധമാകാം. ഒന്നാമത്തേത് വികസി ക്കയും സങ്കോചിക്കയും ചെയ്യും (സങ്കോചവികാസരൂപിണി പ്രകൃതി എന്ന് താന്ത്രിക മതം). ദേശം ഒരു പ്രതലംപോലെ വളഞ്ഞിരിക്കുന്നു. രണ്ടാമത്തേത് നിരന്തരം വികസിക്കുന്ന മോഡലാണ്. അത് അനന്തമാണ്. മൂന്നാമത്തേത് ഒരു പ്രത്യേക അളവിൽമാത്രം വികസിക്കുന്ന പരന്ന അനന്തമായ പ്രപഞ്ചം. അനന്തമായ ഒരു പ്രപഞ്ചത്തിൽ ഓരോ ബിന്ദുവും കേന്ദ്രമാണ്.ഞാനും നിങ്ങളും ഭൂമിയും സൂര്യനും ചന്ദ്രനും ഗ്രഹനക്ഷത്രങ്ങളുമൊക്കെ പ്രപഞ്ചകേന്ദ്രമാണ്. അനന്തവും നിരയനവുമായ ഒരു പ്രപഞ്ചത്തിൽ പ്രകാശം മാത്രമേ ഉള്ളൂ. ഇടയിൽ വസ്തുക്കൾ ഘനീഭവിക്കുമ്പോൾ മാത്രമാണ് പ്രകാശത്തെ വസ്തുക്കൾ വലിച്ചെടുക്കുന്നതിനാൽ പ്രകാശം കുറഞ്ഞ് തമസ്സുണ്ടാകുന്നത്. അപ്പോൾ മാത്രമാണ് ഈ വസ്തുക്കൾ എന്ന്, എപ്പോൾ ഉണ്ടായി, അതിനു കാരണമെന്ത് എന്ന ചോദ്യങ്ങൾ ഉത്ഭവിക്കുന്നത്. പ്രപഞ്ചത്തിന്റെ ആദിയെക്കുറിച്ച ചോദ്യം മതത്തിന്റെയും മെററാഫിസിക്സിന്റെയും കൈയിൽനിന്ന് ശാസ്ത്രത്തിന്റെ കൈയിലേക്കെത്തിയത് 'ബിഗ് ബാങ്' തിയറിയോടുകൂടി മാത്രമാണ്. ഭാരതത്തിൽ ഇതല്ല അവസ്ഥ. ജ്യോതിശ്ശാസ്ത്രം വേദനേത്രമാകയാൽ പ്രപഞ്ചത്തിന്റെ ആദിയെക്കുറിച്ച ചോദ്യം



ആദ്യത്തെ ദ്രഷ്ടാവായ ഋഷിമുതൽ ശാസ്ത്രത്തിന്റെ കൈയിലാണ്. മറെറാരു വിധത്തിൽ പറഞ്ഞാൽ, ഭാരതത്തിൽ മതവും ശാസ്ത്രവും മെററാഫിസിക്സും വെവ്വേറെയല്ല. കാലവും ദേശവും പ്രകാശകോണങ്ങളും സംഭവചക്രവാളവും ശിവന്റെ ഉടുക്കിന്റെ മാതൃകയിൽ വരയ്ക്കാം.




കഴിഞ്ഞുപോയ പ്രകാശകോണത്തിൽ നടന്നതാണു ചരിത്രം. ചരിത്രം അറിയാമെങ്കിൽ വരാനിരിക്കുന്ന പ്രകാശകോണത്തിൽ സംഭവിക്കുന്ന ഭാവിയെയും പ്രവചിക്കാം എന്നതുകൊണ്ടാണ് ജ്യോതിഷം ഒരു പ്രവചനശാസ്ത്രമായിരിക്കുന്നത്. പ്രകാശകോണത്തെ ആധാരമാക്കിയാണ് പ്രവചനമെങ്കിൽ ജനിച്ച മുഹൂർത്തവും ജനനസ്ഥലവും ആധാനമുഹൂർത്തവും ആധാനസ്ഥലവും പോലെതന്നെ ജീവിക്കുന്ന സ്ഥലവും ഭാവിയെ നിർണ്ണയിക്കുന്നുണ്ടാവണം. അതിനാൽ ഇരട്ടക്കുട്ടികളുടെ ഭാവി വ്യത്യസ്തമായിത്തീരുന്നു. ഇത് ജ്യോതിഷത്തിനു നേരെയുള്ള ഒരു കടന്നാക്രമണമാകയാലാണ് ഇത്രയും കുറിച്ചത്. സ്ററീഫൻ ഹോക്കിങ് പറയുന്നു, ഇരട്ടക്കുട്ടികളിൽ ഒരാളെ മലമുകളിലും ഒരാളെ സമുദ്രനിരപ്പിലും താമസിപ്പിക്കുക. ഒരാൾ വേഗം വൃദ്ധനാവും. മറെറാരാൾ യുവാവായിത്തന്നെ ഇരിക്കും (ഒരേ കാലയളവിൽ). പ്രകാശകോണുകൾ (പ്രകാശരശ്മികൾ) സ്പർശിക്കുന്ന കാലത്തിൽ മാററം വരികയാൽ ഒരാളുടെ 'ദശ'കൾ വേഗം കഴിഞ്ഞുപോകും. മറേ ആളുടേത് പെട്ടെന്ന് കഴിയുകയുമില്ല. ഒരു സ്പേസ്ഷിപ്പിൽ സഞ്ചരിക്കുന്ന ആൾക്ക് യൗവനം നഷ്ടപ്പെടുന്നില്ല. അതുപോലെയാണ് ഇരട്ടക്കുട്ടികളുടെ ഈ അവസ്ഥ. Twin's paradox എന്ന് ഹോക്കിങ് ഇതിനെ വിളിക്കുന്നു. ഓരോ മനുഷ്യനും അവനവന്റേതായി വ്യക്തിപരമായ കാലയളവുകളുണ്ടെന്നും അത് അയാൾ എവിടെയിരിക്കുന്നു, എപ്രകാരം ചരിക്കുന്നു എന്നതിനെ ആസ്പദമാക്കിയാണെന്നും ഹോക്കിങ് തുടർന്നു പറയുന്നു. (Page 35, 36-Origin of Time). ഈ നിയമങ്ങളാണ് ജ്യോതിഷിയും പിൻതുടരുന്നതെന്ന് പറയേണ്ടതില്ലല്ലോ.

ബുധന്റെ ചാരനിയമത്തിൽനിന്നാണ് ഐൻസ്റ്റൈൻ തന്റെ സാമാന്യ ആപേക്ഷികതാസിദ്ധാന്തത്തിന് ആദ്യത്തെ തെളിവു സമ്പാദിച്ചത്. സൂര്യനെയും ബുധനെയും രണ്ടു വസ്തുക്കളായി,രണ്ടു കണങ്ങളായി സങ്കല്പിക്കുക. ഈ രണ്ടു കണങ്ങൾ പരസ്പരം വളരെ അടുത്തായി താന്താങ്ങളുടെ ഭ്രമണപഥ

ങ്ങളിൽ കറങ്ങുന്ന രണ്ടു ബിന്ദുക്കളാണ്. സൂര്യരശ്മി ബുധനിൽ പതിക്കുന്നു. സൂര്യരശ്മിയിലെ ഒരു ക്വാണ്ടം ബുധന്റെ പ്രതലം വലിച്ചെടുത്ത് ബാക്കിയെ വികിരണം ചെയ്യുന്നു. വലിച്ചെടുത്ത ക്വാണ്ടത്താൽ ബുധൻ പ്രകാശിക്കുന്നു. ബുധനിൽനിന്നു പ്രതിഫലിച്ച രശ്മിയെ സൂര്യപ്രതലം വളയ്ക്കുകയാൽ ഭൂമിയിൽ നിൽക്കുന്ന നിരീക്ഷകന് ബുധസ്ഥാനം മാറി കാണപ്പെടുന്നു. രശ്മിയുടെ സഞ്ചാരപഥത്തിലുള്ള വളവുമാത്രമല്ല ഇവിടെ അതിന്റെ സ്വഭാവംകൂടി ഐൻസ്റ്റൈൻ-ബോസ് പഠനങ്ങൾ തെളിയിച്ചു. ക്വാണ്ടം തിയറിക്കും ഐൻസ്റ്റൈന്റെ മണ്ഡലസിദ്ധാന്തത്തിനും (Field Theory) ഇന്ത്യൻ ശാസ്ത്രജ്ഞനായ ബോസ് നല്കിയ സംഭാവനയെ ബഹുമാനിച്ച് "ബോസോൺ" എന്ന നാമം പ്രകാശകണങ്ങൾക്ക് നല്കിയിരിക്കുന്നു.

പ്രപഞ്ചത്തിലെ സർവ്വവസ്തുക്കളെയും ബോസോണുകൾ, ഫെർമിയോണുകൾ എന്ന് രണ്ടായി തിരിക്കാം. ഒരു യൂണിറ്റ് സ്പിന്നുള്ള ഫോട്ടോണുകളാണ് ബോസോണുകൾ. പ്രോട്ടോൺ, ന്യൂട്രോൺ, ഇലക്ട്രോൺ ഇവയൊക്കെ ഫെർമിയോണുകളാണ്. ഓരോ ഫെർമിയോണിനും ഒരു ആന്റിഫെർമിയോൺ ഉണ്ട്. ജഡവസ്തുക്കൾക്കൊക്കെ ഇപ്രകാരം ഉണ്ടാവണമെന്നതിനാൽ പ്രപഞ്ചത്തിനു പ്രതിപ്രപഞ്ചത്തെ ശാസ്ത്രജ്ഞന്മാർ ഇപ്പോൾ വിഭാവനം ചെയ്യുന്നു. ശക്തിയെ വഹിക്കുന്ന വാഹകന്മാരാണ് ബോസോണുകൾ. ഒരു ഫെർമിയോൺ ബോസോണായി മാറാം. ബോസോൺ വീണ്ടും ഫെർമിയോണുമാകാം. പക്ഷേ, രണ്ടാമത്തെ ഫെർമിയോണിന്റെ സ്ഥാനം ആദ്യത്തെ ഫെർമിയോണിന്റേതായിരിക്കില്ല. അഥവാ കാലത്തിലും ദേശത്തിലും അതിന് പരിസ്പന്ദം സംഭവിച്ചിട്ടുണ്ടാകും. "എനിക്കെന്തു സംഭവിക്കും, ഞാൻ മരിച്ചാൽ എവിടെപ്പോകും" മുതലായ സാന്തമായ പ്രശ്നങ്ങൾക്ക് കാലത്തിലും ദേശത്തിലും പരിസ്പന്ദമുള്ള പുനർജന്മസിദ്ധാന്തത്തിന്റെ അനന്തമായ ഉത്തരമാണ് ക്വാണ്ടം ഇലക്ട്രോ ഡൈനാമിക്സ് നമുക്കു തരുന്നത്.

പ്രകാശരശ്മി ഒരേസമയം കണവും തരംഗവുമാണ്. കണസിദ്ധാന്തം കണാദന്റേതാണ്. ഇതിനു സമാനമായ ഒന്ന് 1900-ൽ മാക്സ് പ്ലാങ്കും 1905-ൽ ഐൻസ്റ്റൈനും മുമ്പോട്ടുവച്ചു. ക്വാണ്ടം സിദ്ധാന്തം. ഫിസിസിസ്റ്റുകൾ ക്രിയയെ ഊർജ്ജം × കാലം എന്ന് കണക്കാക്കുന്നു. പ്ലാങ്കിന്റെ സ്ഥിരസംഖ്യ (Constant) ക്രിയയുടെ യൂണിറ്റിൽ അളക്കണം.

E = h√

E = ഊർജ്ജം.

√ (ഗ്രീക്ക് ന്യൂ) = റേഡിയോപ്രസരത്തിന്റെ ഫ്രീക്വൻസി

h = പ്ലാങ്കിന്റെ കോൺസ്റ്റന്റ് = 6.626 x 10 -34 JHz

**ക്വാണ്ടം എന്ന വാക്ക് ലാററിൻ പദമാണ്. അതിന്റെ അർത്ഥം 'എത്ര' (How much)**

**ക്വാണ്ടം എന്ന പദം ഒരു പ്രശ്നമാണ് എന്നർത്ഥം. സംസ്കൃതത്തിൽ ഇതിനു സമാനമായ പദം "കതമ" എന്നാണ്. ലാററിനിലും ഉച്ചാരണം 'ക്വാൻതമ്' എന്നുതന്നെ. പ്രശ്നോപനിഷത്തിൽ പഞ്ചമപ്രശ്നത്തിൽ ഈ വാക്കു കാണാം.**



2 മുതൽ 5 വരെയുള്ള പ്രശ്നങ്ങളിൽ ക്രമത്തിൽ ക (ആര് -who), കത (എവിടെ നിന്ന്- from where) കതരം (who-ആര്), കതമം ( how much) എന്നീ പ്രശ്നങ്ങൾ ഉന്നയിക്കപ്പെടുന്നു.

ഏററവും ചെറിയ 'ക്വാർക്കു'കൾ എന്ന സബ് അറോമിക് പാർട്ടിക്കിളുകൾക്ക് ചുവപ്പ്, നീല, പച്ച എന്ന് ത്രിവർണ്ണങ്ങളും, ഉച്ചം ( up-u) നീചം ( down-c) പാർശ്വം ( sideways-s) സത്യം (truth-t) സൗന്ദര്യം (beauty) എന്ന് ഷഡ്രസങ്ങളും -six flavours) ഉണ്ടെന്ന അറിവ് Quantum electric dynamics ന് Quantum chromodynamics എന്ന മാനം കൂടി നല്കി. (Murray Gell Mann 1972).

1970-ൽ ചിക്കാഗോ യൂണിവേഴ്സിറ്റിയിലെ യോയ്ച്ചിറോ നംബു എന്ന ജപ്പാനീസ് ഫിസിസിസ്റ്റ് കണതരംഗസിദ്ധാന്തത്തെ 'സ്ട്രിങ്ങ്' സിദ്ധാന്തം കൊണ്ട് ആദേശം ചെയ്യാനുള്ള ആദ്യത്തെ നീക്കം തുടങ്ങി. ബിന്ദുവിനു പകരം തന്ത്രി. കമ്പനംചെയ്യുന്ന തന്ത്രി. ഒരു വയലിൻതന്ത്രിപോലെ, വീണാതന്ത്രിപോലെ കമ്പനം ചെയ്യുന്ന വർണ്ണനാദതരംഗങ്ങൾ ചൊരിയുന്ന തന്ത്രി. നംബുവിന്റെ തന്ത്രി ബോസോണുകളെ വർണ്ണിക്കുന്നു. 1971-ൽ ജോൺ ഷ്വാർസും ആൻദ്രി നെവ്യൂയും പിയറി റാമൊണ്ടും ഫെർമിയോണുകളെക്കൂടി വിശദമാക്കിക്കൊണ്ട് രണ്ടാമത്തെ സ്ട്രിങ് തിയറി രൂപീകരിച്ചു. ഈ തന്ത്രീസിദ്ധാന്തങ്ങൾ നാലു മാനങ്ങൾകൊണ്ട് (മൂന്നു ദേശത്തിന്റേതും ഒന്നു കാലത്തിന്റേതുമായി ചതുർത്ഥമാനങ്ങൾ) ഗണിതപരമായി തെളിയിക്കാനാവില്ല. കോഡ് ലൗവ്ലേസ് അതിന് കൂടുതൽ നല്ല ഒരു ഗണിതപരമായ ഘടന 26 മാനങ്ങൾകൊണ്ടേ സാദ്ധ്യമാവൂ എന്നു കണ്ടു. 26 മാനങ്ങളിലല്ലാതെ നംബുവിന്റെ സ്ട്രിങ് തിയറിക്ക് നിലനില്പില്ലെന്ന് റിച്ചാഡ് ബ്രോവറും ചാൾസ് തോണും കാണിച്ചു. 26 നക്ഷത്രമണ്ഡലങ്ങളാകുന്ന 26 മാനങ്ങൾ കഴിഞ്ഞ് 27-ാം മാനത്തിൽ പ്രവേശിക്കുമ്പോൾ— പുതിയൊരു സിസ്ററം ആരംഭിക്കുന്നു; പുതിയൊരു രാഗം ആരംഭിക്കുന്ന ചിന്താവിളക്ക് എന്ന് സംഘകാലത്തമിഴൻ വിളിക്കുന്ന കലാനിയമമായ സരസ്വതിയുടെ ഇരുപത്തെട്ടു തന്ത്രിയുള്ള 'യാഴ്' ആണ് രാശിചക്രമെന്ന നമ്മുടെ സൂപ്പർ സ്ട്രിങ്ങ്. ഈ സ്ട്രിങ് സിദ്ധാന്തങ്ങളിൽ പ്രകാശരശ്മിയെക്കാൾ കൂടുതൽ വേഗ ത്തിൽ സഞ്ചരിക്കുന്ന ടക്കിയോണുകൾ എന്ന ഊർജ്ജകണങ്ങളുണ്ട്. അവയ്ക്ക് നാം കാണുന്നതും അറിയുന്നതുമായ പ്രപഞ്ചങ്ങൾക്കപ്പുറത്തേക്ക് നമ്മുടെ ദൃഷ്ടിയെ കൊണ്ടുപോകാം. ആ പ്രപഞ്ചങ്ങളെ നമുക്ക് കാണിച്ചു തരാം. പക്ഷേ വാക്കു പോലും നിവർത്തിക്കുന്ന ആ ഭൂമികകളെക്കുറിച്ചു പറയാൻ നമുക്ക് വാക്കുകളില്ല.

**അവിടെ നമുക്ക് മൗനം പാലിക്കാനേ കഴിയൂ, വിററ്ഗൻസ്ററീൻ പറഞ്ഞതുപോലെ! ശങ്കരൻ പറഞ്ഞതുപോലെ!**

# കേനോപനിഷത്ത്

ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണിച സർവ്വാണി
സർവ്വം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മനിരാകുര്യാം
മാ മാ ബ്രഹ്മ നിരാകരോദനിരാകരണമസ്ത്വനിരാകരണം
മേ $f$സ്തു തദാത്മനി നിരതേ യ ഉപനിഷത്സു
ധർമ്മാസ്തേ മയി സന്തു തേ മയി സന്തുഃ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എൻെറ അംഗങ്ങളും വാക്കും പ്രാണനും ചക്ഷുസ്സും ശ്രോത്രവും ബലവും ഇന്ദ്രിയങ്ങളും വളരട്ടെ! ഉപനിഷത്തിനാൽ സർവ്വത്തിലും പറയപ്പെട്ട സർവ്വവും ബ്രഹ്മമാണ്. ഞാൻ ബ്രഹ്മത്തെ ഒരിക്കലും നിരാകരിക്കാതിരിക്കട്ടെ! ബ്രഹ്മൻ എന്നെയും നിരാകരിക്കാതിരിക്കട്ടെ. നിരാകരണം ഇല്ലാതിരിക്കട്ടെ; എൻെറ ഭാഗത്തുനിന്ന് നിരാകരണം ഇല്ലാതിരിക്കട്ടെ; ഉപനിഷത്തിനാൽ പറയപ്പെട്ട സർവ്വധർമ്മവും എന്നിൽ പ്രകാശിക്കട്ടെ! ആത്മാവിനെ അറിയാനാഗ്രഹിക്കുന്ന എന്നിൽ പ്രകാശിക്കട്ടെ.

സാമവേദത്തിൽ തലവക്കര ബ്രാഹ്മണശാഖയിലെ ഒമ്പതാം അദ്ധ്യായമാണ് കേനോപനിഷത്ത്. ആദ്യത്തെ 8 അദ്ധ്യായങ്ങൾ കർമത്തെയും ഉപാസനയെയും സംബന്ധിച്ചാണ്. കേനോപനിഷത്തിന് ഒരു പദഭാഷ്യവും വാക്യഭാഷ്യവും ശങ്കരൻ രചിച്ചിട്ടുണ്ടെന്നത് ഈ ഉപനിഷത്തിൻെറ പ്രത്യേകതയാണ്.

## ഖണ്ഡം 1

പരബ്രഹ്മവിഷയത്തെക്കുറിച്ചു പറയാനാരംഭിച്ച് 'കേനേഷിതം' എന്നു തുടങ്ങുന്ന അദ്ധ്യായമാണ് കേനോപനിഷത്ത് എന്ന പേരിലറിയപ്പെടുന്നത്. സമസ്തക്രിയകളുടെയും ആശ്രയമായിരിക്കുന്ന പ്രാണൻെറ ഉപാസനയെ ആദ്യത്തെ എട്ടദ്ധ്യായത്തിൽ പറഞ്ഞു. കർമ്മങ്ങളുടെ അംഗങ്ങളായ സാമങ്ങളെക്കുറിച്ചും പറഞ്ഞു. അതിനുശേഷം വംശാന്തവും ഗായത്രസാമവിഷയവും വർണ്ണിക്കുന്നു.

ഭാഷയുടെ പ്രയോജനത്തെ വ്യവസ്ഥപ്പെടുത്തുന്ന വ്യാകരണശാസ്ത്രത്തിൽ ഏതെങ്കിലും ഒരു ചിത്തവൃത്തിയെ മാത്രം എടുത്തുകാണിക്കുന്നതാണ് വാക്യം. വാക്യത്തെ അതിന് നാശം വരാത്ത വിധത്തിൽ അഴിച്ചെടുത്താൽ



കയറിൽനിന്നു ചകിരിനാരുപോലെ പദങ്ങൾ ലഭിക്കും. വാക്യത്തിൻെറ ഘടകമായ പദം ഭാഷയുടെ നാരായവേരാണ്. ശബ്ദോൽപ്പത്തിയെയും ഭാഷയുടെ പ്രയോജനത്തെയും പരാമർശിക്കുന്ന കേനോപനിഷത്തിന് അതിനാൽ ശങ്കരൻ വാക്യഭാഷ്യവും പദഭാഷ്യവും നല്കുന്നു. മാതൃഭൂമി പ്രസിദ്ധീകരിച്ച് പനോളി രചിച്ച Upanishads in Sankara's own Words ഇതിനൊരു കാരണം കണ്ടെത്താനാവായ്കയാൽ വാക്യഭാഷ്യം ശങ്കരൻേറതല്ലെന്നുവരെ പറയുന്നു. നാമാദിപദങ്ങളുടെ വംശാവലി (വംശാന്തം)യും ഗുരുപരമ്പരയുടെ വംശവും ഭാഷ്യകാരൻ ഉദ്ദേശിക്കുന്നുണ്ട്, വംശാന്തമെന്ന പദം കൊണ്ട്. പ്രപഞ്ചത്തിൻെറ രചന ദ്രവ്യം, ക്രിയ, ഗുണം എന്ന മൂന്നു വസ്തുതത്ത്വങ്ങളെക്കൊണ്ടാണ്. ഈ വസ്തുതത്ത്വങ്ങൾ അഥവാ ധർമ്മങ്ങൾ അവയുടെ, പ്രകൃതികളെയും ആ പ്രകൃതികൾ നാമം, കൃതി, ഭേദകം എന്ന മൂന്നുവിധ പദങ്ങളെയും സൃഷ്ടിക്കുന്നു. പദങ്ങളെ കർത്താവ്, കർമം, ക്രിയ എന്ന് ക്രമത്തിൽ അടുക്കുമ്പോൾ വാക്യങ്ങളുണ്ടാവുന്നു. ക്രിയയ്ക്കു കാരകത്തോടും വിശേഷ്യത്തിന് വിശേഷണത്തോടും മറിച്ചും ഗതിക്കു വിഭക്തിയോടും മറിച്ചും വേർപെടുത്താനാവാത്ത സംബന്ധം (ആകാംക്ഷ) ഉണ്ടാകുന്നു. ആകാംക്ഷകൾക്കെല്ലാം പൂർത്തിവരുന്ന വിധം ചേർത്ത് ഒരു സംഗതിയെ പൂർണ്ണമായി വിവരിക്കുന്ന പദക്കൂട്ടമാണ് വാക്യം.

അനേകങ്ങളും നാനാജാതികളുമായ പദങ്ങളാൽ നിർമിതമായ വാക്യത്തെ അഴിച്ചുനോക്കിയാൽ സർവ്വാധാരമായി രണ്ടു ഭാഗം ഉണ്ട്. (1) നാം ഏതിനെക്കുറിച്ച് സംസാരിക്കുന്നുവോ ആ വസ്തുവെക്കുറിച്ച് കൂടുതൽ ഉപരിവിചാരണ ചെയ്യാനായി അതിനെ എടുത്തുകാണിക്കുകയാണ് വക്താവ്. (2)വസ്തുവിൽ ഉള്ള അപൂർവ്വമോ അപൂർവ്വമായി സങ്കല്പിക്കപ്പെട്ടതോ ആയ സംഗതിയുടെ സംബന്ധം. ഭേദകം ഒരനുപ്രയോഗമാണ്. അനുപ്രയോഗത്തിൽ മൂലാർത്ഥം ബീജത്തിൽ വൃക്ഷമെന്നപോലെ അന്വേഷിച്ചു കണ്ടെത്താം. ഭാഷ്യത്തിൽ വംശാന്തം, ക്രിയാംഗമെന്ന് രണ്ടു പദങ്ങൾ ആചാര്യൻ ഉപയോഗിച്ചിരിക്കുന്നു. അതിൻെറ വ്യാഖ്യാനമായിട്ടാണ് ഈ പറയുന്നത്.

ഒരു സംഗതി പണ്ടു നടന്നത് നാം വർത്തമാനത്തിലിരുന്നാണ് ഗ്രഹിക്കുന്നത്. മുമ്പൊരിക്കൽ നടന്നവ നാം ഓർമ്മിക്കുന്നു. അതിനെ അംഗീകരിച്ച് അതിനെപ്പററി ഉപരിവിചാരണ ചെയ്യുന്നു. സാധ്യക്രിയ, സിദ്ധക്രിയ എന്ന് രണ്ടുവിധം ക്രിയകൾ. സാധ്യക്രിയ ഒരു പ്രത്യഭിജ്ഞയാണ്. അതുതന്നെ അംഗി, അംഗം എന്ന് രണ്ടുവിധം. വിശേഷമായി പ്രധാനമായി നില്ക്കുന്നത് അംഗി. വിശേഷണമായി അപ്രധാനമായി നില്ക്കുന്നത് അംഗം. ആദ്യത്തെ 8 അദ്ധ്യായങ്ങളിൽ അംഗമായ അപ്രധാന ഭാഗങ്ങൾ പരാമർശിച്ചശേഷം ഒമ്പതാം അദ്ധ്യായത്തിൽ പ്രധാനമായ അംഗിയെ പറയാൻ പോവുകയാണ്.

മുൻ അദ്ധ്യായങ്ങളിൽ (ആദ്യത്തെ 8 അദ്ധ്യായങ്ങളിൽ) പറയപ്പെട്ട **കർമ്മജ്ഞാനാദികൾ സമ്യക്കായി അനുഷ്ഠിക്കുന്ന മുമുക്ഷുവായ, നിഷ്കാമനായ ഒരാൾക്കു സത്വശുദ്ധി ഉണ്ടാവുന്നു. ജ്ഞാനരഹിതനായി, സകാമനായി അനുഷ്ഠിക്കുന്നവന് ശ്രൗതസ്മാർത്തകർമ്മങ്ങൾ പുനരാവൃത്തിയുള്ള ദക്ഷിണമാർഗ്ഗത്തിലേക്കു നയിക്കുക മാത്രമേ ചെയ്യൂ. ശാസ്ത്രീയമായിട്ടല്ലാതെ, സ്വാഭാവിക ക്രിയകൾമാത്രം ചെയ്യുന്നവർ പശു തുടങ്ങി സ്ഥാവരംവരെയുള്ളവകളിലേക്ക്**

അധോഗതിയായി പോകുന്നു. അവർ ദേവ, പിതൃയാനങ്ങൾ രണ്ടിലും പ്രവേശിക്കാതെ ക്ഷുദ്രയോനികളിൽ ആവർത്തിക്കുന്ന തൃതീയസ്ഥാനം പ്രാപിക്കുന്നു. (ഛാന്ദോഗ്യ ഉപ. 5-10-8)

നിഷ്കാമമായ വിശുദ്ധസത്വത്താൽ ബാഹ്യങ്ങളായ അനിത്യവസ്തുക്കളിലും അവയുടെ സാദ്ധ്യസാധനസംബന്ധങ്ങളിലും ഈ ജന്മത്തിലോ കഴിഞ്ഞ ജന്മത്തിലോ ചെയ്ത പുണ്യകർമ്മസംസ്കാരഫലമായി വിരക്തിവരുന്നു. ആ ഭാഗ്യവാന്മാർക്കു മാത്രമാണ് ആത്മവിഷയത്തിൽ ജിജ്ഞാസ ഉദിക്കുന്നത്. ഇതാണ് 'കേനേഷിതം' ഇത്യാദികളായ പ്രശ്നം, പ്രതിവചനം എന്നീ ലക്ഷണങ്ങളോടുകൂടിയ ശ്രുതികൾ പ്രദർശിപ്പിക്കുന്നത്. വിരക്തനായ ഒരാൾ പ്രത്യഗാത്മവിഷയത്തെ കേൾക്കാനും മനനം ചെയ്യാനും അറിയിക്കാനും സമർത്ഥനായി ഭവിക്കുന്നു. മറ്റൊരാളും അതിനു സമർത്ഥനാകുന്നില്ല. പ്രത്യഗാത്മബ്രഹ്മവിജ്ഞാനത്താൽ സംസാരബീജവും കാമകർമ്മപ്രവൃത്തികാരണവുമായ അജ്ഞാനം നശിക്കുന്നു.

കർമ്മത്തോടുകൂടിയ ജ്ഞാനത്താൽ സംസാരബീജം നശിക്കുകയില്ല എന്ന് ശങ്കരൻ അഭിപ്രായപ്പെടുന്നു. അതിന് അന്യകാരണത്വം ശ്രുതി പറഞ്ഞിട്ടുണ്ട്. ബൃഹദാരണ്യകത്തിൽ 'ജായാ മേ സ്യാദ്' (എനിക്ക് ഭാര്യ ഉണ്ടാവട്ടെ) എന്നു പറയുന്നു. വാജസനേയത്തിൽ മൂന്നു ലോകങ്ങളും പുത്രനാൽ നേടാം. എന്നാൽ അവ ആത്മാവിൽനിന്ന് വിഭിന്നമാണ്. പുത്രനെക്കൊണ്ടല്ലാതെ കർമ്മങ്ങളാൽ അവ പ്രാപ്യങ്ങളല്ല. കർമ്മത്താൽ പിതൃലോകവും വിദ്യയാൽ ദേവലോകങ്ങളും പ്രാപിക്കാമെന്നു പറയുന്നു. (ബൃ.ഉ. 1,5-16). പരിവ്രാജ്യവിധാനത്തിൻെറ ഹേതു "പ്രജകൊണ്ട് നമുക്കെന്തു ചെയ്യാനാവും ആത്മാവാണല്ലോ നമ്മുടെ ലോകം" (ബൃ.ഉ 4.4.22)എന്ന ചിന്തയാണ്. പുത്രനും കർമ്മവും കർമ്മജ്ഞാനങ്ങളും ആത്മലോകമല്ലാത്ത മററു മൂന്നു ലോകങ്ങളിലേക്ക് (മനുഷ്യ, പിതൃ, ദേവ) നയിക്കുന്നു. അവ അനിത്യങ്ങളാണ്. സ്വാഭാവികവും അജവും അജരവും അമൃതവും അഭയവും കർമ്മത്താൽ വർദ്ധിക്കയോ സങ്കോചിക്കയോ ചെയ്യാത്തതുമായ ലോകമാണ് സന്യാസി ആഗ്രഹിക്കുന്നത്. അവിദ്യാനിവൃത്തി കൊണ്ടല്ലാതെ നിത്യമായ ആ ലോകം പ്രാപിക്കാനാവില്ല. അതിനാൽ പ്രത്യഗാത്മ ബ്രഹ്മവിജ്ഞാന പൂർവ്വം മററു സർവ്വത്തെയും ഉപേക്ഷിക്കുക മാത്രമാണ് സന്ന്യാസിയുടെ കർത്തവ്യം.

കൂടാതെ പ്രത്യഗാത്മബ്രഹ്മവിജ്ഞാനത്തിന് വിരുദ്ധമാണ് കർമ്മത്തിൻെറ സഹഭാവിത്വം. കർമ്മത്തിൽ കാരകൻ (കർത്താവ്), ഫലം മുതലായ ഭേദങ്ങൾ അടങ്ങിയിട്ടുണ്ട്. ബ്രഹ്മജ്ഞാനത്തിൽ ഭേദഭാവനകളില്ല. ബ്രഹ്മജ്ഞാനത്തിൻെറ പ്രധാന സ്വഭാവം അതിൻെറ വസ്തുപ്രധാനത്വമാണ്. വസ്തുപ്രധാനത്വത്താൽ ബ്രഹ്മജ്ഞാനം അപുരുഷതന്ത്രമാണ്. (പുരുഷതന്ത്രജ്ഞാനമല്ല; വസ്തുതന്ത്രജ്ഞാനമാണ്). ദൃഷ്ടവും അദൃഷ്ടവുമായ സർവ്വ വസ്തുക്കളിലും ബാഹ്യങ്ങളായ സർവ്വസാധനസാദ്ധ്യങ്ങളിലും വിരക്തി വന്നവന് 'കേനേഷിതം' ഇത്യാദികളായ ചോദ്യങ്ങളിലേക്കും ബ്രഹ്മജിജ്ഞാസയാകുന്ന പ്രത്യഗാത്മവിഷയത്തിലേക്കും അനായാസമായി ചെന്നെത്താം. ശിഷ്യൻെറ പ്രശ്നം, ആചാര്യൻെറ പ്രതിവചനം എന്ന രൂപത്തിൽ പറയുന്നത് ഇത് വളരെ സൂക്ഷ്മമായ വസ്തുവിഷയ



മാകയാൽ, സുഖമായി ഗ്രഹിക്കാൻ വേണ്ടിയാണ്. കേവലതർക്കംകൊണ്ട് അതിനെ പ്രാപിക്കാൻ വിഷമമാകയാലും ചോദ്യോത്തരരൂപത്തിൽ അവതരിപ്പിച്ചിരിക്കുന്നു.

പ്രപഞ്ചോൽപത്തിയിലെ പദ, പ്രകൃതികൾ വസ്തുതത്ത്വത്തിൽനിന്നുണ്ടായി എന്നു നേരത്തേ പറഞ്ഞു. വാക്യവും പദവും അവയുടെ മൂലപ്രകൃതിയിലേക്കും മൂലപ്രകൃതി വസ്തുതത്ത്വത്തിലേക്കും നമ്മെ നയിക്കുന്നു.




ബ്രഹ്മനിഷ്ഠനായ ഒരു ഗുരുവിന് ശിഷ്യനെ ഈ പാതയിലേക്ക് എളുപ്പത്തിൽ നയിക്കാം. അതിനാൽ പ്രശ്നപ്രതിവചനരൂപത്തിൽ ഉപനിഷത്ത് രചിക്കപ്പെട്ടിരിക്കുന്നു.

1. ഓം കേനേഷിതം പതതി പ്രേഷിതം
   മനഃ കേനപ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ
   കേനേഷിതാം വാചമി മാം വദന്തി.
   ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി.

ആരാൽ പ്രേഷിക്കപ്പെട്ടിട്ടാണ് മനസ്സ് (വിഷയങ്ങളിൽ) പതിക്കുന്നത്? ആരാൽ പ്രേഷിക്കപ്പെട്ടിട്ടാണ് പ്രഥമനായ പ്രാണൻ ചലിക്കുന്നത്? ആരുടെ പ്രേരണകൊണ്ടാണ് നാം ഈ വാക്ക് ഉച്ചരിക്കുന്നത്? ഏതു ദേവനാണ് ചക്ഷുസ്സിനെയും ശ്രോത്രത്തെയും യോജിപ്പിക്കുന്നത്?

അനിത്യങ്ങളായ ദേഹാദിസംഘാതങ്ങളിലും കർമ്മകാര്യാദികളിലും വിരക്തി വന്ന് കൂടസ്ഥവും നിത്യവുമായ വസ്തുവിനെ അറിയാൻ ജിജ്ഞാസ ജനിച്ച ഒരാളാണ് ഈ ചോദ്യം ചോദിക്കുന്നത്. അതിനാൽ ഇച്ഛാവാക് കർമ്മങ്ങളുള്ള ദേഹാദിസംഘാതത്തിൻെറ പ്രേരയിതത്വത്തെക്കുറിച്ചല്ല പ്രശ്നം. ദേഹാദിസംഘാതത്തിൽനിന്നു വിഭിന്നവും സ്വതന്ത്രവുമായ ഒന്നായിരിക്കണം പ്രേഷിപ്പിക്കുന്നത്. സംസാരത്തിൽ ഇരിക്കുന്നതും സംസാരത്തിൽനിന്നു വിഭിന്നവും സ്വതന്ത്രവും ആയ 'കൂടസ്ഥ'പുരുഷൻെറ ഇച്ഛയാലാണ് ഈ പ്രേഷണം സംഭവിക്കുന്നത്. 'കൂടം' എന്നാൽ തമിഴിൽ ഗൃഹത്തിലെ പ്രധാന മുറിയാണ്. അവിടെ ഗൃഹസ്ഥൻ ഇരിക്കുന്നു. സർവ്വസുഖസൗകര്യങ്ങളും നന്മകളുമുള്ളതാണ് കൂടമെന്ന് കാഴ്ചയിൽ തോന്നാം. സർവ്വ ദുഃഖങ്ങളും പ്രശ്നങ്ങളും നിറഞ്ഞതാണ് വാസ്തവത്തിൽ അത്. കൂടം സംസാരത്തെ പ്രതിനിധീകരിക്കുന്നു. കൂടസ്ഥനായ ആത്മാവ് സംസാരത്തിൻെറ മദ്ധ്യത്തിലിരുന്ന് അതിനെ സാക്ഷിയായി വീക്ഷിക്കുന്നുണ്ടെങ്കിലും സ്വതന്ത്രനും ഭിന്നനുമാണ്. അതിനെ അറിയാനാഗ്രഹിക്കുന്നവനാണ് ചോദ്യമുന്നയിക്കുന്നത്. മനസ്സ് പ്രവൃത്തി നിവൃത്തികളിൽ

സ്വതന്ത്രമായിരുന്നുവെങ്കിൽ അത് വിഷയങ്ങളിൽ വീഴുമായിരുന്നില്ല. ദോഷ വശങ്ങൾ അറിഞ്ഞിരുന്നിട്ടും മനുഷ്യൻ അനർത്ഥസങ്കല്പങ്ങളിൽ ചാടി വീഴു ന്നതു നാം കാണുന്നു. ദുഃഖമുണ്ടാക്കുന്ന വസ്തുക്കളിൽ മനസ്സ് പ്രവർത്തിക്കുന്നതു നാം കാണുന്നു. അതുകൊണ്ട് കേനേഷിതമെന്ന പ്രശ്നം ഏറെ പ്രസക്തമായി ത്തീരുന്നു. ആരുടെ ഇച്ഛയാലാണ് മനസ്സ് ഇങ്ങനെ പ്രവർത്തിക്കുന്നത്? പ്രഥമ പ്രാണൻ ആരുടെ ഇച്ഛയാലാണ് വരികയും പോകയും ചെയ്യുന്നത്? ശബ്ദ ലക്ഷണമായ വാക്ക് ലൗകികന്മാർ പറയുന്നത് ആരുടെ ഇച്ഛയാലാണ്? ചക്ഷുസ്സും ശ്രോത്രവും സ്വസ്വവിഷയങ്ങളിൽ ഏതൊരു ദ്യോതനവാനായ ദേവന്റെ പ്രേരണയാൽ നിയുക്തരാവുന്നു? യോഗ്യനായ ശിഷ്യൻ ഗുരുവിനോട് ഈ പ്രശ്നങ്ങൾ ചോദിക്കുന്നു. ഇതു കേട്ട ഗുരു പറയുന്നു: "നിന്റെ ചോദ്യത്തിൽ ത്തന്നെ നീ കേട്ടതിന്റെ ഉത്തരം കേൾക്കുക." പ്രകാശിക്കുന്നവൻ (ദേവൻ) ആണ് പ്രേരിപ്പിക്കുന്നതെന്ന് ചോദ്യത്തിൽത്തന്നെ ഉണ്ടല്ലൊ.

2. ശ്രോത്രസ്യശ്രോത്രം മനസോ മനോ യദ്
വാചോ ഹവാചം സ ഉ പ്രാണസ്യ പ്രാണഃ
ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ
പ്രേത്യാ സ്മാല്ലോകാദമൃതാ ഭവന്തി.

അവൻ ശ്രോത്രത്തിന്റെ ശ്രോത്രമാണ്. മനസ്സിന്റെ മനസ്സും വാക്കിന്റെ വാക്കും പ്രാണന്റെ പ്രാണനും ചക്ഷുസ്സിന്റെ ചക്ഷുസ്സും ആണ്. ഇന്ദ്രിയങ്ങളിൽനിന്ന് മോചനം നേടിയ ധീരന്മാർ ആ ലോകങ്ങളെ ത്യജിച്ചിട്ട് അമൃതന്മാരായി ഭവിക്കുന്നു.

ശബ്ദശ്രവണത്തിനുള്ള ഉപകരണമാണ് ശ്രോത്രം. ശബ്ദത്തെ ശ്രോത്രം അഭിവ്യഞ്ജിപ്പിക്കുന്നു. ഗൃഹം പണിയുന്നത് ഗൃഹസ്ഥന്റെ പ്രയോജനത്തിനു വേണ്ടിയാണ്. ശ്രോത്രം, ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങളുടെ സംഘാതവും അതുപോലെ അവയിൽനിന്നു വിഭിന്നനായ ഒരാൾക്കു വേണ്ടിയാണ്. ആ സാന്നിദ്ധ്യം നാം അറിയുന്നത് ആലോചന, സങ്കല്പം, വ്യവസായം മുതലായ ലക്ഷണങ്ങളാലാണ്. പ്രകാശത്തിനു മറെറാരു പ്രകാശം ആവശ്യമില്ലാത്തതു പോലെ ശ്രോത്രത്തിനു മറ്റൊരു ശ്രോത്രവും ആവശ്യമില്ല എന്നാണ് പൂർവ്വപക്ഷം. അതിനെ ശങ്കരൻ ഖണ്ഡിക്കുന്നു. ശ്രോത്രം സ്വവിഷയങ്ങളെ വ്യഞ്ജിപ്പിക്കു ന്നത് ശരീരത്തിൽ നിത്യചൈതന്യമായ ആത്മജ്യോതി ഇരിക്കുന്ന കാലംവരെ മാത്രമാണ്. സർവ്വത്തിന്റെയും ആത്മഭൂതമായ ചൈതന്യമെന്നു പ്രസിദ്ധമായ, കൂടസ്ഥവും അജവും അമരവും അഭയവുമായിരിക്കുന്നതിനെയാണ് ഇവിടെ കർണ്ണത്തിന്റെ കർണ്ണമെന്നു പറയുന്നത്. ഇന്ദ്രിയങ്ങളുടെ അഭിവ്യഞ്ജന ശക്തിയുടെ ഉത്ഭവകേന്ദ്രം അതാണ്.

അന്തഃകരണമായ മനസ്സിന്റെ മനസ്സ് എന്നു പറയുന്ന ആന്തരചൈതന്യ മായ ആ തേജസ്സ് (ജ്യോതിഷം) ഇല്ലായിരുന്നുവെങ്കിൽ മനസ്സ് സ്വവിഷയസങ്കല്പ ത്തോടുകൂടി, ചിന്തിക്കാനും തീരുമാനിക്കാനും അശക്തമായിപ്പോകുമായിരുന്നു. ബുദ്ധിയെയും മനസ്സിനെയും ഒന്നിച്ചാണ് ഇവിടെ മനസ്സെന്നു പറഞ്ഞിരിക്കുന്നത്. സർവ്വ ഇന്ദ്രിയങ്ങളെയും പ്രകാശിപ്പിക്കുന്നതും അഭിവ്യഞ്ജിപ്പിക്കുന്നതും ആത്മ ജ്യോതിസ്സാണ്. അതിനെ നാം അറിയുന്നത് "ചിന്താവിളക്കാ"യിട്ടാണ്. ആ പ്രകാശം



നമുക്ക് ബാഹ്യേന്ദ്രിയങ്ങളിൽനിന്നും അവയുടെ വിഷയങ്ങളിൽനിന്നും മോചനം നൽകുന്നു. നമുക്ക്, അമൃതത്വം നല്കുന്നു. ലൗകികന്മാരുടെ 'വാക്കി'ൽനിന്ന് വിഭിന്നമായ 'അമൃതവാണി' നല്കുന്നു. ലൗകികമായ വാക്കും, അമൃതമായ വാക്കും (വാമൊഴിയും വരമൊഴിയും) ഒരേ ആത്മാവിന്റെതന്നെ പ്രകാശമാണ്. എങ്കിലും അവയ്ക്കു തമ്മിൽ വ്യത്യാസമുണ്ട്. കച്ചവടക്കാരന്റെ വാക്കും കവി യുടെ വാക്കും ഗായകന്റെ വാക്കും വാക്കുതന്നെ. അവയെ പ്രകാശിപ്പിക്കുന്ന വാക്കിന്റെ വാക്ക് ഒന്നു തന്നെ. ആ ചൈതന്യമണ്ഡലത്തിൽ ഇന്ദ്രിയങ്ങൾക്ക് പ്രവേശനമില്ല. അതീന്ദ്രിയമണ്ഡലമാണത്.

3. ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോമനഃ
ന വിജ്ഞോ ന വിജാനീമോ യഥൈത
ദനു ശിഷ്യാദന്യദേവ തദ്വിദിതാദഥോ അവിദിതാദധി.
ഇതി ശുശ്രുമ പൂർവ്വേഷാം യേ നസ്തദ്വ്യാ ച ക്ഷിരേ.

ചക്ഷുസ്സ് അവിടെ എത്തുന്നില്ല. വാക്കും മനസ്സും അവിടെ എത്തുന്നില്ല. അതിനെ അറിയാനാവുന്നില്ല. അതിനാൽ അതിനെക്കുറിച്ച് പഠിപ്പിക്കാനും സാദ്ധ്യമാവു ന്നില്ല. അറിയപ്പെടുന്നതിൽനിന്നും അറിയപ്പെടാത്തതിൽനിന്നും അത് വിഭിന്ന മാണ്. ഇപ്രകാരമാണ് പൂർവ്വസൂരികളിൽനിന്ന് ഞങ്ങൾ കേട്ടിട്ടുള്ളത്.

നഗ്നനേത്രങ്ങൾകൊണ്ട് ബ്രഹ്മത്തെ കാണാൻ സാധിക്കയില്ല. സ്വാത്മാ വിലേക്ക് നേത്രം എത്തുന്നില്ല. അത് പുറത്തെ ദൃശ്യങ്ങളിലാണ് കേന്ദ്രീകരിച്ചിട്ടു ള്ളത്. ഉച്ചരിക്കപ്പെട്ട ശബ്ദം അതിന്റെ അർത്ഥത്തെത്തന്നെ പ്രകാശിപ്പിക്കു മ്പോഴാണ് വാക്ക് തന്റെ വിഷയത്തിൽ പ്രവേശിച്ചു എന്നു കരുതാവുന്നത്. എന്നാൽ, ഇവിടെ വാക്കിന്റെയും വാക്ക് ഉച്ചരിക്കുന്ന വാഗിന്ദ്രിയങ്ങളുടെയും കൂടി ആത്മാവായിരിക്കുന്ന വസ്തുവെക്കുറിച്ചാണ് പ്രതിപാദിക്കേണ്ടത്. മററുള്ളവയെ പ്രകാശിപ്പിക്കയും ദഹിപ്പിക്കയും ചെയ്യുന്ന അഗ്നിക്ക് തന്നെത്തന്നെ പ്രകാശിപ്പിക്കാനും പൊള്ളിക്കാനും കഴിയുന്നില്ല. അതുപോലെ വാക്കിന് തന്നെ ത്തന്നെ പ്രകാശിപ്പിക്കാനാവുന്നില്ല. പരയും പശ്യന്തിയുമായിരിക്കുന്ന വാക്കിനെ വൈഖരിയായിരിക്കുന്ന വാക്കിന് പ്രകാശിപ്പിക്കാനാവുന്നില്ല. വാമൊഴിയും വരമൊഴിയും ആ മണ്ഡലത്തിൽ പ്രവേശിക്കാൻ സമർത്ഥമാകുന്നില്ല.

മനസ്സ് മററു വസ്തുക്കളെ സങ്കല്പിക്കുന്നു; അദ്ധ്യവസായം ചെയ്യുന്നു. എന്നാൽ തന്നെത്തന്നെ സങ്കല്പിക്കാനോ അദ്ധ്യവസായം ചെയ്യാനോ അതി നാവുന്നില്ല. ബ്രഹ്മാത്മാവിനെ പ്രാപിക്കാൻ അതിനു സാധിക്കുന്നില്ല. വസ്തുക്ക ളുടെ വിജ്ഞാനം ഇന്ദ്രിയമനസ്സുകളുടെ കൂട്ടായ പ്രവർത്തനംകൊണ്ടാണ് ഉണ്ടാ വുന്നത്. ഇന്ദ്രിയങ്ങൾക്കും മനസ്സിനും അഗോചരമായിരിക്കയാൽ ബ്രഹ്മത്തെ 'ഇത് ഇപ്രകാരമാണ്' എന്നു വർണ്ണിക്കാനുള്ള വിജ്ഞാനം നമുക്കില്ല. ഗുരുവിന് ശിഷ്യനോട് ഇത് ഇപ്രകാരമാണ് എന്ന് ബ്രഹ്മത്തെ ഉപദേശിച്ചു കൊടുക്കാൻ അതിനാൽ പ്രയാസം നേരിടുന്നു. കരണങ്ങൾക്ക് ഗോചരമായതിനെ മാത്രമാ ണല്ലൊ അന്യർക്ക് ജാതി, ഗുണം, ക്രിയ മുതലായ വിശേഷണങ്ങളോടുകൂടിയ ഭാഷ ഉപയോഗിച്ച് ഉപദേശിക്കാൻ സാധിക്കുന്നത്. ജാതി, ഉപഗുണം, ക്രിയ മുതലായ വിശേഷണങ്ങൾ പ്രപഞ്ചത്തിനേ ഉള്ളൂ. ബ്രഹ്മത്തിനില്ല. അതിനാൽ

ബ്രഹ്മത്തെ ഉപദേശിച്ച് അർത്ഥം ഗ്രഹിപ്പിക്കുക (ഭാഷ ഉപയോഗിച്ച്) എന്നത് വിഷമകരം മാത്രമല്ല, അതിശയകരവുംകൂടിയായ കർത്തവ്യമാണ്.

സത്യത്തെ നഗ്നനേത്രത്താൽ പ്രത്യക്ഷമായി കാട്ടിക്കൊടുക്കാൻ സാദ്ധ്യമല്ലെങ്കിലും ശാസ്ത്രപ്രമാണംകൊണ്ട് അതിൽ വിശ്വാസവും താത്പര്യവും വളർത്താൻ സാധിക്കും. അതിനാണ് ആഗമങ്ങളെ ഉദ്ധരിക്കുന്നത്.

ശ്രോത്രം, നേത്രം മുതലായ ബാഹ്യാംഗങ്ങളാൽ അറിയാവുന്ന സർവ്വവിഷയങ്ങളിൽനിന്നും വ്യത്യസ്തമാണ് ബ്രഹ്മം. അങ്ങനെയാണെങ്കിൽ ബ്രഹ്മം "അജ്ഞാത"മാവണം. എന്നാൽ അറിയാനാവാത്ത സർവ്വവിഷയങ്ങളിൽനിന്നും വ്യത്യസ്തമാണ് ബ്രഹ്മം എന്ന വാക്യത്തിൽ ബ്രഹ്മം അജ്ഞാതമല്ല എന്നു വരുന്നു. അവിദ്യാലക്ഷണമുള്ള വ്യാകൃതത്തിൻെറ ബീജമാണ് അവ്യാകൃതം. അവ്യാകൃതമായ അവിദിതത്തിൻെറയും 'ഉപരി' എന്നർത്ഥത്തിലാണ് 'അധി' ശബ്ദം ഉപയോഗിക്കുന്നത് (അവിദിതാദധി). ലക്ഷണംകൊണ്ട് അവിദിതത്തിൽനിന്ന് അന്യമായത് എന്നർത്ഥംകൂടി വന്നുചേരുന്നു എന്നു മാത്രം. ഒരു വസ്തുവിൻെറ ഉപരിയായുള്ളത് വസ്തുവിൽനിന്ന് അന്യമായിരിക്കണമല്ലൊ.

നമ്മുടെ ഇന്ദ്രിയങ്ങൾക്ക് അറിയാവുന്ന പ്രപഞ്ചം അല്പവും മരണമുള്ളതും ദുഃഖാത്മകവുമാകയാൽ അതിനെ ത്യജിക്കണം. ബ്രഹ്മത്തെ ത്യജിക്കരുത്. അവിദിതമല്ല ബ്രഹ്മം എന്നു പറകയാൽ അത് പ്രയത്നിച്ചു നേടാവുന്നതല്ല എന്നു വരുന്നു. നമ്മുടെ കൈവശമില്ലാത്ത ഒന്നിനെ മറെറാന്നിൽനിന്ന് നാം നേടുക എന്നു പറയുമ്പോൾ അതുകൊണ്ട് എന്തെങ്കിലും പ്രയോജനമുണ്ടായിട്ടാവണം. എന്നാൽ, ജ്ഞാതാവായ ആത്മാവിന് തന്നിൽനിന്ന് വിഭിന്നമായി യാതൊന്നുകൊണ്ടും ഒരു പ്രയോജനവുമില്ല, അറിയേണ്ടതായും മറെറാന്നുമില്ല. അറിയുന്നതിൽനിന്നും അറിയാത്തതിൽനിന്നും വിഭിന്നമാകയാൽ അതിനെ ത്യജിക്കരുതെന്നും നേടേണ്ടതില്ലെന്നും ശിഷ്യന്മാരെ പഠിപ്പിക്കുമ്പോൾ തന്നിൽനിന്ന് അന്യമായ ഒരു ബ്രഹ്മത്തെ തേടി നടക്കാനുള്ള ജിജ്ഞാസ ശിഷ്യന് ശമിക്കുന്നു. അറിയുന്നതിൽനിന്നും അറിയാത്തതിൽനിന്നും വിഭിന്നമായ വസ്തു സ്വാത്മാവിൽനിന്ന് വിഭിന്നമാവുക അസാദ്ധ്യമാണ്. ആത്മാവുതന്നെയാണ് ബ്രഹ്മം എന്ന വാക്യാർത്ഥം അപ്രകാരം സിദ്ധിക്കുന്നു.

ഇപ്രകാരം സർവ്വാത്മാവും സർവ്വ വിശേഷരഹിതവും ചിന്മാത്ര ജ്യോതിഷവുമായ ബ്രഹ്മത്വത്തെ പ്രതിപാദിക്കുന്ന വാക്യാർത്ഥം ആചാര്യോപദേശപരമ്പരയിൽനിന്നാണ് പ്രാപ്തമായത് എന്ന് 'ശുശ്രുമ പൂർവ്വേഷാം' എന്നതുകൊണ്ട് ഗ്രഹിക്കാം. തർക്കംകൊണ്ടോ, പ്രവചനംകൊണ്ടോ, മേധകൊണ്ടോ, ബഹുശ്രുതികൊണ്ടോ, തപംകൊണ്ടോ, യജ്ഞംകൊണ്ടോ അല്ല, പരമ്പരയായ ആചാര്യോപദേശംകൊണ്ടാണ് ബ്രഹ്മജ്ഞാനം കിട്ടുന്നത്.

ആത്മാവാണ് ബ്രഹ്മം എന്നു പറയുമ്പോൾ ശ്രോതാവ് ശങ്കിച്ചേക്കാം. അതെങ്ങനെ? ആത്മാവ് നാമാധികൃതവും കർമ്മോപാസനകളുള്ള സംസാരിയും ബ്രഹ്മലോക ദേവലോകാദികളെ കർമ്മോപാസനകളാൽ പ്രാപിക്കാമെന്ന് മോഹിക്കുന്നവനുമല്ലേ? അതിനാൽ ആത്മാവായിരിക്കയില്ല ബ്രഹ്മം. അത് വിഷ്ണുവോ, ഈശ്വരനോ, ഇന്ദ്രനോ, പ്രാണനോ ആയിരിക്കാം. ആത്മാവാണ് ബ്രഹ്മമെന്നത് സാമാന്യലോകത്തിൻെറ വിശ്വാസങ്ങൾക്ക് വിരുദ്ധമാണ്.



താർക്കികന്മാർ ആത്മാവ് ഈശ്വരനിൽനിന്നു വിഭിന്നമാണെന്നു പറയുന്നുണ്ട്. കർമ്മാനുഷ്ഠാനം ചെയ്യുന്നവർ മററു ദേവതകളെയാണ് ഉപാസിക്കുന്നതും യജിക്കുന്നതും. അതിനാൽ ഉപാസകനും ഉപാസിക്കപ്പെടുന്നതും വിഭിന്നമായിരിക്കണം. ഈ ശങ്ക ശിഷ്യൻെറ പെരുമാററത്തിൽനിന്നോ, അവൻെറ വാക്കുകളിൽനിന്നോ ഗ്രഹിക്കുന്ന ഗുരു അത്തരം ആശങ്കകൾ അടിസ്ഥാനരഹിതമാണെന്ന് തീർത്തു പറയുന്നു.

4. യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
   തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ.

ഏതൊന്നാണോ വാക്കിനാൽ ഉച്ചരിക്കപ്പെടാത്തത്, ഏതൊന്നിനാലാണോ വാക്ക് ഉച്ചരിക്കപ്പെടുന്നത്, അതു മാത്രമാണ് ബ്രഹ്മമെന്നറിയുക. ഉപാസിക്കപ്പെടുന്നതൊന്നുംതന്നെ ബ്രഹ്മമല്ല.

ബ്രഹ്മം ചൈതന്യമാത്രസത്തയാണ്. ജിഹ്വാമൂലം, കണ്ഠം, ഉരസ്സ്, താലു, മൂർദ്ധാവ്, ദന്തം, ഓഷ്ഠം, ജിഹ്വാഗ്രം എന്നീ അഷ്ടസ്ഥാനങ്ങളിലിരിക്കുന്നതും ആഗ്നേയവും വർണ്ണങ്ങളെ അഭിവ്യഞ്ജകം ചെയ്യാനുള്ള കരണവുമായ വാക്കിനാൽ ആ ചൈതന്യമാത്രസത്തയെ ഉച്ചരിക്കാൻ സാദ്ധ്യമല്ല. വർണ്ണങ്ങളും അർത്ഥസങ്കേതങ്ങൾകൊണ്ട് പരിച്ഛിന്നങ്ങളാണ്; ക്രമപ്രയുക്തമായ ഉപയോഗത്താൽ സീമിതങ്ങളുമാണ്. അവകളാൽ അഭിവ്യംഗ്യമാകുന്ന ശബ്ദപദങ്ങളെ വാക്ക് എന്ന് പറയുന്നു. 'അകാരംതന്നെയാണ് സർവ്വവാക്കും. അതിനാൽ സ്പർശം, അന്തസ്ഥം, ഊഷ്മാവ് മുതലായ ബഹുവിധങ്ങളായ നാനാരൂപങ്ങൾ അഭിവ്യഞ്ജിക്കപ്പെടുന്നു' എന്ന് ഐതരേയ ആരണ്യകത്തിലുണ്ട്.

മിതം, അമിതം, സ്വരം, സത്യം, അനൃതം എന്നീ വികാരങ്ങളോടുകൂടിയതും പദങ്ങളാൽ പരിച്ഛിന്നമാക്കപ്പെട്ടതും കരണങ്ങളുടെ (വാക്ക് ഉച്ചരിക്കുന്ന അംഗങ്ങളുടെ) ഗുണങ്ങളോടു ചേർന്നതുമായ വാക്കുകൊണ്ട് ബ്രഹ്മത്തെ അഭ്യുദിപ്പിക്കുവാൻ (പ്രകാശിപ്പിക്കുവാൻ) സാധിക്കുകയില്ല.

നാലാമത്തെ സുവിശേഷം : "In the begining was the word. The word was with God. The word was God." വേദം പറയുന്നതും ഇതുതന്നെ. പ്രജാപതിർ വൈ ഇദം ആസീത്. തസ്യവാക് ദ്വിതീയാ ആസീത്. വാഗ് വൈ പരമം ബ്രഹ്മഃ

ദൈവികമായ ഇച്ഛയുടെയും കാമത്തിൻെറയും ഫലമാണ് പ്രപഞ്ചം. ഭൗതികമായ അർത്ഥത്തിലുള്ള ലൈംഗികാസക്തിയല്ല ഇവിടെ കാമം. ഒന്നായ ബ്രഹ്മത്തിന് പലതായി ഭവിക്കാനുള്ള, ആദ്യത്തെ 'സർഗ'ത്തിനുള്ള മോഹമാണത്. അഥർവ്വവേദത്തിൽ (IX-2) ഈ കാമത്തിൻെറ പുത്രിയാണ് "വാക്-വിരാട്" എന്ന് ഋഷിമാർ വിളിക്കുന്ന 'ഗൗഃ'(കാമധേനു). മീമാംസകരുടെ അഭിപ്രായത്തിൽ 'ഗ' എന്നും 'ഔ' എന്നും ഉള്ള രണ്ടക്ഷരങ്ങൾ വിസർഗ്ഗത്തോടു ചേർന്ന് ക്രമത്തിൽ നിരന്തര സംബന്ധ ത്തോടെ അടുക്കിവെച്ചതാണ് ഗൗഃ. ക്രമപ്രയുക്തമായ ഈ സംബന്ധത്താൽ എല്ലാ വാക്കുകളും സീമിതങ്ങളാണ്. സതയാ വാചാ തേന ആത്മനാ ഇദം സർവ്വം അസ്രിജതയദ് ഇദം കിഞ്ച ഋ ചോ യജൂംഷി സാമാനി ഛന്ദാംസി യജ്ഞാൻ പ്രജാ പശൂൻ എന്ന് ബൃഹദാരണ്യകം പറയുന്നു. വേദങ്ങളും ഛന്ദസ്സും യജ്ഞവും പശുക്കളും പ്രജകളും ഇക്കാണുന്ന സർവ്വവും

ആത്മാവിൽനിന്നും വാക്കിൽനിന്നും ഉണ്ടായി. ജഗത്ത് വാഗാത്മികയാണ്. നിഷ്പന്ദവും നിഷ്ക്രിയവും അശബ്ദവും അമനവുമായ ചിത്തിൽ ആദ്യത്തെ സ്പന്ദനം ഉണ്ടാവുമ്പോഴാണ് പ്രപഞ്ചം ഉണ്ടാവുന്നത്. ഈ ആദ്യസ്പന്ദനമാണ് പ്രണവം. ആദ്യസ്പന്ദനത്തിൽ ശബ്ദാർത്ഥപ്രത്യയങ്ങൾ സ്പന്ദത്തിൽനിന്ന്, അഭിന്നമാണ്. ചിത്തിന്റെ പ്രഥമ സ്പന്ദത്തിൽ ഇവ മൂന്നും ഒന്നായിരിക്കുന്നു. അപഞ്ചീകൃതതന്മാത്രകൾ അതിൽ ഒന്നായി ചേർന്നിരിക്കുന്നു. അപഞ്ചീകൃതതന്മാത്രയുടെ സാത്വികാംശത്തെ പ്രകാശമെന്നും താമസികാംശത്തെ ജഡമെന്നും വിളിക്കുന്നതിനാൽ ശിവശക്തികളെ പ്രകാശമെന്നും ജഡമെന്നും വെവ്വേറെ പറയാറുണ്ടെങ്കിലും അവ വാസ്തവത്തിൽ രണ്ടല്ല, ഒന്നാണ്. തേജതന്മാത്ര(അഗ്നി) ദൃശ്യമായും വർണ്ണമായും രൂപമായും തീരുന്നു. 'വർണ്ണം' ശബ്ദത്തിലും ഉണ്ട്. വർണ്ണവിശേഷത്താൽ അഭിവ്യഞ്ജിക്കപ്പെടുന്നതിനു മുമ്പുള്ള ശബ്ദമാണ് ധ്വനി. പരമാണുക്കൾ നിത്യങ്ങളാണല്ലോ (ക്വാർക്കുകളെപ്പോലെ). വർണ്ണശബ്ദങ്ങൾ പരമാണുക്കളെപ്പോലെ നിത്യങ്ങളാണ്. എന്നാലും മഹാപ്രലയകാലത്ത് അവയെ കാണുന്നില്ല. ഇരുട്ടുമുറിയിൽ വെച്ച ഘടത്തെ കാണാനാവാത്തതുപോലെയാണ് വർണ്ണശബ്ദങ്ങളെ പ്രലയത്തിൽ (സുഷുപ്തിയിലും) കാണാതാവുന്നതെന്ന് വേദാന്തപരിഭാഷ പറയുന്നു. (അന്ധകാരസ്ഥഘടാനുപലംഭവത്). അവയെ അഭിവ്യഞ്ജനം ചെയ്ത് കർണ്ണത്തിൽ കേൾപ്പിക്കുന്നതാണ് ധ്വനി. മറെറാരു തരത്തിൽ പറഞ്ഞാൽ, കല്പത്തിൽ നിത്യവും അനാഹതവുമെങ്കിലും അവ്യക്തമായിരിക്കുന്ന വർണ്ണശബ്ദങ്ങളെ വ്യക്തമാക്കാൻ അഭിവ്യഞ്ജകങ്ങളായ ധ്വനി കൂടിയേ തീരൂ. അഭിവ്യഞ്ജകമായ, (വർണ്ണത്തെ വഹിക്കുന്ന) ധ്വനിക്ക് ദേശം, കാലം, പരിസ്ഥിതി ഇവ അനുസരിച്ച് മാററമുണ്ട്. അനിത്യവും വികാരിയുമാണ് ധ്വനി. ഈ അനിത്യതയും വികാരിത്വവും നാം ഉച്ചരിക്കുന്ന വർണ്ണങ്ങളിലേക്കും പകരുന്നുണ്ട്. അനിത്യവും വികാരിയുമായ ധ്വനിയെക്കൂടാതെ നിത്യവും അവികാരിയുമായ ധ്വനിയും കാററ്, ഉപകരണ സംഗീതം മുതലായവ ഉണ്ടാക്കുന്ന വർണ്ണശബ്ദങ്ങൾ ജനിപ്പിക്കാത്ത സ്ഥൂലധ്വനി ശബ്ദങ്ങളും പ്രപഞ്ചത്തിലുണ്ട്. ചിത്തിലെ സ്ഫോടത്തിന്റെ വ്യഞ്ജകമാണ് ധ്വനി. ശൂന്യമായ ചിദാകാശം എന്നൊന്നില്ല. ചിദാകാശം എപ്പോഴും മണ്ഡലങ്ങളാൽ, ത്രസിക്കുന്ന ശക്തിയാൽ പൂർണ്ണമാണ് എന്ന് തന്ത്രകാരന്മാർ പറഞ്ഞു.

ഇതുതന്നെയാണ് ആധുനിക ക്വാണ്ടം സിദ്ധാന്തവും പറയുന്നത്. The vaccum state contains limitless quantities of shortlived particles. These particles suddenly appear as if from nowhere, exist only fleetingly and then suddenly disappear apparently being converted to nothing. When they momentarily exist they are able to interact and engage in complex processes. കല്പത്തിൽ, ബ്രഹ്മവർഷത്തിൽ, വരികയും പോകയും ചെയ്യുന്ന പ്രപഞ്ചങ്ങളെപ്പോലെ, ഭൂമിയിൽ ജനിക്കുകയും മരിക്കുകയും ചെയ്യുന്ന ജീവികളെപ്പോലെ, ധ്വനികളെയും വർണ്ണങ്ങളെയുംപോലെ.

നിശ്വാസവായു കണ്ഠരന്ധ്രത്തിൽ പ്രവേശിച്ച് അഷ്ടസ്ഥാനങ്ങളിൽ തട്ടി പുറത്തു വരുന്ന വർണ്ണാത്മകമായ ധ്വനിക്ക് നാവിന്റെ ചേഷ്ടകളാൽ ഭേദം വരും. വർണ്ണങ്ങൾക്ക് ആഭ്യന്തരപ്രയത്നം, കരണവിഭ്രമം (ബാഹ്യപ്രയത്നം), സംസർഗ്ഗം, മാർഗ്ഗഭേദം, സ്ഥാനഭേദം എന്നിവയാൽ ശ്രുതിഭേദം വരും.



വർണ്ണങ്ങൾ സ്വരമെന്നും വ്യഞ്ജനമെന്നും രണ്ടു വിധം. ശരീരം ജഡമാണ്. അതിന് ചൈതന്യം നൽകുന്നത് ജീവനാണ്. എന്നാലും മൂർത്തമായിട്ട് നാം ശരീരത്തെ കാണുന്നു. അമൂർത്തമായ ആത്മാവിനെ കാണുന്നില്ല. അതുകൊണ്ട് സ്വരം 'ഉയിരും' വ്യഞ്ജനം 'മെയ്യു'മാണെന്ന് സാദൃശ്യത്താൽ ദ്രാവിഡർ നിശ്ചയിച്ചിരിക്കുന്നു. മെയ്യായ വ്യഞ്ജനത്തിൽ അന്തർഭവിച്ച അദൃശ്യമായ 'ഉയി'രായ സ്വരം അതിന് ജീവചൈതന്യം നൽകുന്നു. ആദ്യത്തെ സ്വരമായ അകാരം പ്രണവത്തിലെ ആദ്യക്ഷരമാണ്. അതുതന്നെ സർവ്വ വാക്കും. സ്പർശം, അന്തസ്ഥം, ഊഷ്മാവ്, ഘോഷം എന്നീ ഭേദങ്ങളോടുകൂടിയ വ്യഞ്ജന മെയ്യെഴുത്തുകളിലെല്ലാം സ്വരാക്ഷരങ്ങളാകുന്ന ഉയിരെഴുത്തിന്റെ ചൈതന്യം അദൃശ്യമായിരിക്കുന്നുണ്ട്.

സ്പർശങ്ങൾ :

| ഖരം | അതിഖരം | മൃദു | ഘോഷം | അനുനാസികം |
|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ |
| ച | ഛ | ജ | ഝ | ഞ |
| ട | ഠ | ഡ | ഢ | ണ |
| ത | ഥ | ദ | ധ | ന |
| പ | ഫ | ബ | ഭ | മ |

അന്തസ്ഥം (മദ്ധ്യമം)

യ, ര, ല, വ

ഊഷ്മാവ് :

ശ, ഷ, സ

ഘോഷം

ഹ

ഴ, റ എന്നീ ദ്രാവിഡമദ്ധ്യമങ്ങളും ള എന്ന ദ്രാവിഡാനുനാസികവും ഇവയോടു ചേർക്കാവുന്നതാണ്. ഇങ്ങനെ അനേകമായി പിരിഞ്ഞ വാക്കുകൊണ്ട് നിർമ്മിച്ച ഭാഷയ്ക്ക് പരിഛിന്നവും വികാരിയും ഗുണിയുമാകയാൽ, അപരിഛിന്നവും അവികാരിയും നിർഗുണവും ചൈതന്യമാത്രസത്തയുമായ അദ്വയ ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ സാദ്ധ്യമല്ലാതെ വരുന്നു. ജഡമായ ഒന്ന് ചൈതന്യത്തെ എങ്ങനെ പ്രകാശിപ്പിക്കും?

എന്നിരുന്നാലും 'മന്ത്ര'ങ്ങൾ ഭാഷയിലെ പദങ്ങൾ കൊരുത്തുണ്ടാക്കിയവയാണ്. അവ എപ്രകാരം ബ്രഹ്മവിജ്ഞാനത്തിലേക്കു നയിക്കുന്നു? ഗുരൂപദേശരൂപമായ മന്ത്രസാധന എങ്ങനെ ഒരാളെ ബ്രഹ്മവിത്താക്കുന്നു? അതാണ് ഈ ഉപനിഷത്തിന്റെ വിഷയം എന്ന് ശങ്കരൻ ആദ്യമേ പറഞ്ഞിട്ടുണ്ട്. വംശാന്തവും 'ഗായത്രസാമ വിഷയ'വുമാണ് വർണ്ണ്യവിഷയമെന്ന് ശങ്കരഭാഷ്യം പറയുന്നുണ്ട്.

ഓം എന്ന പ്രണവോച്ചാരണം ചിത്തിലെ പ്രഥമസ്പന്ദത്തെയും അതിനു ശേഷം വരുന്ന വ്യാഹൃതികൾ പതിനാല് പ്രപഞ്ചങ്ങളുടെ സൃഷ്ടിയെയും പിന്നീട് വരുന്ന സവിതാവ് സൂര്യൻ കേന്ദ്രമായിരിക്കുന്ന നമ്മുടെ സൗരയൂഥ

ത്തെയും ഭർഗ്ഗൻ പ്രഭവം, സ്ഥിതി, പ്രളയം എന്ന മൂന്ന് അവസ്ഥകളോടുകൂടിയ (ആദിമദ്ധ്യാന്തമായ) ജീവിതത്തെയും ദേവൻ പ്രകാശവാനും ലീലാലോലനുമായ ജീവാത്മാവിനെയും ധീ മനുഷ്യാത്മാവിൻെറ വിചാരശക്തിയെയും ആ ധീയാൽ പ്രചോദിതനായ ജീവാത്മാവ് വീണ്ടും താൻ ഏതിൽനിന്നാരംഭിച്ചുവോ അതിലേക്കു തിരിച്ചെത്താനുള്ള സാദ്ധ്യതയെയും ദ്യോതിപ്പിക്കുന്നു. ഗായത്രീസാമം ഒരു വാചകമല്ല, ദ്യോതകമാണ്. ഒരു ദ്രവ്യത്തെയോ ക്രിയയെയോ ഗുണത്തെയോ ചൂണ്ടിക്കാണിക്കുന്നതാണ് വാചകം. ഗായത്രീസാമത്തിന് ആ നിലയിൽ വാച്യമായ ഒരർത്ഥമില്ല. രണ്ടു വാച്യാർത്ഥങ്ങൾ തമ്മിലുള്ള സംബന്ധത്തെ സ്ഫുരിപ്പിക്കുക അഥവാ ദ്യോതിപ്പിക്കുകയാണ് അതു ചെയ്യുന്നത്. തലക്ഷ്യതേ, ന തുച്യതേ എന്ന ശങ്കരവാക്യം പറയുന്നതുപോലെ ലക്ഷണം കാട്ടിത്തരുന്നതല്ലാതെ, മന്ത്രം ഒന്നും പറയുന്നില്ല. ചൈതന്യത്തെ നമ്മിൽ ഉദിപ്പിക്കുക, ദ്യോതിപ്പിക്കുക മാത്രമാണതിൻെറ കർത്തവ്യം. The Garland of Letters എന്ന മന്ത്രശാസ്ത്രഗ്രന്ഥത്തിൽ സർ ജോൺ വുഡ്റോഫ് ഗായത്രിയെ ഒരു exercise of reasoning ആയി കാണുന്നത് അത് നമ്മിലെ ചൈതന്യത്തെ— 'ധീ'യെ— ഉത്തേജിപ്പിക്കുന്നതുകൊണ്ടാണ്. വാക്കും വാക്കിനെ ഉദ്പാദിപ്പിക്കുന്ന കരണങ്ങളും ഉദിക്കുന്നത് ബ്രഹ്മത്താലാണ്; ബ്രഹ്മമാകുന്ന ചൈതന്യജ്യോതിഷത്താലാണ് വാക്ക് ഉത്ഭവിക്കുന്നത്, പ്രകാശിക്കുന്നത് (ചൈതന്യജ്യോതിഷാപ്രകാശതേ). ബൃഹദാരണ്യകത്തിൽ 'സാ വാഗ്യാ സ്വപ്നേ ഭാഷതേ' എന്നു കാണാം. സ്വപ്നത്തിൽപോലും ഭാഷിക്കുവാൻ ഉള്ള ശക്തിയാണ് വാക്ക്. നിത്യമായ ചൈതന്യജ്യോതിസ്വരൂപമായ വാക്കിനെയാണ്, വൈഖരീവാക്കിനെയല്ല ഇവിടെ പരാമർശിക്കുന്നത്. ആത്മസ്വരൂപവും നിരതിശയവും ബൃഹത്വത്താൽ ഭൂമാവെന്നു വിളിക്കപ്പെടുന്നതും ബ്രഹ്മമെന്നറിയപ്പെടുന്നതുമായ ശബ്ദബ്രഹ്മമാണ് ഇവിടെ പരാമർശിച്ച വാക്ക്. ആ വാക്കാണ് ചക്ഷുസ്സിനു ചക്ഷുസ്സും വാക്കിൻെറ വാക്കും ശ്രോത്രത്തിൻെറ ശ്രോത്രവുമായിരിക്കുന്നത്. കർത്താവും ഭോക്താവും വിജ്ഞാതാവും നിയന്താവും പ്രശാസിതാവും പരമ വിജ്ഞാനവും പരമാനന്ദവും ശബ്ദബ്രഹ്മമാണ്. ഇതിനെല്ലാം പരമായി നിർവ്വിശേഷമായിരിക്കുന്നതും ബ്രഹ്മമാണ്.

5. യന്മനസാ ന മനുതേയേനാ ഹുർമ്മനോമതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

ഏതൊന്നിനെ മനസ്സുകൊണ്ട് മനനം ചെയ്യാൻ സാദ്ധ്യമാകുന്നില്ലയോ, ഏതൊന്നിനാൽ മനസ്സ് മനനം ചെയ്യപ്പെടുന്നുവോ, അതാണ് ബ്രഹ്മമെന്നറിയുക. ഉപാസിക്കപ്പെടുന്നവയൊന്നും ബ്രഹ്മമല്ല.

ഇവിടെ ബുദ്ധിയും മനസ്സും ചേർന്ന അന്തഃകരണത്തെയാണ് മനസ്സെന്നു പറയുന്നത്. അന്തഃകരണംകൊണ്ടാണ് മനുഷ്യൻ മനനംചെയ്യുന്നത്.

ഇന്ദ്രിയങ്ങളെക്കൊണ്ട് ഗ്രഹിക്കാവുന്ന സർവ്വ വിഷയങ്ങളെക്കുറിച്ചും മനനം ചെയ്യുന്ന മനസ്സ്, ആ വിഷയങ്ങളിലെല്ലാം വ്യാപിച്ചിരിക്കുന്നു. അതിനാൽ സർവ്വ ഇന്ദ്രിയങ്ങളിലും മനസ്സുണ്ട്. കാമവും സങ്കല്പവും വിചികിത്സവും ശ്രദ്ധയും അശ്രദ്ധയും ധൃതിയും അധൃതിയും ധീയും സർവ്വവും മനസ്സാണെന്ന ബൃഹദാരണ്യകത്തിലെ വാക്യം ശങ്കരൻ ഉദ്ധരിക്കുന്നു. അങ്ങനെയുള്ള മനസ്സുകൊണ്ട്, മനസ്സിനെത്തന്നെ അവഭാസിപ്പിക്കുന്ന ചൈതന്യജ്യോതിയെ സങ്കല്പിക്കാനും



മനനം ചെയ്യാനും സാധിക്കുന്നില്ല, കാരണം, മനസ്സിനെ പ്രകാശിപ്പിക്കുന്ന ജ്യോതിസ്സ് മനസ്സിനെ നിയന്ത്രിക്കുകയല്ലാതെ, മനസ്സ് ആ ജ്യോതിസ്സിനെ നിയന്ത്രിക്കുകയല്ല ചെയ്യുന്നത്. അന്തഃകരണത്തിന് ആ ജ്യോതിസ്സിൻെറ സഹായം കൂടാതെ സ്വയം പ്രവർത്തിക്കാൻ സാദ്ധ്യമല്ല. മനസ്സിൻെറ മനനസാമർത്ഥ്യം അന്തസ്ഥമായിരിക്കുന്ന ചൈതന്യജ്യോതിഷത്താൽ അവഭാസിക്കപ്പെടുമ്പോൾ മാത്രമാണ്. ബ്രഹ്മവിത്തുകൾ അപ്രകാരം അവഭാസിക്കപ്പെട്ട മനസ്സ് പ്രത്യക്ചേതസ്സായ ആത്മാവുതന്നെയാണ് ബ്രഹ്മമെന്ന് അറിയുന്നു. അല്ലാതെ മറ്റൊരു വസ്തുവും ഉപാസിക്കേണ്ടതായിട്ടില്ല എന്നു ഗ്രഹിക്കുന്നു.

6. യച്ചക്ഷുഷാ ന പശ്യതി യേനചക്ഷൂംഷി പശ്യതി
തദേവ ബ്രഹ്മം ത്വം വിദ്ധി നേദം യദിദമുപാസതേ.

ഏതൊന്ന് കണ്ണിനാൽ കാണപ്പെടുന്നില്ലയോ, ഏതൊന്നിനാൽ കണ്ണ് കാണുന്നുവോ, അതു മാത്രമാണ് ബ്രഹ്മം. ഉപാസിക്കപ്പെടുന്നതൊന്നും ബ്രഹ്മമല്ല.

7. യച് ശ്രോത്രേണ ന ശ്രുണോതി യേന ശ്രോത്രമിദാം ശ്രുതം
തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ.

ഏതൊന്ന് ശ്രോത്രങ്ങളാൽ കേൾക്കാനാവുന്നില്ലയോ, ഏതൊന്നിനാൽ ശ്രോത്രം കേൾക്കുന്നുവോ അതാണ് ബ്രഹ്മം. ഉപാസിക്കപ്പെടുന്നവയൊന്നും ബ്രഹ്മമല്ല.

8. യത് പ്രാണേന ന പ്രാണീതി യേനപ്രാണഃ പ്രണീയതേ
തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ.

ഏതൊന്നിനെ പ്രാണനാൽ പരായണം ചെയ്യാൻ സാധിക്കുന്നില്ലയോ, ഏതൊന്നിനാൽ പ്രാണൻ പരായണനാവുന്നുവോ അതാണ് ബ്രഹ്മം. ഉപാസിക്കപ്പെടുന്നതൊന്നുംതന്നെ ബ്രഹ്മമല്ല.

സർവ്വ ഇന്ദ്രിയങ്ങളെയും അവയിൽ വ്യാപിച്ചിരിക്കുന്ന മനസ്സിനെയും അന്തഃകരണത്തെയും വാക്കിനെയും വാക്കിന് ആധാരമായ പ്രാണവായുവിനെയും ഏതൊരു ചൈതന്യാത്മജ്യോതി അവഭാസിക്കുന്നുവോ, ആ ജ്യോതിസ്സാണ് പരമമായ ബ്രഹ്മം. മറ്റൊന്നുമല്ല.

## ഖണ്ഡം 2

ആത്മാവുതന്നെ ബ്രഹ്മം എന്നു സ്ഥാപിച്ചു കഴിഞ്ഞു. ശിഷ്യൻ 'അഹമേവബ്രഹ്മം' എന്ന് അഹങ്കാരത്തോടെ താൻ സർവ്വജ്ഞനായി എന്ന് ഞെളിയാതിരിക്കാനായി ശിഷ്യൻെറ ആ അഹങ്കാരബുദ്ധിയെ ഇളക്കുന്നതിനായി ആചാര്യൻ തുടർന്ന് പറയുന്നതാണ് ദ്വിതീയഖണ്ഡത്തിൽ കാണുന്നത്.

'എനിക്ക് ശരിക്ക് മനസ്സിലായി' എന്ന് സുനിശ്ചിതമായി ബോദ്ധ്യപ്പെടൽ നല്ലതല്ലേ എന്ന് പൂർവ്വപക്ഷം. സത്യത്തിൽ സുനിശ്ചിതമായ പ്രതിപത്തി ഉണ്ടാവണം. പക്ഷേ, എനിക്കെല്ലാമറിയാമെന്ന അഹന്ത പാടില്ല എന്നാണ് ആചാര്യപക്ഷം. അഗ്നിക്ക് മറ്റെല്ലാം ദഹിപ്പിക്കാം, തന്നെ ദഹിപ്പിക്കാനാവില്ല. അതുപോലെയാണ് ആത്മതത്ത്വം. അതിന് മറ്റെല്ലാത്തിനെയും അറിയാം. അവനവനെ അറിയാൻ പ്രയാസമാണ്. ആത്മാവുതന്നെയാണ് ബ്രഹ്മം. അതി

നാൽ ബ്രഹ്മത്തെ ശരിക്കറിഞ്ഞു എന്നു പറഞ്ഞാൽ അറിഞ്ഞിട്ടില്ല എന്നാണർത്ഥം. അതുകൊണ്ടാണ് 'എനിക്ക് ശരിക്കു മനസ്സിലായി' എന്ന ശിഷ്യൻെറ തോന്നലിനെ ആചാര്യൻ നിരാകരിക്കുന്നത്.

1. യദി മന്യസേ സുവേദേതി ദഹരമേവാപിനൂനം
 ത്വം വേത്ഥ ബ്രഹ്മണോ രൂപം യദസ്യ ത്വം യദസ്യ
 ച ദേവേഷ്വഥ നു മീമാംസ്യമേവ തേ മന്യേ വിദിതം.

ബ്രഹ്മത്തെ എനിക്കു നന്നായറിയാം എന്നു നീ വിചാരിക്കുന്നുവെങ്കിൽ അതിൻെറ സ്വഭാവം നീ അറിഞ്ഞിട്ടില്ല. നീ അറിയുന്ന ബ്രഹ്മത്തിൻെറ രൂപവും ദേവന്മാരിൽവെച്ച് നീ അറിയുന്ന രൂപവും അല്പമാണ്. നീ ബ്രഹ്മത്തെ ഇനിയും മീമാംസ (അന്വേഷണം-ഗവേഷണം) ചെയ്യേണ്ടതുണ്ട് എന്ന് ഞാൻ വിചാരിക്കുന്നു.

ക്ഷീണദോഷനും സുമേധസ്സുമായ ഒരാൾ ഒരു കാര്യം കേട്ടാൽ അത് പെട്ടെന്ന് ഗ്രഹിക്കും. ബുദ്ധി കുറഞ്ഞ ഒരാൾ അത്ര പെട്ടെന്ന് ഗ്രഹിച്ചെന്നു വരില്ല. ഛാന്ദോഗ്യ ഉപനിഷത്തിൽ പ്രജാപതിയുടെ ഉപദേശത്തെ അസുരചക്രവർത്തിയായ വിരോചനൻ തെററിദ്ധരിച്ചു. ശരീരമാണ് ആത്മാവെന്ന് ധരിച്ചു. ഇന്ദ്രൻ നാലാമത്തെ പ്രാവശ്യം കേട്ടപ്പോഴാണ് ശരിയായ അർത്ഥം മനസ്സിലാക്കിയത്. ഒരേ ആചാര്യൻെറ ശിഷ്യന്മാരിൽ ഒരാൾ ശരിക്കു മനസ്സിലാക്കുക, മറെറാരാൾ ശരിക്കു മനസ്സിലാക്കാതെ താൻ മനസ്സിലാക്കി എന്നു തെററിദ്ധരിക്കുക ഇതൊക്കെ സർവ്വസാധാരണമാണ്. ഒന്നും ഗ്രഹിക്കാതിരിക്കലും സംഭവിക്കാം. ഇന്ദ്രിയങ്ങളുടെ പിടിയിലൊതുങ്ങാത്ത അതീന്ദ്രിയമായ ആത്മവിഷയത്തെ പഠിപ്പിക്കുമ്പോൾ ഇതിനൊക്കെ സാധ്യത വളരെ അധികമാണ്. കൂടാതെ, ആത്മാവ് സത്തോ അസത്തോ എന്ന താർക്കികന്മാരുടെ തർക്കത്തിന്നവസാനമില്ലായ്കയാൽ അതും ശിഷ്യനെ കുഴപ്പത്തിലാക്കുന്നു. അതിനാൽ ബ്രഹ്മം അറിയപ്പെടാവുന്നതാണെങ്കിൽപ്പോലും അറിയാനുള്ള ബുദ്ധിമുട്ട് ഗ്രഹിക്കുമ്പോൾ 'ബ്രഹ്മത്തെ നന്നായറിയുമെന്ന് നീ വിചാരിക്കുന്നുവെങ്കിൽ' എന്ന ആശങ്കാപൂർവ്വമായ ആചാര്യവാക്യത്തിൻെറ സാധുത വ്യക്തമാകും.

ബ്രഹ്മത്തിന് അല്പമായ രൂപം, മഹത്തായ രൂപം എന്ന് അനേകരൂപങ്ങളുണ്ടോ എന്ന് പൂർവ്വപക്ഷം. നാമം, രൂപം മുതലായ ഉപാധികളാൽ ഉണ്ടാക്കപ്പെട്ട അനേകം രൂപങ്ങൾ ബ്രഹ്മത്തിനുണ്ട്. നാമോരോരുത്തരും അത്തരം ബ്രഹ്മരൂപങ്ങളാണ്; ബ്രഹ്മത്തിൻെറ അർഭകന്മാരായ (പ്രജകളായ) 'അല്പബ്രഹ്മ'ങ്ങളാണ്. എന്നാൽ ഇവയ്ക്കെല്ലാമതീതമായി നാമരൂപങ്ങളാൽ സീമിതമല്ലാത്ത ഒരു മഹദ്ബ്രഹ്മസ്വരൂപമുണ്ട്. അശബ്ദവും അസ്പർശവും അരൂപവും അവ്യയവും അരസവും അഗന്ധവുമായ നിത്യരൂപമെന്ന് കഠോപനിഷത്തും നൃസിംഹോത്തര, മുക്തിക ഉപനിഷത്തുകളും അതിനെ വിളിക്കുന്നു. ആ നിത്യരൂപത്തിന് രൂപമില്ല.

ഒരു വസ്തുവിൻെറ രൂപമെന്നു പറയുന്നത് അതിൻെറ ധർമ്മമാണ്. ഏതെല്ലാം വിശേഷണങ്ങളാൽ വസ്തുവിനെ നിരൂപണം ചെയ്യുന്നുവോ അതാണതിൻെറ സ്വരൂപം. ചൈതന്യം പൃഥിവ്യാദികളായ തമോഗ്രഹങ്ങൾക്ക് അന്യമാണെന്ന് അതുകൊണ്ടാണ് പറയുന്നത്. അതുകൊണ്ടുതന്നെ ചൈതന്യം ശ്രോത്രത്തിലും അന്തഃകരണത്തിലുമല്ല എന്നു കിട്ടി. വിജ്ഞാനഘനമായ ബ്രഹ്മമാണ് ആ ചൈതന്യം. അതുതന്നെയാണ് ആനന്ദവും പ്രജ്ഞാനവും. ബ്രഹ്മത്തിൻെറ രൂപം ഇങ്ങനെ ശ്രുതികൾ നിർണ്ണയിച്ചിട്ടുണ്ടല്ലോ എന്നു പൂർവ്വപക്ഷം പറയുന്നു. അതു സത്യമാണ് എന്ന് ശങ്കരാചാര്യർ സമ്മതിക്കുന്നു. കരണങ്ങളെക്കൊണ്ടും ദേഹേന്ദ്രിയാദി ഉപാധികളെക്കൊണ്ടും സീമിതമാക്കപ്പെടുമ്പോഴാണ് വിജ്ഞാനം, ആനന്ദം മുതലായ ശബ്ദങ്ങളെക്കൊണ്ട് ബ്രഹ്മത്തെ നിർദ്ദേശിക്കുന്നത്. ദേഹാദികൾക്ക് വൃദ്ധിയും സങ്കോചവുമുണ്ട്; വികാസവും സങ്കോചവും ഉണ്ട്; ഛേദവും നാശവും ഉണ്ട്. എന്നാൽ ബ്രഹ്മത്തിന് ഈ വകയൊന്നുമില്ല. 'സ്വത'മായ ആ സ്വതന്ത്രാവസ്ഥയിൽ ബ്രഹ്മത്തെ 'അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം' എന്നാണ് പറയേണ്ടത്. അറിയുമെന്നു പറയുന്നവർക്ക് അറിയാത്തതും അറിയില്ലെന്നു പറയുന്നവർക്ക് അറിയുന്നതുമായി ബ്രഹ്മസ്വരൂപത്തെ നിർദ്ദേശിക്കുന്നത് അപ്പോഴാണ്.



അദ്ധ്യാത്മംകൊണ്ട് (ദേഹാദികളാൽ പരിഛിന്നമാക്കപ്പെട്ട) മാത്രമല്ല അധിദൈവതമാകുന്ന ഉപാധികളാൽ പരിഛിന്നമാക്കപ്പെട്ട ബ്രഹ്മത്തിൻെറയും സ്വരൂപം അല്പമാണ്. പ്രകാശിക്കുന്ന നക്ഷത്രലോകങ്ങളാണിവിടെ ദേവലോകങ്ങൾ. പ്രാണികളുടെ ശരീരംകൊണ്ടായാലും, നക്ഷത്രലോകങ്ങളുടെ ശരീരംകൊണ്ടായാലും പലതായി വിഭജിക്കപ്പെട്ടതെല്ലാം അല്പബ്രഹ്മങ്ങളാണ്. പ്രാണികളും നക്ഷത്രലോകങ്ങളും ഏതൊന്നിനാൽ പ്രകാശിക്കപ്പെടുന്നുവോ ആ സർവ്വോപാധിവിശേഷരഹിതവും ശാന്തവും അനന്തവും ഏകവും ഭൂമാഖ്യവും അദ്വൈതവുമായ നിത്യവസ്തുവാണ് ബ്രഹ്മം. അതിനെ 'നന്നായി അറിയുക' സാദ്ധ്യമല്ല. അതിനെ മീമാംസ ചെയ്ത് വിചാരം ചെയ്ത് കണ്ടെത്തേണ്ടതുണ്ട്.

ആചാര്യൻെറ ഈ ഉപദേശം കേട്ട ശിഷ്യൻ ഏകാന്തത്തിലിരുന്ന് സർവ്വ ഇന്ദ്രിയങ്ങളെയും അടക്കി ആഗമങ്ങളുടെ അർത്ഥത്തെ വിചാരം ചെയ്യുന്നു. തർക്കംകൊണ്ട് അർത്ഥത്തെ തൻെറ ഉള്ളിൽ നിർദ്ധാരണം ചെയ്യുന്നു. അതിനെ സ്വാനുഭവത്തിൽ സാക്ഷാത്കരിക്കുന്നു. എന്നിട്ട് ആചാര്യസമക്ഷം വന്ന് പറയുന്നു: "അതിനെ ഇപ്പോൾ എനിക്കറിയാമെന്ന് ഞാൻ വിചാരിക്കുന്നു."

'എനിക്കറിയാ'മെന്നതിൽനിന്ന് 'എനിക്കറിയാമെന്നു വിചാരിക്കുന്നു' എന്നതിലേക്ക് ശിഷ്യൻ എത്തി. എങ്ങനെയെന്നു കേൾക്കുക.

2. നാഹം മന്യേ സുവേദേതി നോ ന വേദേതി വേദ ച
 യോ നസ്തദ്വേദ തദ്വേദ നോ ന വേദേതി വേദ ച.

**"ഞാൻ ബ്രഹ്മത്തെ നന്നായറിയാമെന്നു വിചാരിക്കുന്നില്ല. ബ്രഹ്മത്തെ അറിയാനാവില്ല എന്നും വിചാരിക്കുന്നില്ല." നമുക്കിടയിൽ ഇതറിയുന്നവൻ ആരോ അവൻ മാത്രമെ ബ്രഹ്മത്തെ അറിയുന്നുള്ളു എന്നു ഞാനറിയുന്നു. അറിഞ്ഞതും അറിയാത്തതും ബ്രഹ്മമല്ലെന്നറിഞ്ഞവനാണ് ബ്രഹ്മവിത്ത്. 'ഞാൻ ബ്രഹ്മത്തെ അറിഞ്ഞിട്ടില്ല; എന്നാൽ അറിഞ്ഞിട്ടുണ്ട്' എന്ന് അവൻ കരുതുന്നു. ആചാര്യോക്തമായ ആഗമസമ്പ്രദായത്തിൻെറ ബലംകൊണ്ടും, സ്വമനസ്സിൽ മനനംചെയ്തും തർക്കവിചാരംചെയ്തും കിട്ടിയ വിജ്ഞാനംകൊണ്ടും, സ്വാനുഭൂതിയുടെ ബലംകൊണ്ടും, ശിഷ്യൻ ബ്രഹ്മവിദ്യയിൽ ദൃഢനിശ്ചയം വന്ന് ആത്മദർശനമുണ്ടാ**

വുന്നു. അപ്പോഴാണ് അവൻ പറയുന്നത്, 'എൻെറ സഹപാഠികളായ ബ്രഹ്മ ചാരികൾക്കിടയിൽ ഞാൻ ഇപ്പോൾ പറഞ്ഞ വചനം ആര് ഗ്രഹിച്ചിരിക്കുന്നുവോ, അവൻ ബ്രഹ്മജ്ഞാനിയാണ്' എന്ന്. എന്താണ് അദ്ദേഹത്തിൻെറ വചനം? "ബ്രഹ്മം അറിയുന്നതുമല്ല, അറിയാത്തതുമല്ല.' മന്ദബുദ്ധികൾക്ക് ഇത് ഗ്രഹിക്കാൻ സാധിക്കയില്ലെന്നും മനനശീലനും 'ധീ' വളർന്നവനും സ്വാനുഭൂതി ലഭിച്ചവനുമായ വ്യക്തിക്കേ ഇതിൻെറ പൊരുളറിയാനാവൂ എന്നും ശിഷ്യൻ ഗ്രഹിച്ചു വെച്ചിരിക്കുന്നു. ഇവിടെ ശിഷ്യാചാര്യസംവാദരൂപത്തിലുള്ള വാക്കുകൾ നിർത്തിവെച്ച് ശ്രുതി സ്വന്തവാക്യത്തിൽ സ്വമതം പറയുന്നു അടുത്ത ശ്ലോകത്തിൽ.

> 3. യസ്യാമതം തസ്യ മതം മതം യസ്യ ന വേദസഃ
> അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം

ഏതൊരുവൻെറ മതം 'അത് അറിയാവതല്ല' എന്നാണോ അവൻ അതിനെ അറിഞ്ഞു കഴിഞ്ഞു. ഏതൊരുവൻെറ മതം 'അത് അറിയാ'മെന്നാണോ അവൻ അതിനെ അറിഞ്ഞിട്ടില്ല. 'അവിജ്ഞാതം' അറിഞ്ഞു; 'വിജ്ഞാതം' അറിഞ്ഞിട്ടില്ല.

ഏററവും മൂഢനായ വ്യക്തി 'ഞാൻ ബ്രഹ്മത്തെ അറിഞ്ഞു' എന്നു വിചാരിക്കുന്നില്ല. ഏററവും അറിവുള്ള വിദ്വാനും "ഞാൻ ബ്രഹ്മത്തെ നന്നായി അറിഞ്ഞു" എന്നു കരുതുന്നില്ല. അതിന്നു രണ്ടിലുമിടയിലുള്ളവരാണ് ശരീരത്തെ ആത്മാവെന്നു തെററിദ്ധരിച്ച് ഞാൻ ആത്മാവിനെ മുഴുവനായറിഞ്ഞു എന്നു പറയുന്നത്. 'അവിദ്യ ഇരുട്ടിലേക്കു നയിക്കുന്നു, വിദ്യ കൂരിരുട്ടിലേക്കു നയിക്കുന്നു' എന്ന ശ്രുതിവാക്യം ഒന്നും അറിയാത്തവനും വിദ്വാനും 'ഞാൻ അറിയുന്നില്ല' എന്ന അവസ്ഥയിലാണെന്നു ദ്യോതിപ്പിക്കാൻ മാത്രമാണ്. വാച്യമായ (വാചകം) അർത്ഥമല്ല 'ദ്യോതക'മായ അർത്ഥമാണ് ഇത്തരം വാക്യങ്ങളിൽനിന്നു ഗ്രഹിക്കേണ്ടത്. ബ്രഹ്മം അവിജ്ഞാതമെങ്കിൽ ലൗകികന്മാർക്കും ബ്രഹ്മവിത്തുകൾക്കും തമ്മിൽ സവിശേഷതകളൊന്നുമില്ല. ഈ വൈരുദ്ധ്യം ഇനി നീക്കുന്നു.

> 4. പ്രതിബോധ വിദിതം മതമമൃതത്വം ഹി വിന്ദതേ
> ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേƒമൃതം.

ബ്രഹ്മത്തെ ബോധം തോറും അറിയുമ്പോൾ അമൃതത്വം ലഭിക്കുന്നു. ആത്മാവിനാൽ വീര്യം ലഭിക്കുന്നു. വിദ്യയാൽ അമൃതം ലഭിക്കുന്നു.

ജാഗ്രദ്, സ്വപ്ന, സുഷുപ്ത്യാദികളായ സർവ്വബോധാവസ്ഥകളിലും ആത്മാവിൽ നിരന്തരം പ്രകാശിക്കുന്ന 'ആത്മബോധം'കൊണ്ട് ജ്ഞാനിക്ക് വീര്യവും വിദ്യയും വിദ്യയാൽ അമൃതവും ലഭിക്കുന്നു.

നൈയായികരും വൈശേഷികരും (കണാദൻ) ബ്രഹ്മചൈതന്യത്തെ കണമായി, ദ്രവ്യമായി കാണുന്നു (ക്വാണ്ടം). നിരുപാധികമായ ആത്മാവിന് ഏക ത്വത്താൽ ചൈതന്യരൂപം മാത്രമേ ഉള്ളു. ഒരു വിളക്കിന് മറെറാരു വിളക്ക് വേണ്ട. സംവേദനത്തിന് മറെറാരു സംവേദനം വേണ്ട. ബോധത്തിന് തന്നെ അറിയാൻ മറെറാരു ബോധം വേണ്ട. ചൈതന്യത്തിന് സ്വയം അറിയാൻ ഞാൻ മാത്രം മതി. ദ്രവ്യരൂപത്തിൽ മറെറാരു ചൈതന്യം വേണ്ട. അതിനാൽ സർവ്വദ്രവ്യവും ചൈതന്യംതന്നെയാണ്. ബോധമുള്ളതും ബോധമില്ലാത്തതുമായ സർവ്വവും ചൈതന്യമാണ് ($E = Mc^2$) ഛാന്ദോഗ്യ ഉപനിഷത്ത് ശാങ്കരഭാഷ്യത്തിൽ (1–9)



'ചേതനാ വന്ത സ്ഥാവര' എന്ന് (സ്ഥാവരവസ്തുക്കൾ പോലും ചൈതന്യമാണ്) ഇതിനെ വ്യക്തമാക്കുന്നുണ്ട്.

ബൗദ്ധന്മാർ സ്വസംവേദ്യത ക്ഷണഭംഗുരവും നിരാത്മകത്വവുമെന്നു കരുതുന്നു. 'ന ഹി വിജ്ഞാതുർവ്വിജ്ഞാതേർവ്വിപരിലോപോ വിദ്യതേƒവിനാശിത്വാത്' (ബൃ. ഉ. 4. 3. 30) എന്ന ശ്രുതിവചനമാകട്ടെ, വിജ്ഞാനം അവിനാശിയാണെന്നും ഒരിക്കലും നഷ്ടമാവുന്നില്ലെന്നും പറയുന്നു. നിത്യം വിഭും സർവ്വഗതം എന്ന് മുണ്ഡക ഉപനിഷത്തും പറയുന്നുണ്ട്. പ്രതിബോധത്തെ ഇടയ്ക്കു മാത്രം പെട്ടെന്നു മിന്നിമറയുന്ന ഒരു അവസ്ഥയായിക്കാണുമ്പോൾ അത് തീർച്ചയായും ക്ഷണികമാണ്.

പ്രായോഗിക ജീവിതത്തിൽ 24 മണിക്കൂറും നിർവ്വാണത്തിൻെറ ഭാവാവസ്ഥയിൽ ഇരിക്കുന്നവർ കുറവായിരിക്കും. ഈ അർത്ഥത്തിൽ ബൗദ്ധന്മാർ പറയുന്നതാണ് ശരി എന്നതിൽ സംശയമില്ല. ഒരു പ്രാവശ്യം മാത്രമുണ്ടായാലും പല പ്രാവശ്യമുണ്ടായാലും ശരി ആ അവസ്ഥ 'പ്രതിബോധം'തന്നെയാണ്, അമൃതമാണ്. കാരണം, ഒരിക്കൽ ആ അനുഭൂതി ഉണ്ടായവൻെറ സ്മരണയിൽ അതിൻെറ ഓർമ്മ അമൃതമായി നിൽക്കുന്നു. അതവന് അമൃതമായ വീര്യവും ജ്ഞാനവും നല്കുന്നു. ആത്മജ്ഞാനം അമൃതമാണെന്ന് ശ്രുതി പറയുന്നത് അതിനാലാണ്. ആത്മം അനാത്മമാവുന്നതിലല്ല അതിൻെറ അമൃതത്വമിരിക്കുന്നത് (നിരാത്മകത്വത്തിലല്ല). ആത്മാവിൻെറ ആത്മത്വത്തിലാണ് അമൃതത്വം. അമൃതത്വം നിർന്നിമിത്തമാണ്. അതിന് നിമിത്തമില്ല. ആത്മാവിൽ മർത്ത്യത്വം (മരണമുള്ള അവസ്ഥ എന്നും, മനുഷ്യജന്മം എന്നും) അനാത്മപ്രതിപത്തി എന്ന അവിദ്യ കൊണ്ട് ഉണ്ടാവുന്നതാണ്. മർത്ത്യത്വത്തിന് അവിദ്യ എന്ന നിമിത്തമുണ്ട്. അമൃതത്വം നിർനിമിത്തമാണ്.

ആത്മവിദ്യകൊണ്ട് അമൃതത്വമുണ്ടാകുന്നതെങ്ങനെ എന്ന് ശങ്കരഭാഷ്യം വിശദീകരിക്കുന്നു. ആത്മാവിന് സ്വസ്വരൂപത്തിൽ വീര്യം, ബലം, സാമർത്ഥ്യം എന്നിവ ഉണ്ടാവുന്നു. ധനംകൊണ്ടോ ബന്ധുസഹായംകൊണ്ടോ മന്ത്രം കൊണ്ടോ ഔഷധംകൊണ്ടോ തപസ്സുകൊണ്ടോ യോഗംകൊണ്ടോ ലഭിക്കുന്ന വീര്യം അനിത്യവസ്തുക്കളാൽ നേടിയതാകയാൽ മൃത്യുവിനെ ജയിക്കാൻ സമർത്ഥമാകുന്നില്ല. ആത്മവിദ്യകൊണ്ട് നേടിയ അമൃതം നിത്യവസ്തുവിൽ ഉള്ളതാകയാൽ അതിന് മൃത്യു ഇല്ല. ആത്മവിദ്യാകൃതമായ വീര്യം ആത്മാവുതന്നെയാണ്. ആത്മവിഷയമായ വിദ്യ അമൃതത്വം നല്കുന്നു എന്ന് അതുകൊണ്ടാണ് പറയുന്നത്. അഥർവ്വണത്തിൽ ബലഹീനന്മാർക്ക് ആത്മാവിനെ ലഭിക്കുന്നില്ല എന്നു പറയുന്നു. ആത്മശക്തിയുള്ളവനേ ആത്മാവിനെ പ്രാപിക്കാനാവൂ. മാർഗ്ഗവും ലക്ഷ്യവും ഇവിടെ ആത്മാവുതന്നെയാണ്. ജന്മം, ജര, മരണം, രോഗം എന്നിങ്ങനെയുള്ള അജ്ഞാനത്താൽ സംസാരദുഃഖബഹുലമായ പ്രാണിനികായം (പ്രാണിശരീരം) എടുത്ത് സുരനരതിര്യക്പ്രേതാദികളായ സർവ്വരും വെറുതെ പുനരാവൃത്തിയുള്ള 'മർത്ത്യ' ജന്മത്തിൽ കറങ്ങിത്തിരിയുകയാണ്. ആത്മവിദ്യകൊണ്ടല്ലാതെ അമൃതത്വം സാദ്ധ്യമല്ല.

> 5. ഇഹ ചേദ വേദീ ദഥ സത്യമസ്തി ന ചേദി ഹാ
> വേദിന്മഹതി വിനഷ്ടിഃ ഭൂതേഷു ഭൂതേഷു
> വിചിത്യ ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.

ഇവിടെ വെച്ച് ഈ സത്യം അറിഞ്ഞാൽ മഹത്ത്വം ലഭിക്കുന്നു; അറിയാതിരുന്നാൽ സർവ്വവും നഷ്ടമാവുന്നു. സർവ്വഭൂതങ്ങളിലും ചൈതന്യം ദർശിച്ച ധീരൻ ഈ ലോകത്തുനിന്ന് പിൻവാങ്ങി അമൃതമായിത്തീരുന്നു.

ആത്മവിദ്യ നേടാൻ സമർത്ഥനായ മനുഷ്യൻ ഈ ജന്മത്തിൽത്തന്നെ സത്യമഹർല്ലോകങ്ങളെ പ്രാപിക്കുന്നു. അതിന്നു സമർത്ഥനാകാത്തവൻ ഭൂലോകത്തിൽ ജന്മ ജരാ മരണാദിപ്രബന്ധങ്ങളെ വിച്ഛേദിക്കാനാവാതെ, സംസാരഗതിയെ വീണ്ടും വീണ്ടും പ്രാപിക്കുന്നു. സർവ്വഭൂതങ്ങളിലും ആത്മചൈതന്യമുണ്ട്. എന്നിട്ടും തന്നിലെ ആത്മചൈതന്യത്തെ സാക്ഷാത്കരിക്കാൻ സാധിക്കാതെ പോയാൽ ദീർഘവും അനന്തവും മഹത്തുമായ വിനാശലോകത്ത് വീണ്ടും വീണ്ടും ജനിക്കുകയാൽ സർവ്വസ്വവും നഷ്ടപ്പെടുന്നു എന്ന് ഗ്രഹിച്ച വിദ്വാൻ ചൈതന്യവത്തായ സത്യലോകത്തെ പ്രാപിക്കാനായി സംസാരലോകത്തിൽനിന്ന് വിട്ടുനിൽക്കുന്നു.

ഭൂതങ്ങൾ തോറും സ്ഥാവരജംഗമങ്ങൾതോറും ഏകമായ ആത്മതത്വമെന്ന ചൈതന്യബ്രഹ്മത്തെ വിചാരിച്ചറിഞ്ഞു സാക്ഷാത്കരിച്ചവനാണ് ധീരൻ. ഗുണദോഷ വിചാരം ചെയ്ത് വിജ്ഞാനമാർജ്ജിച്ച ആ ധീരബ്രാഹ്മണൻ 'മമ' എന്ന അഹംഭാവലക്ഷണത്തോടു കൂടിയ അവിദ്യാരൂപമായ സംസാരലോകത്തുനിന്ന് ഉപരമിച്ച് സർവ്വാത്മൈകഭാവമായ, അദ്വൈതമായ, അമൃതമായ പരമസത്തയെ പ്രാപിച്ച് ബ്രഹ്മമായി ഭവിക്കുന്നു. ബ്രഹ്മമായി ഭവിക്കലാണ് ബ്രാഹ്മണത്വം (ജന്മമല്ല). അതല്ലാതെ അമൃതത്വത്തിന് മറ്റൊരു മാർഗ്ഗമില്ല.

## ഖണ്ഡം 3

'അവിജ്ഞാതം വിജാനതാം വിജ്ഞാതമ വിജാനതാം' എന്നു കേൾക്കുമ്പോൾ അല്പബുദ്ധികൾ 'വിജ്ഞാതങ്ങളെല്ലാം പ്രമാണം കൊണ്ടറിയാം. മുയൽക്കൊമ്പുപോലെ ഇല്ലാത്ത വസ്തുക്കളെയാണ് അറിയാനാവാത്തത്' എന്നു തെററിദ്ധരിച്ചേക്കാം. ബ്രഹ്മം അറിയാനാവാത്തതാണെങ്കിൽ അത് ഇല്ലാത്ത വസ്തുവാണെന്ന് അവർ കരുതിയേക്കാം. ഈ തെററിദ്ധാരണ മാററാൻ തൃതീയഖണ്ഡം ആരംഭിക്കുന്നു.

ബ്രഹ്മം സർവ്വപ്രകാരത്തിൽ സർവ്വത്തിനും പ്രശാസ്താവായിരിക്കുന്നു. പ്രകാശിക്കുന്നവയ്ക്കെല്ലാം പരമായ പ്രകാശമായിരിക്കുന്നു. ഈശ്വരന്മാരിൽ വെച്ച് പരമേശ്വരനായിരിക്കുന്നു. ദുർവിജ്ഞേയമായ അത് ദേവന്മാർക്ക് ജയഹേതുവും അസുരന്മാർക്കു പരാജയഹേതുവുമായിരിക്കുന്നു. അങ്ങനെയുള്ള ഒന്ന് 'അസത്താ'യിരിപ്പതെങ്ങനെ? (ദേവൻ പ്രകാശിക്കുന്നതും അസുരൻ പ്രകാശിക്കാത്തതുമാണ്. ചൈതന്യത്തിനു ജയഹേതു; തമസ്സിനു പരാജയഹേതു എന്നാണ് ഇവിടെ അർത്ഥമാക്കേണ്ടത്). ബ്രഹ്മവിജ്ഞാനംകൊണ്ട് അഗ്നി ദേവദേവനായി, ഇന്ദ്രൻ ദേവദേവനായി, എന്നൊക്കെ ബ്രഹ്മവിദ്യയെ സ്തുതിക്കുന്നതിനായിട്ട് പറയുന്നതാണ്. ബ്രഹ്മം ദുർവിജ്ഞേയമാണ്. തൈജസരൂപമായ അഗ്നി (വാക്ക്) പോലും അതിനെ പ്രാപിക്കാൻ ക്ലേശിക്കുകയാണ്. പ്രകാശിക്കുന്നവയുടെയൊക്കെ ഈശ്വരനായ ഇന്ദ്രിയാധീശ്വരനായ ഇന്ദ്രന്റെ കഥയും അതുതന്നെ. ബ്രഹ്മവിദ്യയല്ലാതെ പ്രാണികളുടെ കർത്തൃത്വഭോക്തൃത്വാദി



അഭിമാനങ്ങളാകുന്ന സർവ്വവും മിത്ഥ്യയാണ് എന്നു കാണിക്കാൻ മാത്രമാണ് ഇവിടെ ദേവന്മാരുടെ ജയം മുതലായ അഭിമാനങ്ങളെയെല്ലാം പ്രസ്താവിക്കുന്നത്.

1. ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ തസ്യ ഹ
   ബ്രഹ്മണോ വിജയേ ദേവാ അവമീയന്ത

ബ്രഹ്മം ദേവന്മാർക്കായി വിജയിച്ചു. ആ ബ്രഹ്മത്തിന്റെ വിജയത്തിൽ ദേവന്മാർ ആനന്ദിച്ചു.

ആരാണ് ദേവാസുരന്മാർ യഥാർത്ഥത്തിൽ? ഏതാണ് ദേവലോകവും അസുരലോകവും ജ്യോതിഷത്തിൽ? ആപേക്ഷികതാസിദ്ധാന്തം ആരംഭിക്കുന്നത് ഭൂമി ഉരുണ്ടതാണെന്ന് ഗ്രഹിച്ച മനുഷ്യരുടെ ഉള്ളിലാണ്.

What is the theory of relativity എന്ന ലഘു ഗ്രന്ഥത്തിൽ L. LANDAW, yu. Rumer എഴുതുന്നത് നോക്കുക. up, down എന്നിവയുടെ ആപേക്ഷികതയെക്കുറിച്ച് മനുഷ്യന്റെ സങ്കല്പ്എന്തായിരുന്നു? When people did not know that our earth was round and imagined it to be as flat as a pancake, the vertical direction was regarded as an absolute concept. It was assumed that vertical direction was one and the same at all points of the earths surface and that it was quite natural to speak of the absolute 'up' and the absolute 'down'...... If we did not recognize the relativity of the vertical direction and took it to be absolute in Moscow, for example, then, naturally people in Newzealand would be walking upside down. But,bear in mind that for Newzealanders we Muscovites, too are walking upside down.

മുകളിൽ ദേവലോകം, താഴെ അസുരലോകം അവ തമ്മിൽ ഞങ്ങളാണ് മുകളിലെന്ന നിരന്തര തർക്കം—ആ തർക്കം തീർക്കാൻ ഭൂമദ്ധ്യരേഖാ ഭാഗത്തുള്ള മനുഷ്യരുടെ ശ്രമം—ദേവാസുരയുദ്ധവും അതിൽ ദേവപക്ഷം ചേരുന്ന മനുഷ്യരാജാക്കന്മാരും അതിന്റെ സത്യാവസ്ഥ അറിയാൻ തെക്കൻ ധ്രുവപ്രദേശം തേടി സഞ്ചരിച്ച അഗസ്ത്യാദി ജ്യോതിശ്ശാസ്ത്രജ്ഞരും അവർ കണ്ടെത്തിയ ദക്ഷിണേന്ത്യൻ രാശിചക്രനക്ഷത്രങ്ങളും വിശ്വാമിത്രരാജർഷി തന്റെ ജ്യോതിഷ്മതിയാൽ ദർശിച്ച നക്ഷത്രസ്വർഗ്ഗങ്ങളും ഗർഗ്ഗമാമുനി ദക്ഷിണരാശിമണ്ഡലഭാഗത്ത് സ്ഥാപിച്ച വൈരാജമെന്ന ഗോലോകത്തിന്റെ പഴമയെ പ്രതിപാദിക്കുന്നതും ഒന്നിച്ചു വെച്ചു നോക്കിയാൽ ഉത്തരദക്ഷിണായനരായ മനുഷ്യർതന്നെയാണ് ദേവാസുരന്മാർ എന്നു കാണാം. ഇതിന്ന് പഞ്ചസിദ്ധാന്തികയിൽ വരാഹമിഹിരൻ തെളിവും നല്കുന്നുണ്ട്. (Refer. അദ്ധ്യായം 13, ത്രൈലോക്യസംസ്ഥാനം. ശ്ലോകം 2,3,4 പേജുകൾ 297-298 ഇന്ത്യയെ കണ്ടെത്തൽ-വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ-N. B. S. Kottayam) ബ്രഹ്മം ഉത്തരധ്രുവഭാഗത്തുള്ള മനുഷ്യർക്ക് ചിലപ്പോൾ ജയം നല്കി. ദക്ഷിണാർദ്ധഗോളക്കാർക്ക് പരാജയവും. ജയിച്ചവർ വിചാരിച്ചു. 'പഞ്ചഭൂതാത്മകരായ ഞങ്ങളുടെ വിജയമാണിത്. ഞങ്ങളുടെ ശരീരം, മനസ്സ്, ബുദ്ധി, വാക്ക് എന്നിവയുടെ വിജയമാണിത്. അല്ലാതെ ഞങ്ങളിലിരിക്കുന്ന പ്രത്യഗാത്മഭൂതേശ്വരമായ ബ്രഹ്മത്തിന്റെ വിജയമല്ല.' സർവ്വസാക്ഷിയായ ബ്രഹ്മം അവരുടെ ഈ മിത്ഥ്യാഭിമാനം ദർശിച്ചു. മുമ്പ്

ദക്ഷിണധ്രുവക്കാർക്കും ഈ മിഥ്യാജ്ഞാനമുണ്ടായിരുന്നു. അതുകൊണ്ടാണ വർ അറിവിൽ പരാജയപ്പെട്ടത്. അതേ മിഥ്യാജ്ഞാനംതന്നെ ഉത്തരധ്രുവ ക്കാർക്കും ഉണ്ടാവുന്നതിൽ അനുകമ്പ തോന്നിയ ബ്രഹ്മം അവരെ ആ അജ്ഞ തയിൽനിന്ന് മോചിപ്പിക്കണമെന്നുറച്ചു. അത്ഭുതകരവും വിസ്മയജനകവുമായ രൂപം ധരിച്ച് അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. മഹദ്ഭൂതവും പൂജ്യവുമായ ഈ യക്ഷനാര് എന്ന് ദേവന്മാർ വിചാരിച്ചു.

2. ത ഏക്ഷന്താസ്മാകമേവായം വിജയോ ƒസ്മാ
കമേവായം മഹിമേതി. തദ്ധൈഷം വിജജ്ഞൗ
തേഭ്യോഹ പ്രാദുർഭൂവ തന്നവ്യജാനത കിമിദം യക്ഷമിതി.

അവർ വിചാരിച്ചു, 'വിജയം ഞങ്ങളുടേതു മാത്രം. മഹിമ ഞങ്ങളുടേതു മാത്രം'. ഈ വിചാരം അറിഞ്ഞ് അവരുടെ മുമ്പിൽ ഉദ്ഭവിച്ചു. ഈ 'യക്ഷം' ആരെന്നവർ അറിഞ്ഞില്ല. തങ്ങളുടെ ഇന്ദ്രിയങ്ങൾക്കും മനസ്സിനും ബുദ്ധിക്കും അപ്പുറത്തുള്ള അത്ഭുതകരവും വിസ്മയജനകവുമായ ചൈതന്യത്തെ കൺമുമ്പിൽ ദർശിച്ച പ്പോഴും അവർ അത് മററൊന്നാണ് എന്ന് വിചാരിച്ചു.

3. തേƒഗ്നിമബ്രുവജ്ജാതവേദ ഏതദ്വിജാനീ ഹി
കിമിദം യക്ഷമിതി തഥേതി.

'ജാതവേദസ്സേ, ഈ യക്ഷം ആരെന്നറിയുക' എന്ന് അവർ അഗ്നിയോടു പറഞ്ഞു. അഗ്നി അങ്ങനെതന്നെ എന്നു പുറപ്പെട്ടു.

ഭയവും ജിജ്ഞാസയും ഉദിച്ചതിനാൽ അഗ്രഗാമിയായ അഗ്നി (വാക്ക്) സർവ്വജ്ഞനാണല്ലൊ എന്നു കരുതി ഈ ചൈതന്യത്തെ വിശേഷബുദ്ധിയാൽ നീ ഗ്രഹിക്കുക എന്ന് അഗ്നിയോട് (വാക്കിനോട്) മനുഷ്യൻ ആവശ്യപ്പെടുന്നു. അഗ്നിർ വൈ വാക് എന്ന് ബൃഹദാരണ്യകം. വേദങ്ങൾ ഏതൊന്നിൽനിന്നു ജനിച്ചുവോ ആ ചിദാഗ്നിയായ വാക്ക് ചൈതന്യസ്വരൂപം ഗ്രഹിക്കാൻ പുറപ്പെട്ടു.

4. തദഭ്യ ദ്രവത്തമഭ്യവദത്കോƒസീത്യഗ്നിർവ്വാ
അഹമസ്മീത്യബ്രവീജ്ജാതവേദാ വാ അഹമസ്മീതി.

അഗ്നി അരികിൽ ചെന്നപ്പോൾ ആത്മചൈതന്യം അതിനോടു ചോദിച്ചു: "നീ ആര്?" "ഞാൻ ജാതവേദസ്സായ അഗ്നിയാണ്." വാക്ക് ചെന്നത് ആത്മാവിനെ അറിയാനാണ്. ആത്മപ്രഭാവത്തിന്നു മുമ്പിൽ സ്വപ്രഭാവം അല്പമെന്ന ബോധം വാക്കിന്നുണ്ടായി. അതിനാൽ അഗ്നി (വാക്ക്) മൗനമായി. ഭാഷ അഭാഷയായി. ആത്മചൈതന്യം നീയാര് എന്ന ചോദ്യത്താൽ പ്രചോദിപ്പിക്കുമ്പോൾ മാത്രമാണ് വാക്കിന് വാക്ക് കിട്ടുന്നത്. ആത്മചൈതന്യം അറിയാൻ ചെന്ന വാക്കിനെ ആത്മചൈതന്യംതന്നെ പ്രചോദിപ്പിക്കുന്നു.

5. തസ്മിം സ്ത്വയി കിം വീര്യമിത്യ പീദാം സർവ്വം
ദഹേയം യദിദം പൃഥിവ്യാമിതി.



"നിന്നിലെ വീര്യം എന്ത്?"

"എനിക്ക് ഈ ഭൂമിയിലെ സർവ്വവും ദഹിപ്പിക്കാം".

ഭൂമിയിലും അന്തരീക്ഷത്തിലുമുള്ള സ്ഥാവരജംഗമങ്ങളെ ചുട്ട് ഭസ്മമാ ക്കുന്നതാണ് അഗ്നിയുടെ വീര്യം.

ഭൗതികമായ സർവ്വ തൃഷ്ണകളെയും ചുട്ടു ചാമ്പലാക്കുന്നതാണ് 'വാക്ക്' അഥവാ പ്രണവം.

6. തസ്മൈ തൃണാം നിദധാ പേ തദൃഹേതി. തദുപ
പ്രേയായ സർവ്വ ജവേന തന്ന ശശാക ദഗ്ധും
സ തത ഏവ നിവ വൃതേ നൈത ദശകം
വിജ്ഞാതും യദേതദ്ധ്യക്ഷമിതി.

"നീ ഈ പുല്ലിനെ ദഹിപ്പിക്കുക." എല്ലാ വീര്യത്തോടും ശ്രമിച്ചിട്ടും പുല്ലിനെ ദഹി പ്പിക്കാനായില്ല. 'ഈ യക്ഷൻ ആരെന്ന് എനിക്കു മനസ്സിലായില്ല' എന്നു പറഞ്ഞ് അഗ്നി മടങ്ങി. സംസാരം തൃണസമമാണ്. പറിച്ചാലും ദഹിപ്പിച്ചാലും വീണ്ടും വീണ്ടും മുളയ്ക്കും. അതിനെ മുഴുവനായി ദഹിപ്പിക്കാൻ പ്രണവത്തിനു പോലും സാദ്ധ്യമല്ല. അതിനാൽ അവിടെ പരാജയം സമ്മതിച്ച് വാക്കിന് പിൻമടങ്ങേണ്ടി വന്നു. വാക്കുപോലും നിവർത്തിക്കുന്നതാണ് ബ്രഹ്മപദം. (യതോവാചോ നിവർത്തന്തേ).

7. അഥ വായു മ ബ്രുവേമ്പായവേ തദ്വിജാനീ ഹി
കിമേതധ്യക്ഷമിതി തഥേതി

പിന്നെ വായുവോട് പറഞ്ഞു: "വായു, ഈ യക്ഷനാരെന്നറിക"

"അങ്ങനെ യാവട്ടെ."

8. തദഭ്യദ്രവത്തമഭ്യവദത്കോƒസീതി വായുർവ്വാ
അഹമസ്മീത്യ ബ്രവീന്മാതരിശ്വാ വാ അഹമസ്മീതി.

വായുവോട് 'നീ ആര്' എന്നു ചോദിച്ചു. "മാതരിശ്വനെന്നു വിളിക്കപ്പെടുന്ന പ്രാണനാണ് ഞാൻ."

9. തസ്മിംസ്ത്വയി കിം വീര്യമിത്യപീദാം
സർവ്വമാദദീയ യദിദം പൃഥിവ്യാമിതി

"നിന്റെ വീര്യമെന്താണ്?"

"ഭൂമിയിലുള്ള സർവ്വവസ്തുക്കളെയും വഹിക്കുന്നത് ഞാനാണ്."

10. തസ്മൈ തൃണം നിദധാ വേതദാദത് സ്വേതി
തദുപ പ്രേയായ സർവ്വജവേന തന്നശശാകാദാതും
സതത ഏവ നിവവൃതേ നൈത ദശകം
വിജ്ഞാതും യദേതധ്യക്ഷമിതി.

"ഈ പുല്ലിനെ വഹിക്കുക." സർവ്വവേഗത്തോടുംകൂടി ശ്രമിച്ചിട്ടും തൃണത്തെ വഹിക്കാൻ വായുവിനു സാധിച്ചില്ല. എനിക്ക് ഈ യക്ഷനെ മനസ്സിലായില്ല എന്ന് വായുവും തോററു മടങ്ങി. വാനത്തിൽ ഗമിക്കുന്നവനും ഗന്ധത്തെ (ഗന്ധം

പൃഥിയുടെ ഗുണമാണ്) വഹിക്കുന്നവനുമാണ് ശക്തനായ വായു. അമ്മയിൽ ത്തന്നെ (മാതരി) സ്വയതി (സഞ്ചരിക്കുന്നവൻ) ആകയാൽ മാതരിശ്വനാണ്. ഇപ്രകാരം ആകാശത്തിലും ഭൂമിയിലും അന്തരീക്ഷത്തിലുമുള്ള സർവ്വ വസ്തു ക്കളെയും വഹിക്കുന്നതും ചലിപ്പിക്കുന്നതും വായുവാണെങ്കിലും സംസാരത്തെ വഹിക്കാനോ ചലിപ്പിക്കാനോ വായുവിന് സാധിക്കുന്നില്ല. പ്രാണവായുവിൻെറ ചലനംകൊണ്ടാണ് വാക്ക് ഉണ്ടാകുന്നത്. വാക്കിനോ ആ വാക്കിനെ ജനിപ്പിച്ച വായുവിനോ വാഗതീതമായ ബ്രഹ്മത്തെ അറിയാൻ സാധിക്കുന്നില്ല.

11. അഥേന്ദ്രമബ്രുവൻ മഘവന്നേ തദ്വിജാനീ ഹി കിമേ
    തധ്യക്ഷമിതി തഥേതി തദഭ്യദ്രവത്തസ്മാത്തിരോധതേ.

ഇന്ദ്രനോടു പറഞ്ഞു: "ഹേ മഘവാൻ, ഈ യക്ഷൻ ആരെന്നറിയുക."
"അങ്ങനെ യാവട്ടെ." ഇന്ദ്രൻ ചെന്നപ്പോൾ അത് തിരോധാനം ചെയ്തു.

ഇന്ദ്രൻ അതിബലവാനാകയാൽ 'മഘവാൻ' എന്നു വിളിക്കപ്പെടുന്ന 'പരമേശ്വര'നാണ്. ഏററവും ബലവാനു മാത്രമെ ബ്രഹ്മവിദ്യ പ്രകാശിപ്പിക്കപ്പെ ടുകയുള്ളു എന്ന പരാമർശം ഇവിടെ സ്മരിക്കണം. അഗ്നിയോടും വായുവിനോടും സംവാദത്തിനും ബലപരീക്ഷണത്തിനും മുതിർന്ന ബ്രഹ്മം ഇന്ദ്രനോട് സംസാ രിക്കാൻ നിൽക്കാതെ അന്തർദ്ധാനം ചെയ്തു. അഗ്നിയും വായുവും ചെയ്തപോലെ തോററുമടങ്ങാൻ ഇന്ദ്രൻ തയ്യാറില്ല. ഇന്ദ്രൻ അവിടെത്തന്നെ, ബ്രഹ്മം അപ്രത്യ ക്ഷമായ ആകാശത്തിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിച്ചു നിന്നു. ഇന്ദ്രൻെറ ശ്രദ്ധയും ഭക്തിയും കണ്ടപ്പോൾ ബ്രഹ്മവിദ്യ 'ഉമാ' രൂപം ധരിച്ച് താൻ മറഞ്ഞ സ്ഥാന ത്തുതന്നെ പ്രത്യക്ഷപ്പെട്ടു.

12. സ തസ്മി ന്വേ വാകാശേ സ്ത്രീയമാജഗാമ
    ബഹുശോഭമാനാമുമാം ഹൈമവതീം താം
    ഹോവാച കിമേതദ്ധ്യക്ഷമിതി.

ദക്ഷൻ മറഞ്ഞ അതേ ആകാശത്തിൽ ബഹുശോഭയോടുകൂടിയ ഒരു സ്ത്രീ വന്നു. ഹിമവാൻെറ പുത്രിയായ ഉമയോട് ഏതാണ് ആ യക്ഷനെന്ന് അവൻ ചോദിച്ചു. പരമേശ്വരൻെറ അർദ്ധാംഗിനിയായ ഉമതന്നെയാണ് ബ്രഹ്മം മറഞ്ഞ ആകാശ ത്തിൽ പ്രത്യക്ഷപ്പെടുന്നത്. തൻെറ അർദ്ധശരീരംതന്നെയാണ്, ബ്രഹ്മമെന്ന ദർശനമാണത്.

അധി + അക്ഷം അധ്യക്ഷം എന്ന് പിരിച്ചു പറഞ്ഞാൽ യക്ഷൻ ഏത് എന്ന തിനു പകരം അദ്ധ്യക്ഷം ഏത് എന്നാണ് ചോദ്യം. സർവ്വത്തിനും അദ്ധ്യക്ഷമാ യിരിക്കുന്ന ബ്രഹ്മസ്വരൂപമാണല്ലോ അന്വേഷണവിഷയം. അതേ സമയം അക്ഷം അഥവാ അച്ചുതണ്ട് ഏതെന്ന ചോദ്യവും അതിലുണ്ട്.

ദക്ഷിണാർദ്ധഗോളത്തിലെ ധ്രുവമോ ഉത്തരാർദ്ധഗോളത്തിലെ ധ്രുവമോ അച്ചുതണ്ട്? ദേവാസുരന്മാരുടെ ഈ ചോദ്യത്തിന് ഹിമവത്സാഗരപരിധി മദ്ധ്യത്തിലുള്ള ജനത നല്കുന്ന ഉത്തരമാണ് ഹിമവത്പുത്രിയായ ഉമ. ആപേ ക്ഷികമായ ഒന്നിനെ പരമാർത്ഥമെന്നു കരുതി തർക്കിക്കുന്നവർക്കുള്ള മറുപടി യായിട്ടാണ് അവൾ ജനിക്കുന്നത്. അവൾ ബലവാനായ പരമേശ്വരൻെറ മുമ്പിൽ



തർക്കിക്കാനോ ബലപരീക്ഷണങ്ങൾക്കോ നിൽക്കുന്നില്ല. സ്വയം അവൻെറ മുമ്പിൽ വെളിപ്പെടുന്നു. തർക്കസന്ദേഹാദികളിൽ കുടുങ്ങാതെ പരമാർത്ഥ സത്തയെ ധ്യാനിക്കുന്ന ബലവാൻെറ മുമ്പിൽ സത്യം താനേ വെളിപ്പെടുത്തി ക്കൊടുക്കുന്നു. ഓങ്കാരത്തിലെ അവസാനത്തെ രണ്ട് അക്ഷരങ്ങൾ ചേർന്നതാണ് ഉമ. അകാരംതന്നെയാണ് സർവ്വവാക്കും എന്ന് ഐതരേയം പറഞ്ഞത് നേരത്തെ ഉദ്ധരിച്ചു. ഓങ്കാരത്തിൻെറ അർദ്ധശരീരമാണ് 'അ'കാരരൂപമായ പരമേശ്വരൻ. ബാക്കി വരുന്ന ഭാഗമായ 'ഉമ' പ്രണവത്തിൻെറ അർദ്ധാംഗിനിയും. പ്രണവം തന്നെ പ്രണവത്തിന് സ്വയം വ്യക്തമാക്കലാണ് പരമേശ്വരൻെറ മുന്നിൽ ഉമയുടെ ആവിർഭാവം. അതൊരു സ്വയം കണ്ടെത്തലാണ്. ഒരു പകുതി മറു പകുതിയെ കണ്ടെത്തലാണ്. ദക്ഷിണവും ഉത്തരവുമായ രണ്ടർദ്ധഗോളങ്ങളും രണ്ടു ധ്രുവ ങ്ങളും ഒന്നെന്നറിയലാണ്.

ഒരു വസ്തു നിന്ന അതേ സ്ഥാനത്ത് മറെറാരു വസ്തു നിൽക്കുക. ഭൗതിക വസ്തുക്കളെ സംബന്ധിച്ച് ഇത് സാദ്ധ്യമല്ല. ഫെർമിയോണുകൾ Exclusion principle അനുസരിക്കുന്നതുകൊണ്ടാണിത്. നേരെ മറിച്ച് ബോസോണുകൾ ഈ പ്രിൻസി പ്പിൾ അനുസരിക്കാത്ത ചിദ്തരംഗങ്ങളാകയാൽ ഈ പ്രതിഭാസം സാദ്ധ്യമാണ്. ബ്രഹ്മവും ഉമയും ചൈതന്യമാണ്. ഭൗതിക ജഡപദാർത്ഥമല്ല. തദ്യക്ഷം യസ്മി ന്നാകാശേ ആകാശപ്രദേശേ ആത്മാനം ദർശയിത്വാ തിരോഭൂതമിന്ദ്രശ്ച ബ്രഹ്മണസ്തിരോധാന കാലേ യസ്മിന്നാകാശേ ആസീത്, സ ഇന്ദ്രഃ തസ്മിന്നേവ ആകാശേ തസൗ കിം തധ്യക്ഷമിതി ധ്യായൻ; നനിവ വൃതേതന്യാദിവത് എന്നതു കൊണ്ട് ആ ചൈതന്യമണ്ഡലത്തെയാണ് തൻെറതന്നെ ഹൃദയാകാശസ്ഥിത മായി തൻെറ അക്ഷബിന്ദു (കേന്ദ്രം) വായി ഇന്ദ്രൻ സാക്ഷാത്കരിക്കുന്നതെന്നു വ്യക്തം.

## ഖണ്ഡം 4

1. സാ ബ്രഹ്മേതി ഹോവാച ബ്രഹ്മണോ വാ ഏതദ്വി ജയേ
   മഹീയദ്ധ്വമിതി തതോ ഹൈവ വിദാഞ്ചകാര ബ്രഹ്മേതി.

ഉമ പറഞ്ഞു: "അത് ബ്രഹ്മമാണ്. ബ്രഹ്മത്തിൻെറ വിജയത്തിലാണ് നിങ്ങൾ ആനന്ദിച്ചത്." അപ്പോൾ മാത്രമാണ് ഇന്ദ്രൻ ബ്രഹ്മത്തെ അറിഞ്ഞത്.

നിങ്ങളൊക്കെ വിജയത്തിന് നിമിത്തകാരണങ്ങൾ മാത്രമാണ്. യഥാർത്ഥ വിജയം ആത്മചൈതന്യമായ ആ ബ്രഹ്മത്തിൻേറതാണ്. ബ്രഹ്മം മാത്രമാണ് സത്യം. ഇപ്രകാരം ഉമ പറഞ്ഞപ്പോൾ മാത്രമാണ് ഇന്ദ്രൻ ബ്രഹ്മത്തെ അറിഞ്ഞത്. 'അ'കാരമായ ശിവം 'ഉമ'യോടു ചേർന്നപ്പോഴാണ് ബ്രഹ്മാനുഭൂതി ഉണ്ടായത്. ഇന്ദ്രിയജന്യമായ ആനന്ദങ്ങളെല്ലാം നിമിത്തമാത്രമാണ്. ബ്രഹ്മാനന്ദമാണ് പരമാനന്ദം. ഉമാമഹേശ്വരന്മാരുടെ പരസ്പര ലയനത്തിലാണ് അതിരിക്കുന്നത്. ശക്തിയെക്കൂടാതെ ശിവന് ബ്രഹ്മാനുഭവം സാദ്ധ്യമല്ല.

2. തസ്മാദ്വാ ഏതേ ദേവാ അതിതരാമിവാന്യാന്ദേവാൻ
   യഗ്നിർവ്വായുരിന്ദ്രസ്തേ ഹ്യേനന്നേദിഷ്ഠംപസ്പൃശു
   സ്തേ ഹ്യേനത് പ്രഥമോ വിദാഞ്ചകാര ബ്രഹ്മേതി.

അഗ്നി, വായു, ഇന്ദ്രൻ എന്നിവർ മററു ദേവന്മാരേക്കാൾ ഉപരിയാണ്. കാരണം അവർ ബ്രഹ്മത്തെ അടുത്തു കാണുകയും സ്പർശിക്കുകയും ഇതാണ് ബ്രഹ്മ മെന്നറിയുകയും ചെയ്തു. മററ് ഇന്ദ്രിയങ്ങളിൽവെച്ച് വാക്കും പ്രാണവായുവും ജീവനും പ്രധാനമായിരിക്കുന്നു. അഗ്നിയും വായുവും ബ്രഹ്മത്തെ അടുത്തു കണ്ടു, സംവദിച്ചു. അവർ ഇന്ദ്രൻ പറഞ്ഞിട്ടാണ് ബ്രഹ്മത്തെ അറിയുന്നത്. ഇന്ദ്രൻ ബ്രഹ്മത്തെ സാക്ഷാത്കരിച്ചു. ഉമയിൽനിന്ന് ബ്രഹ്മത്തെ അറിഞ്ഞു.

3. തസ്മാദ്വാ ഇന്ദ്രോ*f* തിതരാമിവാന്യാൻ-
ദേവാൻ സ ഹ്യേനന്നേ ദിഷ്ഠംപസ്പർശാ സ ഹ്യേ നത് പ്രഥമോ
വിദാഞ്ചകാര ബ്രഹ്മേതി.

ഇന്ദ്രൻ ഇതര ദേവന്മാരെക്കാൾ ഉപരിയാണ്. ബ്രഹ്മത്തെ സ്പർശിച്ചതും ആദ്യം ബ്രഹ്മമെന്നറിഞ്ഞതും ഇന്ദ്രനാണ്. ആദ്യത്തെ ബ്രഹ്മജ്ഞാനിയാണ് പരമേശ്വരനായ ഇന്ദ്രൻ എന്ന പദവിക്കർഹനാകുന്നത്. ഓരോ ബ്രഹ്മജ്ഞാനിയും ഇന്ദ്രപദവിക്കർഹനാണെന്ന് ഇതിൽനിന്ന് ഗ്രഹിക്കാം.

4. തസ്യൈഷ ആദേശോ യദേ തദ്വിദ്യുതോ വ്യദ്യു
ത ദാതും ഇതീന്യമീമിഷദാ ഇത്യധിദൈവതം

അതിൻെറ ആദേശം ഇങ്ങനെയാണ്. വൈദ്യുതി മിന്നുന്നതു പോലെയോ കണ്ണടച്ചു തുറക്കുമ്പോലെയോ ആണ് അത്. ഇത് അതിൻെറ അധിദൈവതമാണ്.

ഉപമയിലൂടെ ഉപദേശം ചെയ്യുന്നത് ആദേശം. ഇവിടെ ബ്രഹ്മസാക്ഷാത്കാരത്തെ മിന്നൽ പോലെ, കണ്ണടച്ചു തുറക്കുമ്പോഴേക്കും ഉൾക്കണ്ണിൽ മിന്നി മറയുന്ന ക്ഷണികപ്രകാശത്തോട് ഉപമിക്കുന്നു. വൈദ്യുതി സർവ്വ വസ്തുക്കളിലും ചരാചരങ്ങളിലും അവ്യക്തമായി മറഞ്ഞിരിക്കുന്ന ഊർജ്ജമാണ്; പ്രകാശമാണ്. അത് പെട്ടെന്ന് സ്വയം പ്രകാശിച്ച് അഭിവ്യക്തമാകുന്നതാണ് മിന്നൽ. ഒരു നിമിഷമേ അത് വ്യക്തമാകുന്നുള്ളു. വീണ്ടും അവ്യക്തമാകുന്നു. എങ്കിലും ആ അഭിവ്യക്തി ഒരിക്കൽ കണ്ടാൽ അതിൻെറ പ്രത്യഭിജ്ഞ മനസ്സിനെ എപ്പോഴും പ്രകാശിപ്പിച്ചു കൊണ്ടിരിക്കും. വൈദ്യുതി തേജസ്സാണ്. ബ്രഹ്മതേജസ്സ് ഒരിക്കൽ ഉള്ളിൽ തെളിഞ്ഞാൽ അതിൻെറ വീര്യം എന്നും നിലനില്ക്കും.

'വിദ്യുതോ വൈദ്യുതദ് ആ ഈ'—വിദ്യോതനം ചെയ്യുന്ന ആ, ഈ (That, this) എന്ന ആവി [ആവ് + ഈ-ആവ് എന്നാൽ തമിഴിൽ പശു - ഗോ-ഈ ഗോവ്, ഈ രശ്മി) അതിലും ഇതിലും സർവ്വ ചരാചരത്തിലും വിളങ്ങുന്ന അനുപമമായ വിശ്വരൂപദർശനത്തിൻെറ സൗന്ദര്യലഹരിയാണത്. ഗോരൂപമായ വിദ്യയുടെ പുത്രൻ (ആവിൻെറ പുത്രൻ) ആയ ആപുത്രനായിട്ടാണ് വിശ്വാമിത്രനെ മണിമേഖലാകാവ്യം കാണുന്നത്. ഭൂമിയിലെ ഇന്ദ്രനായ ചേരൻ ചെങ്കുട്ടവന് ദേവി പ്രത്യക്ഷമാകുന്നത് മിന്നൽക്കൊടിപോലെയാണെന്ന് ചിലപ്പതികാരം പറയുന്നു.

കണ്ണ് തുറക്കുമ്പോൾ പ്രകാശം അനുഭവപ്പെടുന്നു. അടയ്ക്കുമ്പോൾ ഇരുട്ടും. ഇത് എല്ലാവർക്കും അനുഭവമുള്ള കാര്യമാണ്. ഇതിനെ ഉപമയായെടുത്താണ് പിന്നെ ആദേശം. ബ്രഹ്മദർശനമുണ്ടായവന് ഞാൻ ഇതുവരെ കുരുടനായിരുന്നു, തമസ്സിൽ മുങ്ങിയിരിക്കയായിരുന്നു. ഇപ്പോൾ പ്രകാശം കിട്ടി,



ഉടനെതന്നെ ആ അനുഭൂതി മറഞ്ഞതിനാൽ ഞാൻ വീണ്ടും ഇരുട്ടിലായി എന്ന പ്രതീതി ഉണ്ടാവുന്നു. കണ്ണ് പെട്ടെന്നൊന്ന് തുറന്നടച്ച പ്രതീതി. എന്തിനാണ് ഇത്തരം സാധാരണ ഉപമകൾകൊണ്ട് ഉപദേശിക്കുന്നത്? ബ്രഹ്മം സൂക്ഷ്മമാണ്. ഗ്രഹിക്കാൻ പ്രയാസമാണ്. സ്ഥൂലവും ഗ്രഹിക്കാൻ എളുപ്പവുമായ ഒരനുഭവത്തെ ആദ്യം കാട്ടിക്കൊടുത്ത് പതുക്കെ സൂക്ഷ്മവും ഗഹനവുമായ തത്ത്വത്തിലേക്കു നയിക്കുന്ന മാർഗ്ഗമാണിത്. ഇതിനെ അരുന്ധതീദർശനന്യായമെന്നു വിളിക്കാം.

ഭാരതത്തിൽ പ്രജാപതീവ്രതത്തിൽ ഇരിക്കുന്ന ഗൃഹസ്ഥാശ്രമികൾ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് ഉള്ള ഒരു ചടങ്ങാണ് അരുന്ധതീദർശനം. സപ്തർഷിസമൂഹത്തിനടുത്തുള്ള ഒരു സൂക്ഷ്മതാരമായ അരുന്ധതി സപ്തർഷികളിലൊരാളായ വസിഷ്ഠനെ (MIZAR) വിടാതെ പിൻതുടരുന്ന പതിവ്രതയായ ഒരു ബൈനറി നക്ഷത്രമാണ്. വാക്കും അർത്ഥവുംപോലെ പരമേശ്വരനും പരമേശ്വരിയുംപോലെ 'അ'യും 'ഉമ'യുംപോലെ വസിഷ്ഠനും അരുന്ധതിയുംപോലെ അർദ്ധനാരീശ്വരന്മാരായി പിരിയാതെ വാഴട്ടെ എന്ന സങ്കല്പമാണ് അരുന്ധതീദർശനത്തിലുള്ളത്. അരുന്ധതിയെക്കാണാൻ, ആദ്യം സപ്തർഷിസമൂഹത്തെയും അതിനടുത്തുള്ള ധ്രുവതാരത്തെയും, വസിഷ്ഠനെയും ചൂണ്ടിക്കാട്ടുന്നു. പിന്നീട് പതുക്കെ അരുന്ധതിയിലേക്കു ദൃഷ്ടി പായുന്നു. അതുപോലെ, എളുപ്പം കാണുന്നതും മനസ്സിലാകുന്നതുമായ ഉദാഹരണങ്ങളും ഉപമകളും വഴി പ്രയാസമേറിയതും അവ്യക്തവുമായ ബ്രഹ്മതത്ത്വം മനസ്സിലാക്കണം. ഇതാണ് അരുന്ധതീദർശനന്യായം. 'അധിദൈവതം' എന്നാൽ ദേവതാവിഷയം. ഇതിൻെറ വിവരണം തൈത്തിരീയത്തിൽ കാണുക. 'അദ്ധ്യാത്മ'ത്തെ ഇനി പറയുന്നു.

5. അഥാദ്ധ്യാത്മം യദേതദ് ഗഛതീവ ച മനോ*f*നേന
ചൈതദുപസ്മരത്യഭീക്ഷ്ണാം സങ്കല്പഃ

ഇനി അദ്ധ്യാത്മം. മനസ്സ് അതിലേക്കുതന്നെ ഗമിക്കുന്നു. നിരന്തരം അതിനെത്തന്നെ സ്മരിക്കുന്നതിനാൽ എപ്പോഴും അതിനെക്കുറിച്ച് സങ്കല്പത്തോടുകൂടിയതായിരിക്കുന്നു. നിരന്തരം ഒന്നിനെ സ്മരിക്കുക എന്നാൽ അതിനെ സാധകം ചെയ്യലാണ്. ബ്രഹ്മത്തെ തൻെറ വിഷയമാക്കുന്ന ഒരു മനസ്സ് നിരന്തരം ആ ബ്രഹ്മവിഷയത്തിൽ പ്രവേശിച്ച് അതിനെ സാധകം ചെയ്യുന്നു. ബ്രഹ്മസങ്കല്പത്തോടു കൂടിയ ആ മനസ്സിൽ ബ്രഹ്മാനുഭവസ്മൃതിയല്ലാതെ മറെറാന്നുമില്ല. അങ്ങനെ മനസ്സ് തൻെറ വിഷയമായ ബ്രഹ്മത്തോടു താദാത്മ്യം പ്രാപിക്കുന്നു.

ഓരോ പ്രാവശ്യം ഓരോ മനസ്സിൽ ഈ താദാത്മ്യഭാവം ഉണ്ടാവുമ്പോഴും അതിനെ നാം അദ്ധ്യാത്മതേജസ്സായി ഗണിക്കുന്നു. ഓരോ പ്രാവശ്യവും ഉച്ചരിക്കപ്പെടുന്ന വർണ്ണങ്ങൾ, അങ്ങനെ വീണ്ടും ഉച്ചരിക്കപ്പെടുമ്പോൾ എപ്രകാരം മുമ്പുണ്ടായതിൻെറ പ്രത്യഭിജ്ഞയായിരിക്കുന്നുവോ, അതുപോലെ അദ്ധ്യാത്മതേജസ്സു ജ്വലിക്കുന്ന ഓരോ മനസ്സും ബ്രഹ്മത്തിൻെറ പ്രത്യഭിജ്ഞയാണ്. അധിദൈവതത്തിൽ വൈദ്യുതിയെയും കണ്ണടച്ചു തുറക്കുന്നതിനെയുംപോലെ ദ്രുതമായും ക്ഷണികമായുമുള്ള പ്രകാശനമാണ് ബ്രഹ്മവസ്തുവിൻെറ ധർമ്മി. അദ്ധ്യാത്മത്തിൽ മനപ്രത്യയംകൊണ്ട് സമകാലങ്ങളിൽ അഭിവ്യക്തിയാണ് അതിൻെറ

ധർമ്മി. ഇപ്രകാരം ആദേശം ചെയ്ത് പറഞ്ഞുകൊടുക്കുമ്പോൾ മന്ദബുദ്ധികൾക്കുകൂടി ബ്രഹ്മത്തെ ഗ്രഹിപ്പിക്കാമെന്നു വരുന്നു. എന്നാലും നിരുപാധിക ബ്രഹ്മത്തെ മന്ദബുദ്ധികൾക്കു ഗ്രഹിക്കാൻ സാദ്ധ്യമല്ല. സോപാധികമായ, സവികല്പമായ ബ്രഹ്മത്തെ സാധാരണക്കാർക്കുകൂടി മനസ്സിലാവും.

6. തദ്ധ തദ്വനം നാമ തദ്വനമിത്യുപാസിതവ്യം
സ യ ഏതദേവം വേദാഭി ഹൈനം സർവ്വാണി
ഭൂതാനി സംവാഞ്ഛന്തി.

അതിൻെറ നാമം തദ്വനമെന്നാണ്. അത് തദ്വനമായി ഉപാസിക്കേണ്ടതാണ്. ഇതറിയുന്നവനെ സർവ്വ ഭൂതങ്ങളും ആഗ്രഹിക്കുന്നു.

തസ്യവനം തദ്വനം. അതിൻെറ വനം തദ്വനം. ബ്രഹ്മത്തിൻെറ വനം ബ്രഹ്മവനം. വനം എന്നാൽ വനനീയം സംഭജനീയം. അത് ഉപാസനീയവും ചിന്തനീയവുമാകയാൽ തദ്വനമെന്നറിയപ്പെടുന്നു. ബ്രഹ്മത്തെ അതിൻെറ വനമായി ഉപാസിക്കുക. ഇപ്രകാരം അറിഞ്ഞുപാസിക്കുന്ന ബ്രഹ്മജ്ഞാനിയെ താന്താങ്ങളുടെ അഭീഷ്ടങ്ങൾ സാധിക്കുന്നതിനായി സർവ്വഭൂതങ്ങളും സമീപിക്കുന്നു; ഉപാസിക്കുന്നു. വനം എന്നാൽ കാട് അഥവാ കാനനം; ബ്രഹ്മത്തെ അതിൻെറ ആരണ്യകമായറിഞ്ഞ് ഉപാസിച്ച വേദജ്ഞനെ സർവ്വരും നമസ്കരിക്കുന്നു. നിരവധി ജ്യോതിർഗോളങ്ങളും ഗ്യാലക്സികളും അനേകം കുന്നിക്കുരുമണികളെപ്പോലെ നിരന്തരം ചുററിക്കറങ്ങുന്ന ബ്രഹ്മകാനനമായി പ്രപഞ്ചത്തെ ദർശിക്കുന്നു ജ്യോതിഷാചാര്യനായ വസിഷ്ഠൻ. ബ്രഹ്മത്തിൻെറ വനമായ ബ്രഹ്മകാനനത്തെത്തന്നെ (പ്രപഞ്ചത്തെ) ബ്രഹ്മമായറിയുന്ന ജ്യോതിഷാചാര്യനെ താന്താങ്ങളുടെ ദൈനന്ദിന പ്രശ്നങ്ങൾക്കു പരിഹാരമന്വേഷിച്ചുകൊണ്ട് നിരന്തരം സമീപിക്കുന്നു; ബഹുമാനിക്കുന്നു.

ഇപ്രകാരം ഉപദേശിക്കപ്പെട്ട ശിഷ്യൻ ആചാര്യനോട് പറയുന്നു.

7. ഉപനിഷദം ഭോ ബ്രൂഹീത്യുക്താ ത ഉപനിഷദ്
ബ്രാഹ്മിവാവ ത ഉപനിഷദമബ്രൂമേതി.

"ഉപനിഷദത്തെ എന്നോടു പറയുക."

"ഞാൻ ഉപനിഷദമാണ് നിന്നോടു പറഞ്ഞത്. ബ്രാഹ്മിയായ ഉപനിഷദമാണ് പറഞ്ഞത്." ഉപനിഷത്തിന് ഇവിടെ ശങ്കരൻ ചിന്ത്യമായ രഹസ്യമെന്നു പറയുന്നു. ബ്രഹ്മത്തെക്കുറിച്ച രഹസ്യമാണ് ബ്രാഹ്മി. പരമാത്മവിഷയത്വം കൊണ്ട് അതീതവിജ്ഞാനമാണ് ബ്രാഹ്മി. അതീന്ദ്രിയജ്ഞാനമാണത്. ഈ അതീന്ദ്രിയജ്ഞാനപ്രാപ്തി ലഭിച്ചവൻെറ അവസ്ഥയെ ഗീത 'ബ്രാഹ്മീസ്ഥിതി' എന്നു വിളിക്കുന്നു. ബ്രാഹ്മീസ്ഥിതി പ്രാപിച്ചവൻ തൻെറ അനുഭവത്തെ മറെറാരാളുമായി പങ്കിടുന്ന സംവേദനമാദ്ധ്യമമായ ഭാഷയെയും 'ബ്രാഹ്മി' എന്നുതന്നെ വിളിച്ചവരാണ് ഫണീശന്മാരായ ഭാരതത്തിലെ നാഗഗണങ്ങൾ.

രാമായണം കേട്ടു കഴിഞ്ഞ് രാമനുക്ക് സീതൈ എപ്പടി എന്നു ചോദിക്കുംപോലെയോ കുഴച്ച ചോറിനെ വീണ്ടും കുഴയ്ക്കുമ്പോലെയോ ശിഷ്യൻ 'ഉപനിഷദത്തെ എന്നോടു പറയുക' എന്ന് വീണ്ടും പറയുന്നതെന്തിന്? ഇതുവരെ



പറഞ്ഞ ഉപനിഷദം സാപേക്ഷമോ നിരപേക്ഷമോ എന്നുറപ്പിക്കാനാണ് ഈ ചോദ്യം. മറെറന്തെങ്കിലും വിഷയങ്ങളെ അപേക്ഷിച്ചിരിക്കുന്നതാണ് ഈ രഹസ്യജ്ഞാനമെങ്കിൽ അതു കൂടി പറഞ്ഞുതരിക. അതല്ല, നിരപേക്ഷമാണെങ്കിൽ പ്രശ്നോപനിഷത്തിൽ ആചാര്യപിപ്പലാദൻ ചെയ്തപോലെ 'ഇതിൽപരമായി ഒന്നുമില്ല' എന്ന് ഉറപ്പിച്ചു പറയുക. ഇതാണ് ശിഷ്യൻ ആവശ്യപ്പെടുന്നത്. 'ഞാൻ നിങ്ങൾക്ക് ഉപനിഷത്ത് പഠിപ്പിച്ചു' എന്ന ഉത്തരം അതിലപ്പുറമായി ഒന്നുമില്ല എന്നുതന്നെ ഉറപ്പിക്കുന്നു.

ബ്രഹ്മവിദ്യ പ്രാപിക്കാനുള്ള ഉപായങ്ങളായിട്ടാണ് വേദ വേദാംഗങ്ങൾ നിലകൊള്ളുന്നത്. അപരാവിദ്യയാണവ. അവയെ ബ്രഹ്മവിദ്യയുടെ കൂടെ സഹപാഠം ചെയ്ത് സമീകരണം ചെയ്യാൻ തപസ്സ് വേണം. എങ്കിലും അപരാവിദ്യ പരാവിദ്യയല്ല. മറിച്ച് പരാവിദ്യയിൽ അപരാവിദ്യകൂടി ഉണ്ടുതാനും. ഇത് മയൂരാണ്ഡരസന്യായം വഴി തെളിയിക്കാം. മയിൽമുട്ടയ്ക്കകത്തെ രസത്തിൽ വർണ്ണമില്ല. എന്നാൽ അവർണ്ണമായ ആ രസത്തിൽ സവർണ്ണമായ മയിൽക്കുഞ്ഞിനെ ഉണ്ടാക്കാനുള്ള അറിവ് (information) ജനിതകരൂപത്തിലിരിക്കുന്നുണ്ട്. ഇതുപോലെയാണ് നിർഗ്ഗുണ നിർവ്വികല്പമായ പരാവിദ്യയിൽ സഗുണസവികല്പകമായ അപരാവിദ്യയിരിക്കുന്നത്. പരാവിദ്യയോടുകൂടി സഹപാഠമായി പഠിക്കുമ്പോൾ നാം അവയെ നാലു വേദവും ആറു വേദാംഗവും അവയുടെ അവാന്തരവിഭാഗങ്ങളുമായി വിഭജിച്ചു പഠിക്കുന്നുണ്ട്. സൂക്തങ്ങളിൽ അതാത് ദേവതകളായി (വിഷ്ണു, ശിവൻ, ദേവി) വിഭജിച്ച് ഓരോന്നിനും അനുമന്ത്രണം ചെയ്യാൻ മന്ത്രങ്ങൾ നിർദ്ദേശിക്കാറുണ്ട്. അതുപോലെ ദമം, കർമ്മം, സത്യം എന്നിവയ്ക്ക് ബ്രഹ്മവിദ്യയോടുള്ള സഹകാരിസാധനത്വംകൊണ്ട് അതിൻെറതന്നെ ഭാഗങ്ങളാണ്. വേദവേദാംഗങ്ങൾ കർമ്മാത്മജ്ഞാനോപായമായിരിക്കുന്നത് അവ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതുകൊണ്ടാണ്. അർത്ഥസംബന്ധം എങ്ങനെ കിട്ടി? അർത്ഥസംബന്ധത്തിൻെറ ഉപപത്തി എന്ത് എന്ന് കാണിച്ചുതരുന്നതിൽ അവയ്ക്ക് സാമർത്ഥ്യമുണ്ട്.

എന്നാൽ ആത്യന്തികമായി പരാവിദ്യയിൽ വേദം, വേദാംഗം, ദമം, കർമ്മം, സത്യം എന്നിങ്ങനെയുള്ള യാതൊരു വിഭജനവും ഇല്ല. കർമ്മം, കർത്താവ്, ഫലം മുതലായ ഉപാധികളേ ഇല്ല.

സർവ്വവിഷയ വ്യാവൃത്തമായ പ്രത്യാത്മവിഷയത്തിൽ നിഷ്ഠയും ഭക്തിയും, നിശ്രേയസത്തിനായി, മോക്ഷത്തിനായി, സർവ്വകർമ്മത്യാഗം ഇവയാണ് പരാവിദ്യയ്ക്കു വേണ്ടത്. സർവ്വത്യാഗത്തിൽ വേദവേദാംഗാദികൾപോലും ത്യജിക്കേണ്ടിവരും. അതിനാൽ ദേവതയെ ഉണർത്താൻ ചെയ്യുന്ന വിഭാഗീകരണവും വ്യത്യസ്തമന്ത്രവും ഒന്നും പരാവിദ്യയിൽ വരുന്നില്ല. അതൊക്കെ അപരാവിദ്യതന്നെയാണ്. നിരപേക്ഷമായ അമൃതത്വമാണ് 'ഉപനിഷദ'മായ രഹസ്യം.

8. തസ്യൈ തപോ ദമഃ കർമ്മേതി പ്രതിഷ്ഠാവേദാഃ
സർവ്വാംഗാനി സത്യമായതനം.

ബ്രഹ്മവിദ്യയുടെ പ്രതിഷ്ഠ തപസ്സ്, ദമം, കർമ്മം എന്നിവയിലാണ്. സർവ്വാംഗങ്ങളും വേദങ്ങളാണ്. സത്യമാണ് വാസസ്ഥാനം.

ഉപനിഷദമായ (നിഗൂഢമായ)ബ്രാഹ്മിയെ പ്രാപിക്കുന്നതിനുള്ള ഉപായങ്ങളാണ് തപസ്സ് മുതലായവ. കായത്തിനും ഇന്ദ്രിയങ്ങൾക്കും മനസ്സിനും ശാന്തി (സമാധാനം)യാണ് തപസ്സ്. ദമം ഇന്ദ്രിയവിഷയങ്ങളിൽനിന്നുള്ള ഉപശമമാണ്. കർമ്മം അഗ്നിഹോത്രാദികളാണ്. ഈ മൂന്ന് ഉപായങ്ങൾകൊണ്ട് ഒരു മനുഷ്യന്റെ മനസ്സ് സംസ്കൃതമാവുമ്പോൾ സത്വശുദ്ധികാരണം തത്ത്വജ്ഞാനം ലഭിക്കുന്നത് കാണുന്നു. കന്മഷങ്ങൾ നീങ്ങാത്ത ഒരാൾക്ക് ബ്രഹ്മജ്ഞാനം ഉപദേശിച്ചാലും അയാൾക്ക് അതിൽ താൽപര്യം ജനിക്കാതിരിക്കയോ, ഗ്രഹിക്കാതിരിക്കയോ, തെറ്റിദ്ധരിക്കയോ സംഭവിക്കയേയുള്ളു. ഇന്ദ്രന്റെയും വിരോചനന്റെയും കഥയിലെന്നപോലെ (ഇത് ഛാന്ദോഗ്യ ഉപനിഷത്തിൽ കാണുന്നു). ഈ ജന്മത്തിലോ അതീതജന്മങ്ങളിലോ തപസ്സ് മുതലായവകൊണ്ട് സത്വശുദ്ധി നേടിയ ഒരാളുടെ മനസ്സിൽ ജ്ഞാനം ജനിക്കുന്നു. വിചാരശുദ്ധികൊണ്ടേ ജ്ഞാനം ജനിക്കുകയുള്ളു. പരാഭക്തി ഈശ്വരനിലും ഗുരുവിലുമുള്ള മഹാത്മാവിൽ ബ്രഹ്മജ്ഞാനം പ്രകാശിക്കുന്നതായി ശ്വേതാശ്വതര ഉപനിഷത്തിലുണ്ട്. കർമ്മങ്ങൾ കൊണ്ടുണ്ടായ പാപങ്ങൾ ക്ഷയിക്കുമ്പോൾ പുരുഷനിൽ ജ്ഞാനം ഉദിക്കുന്നു എന്ന് മഹാഭാരതം ശാന്തിപർവ്വവും പറയുന്നു.

തപം, ദമം മുതലായവ പ്രതിഷ്ഠയാണെന്ന് പറയുമ്പോൾ പാദമാണെന്നർത്ഥം വരുന്നു. അതിന്മേലാണല്ലോ ശരീരം ഉറപ്പിച്ചു നിൽക്കുന്നത്.

ബ്രഹ്മവിദ്യ തപസ്സിൽ ഉറച്ചുനിൽക്കുന്നു. വേദങ്ങൾ അംഗികളും വേദാംഗങ്ങൾ ആ പ്രധാന അംഗികളുടെ അംഗങ്ങളുമാണ്. അംഗികളെ അറിയുക എന്നു വച്ചാൽ അംഗങ്ങളെക്കൂടി അറിയുക എന്നാണർത്ഥം. ഒരു പുരുഷന്റെ സർവ്വാംഗങ്ങളെയും അറിയുക എന്നുവച്ചാൽ പുരുഷനെ അറിയുക എന്നും അർത്ഥം. ബ്രഹ്മമെന്ന അക്ഷരപുരുഷനെ അറിയുക എന്നുവച്ചാൽ അംഗികളായ വേദങ്ങളെയും അംഗങ്ങളായ ജ്യോതിഷാദികളെയും തപാദികളിൽ ഉറച്ചുനിന്നുകൊണ്ട് അറിയുക എന്നർത്ഥം.

സത്യമാണ് നിഗൂഢജ്ഞാനത്തിന്റെ വാസസ്ഥാനം. അതിനാൽ ബ്രഹ്മലോകത്തെ സത്യലോകമെന്നു പറയുന്നു. വാക്കും മനസ്സും കായവുംകൊണ്ട് കൗടില്യം ഇല്ലാതിരിക്കലാണ് സത്യം. വിദ്യ 'മായ' ഇല്ലാത്ത (അസത്യം ഇല്ലാത്ത) അമായാവികളിലും സാധുക്കളിലുമല്ലാതെ മായാവികളിലും അസുരകൃത്തുക്കളിലും ഇരിക്കുകയില്ല. നാവിൽ അനൃതമോ മായയോ ഇല്ലാത്തവർക്ക് പരാവിദ്യ ലഭിക്കുമെന്ന് പ്രശ്നോപനിഷത്ത് പറയുന്നു. തപസ്സ് പാദവും സത്യവും വാസസ്ഥാനവുമെന്ന് പറയുമ്പോൾ സത്യമാണ് തപസ്സിനെക്കാൾ അതിശയകരമായ സാധന എന്നും തപസ്സ് അതിലെത്താനുള്ള മാർഗ്ഗമാണെന്നും ധരിക്കണം. വിഷ്ണുസ്മൃതി ശാംബവപർവ്വത്തിൽ ദുഷ്യന്തന്റെ സഭയിൽവെച്ച് ശകുന്തള പറയുന്നു. ആയിരം അശ്വമേധയാഗത്തെ തുലാസിന്റെ ഒരു തട്ടിലും ഒരൊററ സത്യത്തെ മറേറ തട്ടിലും വെച്ചാൽ, ആ ഒരു സത്യം ആയിരം അശ്വമേധങ്ങളെക്കാൾ തൂങ്ങും.

**9. യോ വാ എതാമേവം വേദാ പഹത്യപാപ്-**
**മാനമനന്തേ സ്വർഗ്ഗലോകേ ജ്യേയേ**
**പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി.**



ഇപ്രകാരം അറിഞ്ഞവൻ തന്റെ പാപങ്ങൾ നശിച്ച് അനന്തമായ സ്വർഗ്ഗലോകത്തിൽ പ്രതിഷ്ഠ നേടുന്നു. പ്രതിഷ്ഠ നേടുന്നു.

അവിദ്യാ കാമകർമ്മലക്ഷണമായ സംസാരബീജം ഉപേക്ഷിച്ച് അനന്തവും അപര്യന്തവുമായ, സുഖാത്മകമായ സ്വർഗ്ഗലോകത്തിൽ ബ്രഹ്മത്തിൽ സ്ഥിര പ്രതിഷ്ഠ നേടുന്നു എന്ന് ശങ്കരഭാഷ്യം. അനന്തമെന്ന ശബ്ദം അന്തമില്ലാത്ത അമൃതത്വത്തെക്കുറിക്കുന്നതാകയാൽ പുനരാവൃത്തിരഹിതമായ ബ്രഹ്മലോകമാണെന്ന് 'ജ്യേയേ' എന്ന പദം സൂചിപ്പിക്കുന്നു. ബ്രഹ്മവിദ്യയെ മഹാഭാഗമെന്ന് ഭാഷ്യത്തിൽ ആചാര്യൻ വിളിക്കുന്നു. ഭാഗം എന്നതിലെ 'ഭ', ഭവം എന്നതിന്റെ ആദ്യാക്ഷരം. 'ഗം', യോഗത്തിലെ അന്ത്യാക്ഷരം, ഭവം നിഹത്യ യോഗം ദദാതി ഇതി ഭാഗ. സംസാരത്തെ നശിപ്പിച്ച് യോഗത്തെ നൽകുന്നത് ഭാഗം. ഒരു വ്യക്തിയെ മഹാഭാഗനെന്നു വിളിക്കുന്നത് അയാൾ സംസാരസാഗരത്തെ തരണം ചെയ്ത് ബ്രഹ്മവിദ്യയിൽ നിഷ്ഠയോടുകൂടിയ മഹാഭാഗ്യവാനാകുമ്പോൾ മാത്രമാണ്. അത്തരം ബ്രാഹ്മീസ്ഥിതി പ്രാപിച്ച വ്യക്തി പിന്നീട് സംസാരത്തിൽ പതിക്കുന്നില്ല.

# ഛാന്ദോഗ്യ ഉപനിഷത്ത്

ഓം ആപ്യായന്തു മമാ ഗാനി വാക് പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണിസർവ്വം
ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം യാ മാ
ബ്രഹ്മനിരാകരോദനിരാകരണമസ്ത്വ നിരാകരണം ഭേƒസ്തു.
തദാത്മനിനിരതേ യ ഉപനിഷത്സു ധർമ്മാസ്തേ
മയിസന്തുതേ മയിസന്തു.

## ഖണ്ഡം 1

1. ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത.
ഓമിതിഹ്യുദ്ഗായതി തസ്യോപവ്യാഖ്യാനം.

ഓം എന്ന അക്ഷരമായ ഉദ്ഗീതത്തെ ഉപാസിക്കണം. ഉദ്ഗീതം പാടുമ്പോൾ ആദ്യം 'ഓം' ഉച്ചരിക്കുന്നു. അതിന്റെ വ്യാഖ്യാനം ആരംഭിക്കുന്നു.

2. ഏഷാം ഭൂതാനാം പൃഥിവീ രസഃ പൃഥിവ്യാ ആപോരസഃ
ആപാമോഷധയോ രസ ഓഷധീനാം പുരുഷോരസഃ
പുരുഷസ്യവാഗ്രസോവാച ഋഗ്രസഋചഃ സാമരസഃ
സാമ്ന ഉദ്ഗീഥോരസഃ

സർവ്വഭൂതങ്ങളുടെയും രസം ഭൂമിയാണ്. ഭൂമിയുടെ രസം ആപസ്സാണ്. ആപസ്സിന്റെ രസം ഔഷധികളാണ്. ഔഷധികളുടെ രസം പുരുഷനാണ്. പുരുഷന്റെ രസം വാക്കാണ്. വാക്കിന്റെ രസം ഋക്കാണ്. ഋക്കിന്റെ രസം സാമമാണ്. സാമത്തിന്റെ രസം ഉദ്ഗീഥമാണ്.

'മനുഷ്യാ, നീ മണ്ണാകുന്നു' എന്നു ബൈബിൾവചനമുണ്ട്. മനുഷ്യൻ മാത്രമല്ല, പഞ്ചഭൂതാത്മകമായ സർവ്വ ചരാചരങ്ങളും മണ്ണോടു ചേർന്ന് മണ്ണായി ത്തീരുന്നു. അതിനാൽ സർവ്വഭൂതരസമാണ് ഭൂമി. ഭൂമിയിൽ ഓതപ്രോതമായി ജലാവസ്ഥ ഇരിക്കുന്നു. ഒരു കോശം എടുത്താൽ അതിൽ മുക്കാൽ ഭാഗം ജലമാണ്. ജലമയമായ മീഡിയത്തിലൂടെ മാത്രമാണ് വൈദ്യുതതരംഗങ്ങൾ വ്യാപിക്കുന്നത്. ജീവികളുടെയും ധാതുക്കളുടെയും ഭൂമിയുടെയും ആകാശത്തിന്റെയും ഈ ജലാവസ്ഥയാണ് ആപസ്സ്. പൃഥിവിയുടെ രസം ആപസ്സാണ്. ജലത്തിന്റെ



പരിണാമാവസ്ഥയാണ് ഔഷധികൾ. അതിനാൽ ജലത്തിന്റെ രസം ഔഷധികളാണ്. ഔഷധികളെന്നാൽ ചെടികൾ, മരങ്ങൾ എന്നിവ. അവയെ ഭക്ഷിച്ച് പുരുഷശരീരം ഉണ്ടാവുന്നു (അന്നത്തിൽനിന്ന് ശരീരം). അതിനാൽ ഔഷധികളുടെ പരിണാമാവസ്ഥയായ പുരുഷൻതന്നെയാണ് അവയുടെ രസം. പുരുഷന്റെ അവയവങ്ങളിൽ വെച്ച് വരിഷ്ഠവും സാരവത്തുമായ വാക്കാണ് അവന്റെ രസം. പുരുഷന്റെ സാരാംശം അവന്റെ വാക്കിലാണ്. വാക്കിന്റെ രസം ഏററവും സാരതരമായിരിക്കുന്ന ഋക്കാണ്. ഋക്കിന്റെ രസം അതിന്റെ സാരതരമായ സാമമാണ്. സാമത്തിന്റെ രസം ഉദ്ഗീഥമാണ്.

8. ഉദ്ഗീഥം (ഓം) ↑
7. സാമം
6. ഋക്ക്
5. വാക്ക്
4. പുരുഷൻ
3. ഔഷധി
2. ആപസ്സ്
1. പൃഥ്വി

**പഞ്ചഭൂതാത്മകമായ ചരാചരങ്ങൾ**

3. സ ഏഷ രസാനാം രസതമഃ പരമഃ
പരാർദ്ധോƒഷ്ടമോ യദുദ്ഗീഥഃ

രസങ്ങളിൽ വെച്ച് രസതമവും പരമവും പരാർദ്ധവും അഷ്ടമവുമാണ് ഈ ഉദ്ഗീഥം. പരമാത്മപ്രതീകമാണത്. പരമവും പരത്തിന്റെ അർദ്ധവുമാണത്. പരമമായതിന്റെ അർദ്ധമാണത്. (ശിവന്റെ അർദ്ധാംഗിനി) പരമാത്മസ്ഥാനത്തെ അർഹിക്കുന്ന ആ ഉദ്ഗീഥത്തെ ഉപാസിക്കുക.

പൃഥിവി മുതൽക്കുള്ള രസസംഖ്യകളെ മുകളിൽ ചേർത്തപടി എണ്ണുമ്പോൾ അഷ്ടമമാണ് ഉദ്ഗീഥം. ശ്രീകൃഷ്ണൻ ദേവകിയുടെ എട്ടാമത്തെ പുത്രൻ. സൂര്യൻ ആകാശത്തിലെ എട്ടാമത്തെ മാർത്താണ്ഡൻ എന്നൊക്കെ പറയുമ്പോൾ പരമവും അഷ്ടമവും പരാർദ്ധവുമായ പ്രണവശരീരത്തെത്തന്നെയാണ് ശ്രീകൃഷ്ണനിലും സൂര്യനിലും നാം ഉപാസിക്കുന്നത്.

ദശാംശസമ്പ്രദായം കണ്ടെത്തിയ കണ്വഗോത്രക്കാരനും വിശ്വാമിത്ര പുത്രനുമായ മേധാതിഥി പരാർദ്ധത്തെ $10^{12}$ എന്ന സംഖ്യയായി പറയുന്നു. ഏകം, ദശം, ശതം, സഹസ്രം, അയുതം, നിയുതം, പ്രയുതം, അർബ്ബുദം, ന്യർബുദം, സമുദ്രം, മദ്ധ്യം, അന്തം, പരാർദ്ധം ഇവയാണ് ആ സംഖ്യകൾ.

**ഒരു വസ്തുവെ പരമവും പരാർദ്ധവുമായി സൂക്ഷ്മമായ പരമാണുക്കളായി വിഭജിക്കുമ്പോഴാണ് ആ വസ്തുവിൽ നിർല്ലീനമായ ഊർജ്ജം നാം കണ്ടെത്തുന്നതെന്നത് ശാസ്ത്രസത്യമാണല്ലോ.**

1 —— ഏകം. 1

10 —— ദശം $(10)^1$

100 —— ശതം $(10)^2$ or $(100)^2$

1000 —— സഹസ്രം $(10)^3$

10000 —— അയുതം $(10)^4$ or $(100)^2$

100000 —— നിയുതം $(10)^5$

1000000 —— പ്രയുതം $(10)^6$ , $(100)^3$

10000000 —— അർബ്ബുദം $(10)^7$

100000000 —— ന്യർബുദം $(10)^8$, $(100)^4$

1000000000 —— സമുദ്രം $(10)^9$

10000000000 —— മദ്ധ്യം $(10)^{10}$, $(100)^5$

100000000000 —— അന്തം $(10)^{11}$

1000000000000 —— പരാർദ്ധം $(10)^{12}$, $(100)^6$.

4. കതമാ കതമർക്കതമത്ക്കതമത്സാമ കതമഃ
കതമ ഉദ്ഗീഥ ഇതി വിമൃഷ്ടം ഭവതി.

എത്ര ഋക്കുകൾ? എത്ര സാമങ്ങൾ? എത്ര ഉദ്ഗീഥങ്ങൾ? കതമ എന്ന വാക്ക് പല തവണ ആവർത്തിക്കുന്നു. കതമ അഥവാ Quantum എന്ന സംസ്കൃത ലാററിൻ പദം How much (എത്ര? എത്രാമത്തെ?) എന്നർത്ഥം വരുന്ന പദമാണെന്ന് മുമ്പൊരിക്കൽ സൂചിപ്പിച്ചു.

5. വാഗേവർക്ക് പ്രാണഃ സാമോമിത്യേദക്ഷരമുദ്ഗീഥഃ
തദ്വാ ഏതമ്മിഥുനം യദ്വാക്ച പ്രാണശ്ചർക്ക് ച സാമ ച.

വാക്കാണ് ഋക്ക്. പ്രാണനാണ് സാമം. ഓം എന്ന അക്ഷരമാണ് ഉദ്ഗീഥം. വാക്കും പ്രാണനും ഋക്കും സാമവും ഒരു മിഥുനമാണ്. കേനോപനിഷത്തിൽ ബ്രഹ്മവുമായി സംവാദത്തിലേർപ്പെട്ട ആദ്യത്തെ രണ്ടുപേർ ജാതവേദസ്സായ അഗ്നി എന്ന വാക്കും പ്രാണനെന്ന മാതരിശ്വനായ വായുവുമാണ്. അവർതന്നെയാണ് ഇവിടെ ഒരു ജോഡി അഥവാ മിഥുനമായ ഋക്കും സാമവും. അവർ ബ്രഹ്മവുമായി സംവദിച്ച് അതിൻെറ അടുത്തുവരെ എത്തിയവരാണ്. ഈ മിഥുനമാണ് ഒരർദ്ധം. പരമായ അർദ്ധം (പരാർദ്ധം). ബ്രഹ്മത്തെ യഥാർത്ഥത്തിൽ ദർശിച്ച് അതുമായി സംയോജിച്ച 'പരമേശ്വര'നായ ഇന്ദ്രനും 'ഉമ'യുംതന്നെ. ഋക്കിൻെറയും സാമത്തിൻെറയും യോനി വാക്കും പ്രാണനുമാണ്. അതു പറയുമ്പോൾ ഋക്ക്, സാമമന്ത്രങ്ങൾ മാത്രമല്ല അവ ഉച്ചരിക്കുമ്പോൾ അനുഷ്ഠിക്കേണ്ട സർവ്വ കർമ്മങ്ങളുടെയും യോനി വാക്കും പ്രാണനുമാണ് എന്നറിയണം; സർവ്വ കാമങ്ങളുടെയും



യോനിയാണ് വാക്ക്, പ്രാണൻ എന്ന മിഥുനം. തദ്വാ എന്ന പദംകൊണ്ട് മിഥുനം എന്നാണർത്ഥമാക്കുന്നത് എന്ന് ശങ്കരഭാഷ്യം പറയുന്നു. മിഥുനം എന്നാലെന്ത്? സർവ്വ ഋക്കുകളുടെയും സർവ്വ സാമങ്ങളുടെയും കാരണഭൂതമായിരിക്കുന്ന വാക്ക്, പ്രാണൻ എന്ന ജോഡിയെയാണ് മിഥുനം എന്നു പറയുന്നത്. ഋക്കും സാമവും സ്വതന്ത്രങ്ങളായ മിഥുനങ്ങളല്ല. ആയിരുന്നെങ്കിൽ ഋക്കും സാമവും വാക്കും പ്രാണനും എന്ന് രണ്ടു മിഥുനങ്ങൾ ഉണ്ടാവണം. ഇവിടെ അതില്ല. തദ്വനം എന്ന വാക്കിന് കേനോപനിഷത്തിൽ അർത്ഥം പറഞ്ഞതോർക്കുക. അതും അതിൻെറ വനവും—ബ്രഹ്മവും അതിൻെറ കാനനമായ പ്രപഞ്ചവും—ആണ് അവിടെ മിഥുനങ്ങൾ. രണ്ടും ഒന്നെന്നറിഞ്ഞ് ഉപാസിക്കണം. തദ്വനത്തിൻെറ അർദ്ധമായ തദ്വ, അതുപോലെ വാക്കും പ്രാണനും ചേർന്ന സമസ്തപ്രപഞ്ചത്തെയും മിഥുനീകരിക്കുന്നു.

6. തദേതന്മിഥുനമോമിത്യേ തസ്മിന്നക്ഷരേസം.
സൃജ്യതേ യദാ വൈമിഥുനൗ സമാഗഛത
ആപയതോ വൈ താവന്യോന്യസ്യ കാമം.

ഈ മിഥുനം ഓം എന്ന അക്ഷരത്തിൽ സമാഗമിക്കുന്നു. മിഥുനങ്ങളിൽ ഒന്ന് മറേറതുമായി സമാഗമിക്കുമ്പോൾ പരസ്പരം കാമത്തെ പൂർത്തീകരിക്കുന്നു.

ഗ്രാമ്യമായ അർത്ഥത്തിൽ പരസ്പരം കാമിക്കുന്ന സ്ത്രീപുരുഷമിഥുനങ്ങൾ പരസ്പരം സമാഗമംകൊണ്ട് കാമം പൂർത്തീകരിക്കുന്നു. മിഥുനസമാഗമം സർവ്വകാമപൂർത്തിയെ കുറിക്കുന്നതാണ്. എല്ലാവർക്കും മനസ്സിലാവുന്ന ഈ ഉദാഹരണത്തെ അരുന്ധതീദർശനന്യായേന ചൂണ്ടിക്കാട്ടുന്നത് വാക്കും പ്രാണനും ചേർന്നിരിക്കുന്ന പ്രണവത്തിന് സർവ്വകാമപ്രാപ്തി എന്ന ഗുണം അന്തർഭവിച്ചിരിക്കുന്നു എന്നു ഗ്രഹിപ്പിക്കാനാണ്. ഓങ്കാരത്തെ ഉപാസിക്കുന്നവന് ഓങ്കാരത്തിൻെറ ഗുണങ്ങൾ സ്വാഭാവികമായും ലഭിക്കുന്നു.

7. ആപയിതാ ഹ വൈ കാമാനാം ഭവതി യ ഏത
ദേവം വിദ്വാനക്ഷരമുദ്ഗീഥമുപാസ്തേ.

ഇപ്രകാരം അറിഞ്ഞ്, ഉദ്ഗീഥമായ അക്ഷരത്തെ ഉപാസിക്കുന്നവൻ സർവ്വകാമങ്ങളുടെയും യജമാനനായി ഭവിക്കുന്നു. ഏതൊന്നിനെ ഉപാസിക്കുന്നുവോ അതുമായി തന്മയീഭാവം പ്രാപിക്കുന്നു. ഓങ്കാരത്തെ ഉപാസിക്കുന്നവൻ സർവ്വകാമപ്രാപ്തി എന്ന ഗുണത്തോടുകൂടിയ പ്രണവശരീരമായി ഭവിക്കുന്നു. സമൃദ്ധി ഗുണം ഓങ്കാരത്തിൽ അടങ്ങിയിട്ടുണ്ട്. എപ്രകാരമെന്നാൽ,

8. തദ്വാ ഏതദനുജ്ഞാക്ഷരം യദ്ധികിം ചാനുജാ
നാത്യോമിത്യേവ തദാഹ ഏഷാ ഏവ.
സമൃദ്ധിര്യദനുജ്ഞാ. സമർദ്ധയിതാഹവൈകാമാ
നാം ഭവതി യ ഏത ദേവം വിദ്വാനക്ഷരമുദ്ഗീഥമുപാസ്തേ.

ഇത് അനുജ്ഞാക്ഷരമാണ്. ഏതു വിഷയം ["അനുജാനാതി"—ഗ്രഹിക്കുക] ഗ്രഹിക്കുമ്പോഴും ഓം എന്ന് ഉച്ചരിക്കുന്നു. അനുജ്ഞയാണ് സമൃദ്ധി. ഏതൊരുവൻ ഇപ്രകാരം അറിഞ്ഞ് ഈ അക്ഷരമായ ഉദ്ഗീഥത്തെ ഉപാസിക്കുന്നുവോ അവൻ കാമങ്ങളെ സമൃദ്ധമാക്കുന്നു.

അനുജ്ഞ എന്നാൽ അനുമതി, സമ്മതം. അതെങ്ങനെയാണ് സമൃദ്ധിയാവുന്നത്? വിദ്വാന്മാരും ധനികന്മാരും തങ്ങളുടെ വിദ്യയും ധനവും കൊടുക്കുമ്പോഴും സ്വീകരിക്കുമ്പോഴും ഓങ്കാരം ഉച്ചരിക്കുന്നു. എടുക്കാനും കൊടുക്കാനുമുള്ള അനുമതിയും എടുക്കലും കൊടുക്കലുംകൊണ്ടുള്ള സമൃദ്ധിയും ഒന്നാണ്. അനുജ്ഞാക്ഷരമായ പ്രണവം സമൃദ്ധിയായതുകൊണ്ടാണ് അങ്ങനെ പറഞ്ഞത്. സമൃദ്ധിയെ ഉപാസിക്കുന്നവൻ സമൃദ്ധിയെ സമൃദ്ധമാക്കുന്നു. സർവ്വകാമസമൃദ്ധിയായ പ്രണവത്തെ ഉപാസിക്കുന്നവൻ സർവ്വകാമസമൃദ്ധിയെത്തന്നെ സമൃദ്ധമാക്കുന്നു. എങ്ങനെയാണ് പ്രണവത്തെ ഉപാസിക്കേണ്ടത്?

9. തേനേയം ത്രയീവിദ്യാ വർത്തത ഓമിത്യാശ്രാവയ-
ത്യോമിതി ശംസത്യോമിത്യുദ്ഗായത്യേതസ്യൈവാ-
ക്ഷരസ്യാപ ചിത്യൈ മഹിമ്നാ രസേന.

ഇതിൽനിന്ന് ത്രയീവിദ്യ വർത്തിക്കുന്നു. ഓങ്കാരത്തിൽനിന്ന് ആശ്രാവണം ആരംഭിക്കുന്നു. ശംസിതാവും അതിൽനിന്നുണ്ടാകുന്നു. ഉദ്ഗാതാവ് അതിൽനിന്ന് പാടാൻ തുടങ്ങുന്നു. സർവ്വവും ഈ അക്ഷരത്തിന്റെ ഉപാസനയ്ക്കാണ്. സർവ്വവും ഈ അക്ഷരത്തിന്റെ മഹിമയും രസവുംകൊണ്ടാണ്. ആശ്രാവണമെന്നാൽ, ഒരാൾ മററൊരാൾ കേൾക്കുന്നതിനായി ഉറക്കെ വിളിക്കുന്നത്. കടൽ സഞ്ചാരികളായ നാഗവർഗ്ഗക്കാർ ഈ വിളിയെ തങ്ങളുടെ ദേവിയായ കടലമ്മയെ ഉണർത്തുന്ന മന്ത്രമായിക്കരുതുന്നു. സോമയാഗവേളയിൽ ഉച്ചരിക്കുന്ന ചില ഹ്രസ്വപദങ്ങൾക്കും ആശ്രാവണമെന്നു പേരുണ്ട്. ത്രയീവിദ്യയും ആശ്രാവണവും ശംസിതാവും ഉദ്ഗാതാവും അവരുടെ ഗാനവും എല്ലാം ഉദ്ഗീഥത്തിൽനിന്നുണ്ടായതാണ്. ഉദ്ഗീഥത്തിന്റെ ഉപാസനയ്ക്കുള്ള ഉപകരണങ്ങളാണ്, ഉദ്ഗീഥത്തിന്റെ മഹിമയാണ്. ഉദ്ഗീഥമാകുന്ന പരമബ്രഹ്മരസത്തിൽനിന്നാണ് ഈ രസങ്ങളൊക്കെ ഉണ്ടായത്. ചുരുക്കിപ്പറഞ്ഞാൽ പ്രപഞ്ചവും അപരാവിദ്യയും ഓങ്കാരത്തിൽനിന്നുത്ഭവിച്ചവയാണ്. യാഗം ചെയ്യുന്നവനും സാമം പാടുന്നവനും വ്രീഹിയവാദികളാൽ ഉണ്ടാക്കിയ ഹവിസ്സും യാഗകർമ്മവും ഒക്കെ ഓങ്കാരത്തിൽനിന്നുണ്ടായി. അവയെല്ലാം സൂര്യനിൽ ഇരിക്കുന്നു. സൂര്യനിൽനിന്ന് വൃഷ്ടി (ആപസ്സ്) എന്ന ക്രമത്തിൽ പ്രാണനും അന്നവും സൃഷ്ടിക്കപ്പെടുന്നു. യജ്ഞം പ്രാണൻകൊണ്ടും അന്നംകൊണ്ടും നടത്തപ്പെടുന്ന സർവ്വ കർമ്മവുമാണ്. 'സർവ്വ കർമ്മണാതമഭ്യർച്ച സിദ്ധിം വിന്ദതി മാനവഃ'എന്ന് ഗീത 18-ാം അദ്ധ്യായത്തിൽ പറയുന്നു. സർവ്വ കർമ്മവും അവനിൽ സമർപ്പിച്ച മനുഷ്യൻ സിദ്ധി നേടുന്നു. ഓങ്കാരപ്പൊരുൾ അറിഞ്ഞവനും അറിയാത്തവനും ചെയ്യുന്ന കർമ്മങ്ങൾ അവ നിൽത്തന്നെയാണ് ചേരുന്നത്. എന്നാൽ, അവ തമ്മിൽ വ്യത്യാസമുണ്ട്. ആ വ്യത്യാസത്തെ പറയുന്നു.

**10. തേനോഭൗ കുരുതോ യശ്ചൈതദേവംവേദ**
**യശ്ചന വേദ. നാനാ തു വിദ്യാ ചാ വിദ്യാചയദേവ**
**വിദ്യയാകരോതി ശ്രദ്ധയോപനിഷദാ തദേവവീര്യ**
**വത്തരം ഭവതീതി ഖല്വേതസ്യൈവാക്ഷരസ്യോപ-**
**വ്യാഖ്യാനം ഭവതി.**



അറിയുന്നവനും അറിയാത്തവനും ചെയ്യുന്നത് അതുതന്നെയാണ്. എന്നാൽ വിദ്യയും അവിദ്യയും ഒന്നല്ല. വിദ്യയോടും ശ്രദ്ധയോടും യോഗത്തോടുംകൂടി ചെയ്യുന്നതെല്ലാം വീര്യവത്തരമായി ഭവിക്കുന്നു. ഇതാണ് ഓങ്കാരാക്ഷരത്തിന്റെ വ്യാഖ്യാനം.

വിദ്യയുള്ളവനും വിദ്യയില്ലാത്തവനും കർമ്മങ്ങൾ ചെയ്യുന്നുണ്ട്. അവയെല്ലാം ചെന്നു ചേരുന്നത് പ്രണവത്തിൽത്തന്നെയാണ്. അങ്ങനെയാണെങ്കിൽ പിന്നെ ഓങ്കാരപ്പൊരുൾ അറിയേണ്ടതിന്റെ ആവശ്യമെന്ത്?

കർമ്മാംഗത്തിന്റെ ഒരു ഭാഗമായിട്ട് മാത്രം ഓങ്കാരത്തെ അറിഞ്ഞാൽ പോര. രസതമമായും സമൃദ്ധിഗുണമായും ഉള്ള ബ്രഹ്മജ്ഞാനമായി അറിയണം. അംഗം മാത്രമായി അറിഞ്ഞതിനെക്കാൾ ഫലം, സമ്പൂർണ്ണമായി അറിഞ്ഞാൽ ഉണ്ടാവും എന്ന് ഊഹിക്കാമല്ലോ. ഒരു വസ്തുവിന്റെ ഗുണം, അതിന്റെ അംഗങ്ങളുടെ ഗുണങ്ങളുടെ ആകെത്തുകയെക്കാൾ അധികമായിരിക്കും.

അതു മാത്രമല്ല, പത്മരാഗം മുതലായ രത്നങ്ങൾ വിൽക്കുന്നത് അവയെപ്പററി നന്നായി ഗ്രഹിച്ച വണികനാണെങ്കിൽ, ഒന്നും അറിയാത്ത ഒരാളെക്കാൾ അയാൾക്ക് കച്ചവടത്തിൽ കൂടുതൽ മെച്ചം ഉണ്ടാക്കാൻ സാധിക്കുമെന്നത് ലോകനിയമമാണ്. ഏതൊരു കാര്യം ചെയ്യുമ്പോഴും ആ കാര്യത്തിൽ വിദ്യ (അറിവ്) ശ്രദ്ധ (Concentration), ഉപനിഷദം (അതിനെക്കുറിച്ച് ധ്യാനം അഥവാ യോഗം വിചാരം) എന്നിവ ഉണ്ടാവണം. ഇതു മൂന്നും ഉണ്ടെങ്കിൽ കർമ്മത്തിന് വീര്യം ഉണ്ടാകുന്നു. ഈ മൂന്നും ഉള്ള ഒരാളുടെ കർമ്മം ഇല്ലാത്ത ഒരാളുടെ കർമ്മത്തെക്കാൾ വീര്യവത്തരമാകുന്നു; അധികഫലം നൽകുകയും ചെയ്യുന്നു. വിദ്വാന്റെ കർമ്മം വീര്യവത്തരം എന്നു പറഞ്ഞതുകൊണ്ട് അവിദ്വാന്റെ കർമ്മത്തിൽ പോലും വീര്യമുണ്ടെന്നു വരുന്നു. അവിദ്വാനെ കർമ്മം ചെയ്യുന്നതിൽനിന്ന് ആരും വിലക്കുന്നില്ല. ഈ അദ്ധ്യായത്തിലെ 10-ാം ഖണ്ഡത്തിൽ (ഔഷസ്ത്യമെന്നാണ് ഈ ഖണ്ഡത്തിന്റെ പേര്) അവിദ്വാന്മാർപോലും യജ്ഞം അനുഷ്ഠിക്കുന്നതായി കാണാം. ഇടതടവില്ലാതെ, ശ്രദ്ധാപൂർവ്വം രസതമവും സമൃദ്ധി ഗുണവത്തുമായ അക്ഷരബ്രഹ്മത്തെ അറിഞ്ഞു ധ്യാനിക്കുക. അത് സർവ്വകാമങ്ങൾക്കും സമ്പൂർണ്ണഫലം നൽകുന്നു.

## ഖണ്ഡം 2

1. ദേവാസുരാഹ വൈ യത്ര സംയേതിര ഉഭയേ
പ്രാജാപത്യാ സ്ത ദ്വ ദേവാ ഉദ്ഗീഥ മാജഹുരു
രനേ നൈനാനഭിഭവിഷ്യാം ഇതി.

പ്രജാപതിയുടെ മക്കളാണ് ദേവന്മാരും അസുരന്മാരും. അവർ യുദ്ധം ചെയ്തു. 'ഇതുകൊണ്ട് ഞങ്ങളവരെ കീഴടക്കും' എന്നു വിചാരിച്ചുകൊണ്ട് ഉദ്ഗീഥം ആചരിച്ചു.

ദേവൻ എന്നാൽ ദ്യോതനം ചെയ്യുന്നവൻ. ശാസ്ത്രോദ്ഭാസിതമായ ഇന്ദ്രിയവൃത്തികളോടുകൂടിയവൻ എന്ന് ശങ്കരൻ അർത്ഥം പറയുന്നു. അസുരൻ അതിന്റെ വിപരീതമായി, പ്രാപഞ്ചികവിഷയങ്ങളിലും പ്രാണനക്രിയകളിലും

രമിക്കുന്ന സ്വഭാവത്താൽ തമസാത്മകമായ ഇന്ദ്രിയവൃത്തികളോടുകൂടിയവൻ. 'ഹ', 'വ' എന്നീ നിപാതങ്ങൾ പൂർവ്വവൃത്തത്തിൽ ഉദ്ഭാസിച്ചവരെക്കൂടി ചേർക്കുന്നു. എന്തിനാണ് രണ്ടുപേർ യുദ്ധം ചെയ്യുന്നത്? ഒരാൾ മററൊരാളുടെ വിഷയങ്ങൾ അപഹരിക്കുന്നതിനായിട്ട്! ഏതൊരു കാര്യമാണോ ചെയ്യരുതാത്തതായി ആദ്യശ്ലോകത്തിൽ പറഞ്ഞത് ആ കാര്യം ചെയ്യാനാണ് വിദ്വാനായ ദേവനും അവിദ്വാനായ അസുരനും ഒരുങ്ങുന്നത്.

ഇന്ദ്രിയങ്ങളുടെ സ്വാഭാവികധർമ്മങ്ങൾ തമോരൂപങ്ങളാണ്. ഉണ്ണുക, ഉറങ്ങുക, മൈഥുനം ചെയ്യുക, പരധനം അപഹരിക്കുക ഇതൊക്കെ മാത്രം ചെയ്ത് ജീവിക്കുന്നവർ അസുരന്മാർ. ഇതിന്നു വിപരീതമായിരിക്കുന്നവർ ദേവന്മാർ. താന്താങ്ങൾക്ക് ഉത്കർഷവും മററുള്ളവർക്ക് അപകർഷവും വരുത്തണമെന്ന് ഇവർ രണ്ടു കൂട്ടരും കരുതുന്നു. അതല്ലെങ്കിൽ, താനാണ് ഉൽകൃഷ്ടൻ, മറേറയാൾ അപകൃഷ്ടനെന്ന് പ്രഖ്യാപിക്കുന്നു. രണ്ടും യുദ്ധത്തിലേക്കു നയിക്കുന്നു. പ്രജാപതി സംവത്സരനായിരിക്കെ ഉത്തരായനം, ശുക്ലപക്ഷം, അഹസ്സ് എന്നിവ പ്രകാശരൂപങ്ങളാകയാൽ ദേവന്മാരും ദക്ഷിണായനം, കൃഷ്ണപക്ഷം, രാത്രി എന്നിവ തമോരൂപങ്ങളാകയാൽ അസുരന്മാരുമായി കരുതാം. ദേവയാനമോ പിതൃയാനമോ ഉൽകൃഷ്ടം എന്ന തർക്കമായിട്ടും ഈ യുദ്ധത്തെ കാണാം. ജ്യോതിഷ്ടോമാദികർമ്മങ്ങളെക്കൊണ്ട് പ്രപഞ്ചത്തിൽനിന്ന് തമസ്സിനെ തീരെ ഇല്ലാതാക്കാമെന്ന ദേവപക്ഷക്കാരുടെ മോഹം സഫലീകരിക്കുമോ? രാത്രിയില്ലാത്ത പകലിനെ, കൃഷ്ണപക്ഷമില്ലാത്ത ശുക്ലപക്ഷത്തെ, ദക്ഷിണായനമില്ലാത്ത ഉത്തരായനത്തെ നമുക്ക് സങ്കല്പിക്കാനാവുമോ?

2. തേഹ നാസിക്യം പ്രാണമുദ്ഗീഥ മുപാസാം
ചക്രിരേ തം ഹാസുരാഃ പാപ്മനാ വിവിധ്യു സ്ത
സ്മാത്തേനോഭയം ജിഘ്രതി സുരഭി ച ദുർഗന്ധി
ച പാപ്നാ ഹ്യേഷ വിദ്ധഃ

നാസികയിലെ പ്രാണനെ അവർ ഉദ്ഗീഥമായി ഉപാസിച്ചു. അസുരന്മാരുടെ തമസ്സ് അതിലേക്കു തുളച്ചു കടന്നു. അതിനാൽ നാസിക സൗരഭ്യവും ദുർഗ്ഗന്ധവും ഒരുപോലെ ഘ്രാണിക്കുന്നു. ജ്യോതിരൂപമായ ആത്മാവ് താൻ സുരഭിയെ മാത്രമെ ഘ്രാണിക്കൂ എന്ന് നിർണ്ണയിച്ച് നാസികയിൽ പ്രാണനെ ഉദ്ഗീഥമായി ഉപാസിക്കുന്നു. പക്ഷേ, അതിനോടു ചേർന്നിരിക്കുന്ന ശരീരം, ആത്മാവിന് തന്നോടുള്ള സംസർഗ്ഗത്തിൻെറ ഫലമായി ദുർഗ്ഗന്ധത്തെക്കൂടി അനുഭവിപ്പിക്കുന്നു. സുരവും ആസുരവും ചേർന്ന ലോകത്തിൽ സൗരഭ്യത്തോടൊപ്പം ദുർഗ്ഗന്ധവുംകൂടി അനുഭവിക്കാതിരിക്കാൻ സാദ്ധ്യമല്ല. അതിനാൽ ദേവാസുരന്മാർക്ക് പരസ്പരം കീഴടക്കാൻ സാധിക്കുന്നില്ല.

3. അഥ ഹ വാചമുദ്ഗീഥമുപാസാം ചക്രിരേ താം ഹാസുരാഃ
പാപ്മനാ വിവിധ്യൂസ്തസ്മാത്ത യോ ഭയം വദതി സത്യം
ചാനൃതം ച പാപ്മനാ ഹ്യേഷാ വിദ്ധാ.

പിന്നെ വാക്കിനെ ഉദ്ഗീഥമാക്കി ഉപാസിച്ചു. അസുരന്മാർ അതിലും പ്രവേശിച്ചു. അതിനാൽ സത്യത്തോടൊപ്പം അസത്യവും വരിക്കപ്പെടുന്നു. വാക്കിലും പാപം കടന്നുകൂടിയിട്ടുണ്ട്.



4. അഥ ഹ ചക്ഷുരുദ്ഗീഥമുപാസാം ചക്രിരേ
തദ്വാസുരാഃ പാപ്മനാ വിവിധ്യുസ്തസ്മാ
ത്തേനോഭയം പശ്യതി ദർശനീയം ചാദർശനീയം
ച പാപ്മനാ ഹ്യേതദ്വിദ്ധം

പിന്നെ ചക്ഷുസ്സിനെ ഉദ്ഗീഥമായി ഉപാസിച്ചു. അസുരന്മാർ അതിലും പ്രവേശിച്ചു. അതിനാൽ ദർശനീയവും അദർശനീയവുമായ കാഴ്ചകൾ കാണേണ്ടിവരുന്നു.

5. അഥ ഹ ശ്രോത്രമുദ്ഗീഥമുപാസാം ചക്രിരേ.
തദ്വാസുരാഃ പാപ്മനാ വിവിധ്യുസ്തസ്മാ ത്തേനോ ഭയം
ശ്രുണോതി ശ്രവണീയം ചാശ്രവണീ യം ച പാപ്മനാ ഹ്യേതദ്വിദ്ധം.

പിന്നെ ശ്രോത്രത്തെ ഉദ്ഗീഥമായി ഉപാസിച്ചു. അവിടെയും ആസുരമായ തമസ്സിൻെറ സാന്നിദ്ധ്യത്താൽ കേൾക്കേണ്ടതും കേൾക്കേണ്ടാത്തതും കേൾക്കേണ്ടിവരുന്നു.

6. അഥഹ മനമുദ്ഗീഥമുപാസാം ചക്രിരേ.
തദ്വാസുരാഃ പാപ്മനാ വിവിധ്യുസ്തസ്മാത്തേനോ
ഭയം സങ്കല്പയതേ സങ്കല്പനീയം ചാസങ്കല്പനീയം ച
പാപ്മനാ ഹ്യേതദ്വിദ്ധം

മനസ്സിനെ ഉദ്ഗീഥമായുപാസിച്ചു. അവിടെയും കടന്നു കൂടി തമസ്സ്. അതിനാൽ സങ്കല്പിക്കേണ്ടതും സങ്കല്പിക്കേണ്ടാത്തതും മനസ്സ് സങ്കല്പിച്ചുകൊണ്ടിരിക്കുന്നുണ്ട്.

ദുർഗ്ഗന്ധമായും അസത്യവാക്കായും അദർശനീയമായ കാഴ്ചകളായും കേൾക്കാൻ പ്രയാസം തോന്നുന്ന ദുർവാർത്തകളായും ഒരിക്കലും സങ്കല്പിക്കാനേ പാടില്ലാത്ത ദുഷിച്ച സങ്കല്പങ്ങളും തെററിദ്ധാരണകളുമായും അസുരത്വം ലോകത്തിൽ കൊടികുത്തി വാഴുന്നു. രാവിലെ പത്രം തുറന്നാൽ ഈ അസുരതാണ്ഡവം നാം കാണുന്നു; മനുഷ്യൻ മനോരോഗിയായിത്തീരുന്നതു കാണുന്നു. ഇന്ദ്രിയങ്ങളെ ശുദ്ധമാക്കി വെക്കുക എന്ന സങ്കല്പത്തോടുകൂടി ചെയ്യുന്ന ഉപാസന എത്രതന്നെ ആത്മാർത്ഥമായാലും അതിനു ചില പരിമിതികൾ ഉണ്ട് എന്ന് ഈ വരികൾ ചൂണ്ടിക്കാട്ടുന്നു. ഈ പരിമിതികളെ തരണം ചെയ്ത് ആസുരത്വത്തെ എങ്ങനെ തോല്പിക്കാം?

7. അഥ ഹ യ ഏവായം മുഖ്യഃ പ്രാണസ്തമുദ്
ഗീഥമുപാസാം ചക്രിരേ. തഹോസുരാ ഋത്വാ
വിദദ്ധ്വംസുഃ യഥാശ്മാനമാഖണ മൃത്വാ വിദ്ധ്വംസതേ.

പിന്നെ അവർ മുഖ്യ പ്രാണനെ ഉദ്ഗീഥമായി ഉപാസിച്ചു. അസുരന്മാർ അതിൽ പ്രവേശിക്കാൻ തുടങ്ങിയപ്പോൾ പാറക്കല്ലിന്മേൽ തട്ടിയ കളിമൺകട്ടപോലെ പൊടിഞ്ഞുതകർന്നു.

ഇവിടെ മുഖ്യപ്രാണനെന്നു പറയുന്നത് ബ്രഹ്മമുഖത്തുനിന്ന് ഉണ്ടായ 'മാതരിശ്വ'നെയാണ്. പഞ്ചഭൂതാത്മകമായ ഇന്ദ്രിയങ്ങൾക്കും പ്രപഞ്ചത്തിനും

തങ്ങളിലെ തമസ്സ് മുഖ്യപ്രാണനിൽ വ്യാപിപ്പിക്കാൻ സാധിച്ചില്ല. അവയിലെ ധാതുക്കൾ ആ ബലവാനും പർവ്വതംപോലെ കഠിനവുമായ പ്രാണനിൽ തട്ടിയപ്പോൾ ധൂളിധൂളിയായി പൊടിഞ്ഞുപോയി. പഞ്ചഭൂതങ്ങളുടെ ആ 'പാംസുപിണ്ഡങ്ങൾ' മാതരിശ്വനിൽ പ്രവേശിക്കാൻ സമർത്ഥമായില്ല. അതിനാൽ മാതരിശ്വൻെറ ലോകം പ്രകാശലോകമായി കരുതപ്പെടുന്നു.

8. ഏവം യഥാശ്മാനമാഖണമൃത്വാവിദ്ധ്വം സത
ഏവം ഹൈവ സ വിദ്ധ്വംസതേയ ഏവം വിദി
പാപം കാമയതേയശ്ചൈനമഭിദാസതി സ ഏഷോ$f$ശ്മാഖണഃ

ഒരു കളിമൺകട്ട പാറമേൽ തട്ടി പൊടിഞ്ഞുപോകുമ്പോലെ, വിദ്വാനെ നിന്ദിച്ചു പറയുന്നവനും ദ്രോഹിക്കുന്നവനും നശിച്ചുപോകും. വിദ്വാൻ പാറക്കല്ലുപോലെയാണ്. അവനിലേക്ക് ചൂഴ്ന്നിറങ്ങാനാവില്ല.

മുഖ്യപ്രാണനിലേക്ക് പ്രവേശിക്കാനാവാതെ പഞ്ചഭൂതാത്മകമായ നമ്മുടെ ദൃശ്യപ്രപഞ്ചം പൊടിഞ്ഞുതകരുന്നു. അതുപോലെ, മുഖ്യപ്രാണനെ അറിഞ്ഞ പണ്ഡിതനും അപ്രാപ്യനാണ്. അവനെ നിന്ദിക്കുക, അവനോട് അട്ടഹസിക്കുക, അവനെ താഡനം ചെയ്യുക, അവനെ ഉപദ്രവിക്കണമെന്നു കാമിക്കുക ഇതൊക്കെ ആത്മനാശത്തിനു കാരണമായിത്തീരുന്നു. ഇതുകൊണ്ടാണ് ബ്രാഹ്മണനെ ആരും നിന്ദിക്കയോ വധിക്കയോ ചെയ്യരുതെന്നനുശാസിച്ചത്.

മുഖ്യപ്രാണൻ നാസികയിൽ പറഞ്ഞ പ്രാണവായുവല്ല. അതിൻെറ ദേവത വെറും ഘ്രാണദേവതയാണ്, സ്ഥാനം ശ്വസനാവയവങ്ങളും. മുഖ്യപ്രാണൻെറ ദേവത ബ്രഹ്മംതന്നെയാണ്. തൻെറ മാതാവിൽത്തന്നെ സഞ്ചരിക്കുന്ന പ്രവഹാനിലനാണ് മാതരിശ്വൻ. സ്ഥാനം ബ്രഹ്മത്തിൽത്തന്നെയാണ്, നാസികയിലല്ല. സ്ഥാനം, ദേവത എന്നിവയുടെ വ്യത്യാസംകൊണ്ട് മുഖ്യപ്രാണൻ ബലവാനാണ്. നാസികയിലിരിക്കുന്ന പ്രാണന് ആ ബലം ഇല്ല.

9. നൈ വൈതേന സുരഭിന ദുർഗ്ഗന്ധ വിജാനാത്യ
പഹത പാപ്മാഹ്യഷേതേന യദശ്നാതി യത്വിബതി
തേനേതരാൻ പ്രാണാനവതി, ഏതഷു ഏവാ
ന്തതോ $f$ വിത്വോത്ക്രാമതിവ്യാദദാത്യേവാന്തത ഇതി

പാപരഹിതമായ മുഖ്യപ്രാണൻ സൗരഭ്യമോ സുഗന്ധമോ അറിയുന്നില്ല. അതിലൂടെ ഏതിനെ ഭക്ഷിച്ചാലും ഏതിനെ കുടിച്ചാലും അതുകൊണ്ട് മററുള്ള പ്രാണങ്ങൾ പോഷിപ്പിക്കപ്പെടുന്നു. അന്ത്യകാലത്ത് അതിനെ കാണാതാവുമ്പോൾ മററുള്ളവരും ഉത്ക്രമണം ചെയ്യുന്നു. അന്ത്യകാലത്തിൽ വാ തുറക്കുന്നു. നാസിക മുതലായ ഇന്ദ്രിയങ്ങൾക്ക് അവനവൻെറ 'കല്യാണം' (മംഗളം) ഭവിക്കണം, അവനവന് രുചിക്കുന്നതൊക്കെ ലഭിക്കണം എന്ന സ്വാർത്ഥതയുണ്ട്. മുഖ്യപ്രാണനാകട്ടെ, അശിക്കുന്നതും കുടിക്കുന്നതും മററു പ്രാണങ്ങളെ പാലിക്കാനും പോഷിപ്പിക്കാനുമാണ്. മുഖ്യപ്രാണൻ ഉള്ളതുകൊണ്ടാണ് മററു പ്രാണങ്ങൾ 'സ്ഥിതി' ചെയ്യുന്നത്. സർവ്വത്തെയും ഭരിക്കുന്നത് സ്ഥിതികാരനും വിശുദ്ധനുമായ ഈ 'വായു'വാണ്. എപ്പോൾ ഈ മുഖ്യപ്രാണൻ ശരീരത്തെ വിട്ടു പോകുന്നുവോ അപ്പോൾ അശനം മുതലായ ഇന്ദ്രിയകർമ്മങ്ങൾ അവസാനിക്കുന്നു.



ഇന്ദ്രിയങ്ങളും അവനോടൊപ്പം ഉയർന്നുപോകുന്നു. അന്നം വേണമെന്ന കാമത്തോടെ യാണ് അവർ ശരീരം വിട്ടുപോകുന്നത്. അതിനാൽ മരിച്ച മനുഷ്യൻെറ വായ് വിദാരണംചെയ്ത് തുറന്നുവയ്ക്കുന്നു. അതിൽ അരിയിടുക എന്ന ഒരു ചടങ്ങ് പിതൃകർമ്മമായി ശേഷിച്ചവർ അനുഷ്ഠിക്കുന്നു. പ്രകാശവാനായ മുഖ്യപ്രാണനെ തമോരൂപങ്ങളായ കാമങ്ങളോടുകൂടിയ ഇന്ദ്രിയങ്ങൾ പിൻതുടരുകയല്ലാതെ മറിച്ചു സംഭവിക്കുന്നില്ല.

10. തം ഹാംഗിരാ ഉദ്ഗീഥമുപാസാം ചക്ര
ഏതയു ഏവാംഗിരസം മന്യന്തേ $f$ംഗാനാം
യദ്രസഃ

അംഗിരസ് അതിനെ ഉദ്ഗീഥമായി ഉപാസിച്ചു.അതിനാൽ അതിനെ അംഗിരസമെന്ന് അറിയുന്നു. അതുതന്നെയാണ് അംഗികളുടെ രസം. 'തസ്മാത് ശതാർച്ചിന ഇത്യാചക്ഷത ഏതമേവ സന്തമൃഷിമപി' എന്നൊരു ശ്രുതിവചനം ശങ്കരഭാഷ്യം ഉദ്ധരിക്കുന്നു. "ഇതിനെ ശതാർച്ചിന എന്നു പറയുന്നു. ആ പേരിലൊരു ഋഷിയുമുണ്ട്." മാദ്ധ്യമൻ, ഗൃത്സമദൻ, വിശ്വാമിത്രൻ, വാമദേവൻ, അത്രി മുതലായ നിരവധി ഋഷിമാർ മുഖ്യപ്രാണനെ ഉപാസിക്കയാൽ മുഖ്യപ്രാണനായി അറിയപ്പെടുന്നുണ്ട്. അംഗിരസ്, ബൃഹസ്പതി, ആയാസ്യൻ, ദാൽബ്യബകൻ എന്നിവരും അവരെപ്പോലെ മുഖ്യപ്രാണനെ ഉപാസിച്ച് മുഖ്യപ്രാണനുമായി തന്മയീഭാവം പ്രാപിച്ചു. പ്രാണൻതന്നെയാണ് മാതാവും പിതാവും. ഇവിടെ ഋഷി അംഗിരസ് പ്രാണനുമായി തന്മയീഭാവം പ്രാപിച്ച് തന്നെത്തന്നെ ഉദ്ഗീഥമായി ഉപാസിച്ചു. തൻെറ സർവ്വാംഗങ്ങളുടെയും രസം ആ മുഖ്യപ്രാണനാണെന്നറിഞ്ഞുപാസിച്ചു. അംഗിരസ്സിനാൽ ഉപാസിക്കപ്പെട്ടതിനാലും അംഗികളുടെ രസമാകയാലും അംഗിരസമെന്ന് അതിനെ വിളിക്കുന്നു.

11. തേന താംഹ ബൃഹസ്പതിരുദ്ഗീഥമുപാസാം ചക്ര. ഏതമു
ഏവ ബൃഹസ്പതിം മന്യന്തേ വാഗ്ധി ബൃഹതീ തസ്യാ ഏഷപതി.
ബൃഹസ്പതി.

അതിനെ ബൃഹസ്പതി ഉദ്ഗീഥമായി ഉപാസിച്ചു. അതിനാൽ അതിനെ 'ബൃഹസ്പതി' എന്ന് അറിയുന്നു. വാക്കും ധീയും ബൃഹതിയാണ്. അവൻ അതിൻെറ പതിയും. ബൃഹത്തായത് ബൃഹതി. മുഖ്യപ്രാണനെ അറിഞ്ഞവൻെറ വാക്കും ബുദ്ധിയും ബൃഹതിയാണ്. അതിൻെറ പതിയാണ് മുഖ്യപ്രാണൻ. ബൃഹസ്പതിയാൽ ഉപാസിക്കപ്പെട്ടതിനാലും ബൃഹത്തായ വാക്ധീക്കളുടെ പതിയാകയാലും മുഖ്യപ്രാണൻ ബൃഹസ്പതി എന്നറിയപ്പെടുന്നു.

12. തേന തം ഹായാസ്യ ഉദ്ഗീഥമുപാസാം ചക്ര ഏതം
ഏവായാസ്യം മന്യന്ത ആസ്യാദ്യദയതേ.

ആയാസ്യൻ അതിനെ ഉദ്ഗീഥമായി ഉപാസിച്ചു. അതിനാൽ അതിനെ ആയാസ്യമെന്നറിയുന്നു. ആസ്യത്തിൽനിന്ന് അവൻ വന്നു. ആയ് എന്നാൽ തമിഴിൽ യാദവനെന്നർത്ഥം. ഹിന്ദിയിൽ വരിക എന്നും. ആയ് ആസ്യൻ എന്നാൽ ആസ്യനെന്ന യാദവവംശജനായ ഋഷി. ആയാസം എന്നാൽ പ്രയാസം എന്നൊരർത്ഥ

വുമുണ്ട്. പ്രയാസത്തിൽനിന്ന് ഉണ്ടായവൻ ആയാസ്യൻ. ആയാസൻ താൻ ആയാസപ്പെട്ടുനേടിയ അറിവോടെ മുഖ്യപ്രാണനെ ഉദ്ഗീഥമായി ഉപാസിച്ചു. മുഖ്യപ്രാണൻ ആസ്യത്തിൽനിന്നു വന്നു. (മുഖത്തിൽനിന്നു വന്നത് മുഖ്യൻ) ആയാസ്യനാൽ ഉപാസിക്കപ്പെട്ടതിനാലും മുഖത്തിൽനിന്ന് ഉത്ഭവിച്ചതിനാലും അവൻ ആയാസ്യനെന്നറിയപ്പെടുന്നു.

13. തേന തംഹ ബകോദാൽബ്ഭ്യോ വിദാംചകാര
സ ഹ നൈമിശോയാനാമുദ്ഗാതാബ ഭൂവ
സ ഹ സ്മൈ ഭ്യഃ കാമാനാഗായതി.

ദൽബപുത്രനായ ബകൻ ഇതറിഞ്ഞു. അവൻ നൈമിശായനന്മാരുടെ ഉദ്ഗാതാവായിത്തീർന്നു. അവരുടെ കാമങ്ങൾക്കായി അവൻ ഉദ്ഗീഥം പാടി. മുഖ്യപ്രാണൻ എപ്രകാരം മററ് പ്രാണങ്ങൾക്കായി അശനപാനാദികൾ ചെയ്ത് അവയെ പോഷിപ്പിക്കുന്നുവോ അതുപോലെയാണ് മുഖ്യപ്രാണനുമായി തന്മയീഭാവം പ്രാപിച്ച ഉദ്ഗാതാവ് നൈമിശാരണ്യത്തിലെ ഋഷിമാരുടെ സർവ്വാഭീഷ്ട സിദ്ധിക്കായി ഉദ്ഗീഥം പാടുന്നത്. ദാൽബ്യൻ ബകൻ നൈമിശാരണ്യത്തിലെ ഋഷിമാരുടെ ഉദ്ഗാതാവായിത്തീർന്നു.

## ഖണ്ഡം 3

1. അഥാധിദൈവതം യ ഏവാ സൗതപതി തമുദ്
ഗീഥമുപാസീതോദ്ധ്വന്വാ ഏഷ പ്രജാഭ്യ ഉദ്ഗായതി.
ഉദ്ധ്വാംസ്തമോഭയമപഹന്ത്യപഹന്താ ഹ
വൈ ഭയസ്യ തമസോഭവതി യ ഏവം വേദ.

ഇനി അധിദൈവതം. തപിക്കുന്നതിനെ ഉദ്ഗീഥമായി ഉപാസിക്കണം. ഉദിക്കുമ്പോൾ അവൻ സർവ്വപ്രജകൾക്കുംവേണ്ടി ഉദ്ഗാനം ചെയ്യുന്നു.

ഉദിച്ച് അവൻ തമോഭയത്തെ അപഹരിക്കുന്നു. ഇതറിയുന്നവൻ തമസ്സിൽനിന്നുള്ള ഭയത്തെ ഹനിക്കുന്നവനായി ഭവിക്കുന്നു.

തപിക്കുന്ന സൂര്യനെ ഉദ്ഗീഥമായി ഉപാസിക്കുക. സൂര്യൻ ഉദിക്കുന്നത് സർവ്വ പ്രജകൾക്കും അന്നം ഉത്പാദിപ്പിക്കുന്നതിനുവേണ്ടിയാണ്. സൂര്യൻ ഉദിച്ചില്ലെങ്കിൽ മഴയില്ല; ധാന്യമില്ല; അന്നമില്ല; അന്നമില്ലെങ്കിൽ പ്രജകളില്ല. ഉദ്ഗാതാവ് അന്നസമൃദ്ധിക്കായി പാടുന്നതുപോലെയാണ് ഓരോ സൂര്യോദയവും. രാത്രിയിലെ ഇരുട്ട് പ്രാണികളിൽ ഭയം ജനിപ്പിക്കുന്നു. ആ ഭയത്തെ സൂര്യോദയം ഹനിക്കുന്നു. ജനനമരണാദികളാൽ സംഭവിക്കുന്ന അജ്ഞാനമാകുന്ന തമസ്സിനെ ആത്മസൂര്യൻ ഹനിക്കുന്നു. സ്ഥാനഭേദം വെച്ചുനോക്കിയിട്ട് സൂര്യനും മുഖ്യപ്രാണനും രണ്ടാണെന്ന് ധരിക്കരുത്. അവ ഒന്നാണ്.

2. സമാന ഉ ഏവായം ചാസൗ ചോഷ്ണോ *f*
യ മുഷ്ണൗ *f*സൗസ്വരഇതി മമാചക്ഷതേ
സ്വര ഇതി പ്രത്യാസ്വര ഇത്യമും തസ്മാദ്വാ
ഏതമിമമമും ചോദ്ഗീഥമുപാസീത.



ഇതും അതും സമാനമാണ്. ഇതും അതും ഉഷ്ണമാണ്. ഇത് സ്വരമാണ്. അത് സ്വരവും പ്രത്യാസ്വരവുമാണ്. അതും ഇതും ഉദ്ഗീഥമെന്ന് ഉപാസിക്കുക. പ്രാണനും സവിതാവും ഗുണംകൊണ്ട് സമമാണ്. നാമംകൊണ്ടും സമമാണ്.

മുഖ്യപ്രാണൻ ഉഷ്ണമാണ്; ചൂടാണ്. മുഖ്യപ്രാണൻ വിട്ടുപോകുമ്പോൾ ശരീരം തണുക്കുന്നത് നാം കാണുന്നു. സൂര്യൻ ഇല്ലാഞ്ഞാൽ ഭൂമിയും തണുത്തുറയും.

പ്രാണൻ 'സ്വരതി' എന്ന് ചലിക്കുന്നതുകൊണ്ട് സ്വരമെന്നറിയപ്പെടുന്നു. മുഖ്യപ്രാണൻ പോയാൽ (ഉയിർ പോയാൽ) സ്വരമില്ല. സ്വരംതന്നെയാണ് ഉയിര്. സൂര്യൻ അസ്തമയത്തിനുശേഷം വീണ്ടും ഉദിക്കുന്നതു നാം കാണുന്നു. അതിനാൽ പ്രത്യസ്വരമെന്നും സ്വരമെന്നും അതിനെ വിളിക്കുന്നു. ഉയിർ പോയാൽ അതേ ഉടലിൽ തിരിച്ചുവരുന്നത് കാണാത്തതിനാൽ നാം സ്വരമെന്നു മാത്രം ഉയിരിനെ വിളിക്കുന്നു. വാസ്തവത്തിൽ അതും മററൊരുടലിൽ പ്രത്യസ്വരമായി വരുന്നുണ്ട്.

3. അഥ ഖലുവ്യാനമേവോദ്ഗീഥമുപാസീതയദ്വൈ
പ്രാണിതി സ പ്രാണോ യപോനീതി സോ *f*പാനഃ
അഥയഃ പ്രാണാപാനയോഃ സന്ധിഃ സ വ്യാനോ യോവ്യാനഃ
സ വാക്ഃ തസ്മാദപ്രാണന്നനപാന വാചമഭിവ്യാഹരതി.

വ്യാനനെ ഉദ്ഗീഥമായി ഉപാസിക്കുക. പുറത്തേക്ക് ബഹിർഗ്ഗമിക്കുന്ന വായു പ്രാണൻ. അകത്തേക്ക് ആകർഷിക്കപ്പെടുന്ന വായു അപാനൻ. ഇവ തമ്മിൽ സന്ധിക്കുന്ന അന്തരാവൃത്തിയെയാണ് ഇവിടെ വ്യാനനെന്ന് പറയുന്നത്. അതുതന്നെയാണ് വാക്ക്. അതിനാൽ, പുറത്തേക്കോ അകത്തേക്കോ വായു (പ്രാണാപാനങ്ങൾ) പോകാതിരിക്കുമ്പോൾ വാക്ക് ഉച്ചരിക്കപ്പെടുന്നു. അതായത് സാംഖ്യാദിശാസ്ത്രങ്ങൾ കൊടുത്ത നിർവചനമല്ല വ്യാനന് ശ്രുതി നല്കുന്നത്. വ്യാനന്റെ കർമ്മം വാക്ക് സൃഷ്ടിക്കലാകയാൽ അത് വീര്യവത്തായ കർമ്മമാണ്.

4. യാ വാക് സ ഋക്കസ്മാദപ്രാണന്നപാനനൃച
മഭിവ്യാഹരതി യ ഋക് തസ്സാമ തസ്മാദപ്രാണന്നന
പാനൻ സാമ ഗായതി യത്സാമ ഉദ്ഗീഥ
സ്തസ്മാദപ്രാണന്നനപാനന്നുദ്ഗായതി.

ആ വാക്ക് ഋക്കാണ്. പ്രാണാപാനങ്ങളെ നിരോധിക്കുമ്പോഴാണ് ഋക്ക് ഉച്ചരിക്കപ്പെടുന്നത്. ഋക്ക് സാമമാണ്. അതിനാൽ പ്രാണാപാനങ്ങളെ നിരോധിച്ചിട്ടാണ് ഒരാൾ സാമം പാടുന്നത്. സാമം ഉദ്ഗീഥമാണ്. പ്രാണാപാനനിരോധം ചെയ്തിട്ടാണ് ഒരാൾ ഉദ്ഗീഥം പാടുന്നത്.

ആളുകൾ സംസാരിക്കുന്നതും പ്രസംഗിക്കുന്നതും പാടുന്നതും ഒക്കെ പ്രാണനെയും അപാനനെയും നിരോധിച്ചിട്ട് അവയുടെ സന്ധിയായ വ്യാനനെ ഉപാസിച്ചിട്ടാണ്. സംഗീതജ്ഞർ സാമവേദജ്ഞരാണ്. അവർ പ്രാണാപാനവൃത്തി നിരോധംചെയ്ത് വ്യാനനെ ഉപാസിച്ച് സ്വരശുദ്ധി നേടിയവരാണ്. അവരുടെ വാക്ക് വീര്യവത്തായ വാക്കാണ്.

5. അതോ യാന്യന്യാനി വീര്യവന്തി കർമ്മാണി
യഥാ നേർമന്ഥനമാജേഃ സരണം ദൃഢസ്യ
ധനുഷ ആയ്മനമപ്രാണന്നനപാനാംസ്താനി
കരോത്യേ തസ്യഹേതോർവ്യാനമേവോദ്ഗീഥ
മുപാസീത.

വീര്യവത്തായ മററു കർമ്മങ്ങളും പ്രാണാപാനങ്ങളെ നിരോധിച്ച വേളയിലാണ് ചെയ്യപ്പെടുന്നത്. ഉദാഹരണമായി അഗ്നി കടഞ്ഞെടുക്കുന്നത്, ഒരു അതിർത്തി നിശ്ചയിച്ച് അവിടംവരെ ഓടുന്നത്, വില്ല് വലിച്ചുമുറുക്കുന്നത് മുതലായവ. അതിനാൽ ഉദ്ഗീഥം വ്യാനനാണെന്ന് ഉപാസിക്കുക. പ്രാണാപാനന്മാർ ചെയ്യുന്ന വൃത്തിയെക്കാൾ വീര്യവത്തരമാണ് വ്യാനൻെറ വൃത്തി. അതിനാൽ വ്യാനന് പ്രാണാപാനന്മാരെക്കാൾ ഉയർന്ന സ്ഥാനം കൊടുത്തിരിക്കുന്നു.

6. അഥ ഖലൂദ്ഗീഥാക്ഷരാണ്യുപാസീതോദ്ഗീഥ
ഇതിപ്രാണ ഏവോത് പ്രാണേനഹ്യുത്തിഷ്ഠതി
വാഗ്ഗീർവ്വാചോഹ ഗിര ഇത്യാചക്ഷതേ ƒന്നം
ഥ മന്നേ ഹീദം സർവ്വം സ്ഥിതം.

ഉദ്ഗീഥത്തിലെ അക്ഷരങ്ങളെ ഉപാസിക്കുക. 'ഉദ്' പ്രാണനാണ്. പ്രാണനെക്കൊണ്ട് നാം 'ഉത്തിഷ്ഠാനം'ചെയ്യുന്നു. (എഴുന്നേൽക്കുന്നു—ഉയരുന്നു).

'ഗീ' വാക്കാണ്. വാക്കുകൾ 'ഗിരങ്ങൾ' എന്നറിയപ്പെടുന്നു. 'ഥ' അന്നമാണ്. അന്നത്തിൽ സർവ്വവും സ്ഥിതമായിരിക്കുന്നു. പ്രാണൻ ചലിക്കാതായാൽ ശരീരം എഴുന്നേൽക്കാൻവയ്യാതെ കിടപ്പിലാവുന്നു. അതുകൊണ്ട് ഉത്ഥാനം ചെയ്യിക്കുന്നത് പ്രാണനാണ്.

7. ദ്യൗരേവോദന്തരിക്ഷംഗീഃ പൃഥിവീഥമാദിത്യ
ഏവോദ്വായുർഗ്ഗീരഗ്നിസ്ഥം സാമവേദഏവോദ്യ
ജുർവ്വേദോഗീഋഗ്വേദസ്ഥം ദുഗ്ദ്ധേ ƒസ്മൈവാഗ്
ദോഹം യോ വാചോ ദോഹോ ƒന്നവാനന്നാദോ
ഭവതി യ ഏതാന്യേവം വിദ്വാനുദ്ഗീഥാക്ഷരാണ്യുപാസ്ത
ഉദ്ഗീഥം ഇതി.

| ഉദ് | ഗീ | ഥ |
|---|---|---|
| പ്രാണൻ | വാക്ക് | അന്നം |
| ദ്യോവ് | അന്തരിക്ഷം | പൃഥിവി |
| സൂര്യൻ | വായു | അഗ്നി |
| സാമം | യജുസ്സ് | ഋക്ക് |

**ഇപ്രകാരം അറിഞ്ഞ് ഉദ്ഗീഥത്തിൻെറ അക്ഷരങ്ങളെ ഉപാസിക്കുന്നവന് വാക്ക് ദോഹനം ചെയ്ത ദുഗ്ദ്ധം നല്കുന്നു. അവൻ അന്നവാനും അന്നാദവുമാകുന്നു.**



ദ്യോവ് ഉച്ചസ്ഥാനംകൊണ്ട് ഉദ്; അന്തരീക്ഷം ലോകങ്ങളെ ഗീരണം ചെയ്യുമ്പോലെ തോന്നുന്നതിനാൽ ഗീ. പ്രാണികളുടെ സ്ഥാനമാകയാൽ പൃഥിവി ഥ. ആദിത്യൻ ഊർദ്ധ്വത്വം കൊണ്ട് ഉദ്; വായു. അഗ്ന്യാദികളെ വിഴുങ്ങുന്നതിനാൽ (ഗീരണം) ഗീ. അഗ്നിയജ്ഞകർമ്മത്തിൻെറ അവസ്ഥാനമാകയാൽ ഥ. സ്വർഗ്ഗമെന്ന് സംസ്തുതിക്കപ്പെടുകയാൽ സാമവേദം ഉദ്. യജുർവ്വേദമന്ത്രങ്ങൾ കൊണ്ട് ദേവതകൾ ഹവിസ്സ് ഗീരണം ചെയ്യുന്നതിനാൽ യജുസ്സ് ഗീ. ഋഗ്വേദത്തിൽ സാമവേദം ഇരിക്കുന്നതിനാൽ ഋക്ക് ഥ. ഇങ്ങനെ ഉപാസിക്കുന്ന സാധകന് വാക്ക് ദുഗ്ദ്ധം നല്കുന്നു. വാക്ക് വാക്കിനെത്തന്നെയാണ് നല്കുന്നത്. സംഗീതവും സാഹിത്യവും സരസ്വതിയുടെ ദുഗ്ദ്ധമാണ്. ഉദ്ഗീഥോപാസകന് ലഭിക്കുന്ന ദുഗ്ദ്ധം ഈ വരപ്രസാദമാണ്. അവൻ 'ദീപ്താഗ്നി'യായി (ജ്വലിക്കുന്ന അഗ്നി) ഭവിക്കുന്നു. അന്നം (പഞ്ചഭൂതാത്മകപ്രപഞ്ചം) മുഴുവൻ അവൻേറതായിത്തീരുന്നു. അവൻ അതിൻെറ ഭോക്താവായിത്തീരുന്നു.

8. അഥ ഖല്വാശീഃസമൃദ്ധിരൂപസരണാനീത്യുപാ-
സീത യേന സാമ്നാ സ്തോഷ്യൻസ്യാത്തത് സാമോപധാവേവത്.

ആശിസ്സിനെ സമൃദ്ധിരൂപമായി ധ്യാനിച്ച് ഉപാസിക്കുക. ഉദ്ഗാതാവ് സ്തുതി ചെയ്യുന്ന സാമത്തെ ഉല്പത്തി (ആദി) മുതൽ ധ്യാനിച്ച് ഉപാസിക്കുക.

വരപ്രസാദമായ വാക്കിനെ സമൃദ്ധിരൂപമായി ധ്യാനിക്കണം. സാമത്തെ അതിൻെറ ഉല്പത്തിസ്ഥാനം (ഓങ്കാരം-പ്രണവം) മുതൽ ഇടതടവില്ലാതെ ധ്യാനിക്കണം. ഉല്പത്തിമുതൽ ദേവതയെ ധ്യാനിക്കുന്നതിന് ദക്ഷിണേന്ത്യയിൽ തോററംപാട്ട് എന്നു പറയും.

9. യസ്യാമൃചിതാമൃചം യദർഷേയം തമൃഷിം
യാം ദേവതായഭിഷ്ടോഷ്യൻസ്യാത്താം ദേവതാമുപധാവേത്.

സാമം ഏതൊന്നിൽ പ്രതിഷ്ഠിച്ചിരിക്കുന്നുവോ ആ ഋക്കിനെയും സാമത്തെ ആരു ദർശിച്ചുവോ ആ ഋഷിയെയും സ്തുതിക്കാൻ പോകുന്ന ദേവതയെയും ധ്യാനിക്കണം.

10. യേന ഛന്ദസാ സ്തോഷ്യൻ ധ്യാത്തഛന്ദ ഉപധാ
വേധ്യേന സ്തോമേന സ്തോഷ്യമാണഃസ്യാത്തം സ്തോമമുപധാവേത്.

ഏതു ഛന്ദസ്സാൽ സ്തോത്രം പാടുന്നുവോ ആ ഛന്ദസ്സിനെ ധ്യാനിക്കണം. സ്തുതിക്കാൻ പോകുന്ന സ്തോത്രത്തെത്തന്നെയും ധ്യാനിക്കണം. ഇങ്ങനെ സ്തുതിക്കുമ്പോൾ അതിൻെറ അംഗഫലങ്ങൾ സ്തുതിക്കുന്നവനിൽത്തന്നെയാണ് ചെന്നു ചേരുന്നത്. അതിനാൽ സ്തുതി 'ആത്മനേപദ'ത്തിൽ ചേരുന്നതായിട്ട് ധ്യാനിച്ചു പാടണം.

11. യാം ദിശാമഭിഷ്ടോഷ്യൻ സ്യാത്താം ദിശാമുപയാവേത്

**സ്തുതിക്കുന്ന ദിശകളെ ധ്യാനിച്ച് പാടണം. ദിശകളും അവയുടെ അധിഷ്ഠാന ദേവതകളും വാക്കിനെ വ്യാപിപ്പിക്കുന്നു. അതിനാൽ സാമം പാടുമ്പോൾ അവയെയും ധ്യാനിച്ചിരിക്കണം.**

12. ആത്മാനമന്തത ഉപസൃത്യസ്തുവീത കാമം
ധ്യായന്നപ്രമത്തോ *f*ഭ്യാശോ ഹ യദസ്മൈസ
കാമഃ സമൃദ്ധ്യേത യത്കാമഃ സ്തുവീതേതി യത്കാമഃ
സ്തുവീതേതി.

സ്വാത്മാവിനെത്തന്നെ ധ്യാനിക്കണം. ആത്മാവിനെ, കാമങ്ങളെ ധ്യാനിച്ച്, ആത്മാവിനെ സ്തുതിച്ച് പാടണം. അപ്രമത്തനാവണം. ആ കാമങ്ങളെല്ലാം അതിവേഗം സഫലമാകും. സഫലമായ, സമൃദ്ധമായ ആ കാമങ്ങളാൽ ആ കാമത്തെ സ്തുതിക്കും... കാമത്തെ സ്തുതിക്കും. സമൃദ്ധമായ കാമം ഇവിടെ വാക്കാണ്. വാക്കുകൊണ്ട് വാക്കിനെ സ്തുതിക്കലാണ് വർണ്ണ്യം. സ്വരം, ഊഷ്മാവ്, വ്യഞ്ജനം മുതലായവയുടെ ഉച്ചാരണത്തിൽ പിഴവുവരാതെ (അപ്രമത്തനായി) വാക്കിനെ ധ്യാനിക്കുന്നവൻ വാക്സമൃദ്ധനായി ആ വാക്കിനാൽ വാഗ്ദേവിയെ സ്തുതിക്കുന്നു.

ശങ്കരാചാര്യരോടുള്ള അദമ്യമായ ആരാധനയെ പ്രകടിപ്പിച്ചുകൊണ്ടു തന്നെ ഭാഷ്യത്തിൽ അദ്ദേഹത്തിനു പററിയ ഒരു പിഴവ് ചൂണ്ടിക്കാട്ടട്ടെ. ആത്മാവിനെ ധ്യാനിക്കുക എന്നതിന് 'ആത്മാനമുദ്ഗാതാസ്വം രൂപം ഗോത്രനാമാദിഭി' ധ്യാനിക്കുക എന്ന് അർത്ഥം പറഞ്ഞിരിക്കുന്നു. ഇത് ഒരുപക്ഷേ മററു വല്ലവരും പട്ടുനൂലിനോട് വാഴനാരുചേർത്തതാവാം.ആത്മാവിന് രൂപമോ ഗോത്രമോ നാമമോ ഇല്ലെന്ന ശ്രുതിദർശനത്തെ അടിവരയിട്ട് പല പ്രാവശ്യം പറഞ്ഞ ശങ്കരന് ഇവിടെമാത്രം പിഴച്ചതെങ്ങനെ എന്ന് ഞാൻ അത്ഭുതപ്പെടുന്നു!

## ഖണ്ഡം 4

1. ഓമിത്യേതദക്ഷരമുദ്ഗീഥമുപാസിതോമി-
തിഹ്യുദ്ഗായതി തസ്യോപവ്യാഖ്യാനം.

ഓം എന്ന അക്ഷരത്തെ ഉദ്ഗീഥമായി ഉപാസിക്കണം. ഉദ്ഗാനം ചെയ്യുന്നത് ഓങ്കാരത്തിൽ തുടങ്ങിയിട്ടാണ്.

2. ദേവാവൈ മൃത്യോർബ്ബിഭ്യതസ്ത്രയീം വിദ്യാം
പ്രാവിശാംസ്തേഛന്ദോഭിരഛാദയന്യദേ
ഭിര ഛാദയംസ്തഛന്ദസാം. ഛന്ദസ്ത്വം

ദേവന്മാർ മൃത്യുവെ ഭയന്ന് ത്രയീവിദ്യയിൽ പ്രവേശിച്ചു. അവർ ഛന്ദസ്സുകൊണ്ട് സ്വയം ആച്ഛാദനം ചെയ്തു. ആച്ഛാദനം ചെയ്തതിനാൽ ഛന്ദസ്സുകളെ ഛന്ദസ്സ് എന്നു വിളിക്കുന്നു.

സത്ത്വഗുണപ്രകാശമുള്ളവരാണ് ദേവന്മാർ. അവർ അമൃതത്വം ആശിക്കുന്നു. മരണമുള്ള മർത്ത്യാവസ്ഥയെ ഭയക്കുന്നു. അമൃതത്വം നേടാനായിട്ട് അവർ ത്രയീവിദ്യയെ പ്രാപിച്ചു. വേദപ്രോക്തങ്ങളായ കർമ്മങ്ങൾ മൃത്യുവിൽ നിന്നു തങ്ങളെ രക്ഷിക്കുമെന്നു കരുതി അവ അനുഷ്ഠിക്കാനാരംഭിച്ചു. ഛന്ദോയുക്തങ്ങളായ മന്ത്രജപം ചെയ്യുന്ന അവരെ ആ കർമ്മങ്ങളും ആവരണം ചെയ്തു നിന്നു. മന്ത്രം ദേവതയെ ആവരണം ചെയ്യുന്നു. ആച്ഛാദനം ചെയ്തു നിൽക്കുന്നു. "ആവരണദേവത"യെ അതിനാൽ ഛന്ദസ്സ് എന്നു വിളിക്കുന്നു.



3. താനു തത്ര മൃത്യുർത്ഥഥാ മത്സ്യമുടകേപരി
പശ്യേദേവം പര്യപശ്യദൃചിസാമ്നി യജുഷി.
തേനുവിദിത്വോർദ്ധ്വാ ഋചഃ സാമ്നോ യജുഷഃ
സ്വരമേവ പ്രാവിശൻ

ഋക്കിലും സാമത്തിലും യജുസ്സിലും, ജലത്തിൽ മത്സ്യത്തെയെന്നപോലെ മൃത്യുദേവന്മാരെ കണ്ടു. അവർ അവയിൽ നിന്ന് ഉയർന്ന് സ്വരത്തിൽ പ്രവേശിച്ചു.

മത്സ്യഘാതകന്മാർ മത്സ്യത്തെ ജലത്തിൽ കണ്ടാൽ അതിനെ പിടിച്ചു കൊല്ലും. അതുപോലെയാണ് മൂന്നു വേദങ്ങളാൽ പറയപ്പെട്ട കർമ്മാദികളെക്കൊണ്ട് ആവരണം ചെയ്തിരിക്കുന്ന സാത്വികരെ മൃത്യു കാണുന്നത്. കർമ്മത്തിൽ അമൃതത്വം തേടുന്ന ഇവരെ, ഇവർക്ക് കർമ്മക്ഷയം ബാധിക്കുന്ന അവസരത്തിൽ എൻെറ അധീനത്തിലാക്കാം എന്ന് മൃത്യു കാത്തിരുന്നു. ഇത് ഗ്രഹിച്ച ദേവന്മാർ വേദപ്രോക്തങ്ങളായ കർമ്മകാണ്ഡങ്ങൾ ഉപേക്ഷിച്ച് മുകളിലേക്ക് ഉയർന്നു. 'സ്വര'ത്തെ മാത്രം പ്രവേശിച്ചു; ഓങ്കാരോപാസനയിൽ എത്തിച്ചേർന്നു.

വൈദികകർമ്മങ്ങൾകൊണ്ട് സംസ്കൃതരായ ശുദ്ധാത്മാക്കളാവാം. എന്നാൽ അമൃതത്വം സാദ്ധ്യമല്ല. അതിന് സ്വരോപാസനതന്നെ വേണം. ബൃഹദാരണ്യകത്തിൽ സ്വരത്തെക്കുറിച്ചു പറയുന്നു. "തസ്യംഹൈതസ്യ സാമ്നോയഃ സുവർണ്ണം വേദ, ഭവതി ഹാസ്യസുവർണ്ണം, തസ്യവൈസ്വരഏവ സുവർണ്ണം; ഭവതിഹാസ്യ സുവർണ്ണം യ ഏവമേതത്സാമ്നഃ സുവർണ്ണം വേദ." സാമം സുവർണ്ണമാണെന്നറിയുന്നവൻ സുവർണ്ണമായിത്തീരുന്നു. അവൻെറ സ്വരം സുവർണ്ണമാകുന്നു; സാമം സുവർണ്ണമായനുഭവപ്പെടുന്നു. സുവർണ്ണം (സ്വരവും സാമവും സ്വർണ്ണവും) ലഭിക്കുന്നു.

സ്വരശബ്ദത്തെ എങ്ങനെ അക്ഷരമെന്നു പറഞ്ഞു?

4 യ ദാ വാ ഋചമാപ്നോത്യോമിത്യേവാതി
സ്വരത്യേവം സാമൈവം യജുരേഷ ഉ
സ്വരോ യദേതദക്ഷരമേദമൃതമഭയം
തത് പ്രവിശ്യ ദേവാഅമൃതാഅഭയാ അഭവൻ

ഒരാൾ സാമവും ഋക്കും യജുസ്സും പഠിക്കുമ്പോൾ ഓങ്കാരത്തെ അതിസ്വരമെന്ന് ഉച്ചരിക്കുന്നു. ആ അക്ഷരം തന്നെയാണ് അമൃതവും അഭയവുമായ സ്വരാക്ഷരമായ പ്രണവം. അതിൽ പ്രവേശിച്ച് ദേവന്മാർ അമൃതരും അഭയരും ആയിത്തീർന്നു. ഉയർന്ന ശ്രുതിയിൽ ഓങ്കാരത്തെ ഉച്ചരിക്കുന്നതിനെയാണ് അതിസ്വരമെന്നു പറയുന്നത്. സ്വരത്തിനെ അതിക്രമിച്ചത് അതിസ്വരം. ഓങ്കാരം സപ്തസ്വരങ്ങളെ അതിക്രമിച്ചതാണ്; അകാരം മുതലുള്ള സ്വരങ്ങളെയും അതിക്രമിച്ചതാണ്; അവയുടെയൊക്കെ പ്രഭവസ്ഥാനമാണ്. അതിനാൽ അഭയവും അമൃതവുമാണ്. 'മൊഴിപ്പൊരുൾ ദൈവ'മെന്ന് സംഘകാലതമിഴകം വിളിച്ച ആ പ്രണവത്തെ പ്രാപിച്ചാൽ അമൃതത്വവും അഭയത്വവും കൈവരുന്നു. അക്ഷരസംഘാതങ്ങളായ വേദപുസ്തകങ്ങളെയോ, വൈദികകർമ്മങ്ങളെയോ മാത്രം ആശ്രയിച്ചവൻ മൃത്യുവിന് വശഗനാവുന്നു.

5. സ യ ഏതദേവം വിദ്വാനക്ഷരം പ്രണൗത്യേത
ദേവാക്ഷരം സ്വരമമൃതമഭയം പ്രവിശതി തത് പ്രവിശ്യ
യദമൃതാ ദേവാസ്തമേതോഭവതി.

ഇപ്രകാരം അറിഞ്ഞ ഏതൊരു വിദ്വാൻ ഓങ്കാരമെന്ന അക്ഷരബ്രഹ്മത്തെ പ്രണമിക്കുന്നുവോ അവൻ ആ അമൃതവും അഭയവുമായ സ്വരത്തിൽത്തന്നെ പ്രവേശിക്കുന്നു. പ്രവേശിച്ചിട്ട് അമൃതമായി ഭവിക്കുന്നു; ദേവന്മാർ എപ്രകാരം അമൃതമായി ഭവിച്ചുവോ അതുപോലെ!

അമൃതമായ ആ പദത്തിൽ അകം, പുറം എന്ന് ഭേദമില്ല. ഏററക്കുറച്ചിലുകളോ അസമത്വങ്ങളോ ഇല്ല. അവിടെ എത്തിയവർ, സ്ത്രീപുരുഷജാതിമതഭേദങ്ങളൊന്നും കൂടാതെ, അമൃതമായ അക്ഷരബ്രഹ്മപദം പ്രാപിക്കുന്നു. അവിടെ മാത്രമേ യഥാർത്ഥസമത്വം സാദ്ധ്യമാവുകയുള്ളു. ഇപ്രകാരമുള്ള സമത്വസങ്കല്പം ആദ്യം വിഭാവനം ചെയ്തത് ഭാരതത്തിലെ ഋഷിമാരാണ്.

## അഞ്ചാം ഖണ്ഡം

പ്രാണൻ, ആദിത്യൻ എന്നീ ദൃഷ്ടികളിലൂടെ വിശിഷ്ടമായ ഉദ്ഗീഥോപാസന പറഞ്ഞു. ഉദ്ഗീഥംതന്നെ ഓങ്കാരം (പ്രണവം) എന്നും പറഞ്ഞു. ഇനി പ്രാണൻ, രശ്മി എന്ന ഗുണഭേദങ്ങളിലൂടെ വിശിഷ്ടമായ അക്ഷരോപാസന നടത്തുന്നതിനെയും അതിൻെറ ഫലമായ അനേകപുത്രത്വത്തെയുംകുറിച്ച് പറയാൻ ആരംഭിക്കുന്നു.

1. അഥ ഖലൂയ ഉദ്ഗീഥഃ സപ്രണവോയഃ
പ്രണവഃ സ ഉദ്ഗീഥ ഇത്യസൗ വാ ആദിത്യഉദ്ഗീഥ
ഏഷ പ്രണവ ഓമിതിഹ്യേഷസ്വരന്നേതി.

ഉദ്ഗീഥമാണ് പ്രണവം. പ്രണവമാണ് ഉദ്ഗീഥം. അസൗ എന്ന ഈ ആദിത്യനാണ് ഉദ്ഗീഥം. അതുതന്നെ പ്രണവം. ഓം എന്ന് സ്വരമുണ്ടാക്കിക്കൊണ്ട് അത് സ്വരിക്കുന്നു (ചരിക്കുന്നു)

സ്വരതി എന്നാൽ സഞ്ചരിക്കുന്നു എന്നും സ്വരമുണ്ടാക്കുന്നു എന്നും അർത്ഥമുണ്ട്. സുവരതി തന്നെയാണ് സ്വരതി. സുവർല്ലോകത്തിൽ പ്രണവം മുഴക്കിക്കൊണ്ട് ഭ്രമണംചെയ്യുന്ന ആദിത്യനെത്തന്നെ ഇവിടെ സ്വരമായി ഉപാസിക്കുന്നു. ആദിത്യൻ ഓങ്കാരമുച്ചരിച്ച് സഞ്ചരിക്കകൊണ്ടാണ്, ആദിത്യൻ അനുജ്ഞ നല്കയാലാണ് സൗരയൂഥത്തിലെ മററു ഗ്രഹാദികൾ താന്താങ്ങളുടെ കക്ഷ്യകളിൽ തിരിയുന്നതും താന്താങ്ങളുടെ കർമ്മങ്ങൾ നിർവ്വഹിക്കുന്നതും. മനുഷ്യശരീരത്തിൽ മുഖ്യപ്രാണൻെറ ധർമ്മമാണ് സൗരയൂഥത്തിൽ സൂര്യൻേറത്.

2. ഏതസു ഏവാഹമഭ്യഗാസിഷം തസ്മാൻ മമത്വ
മേകോ$f$ സീതിഹ കൗഷീതകിഃ പുത്രമുവാച
രശ്മിംസ്ത്വം പര്യാവർത്തയാദ്ബ്ബഹവോ
വൈ തേ ഭവിഷ്യന്തീത്യധിദൈവതം.



കുശീതകപുത്രനായ കൗശീതകി തൻെറ പുത്രനോടു പറഞ്ഞു: "ഞാൻ അവനെ ഉദ്ഗാനം ചെയ്കയാൽ എനിക്ക് ഏകപുത്രനായി നീ ജനിച്ചു. നീ രശ്മികളെ പര്യാവർത്തനം ചെയ്താൽ നിനക്കു ധാരാളം പുത്രന്മാരുണ്ടാവും." ഇത് അധിദൈവതം.

രശ്മികളും സൂര്യനും ഭേദമില്ല. അതിനാൽ അഭേദം കല്പിച്ച് കൗശീതകി സൂര്യൻെറ സഞ്ചാരത്തെ 'ഓങ്കാര'മായുപാസിച്ചു. സൂര്യനെയും രശ്മികളെയും ഭേദമുള്ളവയായി സങ്കല്പിച്ച് സൂര്യരശ്മിയുടെ (പ്രകാശരശ്മി) സഞ്ചാരത്തെ ഓങ്കാരമായി ഉപാസിക്കുന്നതും അദ്വയനായ സൂര്യൻെറ സഞ്ചാരത്തെ ഉപാസിക്കുന്നതും വാസ്തവത്തിൽ വ്യത്യസ്തമല്ല. ഭേദഭാവനയോടെ ഉപാസിക്കുന്ന ശാസ്ത്രജ്ഞരുടെ കാലത്ത് ഭൂമിയിൽ വംശവൃദ്ധി വരും. ജനസംഖ്യ പെരുകും. ഇന്ന് നാം അതാണ് കാണുന്നത്.

3. അഥാദ്ധ്യാത്മം യ ഏവായം മുഖ്യഃ പ്രാണസ്ത
മുദ്ഗീഥമുപാസീതോ മിതി ഹ്യേഷ സ്വരന്നേതി

ഇനി അദ്ധ്യാത്മം. ശരീരത്തിൽ മുഖ്യപ്രാണനെ ഉദ്ഗീഥമായി ഉപാസിക്കണം. 'ഓം' എന്നുച്ചരിച്ചുകൊണ്ട് അത് സഞ്ചരിക്കുന്നു. അതിൻെറ അനുജ്ഞകൊണ്ടാണ് വാക്ക് മുതലായ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നത്. ഒരാളുടെ മരണകാലത്ത് മൂർച്ഛാവസ്ഥയിൽ കിടക്കുന്ന ശരീരത്തിൽനിന്ന് പ്രാണൻ 'ഓങ്കാരം' മുഴക്കി ബഹിർഗ്ഗമിക്കുന്നത് സമീപസ്ഥരായ ജനങ്ങൾപോലും കേൾക്കുന്നില്ല. ഈ സാമാന്യലക്ഷണംകൊണ്ട് ആദിത്യൻെറ 'ഓങ്കാര'വും സാമാന്യ ജനങ്ങൾക്ക് കേൾക്കാൻ സാധിക്കയില്ലെന്ന് മനസ്സിലാക്കണം. അതിന് സൂക്ഷ്മശ്രവണം വേണം.

4. ഏതമു ഏവാഹമഭ്യഗാസിഷം തസ്മാൻ മമ
ത്വമേകോ $f$സീതി ഹ കൗഷീതകിഃ പുത്രമുവാ-
ച പ്രാണാംസ്ത്വം ഭൂമാനമഭിഗായതാദ് ബഹ
വോ വൈമേ ഭവിഷ്യതീതി.

കൗശീതകി തൻെറ പുത്രനോട് പറഞ്ഞു: "ഞാൻ അവനെ ഉദ്ഗാനം ചെയ്കയാൽ നീ എനിക്ക് ഏകപുത്രനായി പിറന്നു. നീ അതിനെ പലതായി അഭിഗാനം ചെയ്കയാൽ നിനക്ക് അനേകം പുത്രന്മാർ ഭവിക്കും."

മുഖ്യപ്രാണനെ വിഭിന്നങ്ങളായ പ്രാണങ്ങളായും ഇന്ദ്രിയങ്ങളായും ധരിച്ച് ഉപാസിക്കുന്ന കാലത്ത് ജനസംഖ്യ വർദ്ധിക്കും, അവരുടെ വീര്യം കുറഞ്ഞിരിക്കയും ചെയ്യും.

5. അഥ ഖലു യ ഉദ്ഗീഥഃ സ പ്രണവോയഃ
പ്രണവഃ സ ഉദ്ഗീഥ ഇതി ഹോതൃഷദനാദ്ധൈവാപി
ദുരുദ്ഗീതമനുസമാഹരതീത്യനുസമാഹരതീതി.

ഉദ്ഗീഥംതന്നെ പ്രണവം. പ്രണവംതന്നെ ഉദ്ഗീഥം. ഇപ്രകാരം ചിന്തിക്കുന്ന ഹോതാവിൻെറ സ്ഥാനത്തുനിന്ന് എല്ലാ ദുരുദ്ഗീതങ്ങളും അനുസമാഹരിക്കപ്പെടും, അനുസമാഹരിക്കപ്പെടും. ഹോതൃഷദനം എന്നു പറയുന്നത് ഹോതാവ് ഇരുന്ന്

ശാസിക്കുന്ന സ്ഥാനത്തെയാണ്. ഒരു പ്രത്യേകസ്ഥാനം അഥവാ ദേശം കൊണ്ട് എങ്ങനെ ഫലം പറയാം? ശുദ്ധനും അദ്വൈതിയുമായ ഒരു വ്യക്തി തന്റെ കർമ്മങ്ങൾകൊണ്ട് എല്ലാ ദുഷ്ടഫലങ്ങളെയും നശിപ്പിക്കുന്നു. അദ്വൈതിയായ ഉദ്ഗാതാവ് തന്റെ ചിന്തകൊണ്ട് താനിരിക്കുന്ന സ്ഥാനത്തെ വിമലീകരിക്കുകയാൽ ദുരുദ്ഗീതങ്ങളെയെല്ലാം ഇല്ലാതാക്കുന്നു. ആ സ്ഥാനത്തു പറയുന്നതും ചെയ്യുന്നതും എല്ലാം നല്ലതായിത്തീരുന്നു. ഇപ്രകാരം തെററിപ്പറഞ്ഞ വാക്കു പോലും അവിടെ അനുസമാഹരിക്കപ്പെട്ട് ശരിയായിത്തീരുന്നു. അദ്വൈതികളായ മഹാജനങ്ങളുടെ സ്പർശംകൊണ്ട് ക്ഷേത്രസങ്കേതങ്ങൾ വിമലീകൃതമാക്കുന്നു എന്ന് നാം വിശ്വസിക്കുന്നതും ഇതേ ന്യായംകൊണ്ടുതന്നെ. സംവത്സരനായ ജ്യോതിഷി അദ്വൈതിയായിരുന്നാൽ അയാൾ എപ്രകാരം ശുഭഫലപ്രദായകനും തന്റെ വാക്ക് ഫലിക്കുന്നവനുമായിത്തീരുന്നു എന്നും ഈ വാക്കുകളിൽ കാണാം. ചികിത്സയേവ ധാതുവൈഷമ്യസമീകരണമിതി. (ശങ്കരഭാഷ്യം). ചികിത്സകൊണ്ട് എപ്രകാരം ധാതുവൈഷമ്യം സമീകരിക്കുന്നുവോ അതുപോലെയാണ് അദ്വൈത ഭാവനകൊണ്ട് ഭേദഭാവം സമീകരിക്കപ്പെടുന്നത്.

## ഖണ്ഡം 6

സമീകരിക്കപ്പെട്ടതെല്ലാം സമമാണ്. സാമമാണ്. സമ സംവത്സരമാണെന്ന് നേരത്തെ പറഞ്ഞുവല്ലോ. ശിവശക്തികളെ(യാങ്-യിൻ) സമീകരിച്ചതാണ് സമ.

1. ഇ യ മേവർഗ്ഗഗ്നിഃ സാമത ദേതദേതസ്യാമൃച്യദ്ധ്യൂഢംസാമതസ്മാ ദൃച്യദ്ധ്യൂഢംസാമഗീയത ഇയമേവ സാഗ്നിരമസ്തത് സാമ

ഇത് ഋക്കാണ്. അഗ്നി സാമമാണ്. സാമം ഋക്കിന്മേൽ പ്രതിഷ്ഠിച്ചിരിക്കുന്നു. അതിനാൽ സാമത്തെ ഋക്കിൽ അധിഷ്ഠിതമായി പാടുക. ഇത് 'സാ' അഗ്നി 'അമ' രണ്ടും ചേർന്നാൽ സാമം. ഇത് എന്നാൽ പൃഥിവിയാണ്. ഭൂമി ഋക്കും സൂര്യരശ്മി സാമവുമാണ്. ഭൂമി 'സാ'എന്ന വ്യഞ്ജനം. സൂര്യരശ്മി 'അമ'എന്ന സ്വരം.

ഭൂമി മെയ്യ്. സൂര്യരശ്മി ഉയിര്. ഉയിർ ഉടലിൽ സ്ഥിതിചെയ്യുന്നു. സാമം ഋക്കിലും സൂര്യരശ്മി ഭൂമിയിലും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.

യഥാ ച ഋക്സാമനി നാത്യന്തം ഭിന്നേ അന്യോന്യം തഥൈതൗ പൃഥിവ്യഗ്നി എന്ന് ശങ്കരഭാഷ്യം. ഋക്കും സാമവും വിഭിന്നമല്ലാത്തതുപോലെ സൂര്യരശ്മിയും ഭൂമിയും അന്യോന്യഭിന്നങ്ങളല്ല. ഒന്ന് ഒന്നിനെ ആശ്രയിച്ച് നിൽക്കുന്ന അവയെ ഒന്നിച്ചൊരു ബിന്ദുവായിട്ടാണ് ഭാരതത്തിലെ ശാസ്ത്രങ്ങൾ കരുതുന്നത്.

ഭൂമി = സൂര്യരശ്മി എന്നതുകൊണ്ടാണ്

ഭൂകേന്ദ്രം = സൂര്യകേന്ദ്രം എന്നെടുത്ത് സൗരവ്യൂഹത്തിന്റെ കേന്ദ്രം ഭൂമിയാണെന്നു പറയുന്നത്. പ്രജ്ഞയും സൂര്യതേജസ്സും ഒന്നാകയാൽ പ്രജ്ഞയുള്ള മനുഷ്യർ ജീവിക്കുന്ന സൗരയൂഥത്തിലെ ഒരേ ഒരു ബിന്ദുവായ ഭൂമിയെ സൂര്യനുമായി താദാത്മ്യം പ്രാപിച്ചു കാണുന്നു. 'സാമ'ത്തിന്റെ മെയ്പ്പകുതി ഭൂമിയും ഉയിർപ്പകുതി സൂര്യനുമാണ്. മെയ്പ്പകുതി ശക്തിയും ഉയിർപ്പകുതി ശിവനുമാണ്. അവയുടെ സാമരസ്യമാണ് സാമം.



2. അന്തരിക്ഷമേ വർഗ്ഗായുഃ സാമ തദേതവ്യാമൃച്യദ്ധ്യൂഢം സാമ. തസ്മാദൃച്യദ്ധ്യൂഢംസാമഗീയതേ ƒന്തരിക്ഷമേവ സാ വായുരമസ്തത് സാമ.

അന്തരീക്ഷം ഋക്കാണ്. വായു സാമവും. സാമം ഋക്കിലാണ് ഇരിക്കുന്നത്. അതിനാൽ ഈ സാമത്തെ ഋക്കിൽ പ്രതിഷ്ഠിച്ചവിധം പാടണം. അന്തരിക്ഷം 'സാ' വായു 'അമ'. അവ 'സാമ'മാകുന്നു.

അന്തരിക്ഷത്തിലാണ് വായു ഇരിക്കുന്നത്. വായു ഉയിരാണ്, സ്വരമാണ്—അതിന്റെ മെയ്യാണ്, വ്യഞ്ജനമാണ് അന്തരിക്ഷം. അന്തരിക്ഷവും വായുവും അഭേദമാണ്. തന്മയമാണ്.

3. ദ്യൗരേ വർഗ്ഗാദിത്യഃ സാമ തദേതദേതസ്യാ മൃ-ച്യദ്ധ്യൂഢം സാമ തസ്മാദൃച്യദ്ധ്യൂഢം സാമ ഗീയതേ. ദ്യൗരേവസാദിത്യോ ƒമസ്തത് സാമ.

ദ്യോവ് ഋക്കാണ്. ആദിത്യൻ സാമവും. സാമം ഋക്കിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. അതിനാൽ ഈ സാമത്തെ ഋക്കിൽ പ്രതിഷ്ഠിച്ചവിധം പാടുന്നു. ദ്യോവ് 'സാ', ആദിത്യൻ 'അമ'. അവ രണ്ടും ചേർന്നത് സാമം.

4. നക്ഷത്രാണ്യേവർക്ക് ചന്ദ്രമാഃ സമ തദേവദേതസ്യാ മൃച്യദ്ധ്യൂഢം സാമ. തസ്മാദൃച്യദ്ധ്യൂഢം സാമഗീയതേ. നക്ഷത്രാണ്യേവ സാ ചന്ദ്രമാ അമസ്തത് സാമ.

നക്ഷത്രങ്ങളാണ് ഋക്ക്. ചന്ദ്രനാണ് സാമം. ഈ സാമം ഋക്കിൽ പ്രതിഷ്ഠിതം. അതിനാൽ സാമത്തെ ഋക്കിൽ പ്രതിഷ്ഠിതമായ വിധത്തിൽ പാടുക. നക്ഷത്രങ്ങൾ 'സാ'. ചന്ദ്രൻ 'അമ' അവ ചേർന്നത് 'സാമം'.

5. അഥ യ ദേതദാദിത്യസ്യശുക്ലം ഭാഃ സൈവർഗ്ഗഥയ ന്നീലം പരഃ കൃഷ്ണം തത്സാമ തദേതദേതസ്യാ മൃച്യദ്ധ്യൂഢം സാമ.തസ്മാദൃച്യദ്ധ്യൂഢം സാമഗീയതേ.

ആദിത്യന്റെ ശുക്ലവർണ്ണമായ പ്രഭ ഋക്ക്. ആദിത്യന്റെ കടും കൃഷ്ണവർണ്ണമായ നീലപ്രഭ സാമം. സാമം ഋക്കിൽ ഇരിക്കുന്നു. അതിനാൽ സാമത്തെ ഈ ഋക്കിൽ അധിഷ്ഠിതമായി പാടുക. ശുക്ലഭാസ്സ് 'സ'. കൃഷ്ണഭാസ്സ് 'അമ'. അവ ചേർന്നത് സാമം.

വിദ്യയെ ഉപാസിക്കുന്നവർ കടും കൃഷ്ണവർണ്ണമായ 'അമ' എന്ന ഈ ഉയിരിലേക്ക് ഗമിക്കുന്നു. അതുകൊണ്ടാണ് പരമമായ തമസ്സിലേക്ക് വിദ്യോപാസകർ പ്രവേശിക്കുന്നതായി പറഞ്ഞത്. പരമമായ ഈ കടും നീലവർണ്ണത്തെ "കൃഷ്ണ" പരമാത്മാവെന്ന് നാം സഗുണേശ്വരരൂപത്തിൽ ആരാധിക്കാറുണ്ട്. ആദിത്യനിലെ ഈ നീലവും പരഃ കൃഷ്ണവും ആയ നിരതിശയമായ പ്രകാശത്തെ ഏകാന്ത സമാഹിതദൃഷ്ടിയുള്ള ക്രാന്തദർശികൾക്കുമാത്രമേ ദർശിക്കാനാവൂ എന്ന് ശങ്കരഭാഷ്യം പറയുന്നു. ശുക്ലഭാസ്സ് വ്യക്തമാണ്. കൃഷ്ണഭാസ്സ് അവ്യക്തവും. അവ്യക്തത്തെ ഗ്രഹിക്കാൻ സൂക്ഷ്മദൃഷ്ടി വേണം. ആദിത്യരശ്മിയിലെ

ഏഴുവർണ്ണങ്ങളിൽ അവസാനത്തേതായ ചുവപ്പ് സ്ഥൂലദൃഷ്ടിഗോചരമാണ്. ആദ്യത്തേ തായ കടും വയലററ് ദൃഷ്ടിഗോചരമല്ല. നീല നിറത്തിനപ്പുറമുള്ള ആ കടും കൃഷ്ണവർണ്ണം ഈ കടും വയലറ്റ് പോലെയാണ്. (കടും വയലറ്റ്, കടും നീല, നീല, പച്ച, മഞ്ഞ, ഓറഞ്ച്, ചുവപ്പ്)

6. അഥ യ ദേവൈതദാദിത്യസ്യ ശുക്ലം ഭാഃ സൈ
   വ സാഥയന്നീലം പരഃകൃഷ്ണം തദമസ്തത്സാ
   മാഥ യ ഏഷോഽന്തരാദിത്യേഹിരണ്മയഃ പുരുഷോ
   ദൃശ്യതേ ഹിരണ്യ ശ്മശ്രുർഹിരണ്യകേശ ആ
   പ്രണയാത് സർവ്വ ഏഷ സുവർണ്ണഃ

ആദിത്യൻെറ ശുക്ലഭാസ്സ് "സാ". പരഃ കൃഷ്ണമായ നീലഭാസ്സ് "അമ." രണ്ടും ചേർന്നത് സാമം. ആദിത്യൻെറ അന്തരഭാഗത്ത് ഹിരണ്മയനായി ഹിരണ്യ ശ്മശ്രുവും ഹിരണ്യകേശനുമായി നഖം വരെ സർവ്വവും സുവർണ്ണമായി ആ പുരുഷനെ ദർശിക്കാം. 'സുവർണ്ണ'മെന്ന പദത്തെ സ്വർണ്ണമെന്ന് ഇവിടെ വ്യാഖ്യാനിക്കരുത്. ആദിത്യാന്തർഗ്ഗതമായ ഹിരണ്മയപുരുഷൻെറ സുവർണ്ണത്വം തപസ്സുകൊണ്ട് ജ്വലിക്കുന്നതിനാലുണ്ടായ പ്രകാശമാണ്. അഗ്നിയിൽ തപിച്ച് സംസ്കൃതീകരിച്ച മനസ്സിൻെറ തിളക്കത്തിലേ ആ പ്രകാശം ദൃശ്യമാവുകയുള്ളു. നഗ്നനേത്രംകൊണ്ട് അത് ദർശിക്കാൻ സാദ്ധ്യമല്ല. ഹിരണ്മയശബ്ദം ഒരു ലുപ്തോപമയാണ്. 'ജ്യോതിർമയ'മെന്നാണതിനർത്ഥം. ഇതേ അർത്ഥമാണ് സുവർണ്ണത്തിനും. പുരുഷ ശബ്ദത്തിന്നർത്ഥമെന്താണ്? പുരിശയനാത് പൂരയതി വാ സ്വേ നാത്മനാ ജഗദിതി-പുരത്തിൽ ശയിക്കുന്നവൻ. സ്വാത്മാവിനാൽ ജഗത്തിനെ പൂരിപ്പിക്കുന്നവൻ. ഇതാണ് പുരുഷശബ്ദത്തിനർത്ഥം. മേൽപ്പറഞ്ഞ 'സാമ' വിഭാഗങ്ങളിൽ 'അമ'യാൽ 'സാ'യെ പൂരിപ്പിക്കുന്ന ആത്മാവാണ് പുരുഷൻ. അവനെ കാണാൻ പ്രപഞ്ചത്തിൽനിന്ന് നിവൃത്തിച്ച് ആത്മാവിലേക്ക് അന്തർമുഖമായി തിരിച്ചുവെച്ച നിവൃത്തിചക്ഷുസ്സോടുകൂടിയവനേ സാദ്ധ്യമാകൂ എന്ന് ശങ്കരഭാഷ്യം പറയുന്നു. സമാഹിതചേതസ്സായി ബ്രഹ്മചര്യം മുതലായ സാധനകളെ ആശ്രയിച്ചവന് ആ ജ്യോതിർമയസ്വരൂപം ദർശിക്കാം. തേജസ്വികളായ പുരുഷന്മാരിലും നാം കറുത്ത താടി മീശകൾ കാണാറുണ്ട്. ഈ ജ്യോതിർമയപുരുഷനിൽ അവപോലും ജ്യോതിർമയങ്ങളായ രശ്മിസമൂഹങ്ങളാണ്. അടിതൊട്ടു മുടിവരെ ജ്യോതിർമയമായി സർവ്വം സുവർണ്ണമായി 'ഭാ' രൂപമായിരിക്കുന്നതാണ് ആദിത്യാന്തർഗ്ഗതമായ സൂര്യനാരായണരൂപം.

7. തസ്യ യഥാ കപ്യാസം പുണ്ഡരീകമേവമക്ഷിണീ
   തസ്യോദിതി നാമസ ഏഷ സർവ്വേഭ്യഃപാപ്മഭ്യ ഉദിത
   ഉദേതി ഹ വൈ സർവ്വേഭ്യഃ പാപ്മഭ്യോ യ ഏവം വേദ.

**അവൻെറ കണ്ണുകൾ കപ്യാസം പോലെ, പുണ്ഡരീകം പോലെ ജ്വലിക്കുന്നു. സർവ്വപാപങ്ങളിൽനിന്നും ഉപരിയായി ഉദിതമായിരിക്കുന്ന അവൻെറ നാമം 'ഉദ്' എന്നാണ്. ഇപ്രകാരം അറിഞ്ഞവൻ സർവ്വപാപങ്ങൾക്കും അതീതനായി ഭവിക്കുന്നു.**



ഇവിടെ ചുവന്ന പുണ്ഡരീകത്തെ കപ്യാസത്തോടും അക്ഷികളെ ചുവന്ന പുണ്ഡരീകത്തോടും തുലനം ചെയ്യുന്നു. ഉപമിതോപമാനങ്ങളുടെ ഈ ബന്ധത്താൽ ഇത് ഒരു ഹീനോപമയാണ്.

ഉദ് + ഇത = ഉദിത.

അതുകൊണ്ടാണ് സൂര്യാന്തർഗതമായ ചേതസ്സിനെ ഉദ് എന്നു വിളിക്കുന്നത്. ഇത് ഗൗണമായ ഒരു നാമം മാത്രമാണെന്ന് ഇവിടെ ചൂണ്ടിക്കാട്ടുന്നു.

ഹ, വൈ എന്നിവ നിപാതങ്ങളാണ്. തീർച്ചയായും ഉദിക്കും എന്ന് അവധാരണത്തെ കാട്ടുന്നതിനാണ് നിപാതങ്ങൾ ഇവിടെ ഉപയോഗിച്ചിട്ടുള്ളത്. ആദിത്യനെപ്പോലുള്ള ദേവത തന്നെയാണ് ഇവിടെ 'ഉദ്ഗീഥ'വും. സൂര്യൻ എപ്രകാരം അനുദിനം ഹിരണ്മയനായി ജ്യോതിർല്ലിംഗമായി ഉദിച്ചുയരുന്നുവോ അതുപോലെത്തന്നെ കവിയുടെ പ്രജ്ഞയിൽ ഉദ്ഗീഥവും അനുദിനം ഉദിക്കുകതന്നെ ചെയ്യും. ഓരോ കവിയും ഓരോ ഋഷിയും ഒരു ഉദ്ഗാതാവാണ്.

8 തസ്യർക്ച്ച സാമ ചഗേഷ്ണൗ തസ്മാദുദ്
  ഗീഥസ്തസ്മാത്വേവോദ്ഗാതൈതസ്യഹി ഗാതാ.
  സ ഏഷ യേ ചാമുഷ്മാത് പരാഞ്ചോ.
  ലോകാസ്തേഷാം ചേഷ്ടേ ദേവകാമാനാം ചേത്യധിദൈവതം.

ഋക്കും സാമവും അവൻെറ ഭാഗങ്ങളാകയാൽ അവൻ ഉദ്ഗീഥമാണ്. 'ഉദ്' എന്നതിനെ ഗാനം ചെയ്യുന്നതിനാൽ അവൻ ഉദ്ഗാതാവാണ്. അവൻെറ (സൂര്യൻെറ) അപ്പുറത്തുള്ള ലോകങ്ങളെയും ദേവകാമങ്ങളെയും അവൻ നിയന്ത്രിക്കുന്നു. അവൻ സർവ്വാത്മാവാണ്. പരാപരങ്ങളായ സർവ്വലോകങ്ങളുടെയും കാമങ്ങളുടെ അധീശനാണ്. സർവ്വയോനിത്വംകൊണ്ട് പൃഥിവ്യാഗ്നിരൂപത്തിലുള്ള ഋക്ക് സാമങ്ങളുടെയെല്ലാം ഉല്പത്തികേന്ദ്രമാണ്. സൂര്യനപ്പുറമുള്ള സൂര്യനും ആ അത്ഭുതതേജസ്സിൻെറ പ്രഭയുള്ള പ്രജ്ഞയോടുകൂടിയ കവിയും അവനാണ്. ഉദ് എന്ന സംജ്ഞയോടുകൂടിയ അവനിൽ ഋക്സാമങ്ങൾ ഇരിക്കുന്നു. അതിനാൽ പരോക്ഷപ്രിയന്മാരായ ദേവന്മാർ അവനെ ഉദ്ഗീഥമെന്നു വിളിക്കുന്നു. അതേ കാരണത്താൽതന്നെ 'ഉദ്'ഗാനം ചെയ്യുന്നവൻ ഉദ്ഗാതാവായി അറിയപ്പെടുന്നു. ആദിത്യൻെറ ഉപരിയായുള്ള സൗരയൂഥത്തിൻെറ ഉപരിയായുള്ള ഊർദ്ധ്വലോകങ്ങളുടെ പ്രഭുവും ധാതാവും 'ഉദ്' എന്നു വിളിക്കപ്പെടുന്ന ഈ ദേവനാണ്. അവൻ ദേവകാമങ്ങളുടെ നിയന്താവാണ്. ഈശാ ഈഷ്ട ഇതീം എന്ന് ശങ്കരൻ പറയുന്നു. ഇഷ്ടങ്ങളെ നിയന്ത്രിക്കുന്നത് ഈശനാണ്. ഉദ്ഗാതാവായ ഋഷികവി 'ഉദ്' എന്ന പരമേശനു തുല്യം ദേവകാമങ്ങളെ നിയന്ത്രിക്കയും പ്രദാനം ചെയ്കയും ചെയ്യുന്നു. പ്രപഞ്ചങ്ങൾക്ക് വിഭുവായിരിക്കുന്നു.

**തപിക്കുന്ന സൂര്യനും സൂര്യലോകത്തിനും ഉപരിയായ സൂക്ഷ്മലോകങ്ങളിലേക്ക് ഉദിക്കുന്ന പ്രജ്ഞയാൽ ജ്ഞാനിയായ മഹാമനീഷി സർവ്വപ്രപഞ്ചങ്ങൾക്കും പ്രഭുവായിത്തീരുന്നു. ആ ഋഷി കവിയെ പ്രണമിക്കുന്നത് പരംപൊരുളായ സർവ്വേശ്വരനെ പ്രണമിക്കുന്നതിനു തുല്ല്യമാണ്.**

## ഖണ്ഡം 6

01. അഥാദ്ധ്യാത്മം വാഗേവർക്പ്രാണഃ സാമ തദേതദേത
സ്യാമൃച്യദ്ധ്യൂഢം സാമ തസ്മാദൃച്യദ്ധ്യൂഢ സാമഗീയതേ.
വാഗേവ സാ പ്രാണോ $f$മസ്തത്സാമ.

ഇനി അദ്ധ്യാത്മം. വാക്കാണ് ഋക്ക്. പ്രാണനാണ് സാമം. ഈ സാമം ഋക്കിലാണ് ഉറപ്പിച്ചിരിക്കുന്നത്. അതിനാൽ സാമത്തെ ഋക്കിൽ അധിഷ്ഠിതമായി പാടണം. വാക്കാണ് 'സാ'. പ്രാണനാണ് 'അമ". അവ ഒന്നിച്ച് 'സാമം'.

2. ചക്ഷുരേവർഗ്ഗാത്മാ സാമ തദേത ദേതസ്യാമൃച്യദ്ധ്യൂഢം
സാമ തസ്മാദൃച്യദ്ധ്യൂഢം സാമഗീയതേ.
ചക്ഷുരേവസാത്മാ മസ്തത് സാമ.

ചക്ഷുസ്സാണ് ഋക്ക്. ആത്മാവാണ് സാമം. സാമം ഋക്കിൽ ഉറപ്പിച്ചിരിക്കുന്നു. സാമത്തെ ഋക്കിൽ അധിഷ്ഠിതമായവിധം പാടണം. ചക്ഷുസ്സാണ് സാ. ആത്മാവ് അമ. അവ രണ്ടും ചേർന്നതാണ് സാമം.

ജ്യോതിഷം വേദചക്ഷുസ്സാണ്. ആത്മാവിൻെറ, ബ്രഹ്മത്തിൻെറ ചക്ഷുസ്സാണ് അത്. സൂര്യൻ കാലത്തിൻെറ ആത്മാവും (കാലാത്മാ) പ്രപഞ്ചത്തിൻെറ സാക്ഷിയായ കണ്ണുമാണ്. അതുപോലെയാണ് ബ്രഹ്മവിദ്യയുടെ നേത്രവും ആത്മാവുമായി ജ്യോതിശ്ശാസ്ത്രം ഇരിക്കുന്നത്.

3. ശ്രോത്രമേവർഗ്മനഃ സാമ തദേതദേത സ്യാമൃച്യ
ദ്ധ്യൂഢം സാമ തസ്മാദൃച്യദ്ധ്യൂഢം സാമഗീയതേ .
ശ്രോത്രമേവ സാ മനോ $f$മസ്തത് സാമ.

ശ്രോത്രമാണ് ഋക്ക് .മനസ്സാണ് സാമം. സാമം ഋക്കിൽ ഉറപ്പിച്ചിരിക്കുന്നു. സാമത്തെ ഋക്കിൽ അധിഷ്ഠിതമായ വിധം പാടണം. ശ്രോത്രമാണ് സാ. മനസ്സാണ് അമാ. അവ രണ്ടും ചേർന്നതാണ് സാമം.

ബ്രഹ്മവിദ്യയുടെ ശ്രോത്രമാണ് ശ്രുതി. അതുതന്നെയാണ് മനസ്സ്. ഒരാളുടെ മനസ്സും(ബോധം) അയാളുടെ ശ്രുതിയും വാക്കും തമ്മിൽ ഭേദമില്ല. ഞാൻ ചിന്തിക്കുന്നു. എൻെറ ചിന്തയും എൻെറ ബോധമണ്ഡലവും എൻെറ അറിവിനു വിധേയമായ പ്രപഞ്ചവും എൻെറ മനസ്സാണ്. അതിന് ഞാൻ എൻെറ പൂർവ്വികരുടെ ശ്രുതിയോടും വാക്കിനോടും കടപ്പെട്ടിരിക്കുന്നു. അതുപോലെ എൻെറ വാമൊഴിയും വരമൊഴിയും (ഞാൻ എൻെറ പൂർവ്വികരുടെ മൊഴിയെ എന്നപോലെ) സശ്രദ്ധം ശ്രവിച്ച് അതിനെ മനനം ചെയ്യുന്നവർക്ക് ഒരു പുതിയ പ്രപഞ്ചബോധം ഉണ്ടായിത്തീരും. ഇപ്രകാരം ഒരാളുടെ മനസ്സും ശ്രുതിയും വാക്കും, മറെറാരാളുടെ മനസ്സും ശ്രുതിയും വാക്കുമായിത്തീരുന്നു. അതിനാൽ ഗുരുശിഷ്യപരമ്പരാരൂപമായ വേദപഠനത്തിൽ ഗുരുവിൻെറ മനസ്സ് ശിഷ്യൻെറ മനസ്സായിത്തീരുന്നുണ്ട്. ബ്രഹ്മവിദ്യയ്ക്ക് ശ്രുതി അത്യന്താപേക്ഷിതമായിത്തീരുന്നത് അതുകൊണ്ടാണ്.



4. അഥ യദേതദക്ഷ്ണഃ ശുക്ലം ഭാഃ സൈവർഗ്ഗ
ഥയന്നീലം പരഃ കൃഷ്ണം തത് സാമ. തദേത
ദേതസ്യാമൃച്യദ്ധ്യൂഢം. സാമ. തസ്മാദൃച്യദ്ധ്യൂഢം
സാമഗീയതേ. അഥ യദേവൈതദക്ഷണഃ ശുക്ലം ഭാഃ
സൈവ സാഥ യന്നീലം പരഃ കൃഷ്ണം തദമസ്ത ത്സാമ.

കണ്ണിലെ ശുക്ലഭാസ്സ് ഋക്കും, നീലമായ പരമായ കൃഷ്ണം സാമവുവാണ്. സാമം ഋക്കിൽ അധിഷ്ഠിതമാണ്. അതിനാൽ സാമത്തെ ഋക്കിൽ അധിഷ്ഠിതമായി പാടണം. ശുക്ലഭാസ്സ് 'സാ' നീലമായ പരമായ കൃഷ്ണം 'അമ'. രണ്ടും ചേർന്നത് സാമം.

അദ്ധ്യാത്മത്തിൽ കണ്ണിലെ വെളുപ്പിൽ (Seltra) നീലമായ പരകൃഷ്ണമായ കൃഷ്ണമണി അധിഷ്ഠിതമായിരിക്കുന്നതിനെ പറയുന്നു. 6-ാം ഖണ്ഡം 5-ാം ശ്ലോകത്തിൽ പ്രപഞ്ചത്തിൻെറ നേത്രമായ സൂര്യനാരായണൻെറ ശുക്ലവും കൃഷ്ണവുമായ രശ്മികളെക്കുറിച്ച് നല്കിയ വ്യാഖ്യാനത്തെ ചേർത്തുവെച്ച് വായിക്കുക.

5. അഥ യ ഏഷോ $f$ ന്തരക്ഷിണിപുരുഷോദൃശ്യതേ
സൈവർക്ക്തത്സാമ തദുക്ഥം തദ്യജുസ്തദ്
ബ്രഹ്മഃ തസ്യൈതസ്യതദേവരൂപം യദമുഷ്യരൂപം
യാവുമുഷ്യഗേഷ്ണൗതൗഗേഷ്ണൗ യന്നാമ തന്നാമ.

അക്ഷിയുടെ അന്തരത്തിൽ (കണ്ണിനുള്ളിൽ) കാണുന്ന ഈ പുരുഷൻ ഋക്കാണ്; അതുതന്നെയാണ് സാമം; അതുതന്നെയാണ് ഉക്ഥം, അതുതന്നെയാണ് യജുസ്സ്; അതുതന്നെയാണ് ബ്രഹ്മം. ഈ പുരുഷൻെറ രൂപം തന്നെയാണ് ആ പുരുഷൻേറതും. (സൂര്യാന്തർഗ്ഗതമായ പുരുഷൻേറത്.) അവൻെറ അംഗങ്ങൾ തന്നെയാണ് ഇവൻേറത് . ഇവൻെറ നാമം അവൻെറ നാമംതന്നെ.

ആദിദൈവതമായി ആദിത്യാന്തർഗ്ഗതമായി പറയപ്പെട്ട ബ്രഹ്മപുരുഷനും അദ്ധ്യാത്മമായി ശരീരാന്തർഗ്ഗതമായിരിക്കുന്ന ആത്മപുരുഷനും തമ്മിൽ അഭേദം പറയുന്നു. സർവ്വവും ചൈതന്യമാണ്. ഊർജ്ജമാണ്. ഊർജ്ജമേയുള്ളു, ജഡമില്ല എന്ന അദ്വൈതസിദ്ധാന്തമാണിത്.

സാമവും ഋക്കും പാദബദ്ധമായ അക്ഷരാത്മികയാണെന്നത് പ്രസിദ്ധമാണ്. ഉക്ഥത്തോടുള്ള സാഹചര്യംകൊണ്ട് സാമത്തെ സ്തോത്രമെന്ന് പറയുന്നു. ഉക്ഥത്തിൽ നിന്ന് അന്യമായ ഋക്കിനെ ശാസ്ത്രമെന്നു പറയുന്നു. സാമം കവിതയാണ്, ഗാനമാണ്, ഉയിരാണ്, 'അമ'യാണ്. ഋക്കാകട്ടെ ശാസ്ത്രമാണ്,മെയ്യാണ്, 'സാ'യാണ്. ഇതു രണ്ടും ചേർന്നാലേ സാമമാകൂ. ശാസ്ത്രത്തിലാണ് കവിത. ഇരിക്കുന്നത്. അതിനാൽ കവിതയെ ശാസ്ത്രത്തിൽ അധിഷ്ഠിതമായി പാടണം.

സ്വാഹ, സ്വധ, വഷട് എന്നിവയോടുകൂടി ചെയ്യുന്ന സർവ്വകർമ്മവും യജുസ്സാണ്. ആ യജുസ്സും(കർമ്മവും) പുരുഷനാണ് . സർവ്വാത്മകത്വംകൊണ്ടും സർവ്വയോനിത്വംകൊണ്ടും ഋക്ക്, സാമം, യജുസ്സ് മുതലായ സർവ്വവേദങ്ങളും 'ബ്രഹ്മ'മാണ്. ആ ബ്രഹ്മപുരുഷനാകട്ടെ അധിദൈവതത്തിൽ 'ഹിരൺമയ' മെന്നു വിശേഷിപ്പിക്കപ്പെട്ട തേജസ്സാണ്. അതേ പുരുഷൻതന്നെയാണ് ശരീര

ത്തിലിരിക്കുന്ന അദ്ധ്യാത്മതേജസ്സും. ശരീരത്തിലെ ആത്മാവിനും സൂര്യനിലെ പുരുഷനും സ്ഥാനഭേദമുണ്ട്; രൂപം, ഗുണം, നാമം എന്നിവയിൽ വ്യത്യാസമുണ്ട്; നിയന്ത്രണത്തിൽ വ്യത്യാസമുണ്ട് എന്നും മറ്റും പറഞ്ഞ് ആദിത്യപുരുഷനിലും അദ്ധ്യാത്മപുരുഷനിലും ഭേദം കല്പിക്കുന്നവരുണ്ട്. എന്നാൽ ആ ഭേദകല്പന ശരിയല്ല. ഒരേ ഒരു ധ്യാനിപുരുഷന്റെ ബോധത്തിൽ ഈ രണ്ടു പുരുഷന്മാരുടെയും ആത്മപ്രാപ്തി ഒരുമിച്ച് സംഭവിക്കുന്നത് അവ തമ്മിൽ ഭേദമില്ലായ്കയാലാണ്.

ചിലപ്പോൾ ഒരു ധ്യാനിയുടെ ഉള്ളിൽ അത് ദ്വിധാഭാവമായി കാണപ്പെടുന്നുണ്ടല്ലോ. ചിലപ്പോൾ 'ഏക'മായും ചിലപ്പോൾ 'ത്രിധ'മായും അനുഭവപ്പെടുന്നുണ്ടല്ലോ എന്നു ചോദിക്കുന്നവരോട് ശങ്കരൻ പ്രസ്താവിക്കുന്നു.

"ചേതനസ്യൈകസ്യ നിരവയവത്വാദ് ദ്വിധാഭാവാനുപപത്തേഃ തസ്മാദദ്ധ്യാത്മാധിദൈവതയോരേകത്വമേവ"

നിരവയവത്വംകൊണ്ട് ചേതന(ചൈതന്യം) ഒരിക്കലും രണ്ടാവുകവയ്യ. അത് ഒന്നേയുള്ളു.അതിനാൽ അദ്ധ്യാത്മവും അധിദൈവതവും ഒന്നാണ്. രൂപഭേദം മുതലായവയൊന്നും വാസ്തവത്തിൽ ഇല്ല. സ്ഥാനഭേദംകൊണ്ടു വരുന്ന ഭേദാശങ്കകൾ മാത്രമാണവ. അവയെ (അത്തരം ആശങ്കകളെ) യഥാർത്ഥമെന്ന് കരുതരുത്. $E = MC^2$ എന്ന സമവാക്യത്തിലെത്തിച്ചേരുന്ന ആധുനികശാസ്ത്രജ്ഞനും ഇതു തന്നെയാണ് നമ്മോടു പറയുന്നത്. ദേശകാലനൈരന്തരും ചതുർമ്മാനമുള്ളതാണ്. അതിൽ പ്രകാശരശ്മി നേർരേഖയിൽ ചലിച്ചാലും ത്രിമാനമുള്ള നമ്മുടെ ബോധത്തിൽ അതു വളഞ്ഞേ തോന്നൂ. നാം ത്രിമാനമുള്ള ശരീരത്താൽ സീമിതമായി, ഭൂമിയിൽ ഇരുന്ന് അതിനെ വീക്ഷിക്കുന്ന കാലത്തോളം. നേർരേഖയിൽ പറക്കുന്ന ഒരു വിമാനത്തിന്റെ നിഴൽ ദ്വിമാനപ്രതലമുള്ള ഭൂമിയിൽ വളഞ്ഞ പഥമായി തോന്നുന്നതിനോട് ഇതിനെ താരതമ്യപ്പെടുത്താം. ദേശകാലനൈരന്തര്യത്തെത്തന്നെ സൂര്യൻ വളയ്ക്കുന്നതിനാലാണ് ഭൂമിയിലിരിക്കുന്ന മനുഷ്യന് ഭ്രമണപഥങ്ങൾ വളഞ്ഞതായി തോന്നുന്നത്. സ്ഥാനഭേദംകൊണ്ടു തോന്നുന്ന ഈ രൂപഭേദം ക്ലാസിക്കൽ ഫിസിക്സിലും ജ്യോതിശ്ശാസ്ത്രത്തിലും ഉണ്ട്. ഒരു സൂര്യരശ്മി ഗ്രഹത്തിൽ പ്രപതിക്കുമ്പോൾ അതിലെ ഊർജ്ജത്തിന്റെ ഒരു ഭാഗം ഗ്രഹം വലിച്ചെടുത്ത് സ്വയം പ്രകാശിക്കാനും, ഗതീയത എന്നു നാം വിളിക്കുന്ന പരിസ്പന്ദത്തിനും ഉപയോഗിക്കുന്നു. ഒരു ഭാഗം ഭൂമിയിൽ നിൽക്കുന്ന ശാസ്ത്രജ്ഞന്റെ കണ്ണിൽ പതിച്ച് ഗ്രഹത്തെ അല്പം സ്ഥാനം മാറി ദർശിപ്പിക്കുന്നു. സ്ഥാനഭേദം കൊണ്ടുള്ള ഗ്രഹസ്ഥിതി, ഗ്രഹചലനം എന്നിവയെക്കുറിച്ച് നാം ക്ലാസിക്കൽ ഫിസിക്സിൽ സുദീർഘം ചർച്ച ചെയ്യുന്നു. ഗ്രഹങ്ങൾ മാത്രമല്ല പ്രകാശരശ്മിയും ദേശകാലത്തിൽ 'ജിയോ ഡെസിക്' അനുസരിച്ച് വളഞ്ഞു കാണപ്പെടുന്നു.

ഗ്രഹനക്ഷത്രാദികളെ അനന്തമായ ബ്രഹ്മാണ്ഡമണ്ഡലത്തിൽ സൂക്ഷ്മകണങ്ങളായി വിഭാവനം ചെയ്യുക. ബ്രൗണിയൻ ചലനനിയമങ്ങളും ഡിറാക്കിന്റെ കണസിദ്ധാന്തവും അനുസരിച്ച് അവയുടെ പരിസ്പന്ദവും നടക്കുന്നു എന്ന് വിഭാവനം ചെയ്യുക. ഈ പദ്ധതിയുടെ അന്ത്യത്തിൽ സൂക്ഷ്മമായ പ്രകാശരശ്മി പോലും പരിസ്പന്ദം സംഭവിക്കുന്ന ഒരു കണമോ ഒരു തരംഗമോ കണതരംഗമോ



ആണെന്ന അറിവ് ശാസ്ത്രജ്ഞനുണ്ടാവാതെ വയ്യ. അവിടെ സ്ഥൂലപ്രപഞ്ചമെന്ന 'അന്ന'ത്തെ സൂക്ഷ്മമായി നിരീക്ഷിച്ച ശാസ്ത്രജ്ഞന്റെ ബോധം സൂക്ഷ്മപ്രപഞ്ചമെന്ന 'അഗ്നി'യെ സൂക്ഷ്മമായി നിരീക്ഷിക്കാനാരംഭിക്കുന്നു. ഈ അന്നം ആ അഗ്നിയുടെ സ്ഥാനഭേദംകൊണ്ടുണ്ടായ രൂപഗുണനാമ പരിണാമം മാത്രമാകയാൽ അന്നവും അഗ്നിയും ഒന്നെന്നറിയുന്നു. അഗ്നിയുടെതന്നെ വ്യത്യസ്തരൂപങ്ങളാണ് ഇലക്ട്രോമാഗ്നററിസവും, വൈദ്യുതിയും, ഇലക്ട്രോൺവികിരണവും കാണാവുന്നതും കാണാനാവാത്തതുമായ സൂര്യരശ്മിയും, ജീവോർജ്ജവും പചനാഗ്നിയും എല്ലാം. അതിനാൽ ഇപ്പറഞ്ഞ ഏതു തരം ഊർജ്ജത്തെയും മററൊരു തരം ഊർജ്ജമായി മാററിയെടുക്കാമെന്ന് ശാസ്ത്രജ്ഞൻ ഗ്രഹിക്കുന്നു. ഇതിന്റെ ഒരു തെളിവായി പരീക്ഷണശാലയിൽ ഒരു പ്രകാശരശ്മിയെ ഒരു ലോഹത്തകിടിലൂടെ കടത്തിവിടുന്ന പരീക്ഷണം അവർ ചെയ്തു. ആ പരീക്ഷണവും അതിനെ തുടർന്നു ടെക്നോളജിയിൽ അതിനുള്ള application ഉം നമുക്കൊക്കെ അറിയാം. എന്നാൽ ആ Experimented and applied science മാത്രമാണ് ശാസ്ത്രമെന്ന വിചാരം തെററാണ്. 'മാസ് ഉള്ള പിണ്ഡ'മായ നമ്മുടെ ഈ ശരീരവും നമ്മുടെ ഈ ഗ്രഹങ്ങളും ഒക്കെ ഊർജ്ജംതന്നെയാണെന്നും പിണ്ഡവും ഊർജ്ജവും ഒന്നാണെന്നും ആധുനികശാസ്ത്രം കണ്ടെത്തിയതുപോലെതന്നെയാണ് പൗരാണികശാസ്ത്രവും കണ്ടെത്തിയത്. ചൈതന്യം ഒന്നേയുള്ളു. അതിനൊരിക്കലും രണ്ടാവുകവയ്യ എന്ന അദ്വൈതം അവർ കണ്ടെത്തി.

രാശി എന്നാൽ മണ്ഡലമാണ്. ഒരു ഫീൽഡ്. തേജോരാശി എന്നാൽ തേജോമണ്ഡലം. രാശിചക്രം അതാണ്. Minskowsky space പോലെ ഒന്ന്. A field free Minskowsky space does not exist എന്ന ശാസ്ത്രവാക്യംപോലെ ഊർജ്ജരഹിതമായ ശൂന്യാകാശം എന്ന ഒന്നില്ലെന്ന് അദ്വൈതി സമർത്ഥിച്ചു. 'രാശി'ക്ക് ഒരു പ്രത്യേകതയുണ്ട്. അതുകൊണ്ട് എത്ര തൂത്താലും ആകാശം തൂർന്നു പോകയില്ല. രാശിമണ്ണിന്റെ പ്രത്യേകത കർഷകന്മാർക്കെന്നപോലെ രാശിയുടെ ഈ പ്രത്യേകത ജ്യോതിഷികൾക്കറിയാം. അവിഭാജ്യവും അനിർവ്വചനീയവും നാമരൂപരഹിതവും തേജോരാശിയുമായ ബ്രഹ്മസ്വരൂപമായ രാശിചക്രത്തെ വിഭജിക്കാൻ സാദ്ധ്യമല്ല എന്നയാൾക്കറിയാം. എന്നിട്ടും ത്രിമാനങ്ങളുള്ള പൃഥിവിയിലിരുന്നു നോക്കുന്ന മനുഷ്യന്റെ ബോധം അതിനെ ഗ്രഹിക്കാനായി കഷ്ണം കഷ്ണമായി വിഭജിച്ചു പഠിക്കുന്നു. ആ പഠനവേളയിലാണ് ചില ധ്യാനികൾ അതിനെ ദ്വിധമായും ത്രിധമായും ചതുർവ്വിധമായും ദ്വാദശവിധമായും അനേകവിധമായും മുറിച്ചു വിഭജിച്ച് പഠിക്കുന്നത്. അങ്ങനെ പഠിക്കുമ്പോഴും അതിന്റെ ഏകത്വത്തെക്കുറിച്ച് ബോധം ഉള്ളിൽ ഉണ്ടാവണം.

സായനമായ ന്യൂട്ടോണിയൻ ക്ലാസിക്കൽ ഫിസിക്സിന്റെയും ഇന്ത്യൻ ജ്യോതിശ്ശാസ്ത്രത്തിന്റെയും പ്രപഞ്ചത്തിൽ രണ്ടു സംഭവങ്ങൾക്കിടയിലുള്ള കാലത്തെ ശാസ്ത്രജ്ഞന് ഭൂമിയിൽ എവിടെ ഇരുന്നാലും കൃത്യമായി അളക്കാം. കാലം ദേശത്തിൽനിന്ന് വിഭിന്നവും സ്വതന്ത്രവുമാണ്. മാസ് ഉള്ള പിണ്ഡമാണ് ചലനത്തെ നിയന്ത്രിക്കുന്നത്.

തരംഗകണന്യായേന രശ്മികൾ സദാ പ്രസരിക്കുന്ന ജ്യോതിർമ്മണ്ഡലമായ പ്രകാശപ്രപഞ്ചത്തിൽ (ഫോട്ടോൺ ഇലക്ട്രോൺ പ്രപഞ്ചം) മാസ് ഉള്ള

പിണ്ഡമല്ല ചലനത്തെ നിയന്ത്രിക്കുന്നത്. അതിലെ കാലവും ദേശവും പിണ്ഡവും ഒന്നാണ്. അതിനാൽ അവയെ ഒരേ തന്മാത്രകൊണ്ട് അളക്കുകയും ചെയ്യാം. ഈ ആധുനികശാസ്ത്രത്തെ അദ്വൈതസിദ്ധാന്തം പ്രതിനിധാനം ചെയ്യുന്നു. Frames of Mind എന്ന ഗ്രന്ഥത്തിൽ ഹൊവാർഡ് ഗാർഡനർ ചർച്ചചെയ്യുന്ന ലോജിക്കൽ മാത്തമാററിക്കൽ, സ്പേഷ്യൽ മുതലായ ഇൻറലിജൻസുകളും സിംബലുകളെ ഉപയോഗിക്കാനുള്ള മനുഷ്യൻെറ ശേഷിയും മനസ്സിരുത്തിപ്പഠിച്ചാൽ മാനവ രാശിയുടെ ബുദ്ധിവികാസത്തിൽ അദ്വൈതത്തിനും ജ്യോതിശ്ശാസ്ത്രത്തിനുമുള്ള പ്രാധാന്യം വ്യക്തമാകും. "ഒരുമിച്ച്" സംഭവിക്കുക എന്ന ശങ്കരാചാര്യരുടെ പ്രയോഗവും ശ്രദ്ധേയമാണ്. രണ്ടു സംഭവങ്ങൾ ഒരുമിച്ചു സംഭവിക്കുക (Simultaneously occur) എന്നത് പ്രകാശരശ്മിയുടെ വേഗതയെക്കുറിച്ച് ബോധമുള്ള ഒരു മനസ്സില്ലാതെ സംഭവിക്കുക വയ്യെന്ന് ആധുനിക ഫിസിസിസ്ററുകൾക്കറിയാം.

6. സ ഏഷ യേ ചൈദസ്മാദർവ്വാഞ്ജോ ലോകാസ്തേ
ഷാം ചേഷ്ടേ മനുഷ്യകാമാനാം ചേതി.
തദ്യ ഇ മേ വീണായാം ഗായന്ത്യേ തം തേ
ഗായന്തി തസ്മാത്തേ ധനസനയഃ

അത് താഴെയുള്ള ലോകങ്ങളുടെയും മനുഷ്യകാമങ്ങളുടെയുമെല്ലാം പതിയാണ്. അതിനാൽ വീണയാൽ പാടുന്നവർ അതിനെക്കുറിച്ചു പാടുന്നു; അപ്രകാരം ധനവാന്മാരാവുന്നു.

ആദ്ധ്യാത്മികവും ആധിദൈവതവുമായി പറയപ്പെട്ട ചാക്ഷുഷപുരുഷൻ മുകളിലും ചുവട്ടിലുമുള്ള സർവ്വ ലോകങ്ങൾക്കും മാനുഷസംബന്ധിയായ സർവ്വ കാമങ്ങൾക്കും സർവ്വചേഷ്ടകൾക്കും അധിപതിയാണ്. കണ്ഠനാളത്തിലിരിക്കുന്ന 'കച്ഛപി' എന്ന സാരസ്വതവീണകൊണ്ട് ശാരീരികമായ സ്വരം വരുത്തി പാടുന്ന ഗായകരും കൈയിലിരിക്കുന്ന വീണ മുതലായ ഉപകരണങ്ങളാൽ സംഗീതം ആലപിക്കുന്ന ഉപകരണസംഗീതജ്ഞരും ആ ചൈതന്യത്തെത്തന്നെയാണ് നിരന്തരം പ്രകടിപ്പിക്കുന്നതും പ്രകീർത്തിക്കുന്നതും. ഭാഷാപരം (linguistic) താർക്കികഗണിത, ആകാശപരം (logical mathematical, spatial) എന്നീ ഇൻറലിജൻസുകൾക്കു ശേഷം സംഗീതപരമായ (musical intelligence)തിനെ ഋഷി പരാമർശിക്കുന്നു. ഹൊവാർഡ് ഗാർഡനറുടെ തിയറി ഓഫ് മൾട്ടിപ്പിൾ ഇൻറലിജൻസസ് ഛാന്ദോഗ്യഉപനിഷദ്ഋഷിയുടെ ബോധത്തിൽ നമുക്കു കാണാൻ കഴിയുന്നു.

7. അഥ യ ഏത ദേവം വിദ്വാൻ സാമഗായത്യു
ഭൗ സ ഗായതി സോƒമുനൈവ സ ഏഷ
യേ ചാ മുഷ്മാത്പരാഞ്ജോ ലോകാസ്താം
ശ്ചാപ്നോതി ദേവകാമാംശ്ച.

**ഇപ്രകാരമറിഞ്ഞവൻ, രണ്ടിനും (ചാക്ഷുഷപുരുഷന്മാർക്ക്) ഒപ്പം സാമം പാടുന്നു. അവൻ പരമായ ലോകങ്ങളെ നേടുന്നു. ദേവകാമങ്ങളെ പ്രാപിക്കുന്നു. ലോകനേത്രമായ ആദിത്യനിലും ശരീരനേത്രത്തിലും ഇരിക്കുന്ന ഒരേ ചൈതന്യത്തിന് അവ ഒന്നെന്നറിഞ്ഞ് സാമം പാടുന്ന വിദ്വാൻ പ്രകാശരശ്മിയെക്കാൾ വേഗത്തിൽ**



(ടക്കിയോണുകളെപ്പോലെ) സഞ്ചരിക്കുന്ന തൻെറ ശുദ്ധചൈതന്യരൂപമായ ബോധംകൊണ്ട്, പ്രപഞ്ചത്തിൻെറ അതിർത്തികളെ ഭേദിച്ച് ഉപരിപ്രപഞ്ചങ്ങളിലേക്കു പ്രവേശിക്കുന്നു. ആ ശാസ്ത്രജ്ഞൻ മാത്രമാണ് ദേവകാമങ്ങളെ പൂർത്തീകരിച്ചവൻ.

8. അഥാനേനൈവ യേ ചൈതസ്മാ
ദർവ്വാഞ്ജോ ലോകാസ്താം ശ്ചാപ്നോതി
മനുഷ്യ കാമാംശ്ച തസ്മാ ദുഹൈവം
വിദുദ്ഗാതാ ബ്രൂയാത്.

നേത്രത്തിലിരിക്കുന്ന പുരുഷനിലൂടെത്തന്നെയാണ് ഒരാൾ താഴെയുള്ള ലോകങ്ങളെയും മനുഷ്യകാമങ്ങളെയും നേടുന്നത്. അതിനാൽ വിദ്വാനായ ഉദ്ഗാതാവ് ഇപ്രകാരം പറയണം

9. കം തേ കാമ മാഗായാനീത്യേഷ ഹ്യേവ
കാമാ ഗാനസ്യേഷ്ടേയ ഏവം വിദ്വാൻസാമ
ഗായതി സാമ ഗായതി.

"ഞാൻ ഗാനംകൊണ്ട് എന്തു കാമമാണ് പ്രാപിക്കേണ്ടത്?" ഗാനംകൊണ്ട് സർവ്വകാമപ്രാപ്തി ഉണ്ടാവുമെന്ന് അറിയുന്ന വിദ്വാൻ സാമം പാടുന്നു, സാമം പാടുന്നു.

## ഖണ്ഡം 8

ഓങ്കാരത്തിൻെറ അനേക വിധമായ ഉപാസനകളെ പറഞ്ഞശേഷം ഏററവും ഉത്തമമായ ഗുണഫലം തരുന്ന ഉപാസനയെ പറയുന്നു. എളുപ്പം മനസ്സിലാക്കാനായി കഥാരൂപത്തിലാണ് പറയുന്നത്.

1. ത്രയോ ഹോദ്ഗീഥേ കുശലാ ബഭൂവുഃ ശീലകഃ
ശാലാവ ത്യുശ്ചൈകിതായനോ ദാൽഭ്യഃ പ്രവാഹണോ
ജൈവലിരിതി തേ ഹോ ചുരുദ് ഗീഥേ വൈ
കുശലാഃ സ്മോ ഹന്തോദ്ഗീഥേ കഥാം വദാമ ഇതി.

ഉദ്ഗീഥത്തിൽ കുശലന്മാരായി മൂന്നു പേരുണ്ടായിരുന്നു. ശാലാവത്യനായ ശീലകൻ; ചൈകിതായനനായ ദാൽഭ്യൻ; പ്രവാഹണനായ ജൈവലി. അവർ പറഞ്ഞു: "നാം ഉദ്ഗീഥത്തിൽ കുശലരാണ്. നമുക്ക് ഉദ്ഗീഥത്തെക്കുറിച്ച് ഒരു ചർച്ച നടത്തുക."

ഉദ്ഗീഥത്തിൽ കുശലരായി ആകെ മൂന്നു പേരേ ഉള്ളു എന്ന് കരുതാവതല്ല. ഉഷസ്തി, ജാനശ്രുതി, കൈകേയൻ മുതലായി അനേകം പേർ ഉദ്ഗീഥത്തിൽ നിപുണരായിട്ട് കേട്ടിട്ടുണ്ട്. ശാലാവതപുത്രനായ ശീലകനും ചികിതായന പുത്രനായ ദാൽഭ്യനും ദ്വാമുഷ്യായനന്മാരാണ്. ഒരുപക്ഷേ, പ്രവാഹണനായ ജൈവലിക്കും ഇവരുമായി ഗോത്രബന്ധമുണ്ടായിരിക്കാം. ഉദ്ഗീഥനിപുണരായ ഈ മൂന്നുപേർ ഒന്നിച്ചു ചേർന്ന് നടത്തുന്ന ഒരു ചർച്ചയാണിവിടെ പ്രതിപാദ്യം. **ഉദ്ഗീഥജ്ഞാനത്തെ സംബന്ധിച്ച പക്ഷപ്രതിപക്ഷങ്ങൾ വിചാരണം ചെയ്ത് ഒരു സംവാദം നടത്തുകയാണ് ഈ മൂന്നു സുഹൃത്തുക്കൾ. ഈ ആശയസംവാദംകൊണ്ട് വിപ**

രീത ഗ്രഹണനാശം, അപൂർവ്വവിജ്ഞാനം, സംശയനിവൃത്തി എന്നിവ സംഭവിക്കും. വിഷയത്തെ സംബന്ധിച്ച് സംശയങ്ങൾ ഉണ്ടെങ്കിൽ അവ നിവർത്തിക്കുന്നത് സംശയനിവൃത്തി. തെററായ ധാരണകൾ ഉണ്ടെങ്കിൽ അവയെ നശിപ്പിക്കുന്നത് വിപരീതഗ്രഹണനാശം. മുമ്പു പറയപ്പെടാത്തതും കേൾക്കാത്തതുമായ പുതിയ സംഗതികൾ ലഭിക്കുന്നത് അപൂർവ്വ വിജ്ഞാനം. പുതിയ ശാസ്ത്രനിഗമനങ്ങളും കണ്ടുപിടുത്തങ്ങളുമാണ് അപൂർവ്വവിജ്ഞാനം. ഇപ്രകാരം വിദ്വാന്മാരുടെ സംയോഗവും ആശയസംവാദവും നടക്കേണ്ടതിന്റെ ആവശ്യകതയെ ചൂണ്ടിക്കാട്ടാനാണ് ഈ മൂന്നു പേരുടെ ഇതിഹാസം പറയുന്നത് എന്ന് ശങ്കരാചാര്യർ പറയുന്നത് ശ്രദ്ധേയമാണ്.

2. തഥേതി ഹ സമുപ വിവിശുഃ സ ഹ പ്രവാഹണോ
ജൈവലി രുവാച ഭഗവന്താവഗ്രേ
വദതാം ബ്രാഹ്മണയോർവ്വദതോർവ്വാ ചം ശ്രോഷ്യാമിതി.

അപ്രകാരമാവട്ടെ എന്നു നിശ്ചയിച്ച് അവർ ഉപവിഷ്ടരായി. പ്രവാഹണ ജൈവലി പറഞ്ഞു:

"ആദ്യം അഗ്രന്മാരായ ഭഗവാന്മാർ രണ്ടുപേരും പറയുക. ഞാൻ ബ്രാഹ്മണരായ നിങ്ങളുടെ വാക്കുകൾ കേട്ടിരിക്കാം."

പ്രവാഹണജൈവലി ക്ഷത്രിയനാണ്. അദ്ദേഹം ഒന്നുകിൽ, ബ്രാഹ്മണരായ മററുള്ളവരെ ബഹുമാനിച്ചതാവാം. അല്ലെങ്കിൽ താൻ അവരെക്കാൾ മിടുക്കനാണെന്നു തെളിയിക്കാൻ തന്റെ നിഗമനത്തെ അവസാനത്തേക്കു വെച്ചതാവാം. അങ്ങനെ ഒരർത്ഥമൊന്നും 'ബ്രാഹ്മണ'രെന്ന പദത്തിനു കല്പിക്കേണ്ടതില്ല എന്നും ഒരു വാദമുണ്ടെന്ന് ശങ്കരാചാര്യർ ചൂണ്ടിക്കാട്ടുന്നു.

3. സഹശീലകഃ ശാലാവത്യശ്ചൈകിതായനം
ദാൽബ്യമുവാച ഹന്ത ത്വാ പൃച്ഛാനീതി
പൃച്ഛേതി ഹോവാച.

ശീലകൻ ദാൽബ്യനോടു ചോദിച്ചു; "എന്നാൽ ഞാൻ താങ്കളോട് ചോദ്യങ്ങൾ ചോദിക്കട്ടെ?" "ചോദിക്കുക" എന്നദ്ദേഹം പ്രതിവചിച്ചു.

4. കാ സാമ്നോ ഗതിരിതി സ്വര ഇതി ഹോവാച.
സ്വരസ്യ കാഗതിരിതി പ്രാണ ഇതി ഹോവാച.
പ്രാണസ്യ കാഗതിരിത്യന്നമിതി ഹോവാചാന്ന
സ്യഗതിരിത്യാപ ഇതി ഹോവാച.

സാമത്തിന്റെ ഗതി എന്ത്? സ്വരം. സ്വരത്തിന്റെ ഗതി എന്ത്? പ്രാണൻ. പ്രാണന്റെ ഗതി എന്ത്? അന്നം. അന്നത്തിന്റെ ഗതി എന്ത്? ആപസ്സ്.

സാമം ഉദ്ഗീഥമാണ്. ഗതിക്ക് ആശ്രയം, പരായണം എന്നർത്ഥം. സാമത്തിന്റെ ആശ്രയമെന്ത്? സാമം എന്തിലേക്ക് പരായണം ചെയ്യുന്നു എന്ന ചോദ്യത്തിനാണ് സ്വരമെന്നുത്തരം പറയുന്നത്. സാമം സ്വരാത്മകമാകയാലാണ് ഈ ഉത്തരം. യോ യദാത്മകഃ സ തദ്ഗതിസ്തദാശ്രയശ്ച ഭവതീതി യുക്തം മൃദാ. ശ്രയ



ഇവ ഘടാദിഃ എന്ന് ശങ്കരാചാര്യർ പറയുന്നു. ജൈവവും അജൈവവുമായ വസ്തുക്കളടങ്ങിയ പ്രപഞ്ചം ഇതു പ്രകാരം, ഏതാനും മൂലകങ്ങളിലേക്കും മൂലകങ്ങൾ ആററങ്ങളിലേക്കും ആററങ്ങൾ ഇലക്ട്രോൺ, ഫോട്ടോൺ (ഫെർമിയോൺ, ബോസോൺ) മിഥുനങ്ങളിലേക്കും ഗതി ചെയ്യുന്നു എന്ന് നമുക്ക് ഇന്നറിയാം.

ഈ അറിവിലേക്ക് പൗരാണികർ എത്തിയിരുന്നു എന്ന് ഈ സംവാദം തെളിയിക്കുന്നു. സ്വരം പ്രാണനെ ആശ്രയിച്ച് അതിൽ അടങ്ങിയിരിക്കുന്നതിനാൽ സ്വരത്തിന്റെ ഗതി പ്രാണനാണ്. പ്രാണൻ അന്നത്തെ ആശ്രയിച്ച് അന്നത്തിൽ അടങ്ങിയിരിക്കുന്നതിനാൽ അന്നമാണ് പ്രാണന്റെ ഗതി. അന്നം ജലത്തെ ആശ്രയിച്ചു മാത്രം ഉല്പാദിപ്പിക്കപ്പെടുകയും ജലസമൃദ്ധമായ ഭൂമിയിൽ അടങ്ങിയിരിക്കയും ചെയ്യുന്നു. അതിനാലാണ് അന്നത്തിന്റെ ഗതി ജലമാണെന്നു പറഞ്ഞത്. അന്നത്തിൽ അടങ്ങിയിരിക്കുന്ന അനേകം മൂലകങ്ങൾ, ജലത്തിൽ അടങ്ങിയിരിക്കുന്ന ഹൈഡ്രജൻ, ഓക്സിജൻ മൂലകങ്ങളിൽ ഗതി ചെയ്ത് അവയെ ആശ്രയിച്ചിരിക്കുന്നു.

5. അപാം കാ ഗതിരി ത്യസൗ ലോക ഇതി ഹോ
വാചാമുഷ്യ ലോകസ്യ കാ ഗതിരിതി
ന സ്വർഗ്ഗം ലോകമതി നയേ ദിതി ഹോവാച
സ്വർഗ്ഗം വയം ലോകം സാമാഭി സംസ്ഥാപഥാമഃ
സ്വർഗ്ഗ സംസ്തവം ഹി സാമേതി.

ജലത്തിന്റെ ഗതി ലോകങ്ങളാണ്. ലോകങ്ങളുടെ ഗതിയോ? സാമത്തെ സ്വർല്ലോകത്തിനുപരി കൊണ്ടുപോകേണ്ടതില്ല. ഞങ്ങൾ സാമത്തെ സ്വർല്ലോകത്തിൽ പ്രതിഷ്ഠിക്കുന്നു. സ്വർഗ്ഗരാജ്യംതന്നെയാണ് സാമം.

ജലത്തിന്റെ ഗതി ഊർദ്ധ്വലോകങ്ങളാണ്. കാരണം, ഉപരിലോകങ്ങളിൽ നിന്നാണ് ജലം വർഷിക്കുന്നത്. ഉപരിലോകങ്ങളായ സുവർല്ലോകാദികളിൽ നക്ഷത്രങ്ങളിലിരിക്കുന്ന ഹൈഡ്രജനും ഭുവർല്ലോകാദികളായ അന്തരീക്ഷത്തിലിരിക്കുന്ന വായുവിലെ ഓക്സിജനും ചേർന്നാണ് വൃഷ്ടി ഉണ്ടാകുന്നത്.

അപ്രകാരമുള്ള ഉപരിലോകത്തിൽ സൂര്യലോകത്തിനപ്പുറത്തേക്ക് നാം ചിന്തിക്കേണ്ടതില്ല എന്നാണ് ദാൽബ്യന്റെ അഭിപ്രായം. സൂര്യനും സൂര്യയൂഥവും അടങ്ങുന്ന പ്രപഞ്ചത്തെക്കുറിച്ചേ ഈ ശാസ്ത്രജ്ഞൻ ചിന്തിക്കുന്നുള്ളു. സൂര്യലോകമാണ് സാമം. അതിനപ്പുറം ദാൽബ്യൻ ആലോചിക്കുന്നില്ല.

6. തം ഹ ശീലകഃ ശാലാവത്യശ്ചൈകിതായനം ദാൽബ്യ
മുവാചാ പ്രതിഷ്ഠിതം വൈ കില തേ ദാൽബ്യ
സാമയസ്ത്യേ തർഹി ബ്രൂയാൻ മൂർദ്ധാ തേ വിപത്യ
തീതി മൂർദ്ധാ തേ വിപതേ ദിതി.

**ശീലകൻ പറഞ്ഞു: "ഹേ ദാൽബ്യാ നിന്റെ സാമം പ്രതിഷ്ഠിതമായിട്ടില്ല. ഇപ്പോൾ ആരെങ്കിലും നിന്റെ മൂർദ്ധാവ് വിപതിക്കട്ടെ എന്നു പറഞ്ഞാൽ മൂർദ്ധാവു വിപതിച്ചു പോവും. പരാവരീയമെന്ന് ആദ്യമേ പറയപ്പെട്ട സാമത്തിന്റെ സമാപ്ത ഗതിയിൽ ദാൽബ്യൻ എത്തിച്ചേർന്നിട്ടില്ല. അസഹിഷ്ണുക്കളായ സാമവിത്തുകൾ**

ആരെങ്കിലും ഈ സഭയിൽ ഇപ്പോൾ ഉണ്ടായിരുന്നെങ്കിൽ അവർ നിൻെറ വാദത്തിൻെറ മൂർദ്ധാവിനെ ഒടിച്ചുകളഞ്ഞേനെ." ഇവിടെ ശങ്കരഭാഷ്യം പറയുന്നു: ചെയ്ത കർമ്മങ്ങളുടെ ശുഭവും അശുഭവുമായ ഫലങ്ങൾ ദേശകാല നിമിത്തങ്ങളെ അപേക്ഷിച്ചാണ് നാം അനുഭവിക്കുന്നത്. അതുപോലെ അജ്ഞത കൊണ്ട് ശാസ്ത്രജ്ഞന്മാർക്കു സംഭവിക്കുന്ന പാകപ്പിഴവുകൾ പിൽക്കാലത്ത് ആ ദേശത്തോ മറെറാരു ദേശത്തോ ജനിച്ച മററു ശാസ്ത്രജ്ഞന്മാരുടെ വ്യവഹാരം നിമിത്തമായി പുറത്തു വരുന്നു. അതോടെ അവരുടെ സിദ്ധാന്തങ്ങളുടെ മൂർദ്ധാവ് വിപതിക്കയും ചെയ്യുന്നു. ശാസ്ത്രത്തിൻെറ ഈ സ്വഭാവം നമുക്കും അറിവുള്ളതാണല്ലൊ.

7. ഹന്താഹ മേതദ് ഭഗവതോ വേദാനീതി വിദ്ധീതി
ഹോവാചാമുഷ്യ ലോകസ്യ കാ ഗതിരിത്യയം ലോക
ഇതി ഹോവാചാസ്യ ലോകസ്യ കാ ഗതിരിതി ന
പ്രതിഷ്ഠാം ലോക മതി ന യേ ദിതി ഹോവാച പ്രതിഷ്ഠാം
വയം ലോകാം സാമാഭി സാംസ്ഥാപയാമഃ
പ്രതിഷ്ഠാസാംസ്താവാം ഹി സാമേതി.

"ഭഗവാൻ, അങ്ങനെയെങ്കിൽ ഞാൻ അങ്ങയിൽനിന്ന് പഠിക്കട്ടെ."

"പഠിച്ചുകൊള്ളുക."

"ആ ലോകത്തിൻെറ ഗതി എന്താണ്?"

"ഈ ലോകം."

"ഈ ലോകത്തിൻെറ ഗതി എന്താണ്?"

"ഈ ലോകത്തിനപ്പുറത്ത് സാമത്തെ കൊണ്ടുപോകേണ്ടതില്ല. ഈ ലോകം സംസ്ഥാപിതമായ ഉറച്ച ലോകമാണ്. അതിൽ സാമത്തെ പ്രതിഷ്ഠിച്ച്, പ്രകീർത്തിക്കുക."

ഭൂലോകം യാഗ, ദാന, ഹോമാദികർമ്മങ്ങളാൽ സ്വർല്ലോകത്തെ പുഷ്ടിപ്പെടുത്തുന്നതിനാൽ ഭൂലോകമാണ് സ്വർല്ലോകത്തിന്നധിഷ്ഠാനമെന്ന് ശീലകൻ കരുതുന്നു. ഈ ഭൂമിയാണ് രഥന്തരസാമമെന്ന ശ്രുതിയെ ആശ്രയിച്ചുള്ള ശീലകൻെറ ഈ ഭൂകേന്ദ്രാധിഷ്ഠിതമായ പ്രപഞ്ചസംവിധാനം, ദാൽബ്യൻെറ സൂര്യകേന്ദ്രാധിഷ്ഠിതമായ പ്രപഞ്ചസംവിധാനത്തെക്കാൾ താഴെയാണ്. ഈ രണ്ടു പ്രപഞ്ചസംവിധാനങ്ങളെക്കുറിച്ചും കേട്ട പ്രവാഹണ ജൈവലി പറഞ്ഞു.

8. താംഹ പ്രവാഹണോ ജൈവലി രുവാചാന്ത വ
ദൈ്വകില തേ ശാലാവത്യ സാമ യസ്ത്വേ തർഹിബ്രൂ
യാൻ മൂർദ്ധാതേ വിപതിഷ്യതീതി മൂർദ്ധാ തേ
വിപതേ ദിതി ഹന്താഹ മേതദ് ഭഗവതോ വേദാ
നോതി വിദ്ധീതി ഹോവാച.

"ശാലാവത്യാ, നിൻെറ സാമത്തിനും അന്തമുണ്ട്. ആരെങ്കിലും അറിവുള്ള ശാസ്ത്രജ്ഞർ ഇവിടെ ഉണ്ടായിരുന്നെങ്കിൽ നിൻെറ വാദത്തിൻെറ മൂർദ്ധാവും പതിച്ചേനേ." "ഭഗവാനേ, അവിടുന്ന് എന്നെ പഠിപ്പിച്ചാലും."

"പഠിച്ചുകൊള്ളുക."



## ഖണ്ഡം 9

1. അസ്യ ലോകസ്യ കാഗതിരിത്യാകാശ ഇതിഹോ
വാച സർവ്വാണി ഹ വാ ഇമാനി ഭൂതാന്യാകാശാ
ദേവ സമുത്പദ്യന്ത ആകാശം പ്രത്യസ്തായന്ത്യാ
കാശോ ഹ്യേവൈ ഭ്യോ ജ്യായാനാകാശഃ പരായണം

"ഈ ലോകത്തിൻെറ ഗതിയെന്ത്?"

"ആകാശം. ഇക്കാണുന്ന സർവ്വഭൂതങ്ങളും ആകാശത്തിൽനിന്ന് ഉത്ഭവിക്കുന്നു; ആകാശത്തിൽത്തന്നെ അസ്തമിക്കുന്നു. ആകാശം സർവ്വഭൂതങ്ങളെക്കാളും മഹത്താണ്. ആകാശമാണ് സർവ്വവസ്തുക്കളുടെയും പരായണം."

ആകാശം ബ്രഹ്മലിംഗമാണ്; ആത്മാവാണ്. സർവ്വഭൂതോല്പാദകത്വം കൊണ്ട് അത് ബ്രഹ്മാവും സർവ്വഭൂതങ്ങളും സ്ഥിതിചെയ്യുന്നതുകൊണ്ട് വിഷ്ണുവും സർവ്വഭൂതങ്ങളും അതിലേക്കു പ്രലയിക്കുന്നതുകൊണ്ട് ശിവവുമാണ്. 'തത്തേജോസൃജത' എന്നതുകൊണ്ട് തേജസ്സിനെ സൃഷ്ടിച്ച മണ്ഡലമാണ് ആകാശം. തേജോഗോളങ്ങളും ജലവും അന്നവും ജീവികളുമൊക്കെ ക്രമത്തിൽ ആകാശത്തിൽ ഉണ്ടായി, ആകാശത്തിൽ സ്ഥിതിചെയ്ത് ആകാശത്തിൽത്തന്നെ വിലയിച്ചുചേരുന്നു. പ്രളയകാലത്തിൽ ചൈതന്യപൂർണ്ണമായ തേജോമണ്ഡലമായ ആകാശമല്ലാതെ മറ്റൊന്നും അവശേഷിക്കുന്നില്ല. ആ തേജോരാശിയിൽ നിമഗ്നമാകണമെങ്കിൽ ഭൂലോകത്തിൻെറയും സൗരയൂഥത്തിൻെറയും കെട്ടുകൾ പൊട്ടിക്കണം. സൂര്യരശ്മികൾക്ക് പ്രവേശനമില്ലാത്ത അവ്യക്തമായ നക്ഷത്രലോകങ്ങളിലേക്കു കടക്കണം. സൂര്യൻെറ വിസിബിൾ പ്രകാശരശ്മിയുടെ വർണ്ണങ്ങൾക്കും സ്വരങ്ങൾക്കും അപ്പുറത്ത് അവ്യക്തമായ അൾട്രാവയലറ്റ് രശ്മികളുടെ കൃഷ്ണഭാസ്സിനും അപ്പുറത്ത് സൗരയൂഥത്തിനും സൂര്യരശ്മിക്കും അപ്പുറത്തുള്ള ആ 'തമസ്സാത്പര'മായ ഊർജ്ജമണ്ഡലത്തെ സ്പർശിക്കാനുള്ള ശ്രമത്തിലാണ് ഇന്നത്തെ ശാസ്ത്രജ്ഞർ. അദ്വൈതത്തിൻെറ പിൻതുടർച്ചയായി ഒരു 'ഗ്രാൻറ് യൂണിഫിക്കേഷൻ തിയറി'യുടെ സാദ്ധ്യതകൾ ശാസ്ത്രലോകം ഗവേഷണനിരീക്ഷണങ്ങൾക്ക് വിധേയമാക്കിക്കൊണ്ടിരിക്കയാണ്. (സ്ററീഫൻ ഹോക്കിങ്ങിൻെറ കോസ്മോസ് പ്രോജക്ട് ഉദാഹരണം).

2. സ ഏഷ പരോവരീയാനുദ്ഗീഥഃ സ ഏഷോƒനന്തഃ
പരോവരീയോ ഹാസ്യ ഭവതി പരോവരീയ സോ ഹ
ലോകാഞ്ജയതി യ ഏത ദേവം വിദ്വാൻ
പരോവരീയാം സമുദ്ഗീഥമുപാസ്തേ.

**ഇതാണ് പരോവരീയമായ ഉദ്ഗീഥം. ഇതാണ് അനന്തം. ഇപ്രകാരം അറിഞ്ഞ് ഉദ്ഗീഥത്തെ ഉപാസിക്കുന്നവൻ പരോവരീയമായി, ഏറ്റവും വരിഷ്ഠമായ ജീവിതം നയിച്ച്, വരിഷ്ഠമായ ലോകങ്ങളെയെല്ലാം ജയിക്കുന്നു. ബ്രഹ്മജ്ഞാനിയായ ആ വിദ്വാൻ പരമാത്മസമ്പന്നനായി, അനന്തനായിത്തീരുന്നു. അനന്തന്മാരായ അത്തരം 'നാഗ' ഗണങ്ങളുടെ, ഫണീശന്മാരുടെ വംശക്കാരാണെന്ന് ഭാരതീയർ അഭിമാനിക്കുന്നു; പ്രത്യേകിച്ചും ദക്ഷിണേന്ത്യക്കാർ!**

പരോവരീയഃ പരം പരം വരീയോ വിശിഷ്ടതരം
ജീവനം ഹാസ്യവിദുഷോഭവതി ദൃഷ്ടം
ഫലമദൃഷ്ടം ച പരോവരീയസ
ഉത്തരോത്തര വിശിഷ്ടതാരാനേവ
ബ്രഹ്മാകാശാന്താം ല്ലോകാഞ്ജയതി യ
ഏത ദേവം വിദ്വാനുദ്ഗീതമുപാസ്തേ

എന്ന് ശാങ്കരഭാഷ്യം. ബ്രഹ്മാകാശാന്തർഗ്ഗതമായ സർവ്വലോകങ്ങളെയും ഉദ്ഗീഥോപാസകൻ തൻെറ വിശിഷ്ടമായ ആത്മാവുകൊണ്ട് ജയിക്കുന്നു.

3. താം ഹൈ ത മതിധന്വാ ശൗനക ഉദരശാണ്ഡില്യാ യോക്ത്വോ
വാചയാവന്ത ഏനം പ്രജായാ മുദ്ഗീഥം വേദിഷ്യന്തേ
പരോപരീയോഹൈഭ്യസ്താവദ് സ്മിംല്ലോകേ ജീവനം ഭവിഷ്യതി.

ശുനകൻെറ പുത്രനായ അതിധന്വാവ് തൻെറ ശിഷ്യനായ ഉദരശാണ്ഡില്യനോട് ഇത് പഠിപ്പിക്കുമ്പോൾ പറഞ്ഞു: "നിൻെറ പ്രജകൾക്കിടയിൽ ഉദ്ഗീഥത്തെ ഇപ്രകാരം അറിഞ്ഞവൻ ഉള്ളകാലം വരെ അവരുടെ ജീവിതം പരോവരീയമായിരിക്കും. സാധാരണ ലൗകിക ജീവിതത്തേക്കാൾ ശ്രേഷ്ഠമായിരിക്കും."

4. തഥാമുഷ്മീംല്ലോകേലോക ഇതി സ യ ഏത ദേവം
വിദ്വാനുപാസ്തേ പരോവരീയ ഏവ ഹാസ്യാസ്മിംല്ലോകേ
ജീവനം ഭവതി തഥാമുഷ്മീംല്ലോകേ ലോക ഇതി
ലോകേ ലോക ഇതി.

അവർ ഇഹലോകത്തിൽ മാത്രമല്ല പരലോകത്തിലും വരിഷ്ടന്മാരായിരിക്കും. ഇപ്രകാരമറിഞ്ഞ് ഉദ്ഗീഥം ഉപാസിക്കുന്നവന് ഈ ലോകത്തിലും ആ ലോകത്തിലും പരോവരീയമായ ശ്രേഷ്ഠജീവിതം ലഭിക്കും.

## ഖണ്ഡം 10

ഉദ്ഗീഥോപാസനയിൽ പ്രസ്താവപ്രതിഹാരങ്ങളുടെ ഉപാസനയുംകൂടി പെടുന്നു. ഈ ഖണ്ഡം അവയെ പറയുന്നു.

1. മടചീഹതേഷു കുരുഷ്വാടിക്യാ സഹജായ യോ-
ഷസ്തിർഹ ചാക്രായണ ഇഭ്യഗ്രാമേപ്രദ്രാണക ഉവാസ.

പണ്ട് കുരുക്കളുടെ വാടിക കൊടുങ്കാറ്റിൽ നശിച്ചപ്പോൾ ചാക്രായണനായ ഉഷസ്തി തൻെറ പതിയോടുകൂടി ഇഭ്യഗ്രാമത്തിൽ കഷ്ടസ്ഥിതിയിൽ പാർത്തുപോന്നു. കൊടുങ്കാറ്റിൽ കുരുരാജ്യം നശിച്ചപ്പോൾ സസ്യലതാദികൾ നശിച്ച് കഠിനമായ ക്ഷാമം വന്നു. ഭക്ഷിക്കാൻപോലും ഇല്ലാതായി. ഉഷസ്തി തൻെറ ബാലികയായ പതിയോടുകൂടി ധാരാളം ഇഭങ്ങളുടെ അധിപതിയുടെ ഗ്രാമത്തിൽ വന്നു പാർത്തു.

**2. സഹേഭ്യം കുൽമാഷാൻ സ്വാദന്തം ബിഭിക്ഷേതം
ഹോ വാച. നേതോ$f$ന്യേവിധ്യന്തേയച്ച യേ മ
ഇമ ഉപനിഹിതാ ഇതി.**



ആനകളുടെ രാജാവ് ധാന്യം ഭക്ഷിക്കുകയായിരുന്നു. അതിൽനിന്ന് അല്പം തരുമോ എന്ന് ഉഷസ്തി ഭിക്ഷയാചിച്ചു. അവൻ പറഞ്ഞു: "ഞാൻ ഭക്ഷിച്ചതിൻെറ ബാക്കിയായ ഈ ധാന്യമേ എൻെറ പക്കലുള്ളു. ഞാൻ എന്താണ് ചെയ്യുക." ഉഷസ്തി പറഞ്ഞു.

3. ഏതേഷാം മേ ദോഹീതി ഹോ വാചതാന
സ്മൈപ്രദദൗ ഹന്താനുപാനമിത്യുച്ഛിഷ്ടം വൈമേ
പീതം സ്യാദിതി ഹോവാച.

"അത് എനിക്ക് തരിക." അവൻ നല്കി. അവൻ പറഞ്ഞു: " ഈ ജലംകൂടി എടുത്തുകൊള്ളുക."

"അങ്ങനെ ചെയ്താൽ ഞാൻ ഉച്ഛിഷ്ടം കുടിച്ചവനായിത്തീരും."

4. ന സ്വിദേതേതപ്യച്ഛിഷ്ടാ ഇതിന വാ അജീ വിഷ്യമി മാനഖാദന്നിതി
ഹോവാച കാമോ മ ഉദക പാനമിതി.

"ഈ ധാന്യവും ഉച്ഛിഷ്ടമല്ലേ?" "അതു കഴിക്കാതിരുന്നാൽ ഞാൻ ജീവിച്ചിരിക്കയില്ല. വെള്ളം അങ്ങനെയല്ല. അത് ധാരാളം കിട്ടുന്ന വസ്തുവാണ്. അതിനെ എനിക്ക് വേണ്ടപ്പോഴൊക്കെ കിട്ടും."

വിദ്വാനും ധർമ്മിഷ്ഠനും യശസ്വിയുമായി സ്വാത്മപരോപകാരസമർത്ഥനായിരിക്കുന്നവൻപോലും ചിലപ്പോൾ ചില സന്ദർഭങ്ങളിൽ ഉച്ഛിഷ്ടം തിന്നുക മുതലായ കർമ്മങ്ങൾ ചെയ്യേണ്ടിവരും. അതിൽ പാപസ്പർശമില്ല. മറ്റൊരു പായവുമില്ല എന്നു വരുമ്പോൾ ജീവിതം നിലനിർത്താനായി ചെയ്യുന്നു. കർമ്മത്തിൽ പാപമില്ല. ഉഷസ്തി അത്തരമൊരവസ്ഥയിലായിരുന്നു എന്ന് പ്രദ്രാണക ശബ്ദം കുറിക്കുന്നു.

5. സ ഹ ഖാദിത്വാതി ശേഷാഞ്ജായ യാ ആജഹാര സാഗ്ര ഏവ
സുഭിക്ഷാ ബഭൂവ താൻ പ്രതിഗൃഹ്യ നിദധൗ.

താൻ ഭക്ഷിച്ചശേഷം ബാക്കി തൻെറ ഭാര്യയ്ക്കു കൊടുത്തു. അവൾ നേരത്തെ ഭുജിച്ചിരുന്നു. അതിനാൽ അവയെ സ്വീകരിച്ച് സൂക്ഷിച്ചുവച്ചു.

6. സഹപ്രാതഃ സംജിഹാന ഉവാച യദ് ബതാന്നസ്യ ലഭേമഹി
ലഭേമഹി ധനമാത്രാം രാജാസൗ യക്ഷ്യതേ
സമാസർവ്വൈരാത്വ്വിജ്ജ്യൈർവൃണീതേതി.

പിറ്റേന്നു പുലർച്ചയ്ക്ക് ഉണർന്നെണീറ്റ് ഉഷസ്തി ഭാര്യയോടു പറഞ്ഞു: "അല്പം ഭക്ഷണം കിട്ടിയിരുന്നെങ്കിൽ ഇത്തിരി ധനം സമ്പാദിക്കാമായിരുന്നു. രാജാവ് ഒരു യാഗം നടുത്തുന്നുണ്ട് . അദ്ദേഹം പുരോഹിതനായി എന്നെ വരിക്കും."

**7. തം ജായോവാച ഹന്ത പതഇമഏവകുൽമാഷാ ഇതി താൻ
ഗ്വാദിത്വാമും യജ്ഞം പിതതമേയായ**

**ഭാര്യ പറഞ്ഞു: "പ്രഭോ, ഇതാ ആ ധാന്യം." അവ ഭക്ഷിച്ച് അദ്ദേഹം യജ്ഞശാലയിലേക്ക് നടന്നു.**

8. തത്രോദ്ഗാതനാസ്താവേ സ്തോഷ്യമാണാ
നുപോപവിവേശ സഹപ്രസ്തോതാരമുവാച.

ഉദ്ഗാതാവിൻെറ സ്ഥാനത്ത് ചെന്നിരുന്ന അദ്ദേഹം തൻെറ സമീപത്തിരുന്ന് സ്തോത്രം പാടാനാരംഭിക്കുന്നവരോട് പറഞ്ഞു.

9. പ്രസ്തോതര്യാ ദേവതാ പ്രസ്താവമന്വായത്താനാം ചേദവിദ്വാൻ പ്രസ്തോഷ്യസി. മൂർദ്ധാതേ വിപതിഷ്യതീതി.

"പ്രസ്തോതാവേ, ദേവതയെ അറിയാതെ താങ്കൾ പ്രസ്താവം പാടുന്ന പക്ഷം, താങ്കളുടെ മൂർദ്ധാവ് വിപതിക്കും.

വിദ്വാനായ തൻെറ മുമ്പിൽവെച്ച് ദേവതയെ അറിയാതെ വെറുതെ സ്തോത്രം ഉരുവിട്ടാൽ താങ്കളുടെ വാദഗതിയെ ഞാൻ നിലംപരിശാക്കും എന്നാണ് ഭീഷണി. വെറുതെ കർമ്മം ചെയ്യാനറിയാം; അതിൻെറ പിന്നിലെ തത്ത്വം അറിയുകയില്ല എന്നുള്ളവൻ അല്പജ്ഞാനിയാണ്. തത്ത്വമറിയുന്ന ജ്ഞാനിയുടെ മുന്നിൽ അവൻ നിഷ്പ്രഭനാണ്. ഇന്നത്തെ കാലത്ത് അപ്ലൈഡ് ഫിസിക്സ്കൊണ്ടുള്ള ടെക്നോളജി അറിയുന്നവരായ മനുഷ്യർ ധാരാളമുണ്ട്. എന്നാൽ യഥാർത്ഥ തത്ത്വമറിഞ്ഞ ഐൻസ്റ്റൈനെയോ ഹോക്കിങ്ങിനെയോ പോലുള്ളവരെ വിരലിലെണ്ണാം. വിരലിലെണ്ണാവുന്ന തത്ത്വജ്ഞാനികളുടെ മുന്നിൽ അപ്ലൈഡ് ശാസ്ത്രവും എക്സ്പെരിമെൻറൽ ശാസ്ത്രവും മാത്രം പഠിച്ച അല്പജ്ഞാനികൾ നിഷ്പ്രഭരാണ്. അതുപോലെതന്നെയാണ് തത്ത്വമറിയാതെ വെറുതെ യാഗാദി കർമ്മം ചെയ്യുന്നവരുടെ സ്ഥിതിയും. ഇപ്രകാരം തത്ത്വമറിയാതെ കർമ്മം ചെയ്യുന്നവരാണ് ദക്ഷിണമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവരെന്ന് ശ്രുതി പറയുന്നു: വിദ്വാന്മാർക്കുമാത്രമേ കർമ്മാധികാരമുള്ളു എന്നു വരികിൽ ഉത്തരമാർഗ്ഗം മാത്രമേ വേണ്ടു. ദക്ഷിണമാർഗ്ഗം വിവരിക്കുന്നതിന്നർത്ഥം വിദ്വാന്മാരല്ലാത്തവർക്കും കർമ്മാധികാരമുണ്ട് എന്നാണ്. സ്മാർത്തകർമ്മംകൊണ്ടേ ദക്ഷിണമാർഗ്ഗം പ്രാപിക്കാനാവൂ എന്നതും ശരിയല്ല. യജ്ഞംകൊണ്ടും ദാനംകൊണ്ടും പ്രാപിക്കാമെന്ന് ശ്രുതിയുണ്ടല്ലോ. അതിനാൽ ഇവിടെ തന്നേക്കാൾ ജ്ഞാനമുള്ളവർ ഇരിക്കുന്ന സഭയിൽ അല്പജ്ഞാനികൾക്ക് കർമ്മാധികാരമില്ല എന്നാണ് ചൂണ്ടിക്കാട്ടുന്നത്.

10. ഏവമേവോദ്ഗാതാരമുവാചോദ്ഗാതര്യാദേവതോദ്
ഗീഥമന്വായത്താതാം ചേദവിദ്വാനുദ്ഗാ
സ്യസി മൂർദ്ധാതേവിപതിഷ്യതീത.

11. ഏവമേവപ്രതിഹർത്താരമുവാചപ്രതിഹർത്തര്യാദേവതാ
പ്രതിഹാരമന്വായത്താതാം ചേദവിദ്വാൻ
പ്രതിഹരിഷ്യസി മൂർദ്ധാതേ വിപരിഷ്യതീതിതേഹ
സമാരതാസ്തുഷ്ണീമാസാം ചക്രിരേ.

**ഉദ്ഗാതാവിനോടും പ്രതിഹർത്താവിനോടും ഉഷസ്തി പ്രസ്തോതാവിനോടു പറഞ്ഞതുതന്നെ പറഞ്ഞു. അവർ സ്വന്തം വാദഗതികളെ കൂടുതൽ വിദ്വാനായ ഉഷസ്തി ഖണ്ഡിച്ചേക്കാമെന്നു കരുതി മിണ്ടാതിരുന്നു; കർമ്മം ചെയ്യാതിരുന്നു.**



## ഖണ്ഡം 11

1. അഥഹൈനം യജമാന ഉവാച ഭഗവന്തം വാ
അഹം വിവിദിഷാണീത്യുഷസ്തിരസ്മി ചാക്രായണാം
ഇതി ഹോവാച.

യജമാനൻ പറഞ്ഞു: "ഭഗവാനേ, എനിക്ക് അങ്ങയെ അറിഞ്ഞാൽ കൊള്ളാം."
"ഞാൻ ചാക്രായണനായ ഉഷസ്തിയാണ്."

2. സ ഹോവാച ഭഗവന്തം വാ അഹമേഭിഃ സർവ്വൈം
രാർത്വി ജ്യൈഃ പര്യൈഷിഷം ഭഗവതോ
വാ അഹമഷിത്യാന്യാനവൃഷി.

"ഞാൻ ഭഗവാനെ ഈ സർവ്വ ഋത്വിക്കുകളുടെയും കർമ്മത്തിനായി തിരയുകയുണ്ടായി. ഭഗവാനെ കിട്ടാതിരുന്നതിനാൽ ഞാൻ അന്യന്മാരെ വരിച്ചു."

3. ഭഗവാംസ്ത്വേവ മേ സർവ്വൈരാർത്വിജ്യൈമിതി
തഥേന്യഥ തർഹ്യൈത ഏവ സമതി സൃഷ്ടാഃസ്തു
വതാം യാവത്വേഭ്യോ ധനം ദധ്യാസ്താവൻ മമ ദധ്യാ
ഇതി തഥേതി ഹ യജമാന ഉവാച.

"ഭഗവാൻ, ഈ ഋത്വിക്കുകളുടെ സ്ഥാനം ഏറ്റെടുത്താലും."

"ശരി. ഇനി ഈ പുരോഹിതന്മാർ എൻെറ അനുജ്ഞയാൽ സ്തോത്രങ്ങൾ ഉരുവിടട്ടെ. അവർക്ക് എത്രമാത്രം ധനം ലഭിക്കുന്നുവോ അത്രയും ധനം എനിക്കും നല്കട്ടെ." യജമാനൻ 'അങ്ങനെയാവട്ടെ' എന്നു സമ്മതിച്ചു.

4. അഥഹൈനം പ്രസ്തോതോപസമ്പാദപ്രസ്തോതര്യാ
ദേവതാ പ്രസ്താവമന്വായത്താതാം ചേദവി
ദ്വാൻ പ്രസ്തോഷ്യസി മൂർദ്ധാ തേവിപതിഷ്യതീതി
മാ ഭഗവാനവോചത്കതമാസാദേവതീതി.

പ്രസ്താവം ചൊല്ലേണ്ട പ്രസ്താതാവ് ചോദിച്ചു: ദേവതയെ അറിയാതെ പ്രസ്താവം ചൊല്ലിയാൽ മൂർദ്ധാവ് പതിക്കുമെന്ന് അങ്ങ് പ്രസ്താവിച്ചുവല്ലൊ. ഏതാണ് ആ ദേവത?

5. പ്രാണാ ഇതി ഹോവാച സർവ്വാണിഹവാ ഇമാനി ഭൂതാനി പ്രാണമേവാഭിസംവിശന്തി പ്രാണമഭ്യുജ്ജിഹതേ സൈഷാ ദേവതാ പ്രസ്താവമന്വായത്താതാം ചേദവിദ്വാൻ പ്രാസ്തോഷ്യോമൂർദ്ധാതേ വ്യപതിഷ്യത്തഥോക്തസ്യമയേതി

**"പ്രാണനാണ്. ഇക്കാണുന്ന സർവ്വഭൂതങ്ങളും പ്രാണനിൽ വിലയിക്കുന്നു. പ്രാണനിൽനിന്നുതന്നെ ഉയിർത്തെഴുന്നേൽക്കുന്നു. പ്രസ്താവത്തിൻെറ ദേവത പ്രാണനാണ്. ഇതറിയാതെ പ്രസ്താവിച്ചിരുന്നെങ്കിൽ നിൻെറ മൂർദ്ധാവ് വിപതിച്ചേനെ!"**

6. അഥ ഹൈനമുദ്ഗാതോപസാദോദ്ഗാതര്യാ
ദേവതോദ്ഗീഥമന്വായത്താ താം ചേദവിദ്വാനുദ്
ഗാസ്യസി മൂർദ്ധാ തേവിപതിഷ്യതീതി മാ ഭഗവാനവോ
ചത്കതമാസാദേവതേതി.

ഉദ്ഗാതാവും അതേ ചോദ്യം ഉഷസ്തിയോടു ചോദിക്കുകയാണ് ഇവിടെ.

7. ആദിത്യ ഇതി ഹോവാച സർവ്വാണിഹവാ ഇമാനി ഭൂതാന്യാദിത്യ
മുജ്ജൈഃ സന്തം ഗായന്തി സൈഷാദേവതോദ്ഗീഥമന്വായത്താ താം
ചേദവിദ്വാനുദഗാസ്യോ മൂർദ്ധാ തേ വ്യപതിഷ്യത്തഥോക്തസ്യമയേതി.

"ആദിത്യനാണ്. ഇക്കാണുന്ന സർവ്വഭൂതങ്ങളും ഉജ്ജ്വലിച്ചുയരുന്ന ആദിത്യനെ ഗാനം ചെയ്യുന്നു. ഉദ്ഗീഥത്തിൻെറ ദേവത ആദിത്യനാണ്. ഇതറിയാതെ ഉദ്ഗീഥം പാടിയിരുന്നെങ്കിൽ നിൻെറ മൂർദ്ധാവ് വിപതിച്ചേനെ. പ്രാണൻ എന്നീ അക്ഷരങ്ങൾ പ്രസ്താവത്തിലും ആദിത്യൻ എന്നതിലെ അക്ഷരങ്ങൾ ഉദ്ഗീഥത്തിലും ഉൾച്ചേർന്നിരിക്കുന്നത് ശങ്കരാചാര്യർ ചൂണ്ടിക്കാട്ടുന്നു. ലിംഗ്വിസ്ററിക്കും മ്യൂസിക്കലും ലോജിക്കൽ മാത്തമാററിക്കലുമായ പ്രജ്ഞ പ്രാണനിലും ആദിത്യനിലും ഇരിക്കുന്നു.

8. അഥ ഹൈനം പ്രതിഹർത്തോപസസാദപ്രതിഹർത്തര്യാ ദേവതാ പ്രതിഹാരമന്വായത്താ താം ചേദവിദ്വാൻ പ്രതിഹരിഷ്യസി മൂർദ്ധാ തേ വിപതിഷ്യതീതിമാ ഭഗവാനവോചത് കതമാ സാ ദേവതേതി.

പ്രതിഹർത്താവു ചോദിച്ചു: "ദേവതയെ അറിയാതെ പ്രതിഹാരം പാടിയാൽ മൂർദ്ധാവു വിപതിക്കുമെന്ന് പറഞ്ഞുവല്ലൊ. ആ ദേവത ആര്?"

9. അന്നമിതി ഹോവാച സർവ്വാണി ഹവാ ഇമാനി ഭൂതാനി അന്നമേവ പ്രതിഹരമാണാനി ജീവന്തി സൈഷാ ദേവതാപ്രതിഹാരമന്വായത്താ താം ചേദവിദ്വാൻ പ്രതിഹരിഷ്യോ മൂർദ്ധാതേവ്യപതീത്യത്തഥോക്തസ്യമയേതി, തഥോക്തസ്യമയേതി.

"അന്നമാണ്." ഈ കാണുന്ന ഭൂതങ്ങളെല്ലാം അന്നം പ്രത്യാഹാരം ചെയ്തിട്ടാണ് ജീവിക്കുന്നത്. അതുകൊണ്ട് പ്രതിഹാരത്തിൻെറ ദേവത അന്നമാണ്. ഇതറിയാതെ പ്രതിഹാരം പാടിയെങ്കിൽ മൂർദ്ധാവു വിപതിച്ചേനെ.

പ്രസ്താവം, ഉദ്ഗീഥം, പ്രതിഹാരം എന്നിവയെ പ്രാണൻ, സൂര്യൻ, അന്നം എന്നിങ്ങനെ ക്രമത്തിൽ ഉപാസിക്കേണ്ടതാണ്.

## ഖണ്ഡം 12

നേരത്തെ അരുന്ധതീദർശനന്യായത്തെക്കുറിച്ചു പറഞ്ഞു. വസിഷ്ഠനും അരുന്ധതിയുംപോലെ പുരാതനകാലം മുതലേ ഋഷിമാർ നിരീക്ഷിച്ചുപോന്ന രണ്ടു ബൈനറിതാരകളാണ് സിറിയസ് എ, സിറിയസ് ബി എന്നറിയപ്പെടുന്ന ശുനകതാരങ്ങൾ. ഈ ശുനകതാരങ്ങളെക്കുറിച്ച് ആദ്യം പഠിച്ച ശൗനകൻ പതിനെട്ടു ജ്യോതിഷാചാര്യന്മാരിൽ ഒരാളാണ്. ശുനകപുത്രനായ അതിധന്വാവ്



ഉദരശാണ്ഡില്യമുനിയുടെ ഗുരുവാണെന്ന് നേരത്തെ പറഞ്ഞു. ശൗനകഗോത്രത്തിൽ പിറന്ന ദാൽബ്യൻ തൻെറ പാരമ്പര്യമനുസരിച്ച് ശുനകതാരങ്ങളെ നിരീക്ഷിച്ചറിഞ്ഞ് ഭൂഭുവർസ്വർല്ലോകങ്ങൾക്കപ്പുറത്തെ പരോവരീയമായ, അനന്തമായ ഉദ്ഗീഥത്തെ ഉപാസിക്കുന്നത് നാം ഈ ഖണ്ഡത്തിൽ കാണും. ശൗനകൻ സാരമേയനാണ്; സാരമേയമെന്നാൽ സരമയുടെ പുത്രൻ. ശ്വാവും, നാഗവും, ചണ്ഡാലനും മതംഗവും സാരമേയമെന്ന് അമരകോശത്തിൽ കാണാം. ഇതിൻെറ ആന്ത്രപ്പോളജിക്കൽ വശങ്ങൾ 'നാഗപഞ്ചമ'ത്തിൽ ചർച്ചചെയ്തു. മാലിയിലെ ഡോഗോൺ ട്രൈബുകളുടെ 'പോതോളോ' എന്നറിയപ്പെടുന്ന ശുനകതാരത്തെക്കുറിച്ച് 'പഞ്ചസിദ്ധാന്തിക'യിലും അവ ഉദിച്ചു കഴിഞ്ഞാൽ കാണാവുന്ന 'ഗോലോക'ത്തെക്കുറിച്ച് മുണ്ഡകഉപനിഷത്ഭാഷ്യത്തിലും പറഞ്ഞു.

1. അഥാതഃ ശൗവഉദ്ഗീഥസ്തദ്ധ്വബകോദാൽബ്യോ ഗ്ലാവോ
വാമൈത്രേയഃ സ്വാദ്ധ്യായമുദ്വപ്രാജഃ

ഇനി ശ്വാവിൻെറ ഉദ്ഗീഥം. ബകദാൽബ്യനെന്നും ഗ്ലാവമൈത്രേയനെന്നും പേരുള്ള ഋഷി വേദം സ്വാദ്ധ്യായം ചെയ്യാൻ പുറപ്പെട്ടു. ശൗനകന്മാരുടെ ഉദ്ഗീഥം ഉപദേശിക്കുന്നതിൻെറ പ്രയോജനം ശങ്കരാചാര്യർ വിവരിക്കുന്നു. കഴിഞ്ഞ ഖണ്ഡങ്ങളിൽ അന്നപ്രാപ്തി ഇല്ലാതെ വരുമ്പോഴുള്ള കഷ്ടാവസ്ഥയും അതുകൊണ്ട് ഉച്ചരിഷ്ടാദികളായ അവിഹിതഭക്ഷണം കഴിക്കേണ്ടിവരുന്നതും പറഞ്ഞു. ഭൂമിയിൽ ഇത്തരം കഷ്ടാവസ്ഥകൾ ഇല്ലാതിരിക്കാനാണ് ശ്വാക്കളാൽ ദൃഷ്ടമായ ഉദ്ഗീഥം പാടുന്നത്. മിഥുനം, കർക്കിടകം രാശിഭാഗങ്ങളിലായി കാണപ്പെടുന്ന ശ്വാനതാരങ്ങളെ ആ മാസങ്ങളിൽ സൂര്യോദയവേളയിൽ കാണാം.

മിത്രനെന്ന ഋഷിയുടെ പുത്രനായ ബകദാൽബ്യൻ രണ്ടു ഗോത്രങ്ങൾക്ക് ദ്വാമുഷ്യായനനാണ്. ദ്വിനാമവും ദ്വിഗോത്രവും ഉള്ളവനാണ്. അദ്ദേഹം ഗ്രാമത്തിനു പുറത്ത് വിജനമായ ഒരു പ്രദേശത്ത് വേദം സ്വാദ്ധ്യായം ചെയ്യുന്നതിനായി ചെന്നിരുന്നു. 'ശ്വോദ്ഗീഥകാലപ്രതിപാലനാത്.' ശ്വാവിൻെറ ഉദയകാലം കാത്തിരുന്നു എന്നു പറയുന്നതുകൊണ്ട് അദ്ദേഹം ധാരാളം അന്നത്തെ വിളയിക്കുന്ന വർഷകാലത്തിൻെറ ആഗമനത്തെ നിരീക്ഷിച്ചുകൊണ്ടിരുന്നു എന്ന് ഗ്രഹിക്കണം.

2. തസ്മൈ ശ്വാ ശ്വേതഃ പ്രാദുർബഭൂവ തമന്യേ
ശ്വാന ഉപസമേത്യോ ചുരന്നം നോ ഭഗവാനാ
ഗായത്വശനായാമവാ ഇതി.

അപ്പോൾ ഒരു വെളുത്ത ശ്വാനൻ മുന്നിൽ ആവിർഭവിച്ചു. അന്യമായ ശ്വാനൻ അതിന്നടുത്ത് വന്നിരുന്ന് പറഞ്ഞു: "ഭഗവാൻ, പാടുക, ഞങ്ങൾക്ക് ഭക്ഷിക്കാൻ തരിക."

ആദ്യമുദിച്ചത് സിറിയസ് എ എന്ന പ്രകാശിക്കുന്ന താരം. അതിൻെറ കൂടെ ഉദിച്ചത് സിറിയസ് ബി എന്ന കൊച്ചുതാരം. തമന്യേഃശുക്ലം ശ്വാനം ക്ഷുല്ലകാഃ ശ്വാന എന്ന് ശങ്കരൻ പറഞ്ഞിരിക്കയാൽ രണ്ടാമത്തെ നായ ചെറിയ നായ എന്നറിയുന്ന സിറിയസ് ബി ആണ്. (Canis major and Canis minor). മഴ വരുന്നതിൻെറയും ധാന്യം വിളയുന്നതിൻെറയും മുന്നോടിയായ ഈ താരങ്ങളെ 'ദൂതന്മാ'രായി പണ്ടുള്ളവർ കരുതിയിരുന്നു. സരമ എന്ന നാഗമാതാവായും

അവൾ അറിയപ്പെട്ടു. മതംഗ കന്യകയും ചണ്ഡാലിയും സർപ്പരാജ്ഞിയുമായ ആ ശുനകദേവിയാണ് വാഗ്ദേവിയായ സരസ്വതി. അതിനാൽ സ്വാദ്ധ്യായം കൊണ്ട് പരിതോഷിക്കപ്പെട്ട വാഗ്ദേവി പ്രാണൻ കമ്പനം കൊള്ളുമ്പോൾ അന്നം നേടിയവളായിട്ട് ശ്വാനരൂപത്തിൽ പ്രത്യക്ഷപ്പെട്ട് മുഖ്യപ്രാണനോട് പറയുന്നതായും വ്യാഖ്യാനിക്കുന്നുണ്ട്, ശങ്കരാചാര്യർ. അന്നം തരിക എന്ന് പറയുമ്പോൾ ഇവിടെ "ഹേ, മുഖ്യപ്രാണാ, നീ ചലിച്ചിട്ട് എന്നെ പരിപോഷിപ്പിക്കുക" എന്നർത്ഥം. ശരീരത്തിൽ അത് വാക്കായി വരുന്നു. പ്രപഞ്ചത്തിൽ അത് തെക്കുപടിഞ്ഞാറൻ കാലവർഷക്കാററായി വർഷകനായി വരുന്നു.

3. താൻഹോ വാചേഹൈവ മാപ്രാതരു
പസമീയാതേതി തദ്ധ്വ ബകോദാൽബ്യോ
ഗ്ലാവോ വാമൈത്രേയഃ പ്രതിപാലയാഞ്ചകാര.

അവരോട് പറഞ്ഞു: "അടുത്ത പ്രഭാതത്തിൽ വരിക." മൈത്രേയനും, ബകദാൽബ്യനെന്നും ഗ്ലാവനെന്നും പേരുള്ളവനുമായ ഋഷി ആ ശുനകതാരത്തിൻെറ വരവും പ്രതീക്ഷിച്ചിരുന്നു.

ശ്വേതവർണ്ണമുള്ള വലിയ ശ്വാവ് 'അതേ ദേശത്തിൽ'(അതേ സ്ഥാനത്ത്) തന്നെ പ്രാതഃകാലത്ത് ദർശിക്കുവാൻ ഋഷിയോടു പറഞ്ഞു. അപരാഹ്നത്തിൽ അന്നം നല്കുന്നവനായ സൂര്യൻ തൻെറ അഭിമുഖമായി കൂടെയില്ലാത്തതിനാലാണ് ശ്വാവ് ഇപ്രകാരം പറഞ്ഞത്. ഉത്തരായനകാലത്തും ശ്വാനതാരങ്ങളെ ദർശിക്കാം. അപ്പോഴാണ് അവ കിഴക്കുദിക്കുന്നത്. സൂര്യൻ പടിഞ്ഞാറസ്തമിക്കുമ്പോൾ ശ്വാനൻ കിഴക്കുദിക്കും. അപ്പോൾ മഴയില്ല. താനും സൂര്യനും ഒന്നിച്ച് കിഴക്കുദിക്കുന്ന ദക്ഷിണായന കാലത്തെ കാത്തിരിക്കാനാണ് ശുനകൻ പറയുന്നത്. ദാൽബ്യൻ പ്രതിക്ഷണം ആ പ്രതിഭാസത്തെ നിരീക്ഷിച്ചുകൊണ്ട് അതേ സ്ഥാനത്ത് തന്നെ ഇരുന്നു.

4. തേഹ യഥൈ വേഹ ബഹിഷ്പവമാനേന
രതോഷ്യമാണാഃ സംരബ്ധാഃ സർപ്പന്തി
ത്യേവമാസസൃപുസ്തേഹസമുപവിശ്യ ഹി ചക്രുഃ

**എപ്രകാരം പ്രധാന പുരോഹിതന്മാർ ബഹിഷ്പവമാനം എന്ന സ്തോത്രം പാടുമ്പോൾ പരസ്പരം സന്ധിച്ചശേഷം ഭ്രമണം ചെയ്യുന്നുവോ അതുപോലെ ശ്വാനന്മാരും ഭ്രമണം ചെയ്യുന്നു. പിന്നീട് ഉപവിഷ്ടരായി 'ഹിം' എന്ന് പറയുന്നു. ഉദ്ഗാതൃപുരുഷന്മാർ ബഹിഷ്പവമാനസ്തോത്രംകൊണ്ട് സ്തുതിക്കുമ്പോൾ ഒന്നിച്ച് സഞ്ചരിക്കുന്നു. അതുപോലെയാണ് ശ്വാനതാരങ്ങളും. അവ ഒന്നിച്ചേ സഞ്ചരിക്കുകയുള്ളു. സംരബ്ധാഃ സംലഗ്നാ അന്യോന്യമേവ മുഖേനാന്യോന്യസ്യ പുച്ഛം ഗൃഹീത്വാ സസൃപുരാസൃപ്തവന്തഃപരിഭ്രമണം കൃതവന്ത ഇത്യർത്ഥഃ (ശാങ്കരഭാഷ്യം).**

**ഒന്നിച്ചു സഞ്ചരിക്കുന്ന ശ്വാനന്മാർ ഒന്ന് ഒന്നിൻെറ വാൽ കടിച്ചുപിടിച്ച് (അന്യോന്യം വാൽ കടിച്ച് സർപ്പങ്ങളെപ്പോലെ) സർപ്പിളമായി പരിഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന ബൈനറി നക്ഷത്രങ്ങളാണ് എന്ന് ഇതിൽനിന്ന് വ്യക്തം. ഈ പരിഭ്രമണം നടക്കുമ്പോഴും അവ നിരയനമായി ഒരേ സ്ഥാനത്തുതന്നെ ഉപ**



വിഷ്ടമായിരിക്കയാണ്. അങ്ങനെ ഇരുന്ന് അവ പാടുന്ന ഉദ്ഗീഥം 'ഹിം' കാരം കൊണ്ട് ആരംഭിക്കുന്നു.

5. ഓം മദാമോം പിബാമോം ദേവോ
വരുണഃ പ്രജാപതിഃ സവിതാന്നമിഹാഹരദന്ന
പതേ*f*ന്ന മിഹാഹരാഹരോ മിതി.

ഓം ..... തിന്നുക. ഓം ...... കുടിക്കുക. ഓം ...... ദേവന്മാർ (ആയ) വരുണനും പ്രജാപതിയും സവിതാവും അന്നം ഇവിടെ കൊണ്ടുവരട്ടെ. അന്നപതേ, അന്നം ഇവിടെ കൊണ്ടുവരിക. കൊണ്ടുവരിക. ഓം.

ദ്യോതിപ്പിക്കുന്നതിനാൽ ദേവനും ജഗത്തിൽ വർഷിക്കുന്നതുകൊണ്ട് വരുണനും പ്രജകളെ പരിപാലിക്കുന്നതുകൊണ്ട് പ്രജാപതിയും സർവ്വത്തെയും പ്രസവിക്കുന്നതുകൊണ്ട് സവിതാവുമായ ആദിത്യനെ അവൻ വർഷകാലദൂതന്മാരായ ശുനകതാരങ്ങളോടൊത്ത് ഉദിക്കുന്ന കാലത്ത് അന്നം കൊണ്ടുവരാനായി ഇപ്രകാരം പ്രാർത്ഥിക്കുന്നു. ശുനകതാരങ്ങളും ശുനകപൗത്രന്മാരും വംശത്തിൽപെട്ട ഋഷിമാരും ഇതേ പ്രാർത്ഥനതന്നെ ചെയ്യുന്നു. സർവ്വ അന്നത്തിനും പതിയാണ് സൂര്യൻ. അതിനാൽ അന്നപതി എന്നു വിളിക്കുന്നു. സൂര്യനാൽ പാകപ്പെടാതെ ഒരണുമാത്രം അന്നം പോലും ജനിക്കുന്നില്ല, ജീവികൾക്കു ലഭിക്കുന്നുമില്ല എന്ന് ശങ്കരാചാര്യർ പറയുന്നു. ധാന്യം പാകമാവാൻ സൗരോർജ്ജം വേണം; വർഷം വേണം. അതിൻെറ ദൂതനാകയാൽ ശുനകതാരത്തെ (ചെറിയ ശ്വാനനെ) ധാന്യം എന്നർത്ഥമുള്ള പോതോലോ എന്നു വിളിക്കുന്നു. ശുനകൻെറയും മിത്രൻെറയും (സൂര്യൻ) ഗോത്രത്തിൽപെട്ട ബകദാൽബ്യൻ അവർക്കു രണ്ടു പേർക്കും പിണ്ഡവും ജലവും നല്കാൻ അർഹനാണ്; അവൻ ഒരേ സമയം അന്നമായ ധാന്യവും അന്നാദമായ സൂര്യനുമാണ്. സിറിയസ്സിൻെറ കൂടെയുള്ള ബൈനറി താരം ഒരു വെള്ളക്കുള്ളനാണ്. ആധുനികശാസ്ത്രം കണ്ടെത്തിയ ആദ്യത്തെ വെള്ളക്കുള്ളനാണത്. കഴിഞ്ഞ നൂറ്റാണ്ടിൽ സിറിയസ്സിനെ നിരീക്ഷിച്ചു സ്വാദ്ധ്യായം ചെയ്തവർ അതിൻെറ സർപ്പിളമായ ചലനം കണ്ടെത്തി. "Instead of moving through space on a smooth curve as most stars did, sirius went on a wobbly path.



സ്വന്തം വാൽ വിഴുങ്ങുന്ന സർപ്പിളമായ ആ trajectory-യെ അവർ ഇങ്ങനെ വരയ്ക്കുന്നു. (See Page 30. Chandrasekhar and his limit - G. Venkataraman) ഈ സർപ്പിളപഥം കണ്ടിട്ടാണ് അവരും ശൗനകഗോത്രക്കാരെപ്പോലെ സിറിയസ്സിൻെറ ബൈനറിയെ കണ്ടെത്തിയത്. സൂക്ഷ്മമായ ഈ ചെറിയ വെള്ളക്കുള്ളന് **നമ്മുടെ സൂര്യനോളംതന്നെ മാസ് ഉണ്ട്. 1863-ൽ മാത്രം ആധുനിക ശാസ്ത്രം ഈ സൂക്ഷ്മതാരത്തെ ദർശിച്ചു. 1925-ൽ മാത്രമാണ് അമേരിക്കൻ ആസ്ട്രോണമർ വാൾട്ടർ ആഡംസ് അതൊരു വെള്ളക്കുള്ളനാണെന്ന് പറഞ്ഞത്. ജ്വലനം കഴിഞ്ഞ പഴയ നക്ഷത്രങ്ങളുടെ കെട്ടടങ്ങുന്ന കനലായി കരുതപ്പെടുന്ന, സർപ്പിളാ**

കൃതിയിൽ പരിഭ്രമണം ചെയ്യുന്ന, വെളുത്ത ശുനകനെ ചരിത്രാതീതകാലത്തെ ഈ ഉപനിഷത്തിൽ കണ്ടെത്തുമ്പോൾ അത്ഭുതം തോന്നുന്നില്ലേ?

## ഖണ്ഡം 13

ഭക്തിവിഷയമായ ഉപാസന സാമത്തിൻെറ അവയവമാണ്. അതിനാൽ സ്തോഭാക്ഷരസംബന്ധമായ ഉപാസനയെ ഇനി പറയുന്നു. സ്തോഭം ഭക്തിയുടെ ലക്ഷണമാണ്.

1. അയം വാവലോകോ ഹാ ഉകാരോ വായുർഹ ഇകാ
   രശ്ചന്ദ്രമാ അഥകാരഃ ആത്മേഹകാരോ$f$ഗ്നിരീകാരഃ

ഈ ലോകമാണ് 'ഹാ ഉ'. വായുവാണ് (ഹാ ഇ) ചന്ദ്രനാണ് 'അഥ'. ആത്മനാണ് 'ഇഹ'. അഗ്നിയാണ് 'ഈ'. രഥന്തരസാമത്തിലെ പ്രസിദ്ധമായ സ്തോഭമാണ് 'ഹാ ഉ', രഥന്തരം ഈ ഭൂമിയാണ്. 'ഹ് +ആഉ' എന്നുച്ചരിച്ചാൽ ലഭിക്കുന്ന 'ആവ്' ഗോരൂപമെടുത്ത പൃഥ്വിയെ പ്രതിനിധീകരിക്കുന്നു തമിഴിൽ. വാമദേവ്യസാമത്തിലെ പ്രസിദ്ധമായ സ്തോഭമായ 'ആഇ' (ഹ് +ആഇ) വായുവാണ്.

'ആയ്' വംശജരായ യാദവരെ ഇതു പ്രതിനിധീകരിക്കുന്നു. ഗോരൂപമെടുത്ത ഭൂമിയെ മേയ്ക്കുന്ന ഗോപാലകന്മാരായ യാദവന്മാർ, ഗ്രഹങ്ങളെ ഭ്രമണപഥത്തിൽ ചലിപ്പിക്കുന്ന പ്രവഹാനിലനെന്ന വായുവെപ്പോലെയാണ്. വായുവും ജലവും ചേർന്നതാണ് വാമദേവ്യസാമത്തിൻെറ യോനി. ഇതറിഞ്ഞുവേണം 'ഹാ ഇ' എന്ന സ്തോഭം പ്രകാശിപ്പിക്കാൻ.

മറ്റെവിടെയെല്ലാം പറന്നു നടന്നാലും ശരീരവും മനസ്സും ഈ ലോകത്തിൽ മടങ്ങിയെത്തുമ്പോൾ 'ആവൂ' എന്നാണ് ആശ്വാസസൂചകമായി പറയുന്നത്. ഇതാണ് രഥന്തരസാമത്തിൻെറ സ്തോഭം. അത്ഭുതവും ആനന്ദവും കലർന്ന അനുഭവമുണ്ടാവുമ്പോൾ നാം ഉച്ചരിക്കുന്ന 'ഹായ്-ആയ്' എന്നതാണ് വാമദേവ്യസാമത്തിൻെറ സ്തോഭം. 'അഥ' എന്ന മംഗളവാചിയായ ശബ്ദം അന്നാത്മാവായ ചന്ദ്രനാണ്. ഔഷധികളുടെ ആത്മാവാകയാൽ ചന്ദ്രൻ അന്നാത്മാവാണ്. അന്നത്തിൽ സർവ്വം സ്ഥിതിചെയ്യുന്നതിനാൽ 'അഥ' എന്നു പറയുന്നു. ഭുജിക്കുന്നവനെ അത്താവ് എന്ന് പറയാറുണ്ട്. അ, ത്ത (ഥ) എന്നീ ശബ്ദങ്ങൾ രണ്ടിലുമുള്ളതിനാലും അഥ ശബ്ദംകൊണ്ട് ചന്ദ്രനെ ഉപാസിക്കണം. 'ഇഹ' അഥവാ ഇവിടെ എന്ന സ്തോഭം പ്രത്യക്ഷത്തെക്കുറിക്കുന്നതിനാൽ ആത്മാവാണ്. 'ഈ' എന്നത് അഗ്നിയാണ്. 'ആഗ്നേയ'മെന്നു വിളിക്കുന്ന സാമങ്ങളെല്ലാം 'ഈ'കാരത്തിൽ അവസാനിക്കുന്നു. വിഷ്ണുപുരാണപ്രകാരം അഗ്നി 'പ്രപഞ്ച'മാണ് (ഈകാരമായ അഗ്നി). ഫുണീഷ്യൻെറ ഈ എന്ന ലിപി ഈജിപ്ഷ്യൻ പാപ്പിറസ്സിലും തൊവരിഗുഹാചിത്രത്തിലും 9 ആയി ഉപയോഗിക്കുന്നത് അത് പ്രപഞ്ചത്തിൻെറ സിംബലായതുകൊണ്ടാണ് (നാഗപഞ്ചമം കാണുക).

തന്നെ ഉപാസിക്കുന്നവന് ദേവത ആശ്വാസവും അത്ഭുതാനന്ദങ്ങളും അന്നവും പ്രത്യക്ഷാത്മാനുഭൂതിയും ഊർജ്ജവും തരുന്നു.

2. ആദിത്യ ഊകാരോ നിഹവ ഏകാരോ വിശ്വേദേവാ
   ഔഹോയികാരഃ പ്രജാപതിർ ഹീകാരഃ പ്രാണഃ
   സ്വരോ$f$ന്നം യാ വാഗ്വിരാട്.



ആദിത്യൻ ഉകാരം. ആഹ്വാനം ഏകാരം. വിശ്വേദേവന്മാർ 'ഔഹോയി'. പ്രജാപതി. 'ഹിം.' പ്രാണൻ 'സ്വരം.' വാക് 'വിരാട്'. ഉച്ചത്തിൽ ഊർദ്ധ്വമായി ഉദിച്ചുനിൽക്കുന്നതും ഉദ്ഗാതാവാൽ സ്തുതിക്കപ്പെട്ടതുമാകയാൽ സൂര്യൻ ഉകാരമാണ്. 'ഏയ്' എന്ന് മററുള്ളവരെ വിളിക്കുകയാൽ 'ഏ'കാരം നിഹവം (ആഹ്വാനം) ആണ്. വൈശ്വദേവസാമത്തിലെ സ്തോഭമാണ് 'ഔ ഹോയ്.' വിശ്വദേവന്മാർ ദിക്കുകളുടെ ദേവതകളാണ്. കടലിൽ പോകുന്നവർ ദിശകളിൽ തങ്ങളുടെ നാദം മുഴങ്ങുമാറ് 'ഔ ഹോയ്' എന്ന സ്തോഭം ഉപയോഗിക്കുന്നു. (ഫുണീഷ്യന്മാർ ഇത് ഉപയോഗിച്ചിരുന്നതായി നാഗപഞ്ചമത്തിൽ കാണുക). അവ്യക്തവും അനിരുക്തവുമാണ് പ്രജാപതി. അതിനാൽ അതിൻെറ സ്തോഭം 'ഹിം' ആണ്. നേരത്തെ കാനിസ് മൈനറിലെ ബൈനറിയെക്കുറിച്ചു പറഞ്ഞു. അത് അവ്യക്തവും അനിരുക്തവുമായ സൂക്ഷ്മതാരമാണ്. അത് ഉപവിഷ്ടമായതും 'ഹിം' എന്നുച്ചരിച്ചുകൊണ്ടാണെന്ന് ശ്രദ്ധിക്കുക. പ്രാണൻ സ്വരത്തിൻെറ ഹേതുവാകയാൽ സ്വരം പ്രാണൻെറ സ്തോഭമാണ്. സ്വരം പുറപ്പെടുക എന്നുവച്ചാൽ പ്രാണനുണ്ട് എന്നാണർത്ഥം. അന്നം 'യാ'കാരമാണ്. ജീവികൾ അനങ്ങുന്നത് (യാന്തി) അന്നത്താലാകയാൽ അന്നം 'യാ'കാരമാണ്. വിരാട് അന്നമാകാം, ദേവതയുമാകാം. വൈരാജസാമത്തിൽ 'വാഗ്' എന്ന സ്തോഭം ദർശിക്കാം.

3. അനിരുക്ത സ്ത്രയോദശഃ സ്തോഭഃ സംചരോഹും കാരഃ

പതിമൂന്നാമത്തെ സ്തോഭം അനിരുക്തമാണ്. ആ "ഹും"കാരം ചരിക്കുന്നു. അവ്യക്തമാകയാൽ പറയാൻ സാധിക്കാത്തതും നിർവ്വികല്പവുമായ സംചരിക്കുന്ന പതിമൂന്നാം സ്തോഭത്തെ അവ്യക്തവും നിരുക്തവുമായ "ഹും"കാരംകൊണ്ട് ഉപാസിക്കണം. ഈ സ്തോഭാക്ഷരങ്ങളെ ഉപാസിക്കുന്നതിൻെറ ഫലം പറയുന്നു.

4. ദുഗ്ദ്ധേ സ്മൈ വാഗ്ദോഹം യോ വാചോ
   ദോഹേതന്നവാനന്നാദോ ഭവതി യ ഏതാമേവം
   സാമ്നാമുപനിഷദം വേദോപനിഷദം വേദ.

വാക്ക് വാക്കിൽനിന്നുതന്നെ കറന്നെടുത്ത ദുഗ്ദ്ധം ഉപാസകന് നൽകുന്നു. അവൻ അന്നവാനും അന്നാദനും ആയിത്തീരുന്നു. അവൻ സാമത്തിൻെറ ഉപനിഷദം അറിയുന്നു. ഉപനിഷദം അറിയുന്നു. ഇവിടെ വാക്കുതന്നെയാണ് അന്നം. വാക്കിൽനിന്നു തന്നെയാണ് അത് കറന്നെടുക്കുന്നത്. അതിനാൽ ആ വരപ്രസാദം ലഭിച്ചവൻ ഒരേസമയം വാക്കിനെ സൃഷ്ടിക്കുന്നവനും വാക്കിനെ ഭുജിക്കുന്നവനും ആയിത്തീരുന്നു. ഉപാസകൻ സ്വയം ദേവതയായി മാറുന്നു. സാരസ്വതതത്ത്വം ഇതത്രെ.

# അദ്ധ്യായം 2

## ഖണ്ഡം 1

വേദങ്ങളിൽവെച്ചു ഞാൻ സാമമാണ് എന്ന് ഭഗവാൻ ഗീതയിൽ പറയുന്നു. സാമത്തിൻെറ അംഗോപാസനയാണ് ഇതുവരെ പറഞ്ഞത്. ഇനി സാമത്തെ പൂർണ്ണമായി ഉപാസിക്കുന്നതും അതിൻെറ ഫലവും പറയുന്നു.

1. ഓം. സമസ്തസ്യ ഖലുസാമ്ന ഉപാസനം സാധുയത് ഖലു
സാധു തത് സാമേത്യാചക്ഷതേ യദ സാധുതദസാമേതി.

ഓം. സാമത്തെ സമസ്തമായി ഉപാസനം ചെയ്യുന്നതാണ് സാധു. ഏതെല്ലാം സാധുവാണോ അതെല്ലാം സാമമാണ്. ഏതെല്ലാം അസാധുവാണോ അതെല്ലാം അസാമമാണ്.

സാധുശബ്ദം ശോഭനവാചിയാണ് എന്ന് ശങ്കരൻ പറയുന്നു. പ്രകാശിക്കുന്നതും മംഗളകരവും അനവദ്യവും (പാപരഹിതവും) ആണ് സാമമെന്ന് കുശലന്മാർ പറഞ്ഞിട്ടുണ്ട്. ലോകത്തിൽ അപ്രകാരം കാണുന്ന സർവ്വവും സാമമാണ്, സാധുവാണ്. അപ്രകാശവും അമംഗളവും കളങ്കമുള്ളതുമായി കാണുന്നതൊക്കെ അസാമവും അസാധുവുമാണ്. ഇപ്രകാരം കളങ്കരഹിതമായ പ്രകാശത്തെ സാമമെന്ന് ഋഷി വിളിക്കുന്നു. കലർപ്പില്ലാത്ത ആ പ്രകാശം ശോഭനവും ശിവവും മംഗളവും അനവദ്യവുമാണ്; അതാണ് സാമം; അതാണ് വിഷ്ണു; അതുതന്നെയാണ് ബ്രഹ്മം.

2. തദുതാപ്യാഹുഃ സാമ്നൈനമുപാഗാദിതി സാധു നൈനമുപാ
ഗാദിത്യേവ തദാഹുരസാമ്നൈനമുപാഗാ-
ദിത്യ സാധുനൈനമുപാഗാദിത്യേവതദാഹുഃ

അവർ പറയുന്നു. "സാമത്തോടുകൂടി ചെന്നു." അവരുദ്ദേശിക്കുന്നത് 'സാധുവായിട്ട് ചെന്നു' എന്നാണ്. അസാമത്തോടുകൂടി ചെന്നു എന്ന് പറയുമ്പോൾ അസാധുവായിട്ട് ചെന്നു എന്നാണുദ്ദേശിക്കുന്നത്. ലൗകികമായ യാതൊരു ബന്ധനങ്ങളും ഇല്ലാത്തവനും ഇനി ഉണ്ടാകാൻ യാതൊരു സാദ്ധ്യതയും ഇല്ലാത്തവനുമാണ് സാമമായ ഭഗവാനെ സാമത്തോടുകൂടി സമീപിക്കുന്നത്. ബന്ധനമുള്ളവന് അപ്രകാരം ഭക്തിയോടുകൂടി ഭഗവാനെ സമീപിക്കാൻ സാദ്ധ്യമല്ല.

3. അഥോതാപ്യാഹുഃ സാമ നോ ബതേതി യത്
സാധു ഭവതി സാധുവേതേത്യേവ തദാഹുരസാമ നോ
ബതേതി യദസാധു ഭവത്യസാധുണ്മതേത്യേവതദാഹുഃ

അവർ പറയുന്നു: "ഈ സാമം ഞങ്ങൾക്കാണെന്ന്—അത് മംഗളകരമാണെന്നു വരികിൽ. അവർ പറയുന്നു ഇത് ഞങ്ങൾക്കു 'സാധു'വാണെന്ന്—അത് അസാധുവാണെങ്കിൽ അവർ പറയുന്നു: "ഇത് ഞങ്ങൾക്ക് അസമമാണ്, അസാധുവാണ്" എന്ന്.

സാമം, സാധു എന്നീ പദങ്ങൾക്ക് ഏകാർത്ഥമാണുള്ളത്. (സാമ സാധുശബ്ദയോരേകാർത്ഥത്വം സിദ്ധം) ശോഭനമായ സാമത്തെ അവനവന് പ്രത്യക്ഷമായി അനുഭവിക്കാൻ സാധിക്കുമ്പോൾ, ഞങ്ങൾ അതിനെ അനുഭവിച്ചു എന്ന് പുളകാങ്കുരമണിഞ്ഞ് നാം പ്രസ്താവിക്കുന്നു. "സ്വസം വേദ്യം സാമ". തനിക്ക് സംവേദ്യമായ സാമം. സംവേദ്യമായ പ്രകാശത്തെ സംവേദനം ചെയ്യുന്നതിനും മറ്റുള്ളവരുമായി പങ്കിടുന്നതിനും നാം ഉത്സുകരാണ്.

പ്രകാശത്തിനും ഊർജ്ജത്തിനും വിപരീതമായ ജഡവസ്തുക്കളെല്ലാം അസാമവും അസാധുവുമാകയാൽ നമുക്ക് അമംഗളകരങ്ങളാണെന്ന് നാം അറിയുന്നു.



4. സ യ ഏതദേവം വിദ്വാൻ സാധു സാമേത്യുപാസ്തേƒഭ്യാ
ശോഹയദേനം സാധവോ ധർമ്മാ ആചഗച്ഛേ യുരുപ ച നമേയുഃ

ഇപ്രകാരമറിഞ്ഞ് സാമത്തെ സാധുവായി ഉപാസിക്കുന്ന വിദ്വാനിലേക്ക് എല്ലാ സാധുധർമ്മങ്ങളും എത്തിച്ചേരുകയും അവനെ നമിക്കുകയും ചെയ്യുന്നു. ഉപാസകനിലേക്ക് ശോഭനങ്ങളായ സർവ്വധർമ്മങ്ങളും സ്വയം എത്തിച്ചേരുന്നു. അയാൾ ചെയ്യുന്ന ഒരു കർമ്മവും ശ്രുതി സ്മൃതി വിരുദ്ധമാകയില്ല. അവ അയാളിൽ വെറുതെ പ്രവേശിക്ക മാത്രമല്ല അയാളെ നമിക്കുകയും അയാൾക്ക് ഭോഗ്യത്തിനുള്ള വസ്തുക്കളായിത്തീരുകയും ചെയ്യുന്നു. അഥവാ ഉപാസകൻ സ്വയം സാധുവായി, സാമമായി, ഉപാസ്യനായി ഭവിക്കുന്നു. ഭക്തൻതന്നെ ഭഗവാനായിത്തീരുന്നു.

## ഖണ്ഡം 2

സാധുദൃഷ്ടിവിശിഷ്ടങ്ങളും ഉപാസവ്യങ്ങളുമായ സമസ്തസാമങ്ങളെയും ഇനി പറയുന്നു.

1. ലോകേഷുപഞ്ചവിധം സാമോപാസീത വൃഥിവീഹിം കാരഃ
അഗ്നിഃ പ്രസ്താവോƒന്തരീക്ഷമംഗീഥ ആദിത്യഃ പ്രതിഹാ
രോദ്യൗർന്നിധനമിത്യൂർദ്ധ്വേഷു.

ലോകങ്ങളിൽ പഞ്ചവിധ സാമങ്ങളെ ഉപാസിക്കണം. താഴെനിന്ന് മുകളി ലേക്ക് ക്രമത്തിൽ.

(1) പൃഥിവി-ഹിംകാരം (2) അഗ്നി-പ്രസ്താവം (3) അന്തരിക്ഷം-ഉദ്ഗീഥം (4) ആദിത്യൻ-പ്രതിഹാരം (5) ദ്യോവ്-നിധനം.

പൃഥിവി മുതലായവ ജഡദ്രവ്യമായിരിക്കെ സാമത്തെ സാധുവായി (ശോഭനമായി) ഉപാസിക്കുന്ന ഒരാൾ പൃഥിവിയെ സാമമായി കരുതുന്നതെങ്ങനെ എന്ന പൂർവ്വപക്ഷത്തിൻെറ ചോദ്യത്തിന് ശങ്കരൻ മറുപടി പറയുന്നു: "സാധു" ശബ്ദം കാര്യകാരണങ്ങളെ മുഴുവൻ ഉൾക്കൊള്ളുന്നു. ഘടത്തിൻെറ കാരണം കളിമണ്ണാണെന്നതുപോലെ പൃഥിവി മുതലായ ജഡവസ്തുക്കൾക്കും കാരണം പ്രകാശംതന്നെയാണ്. സാധുധർമ്മം (ശോഭനമായ പ്രകാശം) ലോകാദികൾക്കു കാരണമായിരിക്കയാൽ ലോകാദികളും സാധുവാണ്, സാമമാണ്. ബ്രഹ്മംതന്നെയാണ്. മാസ് ഉള്ള പിണ്ഡവും എനർജിതന്നെയാണ് എന്ന ആധുനികൻെറ നിഗമനവും ഇതുതന്നെ. ശാസ്ത്രഗമ്യമായതുകൊണ്ടാണ് സാധുവെ സാമമായി ഉപാസിക്കണമെന്ന വചനം താൻ സ്വീകരിക്കുന്നതെന്നും അശാസ്ത്രീയമായ ഒന്നിനെയും ധർമ്മമായി ഉപാസിക്കരുതെന്നും ശാങ്കരഭാഷ്യം തുടർന്നു പറയുന്നു. സാമം ഒന്ന് മാത്രമേയുള്ളു. അതിനെ ലോകർ പൃഥിവി മുതലായി അഞ്ചായി വിഭജിച്ച് അഞ്ചു പ്രകാരത്തിൽ ഉപാസിക്കുന്നു. ആ പഞ്ചപ്രകാരങ്ങളും സാധുവാണ് (പ്രകാശമാണ്) എന്ന് മനസ്സിലാക്കണം.

ലോകങ്ങളിൽവെച്ചു പ്രഥമമായി പഠിക്കേണ്ടതും അറിയേണ്ടതും സ്വാദ്ധ്യായ മനനാദികൾ ചെയ്ത് ഉപാസിക്കേണ്ടതും നിരീക്ഷകർ ഇരിക്കുന്ന പൃഥിവിയെത്തന്നെയാണ്. ഈ പൃഥിവിയിലാണ് വീണ്ടും വീണ്ടും ശാസ്ത്രജ്ഞന്മാരെ ഉൽപാദിപ്പിക്കുന്ന, വംശവൃദ്ധി ഉണ്ടാക്കുന്ന ഗൃഹസ്ഥാശ്രമധർമ്മം നടക്കുന്നത്. അതിനാൽ

പ്രജാപതിയുടെ സിംബലായ 'ഹിം'കാരം നൽകുന്നു. ഭൂമിയിലെ മനുഷ്യവംശത്തിൻെറ ചരിത്രം, ജനിതകങ്ങളുടെ ചരിത്രം, ഭൂമിയുടെ ഉൽപത്തി, സ്വഭാവം, നാശം മുതലായവയെക്കുറിച്ച് ആദ്യം ജ്ഞാനം നേടണം (Biology, Genetics, Geography, Geology, Anthropology).

രണ്ടാമത്തേത് അഗ്നിയാണ്. കർമ്മങ്ങൾ ഏതൊന്നിൽ ചെയ്യപ്പെടുന്നുവോ അതാണ് അഗ്നി. അത് ജൈവോർജ്ജമാണ്. കർമ്മകാണ്ഡം മുഴുവനും ബോധപൂർവ്വവും അബോധപൂർവ്വവും ചെയ്യപ്പെടുന്ന ഓരോ ചലനവും അഗ്നിയുടെ പ്രസ്താവമാണ്. പ്രാണൻ, ജീവിതം എന്നൊക്കെ പറയുന്നത് അതിനെത്തന്നെയാണ്. അതിനെക്കുറിച്ചുള്ള പഠനമാണ് രണ്ടാമതു ചെയ്യേണ്ടത്.

അന്തരിക്ഷം അഥവാ ഗഗനമാണ് ഉദ്ഗീഥം. അവ രണ്ടും ഗകാരവിശിഷ്ടമാണ്; ഗമനശീലമുള്ളതാണ്. ചലനത്തെക്കുറിച്ചുള്ള (Kinetics) ശാസ്ത്രമാണ് പിന്നീട് സ്വായത്തമാക്കേണ്ടത്. ഗഗനമണിയായ ആദിത്യനാണ് പ്രതിഹാരം. ഓരോ പ്രാണിയും തന്നെ അഭിമുഖീകരിച്ച് ഉയരുന്ന സൂര്യനെക്കണ്ട് 'മാം പ്രതി', 'മാം പ്രതി' എന്നു കരുതുന്നതിനാൽ സൂര്യൻ പ്രതിഹാരമാണ്. ഓരോ ഗ്രഹവും എനിക്കു വേണ്ടി എന്നു കരുതി ആ സൂര്യനു ചുറ്റും പരിഭ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ ഭ്രമണചലനനിയമങ്ങളെ ഗ്രഹിക്കലാണ് പിന്നെ ആവശ്യം. വായുചലനം, അതുകൊണ്ടുള്ള ഗതാഗതസൗകര്യം, ഗ്രഹനക്ഷത്രാദിനിരീക്ഷണം, അതുകൊണ്ടുള്ള കടൽയാനം ഇവയൊക്കെ ഈ പഠനത്തിൻെറ ഫലമാണ്. ഇതുവരെയുള്ള പഠനം ക്ലാസിക്കൽ മെക്കാനിക്സിൽ പെടും.

അഞ്ചാമതാണ് നിധനമായ ദ്യോവ്. ഈ ലോകത്തുനിന്ന് പോയവരെല്ലാം ചെന്നു ചേരുന്ന സ്ഥലമാകയാലാണ് ദ്യോവിന് നിധനമെന്നു പറയുന്നത്. ഈ ലോകങ്ങളെല്ലാം ഒന്നിനൊന്ന് ഊർദ്ധ്വമായി കിടക്കുന്ന ലോകങ്ങളാണ്. അവയെ ഓരോന്നായി ക്രമത്തിൽ ഉപാസിച്ചറിഞ്ഞിട്ടാണ് ശാസ്ത്രം അതിൻെറ പൂർണ്ണാവസ്ഥയെ പ്രാപിക്കുന്നത്. പണ്ടായാലും ഇന്നായാലും ഈ ക്രമത്തിൽ ഭേദമില്ല. ഐൻസ്റ്റൈൻെറ കാലത്തോടുകൂടി ആധുനികശാസ്ത്രം ഈ അഞ്ചാമത്തെ നിധിനത്തിലേക്ക് ഒരു ക്വാണ്ടം ജംപ് നടത്തി. ഇത് ഊർദ്ധ്വലോകങ്ങളുടെ കാര്യം. ഇനി അധോലോകങ്ങളോ?

2. അഥാവൃത്തേഷുദ്യൗ ഹിംകാര ആദിത്യഃ പ്രസ്താവോഽ
ന്തരിക്ഷ മുദ്ഗീഥോതഗ്നിഃ പ്രതിഹാരഃ പൃഥിവിനിധനം.

ദ്യോവ് ഹിം. ആദിത്യൻ പ്രസ്താവം; അന്തരിക്ഷം ഉദ്ഗീഥം, അഗ്നി പ്രതിഹാരം; ഭൂമി നിധനം. ഗതിശീലവും പരിഭ്രമണശീലവും ലോകങ്ങളുടെ സ്വഭാവമാകയാൽ ഊർദ്ധ്വഗതിതന്നെ അധോഗതിയായിത്തീരുന്നു. ഈ പുനരാവൃത്തിയിൽ മുകളിൽനിന്നു ചുവട്ടിലേക്കുള്ള ഗതിയിൽ ഒന്നാമത്തേത് ദ്യോവാകയാൽ അത് ഹിംകാരമായും പ്രാണികളുടെ കർമ്മങ്ങൾ സൂര്യോദയത്തിൽ മാത്രം ആരംഭിക്കുന്നതുകൊണ്ട് ആദിത്യൻ പ്രസ്താവമായും അഗ്നിയെ ഒന്നിൽനിന്നു മറ്റൊന്നാക്കാനും ഒരിടത്തുനിന്ന് മറ്റൊരിടത്തെത്തിക്കാനും പ്രാണികൾക്കു സാധിക്കുന്നതിനാൽ പ്രതിഹാരമായും ദ്യോവിൽനിന്നു മടങ്ങിവരുന്നവർ (മരിച്ചവരും ആസ്ട്രോനോട്ടുകളായ ആകാശസഞ്ചാരികളും) തങ്ങളുടെ നിധനം അഥവാ



വാസസ്ഥാനമാകുന്ന ഭൂമിയെ നിധനമായും ഉപാസിക്കണം. ഇപ്രകാരം മുകളിലേക്കും ചുവട്ടിലേക്കും ആവർത്തനഭ്രമണരൂപത്തിൽ സാമത്തെ ഉപാസിക്കുന്നതുകൊണ്ടുള്ള ഫലം ഇനി പറയുന്നു.

3. കല്പന്തേഹാസ്മൈ ലോകാ ഊർദ്ധ്വാശ്ചാവൃത്താശ്ചയ
ഏതദേവം വിദ്വാംല്ലോകേഷു പഞ്ചവിധം സാമോപാസ്തേ.

ഇപ്രകാരം അറിഞ്ഞ് പഞ്ചവിധസാമങ്ങളെ ഉപാസിക്കുന്നവന് ഊർദ്ധ്വങ്ങളും ആവൃത്തങ്ങളുമായ സർവ്വലോകങ്ങളും കല്പിക്കപ്പെട്ടിരിക്കുന്നു.

പുനരാവൃത്തിരഹിതങ്ങളായ ഊർദ്ധ്വലോകങ്ങളും ഗതിശീലവും ഭ്രമണശീലവും ഉള്ള പുനരാവൃത്തിലോകങ്ങളും സാമോപാസകന് സ്വന്തം ഹൃദയാകാശത്തിൽ സങ്കല്പിക്കാനും അവയെ ഭുജിക്കാനും സാധിക്കുന്നു. ലോകത്തിൽ പഞ്ചവിധമായ സമസ്ത സാമവും 'സാധു' എന്ന് ഗ്രഹിച്ച് ഉപാസിക്കുന്നവന് മാത്രമേ ഈ 'ശാസ്ത്രജ്ഞത്വം' ലഭിക്കുകയുള്ളു.

## ഖണ്ഡം 3

1. വൃഷ്ടൗ പഞ്ചവിധം സാമോപാസീത പുരാവാതോ
ഹിംകാരോ മേഘജായതേ സ പ്രസ്താവോ വർഷതി
സ ഉദ്ഗീഥോ വിദ്യോതതേ സ്തനയതി സപ്രതിഹാരഃ

പഞ്ചവിധസാമത്തെ വൃഷ്ടിയായി ഉപാസിക്കുക. മുമ്പിൽ വീശുന്ന കാററ് ഹിംകാരം. മേഘങ്ങളുടെ ജനനം പ്രസ്താവം. വർഷം ഉദ്ഗീഥം. മിന്നലും ഇടിയും പ്രതിഹാരം. ലോകങ്ങൾ സ്ഥിതിചെയ്യുന്നത് വൃഷ്ടിനിമിത്തമാണ്. മഴയില്ലെങ്കിൽ ജീവികൾക്ക് ലോകജീവിതം സാദ്ധ്യമല്ല. അതിനാൽ മഴയെ സാമമായി ഉപാസിക്കണം. കാറ്റ് വീശുന്നതുമുതൽ മഴപെയ്യടങ്ങുന്നതുവരെയുള്ളതിനെയാണ് ഇവിടെ വൃഷ്ടി എന്നു പറയുന്നത്. പുരോവാതം പ്രഥമമാകയാൽ ഹിംകാരം. മേഘജനനത്തിനുശേഷമേ മഴയുണ്ടാവൂ. അതിനാൽ മേഘങ്ങൾ കനത്തുവരുന്നത് പ്രസ്താവം. വർഷം ശ്രേഷ്ഠത്വംകൊണ്ട് ഉദ്ഗീഥമാണ്. അങ്ങോട്ടും ഇങ്ങോട്ടും വിഭിന്ന ദിശകളിൽ ചലിക്കുന്ന പ്രതിഹൃതത്വംകൊണ്ട് ഇടിമിന്നലുകൾ (പ്രകാശ, ശബ്ദതരംഗങ്ങൾ) പ്രതിഹാരമാണ്. പ്രകൃതിവസ്തുക്കളെ ഉപാസിച്ചിരുന്നത് "ഭയം"കൊണ്ടാണ് എന്ന ചില ആധുനിക ചരിത്രകാരന്മാരുടെ തെറ്റിദ്ധാരണയെ ശാസ്ത്രോചിതമായ ഈ വിശദീകരണംകൊണ്ട് ഛാന്ദോഗ്യഉപനിഷത്ത് നീക്കിക്കളയുന്നു.

2. ഉദ്ഗൃഹ്ണാതി തന്നിധനം വർഷതിഹാസ്മൈ വർഷയതി
ഹയ ഏത ദേവം വിദ്വാൻ വൃഷ്ടൗ പഞ്ചവിധം സാമോപാസ്തേ.

പെയ്യടങ്ങൽ അഥവാ അവസാനിക്കൽ നിധനമാണ്. പരിസമാപ്തിയാകയാൽ. ഇപ്രകാരം അറിഞ്ഞ് പഞ്ചവിധ സാമമായി വൃഷ്ടിയെ ഉപാസിക്കുന്നവന് മേഘം മഴചൊരിയുന്നു; ആ വിദ്വാൻ മഴയെ ഉണ്ടാക്കുന്നു. വിദ്വാന്മാരായ പുണ്യശ്ലോകന്മാരുള്ള നാട്ടിൽ മഴയുണ്ടാകുന്നത് അവർ സാമമായി വൃഷ്ടിയെ ഉപാസിക്കയാലാണ്.

## ഖണ്ഡം 4

1. സർവ്വ സ്വപ്സു പഞ്ചവിധം സാമോപാസീത മേഘോയത്
   സംപ്ലവതേ സ ഹിംകാരോ യദ്വർഷതിസപ്രസ്താവോ യാഃ
   പ്രാച്യഃ സ്യന്ദന്തേ സ ഉദ്ഗീഥോ യാഃ
   പ്രതീച്യ സ പ്രതിഹാരഃ സമുദ്രോനിധനം

സർവആപസ്സിലും പഞ്ചവിധസാമത്തെ ഉപാസിക്കണം. മേഘം ഉരുണ്ടുകൂടി ഘനീഭവിക്കുന്നത് ഹിം. വർഷിക്കുന്നത് പ്രസ്താവം. കിഴക്കോട്ട് പ്രവഹിക്കുന്ന നദികൾ ഉദ്ഗീഥം. പടിഞ്ഞാറോട്ട് പ്രവഹിക്കുന്നവ പ്രതിഹാരം. സമുദ്രം നിധനം. ആപസ്സിൻെറ ആരംഭം മേഘത്തിൽനിന്നാകയാൽ അത് ആദ്യത്തേതായ ഹിംകാരം. വർഷിക്കുന്ന ജലം സർവ്വദിശകളിലും വ്യാപിക്കുന്നതിനാൽ പ്രസ്താവം. കിഴക്കോട്ട് ഒഴുകുന്ന നദികൾ (ഗംഗ, ഗോദാവരി, കാവേരി മുതലായവ) ശ്രേഷ്ഠത്വംകൊണ്ട് ഉദ്ഗീഥം. പ്രതീചിയിലേക്ക് (പടിഞ്ഞാറോട്ട്) ഒഴുകുന്ന നദികൾ വിഭിന്ന ഭൂഭാഗങ്ങളിൽനിന്നുള്ള ധനം കൊണ്ടുവരുന്ന കച്ചവടമാർഗ്ഗങ്ങളാകയാൽ പ്രതിഹാരം. എല്ലാ ജലവും ഒടുക്കം എത്തിച്ചേരുന്ന സമുദ്രം നിധനം.

2. നഹാപ്സു പ്രേത്യപ്സുമാൻ ഭവതിയ ഏതദേവം
   വിദ്വാൻ സർവ്വാസ്വപ്സു പഞ്ചവിധം സാമോപാസ്തേ.

ഇപ്രകാരം അറിഞ്ഞ് പഞ്ചവിധസാമത്തെ ആപസ്സിൽ ഉപാസിക്കുന്നവന് ധാരാളം ജലം ലഭിക്കും. അവൻ വെള്ളത്തിൽ വെച്ച് മരിക്കുകയില്ല.

## ഖണ്ഡം 5

1. ഋതുഷുപഞ്ചവിധം സാമോപാസീത വസന്തോ
   ഹിംകാരോഗ്രീഷ്മഃ പ്രസ്താവോ വർഷാഉദ്ഗീഥഃ
   ശരത് പ്രതിഹാരോ ഹേമന്തോ നിധനം

പഞ്ചവിധസാമത്തെ ഋതുവായി ഉപാസിക്കണം. വസന്തം ഋതുക്കളിൽ പ്രഥമമാകയാൽ ഹിംകാരം (ഋതുക്കളിൽ താൻ മാധവമാണെന്ന് ഭഗവാൻ ഗീതയിൽ) ഗ്രീഷ്മം അഥവാ വേനൽക്കാലം പ്രസ്താവമാണ്. വർഷകാലത്തേക്ക് ആവശ്യമായ യവാദി ധാന്യങ്ങളെ സംഗ്രഹിച്ച് ശേഖരിക്കുന്ന കാലമാകയാൽ. ശ്രേഷ്ഠത്വത്താൽ വർഷകാലം ഉദ്ഗീഥമാണ്. രോഗികളും മൃതന്മാരും നിലംപതിക്കുന്ന ശരൽക്കാലം പ്രതിഹാരമാണ്. പ്രാണികൾ അന്ത്യയാത്ര ചെയ്യുന്ന ഹേമന്തം (ഉത്തരായനം) നിധനമാണ്.

2. കല്പന്തേഹാസ്മാഋതവഋതുമാൻ ഭവതിയ ഏതദേവം
   വിദ്വാനൃതുഷു പഞ്ചവിധം സാമോപാസ്തേ.

ഇപ്രകാരമറിഞ്ഞ് പഞ്ചവിധസാമമായി, ഋതുക്കളെ ഉപാസിക്കുന്ന വിദ്വാന് ഋതുക്കൾ ഋതുവ്യവസ്ഥാനുരൂപമായ ഭോഗ്യവസ്തുക്കളെല്ലാം പ്രദാനം ചെയ്യുന്നു. അതിനാൽ അവൻ ഋതുമാൻ (ഋതുഭോഗ്യങ്ങളിൽ സമ്പന്നൻ) ആയിത്തീരുന്നു.

## ആറാം ഖണ്ഡം

1. പശുഷു പഞ്ചവിധം സാമോപാസീതാജാ ഹിംകാരോƒ
   വയഃ പ്രസ്താവോ ഗാവ ഉദ്ഗീഥോƒശ്വാഃ പ്രതിഹാരഃ
   പുരുഷോ നിധനം.

പഞ്ചവിധിസാമത്തെ പശുവായി ഉപാസിക്കണം. അജം അഥവാ ആട് "അജഃ പശുനാം പ്രഥമഃ" ഇത്യാദി ശ്രുതിവചനങ്ങളാൽ പ്രഥമമാകയാൽ ഹിംകാരം. ഹിംകാരത്തെത്തുടർന്ന് ഒപ്പം പ്രസ്താവം വരുമ്പോലെ ആടിനെത്തുടർന്ന് കാണുന്ന ചെമ്മരിയാട് (അവയ) പ്രസ്താവം. ശ്രേഷ്ഠത്വംകൊണ്ട് ഗോക്കൾ ഉദ്ഗീഥം. പുരുഷന്മാരെ അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടുപോകുന്നതിനാൽ അശ്വങ്ങൾ പ്രതിഹാരം. മററു പശുക്കളെല്ലാം മനുഷ്യനെ ആശ്രയിച്ചിരിക്കയാൽ മനുഷ്യൻ (പുരുഷൻ) നിധനം.

2. ഭവന്തി ഹാസ്യപശവഃ പശുമാൻ ഭവതിയ
   ഏതദേവം വിദ്വാൻ പശുഷുപഞ്ചവിധ
   സാമോപാസ്തേ.

ഇപ്രകാരമറിഞ്ഞ് പഞ്ചവിധസാമത്തെ പശുക്കളിൽ ഉപാസിക്കുന്നവന് ധാരാളം പശുക്കളുണ്ടാവും.

## ഖണ്ഡം 7

1. പ്രാണേഷു പഞ്ചവിധം പരോവരീയഃ
   സാമോപാസീത പ്രാണോഹിംകാരോ വാക്പ്രസ്താവ
   ശ്ചക്ഷുരുദ്ഗീഥഃ ശ്രോത്രം പ്രതിഹാരോമനോ
   നിധനം പരോവരീയാംസിമാ ഏതാനി.

പഞ്ചവിധം പരോവരീയസാമത്തെ പ്രാണനിൽ ഉപാസിക്കണം. ഇവയെ ഒന്നിനൊന്നു വരിഷ്ഠമായി കരുതണം. ഘ്രാണിക്കുന്ന പ്രാണൻ പ്രഥമമായ ഹിംകാരം. വാക്കിനാൽ സർവ്വവും സ്തുതിക്കപ്പെടുകയാൽ വാക്ക് പ്രസ്താവം. അപ്രാപ്തമായതിനെക്കൂടി വാക്കിനാൽ പറയാൻ സാധിക്കുന്നു. ഘ്രാണത്തിന് ഗന്ധത്തെ മാത്രമെ പ്രാപിക്കാനാവൂ. അതിനാൽ ഗന്ധത്തേക്കാൾ ശ്രേഷ്ഠം വാക്ക്. വാക്കിന് പ്രകാശിപ്പിക്കാവുന്നതിനെക്കാൾ ബഹുതരങ്ങളായ വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ചക്ഷുസ്സ് ശ്രേഷ്ഠത്വത്താൽ ഉദ്ഗീഥം. നാനാദിശകളിൽനിന്നു വരുന്ന ശബ്ദതരംഗങ്ങളെ സ്വീകരിക്കുന്ന ശ്രോത്രം പ്രതിഹാരം. സർവ്വേന്ദ്രിയങ്ങളാലും ഗ്രഹിക്കപ്പെട്ടതും ഭുജിക്കപ്പെട്ടതുമായ വിഷയങ്ങൾ മനസ്സിലാണ് ഇരിക്കുന്നത്. അതിനാൽ മനസ്സ് നിധനമാണ്. സർവ്വേന്ദ്രിയവിഷയവ്യാപകത്വം കൊണ്ട് ഏററവും ശ്രേഷ്ഠവുമാണ്. മാത്രമല്ല, അതീന്ദ്രിയവിഷയങ്ങൾപോലും മനസ്സിന് ഗോചരമാവുന്നുണ്ട്.

2. പരോവരീയോഹാസ്യഭവതി പരോവരീയ സൊഹലോകാ
   ഞ്ജയതിയ ഏതദേവം വിദ്വാൻ പ്രാണേഷുപഞ്ചവിധം
   പരോവരീയഃസാമോപാസ്ത ഇതിതു പഞ്ചവിധസ്യ.

ഇപ്രകാരമറിഞ്ഞ് പരോവരീയമായ പഞ്ചവിധസാമത്തെ പ്രാണങ്ങളിൽ ഉപാസിക്കുന്നവൻ പരോവരീയനായി, സർവ്വശ്രേഷ്ഠനായിത്തീരുന്നു. അവൻ പരോവരീയമായ ലോകങ്ങളെ ജയിക്കുന്നു.

## ഖണ്ഡം 8

പഞ്ചവിധസാമങ്ങളുടെ ഉപാസന പറഞ്ഞശേഷം സപ്തവിധസാമങ്ങളുടെ ഉപാസന പറയുന്നു. ഇതുവരെ പറഞ്ഞ പഞ്ചവിധസാമങ്ങളെ ഒരു പട്ടിക രൂപത്തിൽ താഴെ കൊടുക്കുന്നു.

പഞ്ചവിധസാമം

| | ഹിം | പ്രസ്താവം | ഉദ്ഗീഥം | പ്രതിഹാരം | നിധനം |
|---|---|---|---|---|---|
| 1. ലോകം | പൃഥിവി | അഗ്നി | അന്തരിക്ഷം | ആദിത്യൻ | ദ്യോവ് |
| 2. വൃഷ്ടി | പുരോവാതം | മേഘം | വർഷം | ഇടിമിന്നൽ | പെയ്തടങ്ങൽ |
| 3. ജലം | മേഘം | വർഷം | കിഴക്കോട്ടുള്ള നദി | പടിഞ്ഞാട്ടുള്ള നദി | സമുദ്രം |
| 4. ഋതു | വസന്തം | ഗ്രീഷ്മം | വർഷം | ശരത്ത് | ഹേമന്തം |
| 5. പശു | ആട് | ചെമ്മരിയാട് | ഗോവ് | അശ്വം | പുരുഷൻ |
| 6. പ്രാണം | പ്രാണൻ (ഘ്രാണം) | വാക്ക് | ചക്ഷു | ശ്രോത്രം | മനസ്സ് |

1. അഥ സപ്തവിധസ്യവാചി സപ്തവിധം സാമോപാസീത
യത് കിം ച വാചോ 'ഹു' മിതി സഹിം
കാരോയത് പ്രേതി സ പ്രസ്താവോയദേതി സ ആദിഃ

ഇനി സപ്തവിധം. സപ്തവിധസാമത്തെ വാക്കിൽ ഉപാസിക്കണം. വാക്കിലെ ഹുംകാരം ഹിംകാരം. 'പ്ര' എന്നത് പ്രസ്താവം. 'അ' എന്നത് ആദി. ഹുങ്കാരത്തിലും ഹിങ്കാരത്തിലും ഹകാരം സാമാന്യമാകയാൽ ഹുംകാരം ഹിംകാരം. അതുപോലെ 'പ്ര' പ്രസ്താവവും 'അ' ആദിയുമാണ്. ആദി എന്നാൽ സർവ്വാദിത്വംകൊണ്ട് ഓങ്കാരമാണ്.

2. യദുദിതി സ ഉദ്ഗീഥോയത്പ്രതീതിസപ്രതിഹാരോ
യദുപേതി സ ഉപദ്രവോയന്നോതി തന്നിധനം.

'ഉദ്' ഉദ്ഗീഥവും 'പ്രതി' പ്രതിഹാരവും 'ഉപ' ഉപദ്രവവും 'നി' നിധനവുമാണ്.

3. ദുഗ്ദ്ധേ $f$ ദൈസ്മ വാഗ്ദോഹം യോ വാചോ ദോഹോ $f$
ന്നവാനന്നാദോ ഭവതി യ ഏതദേവം വിദ്വാൻ വാചി
സപ്തവിധം സാമോപാസ്തേ.

**ഇപ്രകാരമറിഞ്ഞ് സപ്തവിധസാമത്തെ വാക്കിൽ ഉപാസിക്കുന്ന വിദ്വാന് വാക്ക് വാക്കിൽനിന്നുതന്നെ കറന്നെടുത്ത ദുഗ്ധം നല്കുന്നു. അവൻ അന്നവാനും, അന്നാദനും ആയിത്തീരുന്നു.**

## ഖണ്ഡം 9

1. അഥ ഖല്വമുമാദിത്യം സപ്തവിധം സാമോപാസീത
സർവ്വദാ സമസ്തേന സാമ മാം പ്രതിമാം പ്രതീതി
സർവ്വേണാം സമസ്തേന സാമ.

സപ്തവിധസാമത്തെ ആദിത്യനായി ഉപാസിക്കണം. സർവ്വദാ സമസ്തർക്കും ആദിത്യൻ സമമാണ്. 'എന്നെ പ്രതി എന്നെ പ്രതി' എന്ന് ഓരോരുത്തരും കരുതുന്നതിനാൽ. പഞ്ചവിധ സാമോപാസനയുടെ ആരംഭത്തിൽ പ്രഥമാദ്ധ്യായത്തിൽ സാമത്തിൻെറ അംഗങ്ങളെ ആദിത്യനായി ഉപാസിക്കണമെന്ന് പറഞ്ഞു. സൂര്യൻെറ അംഗങ്ങളെ ശരിക്കറിഞ്ഞ് സൂര്യനെത്തന്നെ സമസ്തസാമമായി ഉപാസിക്കുന്ന വിധമാണ് ഇപ്പോൾ പറയുന്നത്. സൂര്യൻ ഉദ്ഗീഥമാകയാൽ സാമമാണ്. സൂര്യന് വൃദ്ധിക്ഷയങ്ങളില്ലായ്കയാൽ സർവ്വദാ സമനാണ്. സൂര്യൻ എന്നെ അഭിമുഖീകരിക്കുന്നു, എനിക്കായി ഉദിക്കുന്നു എന്ന് സർവ്വർക്കും ഒരുപോലെ തോന്നുകയാലും സൂര്യൻ സർവ്വദാ സമനാണ്. സർവ്വരിലും സമത്വഭാവനയോടെ ആദിത്യൻ ബുദ്ധി ഉത്പാദിപ്പിക്കുന്നു. ഇപ്രകാരം ഉദ്ഗീഥഭക്തിയോടുള്ള സമാനതകൊണ്ടും നേരത്തെ ലോകാദികളിൽ പറഞ്ഞ ഹിംകാരാദികളുടെ സമാനതകൊണ്ടും ഹിംകാരത്തിൻെറ കാരണം ഇവിടെ പറയുന്നില്ല. സവിതാവിൻെറ സമത്വത്തെ പറയുന്നു.

2. തസ്മിന്നിമാനി സർവ്വാണി ഭൂതാന്യന്വായത്താനീതി
വിദ്യാത്തസ്യയത്പുരോദയാത്സഹിംകാരസ്തദസ്യ
പശവോ $f$ ന്വായത്താസ്തസ്മാത്തേ ഹിം കുർവ്വന്തി
ഹിംകാരഭാജിനോ ഹ്യേതസ്യ സാമ്നഃ

ഇക്കാണുന്ന സർവ്വഭൂതങ്ങളും അതിനെ ആശ്രയിച്ചിരിക്കുന്നു എന്നറിയുക. ഉദയത്തിനു മുമ്പുള്ള സൂര്യൻ ഹിംകാരമാണ്. പശുക്കൾ അതിനെ ആശ്രയിച്ചിരിക്കുന്നു; ഈ സാമത്തിൻെറ 'ഹിംകാര'ത്തിൽ അവയും 'ഹിം'കാരം ഉച്ചരിച്ച് ഭാഗഭാക്കുകളാവുന്നു. ആദിത്യൻ ഉള്ളതുകൊണ്ടാണ് ജീവികൾ ഉപജീവിക്കുന്നത്. ഉദയത്തിനു മുമ്പുള്ള ആദിത്യൻെറ രൂപം ധർമ്മരൂപമാണ്. അത് ഹിംകാരഭക്തിയാണ്. ഉദയത്തിനു മുമ്പ് പശുക്കൾ 'ഹിംകാരം' മുഴക്കുന്നത്, ഈ സാമത്തെ അവ ആശ്രയിച്ചിരിക്കയാലാണ്. അതിൻെറ ഭക്തിയും ഭജനശീലവുംകൊണ്ടാണ് അവ വർത്തിക്കുന്നത്.

3. അഥ യത് പ്രഥമോദിതേ സ പ്രസ്താവസ്തദസ്യ
മനുഷ്യാ അന്വായത്താ സ്തസ്മാത്തേ പ്രസ്തുതികാമാഃ
പ്രശംസാകാമാഃ പ്രസ്താവഭാജിനോഹ്യേതസ്യസാമ്നഃ

**ആദ്യം ഉദിക്കുന്നത് പ്രസ്താവമാണ്. മനുഷ്യൻ അതിനെ ആശ്രയിച്ചിരിക്കുന്നു. അവർ പ്രസ്തുതിയെയും പ്രശംസയെയും കാമിക്കുന്നവരാകയാൽ ഈ പ്രസ്താവമെന്ന സാമത്തിൽ ഭാഗഭാക്കുകളാകുന്നു. പ്രസ്തുതി മുഖസ്തുതിയാണ്. പ്രശംസ, നേരിട്ടല്ലാതെ ചെയ്യുന്ന സ്തുതിയും. മനുഷ്യന് ഇവ രണ്ടും ഇഷ്ടമാകയാൽ അവൻ പ്രസ്താവിക്കുന്നു; പ്രസ്താവത്തിൽ പങ്കുചേരുന്നു.**

4. അഥയത്സംഗവവേലായാംസ ആദിസ്തദസ്യവയാം
സ്യന്വായത്താനി തസ്മാത്താന്യന്തരിക്ഷേ $f$
നാരംഭണാന്യാദായാത്മാനം പരിപതന്ത്യാദിഭാ
ജീനി ഹ്യേ തസ്യ സാമ്നഃ

സംഗവവേലയിൽ കാണുന്ന ആദിത്യനാണ് ആദി. അതിനെ പക്ഷികൾ ആശ്രയിക്കുന്നു. ആ സാമത്താൽ അവ അന്തരിക്ഷത്തിൽ മററൊന്നിനെയും ആശ്രയിക്കാതെ നിൽക്കുകയും പറക്കുകയും ചെയ്യുന്നു. അവ ഈ സാമത്തിൻെറ ആദിഭക്തിയിൽ ഭാഗഭാക്കാവുന്നു. സംഗവവേല സൂര്യരശ്മികൾ എല്ലാം ചേർന്ന് സംഗമിക്കുന്ന വേളയാണ്. അപ്പോഴാണ് പശുക്കുട്ടികളെ പശുവിൻെറ അടുക്കൽ പാൽ കുടിക്കാൻ കൊണ്ടുചെന്നു കെട്ടുന്നത്. സൂര്യനും രശ്മിയും പശുവും കിടാവും സംഗമിക്കുന്ന വേള. ഉദയം കഴിഞ്ഞ് മൂന്നു മുഹൂർത്തമാണ് സംഗവവേല. ആദി എന്നാൽ പ്രണവം, ഓങ്കാരം. സംഗവവേല പ്രണവവേളയാണ്. പക്ഷികൾ ഈ ആദിഭക്തിയിൽ ഭാഗഭാക്കുകളാകുന്നു.

5. അഥ യത് സംപ്രതി മദ്ധ്യദിനേ സ ഉദ്ഗീഥസ്തദസ്യദേവാ
അന്വായത്താസ്തസ്മാത്തേ സത്തമാഃ പ്രാജാപത്യാനാ
മുദ്ഗീഥ ഭാജിനോ ഹ്യേതസ്യ സാമ്നഃ

മദ്ധ്യാഹ്നത്തിൽ ഉദ്ഗീഥമാണ്. ദേവന്മാർ അതിനെ ആശ്രയിക്കുന്നു. അവർ പ്രജാപതിയുടെ ഏററവും വിശിഷ്ടരായ മക്കളാണ്. അവർ സാമത്തിൻെറ ഉദ്ഗീഥ ഭക്തിയിൽ പങ്കുചേരുന്നു.

6. അഥ യദൂർദ്ധ്വം മദ്ധ്യന്ദിനാത് പ്രാഗപരാഹ്നാത്സ
പ്രതിഹാരസ്തദസ്യ ഗർഭാ അന്വായത്താസ്തസ്മാത്തേ
പ്രതിഹൃതാ നാവപദ്യന്തേ പ്രതിഹാരഭാജിനോ ഹ്യേതസ്യസാമ്നഃ

മദ്ധ്യാഹ്നത്തിനുശേഷവും അപരാഹ്നത്തിനു മുമ്പുമുള്ളത് പ്രതിഹാരം. ഗർഭം അതിനെ ആശ്രയിച്ചിരിക്കുന്നു. അതിനാൽ ഗർഭം താഴെ വീഴാതെ മുകളിൽത്തന്നെ പ്രതിഹൃതമായിരിക്കുന്നു. അത് സാമത്തിൻെറ പ്രതിഹാരത്തിൽ പങ്കു ചേരുന്നു.

7. അഥ യദൂർദ്ധ്വമപരാഹ്നാത്പ്രാഗസ്തമയാത്സ
ഉപദ്രവസ്തദസ്യാരണ്യാ അന്വായത്താസ്തസ്മാത്തേ
പുരുഷം ദൃഷ്ട്വാ കക്ഷം ശ്വഭ്രമിത്യുപദ്രബന്ത്യു
പദ്രവഭാജിനോ ഹ്യേതസ്യസാമ്നഃ

അപരാഹ്നത്തിനുശേഷവും അസ്തമയത്തിനു മുമ്പുമുള്ളത് ഉപദ്രവം. കാട്ടുമൃഗങ്ങൾ അതിനെ ആശ്രയിച്ചു ജീവിക്കുന്നു. പുരുഷനെ കാണുമ്പോൾ അവ താന്താങ്ങളുടെ കക്ഷ്യകളിലേക്ക് ഓടുന്നു. അവ സാമത്തിൻെറ ഉപദ്രത്തിൽ പങ്കാളികളാണ്.

8. അഥ യത് പ്രഥമാസ്തമിതേതന്നിധനം തദസ്യപിതരോ $f$
ന്വായത്താസ്തസ്മാത്താന്നിദധതിനിധനഭാജിനോഹ്യേ
തസ്യസാമ്ന ഏവം ഖല്വമുമാദിത്യം സപ്തവിധം
സാമോപാസ്തേ.



ആദ്യം അസ്തമിക്കുന്നത് നിധനം. പിതൃക്കൾ അതിനെ ആശ്രയിക്കുന്നു. സാമത്തിൻെറ ഈ നിധനത്തിൽ പങ്കെടുക്കുന്നതു പ്രകാരം ജനങ്ങൾ അവരെ നിക്ഷേപിക്കുന്നു. ഇപ്രകാരം സ്പതവിധ സാമം ഉപാസിക്കുക.ദർഭപ്പുല്ലിൽ പിതാവ്, പിതാമഹൻ, പ്രപിതാമഹൻ മുതലായവരുടെ രൂപംവെച്ച് ശ്രാദ്ധത്തിൽ അവർക്കു പിണ്ഡം നൽകുന്നതിനെയാണ് ഇവിടെ പറയുന്നത്. എല്ലാവരും ഒടുക്കം ചെന്നു ചേരുന്ന പിതൃസ്ഥാനമായി അസ്തമയസൂര്യനെ ഉപാസിക്കുക.

## ഖണ്ഡം 10

ആദിത്യൻ മൃത്യുവാണ്; അഹോരാത്രാദികാലത്താൽ സൂര്യൻ ജഗത്തിന് നാശം സംഭവിപ്പിക്കുന്നു. ഈ മൃത്യുവിനെ ജയിക്കുന്നതിനായി എപ്രകാരം സാമത്തെ ഉപാസിക്കണമെന്ന് ഇനി പറയുന്നു.

1. അഥ ഖല്വാത്മസംമിതമതിമൃത്യുസപ്തവിധം സാമോപാ
സീത ഹിംകാര ഇതി ത്ര്യക്ഷരം പ്രസ്താവ ഇതിത്ര്യക്ഷരം തത്സമം.

സപ്തവിധ സാമത്തെ സമമായും അതിമൃത്യുവായും ഉപാസിക്കണം. ഹിംകാരം മൂന്നക്ഷരം. പ്രസ്താവം മൂന്നക്ഷരം. അവ സമം. സ്വാവയവതുല്യതകൊണ്ട് സൂര്യൻ "മിത"മാണ്. പരമാത്മതുല്യതകൊണ്ട് അതിമൃത്യു എന്നും മൃത്യുഞ്ജയ ഹേതു എന്നും സമ്മിതവുമാണ്. ഹിങ്കാരത്തിലും പ്രസ്താവത്തിലുമുള്ള അക്ഷരങ്ങൾ മുമ്മൂന്നാകയാൽ അവയവങ്ങൾപോലും തുല്യങ്ങൾ(സമകൾ) ആണ്.

ഇപ്രകാരം അക്ഷരസംഖ്യകൊണ്ട് സമത്വം ഉപാസിച്ചാൽ മൃത്യുവെ (സൂര്യനെ) പ്രാപിക്കാം.

മൃത്യുവിൽനിന്നുള്ള അതിക്രമണം (സംക്രമണം) ബാക്കിവന്ന അക്ഷരംകൊണ്ട് സങ്കല്പിക്കണം. സപ്തവിധസാമങ്ങൾക്ക് ആകെ 22 അക്ഷരം. അതിനെ $3 \times 7 = 21$ ആക്കിയാൽ 21 അക്ഷരംകൊണ്ട് സൂര്യപ്രാപ്തി. 22-ാംഅക്ഷരം കൊണ്ട് മൃത്യുഞ്ജയം. അതിനാൽ സാമം അതിമൃത്യുവാണ്.

2. ആദിരിതി ദ്വയക്ഷരം. പ്രതിഹാര ഇതി ചതുരക്ഷരം
തത ഇഹൈകം തത്സമം.

ആദിയിൽ രണ്ടക്ഷരം. പ്രതിഹാരത്തിൽ നാലക്ഷരം. രണ്ടാമത്തേതിൽനിന്ന് ഒരക്ഷരമെടുത്ത് ആദ്യത്തേതിനു കൊടുത്താൽ രണ്ടും സമം.

3. ഉദ്ഗീഥ ഇതി ത്ര്യക്ഷരമുപദ്രവ ഇതി ചതുരക്ഷരം ത്രിഭിസ്ത്രിഭിഃ
സമം. ഭവത്യക്ഷരമതിശിഷ്യതേ ത്ര്യക്ഷരം തത്സമം.

ഉദ്ഗീഥം മൂന്നക്ഷരം. ഉപദ്രവം നാലക്ഷരം. മൂന്നും മൂന്നും സമം. ഒരക്ഷരം ബാക്കി. അവശേഷിച്ച അക്ഷരം ത്ര്യക്ഷരം തത്സമം.

4. നിധനമിതി ത്ര്യക്ഷരം തത്സമമേവ ഭവതി
താനിഹവാ ഏതാനിദ്വാവിംശതിരക്ഷരാണി

നിധനം മൂന്നക്ഷരം. തത്സമം. ഇതാണ് 22 അക്ഷരങ്ങൾ.

5. ഏക വിംശത്യാദിത്യയാപ്നോത്യേക വിംശോവാ
ഇതോ $f$ സാ വാദിത്യോതദ്വാവിം $f$ ശേന പരമാദിത്യാ
ജ്ജയതി തന്നാകം തദ്വിശോകം.

ഇരുപത്തൊന്നക്ഷരംകൊണ്ട് സൂര്യനിലെത്തുന്നു. ഈ പ്രപഞ്ചത്തിൽ നിന്ന് ഇരുപത്തൊന്നാമത്തേതാണ് സൂര്യൻ. ബാക്കിവന്ന 22-ാം അക്ഷരംകൊണ്ട് സൂര്യനപ്പുറമുള്ളതിനെ ജയിക്കണം. ആ നാകം വിശോകമാണ്. (വിശോകാ വാ ജ്യോതിഷ്മതി എന്ന് യോഗസൂത്രം) പന്ത്രണ്ടു മാസവും, അഞ്ച് ഋതുവും, മൂന്നു ലോകവും ചേർന്നാൽ ഇരുപത്. അതിനപ്പുറം ഇരുപത്തൊന്നാമത് സൂര്യൻ അഥവാ മൃത്യു. അതിനുമപ്പുറം വിശോകമായ ജ്യോതിഷ്മതിയുടെ ചൈതന്യ ലോകം. “കം” എന്നാൽ സുഖം. സുഖമില്ലാത്ത അവസ്ഥ “അകം”. സുഖമില്ലാത്ത അവസ്ഥയേ ഇല്ലാത്ത അവസ്ഥ “നാകം”. അമൃത്യുവാകയാൽ അവിടെ എപ്പോഴും സുഖമാണ്. വിശോകം നതദ്വിഗതശോകം മാനസദുഃഖരഹിത മിത്യർത്ഥഃ (ശങ്കരഭാഷ്യം)

6. ആപ്നോതി ഹാദിത്യസ്യ ജയം പരോ ഹാസ്യാദിത്യ
ജയാജ്ജയോ ഭവതി ഏതദേവം വിദ്വാനാത്മ സമ്മിതമതി
മൃത്യു സപ്തവിധം സാമോപാസ്തേ സാമോപാസ്തേ.

സൂര്യനെയും സൂര്യന്റെ പരമായിട്ടുള്ളതിനെയും ഇപ്രകാരം സപ്തസാമ ങ്ങളെ ഉപാസിച്ചവൻ ജയിക്കുന്നു.

## ഖണ്ഡം 11

സപ്തസാമങ്ങളെയും പഞ്ചസാമങ്ങളെയും അവയുടെ ‘നാമം’ കൂടാതെ ഉപാസിക്കേണ്ടതു പറഞ്ഞു. ഇനി, ഗായത്രം മുതലായ നാമങ്ങളോടുകൂടിയതും വിശിഷ്ടഫലം തരുന്നതുമായ സാമോപാസനയെ വിശദമാക്കുന്നു. ഇവ യഥാക്രമം ഗായത്രാദികർമ്മങ്ങളിൽ ഉപയോഗിക്കുന്നു.

1. മനോ ഹിംകാരോ വാക്പ്രസ്താവശ്ചക്ഷുരുദ്ഗീഥഃ
ശ്രോത്രം പ്രതിഹാരഃ പ്രാണോനിധനമേതദ്ഗായത്രം
പ്രാണേഷു പ്രോതം.

സർവ്വകരണവൃത്തികളിലും വെച്ചു പ്രഥമമാകയാൽ മനസ്സ് ഹിംകാരം. മനസ്സിലെ ചിന്തയെ തുടർന്ന് വാക്ക് പ്രസരിക്കുന്നതിനാൽ വാക്ക് പ്രസ്താവം. ചഞ്ചു ശ്രേഷ്ഠത്വത്താൽ ഉദ്ഗീഥം. പ്രതിഹൃതത്വംകൊണ്ട് ശ്രോത്രം പ്രതിഹാരം. ഉറക്ക ത്തിൽ ഇപ്പറഞ്ഞതെല്ലാം പ്രാണനിൽ അടങ്ങിയിരിക്കയാൽ പ്രാണൻ നിധനം. ഇതാണ് പ്രാണനിൽ ഇഴ ചേർന്നിരിക്കുന്ന (പ്രോതമായ) ഗായത്രസാമം.

2. സ യ ഏവമേതദ് ഗായത്രം പ്രാണേഷു പ്രോതം വേദ
പ്രാണീ ഭവതി സർവ്വമായുരേതി ജ്യോഗ് ജീവതി
മഹാൻ പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാ
മഹാമനാഃ സ്യാതദ്വ്രതം.



പ്രാണനിൽ ഇഴചേർന്ന ഗായത്രത്തെ ഇപ്രകാരം അറിയുന്നവൻ പ്രാണിയായി ഭവിക്കുന്നു; പ്രകാശിക്കുന്ന സർവ്വ ആയുസ്സും മുഴുവനായി ജീവിക്കുന്നു; പ്രജക ളാലും പശുക്കളാലും മഹാനായിത്തീരുന്നു; കീർത്തിയാൽ മഹാനായിത്തീരുന്നു. മഹാമനസ്സായിത്തീരുന്നു. അതാണ് അവന്റെ വ്രതം.

പ്രാണിയാവുക എന്നുവെച്ചാൽ അവികലങ്ങളായ കരണവൃത്തികളോടു കൂടിയിരിക്കുക എന്നർത്ഥം. ചക്ഷുസ്സും ശ്രോതാവും വാക്കും അവികലമായിരി ക്കുക. സർവ്വായുസ്സ് എന്നു വെച്ചാൽ ശതവർഷം. (ശതവർഷാണി സർവ്വമായുഃ പുരുഷസ്യ.)ആ ശതവർഷായുസ്സ് വെറും ശരാശരി ജീവിതമായിരിക്കയില്ല. ‘ജ്യോഗ് ഉജ്ജ്വലം ജീവതി’ഉജ്ജ്വലമായ ജീവിതമായിരിക്കും. നല്ലവരായ മക്കളോടും, പശുക്കളോടും, കീർത്തിയോടുംകൂടിയ മഹത്തായ, സമുജ്ജ്വലമായ ജീവിതം. ഗായത്രോപാസകന്റെ വ്രതം മഹാമനസ്സായിരിക്കുക എന്നതാണ്. അവൻ ഒരിക്കലും ക്ഷുദ്രചിത്തനായിരിക്കുകയില്ല.

## ഖണ്ഡം 12

1. അഭിമന്ഥതി സ ഹിങ്കാരോധൂമോ ജായതേ സ
പ്രസ്താവോ ജ്വലതി സ ഉദ്ഗീഥോംfഗാരാഭവന്തി സ
പ്രതിഹാര ഉപശാമ്യതിതന്നിധനം സംശാമ്യതി
തന്നിധനമേതദ്രഥന്തരമഗ്നൗപ്രോതം.

അഭിമന്ഥനം ചെയ്യുന്നത് ഹിങ്കാരം. ധൂമം വരുന്നത് പ്രസ്താവം. ജ്വലനം ഉദ്ഗീഥം. അംഗാരം പ്രതിഹാരം. ഉപശമനം, സംശമനം എന്നിവ നിധനം. അഗ്നിയിൽ ഇഴചേർന്ന രഥന്തരസാമമാണിത്.

2. സ യ ഏവമേതദ്രഥന്തരമഗ്നൗ പ്രോതം
വേദബ്രഹ്മവർച്ച സ്യന്നാദോദവതി സർവ്വമായു
രേതിജ്യോഗ് ജീവതി മഹാൻ പ്രജയാ പശുഭിഭ
വതി മഹാൻ കീർത്ത്യാ ന പ്രത്യംഗന്നിമാചാമേന്ന
നിഷ്ഠീ വേത്തദ്വ്രതം.

അഗ്നിയിൽ പ്രോതമായ രഥന്തരത്തെ അറിഞ്ഞവൻ ബ്രഹ്മവർച്ചസ്സും അന്നാദനു മായിത്തീരുന്നു. പ്രജകളോടും പശുക്കളോടും കീർത്തിയോടുംകൂടി മഹാനായി ശതായുസ്സായി ഉജ്ജ്വലജീവിതം നയിക്കുന്നു. അഗ്നിക്ക് അഭിമുഖമായിനിന്ന് ആചമിക്കയോ തുപ്പുകയോ ചെയ്കയില്ലെന്നതാണ് അവന്റെ വ്രതം. വീണ്ടും വീണ്ടും ആവർത്തിച്ചു സ്വാദ്ധ്യായം ചെയ്യുന്നതു നിമിത്തമാണ് ബ്രഹ്മവർച്ചസം ലഭിക്കുന്നത്. ബ്രഹ്മവർച്ചസം ബ്രഹ്മതേജസ്സാണ്. ഒരാൾ തന്നിൽ ബ്രഹ്മതേജസ്സ് ഉജ്ജ്വലിപ്പിക്കുന്നതെങ്ങനെയാണ്. സ്വാഭിപ്രായവും പരാഭിപ്രായങ്ങളും (വിഭിന്ന ങ്ങളായ തത്ത്വശാസ്ത്രങ്ങൾ) തമ്മിൽ ആദ്യം സംഘർഷം (അഭിമന്ഥം) ഉണ്ടാ വണം. സംശയങ്ങളുടെ പുക പ്രസ്താവിക്കപ്പെടണം. പിന്നെ, ആത്മജ്യോതിസ്സി ന്റെ ജ്വലനത്തിൽ ധൂമം നീക്കപ്പെടണം. ജ്വലനശേഷവും ആത്മാവിന്റെ തിളക്കം തീക്കനലായി (അംഗാരം) മററുള്ളവർക്ക് ദൃശ്യമാവണം. ഒടുവിൽ ആ ജ്യോതിസ്സ് തന്നിൽത്തന്നെ ജ്വലിച്ചടങ്ങണം. ആ പരമജ്യോതിസ്സിനെ അനാദരിക്കുകയില്ല എന്നതാണ് രഥാന്തരസാമം ഉപാസിക്കുന്നവരുടെ വ്രതം.

## ഖണ്ഡം 13

1. ഉപമന്ത്ര യതേ സ ഹിംകാരോ ജ്ഞപയതേസ
 പ്രസ്താവഃ സ്ത്രിയാ സഹ ശേതേ സ ഉദ്ഗീഥഃ പ്രതി
 സ്ത്രീം സഹശേതേ സപ്രതിഹാരഃ കാലം ഗച്ഛതി തന്നിധനം
 പാരം ഗച്ഛതി തന്നിധനമേ തദ്വാമദേവ്യം മിഥുനേ പ്രോതം.

സ്ത്രീയോട് ഉപമന്ത്രിക്കുന്നത് ഹിങ്കാരം. സന്തോഷിപ്പിക്കുന്നത് പ്രസ്താവം. സഹശയനം ചെയ്യുന്നത് ഉദ്ഗീഥം. സ്ത്രീകളുമായി സഹശയനം ചെയ്യുന്നത് പ്രതിഹാരം. അങ്ങനെ കാലം പോക്കുന്നത് നിധനം. ഈ ക്രിയ അവസാനിക്കുന്നതും നിധനം. മിഥുനത്തിൽ പ്രോതമായ വാമദേവ്യസാമമാണിത്.

ഇന്ന സങ്കേതത്തിൽ കാണാമെന്ന് സ്ത്രീപുരുഷന്മാർ പരസ്പരം നിശ്ചയിക്കുന്നത് പ്രഥമമായ ഉപമന്ത്രണം അഥവാ ഹിങ്കാരം. മധുരവാക്കുകൊണ്ട് പ്രീണിപ്പിക്കുന്നത് പ്രസ്താവം. ഒരേ പര്യങ്കത്തിൽ ഒന്നിച്ചു ശയിച്ച് ലൈംഗിക കാമപൂർത്തിവരുത്തുന്നത് ഉദ്ഗീഥം. സ്ത്രീകളോടുള്ള ആഭിമുഖ്യഭാവത്താൽ ഓരോ സ്ത്രീയുമായും ഈ ക്രിയ ആവർത്തിക്കുന്നത് പ്രതിഹാരം. ഇങ്ങനെ ജീവിതകാലം മുഴുവൻ ആവർത്തിക്കുന്നതും, ഓരോ പ്രാവശ്യം ലൈംഗികബന്ധം പുലർത്തി അവസാനിപ്പിക്കുന്നതും നിധനമാണ്. വായുവും ജലവും ഒരു മിഥുനമാണ്. വായുവോടും ജലത്തോടും സംബന്ധപ്പെട്ട മിഥുനത്തിൽ ഇഴചേർന്നിരിക്കുന്ന വാമദേവ്യസാമമാണിത്.

2. സ യ ഏവ മേതദ്വാമദേവ്യം മിഥുനേ പ്രോതം വേദ മിഥുനീ
 ഭവതി മിഥുനാൻ മിഥുനാത് പ്രജായതെ സർവ്വമായുരേതി
 ജ്യോഗ് ജീവതി മഹാൻ പ്രജയാപശുഭിർഭവതി മഹാൻ
 കീർത്ത്യാന കാഞ്ചനപരിഹരേത്തദ്വ്രതം.

ഇപ്രകാരം മിഥുനത്തിൽ ഇഴചേർന്ന വാമദേവ്യസാമത്തെ അറിയുന്നവൻ എപ്പോഴും മിഥുനിയായിരിക്കുന്നു. (വിധവയോ വിധുരനോ ആവുകയില്ല.) മൈഥുനംകൊണ്ട് ധാരാളം പ്രജകളെ സൃഷ്ടിക്കുന്നു. (അമോഘരേതസ്ത്വം പറയുന്നു.) ആത്മതല്പത്തെ പ്രാപിച്ച് സമാഗമം അർത്ഥിക്കുന്നവരെ നിരസിക്കാതെ പരിഹരിക്കും എന്നതാണ് വാമദേവസാമം ഉപാസിക്കുന്നവരുടെ വ്രതം. ഇപ്രകാരം പൂർണ്ണായുസ്സു കഴിച്ച് ധാരാളം പുത്രന്മാരോടും പശുക്കളോടും കീർത്തിയുള്ള ഉജ്ജ്വല ജീവിതം നയിക്കുന്നു. സന്യാസിമാർ വാമദേവ്യസാമം അനുഷ്ഠിക്കുന്നില്ല. ഏകപത്നീവ്രതക്കാരും അനുഷ്ഠിക്കുന്നില്ല.

വാമദേവ്യസാമത്തിൻെറ അംഗങ്ങളെക്കുറിച്ചുള്ള ചർച്ചയിലാണ് ശങ്കരൻ ഉഭയഭാരതിയുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ സാധിക്കാതെ ബുദ്ധിമുട്ടിയത്.

## ഖണ്ഡം 14

1. ഉദ്യൻ ഹിംകാര ഉദിതഃ പ്രസ്താവോ മദ്ധ്യന്ദിന
 ഉദ്ഗീഥോ $f$ പരാഹ്നഃ പ്രതിഹാരോ$f$സ്തം
 യന്നിധനമേതദ് ബൃഹദാദിത്യേ പ്രോതം.



ഉദിക്കുമ്പോൾ ഹിംകാരം; ഉദിച്ചാൽ പ്രസ്താവം; മദ്ധ്യന്ദിനത്തിൽ ഉദ്ഗീഥം. അപരാഹ്നത്തിൽ പ്രതിഹാരം. അസ്തമയത്തിൽ നിധനം. ആദിത്യനിൽ പ്രോതമായ ബൃഹദ്സാമമാണ് ഇത്.

പ്രഥമദർശനംകൊണ്ട് ഉദിക്കുന്ന സൂര്യൻ ഹിം. കർമ്മങ്ങളിൽ പ്രസ്തവന ഹേതുത്വം കൊണ്ട് ഉദിച്ച സൂര്യൻ പ്രസ്താവം. ശ്രേഷ്ഠത്വത്താൽ മദ്ധ്യന്ദിനം ഉദ്ഗീഥം. അപരാഹ്നത്തിൽ പശുക്കളെ ഗൃഹത്തിലേക്കു പ്രതിഹരിക്കുന്നതിനാൽ പ്രതിഹാരം. സർവ്വ ജീവികളും താന്താങ്ങളുടെ ഗൃഹങ്ങളിൽ നിധാനം ചെയ്യുന്നതിനാൽ അസ്തമയം നിധനം. ബൃഹത്സാമത്തിൻെറ ദേവത ആദിത്യനാണ്.

2. സ യ ഏവമേതദ്ബൃഹദാദിത്യേ പ്രോതം വേദ തേജസ്വീ
 അന്നാദോഭവതി സർവ്വമായുരേതി ജ്യോഗ്ജീവതി മഹാൻ
 പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാം തപന്തം നനിന്ദേത്തദ്വ്രതം.

സൂര്യനിൽ പ്രോതമായ ബൃഹത്സാമത്തെ അറിയുന്നവൻ തേജസ്വിയും അന്നാദനുമായി, സർവ്വായുസ്സായി, പ്രജകളോടും പശുക്കളോടും കീർത്തിയോടും ഉജ്ജ്വല ജീവിതം നയിക്കുന്നു. തപസ്സിനെ നിന്ദിക്കയില്ല എന്നതാണ് അവരുടെ വ്രതം.

## ഖണ്ഡം 15

1. അഭ്രാണി സംപ്ലവന്തേ സ ഹിംകാരോ മേഘോജായ
 തേസ പ്രസ്താവോ വർഷതിസ ഉദ്ഗീഥോ വിദ്യോതതേസ്തനയതി
 പ്രതിഹാര ഉദ്ഗൃഹ്ണാനി തന്നിധനമേതദ്വൈരൂപം
 പർജ്ജന്യേ പ്രോതം.

മേഘങ്ങൾ നിരക്കുന്നത് ഹിംകാരം. മഴമേഘം ഉരുണ്ടുകൂടുന്നത് പ്രസ്താവം. മഴ ഉദ്ഗീഥം. ഇടിയും മിന്നലും പ്രതിഹാരം. പെയ്തവസാനിക്കുന്നത് നിധനം. പർജ്ജന്യനിൽ പ്രോതമായ വൈരൂപസാമമാണിത്. മേഘങ്ങളിൽ ഉദകമുണ്ട്, അത് ഉദകം തളിക്കുന്നതിനാൽ മേഘമെന്ന് വിളിക്കപ്പെടുന്നു. മേഘങ്ങൾ അനേകവിധത്തിലുള്ളതിനാലും കറുപ്പും വെളുപ്പുമുള്ളതിനാലും മേഘത്തിൽ പ്രോതമായ ഈ സാമത്തിന് 'വൈരൂപ'മെന്നു പറയുന്നു. (പല രൂപത്തിലുള്ളത്).

2. സ യ ഏവമേതദ്വൈരൂപം പർജ്ജന്യേപ്രോതം വേദവി-
 രൂപാംശ്ചസുരൂപാംശ്ച പശൂന വരുന്ധേസർവ്വാമായുരേതി
 ജ്യോഗ്ജീവതി മഹാൻ പ്രജയാ പശുഭിർഭവതി
 മഹാൻ കീർത്ത്യാം വർഷന്തം ന നിന്ദേത്തദ്വ്രതം.

പർജ്ജന്യനിലിരിക്കുന്ന വൈരൂപസാമത്തെ അറിഞ്ഞവന് വിരൂപവും സുരൂപവുമായ ധാരാളം പശുക്കൾ ഉണ്ടാവുന്നു. സർവ്വായുസ്സായി, പ്രജാപശുകീർത്തികളാൽ മഹാനായി ഉജ്ജ്വലജീവിതം നയിക്കുന്നു. വർഷത്തെ നിന്ദിക്കുകയില്ല എന്നതാണ് അവരുടെ വ്രതം.

## ഖണ്ഡം 16

1. വസന്തോ ഹിങ്കാരോ ഗ്രീഷ്മഃ പ്രസ്താവോ വർഷാ
ഉദ്ഗീഥഃ ശരത് പ്രതിഹാരോ ഹേമന്തോ
നിധനമേതദ്വൈരാജമൃതുഷു പ്രോതം.

വസന്തം ഹിങ്കാരം; ഗ്രീഷ്മം പ്രസ്താവം; വർഷം ഉദ്ഗീഥം; ശരത് പ്രതിഹാരം; ഹേമന്തം നിധനം—ഇതാണ് ഋതുക്കളിൽ പ്രോതമായ വൈരാജസാമം.

2. സ യ ഏവമേതദ്വൈരാജമൃതുഷു പ്രോതം
വേദവിരാജതിപ്രജയാ പശുഭിർബ്രഹ്മവർ-
ച്ചസേന സർവ്വമായുരേതി ജ്യോഗ്ജീവതി മഹാൻ പ്രജയാ
പശുഭിർഭവതി മഹാൻ കീർത്ത്യാ ഋതൂന്നനിന്ദേത്തദ്വ്രതം.

ഋതുക്കളിൽ പ്രോതമായ വൈരാജസാമത്തെ അറിഞ്ഞവൻ പ്രജകളോടും പശുക്കളോടും ബ്രഹ്മവർച്ചസ്സോടുംകൂടി വിരാജിക്കുന്നു. സർവ്വായുസ്സായി പ്രജ, പശു, കീർത്തി എന്നിവയാൽ മഹത്തായ ഉജ്ജ്വലജീവിതം നയിക്കുന്നു. ഋതുക്കളെ നിന്ദിക്കയില്ല എന്നതാണ് അവന്റെ വ്രതം.

## ഖണ്ഡം 17

1. പൃഥിവീഹിംകാരോƒന്തരിക്ഷം പ്രസ്താവോദ്യൗ-
രുദ്ഗീഥോ ദിശഃ പ്രതിഹാരഃ സമുദ്രോനിധനമേതാഃ
ശക്വര്യാം ലോകേഷു പ്രോതാഃ

പൃഥിവി ഹിങ്കാരം; അന്തരീക്ഷം പ്രസ്താവം; ദ്യോവ് ഉദ്ഗീഥം; ദിശകൾ പ്രതിഹാരം; സമുദ്രം നിധനം. ലോകങ്ങളിൽ പ്രോതമായ ശക്വരിസാമമാണിത്.

2. സ യ ഏവമേതാഃ ശക്വര്യാം ലോകേഷു പ്രോതാ
വേദലോകീ ഭവതി സർവ്വമായുരതിജ്യോഗ്ജീവതി
മഹാൻ പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാം
ലോകാന്നനിന്ദേത്തദ്വ്രതം.

ലോകത്തിൽ പ്രോതമായ ശക്വരിസാമത്തെ അറിഞ്ഞവൻ ഓരോരോ ലോകത്തിനും യോജിച്ച ഫലങ്ങളെ നേടുന്നു. സർവ്വായുസ്സായി പ്രജ, പശു, കീർത്തി എന്നിവയാൽ മഹാനായി ഉജ്ജ്വലജീവിതം നയിക്കുന്നു. ലോകങ്ങളെ നിന്ദിക്കയില്ല എന്നതാണ് വ്രതം.

## ഖണ്ഡം 18

1. അജാഹിംകാരോ ƒ വയഃ പ്രസ്താവോ ഗാവഉദ്ഗീഥോƒശ്വാഃ
പ്രതിഹാരഃ പുരുഷോനിധനമേതാ രേവത്യഃ പശുഷു പ്രോതാഃ

ആടുകൾ ഹിങ്കാരം; ചെമ്മരിയാടുകൾ പ്രസ്താവം; പശുക്കൾ ഉദ്ഗീഥം; കുതിരകൾ പ്രതിഹാരം; പുരുഷൻ നിധനം; പശുക്കളിൽ പ്രോതമായ രേവതിസാമമാണിത്.



2. സ യ ഏവമേതാ രേവത്യഃ പശുഷുപ്രോതാ വേദ
പശുമാൻ ഭവതി സർവ്വമായുരേതി ജ്യോഗ്ജീവതി മഹാൻ
പ്രജയാ പശുഭിർഭവതി മഹാൻ കീർത്ത്യാ പശൂന്നനിന്ദേത്തദ്വ്രതം.

പശുക്കളിൽ പ്രോതമായ രേവതി സാമം അറിഞ്ഞവൻ പശുമാൻ ആയിത്തീരുന്നു. സർവ്വായുസ്സായി പ്രജാ, പശു, കീർത്തി എന്നിവയാൽ മഹാനായി ഉജ്ജ്വലജീവിതം നയിക്കുന്നു. പശുക്കളെ നിന്ദിക്കയില്ല എന്നതാണ് വ്രതം.

## ഖണ്ഡം 19

1. ലോമ ഹിംകാരസ്ത്വക്പ്രസ്താവോ മാംസമുദ്ഗീഥോ ƒ
സ്ഥിപ്രതിഹാരോ മജ്ജാനിധനമേതദ്യജ്ഞായ-
ജ്ഞീയമംഗേഷുപ്രോതാം.

രോമം ഹിംകാരം; ത്വക്ക് പ്രസ്താവം; മാംസം ഉദ്ഗീഥം; അസ്ഥി പ്രതിഹാരം; മജ്ജ നിധനം. ഇത് അംഗങ്ങളിൽ പ്രോതമായ യജ്ഞായജ്ഞീയസാമം. അസ്ഥിയെ പ്രതിഹാരമെന്നു പറയുന്നത് ചിതയിൽ നാനാഭാഗത്ത് നിന്നു പെറുക്കിയെടുക്കുന്നതിനാലാണ്.

2. സ യ ഏവമേതദ്ധ്യജ്ഞായജ്ഞീയമംഗേഷുപ്രോതം
വേദാംഗീ ഭവതി നാംഗേന വിഹൂർച്ഛരസി സർവ്വമായു
രേതി ജ്യോഗ്ജീവതി മഹാൻ പ്രജയാ പശുഭിർഭവതി
മഹാൻ കീർത്ത്യാ സംവത്സരം മജ്ജോ നാശ്നീയാത്
തദ്വ്രതം മജ്ജോ നാശ്നീയാ ദിതിവാ.

അംഗങ്ങളിൽ പ്രോതമായ യജ്ഞയജ്ഞീയസാമത്തെ അറിഞ്ഞവൻ അംഗങ്ങൾക്കൊന്നും വൈകല്യം ഇല്ലാത്തവനായിത്തീരുന്നു. സർവ്വായുസ്സായി പ്രജാ, പശു കീർത്തി ഇവകളോടെ മഹാനായി ഉജ്ജ്വലജീവിതം നയിക്കുന്നു. സംവത്സരം മുഴുവനും മജ്ജ ഭക്ഷിക്കരുതെന്നാണ് വ്രതം. മജ്ജഭക്ഷിക്കരുതെന്നാണ് വ്രതം.

മജ്ജ എന്നതിന് ബഹുവചനം പറഞ്ഞിരിക്കയാൽ മാംസവും മത്സ്യവും ഭക്ഷിക്കയില്ലെന്നാണ് വ്രതം എന്ന് ശങ്കരൻ പറയുന്നു. ഏതു കാലത്തും ഏതു പരിതഃസ്ഥിതിയിലും മത്സ്യമാംസഭക്ഷണം വർജ്ജിക്കുമെന്നാണ് യജ്ഞായജ്ഞീയ സാമോപാസകന്റെ വ്രതം.

## ഖണ്ഡം 20

1. അഗ്നിർഹിംകാരോ വായു; പ്രസ്താവ ആദിത്യ
ഉദ്ഗീഥോ നക്ഷത്രാണി പ്രതിഹാര ചന്ദ്രമാനി
ധനമേതദ്രാജനം ദേവതാസുപ്രോതം.

**അഗ്നി ഹിങ്കാരം; വായു പ്രസ്താവം; ആദിത്യൻ ഉദ്ഗീഥം; നക്ഷത്രങ്ങൾ പ്രതിഹാരം; ചന്ദ്രൻ നിധനം. (മരണശേഷം പിതൃകർമ്മങ്ങൾ ചന്ദ്രനിലാകയാൽ) ഇതാണ് ദീപ്തിമത്തായ ദേവതകളിൽ പ്രോതമായ രാജനസാമം.**

2. സ യ ഏവമേതദ്രാജനം ദേവതാസു പ്രോതംവേ
ദൈതാസാമേവ ദേവതാനാം സ ലോകതാം സാർഷ്ടിതാം
സായുജ്യം ഗച്ഛതിസർവ്വമായുരേതി ജ്യോഗ്ജീവതി
മഹാൻ പ്രജയാ പശുഭിർ ഭവതി മഹാൻ കീർത്ത്യാ
ബ്രാഹ്മണാന്നനിന്ദേത്തദ്വ്രതം.

ദേവതകളിൽ പ്രോതമായ രാജനസാമം അറിയുന്നവൻ അതാതു ദേവതാലോക ങ്ങളെ പ്രാപിച്ച് സായുജ്യം അടയുന്നു. ആയുസ്സോടും പ്രജാപശുകീർത്തി കളോടും മഹാനായി ഉജ്ജ്വലജീവിതം നയിക്കുന്നു. ബ്രാഹ്മണരെ നിന്ദിക്കയില്ല എന്നതാണ് വ്രതം. ഏതൊന്നാണോ പ്രത്യക്ഷമായ ദേവത (പ്രകാശം) അതാണ് ബ്രാഹ്മണൻ. ജ്ഞാനപ്രകാശം കാണിക്കുന്ന ബ്രാഹ്മണൻ ഭൂമിയിലെ ദേവ നാണ് (ഭൂദേവൻ). അതുകൊണ്ടാണ് ബ്രാഹ്മണനിന്ദ ചെയ്യാത്തത്. ഒരു പ്രത്യേക ഗോത്രത്തിൽ ജനിച്ചതുകൊണ്ടല്ല.

## ഖണ്ഡം 21

1. ത്രയീ വിദ്യാ ഹിംകാര സ്ത്രയ ഇമേ ലോകാഃ
പ്രസ്താവോ*f*ഗ്നീർവ്വായുരാദിത്യ
ച സ ഉദ്ഗീഥോ നക്ഷത്രാണീ വയാംസി മരീചയഃ
സ പ്രതിഹാര സർപ്പാ ഗന്ധർവ്വാ
പിതരസ്തന്നിധനമേതത്സാമസർവ്വസ്മിൻ പ്രോതം.

ത്രയീവിദ്യയാണ് ഹിംകാരം. ത്രിലോകങ്ങളാണ് പ്രസ്താവം. അഗ്നി, വായു, ആദിത്യൻ എന്നിവ ഉദ്ഗീഥം. നക്ഷത്രങ്ങൾ, പക്ഷികൾ, മരീചികൾ എന്നിവ പ്രതിഹാരം; സർപ്പം, ഗന്ധർവ്വന്മാർ, പിതൃക്കൾ എന്നിവ നിധനം. സർവ്വത്തിലും പ്രോതമായ സാമമാണിത്.

സർവ്വകർത്തവ്യങ്ങളുടെ ആരംഭവും ത്രയീവിദ്യയിൽനിന്നാകയാൽ അത് പ്രഥമമായ ഹിങ്കാരം. മൂന്നു ലോകങ്ങളും ത്രയീവിദ്യ എന്ന കാരണത്തിന്റെ കാര്യമാകയാൽ പ്രസ്താവം. അഗ്നി, വായു, ആദിത്യൻ എന്നിവ ശ്രേഷ്ഠത്വത്താൽ ഉദ്ഗീഥം, നക്ഷത്രങ്ങളും, പക്ഷികളും മരീചികളും സർവ്വദിശകളിലും വ്യാപിച്ച് പ്രതിഹരിക്കപ്പെടുന്നതിനാൽ പ്രതിഹാരം. ധകാരസാമ്യംകൊണ്ട് സർപ്പഗന്ധർവ്വാ ദികളും സർവ്വത്തിന്റെയും നിധനമായ പിതൃക്കളുടെ കൂടെ ചേർക്കപ്പെട്ടിരി ക്കുന്നു. ഗ'ന്ധ'ർവ്വപദത്തിലെ മദ്ധ്യമപദം ധകാരമുള്ളതാണ്. വിഷധര, ഫണിധര, മുതലായ പര്യായങ്ങളിൽ ധകാരമുണ്ട്. അതിനാൽ സർപ്പങ്ങളും പിതൃക്കളാണ്. ഈ സാമത്തിന് ഒരു പേര് നിർദ്ദേശിച്ചിട്ടില്ല. അത് സർവ്വസാമങ്ങളുടെയും ഒരു സമുദായമാണ്. 'സാമ' ശബ്ദത്തിൽ സർവ്വവും പ്രോതമായിരിക്കുന്നുണ്ട്. സർവ്വ ത്തെയും സാമമായി ഉപാസിക്കണം.

ആ ഉപാസനകൊണ്ട് സംസ്കാരം ഉണ്ടാവുന്നു. ഉരുക്കിയ നെയ്യുപോലെ കറതീർന്ന സംസ്കൃതമാവാൻ സർവ്വത്തിലും സാമത്തെ ഉപാസിക്കുക.

2. സ യ ഏവമേതദ് സാമ സർവ്വസ്മിൻ
പ്രോതം വേദസർവ്വം ഹ ഭവതി.



സർവ്വത്തിലും പ്രോതമായ സാമത്തെ ഉപാസിക്കുന്നവൻ സർവ്വവുമായിത്തീ രുന്നു. സർവ്വേശ്വരനായിത്തീരുന്നു. സർവ്വവസ്തുക്കളെയും നിരൂപിച്ചറിഞ്ഞ് സർവ്വത്തിന്റെയും ഈശ്വരനായിത്തീരാതെ ഒരാൾക്ക് സർവ്വദിക്കിൽനിന്നും സർവ്വത്തിനും ബലിനൽകാനോ സർവ്വദിക്കിൽനിന്നും സർവ്വത്തിൽനിന്നും ബലി സ്വീകരിക്കാനോ സാദ്ധ്യമല്ല. അതിനാൽ സർവ്വപ്രോതമായ സാമത്തെ നിരൂപിച്ച റിഞ്ഞവൻതന്നെയാണ് സർവ്വവും സർവ്വേശ്വരനും.

3. തദേഷ ശ്ലോകോ യാനി പഞ്ചധാത്രീണിത്രീണി
തേഭ്യോ ന ജ്യായഃ പരമന്യദസ്തി.

അതിനായിട്ട് ഈ ശ്ലോകം പഞ്ചവിധമായ ഏതൊന്ന് മുമ്മൂന്ന് മുമ്മൂന്നായിട്ട് ഇരിക്കുന്നുവോ അതിനെക്കാൾ പരമായിട്ട് മററൊന്നുമില്ല.

| ഹിം | പ്രസ്താവം | ഉദ്ഗീഥം | പ്രതിഹാരം | നിധനം | |
|---|---|---|---|---|---|
| മനസ്സ് | വാക്ക് | ചക്ഷു | ശ്രോത്രം | പ്രാണം | ഗായത്രം |
| അഭിമന്ഥനം | ധൂമം | ജ്വലനം | അംഗാരം | ഉപശമം | രഥന്തരം |
| ഉപമന്ത്രം | ജ്ഞപം | സഹശയനം | കാലം കഴിക്കൽ | പാരംകഴിക്കൽ | വാമദേവ്യം |
| ഉദിക്കുംമുമ്പ് | ഉദിച്ചശേഷം | മദ്ധ്യന്ദിനം | അപരാഹ്നം | അസ്തമയം | ബൃഹത് സാമം |
| നിരന്നമേഘം | ഉരുണ്ടു കൂടിയത് | വർഷം | വിദ്യോതം, ഇടി | ഉദ്ഗൃഹണം | വൈരൂപം |
| വസന്തം | ഗ്രീഷ്മം | വർഷം | ശരത് | ഹേമന്തം | വൈരാജം |
| പൃഥ്വി | അന്തരിക്ഷം | ദ്യൌ | ദിശ | സമുദ്രം | ശക്വരി |
| അജം | അവയം | ഗാവ | അശ്വം | പുരുഷൻ | രേവതി |
| രോമം | ത്വക് | മാംസം | അസ്ഥി | മജ്ജ | യജ്ഞായ ജ്ഞീയം |
| അഗ്നി | വായു | ആദിത്യൻ | നക്ഷത്രം | ചന്ദ്രമാ | രാജനം |

സർവ്വം: ത്രയീവിദ്യകൾ-ഹിംകാരം; ത്രൈലോക്യം പ്രസ്താവം; അഗ്നിവായു രാദിത്യർ ഉദ്ഗീഥം; നക്ഷത്രവയമരീചികൾ പ്രതിഹാരം, സർപ്പഗന്ധർവ്വപിതൃക്കൾ നിധനം. ഇത് ആകെ 3 × 5 = 15. ത്രയീവിദ്യ, ത്രൈലോക്യം, അഗ്നി, വായു, ആദി ത്യൻ, നക്ഷത്രം, പക്ഷി, രശ്മികൾ, സർപ്പം, ഗന്ധർവ്വൻ, പിതൃക്കൾ ഈ പതി നഞ്ച് എണ്ണവും അറിഞ്ഞാൽ സർവ്വവും അറിഞ്ഞു. അതിനപ്പുറം അറിയാൻ ഒന്നുമില്ല.

4. യസ്തദ്വേദസവേദ സർവ്വം സർവ്വാ ദിശോ
ബലിമസ്മൈഹരന്തി സർവ്വമസ്മിത്യുപാസീത
തദ്വ്രതം തദ്വ്രതം.

ഇതറിഞ്ഞവൻ സർവ്വവും അറിയുന്നു. സർവ്വ ദിശകളും അവന് ബലി അർപ്പി ക്കുന്നു. 'ഞാൻ ഇക്കാണുന്ന സർവ്വവുമാണ്' എന്ന ഉപാസനയാണ് അവന്റെ

വ്രതം. അതാണ് അവൻെറ വ്രതം. സർവ്വാത്മകമായ ഈ സാമത്തെ അറിഞ്ഞവനാണ് സർവ്വജ്ഞൻ എന്ന് ശാങ്കരഭാഷ്യം എടുത്തു പറയുന്നു. ശങ്കരൻ സർവ്വജ്ഞപീഠം കയറാനുള്ള അർഹത നേടിയത് സർവ്വാത്മകമായ ഈ സാമത്തെ അറിഞ്ഞ് കാണുന്നതും കാണപ്പെടാത്തതുമായ സർവ്വവും താൻ തന്നെ എന്നു സാക്ഷാത് കരിച്ചിട്ടാണ്. സർവ്വം ദിശാഃ സർവ്വദിക്ഥാ അസ്മാ ഏവം വിദേ ബലിം ഭോഗം ഹരന്തി പ്രാപയന്തീത്യർത്ഥഃ സർവ്വദിശകളിൽനിന്നും പ്രശംസയും ബലിയും ഭോഗവും അത്തരം സർവ്വജ്ഞനെ തേടിയെത്തുന്നു.

## ഖണ്ഡം 22

1. വിനർദ്ദിസാമ്നോ വൃണേപശ വ്യമിത്യഗ്നേരുദ്ഗീഥോ *f*
   നിരുക്തഃ പ്രജാപതേർ നിരുക്തഃ സോമസ്യ മൃദുശ്ലക്ഷ്മം വായുഃ
   ശ്ലക്ഷ്മം ബലവദിന്ദ്രസ്യക്രൗഞ്ചം ബൃഹസ്പതേരപദ്ധ്വാന്തം
   വരുണസ്യതാൻ സർവ്വാനേവോപസേവേത വാരുണം
   ത്വേവവർജ്ജയേത്.

പശുക്കൾക്ക് ഇഷ്ടവും വിനർദ്ദിയുമായ സാമത്തെ ഞാൻ ഇഷ്ടപ്പെടുന്നു. ഇതാണ് പവിത്രമായ അഗ്നിയുടെ ഉദ്ഗീഥം. പ്രജാപതിക്ക് അനിരുക്തവും സോമന് നിരുക്തവും; മൃദുശ്ലക്ഷ്മങ്ങൾ വായുവിനും, ശ്ലക്ഷ്മവും ബലവത്തും ഇന്ദ്രനും, ക്രൗഞ്ചം ബൃഹസ്പതിക്കും, അപദ്ധ്വാന്തം വരുണനും ഉള്ളതാണ്. വരുണൻേറ തൊഴികെ മററെല്ലാം ഉപാസിക്കാവുന്നവയാണ്. വിശിഷ്ടമായ നർദ്ദം അഥവാ സ്വരവിശേഷത്തോടുകൂടി ഋഷഭത്തിൻെറ ശബ്ദത്തിനു സമമായതാണ് പശുക്കൾക്ക് പ്രിയങ്കരവും അതിവിശിഷ്ടവുമായ അഗ്നിയുടെ ഉദ്ഗീഥം. ഋഷഭം പാടുന്ന ഉദ്ഗാതാക്കളാണ് അതിവിശിഷ്ടർ. അസ്പഷ്ടവും അനിരുക്തവുമായി, വാക്കുകൾ ഉച്ചരിക്കാതെയുള്ള ഗാനവിശേഷത്തിൻെറ ദേവത പ്രജാപതിയാണ്. നിരുക്തവും സ്പഷ്ടവുമായ ഗാനത്തിന് സോമനാണ് ദേവത. മൃദുശ്ലക്ഷ്മം വായു; ശ്ലക്ഷ്മവും ബലവത്തും ഇന്ദ്രൻ, ബലവത്ത് എന്ന് പറകയാൽ പ്രയത്നാധിക്യത്തോടെ പാടുന്നതാണ്. ക്രൗഞ്ചപ്പക്ഷിയുടെ ശബ്ദത്തോടു സമമായ ഗാനം ബൃഹസ്പതിയുടേതാണ്. ഇത്തരം ഗാനങ്ങളൊക്കെ ഉപാസ്യങ്ങളും കേൾക്കാൻ സുഖമുള്ളവയുമാണ്. വരുണൻെറ മാത്രം പൊട്ടിയ ഓട്ടിന്മേൽ തട്ടുമ്പോൾ കേൾക്കുന്ന സുഖകരമല്ലാത്ത ശബ്ദമാണ്. ആ ശബ്ദത്തിലും ശ്രുതിയിലും പാടരുത്. ആ ശ്രുതിയെ ഒട്ട് ഉപാസിക്കയുമരുത്. അത് കേൾക്കാൻ സുഖമുള്ള ശബ്ദമല്ല.

2. അമൃതത്വം ദേവേഭ്യ ആഗായാനീത്യാഗായേത് സ്വധാം
   പിതൃഭ്യ ആശാംമനുഷ്യേഭ്യസ്തൃണോദകം പശുഭ്യഃ
   സ്വർഗ്ഗം ലോകം യജമാനായാന്നമാത്മന ആഗായാ
   നീത്യേതാനി മനസാധ്യായന്നപ്രമത്തഃ സ്തുവീത.

"ഞാൻ ഗാനം പാടിയിട്ട് ദേവന്മാർക്ക് അമൃതത്വം നൽകട്ടെ; പിതൃക്കൾക്ക് സ്വധ നൽകട്ടെ, മനുഷ്യർക്ക് ആശ നൽകട്ടെ; പശുക്കൾക്ക് പുല്ലും ജലവും അന്നവും ലഭിക്കട്ടെ." ഇപ്രകാരം മനസ്സിൽ ധ്യാനിച്ച്, ഏകാഗ്രതയോടെ അപ്രമത്തനായി



സ്തുതിച്ചിട്ടുവേണം പാടാൻ. ഇങ്ങനെ നല്ല മനസ്സോടുകൂടി പാടുന്ന ഗായകൻെറ സ്വരം, ഊഷ്മാവ്, വ്യഞ്ജനങ്ങൾ ഇവയൊന്നിലും പിഴവു പററുകയില്ല.

3. സർവ്വേസ്വരാ ഇന്ദ്രസ്യാത്മനഃ സർവ്വ ഊഷ്മാണഃ
   പ്രജാപതേരാത്മഃ സർവ്വേസ്പർശാ മൃത്യോരാത്മാ
   നസ്നം യദിസ്വരേഷൂപാലഭേതേന്ദ്രം ശരണം പ്രപന്നോ *f*
   ഭൂവം സത്വാപ്രതിവക്ഷ്യതീത്യേനം ബ്രൂയാത്.

സർവ്വ സ്വരവും ഇന്ദ്രൻെറ ആത്മാവാണ്; സർവ്വ ഊഷ്മാക്കളും പ്രജാപതിയുടേതും സർവ്വസ്പർശങ്ങളും മൃത്യുവിൻേറയും ആത്മാക്കളാണ്. ഈ സ്വരാക്ഷരങ്ങൾ ഉച്ചരിക്കുന്നതിൽനിന്ന് ആരെങ്കിലും ഉദ്ഗാതാവിനെ മുടക്കിയാൽ പറയണം, "ഞാൻ ഇന്ദ്രനെ ശരണം പ്രാപിച്ചിരിക്കുന്നു. ഇന്ദ്രൻ നിനക്കു മറുപടി തരും."

അകാരാദികളായ സ്വരങ്ങൾകൊണ്ടാണ് ഇന്ദ്രൻെറ ദേഹം ഉണ്ടാക്കിയിരിക്കുന്നത്. ശ,ഷ,സ, ഹ മുതലായ ഊഷ്മാവുകൊണ്ട് വിരാജകശ്യപനായ പ്രജാപതിയുടെ ദേഹം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. 'ക' മുതലായ സ്പർശങ്ങൾ അഥവാ വ്യഞ്ജനങ്ങൾകൊണ്ട് മൃത്യുവിൻെറ ശരീരം ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം അറിഞ്ഞവൻെറ അക്ഷരങ്ങളിൽ പിഴവുപററുകയില്ല. പററിയെന്ന് ആരെങ്കിലും പറഞ്ഞാൽ പരിഭ്രമിക്കേണ്ടതില്ല. അതിനുള്ള ഉത്തരവും ആ ദേവതകൾതന്നെ നൽകിക്കൊള്ളും. അതിനായി ഉദ്ഗാതാവിന് ബുദ്ധിമുട്ടേണ്ടിവരികയില്ല.

4. അഥ യധ്യേനമൂഷ്മസൂപാലഭേതപ്രജാപതി ശരണം
   പ്രപന്നോ *f* ഭൂവം സത്വാ പ്രതിപേക്ഷ്യതീത്യേനം ബ്രൂയാ
   ദഥ യധ്യേനം സ്പർശോഷുപാലഭേത മൃത്യും ശരണം
   പ്രപന്നോ *f* ഭൂവം സത്വ പ്രതിഘലകൃതീത്യേ നം ബ്രൂയാത്.

ഊഷ്മാക്കളുടെ ഉപയോഗം ശരിയല്ലെന്ന് ആരെങ്കിലും പറഞ്ഞാൽ 'ഞാൻ പ്രജാപതിയെ ശരണം പ്രാപിച്ചിരിക്കുന്നു; പ്രജാപതി നിന്നെ ചൂർണ്ണമാക്കട്ടെ' എന്നും സ്പർശനങ്ങളുടെ ഉപയോഗം ശരിയല്ലെന്നു പറഞ്ഞാൽ, 'ഞാൻ മൃത്യുവെ ശരണം പ്രാപിച്ചിരിക്കുന്നു. മൃത്യു നിന്നെ ഭസ്മമാക്കട്ടെ' എന്നും പറയുക.

5. സർവ്വ സ്വരാ ഘോഷവന്തോ ബലവന്തോ വക്തവ്യാ
   ഇന്ദ്രോ ബലം ദദാനീതി സർവ്വ ഊഷ്മാണോ ത ഗ്രസ്താ
   അനിരസ്താ വിവൃതാ വക്തവ്യാഃ പ്രജാപതേരാത്മാത്മ
   നപരിദദാനീതി സർവ്വേ സ്പർശാനി ലേശേനാനഭി
   നിഹിതാ വക്തവ്യാമൃത്യോരാത്മാനം പരിഹരാണീതി.

സർവ്വസ്വരവും ഘോഷിച്ചുകൊണ്ടും ബലവത്തായും ഉച്ചരിക്കണം. അപ്പോൾ മനസ്സിൽ ഇപ്രകാരം ധ്യാനിക്കണം. "ഞാൻ ഇന്ദ്രന് ബലം നൽകട്ടെ." സർവ്വ ഊഷ്മാക്കളും അഗ്രസ്തങ്ങളും അനിരസ്തങ്ങളും വിവൃതങ്ങളുമായി ഉച്ചരിക്കണം. അപ്പോൾ ധ്യാനിക്കേണ്ടത, "ഞാൻ പ്രജാപതിക്ക് എൻെറ ആത്മാവിനെ ദാനം ചെയ്യുന്നു." സർവ്വസ്പർശങ്ങളും നിർത്തിനിർത്തി മന്ദമായും സ്ഫുടമായും ഉച്ചരിക്കണം. അപ്പോൾ മനസ്സിൽ ധ്യാനിക്കേണ്ടത് 'ഞാൻ മൃത്യുവിൽനിന്ന്

എന്നെ പരിഹരിക്കുന്നു' എന്നാണ്. അഗ്രസ്തമെന്നു പറഞ്ഞാൽ അന്തരപ്രവേശിതം. ഊഷ്മാക്കളെ വിഴുങ്ങി ഉച്ചരിക്കരുത്. അനിരസ്തം എന്ന് പറഞ്ഞാൽ ബഹിരപ്രക്ഷിപ്തം. പുറത്ത് പ്രക്ഷിപ്തമായ രീതിയിൽ സ്പഷ്ടമായും സ്ഫുടമായും അർത്ഥമറിഞ്ഞും അക്ഷരങ്ങളെ ഉപാസിച്ച് പ്രയോഗിക്കുന്ന വിദ്വാൻ സ്വാത്മാവിനെ പ്രജാപതിക്കു സമർപ്പിച്ച് ദേവേന്ദ്രന് ബലം നൽകി മൃത്യുവിൽ നിന്ന് തന്നെ സംരക്ഷിക്കുന്നു. സാമം പാടുന്നവൻ ഈശ്വരന് ശക്തി കൂട്ടുന്നു; സ്വയം അമൃതനാവുന്നു; ആത്മസമർപ്പണം ചെയ്യുന്നു.

## ഖണ്ഡം 23

ഓങ്കാരോപാസനാവിദ്യയ്ക്കായി ഈ ഖണ്ഡം ആരംഭിക്കുന്നു. കർമ്മങ്ങളെക്കൊണ്ടു പ്രാപിക്കാനാവാത്ത അമൃതത്വം ഓങ്കാരോപാസനയാൽ സാധിക്കുന്നു.

1. ത്രയോധർമ്മസ്കന്ധാ യജ്ഞോƒധ്യയനം ദാനമിതി
   പ്രഥമ സ്തപ ഏവ ദ്വിതീയോ ബ്രഹ്മചാര്യാചാര്യകുലവാ-
   സീതൃതിയോ ƒ ത്യന്തമാത്മാനമാചാര്യകുലേ ƒ-
   വസാദയൻ സർവ്വ ഏതേ പുണ്യലോകാ ഭവന്തി
   ബ്രഹ്മസംസ്ഥോ ƒമൃതത്വമേതി.

ധർമ്മസ്കന്ധങ്ങൾ മൂന്നെണ്ണമാണ്.

പ്രഥമസ്കന്ധം, യജ്ഞം, അധ്യയനം, ദാനം എന്നിവയാണ്. തപസ്സാണ് ദ്വിതീയസ്കന്ധം. ബ്രഹ്മചര്യം അനുഷ്ഠിച്ച് ആചാര്യകുലവാസിയായി ജീവിക്കുന്നത് തൃതീയസ്കന്ധം. ഇവ മൂന്നുംകൊണ്ട് പുണ്യലോകങ്ങൾ നേടാം. എന്നാൽ ബ്രഹ്മസംസ്ഥനുമാത്രമാണ് അമൃതത്വം ലഭിക്കുന്നത്. പ്രഥമസ്കന്ധം ഗൃഹസ്ഥനും, ദ്വിതീയസ്കന്ധം പരിവ്രാജകനും മൂന്നാം സ്കന്ധം നൈഷ്ഠിക ബ്രഹ്മചാരിക്കും പറയപ്പെട്ടതാണെന്ന് ശാങ്കരഭാഷ്യം പറയുന്നുണ്ട്. 'കൃച്ഛ്രം, ചാന്ദ്രായണം മുതലായ തപസ്സുകൾ അനുഷ്ഠിക്കുന്ന പരിവ്രാജകൻ ഗൃഹസ്ഥാശ്രമധർമ്മസംസ്ഥനാണ്, ബ്രഹ്മസംസ്ഥനല്ല. ബ്രഹ്മനിൽ സമ്യക്സ്ഥിതനായ പരിവ്രാജകൻ സന്യാസധർമ്മം സ്വീകരിച്ചവനാണ്.' എന്ന വാദഗതിയെ ശങ്കരൻ ഖണ്ഡിക്കുന്നു. കർമ്മത്തെ ജനിപ്പിക്കുന്ന കർമ്മവും വിദ്യയെ ജനിപ്പിക്കുന്ന കർമ്മവും വെവ്വേറെയാണ്. കർത്താദികാരകക്രിയാഫലഭേദപ്രത്യയംകൊണ്ടാണ് ഇന്നതു ചെയ്യുക, ഇന്നതു ചെയ്യരുത് എന്ന നിയമങ്ങൾ ഉണ്ടാവുന്നത്. ഈ നിമിത്തം ശാസ്ത്രകൃതമല്ല: സർവ്വപ്രാണികളിലും നമുക്ക് ദർശിക്കാവുന്നതാണ്. ഇങ്ങനെയുള്ള ഭേദനിമിത്തങ്ങളെ നശിപ്പിക്കാതെ സദ്........ ഏകമേവാദ്വിതീയം' 'ആത്മൈ വേദം സർവ്വം, ബ്രഹ്മവേദം സർവ്വം' മുതലായ ശാസ്ത്രജന്യങ്ങളും വിദ്യാരൂപങ്ങളുമായ പ്രത്യയങ്ങളിൽ എത്തിച്ചേരാൻ സാദ്ധ്യമല്ല. സ്വാഭാവികമായി സർവ്വപ്രാണികളിലും കാണാവുന്ന കർത്താവ്, ക്രിയ, കാരകത്വം, ഫലം മുതലായ പ്രത്യയങ്ങൾ കർമ്മവിധിനിമിത്തമാണ്. തിമിരം ബാധിച്ചവൻ രണ്ടു ചന്ദ്രനെ കാണും (double vision). തിമിരം നീക്കിയാലേ ശരിയായ ദർശനമുണ്ടാവൂ. ഇപ്രകാരം സർവ്വഭേദഭാവനകളിൽനിന്നും നിവൃത്തി നേടി ബ്രഹ്മത്തിൽ സംസ്ഥനായവൻ മാത്രമാണ് പരിവ്രാജകൻ. ഇങ്ങനെയല്ലാത്തവനും, ഒന്നു കേട്ട് ഒന്നു കണ്ട്



മറെറാന്ന് ധരിച്ച് ഇനിയൊന്നു ചിന്തിക്കുന്നവനുമായ മനുഷ്യൻ മാത്രമാണ് 'ഞാൻ ഇന്നതു ചെയ്താൽ എനിക്ക് ഇന്നയിന്നത് ലഭിക്കും' എന്ന് കണക്കു കൂട്ടുന്നത്. ഇത്തരം ഒരാൾക്ക് വാക്കിൽ മാത്രമെ ബ്രഹ്മസംസ്ഥനാവാൻ കഴിയൂ. യഥാർത്ഥത്തിൽ സാദ്ധ്യമല്ല. ('ഞാൻ ബ്രഹ്മസംസ്ഥനാണെ'ന്ന് പറയാം.) അത്രമാത്രം ബ്രഹ്മസംസ്ഥന് ഒരു കാര്യവും ചെയ്യാൻ ബാക്കിയില്ല. ആകാശത്തിൽ മലമില്ലാത്തതുപോലെ വിവേകമുദിച്ചവൻെറ ബുദ്ധിയിലും ഭേദഭാവനയാകുന്ന മലം ഇല്ല. ഉപനിഷത്തിൻെറ ഉദ്ദേശം ഈ ഏകത്വത്തെ ഉദ്ഘോഷിക്കൽ മാത്രമാണ്. കർമ്മവിധികൾ ഭേദപ്രത്യയത്തോടുകൂടിയ മനുഷ്യർക്കു മാത്രമാണ് പ്രമാണമായിരിക്കുന്നത്.

അദ്വൈതിയായ സന്യാസി ശരീരസന്ധാരണത്തിനുവേണ്ടി ഭിക്ഷ യാചിക്കുക എന്ന കർമ്മം അനുഷ്ഠിക്കുന്നതിനെ അദ്വൈതിയായ ഒരു ഗൃഹസ്ഥൻ അഗ്നിഹോത്രം ചെയ്യുന്നതിനോട് ഉപമിച്ചുകൂടേ എന്ന ചോദ്യത്തിനു പാടില്ല എന്നാണ് ശങ്കരാചാര്യരുടെ മറുപടി. വിശപ്പുമാററാനും പ്രാണൻ നിർത്താനും മാത്രമാണ് ഭിക്ഷയെടുക്കുന്നത്. അഗ്നിഹോത്രം അങ്ങനെയല്ല.

ബ്രഹ്മസംസ്ഥൻ എന്ന് പരമഹംസവ്രതമെടുത്തവന് മാത്രമെ പറയാൻ സാദ്ധ്യമാവുകയുള്ളൂ. സന്യാസി എന്ന വാക്കിന് വേദത്തിൽ പരമഹംസനെന്നാണ് അർത്ഥം. അല്ലാതെ യജ്ഞോപവീതം ധരിച്ചവൻ, ദണ്ഡകമണ്ഡലാദികൾ ധരിച്ചവൻ, മുണ്ഡനം ചെയ്തവൻ എന്നൊന്നുമല്ല എന്ന് സംശയത്തിനിടതരാത്തവിധം ശാങ്കരഭാഷ്യം ഇവിടെ പ്രസ്താവിക്കുന്നു. സാംഖ്യന്മാർ കർമ്മത്യാഗം പറയുന്നുണ്ടെങ്കിലും അവർ ക്രിയാകാരകഫലഭേദബുദ്ധിയോടുകൂടിയവരാകയാൽ അവരുടെ കർമ്മത്യാഗം ശരിയല്ല. (ഭേദബുദ്ധിയുള്ളവർ കർമ്മം ത്യജിക്കരുത്). ബുദ്ധിസ്ററുകളുടെ കർത്തൃത്യാഗം ശൂന്യതയെ ആധാരമാക്കിയാകയാൽ അതും ശാസ്ത്രീയമല്ല. അലസന്മാരുടെ കർത്തൃത്യാഗവും വേദാന്തി പറയുന്ന കർത്തൃത്യാഗമല്ല. വേദാന്തിയുടെ അഭിപ്രായത്തിൽ ഗൃഹസ്ഥനു പോലും ഏകത്വവിജ്ഞാനംകൊണ്ട് പരിവ്രാജകൻ (സന്യാസി) ആയിത്തീരാം—ഏതേന ഗൃഹസ്ഥസ്യൈകത്വ വിജ്ഞാനേ സതി പരിവ്രാജ്യമർത്ഥസിദ്ധം. ഗൃഹസ്ഥൻ ഏകത്വദർശനം വന്ന് അഗ്നിയെ ആചരിക്കാതിരുന്നാൽ പാപമാണെന്നതിനെ ശങ്കരൻ ഖണ്ഡിക്കുന്നു. അയാൾക്ക് അഗ്നിയിലെ 'അഗ്നിത്വം' തൻെറ ഏകത്വദർശനോദയത്തോടെ വ്യത്യസ്തമാകയാൽ, പാപം സ്പർശിക്കയില്ല. 'അതോ ന ദോഷ ഭാഗ്ഗൃഹസ്ഥഃ പരിവ്രജന്നിതി'.

2. പ്രജാപതിർല്ലോകാനഭ്യത പത്തേ ദ്ദ്യോഭിƒപ്ലേഭ്യ
   സ്ത്രയീ വിദ്യാ സംപ്രാസ്ത്രവത്താമഭ്യത പത്തസ്യാ അഭിതപ്തായാ
   ഏതാന്യ ക്ഷരാണി സംപ്രാസ്ത്രവന്ത ഭൂ ഭുവഃ സ്വരിതി.

പ്രജാപതി ലോകങ്ങളെ തപംചെയ്തു. അപ്രകാരം തപിക്കപ്പെട്ട അവയിൽനിന്ന് ത്രയീവിദ്യ സ്രവിച്ചു. അവയെ തപം ചെയ്തപ്പോൾ അവയിൽനിന്ന് ഭൂർഭുവസ്വഃ എന്ന അക്ഷരങ്ങൾ സ്രവിച്ചു.

**പ്രജാപതിയായ വിരാട് കശ്യപൻ കഠിനതപം ചെയ്ത് ലോകങ്ങളെ ധ്യാനിച്ചപ്പോൾ അദ്ദേഹത്തിൻെറ മനസ്സിൽ സർവ്വലോകങ്ങളുടെയും സാരമായ ത്രയീവിദ്യ**

പ്രതിഭാസിച്ചു. ത്രയീവിദ്യയെ ധ്യാനിച്ചു തപം ചെയ്യപ്പോൾ ഭൂർഭൂവസ്വഃ എന്ന വ്യാഹൃതികൾ (ലോകങ്ങളെ കുറിക്കുന്ന അക്ഷരങ്ങളാകുന്ന സിംബലുകൾ) സ്രവിച്ചു.

3. താന്യഭ്യ തപത്തേ ഭ്യോ *f* ഭിതപ്പേഭ്യ ഓങ്കാരഃ സംപ്രാ
സ്രവത്തധ്യഥാ ശങ്കുനാ സർവ്വാണി പർവ്വാണി സംതൃണ്ണാ
ന്യേവമോങ്കാരേണ സർവ്വാ വാക് സംതൃണ്ണോങ്കാര
ഏവേദം സർവ്വമോങ്കാര ഏവേദം സർവ്വം.

അവയെ തപം ചെയ്തു ധ്യാനിച്ചപ്പോൾ 'ഓങ്കാരം' പ്രഭവിച്ചു. ഓങ്കാരംതന്നെ യാണ് ബ്രഹ്മം. ശങ്കു അഥവാ പർവ്വനാളം കൊണ്ട് സർവ്വപർവ്വങ്ങളുടെയും പത്രാവയവങ്ങൾ വ്യാപിച്ചിരിക്കുന്നതുപോലെ ഓങ്കാരമാകുന്ന പരമാത്മാവിനാൽ ബ്രഹ്മത്താൽ സർവ്വവും വ്യാപിച്ചിരിക്കുന്നു. സർവ്വവാക്യങ്ങളിലും സർവ്വ വാക്കുകളിലും സർവ്വാക്ഷരങ്ങളിലും ഇലയിൽ നാരുപോലെ ഓങ്കാരം വ്യാപിച്ചി രിക്കുന്നു. സർവ്വനാമങ്ങളും അതിൻെറ വകഭേദങ്ങൾ മാത്രമാകയാൽ സർവ്വവും ബ്രഹ്മത്തിൻെറ നാമമാണ്; പ്രണവപര്യായമാണ്. കാണുന്നതും കേൾക്കുന്ന തുമായ ഈ ദൃശ്യശ്രാവ്യപ്രപഞ്ചത്തിൽ സർവ്വവും ബ്രഹ്മമാണ്. സർവ്വവും ബ്രഹ്മമയമാണ്.

ലോജിക്കൽ മാത്തമാററിക്കൽ ബുദ്ധികൊണ്ട് ചുററും കാണുന്ന പ്രപഞ്ച ത്തെക്കുറിച്ച് നാം ധ്യാനിക്കുന്നു. അപ്പോൾ നമ്മുടെ മനസ്സിൽ വിദ്യ ജനിക്കുന്നു. ആ വിദ്യയെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ നാം സിംബലുകളിലൂടെ പ്രപഞ്ചത്തെ വർണ്ണിക്കാൻ പഠിക്കുന്നു. നമ്മുടെ സിംബലുകളാണ് ഭാഷയും ഗണിതവും ചിത്രവും സംഗീതവും മുദ്രകളുമൊക്കെ. അവയിലും, വിദ്യയിലും, പ്രപഞ്ചത്തിലും വ്യാപിച്ചിരിക്കുന്ന ഏകത്വത്തെ ധ്യാനിച്ചു സാക്ഷാത്ക്കരിക്കു ന്നതോടെ പ്രതിജനഭിന്ന വിചിത്രമാർഗ്ഗമെന്നു തോന്നിയ ഈ ലോകവും, ഇതര ലോകങ്ങളുമൊക്കെ ഒന്നാണെന്നും, ഒന്നിൻെറതന്നെ നാമത്തിലും രൂപത്തിലു മുള്ള നിരവധി വകഭേദങ്ങളാകയാൽ അവയെല്ലാം ഒന്നെന്നും മനസ്സിൽ പ്രതി ഭാസിക്കുന്നു. ഈ സത്യം ഭാസിച്ച മനസ്സാണ് ബ്രഹ്മസംസ്ഥനായ അദ്വൈതി യുടെ മനസ്സ്.

## ഖണ്ഡം 24

ബ്രഹ്മത്തിൻെറയും പരമാത്മൻെറയും പ്രതീകവും അമൃതത്വഹേതുകവു മാണ് ഓങ്കാരം. ആ ബ്രഹ്മത്തെ സാമ, ഹോമ, മന്ത്ര, ഉത്ഥാനങ്ങളാകുന്ന യജ്ഞാംഗങ്ങളാൽ ധ്യാനിക്കുന്ന വിധം പറയുന്നു.

1. ബ്രഹ്മവാദിനോ വദന്തി യ ദ്വ സൂനാം പ്രാതഃ സവനം
രുദ്രാണാം മാദ്ധ്യന്ദിനം സവനമാദിത്യാനാം ച വിശ്വേഷാം
ച ദേവാനാം തൃതീയ സവനം.

**ബ്രഹ്മവാദികൾ പറയുന്നു, പ്രാതഃസവനം വസുക്കൾക്കും മാദ്ധ്യന്ദിനസവനം രുദ്രന്മാർക്കും തൃതീയസവനം വിശ്വേദേവന്മാർക്കും ആദിത്യനും ഉള്ളതാണെന്ന്.**



ഈ ലോകം വസുക്കളാലും അന്തരിക്ഷം രുദ്രന്മാരാലും ഉപരിലോകം ആദിത്യൻ മുതലായ വിശ്വേദേവന്മാരായ നക്ഷത്രങ്ങളാലും വശീകരിക്കപ്പെട്ടിരിക്കുന്നു.

2. കതർഹിം യജമാനസ്യ ലോക ഇതി സ യസ്തം ന
വിദ്യാത്ക്കഥം കുര്യാദഥ വിദ്വാൻ കുര്യാത്.

അപ്പോൾ പിന്നെ യജമാനൻെറ ലോകം എവിടെയാണ്? ഇതറിയാത്തവൻ എങ്ങനെ (യജ്ഞം) ചെയ്യും? അറിഞ്ഞ ശേഷം മാത്രം ചെയ്യുക.

ഭൂർഭുവസ്വർല്ലോകങ്ങളൊന്നും യജമാനനുള്ളതല്ല. 'നക്വചില്ലോ കോ*f* സ്തീത്യഭിപ്രായഃ'. അവന് ലോകങ്ങളില്ല. സർവ്വലോകവും യജിക്കാനായി ദാനം ചെയ്യുന്ന യജമാനന് ഒരു ലോകവും ആവശ്യവുമില്ല. ഇത് അറിഞ്ഞു ചെയ്യുന്ന യജ്ഞമാണ് മഹത്തമം. അറിയാതെ, ഫലപ്രാപ്തിക്കായി ചെയ്യുന്ന യജ്ഞങ്ങൾ മഹത്തരങ്ങളല്ല.

3. പുരാ പ്രാതരനുവാകസ്യോപാകരണാജ്ജ-
ഘനേന ഗാർഹപത്യസ്യോദങ്മുഖ ഉപവിശ്യ
സ വാസവം സാമാഭി ഗായതി.

പ്രാതഃസവനത്തിനു മുമ്പ് ഗാർഹപത്യാഗ്നിക്കു പിന്നിൽ ഉത്തരദിക്കിനെ അഭി മുഖീകരിച്ചിരുന്ന് വസുക്കൾക്കുള്ള (വാസവം—ഇന്ദ്രന് എന്നും) പാടുന്നു. ഇതിന് ശസ്ത്രം അഥവാ ആയുധമെന്നും പേരുണ്ട്.

4. ലോക ദ്വാരമപാവാർണ്ണും പശ്യേമ ത്വാ വയം വൈരാ...
ഹു മു ആജ്യായോ ആ... ഇതി. (ഇത് സാമം)

"ലോകദ്വാരം തുറക്കുക. ഞങ്ങൾ അവിടുത്തെ ദർശിക്കട്ടെ... രാജ്യം പ്രാപിക്കുന്ന തിനായി" എന്ന്.

5. അഥ ജുഹോതി നമോ*f*ഗ്നയേ പൃഥിവീക്ഷിതേ
ലോകക്ഷിതേ ലോകം മേ യജമാനായ വിന്ദൈഷ വൈ-
യജമാനസ്യ ലോക ഏതാസ്മി. (ഹോമം, മന്ത്രം)

പിന്നെ ഹോമിക്കുന്നു. "അഗ്നയേ, നമസ്കാരം.... പൃഥ്വിയിൽ വാഴുന്നവനേ, യജമാനനായ എനിക്കായി ഈ ലോകം തരിക. ഇതാണ് യജമാനനായ ഞാൻ എത്തേണ്ട ലോകം."

6. അത്ര യജമാനഃ പരസ്താദായുഷഃ സ്വാഹാപജഹി
പരിഘമിത്യുക്ത്വോത്തിഷ്ഠതി തസ്മൈ വസവഃ
പ്രാതഃസവനം സംപ്രയച്ഛന്തി (ഉത്ഥാനം).

ഈ ലോകത്തിലേക്ക് ഈ ആയുസ്സിനുശേഷം ഞാൻ എത്തും. സ്വാ. ഹ. ലോകദ്വാരത്തെ മൂടിയ തഴുത് നീക്കുക എന്നു പറഞ്ഞുകൊണ്ട് എഴുന്നേൽ ക്കുന്നു. പ്രാതഃസവനസംബന്ധിയായ ലോകങ്ങളെ അവന് വസുക്കൾ നൽകുന്നു.

**7. പുരാ മാദ്ധ്യന്ദിനസ്യ സവനസ്യോപാകരണാഞ്ജ ഘനേനാ
ഗ്നീധ്രിയസ്യോദങ്മുഖ ഉപവിശ്യ സ രൗദ്രം സാമാഭിഗായതി.**

മാദ്ധ്യന്ദിനസവനത്തിന് മുമ്പ് അഗ്നീധ്രിയാഗ്നിയുടെ പിന്നിലിരുന്ന് രുദ്രൻെറ സാമം പാടുന്നു. വടക്കോട്ടു മുഖം തിരിച്ചാണ് ഇരുപ്പ്. വൈരാജ്യം ലഭിക്കാനാണ് പ്രാർത്ഥന.

8. ലോകദ്വാരമപാവാർണ്ണൂം പാശ്യേമത്വാവയം
   വൈരാ ഹുമ ആജ്യായോ ആ ഇതി.

"ലോകദ്വാരം തുറക്കുക. ഞങ്ങൾ അവിടുത്തെ ദർശിക്കട്ടെ. വൈരാജ്യം പ്രാപിക്കുന്നതിനായി."

9. അഥ ജുഹോതി നമോ വായവേതന്തരിക്ഷ ക്ഷിതേ
   ലോകക്ഷിതേ ലോകം മേ യജമാനായ വിന്ദൈഷ
   വൈ യജമാനസ്യ ലോക ഏതാസ്മി.

പിന്നെ ഹോമിക്കുന്നു. "അന്തരിക്ഷത്തിലും ലോകത്തിലും ഇരിക്കുന്ന വായുവിന് നമസ്കാരം. യജമാനനായ എനിക്ക് ഈ ലോകം തരിക. യജമാനനായ ഞാൻ എത്തേണ്ട ലോകം ഇതാണ്."

10. അത്ര യജമാനഃ പരസ്താദായുഷഃ സ്വാഹാപ
    ജഹി പരിഘ മിത്യുക്ത്വോതിഷ്ഠതി തസ്മൈ രുദ്രാ
    മാദ്ധ്യന്ദിനം സവനം സംപ്രയച്ഛന്തി.

"ഈ ആയുസ്സിനു ശേഷം യജമാനനായ ഞാൻ ഈ ലോകത്തെ പ്രാപിക്കും. സ്വാഹ-തഴുതു നീക്കുക" എന്നു പറഞ്ഞ് എഴുന്നേൽക്കുന്നു. മാദ്ധ്യന്ദിനസവന സംബന്ധിയായ ലോകങ്ങളെ രുദ്രൻ നൽകുന്നു.

11. പുരാ തൃതീയ സവനസ്യോപാകരണാഞ്ജഘനേനാ
    ഹവനീയ സ്യോദങ്മുഖ ഉപവിശ്യ സ ആദിത്യം സ
    വൈശ്വദേവം സാമാഭിഗായതി.

തൃതീയ സവനത്തിനു മുമ്പ് ആഹവനീയാഗ്നിക്കു പിമ്പിൽ വടക്കോട്ട് അഭിമുഖമായിരുന്ന് ആദിത്യന്മാർക്കും വിശ്വേദേവന്മാർക്കും പ്രിയമായ സാമം പാടുന്നു.

12. ലോകദ്വാരമപാവാർണ്ണൂം പശ്യേമ ത്വാവയം സ്വാരാ
    ഹു മ ആജ്യായോ ആ ഇതി.

"ലോകദ്വാരം തുറക്കുക. ഞങ്ങൾ അവിടുത്തെ ദർശിക്കട്ടെ. സ്വാരാജ്യം പ്രാപിക്കാനായിട്ട്."

13. ആദിത്യമഥ വൈശ്വദേവം ലോകദ്വാരമപാവാർണ്ണൂം
    പശ്യേമത്വാവയം സാമ്രാഹു മ ആജ്യായോ ആ ഇതി.

**ആദിത്യന്മാർക്കും വിശ്വേദേവന്മാർക്കും ഇത് പ്രിയമാണ്. ലോകദ്വാരം തുറക്കുക. ഞങ്ങൾ അവിടുത്തെ ദർശിക്കട്ടെ. സാമ്രാജ്യം പ്രാപിക്കാനായിട്ട്.**

14. **അഥ ജുഹോതി നമ ആദിത്യേഭ്യശ്വ വിശ്വേഭ്യശ്ച**
    **ദേവേഭ്യോ ദിവി ക്ഷിദ്ഭ്യോ ലോക ക്ഷിദ്ഭ്യോ ലോകം**
    **മേ യജമാനായ വിന്ദത.**



പിന്നെ ഹോമിക്കുന്നു. "ആദിത്യനും വിശ്വദേവന്മാർക്കും ദ്യോവിലും ക്ഷിതിയിലും വാഴുന്നവർക്കും നമസ്ക്കാരം. ഈ ലോകങ്ങൾ യജമാനനായ എനിക്കു തരിക."

15. ഏഷ വൈ യജമാനസ്യ ലോക ഏതാസ്മ്യ ത്ര
    യജമാനഃ പരസ്താദായുഷഃ സ്വാഹാ പഹത പരിഘ
    മിത്യുക്ത്വോത്തിഷ്ഠതി.

'ഇതാണ് യജമാനനായ ഞാൻ ഈ ആയുസ്സിനു ശേഷം ഗമിക്കുന്ന ലോകം. സ്വാഹ തഴുതു നീക്കുക' എന്ന് പറഞ്ഞ് എഴുന്നേൽക്കുന്നു.

16. തസ്മാ ആദിത്യാശ്ച വിശ്വേച ദേവാ സ്തൃതീയ
    സവനം സംപ്രയച്ഛന്ത്യേഷഹ വൈയജ്ഞസ്യ മാത്രാം
    വേദ യ ഏവം വേദ യ ഏവം വേദ.

ഇപ്രകാരമറിയുന്നവന് ആദിത്യനും വിശ്വേദേവകളും തൃതീയസവന സംബന്ധികളായ ലോകങ്ങളെ നൽകുന്നു. അവനു മാത്രമെ യജ്ഞത്തിൻെറ മാത്രകൾ അറിയൂ. അവനു മാത്രം.

പ്രാതഃസവനംകൊണ്ട് ഹിം, പ്രസ്താവങ്ങളെയും, മദ്ധ്യന്ദിനസവനം കൊണ്ട് ഉദ്ഗീഥത്തെയും തൃതീയസവനംകൊണ്ട് പ്രതിഹാരനിധനങ്ങളെയും സാമോപാസകൻ ഉപാസിക്കുന്നുണ്ട്. രാജ്യം, വൈരാജ്യം, സ്വരാജ്യം എന്നിവ ഉൾപ്പെട്ട 'സാമരാജ്യ'മാണ് ഇവിടെ സാമോപാസകൻെറ സാമ്രാജ്യം. തനിക്കായി ഒന്നും ആവശ്യമില്ലാത്ത അദ്വൈതിയായ സാമോപാസകൻ ക്രമത്തിൽ ഇവ മൂന്നും അവയ്ക്കു പരമായതും നേടുന്നു. ഇതറിഞ്ഞ് യജിക്കുന്ന യജമാനൻ മാത്രമെ യജ്ഞത്തിൻെറ മാത്രകൾ ശരിക്കറിഞ്ഞിട്ടുള്ളു.

## അദ്ധ്യായം 3

### ഖണ്ഡം 1

സർവയജ്ഞങ്ങളുടെയും കാര്യനിവൃത്തിരൂപമായ സവിതാവ് മഹത്തായും ശ്രീയായും വിളങ്ങുന്നു. സർവ്വപ്രാണികളുടെയും കർമ്മവും കർമ്മഫലങ്ങളും പ്രത്യക്ഷരൂപമെടുത്ത ആ ഊർജ്ജസ്രോതസ്സിനെ ആശ്രയിച്ചാണ് സർവ്വരും ഉപജീവനം കഴിക്കുന്നത്. സർവ്വപുരുഷാർത്ഥങ്ങൾക്കുമായി സർവ്വശ്രേഷ്ഠതമമായ ഫലസിദ്ധിക്കായി ആ സവിതാവിനെ ഉപാസിക്കേണ്ടവിധം ഇനി പറയുന്നു.

1. **ഓം. അസൗവാ ആദിത്യോ ദേവ മധുതസ്യ ദൗരേവ തിര-**
   **ഞ്ജീനവം ശോ *f* ന്തരീക്ഷമപൂപോ മരീചയഃ പുത്രാഃ**

**ഓം. ഈ ആദിത്യൻ ദേവന്മാരുടെ മധുവാണ്. ദ്യോവ് തിരഞ്ജീനമാണ്. അന്തരിക്ഷം മദ്ധ്വപൂപമാണ്. മരീചികൾ പുത്രന്മാരും.**

ദ്യോതനശീലന്മാരായ പ്രകാശരൂപികളായ ദേവന്മാരെ മോദിപ്പിക്കുന്ന മധുവാണ് സൂര്യൻ. അന്തരീക്ഷം ഒരു തേനീച്ചക്കൂടുപോലെ, വിലങ്ങനെ കിടക്കുന്ന ദ്യോവിൽ തൂങ്ങിക്കിടക്കുന്നു.




മുളന്തണ്ടുപോലെ വിലങ്ങനെ കിടക്കുന്ന ദ്യോവിൽ അന്തരീക്ഷവും (തേനീച്ചക്കൂട്) അതിലെ മധുവും തൂങ്ങിക്കിടക്കുന്നു. അവ സ്പർശിക്കുന്ന ഭാഗമാണ് ലഗം. മരീചി അഥവാ രശ്മി സൂര്യപുത്രനാണ്. സവിതാവിനാൽ ഭൂമിയിൽ നിന്ന് ആകർഷിക്കപ്പെട്ട ജലകണങ്ങൾ സൂര്യനിലെത്തുന്നത് രശ്മികൾ വഴിയാകയാൽ മരീചികളെ ജലമയമെന്ന് പറയുന്നു. "ഏതാ വാ ആപഃ സ്വരാജോയന്മരീചയഃ" ഇപ്രകാരം ആകർഷിക്കപ്പെട്ട ജലകണങ്ങൾ തേൻകൂടായ അന്തരീക്ഷത്തിൽ തേനീച്ചകളുടെ മുട്ടകൾപോലെ കിടക്കുന്നു. അവ സൂര്യപുത്രന്മാരായ മരീചികൾ അഥവാ മധു(ജലം) ശേഖരിക്കുന്ന തേനീച്ചകളുടെ ബീജങ്ങളായി അന്തരീക്ഷമാകുന്ന തേനീച്ചക്കൂടിന്റെ ഷഡ്കോണ അറകളിൽ കാണപ്പെടുന്നു.

> 2. തസ്യയേ പ്രാച്യോരശ്മയസ്താ ഏവാസ്യ പ്രാച്യോ
> മധുനാഡ്യഃ ഋ ച ഏവ മധുകൃത ഋഗ്വേദ ഏവ പുഷ്പം
> താ അമൃതാ ആപസ്താവാ ഏതാ ഋചഃ
>
> 3. ഏതമൃഗ്വേദമഭ്യതപം സ്തസ്യാഭിതപ്തസ്യയശസ്തേ ജ
> ഇന്ദ്രിയം വീര്യമന്നാദ്യം രസോ ജായത.

കിഴക്കുഭാഗത്തെ (ഉദയരശ്മികൾ) കിഴക്കുഭാഗത്തെ മധുനാഡികളാണ്. ഋക്കുകളാണ് തേനീച്ചകൾ. ഋഗ്വേദമാണ് പുഷ്പം. ആപസ്സാണ് അമൃതം. ഈ ഋക്കുകളാണ് ഋഗ്വേദത്തെ അഭിതപിപ്പിച്ചത്. അങ്ങനെ അഭിതപിപ്പിച്ചതിൽനിന്ന് യശസ്സും തേജസ്സും ഇന്ദ്രിയവും വീര്യവും ആദ്യത്തെ അന്നവും, രസവും ഉണ്ടായി.

മധുനാഡി എന്നു പറഞ്ഞാൽ മധു ഇരിക്കുന്ന അറകൾ. കിഴക്കുഭാഗത്തെ മധുനാഡികളിൽ, ഋക്കുകളാകുന്ന തേനീച്ചകൾ ഋഗ്വേദപുഷ്പത്തിൽനിന്നു സംഭരിച്ച രസമയമായ അമൃതം നിറയ്ക്കുന്നു. ഋഗ്വേദപ്രോക്തമായ കർമ്മാനുഷ്ഠാനങ്ങൾകൊണ്ട്, ഋഗ്വേദത്തെ ധ്യാനിച്ച് തപിപ്പിക്കുമ്പോൾ അതിൽനിന്ന്, അഗ്നിയിൽ സോമവും നെയ്യും പാലും ആഹുതിചെയ്യുമ്പോഴെന്നപോലെ അമൃതം ഉണ്ടാവുന്നു. അപ്പോൾ, ധ്യാനിച്ചവന് സ്വാഭാവികമായി, അവൻ ആഗ്രഹിച്ചാലും ഇല്ലെങ്കിലും ചില ഫലങ്ങൾ ലഭിക്കുന്നു. ഒന്ന്, യശസ്സ് അഥവാ വിശ്രുതത്വം—



കീർത്തി. രണ്ടാമത്തേത്, തേജസ്സ്—ദേഹഗതമായ ദീപ്തി അഥവാ കാന്തി. മൂന്നാമത്തേത്, യാതൊരു വൈകല്യവുമില്ലാത്തതും കർമ്മങ്ങൾക്കു സമർത്ഥവുമായ ഇന്ദ്രിയങ്ങൾ. നാലാമത്, വീര്യം, സാമർത്ഥ്യം, ബലം എന്നിവ അഥവാ ഓജസ്സ്. അഞ്ചാമത്തേത്, അന്നാദ്യം. അന്നത്തിന്റെ ആദ്യഭാഗം ദേവന്മാർക്കുള്ളതാണ്. ഏററവും ഉത്കൃഷ്ടഭാഗമാണത്. ഇവിടെ ഉപാസിതാവ് ദേവന്മാരെപ്പോലെ അന്നാദ്യം സ്വീകരിക്കാൻ യോഗ്യനാവുന്നു, ദേവതുല്യനാവുന്നു. ആറാമത്തേത്, രസം. ഇവയുടെയെല്ലാം രസമായ അമൃതത്വം.

> 4. തദ്വാക്ഷരത്തദാദിത്യമഭിതോ ത്രയത്തദ്വാ *f* ഏതധ്യ
> ദേതദാദിത്യസ്യരോഹിതം രൂപം.

അത് (അമൃതം) അക്ഷരമായി ആദിത്യനിലൂടെ ഒഴുകി. ഇതാണ് ആദിത്യന്റെ ചുവന്ന രൂപം.

ഉദയകാലത്ത് ആദിത്യൻ ചുവന്നരൂപമാണ്. ആദിത്യന്റെ കാണപ്പെടുന്ന രശ്മികളാണ് (Visible light) ചുവന്നവ. യശസ്സുമുതൽ അന്നംവരെ പറഞ്ഞ ഫലങ്ങൾ നമുക്ക് ലൗകികലോകത്തിൽ കാണാൻ സാധിക്കുന്ന ദൃശ്യങ്ങളായ സ്ഥൂല ഫലങ്ങളാണ്. ഇവയെ സ്ഥൂലമായ ദൃശ്യരശ്മികളോടു സംബന്ധപ്പെടുത്തുന്നു. ഇവ വാസ്തവത്തിൽ കർഷകന്മാർ വിത്തു വിതയ്ക്കുന്നതിനും വിളയെടുക്കുന്നതിനും പ്രാരംഭമായി ചെയ്യുന്ന വയൽ തേവി നനയ്ക്കുന്നതിനോട് തുല്യമാണ്. അതായത്, ഇവ (ദൃശ്യമായ രശ്മികളും അവയുടെ ഫലങ്ങളും) വെറും പ്രാരംഭ നടപടികളാണ്, ലക്ഷ്യമല്ല. ആദിത്യൻ ഉദിക്കുമ്പോൾ ദർശിക്കുന്ന ചുവന്ന രൂപവും ചുവന്ന രശ്മികളും കൂടുതൽ മഹത്തായ ഒരു ലക്ഷ്യത്തിലേക്കു നയിക്കുന്ന പ്രാരംഭനടപടിമാത്രമാണ്.

## ഖണ്ഡം 2

> 1. അഥ യേ *f* സ്യദക്ഷിണാ രശ്മയസ്താ ഏവാസ്യ ദക്ഷിണാ
> മധുനാ ഡ്യേയ ജുംഷ്യേവ മധുകൃതോയജുർവ്വേദ
> ഏവ പുഷ്പം താ അമൃതാ ആപഃ

ദക്ഷിണഭാഗത്തെ രശ്മികൾ ദക്ഷിണ മധുനാഡികൾ, യജുസ്സുകൾ, മധുകൃത്തുക്കൾ. യജുർവ്വേദം പുഷ്പം. ആപസ്സ് അമൃതം.

> 2. താനി വാ ഏതാനിയജുംഷ്യേതം യജുർവ്വേദ
> മഭ്യതപം സ്തസ്യാഭിതപ്തസ്യയശസ്തേജ ഇന്ദ്രിയം വീര്യമ
> ന്നാദ്യം രസോ *f* ജായത *f*
> തദ്വാക്ഷരത്തദാദിത്യമഭിതോ *f*
> ശ്രയത്തദാ ഏതദ്യദേതദാദിത്യസ്യശുക്ലം രൂപം.

**യജുസ്സുകൾ യജുർവ്വേദത്തെ അഭിതപിപ്പിച്ചുണ്ടായ രസം ആദിത്യനിലൂടെ ഒഴുകുന്നതാണ് ആദിത്യന്റെ വെളുത്ത രൂപം. ഇവിടെയും യശസ്സ് മുതലായ സ്ഥൂലമായ ഫലങ്ങൾ കാണാൻ സാധിക്കും.**

## ഖണ്ഡം 3

1. അഥയേ സ പ്രത്യഞ്ചോ രശ്മയസ്താ ഏവാസ്യ
   പ്രതീച്യോ മധുനാഡ്യഃ സാമാന്യേവമധുകൃതഃ
   സാമവേദ ഏവ പുഷ്പം താ അമൃതാ ആപഃ

പ്രതീചിയിലെ രശ്മികൾ പ്രതീചിയിലെ മധുനാഡികൾ. സാമങ്ങൾ മധുകൃത്തുക്കൾ. സാമവേദം പുഷ്പം. ആപസ്സ് അമൃതം.

2. താനിവാ ഏതാനി സാമാന്യേതം സാമവേദ
   മഭ്യതപം സ്തസ്യാഭിതപ്തസ്യയശസ്തേജ ഇന്ദ്രിയം
   വീര്യമന്നാദ്യം. രസോ $f$ ജായത.

സാമങ്ങൾ സാമവേദത്തെ അഭിതപിപ്പിച്ചപ്പോൾ ഒഴുകിയ രസം യശസ്സ് മുതലായ ഫലങ്ങളെ തരുന്നു.

3. തദ്യക്ഷരത്തദാദിത്യമഭിതോ$f$ ത
   ശ്രയത്തദാഏതദ്ധ്യദേതദാദിത്യസ്യകൃഷ്ണം രൂപം.

ആ രസമാണ് ആദിത്യൻെറ കൃഷ്ണരൂപം.




ക്വാണ്ടം ക്രോമോഡൈനാമിക്സിൻെറ തലത്തിൽനിന്ന് സൂര്യരശ്മിയുടെ ഈ നിറഭേദങ്ങളെ വീക്ഷിക്കാവുന്നതാണ്.

## ഖണ്ഡം 4

1. അഥയേ $f$ സ്യോദഞ്ജോ
   രശ്മയസ്താ ഏവാസ്യോദീച്യോമധുനാഡ്യോ $f$ ഥർവ്വാംഗിരസ
   ഏവ മധുകൃത ഇതിഹാസപുരാണം പുഷ്പം താ അമൃതാ ആപഃ



ഉത്തരഭാഗത്തെ രശ്മികൾ ഉത്തരദിക്കിലെ മധുനാഡികൾ. അർവ്വാംഗിരസങ്ങൾ തേനീച്ചകൾ. ഇതിഹാസപുരാണങ്ങൾ പുഷ്പം. ആപസ്സ് അമൃതം.

2. തേവാ ഏതേ $f$ ഥർവ്വാംഗിരസഏതദിതിഹാസപുരാണ
   മഭ്യതപം സ്തസ്യാഭിതപ്തസ്യയശസ്തേജ ഇന്ദ്രിയം
   വീര്യമന്നാദ്യം രസോ $f$ ജായത.

3. തദ്വക്ഷരത്തദാദിത്യമഭിതോ $f$ ശ്വയണദ്വാഏതധ്യദേ
   തദാദിത്യസ്യപരം കൃഷ്ണം രൂപം.

അഥർവ്വാംഗിരസങ്ങൾ ഇതിഹാസപുരാണങ്ങളെ അഭിതപ്തമാക്കിയപ്പോൾ ഒഴുകിയ രസത്തിന് സൂര്യൻെറ പരമമായ കൃഷ്ണരൂപമാണ്. അശ്വമേധയജ്ഞത്തിൽ പാരിപ്ലവരാത്രിയിൽ കർമ്മാംഗമായി വിനിയോഗിക്കുന്നതാണ് ഇതിഹാസപുരാണങ്ങൾ. അശ്വമേധം നിരവധി നാൾ നീണ്ടുനിൽക്കുന്ന യാഗമാണ്. മൗനമായിരിക്കുന്ന യജമാനൻെറ ആലസ്യം തീർക്കാനായിട്ടാണ് ഇതിൽ ഇതിഹാസപുരാണങ്ങൾ പറയുന്നത്. ഇപ്രകാരം സംഭവങ്ങളെ ക്രോഡീകരിച്ചു പറയുന്നതിന് പാരിപ്ലവമെന്നും പാരിപ്ലവത്തിനു നീക്കിവെച്ച രാത്രികളെ പാരിപ്ലവരാത്രി എന്നും പറയും. രാത്രിയുടെ പരമമായ കൃഷ്ണരൂപം സൂര്യൻെറ അവ്യക്തവും പരമവുമായ കൃഷ്ണരൂപമാണ്. അൾട്രാവയലററ് രശ്മികൾക്കപ്പുറത്തെ ആ പരമമായ കൃഷ്ണരൂപത്തെയാണ് മഹാവിഷ്ണുവായി ഇതിഹാസപുരാണങ്ങൾ പ്രകീർത്തിക്കുന്നത്.

ഒരു നക്ഷത്രം നമ്മിൽനിന്നകലുമ്പോൾ അതിൻെറ സ്പെക്ട്രം ചുവപ്പും (red shift) അടുക്കുമ്പോൾ (Blue shift) നീലയുമായിരിക്കും. നാം നമ്മുടെ ആത്മാവിനോട് ഏററവും അടുത്തുവരുമ്പോൾ അത് ആ പരമമായ കൃഷ്ണരൂപമാണ്.

## ഖണ്ഡം 5

1. അഥ യേ$f$സ്യോർദ്ധ്വാ രശ്മയ സ്താ ഏവാസ്യോർദ്ധ്വാ
   മധുനാഡ്യോ ഗുഹ്യാ ഏവാ ദേശാ മധുകൃതോ ബ്രഹ്മൈവ
   പുഷ്പം താ അമൃതാ ആപഃ

ഊർദ്ധ്വരശ്മികൾ ഊർദ്ധ്വമധുനാഡികളാണ്. നിഗൂഢങ്ങളായ ആദേശങ്ങളാണ് മധുകൃത്തുകൾ. ബ്രഹ്മമാണ് പുഷ്പം. ആപസ്സാണ് അമൃതം.

2. തേവാ ഏതേ ഗുഹ്യാ ആദേശാ ഏതദ് ബ്രഹ്മാഭ്യ
   തപംസ്തസ്യാഭി തപ്തസ്യ യശസ്തേജ ഇന്ദ്രിയം വീര്യമന്നാദ്യം
   രസോ$f$ജായത.

ഈ നിഗൂഢങ്ങളായ രഹസ്യാദേശങ്ങൾ ബ്രഹ്മത്തെ അഭിതപിപ്പിച്ച് യശസ്സ്, തേജസ്സ്, ഇന്ദ്രിയം, വീരം, അന്നാദ്യം എന്നീ രസങ്ങളെ ജനിപ്പിക്കുന്നു.

3. തദ്യക്ഷരത്തദാദിത്യമഭിതോ$f$ശ്രയത്തദ്വാ ഏതദ്വദേ
   തദാദിത്യസ്യ മദ്ധ്യേ ക്ഷോഭത ഇവ.

ഈ അക്ഷരമായ രസമാണ് ആദിത്യൻെറ മധ്യത്തിൽ ക്ഷോഭിക്കുന്നതുപോലെ കാണപ്പെടുന്നത്.

സമാഹൃതദൃഷ്ടിയോടെ സൂര്യനെ വീക്ഷിക്കുന്ന ഒരാൾ സൂര്യമദ്ധ്യത്തിൽ ജ്വലിച്ചുകൊണ്ടും ക്ഷോഭിച്ചുകൊണ്ടും ഇരിക്കുന്ന "രസ"ത്തെ ദർശിക്കുന്നു. ബ്രഹ്മം അഥവാ പ്രണവത്തെ ഗോപ്യങ്ങളായ ആദേശങ്ങളാൽ തപിപ്പിക്കുമ്പോൾ മാത്രമാണ് ദൃശ്യപ്രപഞ്ചത്തിന് അതീതമായ ഈ രഹസ്യപ്രപഞ്ചത്തിന്റെ ദ്വാരം (വാതിൽ) ഒരാളുടെ മനക്കണ്ണിനു മുന്നിൽ തുറക്കപ്പെടുന്നത്. ഈ അഞ്ചാം മാനം (5th dimension) ദേശകാലങ്ങളാകുന്ന ചതുർമ്മാനങ്ങൾക്കപ്പുറത്തെ സൂക്ഷ്മമായ നക്ഷത്രപ്രപഞ്ചങ്ങളിലേക്ക് നമ്മെ നയിക്കുന്നു.

4. തേവാ ഏതേ രസാനാം രസാ വേദാ ഹി രസാസ്തേഷാ
   മേതേ രസാസ്താനി വാ ഏതാന്യ മൃതാ നാമ മൃതാനി
   വദാ ഹ്യമൃതാസ്തേഷാമേതാന്യ മൃതാനി.

ഇതാണ് രസങ്ങളിൽ വെച്ചു രസം. വേദങ്ങൾ രസങ്ങളാണ്. ഇവ അവയുടേയും രസങ്ങളാണ്. ഇത് അമൃതങ്ങളിൽ വെച്ച് അമൃതമാണ്. വേദങ്ങൾ അമൃതമാണ്. ഇവ അവയുടെ അമൃതമാണ്.

രോഹിതം മുതലായ വർണ്ണങ്ങളോടുകൂടിയ രസങ്ങൾ വേദങ്ങളുടെ രസങ്ങളാണ്. വേദങ്ങൾ ലോകങ്ങളുടെ രസങ്ങളാണ്; ശാശ്വതമായ അമൃതമാണ്. ആ വേദങ്ങളുടെയും രസവും അമൃതവുമാണ് ഇപ്പോൾ പറഞ്ഞ അഞ്ചാം മാനമായ ആദിത്യമദ്ധ്യസ്ഥമായ ക്ഷോഭിക്കുന്ന രസം.

ലോകരസം വേദം—വേദരസം രോഹിതാദിരൂപമുള്ള ചതുർമ്മാനങ്ങൾ—അവയുടെ രസം ആദിത്യമദ്ധ്യസ്ഥമായി ക്ഷോഭിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മരസം.

സൂര്യൻ ഒരു നക്ഷത്രമാണ്. അതിനാൽ സൂര്യന്റെ അന്തർഭാഗത്ത് സമ്മർദ്ദത്താൽ നിരന്തരം ക്ഷോഭാവസ്ഥയിലിരിക്കുന്ന അനേകകോടി സൂക്ഷ്മ രശ്മികൾ (ഇന്ന് ശാസ്ത്രം അവയെ ഫോട്ടോണുകൾ എന്നു വിളിക്കുന്നു) ഉണ്ട്. അവയുടെ ക്ഷോഭം അഥവാ സ്പന്ദമാണ് അനാഹതമായ പ്രണവം. അദ്ധ്യായം 3 ഖണ്ഡം 1-ൽ സൂര്യൻ മധുവാണെന്നു പറഞ്ഞു. സൂര്യന്റെ മദ്ധ്യത്തിലുള്ള മധു 'മധുവിന്റെ മധു'വാണ്. ആ മധുവാകട്ടെ, നിഗൂഢാദേശങ്ങൾ പ്രണവത്തെ തപിപ്പിച്ച് ആ താപത്തിൽനിന്നു ജനിച്ച വൈദ്യുതിപ്രസരവുമാണ്.

പ്രകാശം ഉണ്ടാക്കുന്ന റേഡിയേഷൻ സമ്മർദ്ദവും, വികിരണോർജ്ജവും വഹിക്കുന്ന സൂക്ഷ്മരസബീജങ്ങളായ ഫോട്ടോണുകളെ നക്ഷത്രാന്തർഗ്ഗതമായി ക്ഷോഭിച്ചുകൊണ്ടിരിക്കുന്ന ഏററവും രഹസ്യവും നിഗൂഢവുമായ ബ്രഹ്മമധുവായിട്ടാണ് ഇവിടെ വർണ്ണിക്കുന്നത്. ആദിത്യാന്തർഗ്ഗതമായ ഊർജ്ജവികിരണം കൊണ്ടാണ് ആദിത്യൻ പ്രകാശിക്കുന്നത്. ന്യൂട്രോൺ താരങ്ങളുടെ മദ്ധ്യത്തിലും റേഡിയോ വികിരണം നടക്കുന്നതിനാൽ ക്ഷോഭമുണ്ട്. പ്രകാശമെന്നത് ഒരു വൈദ്യുതകാന്തതരംഗമാണ്. അതിൽ വിസിബിൾ, ഇൻഫ്രാറെഡ്, റേഡിയോ, എക്സ്റേ, ഗാമാറേ മുതലായി അനേകതരം സവർണ്ണവും അവർണ്ണവുമായ രശ്മികളുണ്ട്. ന്യൂട്രോൺ താരങ്ങൾക്കകത്തെ സമ്മർദ്ദം വളരെ വർദ്ധിക്കുമ്പോൾ ഒരു പൊട്ടിത്തെറിയുണ്ടാവും. ഒരു സ്ഫോടം. ഇതിനെ സൂപ്പർനോവ സ്ഫോടമെന്ന് ആധുനികർ വിളിക്കുന്നു. എന്തുകൊണ്ടാണ് ഈ സ്ഫോടം? അന്തരംഗത്തിലെ പ്രകാശതരംഗങ്ങളുടെ ക്ഷോഭംകൊണ്ട്. ഈ സ്ഫോടസിദ്ധാന്തത്തിന് എത്ര പഴക്കമുണ്ട്. അമേരിക്കൻ ഇന്ത്യക്കാരുടെ ഗുഹാചിത്രങ്ങളിൽ ഈ നക്ഷത്ര സ്ഫോടത്തിന്റെ ചിത്രമുണ്ട്. എ.ഡി. 1054-ൽ നടന്ന ഒരു സ്ഫോടത്തെ ചൈനീസ് ആസ്ട്രോണമർമാർ വിവരിച്ചിട്ടുണ്ട്. വേഗ എന്ന് ഇന്നു വിളിക്കുന്ന അഭിജിത്ത് എന്ന നക്ഷത്രം സ്ഫോടംമൂലം അപ്രത്യക്ഷമായതായി വസിഷ്ഠൻ രേഖപ്പെടുത്തിയിട്ടുണ്ട്. ശബ്ദശാസ്ത്രത്തിലും അതിന്റെ ഒരു ഭാഗമായ ജ്യോതിഷത്തിലുമുള്ള ഈ സ്ഫോടത്തെ തന്ത്രവും വേദാന്തവും വർണ്ണിച്ചിട്ടുണ്ട്. എന്റെ അനുമാനം തൊവരിയിലെ ഗുഹാചിത്രങ്ങൾ വരച്ച പ്രാക്തനവർഗ്ഗക്കാർക്കും അമേരിക്കൻ ഇന്ത്യക്കാരെപ്പോലെ ഈ പ്രതിഭാസം അറിവുണ്ടായിരുന്നിരിക്കണം എന്നാണ്.



സിറിയസ് ബിയിലെ വെള്ളക്കുള്ളന്റെ ലൂമിനോസിററി (പ്രകാശം), അതിന്റെ സർപ്പിളമായ ക്ഷേപപഥം ഇവയൊക്കെ കൃത്യമായി നിരീക്ഷിച്ചറിഞ്ഞ ഭാരതീയർക്ക്; Cygnus x-1 എന്നറിയപ്പെടുന്ന അവിട്ടം (ധനിഷ്ഠം) നക്ഷത്രസമൂഹത്തിലെ തമോദ്വാരത്തിൽനിന്ന് കാലഗണന ആരംഭിക്കയും അഭിജിത്തിന്റെ സ്ഫോടം സത്യസന്ധമായി രേഖപ്പെടുത്തുകയും ചെയ്ത നമ്മുടെ കുലപതിമാർക്ക്; അവരുടെ ശാസ്ത്രം കെട്ടിപ്പടുക്കാൻ സഹായകമായി വർത്തിച്ച പൂർവ്വപ്രപിതാമഹരായ മഹാമനീഷികളുടെ ഗുഹാചിത്രങ്ങളെ, ശാസ്ത്രചരിത്രം പഠിക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹമുണ്ടെങ്കിൽ നാം കുറേക്കൂടി ഗൗരവമായി വീക്ഷിക്കേണ്ടതാണ്.

മധുനാഡി അഥവാ മധു ഇരിക്കുന്ന അറ ആറു വശമുള്ള ഒരു ക്യൂബ് പോലെയാണ്. സൂര്യരശ്മികളുടെ ഇടയിലുള്ള ഭാഗത്തെ ഇപ്രകാരം അനേകം 'നാഡി'കളായി വിഭജിച്ച് 'നാഡീജ്യോതിഷം' എന്നൊരു ശാഖതന്നെ ജ്യോതിഷത്തിലുണ്ട്. ഇനി വരുന്ന ഭാഗങ്ങളിൽ ശാങ്കരഭാഷ്യം ജ്യോതിഷത്തിലെ ചില പ്രധാന തത്ത്വങ്ങൾ പരാമർശിക്കുന്നുണ്ട്.

## ഖണ്ഡം 6

1. തദ്യത് പ്രഥമമമൃതം തദ്വസവ ഉപജീവന്ത്യഗ്നിനാ
   മുഖേന ന വൈ ദേവാ അശ്നന്തി ന പിബന്ത്യേത
   ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.

അഗ്നി മുഖമായിരിക്കുന്നതും വസുക്കൾ ഉപജീവിക്കുന്നതുമാണ് പ്രഥമമായ അമൃതം. വാസ്തവത്തിൽ ദേവന്മാർ ഭക്ഷിക്കുന്നുമില്ല, കുടിക്കുന്നുമില്ല. അമൃതത്തെ ദർശിച്ചിട്ടുതന്നെ അവർ തൃപ്തിയടയുന്നു. ദൃഷ്ട്വാ എന്നതുകൊണ്ട് സർവ്വകരണങ്ങളെക്കൊണ്ടും അനുഭവിച്ചിട്ട് എന്ന് ശങ്കരൻ അർത്ഥം പറയുന്നു. യശസ്സ് ശ്രോത്രംകൊണ്ടും തേജസ്സ്, രൂപം, വർണ്ണം എന്നിവ കണ്ണുകൊണ്ടും ആസ്വദിച്ചനുഭവിക്കുന്നു. ഇപ്രകാരം വ്യത്യസ്തങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങളെ മനസ്സിലാക്കുക, ഗ്രഹിക്കുക എന്നതാണ് ദേവന്മാരുടെ അശനപാനാദികൾ. അറിവ് അഥവാ വിദ്യയാണ് പ്രകാശിക്കുന്നവരുടെ പ്രജ്ഞയ്ക്ക് അന്നവും ജലവും. ആദിത്യനെ ആശ്രയിച്ച പ്രജ്ഞകൊണ്ട് ഇന്ദ്രിയങ്ങളുടെ സർവ്വ മാലിന്യങ്ങളും അകന്നുപോകുന്നു. യാതൊരു പ്രയത്നവും കൂടാതെ ദേവന്മാർ എങ്ങനെയാണ് അമൃതം ഉപജീവിക്കുന്നത്?

2. ത ഏതദേവ രൂപമഭി സംവിശന്ത്യേ തസ്മാദ്രൂപാദ്യുധ്യന്തി.

അവർ (ദേവന്മാർ) ആ രൂപത്തിൽ പ്രവേശിക്കുന്നു. അതിൽനിന്ന് ഉദിക്കുന്നു.

രൂപങ്ങളും നാമങ്ങളുമുള്ള ഈ പ്രപഞ്ചത്തെ അറിഞ്ഞുകഴിഞ്ഞാൽ അവർ ബുദ്ധികൊണ്ട് 'ഈ രൂപനാമപ്രപഞ്ചം നമുക്ക് ഭോഗാവസരമല്ല' എന്ന് അതിൽ ഉദാസീനരായിരിക്കുന്നു. അമൃതം നുകരുന്നതിനുള്ള ഭോഗാവസരം വരുമ്പോൾ അവർ ആ അമൃതമായ രൂപത്തിൽ പ്രവേശിച്ച് അത് അനുഭവിക്കുന്നു. ഉത്സാഹ പൂർവ്വം അപ്രകാരം ചെയ്യുന്ന അവർക്ക് ഭോഗപ്രാപ്തി സാധിക്കുന്നു.

3. സ യ ഏത ദേവമമൃതം വേദ വസൂനാ മേ വൈകോ ഭൂത്വാഗ്നി
നൈവ മുഖേനൈത ദേവാമൃതം ദൃഷ്ട്വാ തൃപ്യതി സ
ഏതദേവ രൂപമഭി സംവിശത്യേ തസ്മാദ്രൂപാദുദേതി.

ഈ അമൃതത്തെ ഇപ്രകാരം അറിഞ്ഞവൻ വസുക്കളിൽ ഒരാളായി ഭവിക്കുന്നു. അഗ്നി അവന്റെ മുഖമാണ്. അവൻ അമൃതത്തെ ദർശിച്ചതുകൊണ്ടുതന്നെ തൃപ്തനാവുന്നു. ഈ രൂപത്തിൽ പ്രവേശിച്ച് ഈ രൂപത്തിൽനിന്ന് ഉദിക്കുന്നു.

കിഴക്കു ഭാഗത്തെ രശ്മികളിലിരിക്കുന്നതും ഋക്കുകളാൽ ഉത്തേജിതമായ ഋഗ്വേദത്തിൽനിന്ന് ശേഖരിച്ചതും സൂര്യനിൽ രോഹിതവർണ്ണത്തിലിരിക്കുന്നതുമായ മധുവെ, അഗ്നിയാകുന്ന വാക്കുകൊണ്ടു സ്തുതിച്ചും ദർശിച്ചും ഭോഗിച്ചും ജീവിക്കുന്ന ഗായത്ര്യോപാസകരായ മനുഷ്യർ ആ രൂപത്തിൽ പ്രവേശിച്ച് അതിൽത്തന്നെ ഉദിക്കുന്നു. ദർശനമാത്രയിൽ തൃപ്തരാവുന്നു.

4. സ യാവദാദിത്യഃ പുരസ്താദുദേതാ പശ്ചാദസ്തമതാ
വസൂനാമേവ താവദാധിപത്യം സ്വാരാജ്യം പര്യതാ.

ആദിത്യൻ മുമ്പിൽ ഉദിച്ച് പടിഞ്ഞാറ് അസ്തമിക്കുംവരെയുള്ള അഹസ്സാണ് വസുക്കളുടെ ആധിപത്യമുള്ള സ്വാരാജ്യത്തിന്റെ കാലം.

## ഖണ്ഡം 7

1. അഥ യദ്വിതീയമമൃതം തദ് രുദ്രാ ഉപജീവന്തീന്ദ്രേണാ
മുഖേന ന വൈദേവാ അശനന്തി ന പിബന്ത്യേത
ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.

രുദ്രന്മാർ ഉപജീവിക്കുന്നതും ഇന്ദ്രൻ മുഖമായതുമാണ് രണ്ടാമത്തെ അമൃതം. ദേവന്മാർ കുടിക്കുന്നില്ല. തിന്നുന്നില്ല. ദർശനംകൊണ്ടുതന്നെ തൃപ്തരാവുന്നു.

2. ത ഏതദേവ രൂപമഭി സംവിശന്ത്യേ തസ്മാദ്രൂപാ ദുധ്യന്തി.

അവർ രൂപത്തിൽ പ്രവേശിക്കുന്നു. അതിൽനിന്ന് ഉദിക്കുന്നു.

3. സ യ ഏത ദേവമമൃതം വേദ രുദ്രാണാ മേകൈകോ
ഭൂത്വേന്ദ്രേണൈവ മുഖേ നൈതദേവാമൃതം ദൃഷ്ട്വാതൃപ്യതി സ
ഏതദേവ രൂപമഭി സംവിശത്യേ തസ്മാദ്രൂപാദുദേതി.



ഇന്ദ്രൻ മുഖമായിരിക്കുന്ന ഈ അമൃതത്തെ അറിയുന്നവൻ രുദ്രന്മാരിൽ ഒരാളായിത്തീരുന്നു. അമൃതം കണ്ടതുകൊണ്ടുതന്നെ തൃപ്തനാവുന്നു. രൂപത്തിൽ പ്രവേശിച്ച് അതിൽനിന്നുദിക്കുന്നു.

4. സ യാവദാദിത്യഃ പുരസ്താദുദേതാപശ്ചാദസ്തമേതാ
ദ്വിസ്താവദ്ദക്ഷിണത ഉദേതോത്തരതോതസ്തമേതാ
രുദ്രാണാമേവ താവദാധിപത്യം സ്വാരാജ്യം പര്യതാ.

കിഴക്കുദിച്ച് പടിഞ്ഞാറസ്തമിക്കുന്നതിന്റെ ഇരട്ടി സമയം സൂര്യൻ തെക്കുദിച്ച് വടക്കസ്തമിക്കാൻ എടുക്കുന്നു. അത്രയും കാലമാണ് ഈ അമൃതം അറിയുന്നവൻ രുദ്രന്റെ സ്വാരാജ്യത്തിന് ആധിപത്യം വഹിക്കുന്നത്.

## ഖണ്ഡം 8

1. അഥ യ ത്തൃതീയമമൃതം തദാദിത്യാ ഉപജീവന്തി വരുണേന
മുഖേന ന വൈ ദേവാ അശനന്തി ന പിബന്ത്യേ ത
ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.

വരുണൻ മുഖമായി, ആദിത്യന്മാർ ഉപജീവിക്കുന്ന മൂന്നാമത്തെ അമൃതം. ദേവന്മാർ കുടിക്കുന്നില്ല, തിന്നുന്നുമില്ല. ദർശനംകൊണ്ടുതന്നെ തൃപ്തരാവുന്നു.

2. ത ഏത ദേവ രൂപമഭിസം വിശന്ത്യേ തസ്മാദ്രൂപാ ദുധ്യന്തി.

അവർ രൂപത്തിൽ പ്രവേശിക്കുന്നു. അതിൽനിന്ന് ഉദിക്കുന്നു.

3. സ യ ഏതദേവമമൃതം വേദാദി ത്യാനാമേവൈകോ
ഭൂത്വാ വരുണേ നൈവമുഖേ നൈത ദേവാമൃതം ദൃഷ്ട്വാ
തൃപ്യതി സ ഏതദേവ രൂപമഭി സംവിശത്യേ തസ്മാദ് രൂപാദുദേനി.

ഈ അമൃതത്തെ അറിഞ്ഞവൻ വരുണൻ മുഖമായ ആദിത്യന്മാരിൽ ഒരാളാവുന്നു. അമൃതം ദർശിച്ചു തൃപ്തനാവുന്നു. ആ രൂപത്തിൽ പ്രവേശിച്ച് അതിൽനിന്നുദിക്കുന്നു.

4. സ യാവ ദാദിത്യോ ദക്ഷിണത ഉദേതോത്തരതോƒസ്തമേതാ
ദ്വിസ്താവത് പശ്ചാദുദേതാ പുരസ്താ ദസ്തമേതാദിത്യാനാ
മേവ താപ ദാധിപത്യം സ്വാരാജ്യം പര്യതാ.

സൂര്യൻ തെക്കുദിച്ച് വടക്കസ്തമിക്കുന്നതിന്റെ ഇരട്ടി സമയം പടിഞ്ഞാറുദിച്ച് കിഴക്കസ്തമിക്കാൻ എടുക്കുന്നു. അത്രയും കാലം ആദിത്യന്മാരുടെ സ്വാരാജ്യത്തിന്റെ ആധിപത്യം.

ഇവിടെ ശാങ്കരഭാഷ്യം സാമാന്യം നീണ്ടതാണ്. അദ്ദേഹം പറയുന്നു: "ഉത്തരഭാഗത്ത് ഊർദ്ധ്വമായി ഉദിക്കുന്ന കാലത്ത് അതിനു വിപരീതമായി ദക്ഷിണ ദിക്കിലാണ് അസ്തമയം. ആദ്യം പറഞ്ഞതിൽനിന്ന് ദ്വിഗുണം ദ്വിഗുണമായിട്ട് കാലം വർദ്ധിക്കുന്നു എന്ന ഈ നിഗമനം പുരാണദർശനത്തിൽനിന്നു വിഭിന്നമാണ്. പുരാണങ്ങൾ പറയുന്നത്, സൂര്യന്റെ നാലു ദിശകളിലായി ഇന്ദ്രൻ,

യമൻ, വരുണൻ, സോമൻ എന്നിവരുടെ പുരികളുണ്ട് എന്നും അവകളിൽ ഉദയാസ്തമയ കാലങ്ങൾ തുല്യങ്ങളാണ് എന്നുമാണ്; മാനസസരസ്സിന്റെ ഊർദ്ധ്വ ഭാഗത്തുള്ള മേരുവിനെ പ്രദക്ഷിണംവെക്കുന്ന വൃത്തവും തുല്യമാണ്. ഈ കാര്യത്തെ പൂർവ്വികാചാര്യന്മാർ പരിഹരിച്ചിട്ടുണ്ട്. അമരാവതി മുതലായ പുരികൾ ദ്വിഗുണോത്തരോത്തരമായി കാലത്താൽ ഉദ്ഭാസിക്കപ്പെടുന്നു. ഉദയം എന്നു പറയുന്നത് അതാത് ദേശനിവാസികൾ സൂര്യനെ താന്താങ്ങളുടെ ചക്ഷുക്കൾക്ക് ഗോചരമാക്കുന്ന ആദ്യമുഹൂർത്തവും അസ്തമയമെന്നു പറയുന്നത് സൂര്യൻ തദ്ദേശവാസികളുടെ കണ്ണുകൾക്ക് അദൃശ്യനായിത്തീരുന്ന മുഹൂർത്തവുമാണ്. പരമാർത്ഥത്തിൽ, ഉദയാസ്തമയങ്ങൾ ഇതല്ല. തദ്ദേശനിവാസികളായി പ്രാണികൾ ഒന്നും തന്നെ ഇല്ല എന്ന് സങ്കല്പിക്കുക. അങ്ങനെ വരുമ്പോൾ, സൂര്യൻ പഴയപോലെ തന്റെ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നുണ്ടെങ്കിലും ഗോചരമാക്കാനും അഗോചരമാക്കാനും പ്രാണികളുടെ അഭാവത്താൽ സാധിക്കായ്കയാൽ, ഉദയാസ്തമയങ്ങൾ ഇല്ലാതാവും. കിഴക്കു വശത്തുള്ള അമരാവതിയെക്കാൾ ദ്വിഗുണം കാലം സംയമനീപുരി (ദക്ഷിണഭാഗം) യിൽ സൂര്യൻ വസിക്കുന്നു. സംയമനീപുരിയിലെ ആളുകൾക്ക്, നാം തെക്ക് എന്ന് വിളിക്കുന്ന ഭാഗത്ത് സൂര്യനുദിക്കുന്നു, വടക്ക് എന്നു വിളിക്കുന്ന ഭാഗത്ത് അസ്തമിക്കുന്നു. (ദിശകൾ ആപേക്ഷികമാണ്). ഇനി പറയാൻ പോകുന്ന പുരികൾക്കും ഇപ്രകാരം ചിന്തിക്കണം. സർവ്വത്തിനും ഉത്തരദിക്കിലുള്ളതാണ് മേരു. അമരാവതിയിൽ മദ്ധ്യാഹ്നമാവുമ്പോൾ സവിതാവ് സംയമനപുരിയിൽ ഉദിക്കുന്നതായി കാണുന്നു. സംയമനപുരിയിൽ മദ്ധ്യാഹ്നമാകുമ്പോൾ പടിഞ്ഞാറുള്ള വാരുണിയിൽ ഉദിക്കുന്നതേയുള്ളു. ഇതുപോലെയാണ് ഉത്തരഭാഗത്തും. പ്രദക്ഷിണാവൃത്തിയുടെ തുല്യത്വംകൊണ്ട് ഇളാവൃതവാസികൾ സർവ്വഭാഗത്തും പർവ്വതപ്രാകാരങ്ങളെക്കൊണ്ട് ആദിത്യരശ്മികൾ തടുത്തു നിർത്തപ്പെടുകയാൽ, സൂര്യൻ തലയുടെ ഊർദ്ധ്വഭാഗത്ത് ഉദിക്കുമ്പോലെ കാണുന്നു. സൂര്യപ്രകാശം പർവ്വതങ്ങളുടെ മുകളിലുള്ള ഛിദ്രങ്ങളിൽക്കൂടി പ്രവേശിച്ചിട്ടു വേണം അവർക്കു കാണാൻ!

ഇതുപോലെയാണ് കിഴക്കുവശത്തെ ഋഗ്വേദാദി അമൃതരശ്മികൾ കൊണ്ടുപജീവിക്കുന്നവർക്ക് ദ്വിഗുണമായി ഉത്തരോത്തരമായി വീര്യവും ഭോഗകാലവും പറയുന്നത്. രൂപത്തിൽ സംവേശിക്കുക (അസ്തമിക്കുക), അതിൽനിന്ന് ഉദിക്കുക മുതലായ ദേവരുദ്രാദികളുടെയും വിദുഷന്മാരുടെയും ക്രിയകളും സമാനമാണ്."

ഉദയം, മാദ്ധ്യന്ദിനം, തൃതീയം മുതലായ സവനങ്ങളുടെ ആപേക്ഷികതയും ഈ ജ്യോതിഷപരമായ പ്രത്യേകത ചൂണ്ടിക്കാട്ടുമ്പോൾ ഉദ്ഗാതാവ് ഗ്രഹിച്ചിരിക്കേണ്ടതാണ്. ഉദയാസ്തമയങ്ങൾ ആപേക്ഷികമായിരിക്കെ അവയിലെ സവനവും ആപേക്ഷികമാണ്.

## ഖണ്ഡം 9

1. **അഥ യച്ചതുർത്ഥമമൃതം തന്മരുത ഉപജീവന്തി
സോമേന മുഖേന ന വൈ ദേവാ അശ്നന്തി ന പിബന്ത്യേത
ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.**



നാലാമത്തെ അമൃതത്തിന്മേൽ, സോമൻ മുഖമായി മരുത്തുക്കൾ ഉപജീവിക്കുന്നു. ദേവന്മാർ കുടിക്കുന്നുമില്ല, തിന്നുന്നുമില്ല. അവർ ദർശനംകൊണ്ടുതന്നെ തൃപ്തരാണ്.

2. ത ഏതദേവരൂപമഭി സംവിശന്ത്യേ തസ്മാദ്രൂപാദുധ്യതി.

അവർ രൂപത്തിൽ പ്രവേശിക്കുന്നു; അതിൽനിന്നുദിക്കുന്നു.

3. സ യ ഏതദേവമമൃതം വേദമരുതാ മേവൈകോ ഭൂത്വാ
സോമേനൈവ മുഖേ നൈത ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി
സ ഏതദേവ രൂപമഭി സംവിശത്യേ തസ്മാദ്രൂപാദുദേതി.

ഈ അമൃതത്തെ അറിഞ്ഞവൻ, മരുത്തുക്കളിൽ ഒരുവനായി സോമനെന്ന മുഖത്തോടെ, അതിന്റെ ദർശനമാത്രയിൽ തൃപ്തനായിത്തീരുന്നു. ഈ രൂപത്തിൽ പ്രവേശിക്കുന്നു; അതിൽനിന്ന് ഉദിക്കുന്നു.

4. സ യാവ ദാദിത്യഃ പശ്ചാദു ദേതാ പുരസ്താദസ്തമേതാ
ദ്വിസ്താവ ദുത്തരത ഉദേതാ ദക്ഷിണതോതസ്തമേതാ
മരുതാമേവ താവദാധിപത്യം സ്വാരാജ്യം പര്യതാ.

സൂര്യൻ പടിഞ്ഞാറുദിച്ച് കിഴക്കസ്തമിക്കുന്നതിനെക്കാൾ ദ്വിഗുണമാണ് വടക്കുദിച്ച് തെക്കസ്തമിക്കുന്ന കാലം. അത്രയും കാലം മരുത്തുക്കളുടെ ആധിപത്യമുള്ള സ്വാരാജ്യം അനുഭവിക്കുന്നു.

## ഖണ്ഡം 10

1. അഥ യത് പഞ്ചമമമൃതം തത് സാദ്ധ്യാ ഉപജീവന്തി ബ്രഹ്മണ
മുഖേന ന വൈ ദേവാ അശ്നന്തി ന പിബന്ത്യേത
ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി.

ബ്രഹ്മൻ മുഖമായ പഞ്ചമമായ അമൃതം സാദ്ധ്യന്മാർ ഉപജീവിക്കുന്നു. ദേവന്മാർ കുടിക്കുന്നില്ല, തിന്നുന്നുമില്ല. ദർശനംകൊണ്ടുതന്നെ തൃപ്തരാവുന്നു.

2. യ ഏതദേവ രൂപമഭി സംവിശന്ത്യേ തസ്മാദ്രൂപാദുധ്യന്തി.

അവർ രൂപത്തിൽ പ്രവേശിക്കുന്നു. അതിൽനിന്ന് ഉദിക്കുന്നു.

3. സ യ ഏതദേവമമൃതം വേദസാദ്ധ്യാനാ മേ വൈകോ
ഭൂത്വാ ബ്രഹ്മണൈവ മുഖേ നൈത ദേവാമൃതം ദൃഷ്ട്വാ
തൃപ്യതി സ ഏതദേവ രൂപമഭി സംവിശത്യേ തസ്മാദ്രൂപാദുദേതി.

ഈ അമൃതത്തെ അറിഞ്ഞവൻ ബ്രഹ്മൻ മുഖമായിട്ടുള്ള സാദ്ധ്യന്മാരിൽ ഒരാളായി ഭവിക്കുന്നു. അമൃതദർശനം കൊണ്ടുതന്നെ തൃപ്തനാവുന്നു. രൂപത്തിൽ പ്രവേശിച്ച് അതിൽനിന്നുതന്നെ ഉദിക്കുന്നു.

4. **സ യാവദാദിത്യ ഉത്തരത ഉദേതാ ദക്ഷിണതോഽസ്തമേതാ
ദ്വിസ്താവ ദൂർദ്ധ്വ ഉദേതാവാങ്സ്തമേതാ സാദ്ധ്യാനാമേവ
താവദാധിപത്യം സ്വാരാജ്യം പര്യതാ.**

സൂര്യൻ വടക്കുദിച്ച് തെക്കസ്തമിക്കുന്നതിനെക്കാൾ ദ്വിഗുണമാണ് ഊർദ്ധ്വഭാഗ ത്തുദിച്ച് അവാങ്ഭാഗത്ത് അസ്തമിക്കുന്നത്. അത്രയും കാലം ബ്രഹ്മമുഖരായി ട്ടുള്ള സാദ്ധ്യന്മാരുടെ ആധിപത്യകാലമാണ്.

പർവ്വതപ്രാന്തങ്ങളിൽ തപസ്സനുഷ്ഠിച്ച് ബ്രഹ്മത്തെ മുഖമാക്കി ബ്രഹ്മ സംസ്ഥരായിരിക്കുന്ന തപസ്വികളെയാണ് ഇവിടെ സാദ്ധ്യരായി പറയുന്നത്.

## ഖണ്ഡം 11

ഇപ്രകാരം ഉദയാസ്തമയങ്ങളാൽ സമസ്ത പ്രാണികൾക്കും സർവ്വകർമ്മഫല ഭോഗത്തിനു നിമിത്തമായ അനുഗ്രഹം നൽകിക്കൊണ്ടും ആ കർമ്മഫലോപ ഭോഗം ക്ഷയിക്കുമ്പോൾ പ്രാണികളെ സ്വാത്മാവിലേക്കു തന്നെ സംഗ്രഹിച്ചു കൊണ്ടും സൂര്യൻ വിരാജിക്കുന്നു.

1. അഥ ത ത ഊർദ്ധ്വ ഉദേത്യ നൈവോ ദേതാ നാസ്തമേ
   തൈകല ഏവ മദ്ധ്യേ സ്ഥാതാത ദേഷ ശ്ലോകഃ

അപ്രകാരം ഊർദ്ധ്വഭാഗത്ത് ഉദിച്ചുനിൽക്കുന്ന ആദിത്യൻ ഉദിക്കുന്നില്ല, അസ്തമി ക്കുന്നുമില്ല. അവൻ ഏകനായി മദ്ധ്യസ്ഥാനത്ത് നിൽക്കുകയാണ്. ഈ ശ്ലോകം അപ്രകാരമാണ്.

ഭൂമിയിലെ പ്രാണികൾക്ക് (തെക്കും വടക്കും, കിഴക്കും പടിഞ്ഞാറും, മുക ളിലും ചുവട്ടിലുമുള്ളവർക്ക്) ഉദിക്കുന്നു, അസ്തമിക്കുന്നു എന്നൊക്കെ തോന്നുന്ന സൂര്യൻ ഉദിക്കുന്നുമില്ല, അസ്തമിക്കുന്നുമില്ല. അദ്വിതീയനും അനവയവനുമായി സദാ സമയവും മദ്ധ്യഭാഗത്ത് സ്വാത്മാവിൽത്തന്നെ സ്ഥിതിചെയ്യുകയാണ്.

വസുക്കളുടെ ലോകം എന്നും മററും പറഞ്ഞ് അഞ്ചു വിധത്തിൽ ദിശകളി ലിരുന്ന് സൂര്യനെ ആരാധിക്കുന്ന 'പഞ്ചജന'ങ്ങളിൽ ഒരാൾ ഈ യാഥാർത്ഥ്യം ഗ്രഹിക്കുന്നു. താനിരിക്കുന്ന ഭൂമി മദ്ധ്യസ്ഥിതനായ സൂര്യനെ ചുററിക്കറ ങ്ങുകയാണ്, മദ്ധ്യസ്ഥിതനായ സൂര്യന് ഉദയാസ്തമയങ്ങൾ ഉണ്ടാവുകയല്ല എന്ന്. ഇപ്രകാരം ഗ്രഹിച്ച ശാസ്ത്രജ്ഞനോട് ഒരാൾ ചോദിക്കുന്നു: "അങ്ങ് ബ്രഹ്മ ലോകത്തിൽനിന്നു വരികയല്ലേ? അവിടെയും സൂര്യൻ അഹോരാത്രരൂപത്തിൽ പരിവർത്തിക്കുന്നുണ്ടോ? സവിതാവ് പ്രാണികളുടെ ആയുസ്സ് അപ്രകാരം ക്ഷയിപ്പിക്കുന്നുണ്ടോ? ഇവിടെ എന്നപോലെ!" ഈ ചോദ്യത്തിന് യോഗി (ശാസ്ത്ര ജ്ഞൻ) കൊടുക്കുന്ന മറുപടിയാണ് സൂര്യൻ കേന്ദ്രസ്ഥിതനായി, സ്വാത്മാ രാമനായി നിൽക്കുന്നതല്ലാതെ മററൊന്നും ചെയ്യുന്നില്ല എന്ന്. ഗലീലിയോവും കെപ്ലറുമൊക്കെ ജനിക്കുംമുമ്പേ അത്തരം യോഗികൾ ഉപനിഷത്തുക്കളുടെ നാട്ടിൽ ജനിച്ചിട്ടുണ്ട്.

2. ന വൈ തത്ര നിമ്ലോ ച നോദിയായ കദാചന.
   ദേവാസ്തേനാ ഹംസത്യേന മാ വിരാധിഷി ബ്രഹ്മണേതി.

**ഇത് അവിടെയില്ല; സൂര്യൻ അസ്തമിക്കുന്നുമില്ല, ഉദിക്കുന്നുമില്ല. പ്രകാശരൂപിക ളായ ദേവന്മാരേ, ഈ സത്യം ഉച്ചരിച്ചതുകൊണ്ട് ഞാൻ ബ്രഹ്മത്തിൽനിന്ന് വീണുപോകാതിരിക്കട്ടെ!**



ഒരു കാലത്തും സൂര്യൻ ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്യിട്ടില്ല എന്ന സത്യമാണ് യോഗി ഉച്ചരിച്ചത്. ഈ സത്യോച്ചാരണത്താൽ 'അപ്രാപ്യമായ ബ്രഹ്മത്തെ താൻ പ്രാപിച്ചു' എന്ന പ്രസ്താവം വരുന്നു. അപ്രകാരം ബ്രഹ്മപ്രാപ്തി സാധിച്ചു എന്ന സത്യം പറഞ്ഞതുകൊണ്ട് ബ്രഹ്മപ്രാപ്തിയിൽനിന്ന് താൻ നിഷ്കാ സിതനാകാതിരിക്കട്ടെ എന്നു പ്രാർത്ഥന. ശിവലിംഗത്തിൻെറ അഗ്രം കണ്ടു എന്നു പ്രസ്താവിച്ച ബ്രഹ്മാവിനെപ്പോലെ തന്നെ പൂജാദികളിൽനിന്ന് തിരസ്ക രിക്കാതിരിക്കട്ടെ. ഇത് അസംഭാവ്യമായ ഒന്നല്ല. ഗലീലിയോവിനെ 1995-ൽ മാത്ര മാണല്ലോ വത്തിക്കാൻ അംഗീകരിച്ചത്.

3. ന ഹവാ അസ്മാ ഉദേതി ന നിമ്ലോചതി സകൃദ്ദിവാ
   ഹൈവാസ്മേ ഭവതി യ ഏതാമേവം ബ്രഹ്മോപനിഷദം വേദ.

വേദങ്ങളുടെ രഹസ്യമായ ബ്രഹ്മത്തെ ഇപ്രകാരമറിഞ്ഞവന് സൂര്യൻ ഉദിക്കുന്നു മില്ല അസ്തമിക്കുന്നുമില്ല. അവന് എപ്പോഴും പ്രകാശവത്തായ പകലാണ്. ബ്രഹ്മ ജ്ഞാനി പ്രകാശരൂപമായ അഹസ്സാകയാൽ അവനെപ്പോഴും പകലാണ്. ബ്രഹ്മോപനിഷദം വേദഗുഹ്യമാണ്. വംശം മുതലായ ത്രയത്തെ (തിരശ്ചീന വംശം, അപൂപം, മധുനാഡി)യും അതിൻെറ അമൃതത്തെയും അറിഞ്ഞവൻ വേദ രഹസ്യമായ ബ്രഹ്മോപനിഷത്ത് അറിഞ്ഞിരിക്കുന്നു എന്ന് ശാങ്കരഭാഷ്യം പറയു ന്നുണ്ട്. വിദ്വാനായ ആ മഹാൻ ഉദയാസ്തമയകാലങ്ങളാൽ പരിച്ഛിന്നമാകാ ത്തതും നിത്യവും അജവുമായ ബ്രഹ്മമായി ഭവിക്കുന്നു. ജ്യോതിഷനേത്രം തുറന്നാലല്ലാതെ വേദരഹസ്യം ഗ്രഹിക്കാൻ സാധ്യമല്ല.

4. തദ്ധൈതദ് ബ്രഹ്മാ പ്രജാപതയ ഉവാച പ്രജാപതിർമ്മനവേ
   മനുഃ പ്രജാഭ്യസ്ത ദ്ധൈതമുദ്ദാലകായാരുണായേ ജ്യേഷ്ഠായ
   പുത്രായ പിതാ ബ്രഹ്മ പ്രോവാച.

ബ്രഹ്മാവ് പ്രജാപതിക്കും പ്രജാപതി മനുവിനും മനു സ്വന്തം പ്രജകൾക്കും ഈ ഗൂഢവിദ്യ ഉപദേശിച്ചു. ഉദ്ദാലകനായ ആരുണിക്ക് അദ്ദേഹത്തിൻെറ പിതാവ് ഈ ബ്രഹ്മവിദ്യ ഉപദേശിച്ചു.

മധുജ്ഞാനം ഹിരണ്യഗർഭനായ ബ്രഹ്മാവ് വിരാജപ്രജാപതിക്കു നല്കി. പ്രജാപതിയിൽനിന്ന് മനു, മനുവിൽനിന്ന് ഇക്ഷ്വാകു, അദ്ദേഹത്തിൽനിന്ന് സൂര്യ വംശരാജാക്കന്മാർ. ഇപ്രകാരം കൈമാറപ്പെട്ട ജ്ഞാനമാണ് ജ്യേഷ്ഠപുത്രനായ ഉദ്ദാലകആരുണിക്ക് പിതാവ് ഉപദേശിച്ചത്.

5. ഇദം വാവ തജ്ജ്യേഷ്ഠായ പുത്രായ പിതാ ബ്രഹ്മ
   പ്രബ്രൂയാത് പ്രണായ്യായ വാന്തേവാസിനേ.

ഈ ബ്രഹ്മവിദ്യ പിതാവ് ജ്യേഷ്ഠപുത്രനോ, യോഗ്യനായ അന്തേവാസിക്കോ കൈമാറണം.

6. **നാന്യൈസ്മൈ കസ്മൈചന യദ്യപ്യസ്മാ ഇമാമദ്ഭി.**
   **പരിഗൃഹീതാം ധനസ്യ പൂർണ്ണാം ദദ്യാ ദേതദേവതതോ**
   **ഭൂയ ഇത്യേത ദേവ തതോ ഭൂയ ഇതി.**

മററൊരാൾക്കും കൈമാററുത്. സമുദ്രപരിവേഷ്ടിതവും ധനപൂർണ്ണവുമായ ഭൂമി മുഴുവൻ തരാമെന്ന് പ്രലോഭിപ്പിച്ചാൽപോലും അർഹതയില്ലാത്തവന് കൊടുക്കരുത്. കാരണം, ഈ വിദ്യ അതിനേക്കാൾ ശ്രേഷ്ഠമാണ്. അതിനേക്കാൾ ശ്രേഷ്ഠമാണ്.

## ഖണ്ഡം 12

ഇപ്രകാരം അതിശയഫലത്തോടുകൂടിയ ബ്രഹ്മവിദ്യയെ മററൊരു പ്രകാരത്തിൽ വിശദമാക്കുന്നു: "നേതി നേതി" എന്ന് വിശേഷങ്ങളെ പ്രതിഷേധിച്ച് ഗ്രഹിക്കാവുന്ന സർവ്വവിശേഷരഹിതമായ ബ്രഹ്മത്തെ ഗ്രഹിക്കാൻ പ്രയാസമാകയാൽ ഗായത്രി മുതലായവകൊണ്ട് വിശദമാക്കുന്നു. സർവ്വഛന്ദസ്സുകളിലുംവെച്ച് ബ്രഹ്മജ്ഞാനത്തിന് വാതിലായി ഗായത്രിയെ കരുതുന്നു. ഐതരേയബ്രാഹ്മണപ്രകാരം, സോമം കൊണ്ടുവരാൻ പോയ ത്രിഷ്ടുപ്പും ജഗതിയും പരാജയപ്പെട്ടു. ഗായത്രി ദേവന്മാർക്ക് സോമം കൊണ്ടുവന്നു. ത്രിഷ്ടുപ്പും ജഗതിയും നടന്നു നടന്ന് ക്ഷീണിച്ചപ്പോൾ മൂന്നക്ഷരം ത്രിഷ്ടുപ്പും ഒരക്ഷരം ജഗതിയും നഷ്ടപ്പെടുത്തി. സോമം മാത്രമല്ല, നഷ്ടപ്പെട്ട ഈ അക്ഷരങ്ങളെയും ഗായത്രി കണ്ടെടുത്ത് കൊണ്ടുവന്നു. സർവ്വ സവനങ്ങളിലും ഗായത്രി വ്യാപിച്ചിരിക്കുന്നു. അതിനാൽ ഗായത്രിക്ക് യജ്ഞപ്രാധാന്യമുണ്ട്. ബ്രാഹ്മണൻെറ 'സാര'മാണ് ഗായത്രി. ബ്രാഹ്മണൻ ഗായത്രിയെ മാതാവിനെപ്പോലെ ഗുരുതരമായി കാണുന്നു. ഏതവസ്ഥയിലും ഗായത്രിയെ ഉപേക്ഷിക്കാൻ ബ്രാഹ്മണൻ കൂട്ടാക്കുകയില്ല. അതിനെക്കാൾ മഹത്തായി മററൊന്നില്ല എന്ന് പ്രസിദ്ധമാണ്. അതിനാൽ ഗായത്രി മുഖേന ബ്രഹ്മത്തെ പറയുന്നു.

1. ഗായത്രീ വാ ഇദം സർവ്വം ഭൂതം യദിദം കിംച വാഗ്വൈ
   ഗായത്രീ വാഗ്വാ ഇദം സർവ്വം ഭൂതം ഗായതി ചത്രായതേച.

ഇക്കാണുന്ന സർവ്വ ഭൂതങ്ങളും ഗായത്രിയാണ്. ഗായത്രി വാക്കാണ്. വാക്കിനാൽ ഈ സർവ്വഭൂതങ്ങളും ഗാനം ചെയ്യപ്പെടുന്നു; ത്രാണനംചെയ്യപ്പെടുന്നു.

2. യാ വൈ സാ ഗായത്രീയം വാവ സാ യേയം പൃഥിവ്യ സ്യാം
   ഹീദം സർവ്വം ഭൂതം പ്രതിഷ്ഠിത മേതാ മേവ നാതിശീയതെ.

ഈ ഗായത്രി ഈ പൃഥിയാണ്. കാരണം, സർവ്വഭൂതങ്ങളും ഇതിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ആരും ഇതിനെ കടന്നു പോകുന്നില്ല.

സർവ്വഭൂതസംബന്ധംകൊണ്ടാണ് ഭൂമി ഗായത്രിയായിരിക്കുന്നത്. സ്ഥാവരജംഗമങ്ങളായ സർവ്വഭൂതങ്ങളും ഭൂമിയിൽ പ്രതിഷ്ഠിതമാണ്. ഈ ഭൂമിയെ അതിവർത്തിച്ച് ഭൂതങ്ങൾ പോകുന്നില്ല.

3. യാവൈ സാ പൃഥിവീയം വാവ സാ യദിദമസ്മിൻ പുരുഷേ
   ശരീരമസ്മിൻ ഹീമേ പ്രാണാഃ പ്രതിഷ്ഠിതാ ഏതദേവ നാതി ശീയന്തേ.

**പൃഥിവി എന്നു പറയുന്നത് മനുഷ്യശരീരമാണ്. ഇതിലാണ് പ്രാണങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. അതിനെ പ്രാണങ്ങൾ അതിക്രമിച്ചു ചെല്ലുന്നില്ല. കാര്യകാരണ**



ങ്ങളുടെ സംഘാതമായി, പാർത്ഥിവമായിരിക്കുന്ന ശരീരമാണ് പൃഥിവി അതായത്, ഗായത്രി. ഈ ശരീരംതന്നെയാണ്. ഭൂതശബ്ദംകൊണ്ടു പറയപ്പെട്ട പ്രാണങ്ങൾ ശരീരത്തിലാണല്ലൊ പ്രതിഷ്ഠിതമായിരിക്കുന്നത്.

4. യദ്വൈ തത് പുരുഷേ ശരീരമിദം വാവ തദ്യദിദമസ്മിന്നന്തഃ
   പുരുഷേ ഹൃദയമസ്മിൻ ഹീമേ പ്രാണാഃ പ്രതിഷ്ഠിതാ
   ഏതദേവ നാതിശീയന്തേ.

ഈ മനുഷ്യശരീരമെന്നു പറയുന്നത് ശരീരത്തിനകത്തിരിക്കുന്ന ഹൃദയത്തെയാണ്. പ്രാണങ്ങൾ ഹൃദയത്തിൽ പ്രതിഷ്ഠിതമാണ്; അതിനെ കടന്നു ചെല്ലുന്നുമില്ല.

5. സൈഷാ ചതുഷ്പദാ ഷഡ്വിധാ ഗായത്രീ തദേതദൃചാഭ്യനൂക്തം.

ചതുഷ്പദയും ഷഡ്വിധയുമായ ഈ ഗായത്രിയെ ഒരു ഋക്ക് പ്രതിപാദിക്കുന്നു. നാലു പാദവും ഓരോ പാദത്തിലും ആറക്ഷരവുമാണ് ഗായത്രിക്ക് എന്ന് ഇവിടെ ശാങ്കരഭാഷ്യം പറയുന്നു. ബൃഹദാരണ്യകഭാഷ്യത്തിൽ 3 പാദവും 24 അക്ഷരവും എന്നാണ് പറയുന്നത് (ഒരു പാദം=8 അക്ഷരം). വാക്ക്, ഭൂതം, പൃഥി, ശരീരം, ഹൃദയം, പ്രാണം എന്നിങ്ങനെ ഷഡ്വിധമാണ് ഗായത്രി. ഇങ്ങനെയുള്ള ബ്രഹ്മഗായത്രിയെ ഋക്ക് പ്രകാശിപ്പിച്ചിട്ടുണ്ട്. (പുരുഷസൂക്തം മണ്ഡലം 10 സൂക്തം 90. ഏതാവാ നസ്യ മഹി മാതോ ജ്യായാംശ്ച പുരുഷഃ പാദോƒസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി). ഈ ശ്ലോകം ഇനി ആവർത്തിക്കുന്നു.

6. താവാനസ്യ മഹിമാ തോ ജ്യായാംശ്ച പുരുഷഃ പാദോതസ്യ
   സർവ്വാ ഭൂതാനി ത്രിയാ ദസ്യാമൃതം ദിവീതി.

അതിൻെറ മഹിമ ഇപ്രകാരമാണ്. അതിനെക്കാൾ മഹത്താണ് പുരുഷൻ. സർവ്വഭൂതങ്ങളും അതിൻെറ ഒരു പാദം മാത്രമാണ്. ആ ത്രിപാദത്തിൻെറ അമൃതത്വം അതിൻെറ പ്രകാശത്തിൽത്തന്നെയാണ്. ഗായത്രീനാമമായ ബ്രഹ്മത്തിൻെറ വിഭൂതികൾ വിസ്തരിക്കുന്നു. ഗായത്രിയെക്കാൾ ഉപരിയായി ബ്രഹ്മം മാത്രമെയുള്ളു. ബ്രഹ്മം പാദരഹിതമാണ്. ഗായത്രി പാദങ്ങൾ ഉള്ളതാണ്. ഈ വികാരലക്ഷണംകൊണ്ടു മാത്രമാണ് ഗായത്രി ബ്രഹ്മത്തിൽനിന്ന് വ്യത്യസ്തമായിരിക്കുന്നത്. പുരുഷൻ പരമാർത്ഥ സത്യരൂപവും അവികാരവുമാണ്. 'സർവ്വ പൂരണാത് പുരിശയനാശ്ച' എന്നാണ് പുരുഷപദത്തിനർത്ഥം. സർവ്വത്തെയും പൂരിപ്പിക്കുന്നതും പുരിയിൽ ശയിക്കുന്നതുമാണ് പുരുഷൻ. സർവ്വഭൂതങ്ങളും തേജസ്സ്, അപ്പ്, അന്നം മുതലായവയും സ്ഥാവരജംഗമങ്ങളും ഉൾപ്പെട്ട് നാം കാണുന്നതും പഠിക്കുന്നതുമായ ഈ ദൃശ്യപ്രപഞ്ചം ആ പുരുഷൻെറ ഒരു പദം മാത്രമാണ്. ത്രിപാദമായതും പുരുഷനെന്നു വിളിക്കുന്നതുമായ പുരുഷൻെറ ആകെ ഉൺമ ഗായത്ര്യാത്മാവായി സ്വാത്മാവിൽ അവസ്ഥിതമായി ദ്യോതനവത്തായിരിക്കുന്നു. ആ ചിദ്പ്രകാശപ്രപഞ്ചമാകുന്ന ബ്രഹ്മത്തിൻെറ ഒരു പദം മാത്രമാണ് ഗ്രഹനക്ഷത്രാദികളാകുന്ന കാണപ്പെടുന്ന വസ്തുക്കളോടുകൂടിയ ഈ പ്രപഞ്ചം. അതിനപ്പുറത്തുള്ള ചൈതന്യം അദൃശ്യമാണ്.

7. യ ദ്വൈതദ് ബ്രഹ്മേതീദം വാവ തദ്യോതയം ബഹിർദ്ധാ
പുരുഷദാകാശോ യോ വൈസ ബഹിർദ്ധാ പുരുഷാദാകാശഃ

ബ്രഹ്മം എന്നു പറയുന്നത് പുരുഷൻെറ ബഹിർഭാഗത്തുള്ള ആകാശത്തെയാണ്.

8. അയം വാവ സ യോ*ƒ*യമന്തഃ പുരുഷ ആകാശോയോ
വൈ സോ*ƒ*ന്തഃ പുരുഷ ആകാശഃ

പുരുഷൻെറ ബഹിർഭാഗത്തുള്ള ആകാശം പുരുഷൻെറ അന്തർഭാഗത്തുള്ള ആകാശംതന്നെയാണ്.

9. അയം വാവ സ യോ*ƒ*യ മന്തർഹൃദയ ആകാശസ്ത ദേ
തത് പൂർണ്ണ മ പ്രവർത്തി പൂർണ്ണാമ പ്രവർത്തിനോ
തശ്രിയം ലഭതേ യ ഏവം വേദ.

പുരുഷൻെറ അന്തർഭാഗത്തുള്ള ആകാശം ഹൃദയാന്തർഭാഗത്തെ ആകാശമാണ്. ആ ബ്രഹ്മാകാശം പൂർണ്ണമാണ്. അതിന് പ്രവർത്തി (ചലനം) ഇല്ല. അത് പൂർണ്ണമാണ്; അതിന് പ്രവർത്തി ഇല്ല. ഇപ്രകാരം അറിയുന്നവന് പൂർണ്ണവും മാററമില്ലാത്തതുമായ ശ്രീ ലഭിക്കുന്നു.

ഗായത്രീ മുഖേന പറയപ്പെട്ട ബ്രഹ്മം നമ്മുടെ ശരീരത്തിനു പുറത്തുള്ള ആകാശമാണ്. എന്നാൽ, ആ ബഹിരാകാശം തന്നെയാണ് നമ്മുടെ ഹൃദയത്തിലിരിക്കുന്ന അന്തരാകാശവും. ചിദാകാശവും ഹൃദയാകാശവും ഒന്നാണ്. ജാഗ്രദ് സ്ഥാനത്ത് ബാഹ്യേന്ദ്രിയവിഷയമായിരിക്കുന്ന കാണപ്പെടുന്ന നഭസ്സിൽ ദുഃഖ ബാഹുല്യമുണ്ട്. സ്വപ്നസ്ഥാനത്ത് അന്തഃശരീരത്തിൽ സ്വപ്നവിഷയകമായ ദുഃഖം മന്ദതരമാണ്. സുഷുപ്തിസ്ഥാനത്ത് ഹൃദയാകാശത്തിൽ കാമമില്ല, ദുഃഖമില്ല, ദുഃഖവിഷയകമായ സ്വപ്നവുമില്ല. ഇപ്രകാരം ജാഗ്രദ്സ്വപ്നസുഷുപ്തി സ്ഥാന ഭേദംകൊണ്ട് വ്യത്യാസമുണ്ടെന്ന് തോന്നുന്നുവെങ്കിലും യഥാർത്ഥത്തിൽ ഒരാകാശമേ ഉള്ളു. പുറത്ത്, അകത്ത്, ഹൃദയത്തിൽ എന്ന് മൂന്നായി നാം തരം തിരിച്ചു പറയുന്ന ആകാശം ഒന്നാണ്. ത്രിപദം എന്ന് തിരിച്ചു പറയുന്ന ഗായത്രിയും അങ്ങനെതന്നെ. ഇങ്ങനെ ബഹിരാകാശം, അന്തരാകാശം, ഹൃദയാകാശം എന്ന് മൂന്നായി സങ്കോചിച്ചു സങ്കോചിച്ചുകൊണ്ടു വരുന്നത് ചേതസ്സിനെ എവിടെ ഏകാഗ്രമായി ധ്യാനത്തിൽ നിർത്തണം എന്നു കാണിക്കാനാണ്. “മൂന്നു ലോകങ്ങളിലും വെച്ച് വിശേഷമാണ് കുരുക്ഷേത്രം. അതിൻെറ പകുതി കുരുക്ഷേത്രവും പകുതി പൃഥൂദകവും ആണ്” എന്ന് പറയുന്നതുപോലെ.

ചിത്തം ഹൃദയാകാശത്തിൽ ഏകാഗ്രധ്യാനത്തിൽ ഏകീകൃതമായിരിക്കുമ്പോൾ, അത് ആകാശാഖ്യവും ബ്രഹ്മപൂർണ്ണവും സർവ്വഗതവുമായ, അപരിഛിന്നമായ ബ്രഹ്മത്തിൽത്തന്നെയാണ് ഇരിക്കുന്നത്. ഈ സമാധി അവസ്ഥയിൽ മാത്രമാണ് പരിവൃത്തി അഥവാ പരിഭ്രമണമില്ലാത്ത, നിരയനമായ അവസ്ഥയെ ഉണരാൻ നമുക്കു കഴിയുക. പരിഭ്രമണശീലമായ സായനമായ പ്രപഞ്ചത്തിനപ്പുറത്തു കടക്കാൻ അതൊന്നേ മാർഗ്ഗമുള്ളു. സീമയില്ലാത്ത അനന്തവും അക്ഷരവുമായ ആകാശം—അനന്തമായ യൂണിവേഴ്സ്—ആദ്യം പ്രതിഫലിക്കുന്നത് അനന്തവും അക്ഷരവുമായ ഋഷിയുടെ (ശാസ്ത്രജ്ഞൻെറ) ഹൃദയാകാശത്തിലാണ്. ഈ പൂർണ്ണവും അപരിച്ഛിന്നവുമായ ജ്ഞാനം ഉദിച്ചവൻ ഇവിടെ ഈ ലോകത്തിൽ വെച്ചുതന്നെ പൂർണ്ണനും അപരിച്ഛിന്നനുമായി, സർവ്വജ്ഞനായി, അദ്വൈതിയായി, ശാസ്ത്രപൂജിതനായി ഭവിക്കുന്നു.



## ഖണ്ഡം 13

1. തസ്യ ഹവാ ഏതസ്യ ഹൃദയസ്യ പഞ്ച ദേവസുഷയഃ സ
യോ*ƒ*സ്യ പ്രാങ്ഃ സുഷിഃ സ പ്രാണസ്തശ്ചക്ഷുഃ സ
ആദിത്യ സ്ത ദേത തേജോ*ƒ*ന്നാധ്യമിത്യുപാസീത തേജ
സ്യ്വന്നാദോ ഭവതി യ ഏവം വേദ.

ഹൃദയത്തിന് അഞ്ച് പ്രകാശിക്കുന്ന സുഷിരങ്ങളുണ്ട്. കിഴക്കു വശത്തെ സുഷിരമാണ് പ്രാണൻ. അത് ചക്ഷുസ്സാണ്; ആദിത്യനാണ്. ആ തേജസ്സിനെ അന്നാദ്യമായി ഉപാസിക്കണം. ഇപ്രകാരം അറിഞ്ഞവൻ തേജസ്വിയും അന്നാദനുമായി ഭവിക്കുന്നു. ഹൃദയാകാശത്തിൻെറ പൂർവ്വാഭിമുഖമായിരിക്കുന്ന പ്രകാശ സുഷിരത്തിൽക്കൂടി പ്രാണൻ എന്നു വിളിക്കുന്ന ലോകചക്ഷുസ്സായ ആദിത്യൻ സഞ്ചരിക്കുന്നു. പ്രശ്നോപനിഷത്തിൽ ആദിത്യോ ഹവൈ ബാഹ്യഃ പ്രാണഃ എന്നു കാണാം. ഹൃദിസ്ഥിതമായിരിക്കുന്ന ഉൾക്കണ്ണിൻെറ (ദിവ്യചക്ഷു) രൂപത്തിൽ ബാഹ്യാകാശസ്ഥിതമായിരിക്കുന്ന സൂര്യനെയും കാണണം. ആകാശം ഒന്നായിരിക്കയാൽ അതിൽ സഞ്ചരിക്കുന്ന പ്രാണനും ഒന്നായിരിക്കണം. സർവ്വ ഇന്ദ്രിയങ്ങളുടെയും വിധാതാവായ മുഖ്യപ്രാണനെ, സർവ്വ ഗ്രഹങ്ങളുടെയും വിധാതാവായ സൂര്യനെന്നറിയണം. സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി ചക്ഷുഷി (ബൃ. ഉ.) എന്നതനുസരിച്ച് സൂര്യൻ ചക്ഷുസ്സിലാണിരിക്കുന്നത്. സഹാശ്രയത്വം കൊണ്ട് സൂര്യനും പ്രാണനും ചക്ഷുവും ഒന്നാണ്. സ്വാഹ എന്നു മന്ത്രിച്ച് സൂര്യനു ഹോമിക്കുന്നത് ഈ മൂന്നിലും ചെന്നുചേരുന്നു. പ്രാണൻ സ്വർഗ്ഗലോകത്തി ലേക്കുള്ള ദ്വാരപാലകനാണ്. തേജസ്വിയും ദിവ്യചക്ഷുസ്സുമായ ആദിത്യനെ അന്നത്തിൽ ആദ്യമായി (സൃഷ്ടിക്കപ്പെട്ടവയിൽ ആദ്യനായി) ഉപാസിക്കുന്നവന് സ്വർല്ലോകദ്വാരം തുറന്നുകിട്ടുന്നു. തേജസ്വിയും അന്നാദ്യനുമായി അരോഗദൃഢഗാത്രനായിരിക്കുക എന്ന ഫലവും സ്വാഭാവികമായി അതോടൊപ്പം വന്നുകൂടുന്നു. ദ്വാരപാലകന്മാരെ ഉപാസിച്ചു വശീകരിച്ചാലല്ലാതെ ലോകങ്ങളെ പ്രാപിക്കാനാവില്ലല്ലൊ. അതിനാൽ ആകാശത്തിൻെറ അഞ്ചു സുഷിരങ്ങളെ കാക്കുന്നവരെ ഉപാസിച്ച് വശത്താക്കി നിയന്ത്രണത്തിൽ നിർത്തണം.

2. അഥഃ യോസ്യ ദക്ഷിണഃ സുഷിഃ സ വ്യാനസ്ത ഛ്രോത്രം
സ ചന്ദ്രമാസ്ത ദേത ഛ്രീശ്ച യശശ്ചേത്യുപാസീത
ശ്രീമാൻ യശസ്വീ ഭവതി യ ഏവം വേദ.

ദക്ഷിണഭാഗത്തെ സുഷിരം വ്യാനനാണ്. അത് ശ്രോത്രമാണ്; ചന്ദ്രനാണ്. അതിനെ ശ്രീയായും യശസ്സായും ഉപാസിക്കുക. അപ്രകാരം അറിഞ്ഞുപാസിച്ചവൻ ശ്രീമാനായും യശസ്വിയായും തീരും. വീര്യവത്തായ കർമ്മങ്ങൾ ചെയ്യുന്നത്, പ്രാണാപാനങ്ങളെ നിരോധിച്ച് നാനാദിശകളിൽ സഞ്ചരിക്കുന്ന വ്യാനനാണ്.

'വിരാട്പുരുഷൻെറ ശ്രോത്രത്തിൽനിന്ന് ചന്ദ്രനും ദിശകളും സൃഷ്ടിക്കപ്പെട്ടു' എന്ന ശ്രുതിയാൽ സഹാശ്രയത്വംകൊണ്ട് ഇവയെ ഒന്നായി പറയുന്നു.

ശ്രുതിയിൽനിന്ന് ജ്ഞാനവും ജ്ഞാനത്തിൽനിന്ന് കീർത്തിയും ഉണ്ടാവുന്നു. നാനാദിശകളിൽ സഞ്ചരിക്കുന്നവർ (വൈശ്യർ) ധാരാളം ധനം കൊണ്ടുവരുന്നു. അതിനാൽ ചന്ദ്രസംബന്ധമായ ജ്ഞാനം (ചന്ദ്രസിദ്ധാന്തം) ധനവും യശസ്സും തരുന്നതായി കണക്കാക്കപ്പെടുന്നു. സൂര്യസിദ്ധാന്തം തേജസ്സും അന്നാദ്യവും തരുന്നു.

> 3. അഥ യോƒസ്യ പ്രത്യങ്ഃ സുഷിഃ സോƒപാനഃ സാ വാക്
> സോƒഗ്നിസ്തദേതദ് ബ്രഹ്മ വർച്ച സമന്നാദ്യമിത്യുപാസീത
> ബ്രഹ്മവർച്ചസ്യന്നാദോ ഭവതിയ ഏവം വേദ.

പടിഞ്ഞാറെ സുഷിരം അപാനനാണ്. അത് വാക്കാണ്. അഗ്നിയാണ്. അതിനെ ബ്രഹ്മവർച്ചസവും അന്നാദ്യവുമായി ഉപാസിക്കണം. ഇപ്രകാരമറിഞ്ഞവൻ ബ്രഹ്മവർച്ചസ്സും അന്നാദനുമായി ഭവിക്കുന്നു.

മൂത്രപുരീഷാദികളെ താഴോട്ടു തള്ളുന്ന അപാനൻതന്നെയാണ് വാക്കിനെ പുറപ്പെടുവിക്കുന്നത്. സഹാശ്രയത്വത്താൽ വാക്ക് അഗ്നിയാണ്. വൃത്തസ്വാദ്ധ്യായ നിമിത്തമായ തേജസ്സാണ് ബ്രഹ്മവർച്ചസ്സ്. അഗ്നിസംബന്ധംകൊണ്ടാണ് വൃത്തസ്വാദ്ധ്യായമുണ്ടാവുന്നത്. അപാനൻ അന്നത്തെ ഗ്രസിക്കാൻ ഹേതുവായിരിക്കയാൽ അന്നാദ്യത്വം ലഭിക്കുന്നു.

> 4. അഥ യോƒസ്യോ ദങ് സുഷിഃ സ സമാനസ്തന്മനഃ
> സ പർജ്ജന്യ സ്തദേതത് കീർത്തിശ്ച വ്യുഷ്ടിശ്ചേത്യു-
> പാസീത കീർത്തിമാൻ വ്യുഷ്ടിമാൻ ഭവതി യ ഏവം വേദ.

വടക്കു ദിശയിലെ സുഷിരം സമാനനാണ്. അത് മനസ്സാണ്. പർജ്ജന്യനാണ്. അതിനെ കീർത്തിയായും സൗന്ദര്യമായും ഉപാസിക്കുക. ഭക്ഷിച്ചതും കുടിച്ചതുമൊക്കെ സമമായി സർവ്വ ദിക്കിലും എത്തിക്കുന്നതാണ് സമാനൻ. മനസ്സാണ് ഈ സമീകരണപ്രക്രിയ നടത്തുന്നത്. 'മനസാ സൃഷ്ടാ ആപശ്ച വരുണശ്ച' എന്ന ശ്രുതിവചനത്താൽ മനസ്സ് ജലമാണ്, പർജ്ജന്യനാണ്; വർഷകനാണ്. മനസ്സിൻെറ ജ്ഞാനമാണ് കീർത്തിഹേതുകമായിരിക്കുന്നത്. കീർത്തി എന്നാൽ എന്ത്? "ആത്മപരോക്ഷം വിശ്രുതത്വം കീർത്തിഃ യശഃ സ്വകരണ സംവേദ്യം വിശ്രുതത്വം". സ്വന്തം കരണങ്ങളാൽ സംവേദിക്കാൻ സാധിക്കുക; അപ്രകാരം പരോക്ഷമായിട്ട് സ്വാത്മാവിന് വിശ്രുതത്വം സമ്പാദിക്കുക. ഇതിന് മനസ്സാണ് ഹേതു. വ്യുഷ്ടി എന്നാൽ ദേഹകാന്തി അഥവാ ലാവണ്യം. ലാവണ്യവും കീർത്തിഹേതുവാണ്. അതിനാൽ സമാനനായ മനസ്സിനെ കീർത്തിയായും വ്യുഷ്ടിയായും ഉപാസിക്കണം.

> 5. അഥ യോƒസ്യോർദ്ധ്വഃ സുഷിഃ സു ഉദാനഃ സ വായുഃ
> സ ആകാശ സ്ത ദേത ദോജശ്ച മഹശ്ചേത്യുപാസീതൗ
> ജസ്വീ മഹസ്വാൻ ഭവതി യ ഏവം വേദ.



ഊർദ്ധ്വസുഷിരം ഉദാനൻ. അത് വായുവാണ്; ആകാശമാണ്. ഓജസ്സും മഹസ്സുമായി അതിനെ ഉപാസിക്കുക. ഓജസ്വിയും മഹാനുമായി ഭവിക്കും.

പാദതലംമുതൽ മുകളിലേക്ക് ഉത്ക്രമിച്ച് ഉത്കർഷത്തിനുവേണ്ടി കർമ്മം ചെയ്യുന്നതിനാൽ ഉദാനൻ എന്ന് വായുവിനെ വിളിക്കുന്നു. വായുവിൻെറ ആധാരമാണ് ആകാശം. വായുവും ആകാശവും ഓജസ്സ് അഥവാ ബലത്തിനും മഹത്ത്വത്തിനും ഹേതുവാകയാൽ ഉദാനനെ അപ്രകാരം ഉപാസിക്കണം.

> 6. തേ വാ ഏതേ പഞ്ച ബ്രഹ്മ പുരുഷാഃ സ്വർഗ്ഗസ്യ ലോ-
> കസ്യ ദ്വാരഹഃ സയ ഏതാ നേവം പഞ്ച ബ്രഹ്മപുരുഷൻ
> സ്വർഗ്ഗസ്യ ലോകസ്യ ദ്വാരപാന്വേ ദാസ്യ കുലേ വീരോ
> ജായതേ പ്രതിപദ്യതേ സ്വർഗ്ഗം ലോകം യ ഏതാനേവം
> പഞ്ചബ്രഹ്മപുരുഷൻ സ്വർഗ്ഗസ്യ ലോകസ്യ ദ്വാരപാന്വേദ.

ഇവയാണ് അഞ്ച് ബ്രഹ്മപുരുഷന്മാർ. അവർ സ്വർഗ്ഗലോകത്തിലെ ദ്വാരപാലകരാണ്. ഈ ബ്രഹ്മപുരുഷന്മാരെ അഞ്ചുപേരെയും അറിഞ്ഞവൻെറ കുലത്തിൽ ഒരു വീരൻ ജനിക്കും; അവനും അഞ്ച് ബ്രഹ്മപുരുഷന്മാരെ അറിഞ്ഞ് സ്വർഗ്ഗംപ്രാപിക്കും. ഈ പഞ്ചപുരുഷന്മാർ ബഹിർമ്മുഖമായ പഞ്ചേന്ദ്രിയദ്വാരങ്ങൾ അടച്ച് അവയ്ക്ക് കാവൽ നിൽക്കുന്നു. ബാഹ്യവിഷയസംഗമുണ്ടായാൽ മനസ്സ് അനൃതത്തിൽ രൂഢമാകുന്നു. അതിന് ബ്രഹ്മസംസ്ഥമാവാൻ കഴികയില്ല. അതിനാലാണ് സ്വർഗ്ഗത്തിൻെറ ദ്വാരപാലകന്മാരെന്ന് ഈ പഞ്ചപുരുഷന്മാരെ വിശേഷിപ്പിക്കുന്നത്. ഈ പഞ്ചപുരുഷന്മാരെ ഉപാസനകൊണ്ടു വശപ്പെടുത്തിയാൽ ബാഹ്യവിഷയങ്ങളിലേക്കുള്ള ഇന്ദ്രിയദ്വാരങ്ങൾ അടയ്ക്കാനും ആന്തരമായ വിചാരലോകങ്ങളിലേക്കുള്ള വാതിൽ തുറക്കാനും നമുക്കു സാധിക്കും. ഇന്ദ്രിയലോകത്തുനിന്ന് അതീന്ദ്രിയലോകത്തിലേക്കു കടക്കാൻ ഈ പഞ്ചബ്രഹ്മപുരുഷന്മാരുടെ സഹായം വേണം. ഇപ്രകാരം ബ്രഹ്മസംസ്ഥനായവൻെറ ഗൃഹത്തിൽ സ്വർഗ്ഗലോകപ്രാപ്തി പാരമ്പര്യമായി സംഭവിച്ചുകൊണ്ടേയിരിക്കുന്നു. സ്വർല്ലോകം എന്ന് ഇവിടെ പറയുന്നത് ത്രിപാദസ്യാമൃതം ദിവി (ത്രിപാദവും അമൃതവും പ്രകാശമാനവും) ആയ ലോകത്തെയാണ്.

> 7. അഥ യദതഃ പരോ ദിവോ ജ്യോതിർ ദീപ്യതേ വിശ്വതഃ
> പൃഷ്ഠേഷു സർവ്വതഃ പൃഷ്ഠേഷ്വനുത്തമേഷൂത്തമേഷുലോ
> കേഷ്വിദം വാവ തദ്യദിദമസ്മിന്നന്തഃ പുരുഷേ ജ്യോതിഃ

സർവ്വത്തിനും ഉപരിയായി, പരമായി, സർവ്വലോകങ്ങൾക്കും ഉപരിയായി, ഏറ്റവും ഉത്തമമായി ദീപ്തിമത്തായി പ്രകാശിക്കുന്ന ആ ജ്യോതിതന്നെയാണ് ഈ പുരുഷൻെറ (ശരീരത്തിൻെറ) ഉള്ളിലിരിക്കുന്ന ജ്യോതി. പരം നപുംസകലിംഗമാണ്. അതിനാൽ പരമായ ജ്യോതി സ്ത്രീപുരുഷശരീരങ്ങളിൽ ഒരുപോലെ പ്രകാശിക്കുന്നുണ്ട്. സ്വയം പ്രഭമായി സദാ പ്രകാശരൂപമായി, അഗ്നിപോലെ ജ്വലിക്കുന്നതാണ് ആ ജ്യോതിസ്സ്. സർവ്വത്തിനും ഉപരിയായ അത് 'സംസാരോപരി'യാണ്. സംസാരത്തിനുപരിയായ അസംസാരിയായ അത് ഏകത്വവും നിർഭേദത്വവുമാണ്. അത് സത്യലോകാദി ഉത്തമലോകങ്ങൾക്കും പരമാണ്. ആ പരംജ്യോതിസ്സിനെ നാം

നമ്മുടെ ഉള്ളിൽ സാക്ഷാത്കരിക്കുന്നു. ഈ സാക്ഷാത്കാരം എങ്ങനെ ഉണ്ടാവുന്നു!

8. തസ്യൈഷാ ദൃഷ്ടിര്യത്രൈ തദസ്മിഛരീരേ
സംസ്പർശനോഷ്ണി മാനം വിജാനാതി. തസ്യൈഷാ
ശ്രുതിര്യ ത്രൈതത് കർണ്ണാ വ പി ഗൃഹ്യ നിനദമിവ നദ
ഥുരി വാ ഗേരി വ ജ്വലത ഉപശൃണോതി തദേതദ്
ദൃഷ്ടം ച ശ്രുതം ചേത്യുപാസീത ചക്ഷുഷ്യഃ
ശ്രുതോ ഭവതി യ ഏവം വേദ യ ഏവം വേദ.

സ്വന്തം ശരീരത്തെ സ്പർശിക്കുമ്പോൾ അനുഭവപ്പെടുന്ന ഉഷ്ണത്തിൽനിന്ന് അതിനെ ദർശിക്കാമെന്നറിയണം. കാതുകൾ അടച്ചു പിടിച്ചാൽ, ജ്വലിക്കുന്ന അഗ്നിയുടേതെന്നപോലെ കേൾക്കാവുന്ന നിനദത്തിൽനിന്ന് അതിനെ ശ്രവിക്കാമെന്നറിയണം. ഇപ്രകാരം ദർശിക്കയും ശ്രവിക്കയും ചെയ്യപ്പെട്ടതിനെ ഉപാസിക്കുക. അങ്ങനെ ഉപാസിച്ചവൻ ദർശനീയനാവുന്നു; വിശ്രുതനാവുന്നു.

'ചൈതന്യാത്മജ്യോതിഷ'മായ അതിനെ ഉള്ളിൽ വഹിക്കുമ്പോൾ മാത്രമാണ് ശരീരത്തിൽ ചൂട് ഉണ്ടാവുന്നത്. അത് കെട്ടടങ്ങുമ്പോൾ, ശരീരം തണുത്തു മരവിക്കുന്നു എന്നത് നമുക്ക് അനുഭവവേദ്യമാണ്. ഉള്ളിൽ അഗ്നി ഉള്ളതു കൊണ്ടാണ് ശരീരത്തിൽ താപം ഉള്ളത്. പുക അഗ്നിയുടേതെന്നപോലെ, താപം ജ്യോതിസ്സിൻെറ ലക്ഷണമാണ്. ഇനിയും ഈ ജ്യോതിഷലിംഗത്തെ ശ്രവിക്കണമെന്നുണ്ടെങ്കിൽ ചെവി അടച്ചു പിടിച്ചാൽ മതി. അകലെനിന്നു വരുന്ന ഒരു രഥത്തിൻെറ ഘോഷംപോലെയോ, ഋഷഭകൂജിതംപോലെയോ, കത്തുന്ന അഗ്നിയുടെ ശബ്ദംപോലെയോ ഒരു ശബ്ദം ഉള്ളിൽ അനുഭവപ്പെടും. അപ്രകാരം ദൃഷ്ടവും ശ്രുതവുമായ അന്തരജ്യോതിസ്സിനെ ഉപാസിക്കുക. സ്പർശ ഗുണോപാസനംകൊണ്ട് രൂപം ലഭിക്കുന്നു. സ്പർശവും രൂപവും എപ്പോഴും ചേർന്നിരിക്കുന്നവയാണ്; അതിനാൽ അന്തർജ്യോതിയെ ദൃഷ്ടമായി ഉപാസിച്ചവൻ ദർശനീയനായിത്തീരുന്നു. ശ്രുതമായി ഉപാസിച്ചവൻ വിശ്രുതനായിത്തീരുന്നു. ദൃഷ്ടവും ശ്രുതവുമായി ഉപാസിച്ചാൽ ദർശനീയനും വിശ്രുതനുമായിത്തീരുന്നു.

പ്രണവം ദൃഷ്ടമായി ഉപാസിക്കുന്നതാണ് ജ്യോതിശ്ശാസ്ത്രം. ശ്രുതമായി ഉപാസിക്കുന്നത് ഭാഷാശാസ്ത്രം. ജ്യോതിശ്ശാസ്ത്രവും ഭാഷാശാസ്ത്രവും ശബ്ദശാസ്ത്രത്തിൻെറ രണ്ടു ശാഖകളാണ്. ശബ്ദശാസ്ത്രത്തെ (പ്രണവവാദത്തെ) ഉപാസിക്കുന്നവൻ ജ്യോതിഷവും ഭാഷാശാസ്ത്രവും ഗ്രഹിച്ച് ദർശനീയനും വിശ്രുതനുമായിത്തീരുന്നു.

## ഖണ്ഡം 14

**അനന്തഗുണവും അനന്തശക്തിയും ഉള്ളതും അനേക ഭേദങ്ങളായി ഉപാസിക്കാൻ സാധിക്കുന്നതും ഏകവും ആയ 'ത്രിപാദമൃത'മായ, ബ്രഹ്മത്തെ ഉപാസിക്കുന്നതു പറയുന്നു.**



1. സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാ നിതി ശാന്ത
ഉപാസീത. അഥ ഖലു ക്രതു മയഃ പുരുഷോ യഥാ
ക്രതു രസ്മിം ല്ലോകേ പുരുഷോ ഭവതി തഥേതഃ
പ്രേത്യ ഭവതി സ ക്രതും കുർവ്വീത.

സർവ്വവും ബ്രഹ്മമാണ്; എല്ലാം അതിൽനിന്ന് ജനിച്ച് അതിൽ സ്ഥിതി ചെയ്ത് അതിൽ ലയിക്കുന്നു. അതിനെ ശാന്തമായി ഉപാസിക്കുക. പുരുഷൻ എത്രമാത്രം ക്രതുമയനാണോ അപ്രകാരം അവൻ ഭവിക്കുന്നു. ഈ ലോകത്തിൽ അവൻെറ ക്രതു എത്രമാത്രമോ അത്രമാത്രം അവൻെറ ക്രതു മരണശേഷവും നിലനിൽക്കുന്നു.

ഈ നാമരൂപവികൃതവും പ്രത്യക്ഷാദിവിഷയവുമായ ജഗത്ത് ബ്രഹ്മമെന്ന കാരണത്തിൽനിന്നുണ്ടായി. 'വൃദ്ധതമ'നാകയാൽ അതിനെ ബ്രഹ്മമെന്നു വിളിക്കുന്നു. എങ്ങനെ സർവ്വത്തിനും ബ്രഹ്മത്വം പറയുന്നു? തജ്ജലാനീതി:

തസ്മിൻ ജായത ഇതി തജ്ജം, തസ്മിൻ ലീയത
ഇതി തല്ലം, തസ്മിന്ന നിതിം ചേഷ്ടത ഇതി തദനം: —തജ്ജം, തല്ലം, തദനം എന്നിവ ചേർന്നതുകൊണ്ട് തജ്ജലാനീതി എന്നു പറയുന്നു.

ജ്യോതിസ്സും ആപസ്സും അന്നവും ഉണ്ടായത് ബ്രഹ്മത്തിൽനിന്നാണ്. വിപരീതക്രമത്തിൽ അന്നം സൂക്ഷ്മമായി വിഭജിക്കപ്പെട്ട് ജ്യോതിസ്സായി ലയിക്കുന്നതും ബ്രഹ്മത്തിലാണ്. സ്ഥിതികാലത്തിൽ പ്രാണൻെറ ചലനം അഥവാ ചേഷ്ടകൊണ്ട് സർവ്വവും ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. ഇപ്രകാരം ത്രികാലങ്ങളിലും ബ്രഹ്മത്തിൽനിന്നന്യമായി യാതൊന്നുമില്ലാത്തതിനാൽ സർവ്വവും ബ്രഹ്മമാണ്. അതിനാൽ വസ്തുക്കളിൽ രാഗം, ദ്വേഷം മുതലായ ദോഷങ്ങൾ കൂടാതെ സംയതചിത്തനായി, ശാന്തനായി, പറയാൻ പോകുന്ന ഗുണങ്ങളോടു കൂടിയ ബ്രഹ്മത്തെ ഏകാഗ്രമായി ധ്യാനിച്ച് ഉപാസിക്കുക. 'ഇതെൻെറ കർത്തവ്യമാണ്' എന്ന ദൃഢനിശ്ചയത്തോടെ ബ്രഹ്മത്തെ ഉപാസിക്കുക. 'ജീവൻ' എന്നു പറയുന്നത് കർമ്മത്തിലുള്ള ദൃഢനിശ്ചയമാണ്; ജീവൻ ക്രതുമയനാണ്. ഗീത പറയുന്നു. "യം യം വാപി സ്മരൻ ഭാവം ത്യജ ത്യന്തേ കലേ വരം"—ഏതൊന്നിനെ സ്മരിക്കുന്നുവോ, ആ ഭാവത്തെ ശരീരം ത്യജിക്കുമ്പോൾ നാം പ്രാപിക്കുന്നു. അതിനാൽ ദൃഢനിശ്ചയത്തോടെ ബ്രഹ്മത്തെ ഉപാസിച്ച് ബ്രഹ്മഭാവം പ്രാപിക്കണം.

2. മനോമയഃ പ്രാണശരീരോ ഭാരൂപഃ സത്യസങ്കല്പ
ആകാശാത്മാ സർവ്വകർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ
സർവ്വരസഃ സർവ്വ മിദമഭ്യാത്തോƒവാക്യനാദരഃ

മനോമയനായി, പ്രാണശരീരനായി, പ്രകാശരൂപമായി, സത്യസങ്കല്പമായി, ആകാശാത്മാവായി, സർവ്വകർമ്മാവായി, സർവ്വകാമമായി, സർവ്വഗന്ധമായി, സർവ്വരസമായി, സർവ്വത്തിലും വ്യാപിച്ചിരിക്കുന്ന, അവാക്യവും അനാദരവും (അസംഭ്രമം) ആയിരിക്കുന്നത്.

ബ്രഹ്മത്തിൻെറ ഗുണങ്ങളെ ഉപാസിച്ചറിയേണ്ടത് ഇപ്രകാരമാണ്. ഒരാൾ ചിന്തിക്കുന്നത് തൻെറ മനസ്സുകൊണ്ടാണ്. അതിൻെറ സ്വഭാവംകൊണ്ടാണ്

ബാഹ്യവിഷയങ്ങളിൽപോലും ഒരാൾക്ക് പ്രവൃത്തി സംഭവിക്കുന്നത്. മനനശീലമായ മനസ്സോടു തന്മയീഭാവപ്പെടുത്തി ബ്രഹ്മത്തെ ഉപാസിക്കാവുന്നതാണ്. പ്രാണമാണ് ബ്രഹ്മശരീരം. വിജ്ഞാനം, ക്രിയ എന്ന രണ്ടു ശക്തികളെ കൂട്ടിച്ചേർത്ത ലിംഗാത്മാവാണ് പ്രാണൻ (ജ്ഞാനശക്തി, ക്രിയാശക്തി). അതാണ് കൗശീതകി ഉപനിഷത്തിൽ പ്രാണനും പ്രജ്ഞയും ഒന്നാണെന്ന് പറയുന്നത്. സൈക്കോളജിയും ബോധശാസ്ത്രവും ബ്രഹ്മത്തിൻെറ ഈ രണ്ടു ഗുണങ്ങളെ ഉപാസിക്കുന്ന ശാസ്ത്രശാഖകളാണ്. ഭാരൂപമാണ് ബ്രഹ്മത്തിൻേറത്. ദീപ്തിമത്തായ ചൈതന്യമാണ് അതിൻെറ ലക്ഷണം. പ്രകാശരശ്മികളെക്കുറിച്ചും സൂര്യരശ്മികളെക്കുറിച്ചും ഗവേഷണം നടത്തുന്നവർ ഈ ഊർജ്ജശാസ്ത്രത്തെ ബ്രഹ്മമായി ഉപാസിക്കുന്ന തിയറി ഓഫ് റിലേററിവിററിയിലും ക്വാണ്ടം മെക്കാനിക്സിലും എത്തിച്ചേരുന്നു. ബ്രഹ്മം സത്യസങ്കല്പമാണ്. സംസാരികളുടെ സത്യസങ്കല്പം ചിലപ്പോൾ അസത്യമായി വരാറുണ്ട്. ശാസ്ത്രജ്ഞന്മാർ സത്യമെന്ന് കരുതിയത് പലപ്പോഴും അസത്യമായിരുന്നു എന്ന് തെളിയിക്കപ്പെടാറുണ്ട്. ഈശ്വരനാകട്ടെ, സദാ സത്യസങ്കല്പനാണ്. അനൃതംകൊണ്ടുള്ള മിത്ഥ്യാഫലം ബ്രഹ്മത്തിൽ ഒരിക്കലും സംഭവിക്കയില്ല. അതിനാൽ ഏതാണ് സത്യം എന്നു തേടിപ്പോകുന്ന സത്യാന്വേഷണകുതുകികൾ ഒടുവിൽ എത്തിച്ചേരുന്ന ഋതത്തിൽ ഉറപ്പിക്കപ്പെട്ട സത്യമായ പദമാണ് ബ്രഹ്മം. സർവ്വഗതത്വം, സൂക്ഷ്മത്വം, രൂപാദിഹീനത്വം എന്നിവകൊണ്ട് ബ്രഹ്മം ആകാശതുല്യമാകയാൽ ആകാശാത്മാവാണ്. സർവ്വ വിശ്വവും ഈശ്വരനാൽ ചെയ്യപ്പെട്ടിരിക്കുന്നതിനാൽ സർവ്വകർമ്മാവാണ്. "സ ഹി സർവ്വസ്യ കർത്താ" (ബൃ. ഉപ.) അവൻ സർവ്വത്തിൻെറയും കർത്താവാണെന്ന് ബൃഹദാരണ്യക ഉപനിഷത്തും ബൈബിളും പറയുന്നു. ദോഷരഹിതമായ സർവ്വ കാമങ്ങളും അവൻേറതാണ്. 'ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി' എന്ന് ഗീത. സുഖകരമായ സർവ്വഗന്ധവും ബ്രഹ്മമാണ്. 'പുണ്യോഗന്ധഃ പൃഥിവ്യാം' എന്ന് ഗീത. സർവ്വരസങ്ങളും ബ്രഹ്മമാണ്. ജഗത്ത് മുഴുവൻ വ്യാപിച്ചിരിക്കയാൽ ഇക്കാണുന്ന സർവ്വവും ബ്രഹ്മമാണ്.

വാക്കുകൊണ്ട് പറയാൻ സാധിക്കാത്തതിനാൽ ബ്രഹ്മം അവാകിയാണ്. സംഭ്രമിക്കാത്തതിനാൽ (പരിഭ്രമണശീലം ഇല്ലാത്തതിനാൽ) അനാദരമാണ്. അപ്രാപ്യമായ ഒരവസ്ഥയെ പ്രാപിക്കുന്നതിനാണ് ഗ്രഹനക്ഷത്രാദികൾ ഭ്രമണം ചെയ്യുന്നതും മനുഷ്യർ പരിഭ്രമിക്കുന്നതും. ആപ്തകാമമായ ബ്രഹ്മം നിത്യതൃപ്തമാണ്. അതിനാൽ പരിഭ്രമണശീലമില്ലാത്ത നിരയനമാണ്; ഒന്നിൻെറ പിന്നാലെയും ഓടുന്ന പരിഭ്രമശീലമില്ലാത്തതാണ്.

3. ഏഷ മ ആത്മാന്തർഹൃദയേഽണീയാൻ വ്രീഹേർവ്വാ
   യ മാദ്വാ സർഷപാദ്വാ ശ്യാമാകാ ദ്വാ ശ്യാമാക തണ്ഡുലാ
   ദ്വൈഷ മ ആത്മാന്തർഹൃദയെ ജ്യായാൻ പൃഥിവ്യാ ജ്യായാ
   നന്തരിക്ഷാ ജ്ജ്യായാൻ ദിവോ ജ്യായാ നേഭ്യോ ലോകേഭ്യഃ

**അന്തർഹൃദയത്തിലിരിക്കുന്ന എൻെറ ആത്മാവ് നെന്മണിയെക്കാൾ യവത്തെക്കാൾ, കടുകുമണിയെക്കാൾ എള്ളിൻമണിയെക്കാൾ എള്ളിൻമണിക്കകത്തെ കഴമ്പിനെക്കാൾ അണുവാണ്. അന്തർഹൃദയത്തിലിരിക്കുന്ന എൻെറ ആത്മാവ്**



പൃഥിവിയെക്കാൾ, അന്തരിക്ഷത്തെക്കാൾ, ആകാശത്തെക്കാൾ, സ്വർഗ്ഗത്തെക്കാൾ, എല്ലാ ലോകങ്ങളേയുംകാൾ വലുതാണ്.

അണീയാനണുത്തരമായി, സൂക്ഷ്മത്തിൽ സൂക്ഷ്മമായിരിക്കുന്ന ആത്മാവ്. വീണ്ടും വീണ്ടും പരിഛിന്നമാക്കപ്പെട്ട് പരിമാണത്തിൽ (അളവിൽ) അണുവിനെക്കാൾ അണുവായി സബ് അറ്റോമിക് പാർട്ടിക്കിളിനു സദൃശമായിരിക്കുന്ന ഒന്ന്. അതേസമയം 'അനന്തപരിമാണത്വം'കൊണ്ട് അനന്തങ്ങളായ പ്രപഞ്ചങ്ങളെക്കാൾ ബൃഹത്തായ ഒന്ന്. അത് രണ്ടല്ല, ഒന്നാണ് എന്ന അറിവ്. ജനറൽ തിയറി ഓഫ് റിലേററിവിററിയെയും ക്വാണ്ടം ഡൈനാമിക്സിനെയും കൂട്ടിയിണക്കുന്ന ഒരു ഗ്രാൻറ് യൂണിഫിക്കേഷൻ സിദ്ധാന്തം. അതുതന്നെയാണ് ഉപനിഷദ്പ്രോക്തവും ശങ്കരനാൽ പ്രകീർത്തിതവുമായ അദ്വൈതം.

4. സർവ്വ കർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ സർവ്വരസഃ സർവ്വമിദമഭ്യാ-
   ത്തോഽവാക്യനാദര ഏഷ മ ആത്മാന്തർഹൃദയ ഏതദ് ബ്രഹ്മൈ-
   തമിതഃ പ്രേത്യാഭി സംഭവിതാസ്മീതി യസ്യ സ്യാ ദദ്ധാന
   വിചികിത്സാ സ്തോതി ഹസ്മാഹ ശാണ്ഡില്യഃ ശാണ്ഡില്യഃ

സർവ്വകർമ്മാവും സർവ്വകാമവും സർവ്വഗന്ധവും സർവ്വരസവും ഈ കാണുന്ന സർവ്വവും അവാക്യവും അനാദരവുമെന്ന് പറഞ്ഞ ആ ബ്രഹ്മംതന്നെയാണ് എൻെറ അന്തർഹൃദയത്തിലെ ആത്മാവ്. ഇവിടെനിന്ന് (ഈ ലോകത്തിൽനിന്ന്) പോയാലും ഞാൻ അതിനെത്തന്നെ പ്രാപിക്കും. ഈ കാര്യത്തിൽ വിശ്വാസം വന്നവന് സംശയം ബാക്കിയുണ്ടാവുകയില്ല. ഇപ്രകാരം ശാണ്ഡില്യൻ പറഞ്ഞു. ഈ ജന്മത്തിനും മറുജന്മത്തിനുമിടയ്ക്ക് കാലാന്തരമില്ല. ആത്മാവിൻെറ തുടർച്ചയായ സ്ഥിതി മാത്രമേയുള്ളു. ബ്രഹ്മത്തിൻെറ തുടർച്ചയാണ് പ്രപഞ്ചം. പ്രപഞ്ചത്തിൻെറ തുടർച്ചയാണ് ബ്രഹ്മം. ഒന്നിൻെറ അവസ്ഥാഭേദങ്ങളല്ലാതെ അവ രണ്ടല്ല. ക്രതുരൂപമായ ആത്മാവിനെ ഞാൻ പ്രാപിച്ചു എന്നും മരണശേഷവും അതിനെത്തന്നെ പ്രാപിക്കുമെന്നും ഉറപ്പുള്ള ഒരാൾക്ക്—ആത്മാവല്ലാതെ, ഊർജ്ജമല്ലാതെ മററൊന്നുമില്ല എന്ന് ഉറപ്പിച്ച ഒരാൾക്ക്—താൻ വീണ്ടും കർമ്മഫലമായി ശരീരമെടുക്കുമോ മുതലായ സംശയങ്ങൾ വരാൻ യാതൊരു സാദ്ധ്യതയുമില്ല. ഇപ്രകാരം ഉറപ്പുവന്ന ജ്ഞാനിയായ പുരുഷൻ ഈശ്വരഭാവം പ്രാപിക്കുന്നുവെന്ന് ശാണ്ഡില്യമുനി പറഞ്ഞിട്ടുണ്ട്.

ശാണ്ഡില്യൻെറ ഈ അദ്വൈതത്തെത്തന്നെയാണ് ആധുനികശാസ്ത്രജ്ഞന്മാരായ സ്ററീഫൻ ഹോക്കിങ്സും മററും 'കോസ്മോസ്' പ്രോജക്ടിലൂടെ തെളിയിക്കാൻ തയ്യാറെടുക്കുന്നത്.

## ഖണ്ഡം 15

അവൻെറ കുലത്തിൽ വീരൻ ജനിക്കുമെന്നു പറഞ്ഞു. പിതാവിനെ ത്രാണനംചെയ്യുന്ന വീരപുത്രൻ ജനിച്ചാൽ മാത്രം പോര, അവന് ആയുസ്സുണ്ടാകയും വേണം. ഇതിനായി 'കോശവിജ്ഞാനം' ആരംഭിക്കുന്നു.

1. **അന്തരിക്ഷോദരഃ കോശോഭൂമിബുധ്നൗ നജ്ജീര്യ**
   **തി ദിശോഹ്യസ്യസ്രക്തയോദ്യൗ രസ്യോത്തരം ബിലം**
   **സ ഏഷ കോശോ വസുധാ നസ്ത സ്മിൻ വിശ്വമിദം ശ്രിതം.**

കോശത്തിൻെറ ഉദരം അന്തരിക്ഷം; ഭൂമി അടിത്തട്ട്; അത് ഒരിക്കലും ജീർണ്ണിക്കുന്നില്ല. ദിശകൾ അതിൻെറ കോണുകൾ. ദ്യോവ് ഉത്തരഭാഗത്തെ ബിലം. ഈ കോശത്തിന് വസുധാനം എന്നു പേര്. ഈ കോശത്തിൽ വിശ്വം മുഴുവനും ഇരിക്കുന്നു.




കോശം എന്നാൽ ഭണ്ഡാരം. ഭൂമി, അന്തരിക്ഷം, ദ്യോവ് എന്നിവ ത്രൈലോക്യാത്മകത്വംകൊണ്ട് ഒരിക്കലും ജീർണ്ണിക്കാതെ സഹസ്രയുഗ കാലാവസ്ഥയായിരിക്കുന്ന നമ്മുടെ ദൃശ്യപ്രപഞ്ചത്തെ കുറിക്കുന്നു.

ദ്യോവ് ഈ ഭണ്ഡാരത്തിൻെറ മുകളിൽ ഉത്തരഭാഗത്തുള്ള ബിലം അഥവാ ഗുഹയാണ്. ആ ബിലത്തിനപ്പുറത്തുനിന്ന് ഊർജ്ജം അഥവാ ബ്രഹ്മചൈതന്യം അന്തരിക്ഷത്തിലേക്കു പ്രവഹിച്ച് ഭൂമിയെ സ്പർശിക്കുമ്പോൾ പ്രാണികൾ ജനിക്കുന്നു. കോശത്തെ അതിനാൽ വസുധാനമെന്നു വിളിക്കുന്നു. വസു ധീയതേƒസ്മിൻ പ്രാണിനാം കർമ്മഫലാഖ്യ മതോ വസുധാനഃ എന്ന് ശാങ്കര ഭാഷ്യം. പ്രാണികളുടെ കർമ്മഫലങ്ങൾ എന്നു പേരുള്ളവയും അവയുടെ കാരണങ്ങളു മായ വസുക്കൾ (രത്നങ്ങൾ) നിറഞ്ഞിരിക്കയാൽ അത് വസുധാനമാണ്.

ദ്യോവിലെ ഗുഹകൾ അഥവാ ദ്വാരങ്ങളായ തമോദ്വാരങ്ങൾക്കകത്തുനിന്ന് പ്രവഹിക്കുന്ന അദൃശ്യലോകങ്ങളിലെ എനർജി ദൃശ്യലോകത്ത് 'മാററർ' ആയി കാണപ്പെടുന്നു. എനർജിയുടെ Recycling മാത്രമാണ് ജനനമരണങ്ങൾ അഥവാ പ്രഭവപ്രലയങ്ങൾ.

2. തസ്യ പ്രാചീ ദിഗ് ജുഹൂർന്നാമ സഹമാനാ നാമ ദക്ഷിണാ
രാജ്ഞീ നാമ പ്രതീചീ സുഭൂതാ നാമോദീചീതസാം വായുർവ്വത്സഃ
സ യ ഏതമേവം വായും ദിശാം വത്സം വേദന പുത്രരോദം
രോദിതി സോƒഹ മേത മേവം വായും ദിശാം വത്സം വേദ
മാ പുത്രരോദം രുദമം.

**കിഴക്കുദിക്ക് ജൂഹു എന്നും ദക്ഷിണദിക്ക് സഹമാനാ എന്നും പടിഞ്ഞാറു ദിക്ക് രാജ്ഞി എന്നും വടക്കുദിക്ക് സുഭൂത എന്നും അറിയപ്പെടുന്നു. ആ ദിക്കുകളുടെ വത്സമാണ് (കന്നുകുട്ടി-പുത്രൻ) വായു. ദിശകളുടെ വത്സമായി വായുവിനെ അറിയുന്നവൻ പുത്രനെച്ചൊല്ലി കരയേണ്ടിവരില്ല. എനിക്ക് ഇപ്രകാരം വായുവിനെ വത്സമായറിയാം. അതിനാൽ ഞാൻ പുത്രനെച്ചൊല്ലി കരയാതിരിക്കട്ടെ.**



യജ്ഞം ചെയ്യുന്നവർ കിഴക്കോട്ടു നോക്കി ജൂഹ്വതി എന്ന് ഹോമിക്കുന്നതിനാൽ കിഴക്കിന് ജൂഹു എന്ന് പേര്. ദക്ഷിണദിക്കിലെ യമപുരിയിൽ പ്രാണികൾ പാപകർമ്മഫലമായതെല്ലാം സഹിക്കുന്നു (സഹന്തേ) എന്നതിനാൽ തെക്കിന് സഹമാന എന്നു പേര്. സന്ധ്യാരാഗംകൊണ്ട് ചുവന്നിരിക്കയാലും വരുണരാജാവിനാൽ അധിഷ്ഠിതയാകയാലും പടിഞ്ഞാറുഭാഗം രാജ്ഞിയാണ്. ഭൂതിമത്തുക്കളായ ഈശ, കുബേരാദികൾ ഇരിക്കുന്ന വടക്കു ഭാഗം സുഭൂത. ഈ ദിക്കുകളുടെ പുത്രനാണ് കാററ്. (വടക്കൻ കാററ്, തെക്കൻ, പടിഞ്ഞാറൻ, കിഴക്കൻകാററ് etc). 'പുരോവാത' മുതലായി നേരത്തെ പറഞ്ഞ ദർശനത്തിൽനിന്ന് ആദ്യം പുറപ്പെടുന്ന കാററുകളെ പറഞ്ഞു. ദിക്കിൽ നിന്ന് ജനിച്ചത് ദിഗ്ജാ (ജ്യോതിഷത്തിൽ ദിഗ്ജ്യാ) ദിഗ്ജത്വംകൊണ്ട് വായു ദിക്കിൻെറ പുത്രനാണ്. വായു അമൃതവും ഗുണസമ്പുഷ്ടവുമാണ്. ഇപ്രകാരം മാതരിശ്വനായ ജ്യേഷ്ഠ പുത്രനായി നാലു ഗോക്കളുടെ വത്സമായി വായുവിനെ അറിഞ്ഞവൻ പുത്രൻെറ അരിഷ്ടമോ മരണമോ ഹേതുവായി ദുഃഖിക്കേണ്ടിവരില്ല. അവൻ ആയുഷ്മാനായി പിതാവിനെയും മാതാവിനെയും അതിജീവിക്കും എന്ന് കോശദിഗ്വത്സ വിഷയമായ വിജ്ഞാനമതം.

3. അരിഷ്ടം കോശം പ്രപദ്യേƒമുനാ മുനാ മുനാ പ്രാണം
പ്രപദ്യേƒമുനാ മുനാ മുനാ ഭൂപ്രപദ്യേƒമുനാ മുനാ
മുനാ ഭൂവഃ പ്രപദ്യേതമുനാ മുനാ മുനാ സ്വഃ പ്രപദ്യേƒ
മുനാ മുനാ മുനാ.

നാശരഹിതമായ ആ ഭണ്ഡാരത്തെ, ഞാൻ എൻെറ പുത്രനായ അഭിലാഷിനു വേണ്ടി, അഭിലാഷിനുവേണ്ടി, അഭിലാഷിനുവേണ്ടി ശരണം പ്രാപിക്കുന്നു. ആ പ്രാണനെ ഞാൻ എൻെറ പുത്രനായ അഭിലാഷിനുവേണ്ടി, അഭിലാഷിനുവേണ്ടി, അഭിലാഷിനുവേണ്ടി, ശരണം പ്രാപിക്കുന്നു. ആ ഭൂമിയെ ഞാൻ എൻെറ പുത്രനായ അഭിലാഷിനുവേണ്ടി, അഭിലാഷിനുവേണ്ടി, അഭിലാഷിനുവേണ്ടി ശരണം പ്രാപിക്കുന്നു. ആ ഭുവർല്ലോകത്തെ എൻെറ പുത്രനായ അഭിലാഷിനു വേണ്ടി, അഭിലാഷിനുവേണ്ടി, അഭിലാഷിനു വേണ്ടി ഞാൻ ശരണം പ്രാപിക്കുന്നു. ആ സ്വർല്ലോകത്തെ എൻെറ പുത്രനായ അഭിലാഷിനുവേണ്ടി, അഭിലാഷിനു വേണ്ടി, അഭിലാഷിനു വേണ്ടി ഞാൻ ശരണം പ്രാപിക്കുന്നു. (വായിക്കുന്നവർ അവനവൻെറ പുത്രൻെറയോ പുത്രിയുടെയോ പേര് ചേർത്തുവച്ച് വായിക്കേണ്ടതാണ്).

4. സ യദ വോചം പ്രാണം പ്രപദ്യ ഇതി പ്രാണോ
വാ ഇദം സർവ്വം ഭൂതം യദിദം കിഞ്ച തമേവ തത് പ്രാപത്സി.

5. അഥ യ ദ വോചം ഭൂഃപ്രപദ്യ ഇതി പൃഥിവീം
പ്രപദ്യേƒന്തരിക്ഷം പ്രപദ്യേ ദിവം പ്രപദ്യ ഇത്യേവ തദ വോചം.

**പ്രാണനെ ആശ്രയിക്കുന്നു എന്നു പറയുമ്പോൾ ഈ സർവ്വഭൂതങ്ങളും പ്രാണനാണ്. അതിനെയാണ് ഞാൻ ശരണം പ്രാപിച്ചത്. ഞാൻ ഭൂമിയെ ആശ്രയിക്കുന്നു എന്നു പറയുമ്പോൾ പൃഥിവി, അന്തരിക്ഷം, ദ്യോവ് ഇവയെയാണ് ഞാൻ ശരണം പ്രാപിച്ചത്.**

6. അഥ യ ദ വോചം ഭുവഃ പ്രപദ്യേ ഇത്യഗ്നിം
പ്രപദ്യേ വായും പ്രപദ്യ ആദിത്യം പ്രപദ്യ ഇത്യേവ തദ വൗചം.

7. അഥ യ ദ വോചം സ്വഃ പ്രപദ്യ ഇത്യുർഗ്വേദം
പ്രപദ്യേ യജുർവ്വേദം പ്രപദ്യേ സാമവേദം പ്രപദ്യ
ഇത്യേവ തദ വോചം തദവോചം.

ഭുവർല്ലോകത്തെ ശരണം പ്രാപിച്ചു എന്നു പറയുമ്പോൾ അഗ്നി, വായു, ആദിത്യൻ എന്നിവയെയാണ് ശരണം പ്രാപിച്ചത്. സ്വർല്ലോകത്തെ ശരണം പ്രാപിച്ചു എന്നു പറയുമ്പോൾ ഋക്, യജുസ്സ്, സാമവേദങ്ങളെയാണ് ഞാൻ ശരണം പ്രാപിച്ചത്.

ഇപ്പറഞ്ഞ മന്ത്രങ്ങളെ ജപിച്ച് മേല്പറഞ്ഞ ഒരിക്കലും ജീർണ്ണിക്കാത്ത കോശത്തെ അതിൻെറ വത്സത്തോടൊപ്പം ധ്യാനിക്കുക. ഇത് പുത്രായുസ്സിനുള്ള ഉപാസന.

## ഖണ്ഡം 16

ഇനി അവനവൻെറ ദീർഘായുസ്സിനുള്ള ഉപാസന.

1. പുരുഷോ വാവ യജ്ഞസ്തസ്യ യാനി ചതുർവ്വിംശതി വർഷാണി
തത്പ്രാതഃസവനം ചതുർവ്വിംശത്യക്ഷരാ ഗായത്രീ ഗായത്രം
പ്രാതഃസവനം തദസ്യ വസവോ*f*ന്വായത്താഃ പ്രാണാവാവ
വസവ ഏതേ ഹീദം സർവ്വം വാസയന്തി.

പുരുഷൻ യജ്ഞമാണ്. അവൻെറ ആദ്യത്തെ 24 വർഷങ്ങൾ പ്രാതഃസവനമാണ്. ഗായത്രിക്കും 24 അക്ഷരമുണ്ട്. ഗായത്രം പ്രാതഃസവനമാണ്. വസുക്കൾ അതോടു ബന്ധപ്പെട്ടിരിക്കുന്നു. പ്രാണങ്ങൾ വസുക്കളാണ്. അവ ഇക്കാണുന്ന സർവ്വത്തെയും വസിപ്പിക്കുന്നു (ജീവിപ്പിക്കുന്നു).

കാര്യകാരണ (ആത്മാ, ദേഹം) സംഘാതവും ജീവനവിശിഷ്ടനുമാണ് പുരുഷൻ. യജ്ഞവുമായി പുരുഷനുള്ള സാമാന്യസ്വഭാവം പറയുന്നു. ജനനം മുതലുള്ള ആദ്യത്തെ 24 വർഷം പ്രാതഃസവനമാണ്. ഒരു വർഷം ഒരക്ഷരം. അങ്ങനെ 24 വർഷംകൊണ്ട് 24 അക്ഷരമുള്ള ഗായത്രി സംബന്ധമായ പ്രാതഃസവനമാണ് ഒരാൾ നിർവ്വഹിക്കുന്നത്. ത്രിഷ്ടുപ്പ്, ജഗതി എന്നീ അക്ഷരസംഖ്യകൾ കൊണ്ട് വരാൻപോകുന്ന ആയുഷ്കാലത്തിൻെറ രണ്ടു സവനങ്ങൾ ഇനി പറയും. പ്രാതഃസവനത്തെ അനുഗമിക്കുന്ന ദേവന്മാർ വസുക്കളാണ്. വാക്ക് മുതലായ പ്രാണങ്ങൾ പ്രാണികളെ ജീവിപ്പിക്കുന്ന വസുക്കളാണ്. പ്രാണങ്ങൾ ദേഹത്തിൽ വസിക്കുമ്പോൾ മാത്രമേ ജീവികൾ വസിക്കുന്നുള്ളു (ജീവിക്കു ന്നുള്ളു). അതിനാൽ അവയെ വസുക്കളെന്നു പറഞ്ഞു.

2. തം ചേദേതസ്മിൻ വയസി കിഞ്ചിദുപതപേത്സ ബ്രൂയാത്
പ്രാണാ വസവ ഇദം മേ പ്രാതഃസവനം മാദ്ധ്യന്ദിനം സ-
വന മനുസംതനുതേ തി മാഹം പ്രാണാനാം വസൂനാം മദ്ധ്യേ
യജ്ഞോ വിലോപ്സീയേ ത്യു ദ്ധൈവ തനു പ്രത്യഗദോ ഹ ഭവതി.



ഈ വയസ്സിനകത്ത് മരണശങ്കാകാരണമായ രോഗങ്ങളുണ്ടായാൽ പറയണം. "ഹേ പ്രാണങ്ങളേ, വസുക്കളേ, എൻെറ ഈ പ്രാതഃസവനത്തെ മാദ്ധ്യന്ദിനസവനത്തോട് കൂട്ടിച്ചേർക്കുക. ഞാനാകുന്ന യജ്ഞം, പ്രാണങ്ങളാകുന്ന വസുക്കളുടെ മദ്ധ്യത്തിൽവെച്ച് മുറിഞ്ഞുപോകാൻ ഇടവരാതിരിക്കട്ടെ." അങ്ങനെ ആ രോഗത്തിൽനിന്ന് രക്ഷപ്പെടുന്നു.

3. അഥ യാനി ചതുശ്ചത്വാരിംശാദ്വർഷാണി തന്മാദ്ധ്യന്ദിനം
സവനം ചതുശ്ചത്വാരിംശദക്ഷരാ ത്രിഷ്ടുപ്ത്രൈഷ്ടുഭം
മാദ്ധ്യന്ദിനം സവനം തദസ്യ രുദ്രാ അന്വായത്താഃ പ്രാണാ
വാവ രുദ്രാ ഏതേ ഹീദം സർവ്വം രോദയന്തി.

പിന്നത്തെ 44 വർഷം മാദ്ധ്യന്ദിനസവനമാണ്. ത്രിഷ്ടുപ്പിന് 44 അക്ഷരമുണ്ട്. മാദ്ധ്യന്ദിനസവനം ത്രിഷ്ടുഭമാണ്. ഇതിന് രുദ്രന്മാരാണ് ദേവന്മാർ. പ്രാണങ്ങൾ രുദ്രന്മാരാണ്. അവർ സർവ്വരെയും രോദനം ചെയ്യിക്കുന്നു.

4. തം ചേദേ തസ്മിൻ വയസി കിഞ്ചി ദുപതപേത്
സ ബ്രൂയാത് പ്രാണാ രുദ്രാ ഇദം മേ മാദ്ധ്യന്ദി-
നം സവനം തൃതീയ സവനമനുസന്ത നുതേതി
മാഹം പ്രാണാനാം രുദ്രാണാം മദ്ധ്യേ യജ്ഞോ
വിലോപ്സീ യേത്യു ദ്ധൈവ തതപ്രത്യഗദോ ഹ ഭവതി.

ഇക്കാലത്ത് പീഡകൾ വന്നാൽ പറയുക "ഹേ, പ്രാണങ്ങളേ, രുദ്രന്മാരേ, എൻെറ മാദ്ധ്യന്ദിനസവനത്തെ തൃതീയ സവനവുമായി കൂട്ടിച്ചേർക്കുക. ഞാനാകുന്ന യജ്ഞം പ്രാണങ്ങളാകുന്ന രുദ്രന്മാരുടെ മദ്ധ്യത്തിൽവെച്ച് നിന്നുപോകാതിരിക്കട്ടെ." അങ്ങനെ ആ പീഡകളിൽനിന്ന് മോചിതനാകുന്നു.

5. അഥ യാന്യഷ്ടാ ചത്വാരിംശദ്വർഷാണി തത്തൃതീ
യ സവന മഷ്ടാ ചത്വാരിംശദക്ഷരാ ജഗതീ ജാഗതം
തൃതീയ സവനം തദസ്യാദിത്യാ അന്വായത്താ പ്രാണാ
വാവാദിത്യാ ഏതേ ഹിദം സർവ്വമാദദതെ.

പിന്നത്തെ 48 വർഷം തൃതീയസവനം. ജഗതിക്ക് 48 അക്ഷരമുണ്ട്. തൃതീയ സവനം ജാഗതമാണ്. ആദിത്യന്മാരാണ് ദേവന്മാർ. പ്രാണങ്ങൾ ആദിത്യന്മാരാണ്. അവർ സർവ്വവും എടുക്കുന്നു (ആ ദദതേ).

6. തം ചേദേ തസ്മിൻ വയസി കിഞ്ചി ദുപ തപേത്സ
ബ്രൂയാത് പ്രാണാ ആദിത്യാ ഇദം മേ തൃതീയ സവനമായു
രനുസംതനുതേതി മാഹം പ്രാണാ നാമാദിത്യാനാം മദ്ധ്യേ
യജ്ഞോ വിലോപ് സീയേത്യുദ്ധൈവ തത
പ്രത്യഗദോ ഹൈവ ഭവതി.

ഈ കാലത്ത് പീഡ വന്നാൽ പറയുക: "ഹേ, പ്രാണങ്ങളേ, ആദിത്യരേ, എൻെറ തൃതീയസവനത്തെ പൂർണ്ണായുസ്സുവരെ നീട്ടുക. ഞാനാകുന്ന യജ്ഞം പ്രാണങ്ങ

ളാകുന്ന ആദിത്യന്മാരുടെ മദ്ധ്യത്തിൽവെച്ച് നിന്നുപോകാതിരിക്കട്ടെ." അപ്രകാരം പീഡയിൽനിന്ന് വിമുക്തമാകുന്നു.

വിദ്യയ്ക്ക് ഫലമില്ലാതെ പോകയില്ല എന്നതിന് ഒരുദാഹരണം പറയുന്നു.

7. ഏതദ്ധ സ്മ വൈ തദ്വിദ്വാനാഹ മഹിദാസ ഐതരേയഃ
സ കിം മ ഏതദുപതപസി യോƒഹ മനേന ന
പ്രേഷ്യാ മീതി സഹ ഷോഡശം വർഷശത മ
ജീവത് പ്രഹ ഷോഡശവർഷശതം ജീവതി യ ഏവം വേദ.

ഈ പ്രസിദ്ധമായ യജ്ഞത്തെ അറിഞ്ഞ ഐതരേയൻ (ഇതരയുടെ പുത്രൻ) മഹീദാസൻ പറഞ്ഞു: "എന്നെ എന്തിനാണ് ഉപദ്രവിക്കുന്നത്? ഞാൻ ഇതുകൊണ്ടൊന്നും പോകയില്ല." അവൻ നൂററിപ്പതിനാറു വർഷം ജീവിച്ചു. ഈ യജ്ഞത്തെ അറിഞ്ഞവൻ 116 വർഷം ജീവിച്ചിരിക്കും. അന്നത്തെ ലൈഫ് എക്സ്പെക്ടൻസിയെക്കുറിച്ച് നമുക്ക് ഒരേകദേശ ധാരണ ഇതിൽനിന്നുണ്ടാവും.

## ഖണ്ഡം 17

1. സ യദശി ശിഷതി യത് പിപാസതി യന്ന രമതേ താ അസ്യ ദീക്ഷാഃ

അവന് വിശക്കുന്നു; ദാഹിക്കുന്നു; അവൻ ആനന്ദിക്കുന്നില്ല. ഇതാണ് യജ്ഞത്തിൻെറ ദീക്ഷ. യജ്ഞമാണ് ജീവിതമെന്നു പറഞ്ഞു. ഈ ജീവിതം യജ്ഞമാണെന്ന വിദ്യയിൽ എത്തുന്നതിനു മുമ്പ് ഒരു ദീക്ഷയുണ്ട്. വിശപ്പ്, ദാഹം, ദുഃഖം എന്നിവയോടു കൂടിയ ഈ പ്രപഞ്ചജീവിതത്തെക്കുറിച്ചുള്ള ബോധമാണ് ആദ്യം വരേണ്ടത്. അതു നീക്കേണ്ട രഹസ്യമാർഗ്ഗമെന്ത്?

2. അഥ യദന്നാതി യത്പിബതി യദ്രമതേ തദുപസ ദൈരേതി.

വിശക്കുന്നവൻ ഭക്ഷിച്ചാൽ വിശപ്പു തീരുന്നു. ദാഹിക്കുന്നവൻ കുടിച്ചാൽ ദാഹം തീരുന്നു. സുഖമായിരുന്നാൽ ദുഃഖവും തീരുന്നു. ഇതാണ് ഉപസദസ്സ്. ഉപസദസ്സ് എന്നാൽ ഉപവാസത്തിനുശേഷം പാൽ കുടിക്കുവാൻ അനുവദിക്കുന്ന യജ്ഞഭാഗമാണ്; അതിനു ശേഷം അല്പാല്പമായി ഭോജനം കഴിക്കാം. ആ അറിവിൽ വ്രതദീക്ഷ എടുത്തവർക്ക് സുഖാനുഭവമുണ്ടാവുന്നു.

വിശപ്പും ദാഹവും ദുഃഖവും അറിയുന്ന പാവപ്പെട്ടവൻെറ ജീവിതം ഒരു ദീക്ഷയാണ്. അതൊന്നും അറിയാത്ത സമ്പന്നർ 'ഉപവാസം' എടുത്ത് അതിൻെറ വേദന ആദ്യം അറിയണം. പിന്നീട് അല്പഭക്ഷണം കിട്ടിയാൽ ലഭിക്കുന്ന സുഖം ഗ്രഹിക്കണം. അപ്പോൾ മാത്രമേ സഹജീവികളുടെ ബുദ്ധിമുട്ടുകൾ അവർ ഗ്രഹിക്കുകയുള്ളു. അതു തീർക്കാനുള്ള യത്നം തുടങ്ങുകയുള്ളു. ലോകത്തിലെ എല്ലാ മതങ്ങളും ഉപവാസം, നോമ്പ്, ഒരിക്കലൂണ് തുടങ്ങിയ ആചാരങ്ങൾ നിഷ്കർഷിക്കുന്നത് അതുകൊണ്ടാണ്. ഭക്ഷണവും വെള്ളവും കിട്ടിക്കഴിഞ്ഞ് സുഖിതനായ ഒരാൾ എന്താണ് ചെയ്യുക?

3. അഥ യദ്ധസതി തജ്ജക്ഷതി യന്മൈഥുനം
ചരതി സ്തുത ശാസ്ത്രൈരെവ തദേതി.



അവൻ ചിരിക്കുന്നു; വീണ്ടും ഭക്ഷിക്കുന്നു; പിന്നെ മൈഥുനം ചെയ്യുന്നു. ഇത് ശബ്ദസാമാന്യംകൊണ്ട് സ്തുതം (സ്തോത്രം) ശാസ്ത്രം എന്നിവയ്ക്ക് സമാനമാണ്.

ക്ഷുത്പിപാസകൾ നീങ്ങിയാൽ ആ കർമ്മം (കുടിക്കലും തിന്നലും) വീണ്ടും വീണ്ടും ആവർത്തിക്കയായി. പിന്നെ വംശവൃദ്ധിക്കായി ഇണചേരുകയായി; കുടുംബജീവിതം നയിക്കയായി. ഇതൊക്കെ നമുക്കു തന്ന ശക്തികളെ സ്തുതിക്കയായി. ഈ ജീവിതത്തെക്കുറിച്ചും അതിനാവശ്യമായ വസ്തുക്കളെക്കുറിച്ചും ശാസ്ത്രീയമായ ചിന്തയായി. കൃഷി, ഗൃഹനിർമ്മാണം, കാമശാസ്ത്രം, പ്രസൂതിശാസ്ത്രം, ആരോഗ്യശാസ്ത്രം, കച്ചവടം, ഗതാഗതം, സാമൂഹ്യപ്രശ്നങ്ങൾ തീർക്കൽ ഇതൊക്കെ സംസ്കൃതിയുടെ ആ കാലഘട്ടത്തിൽ ആരംഭിച്ചു. അതോടുകൂടി ഇതരപ്രാണികളിൽനിന്ന് മനുഷ്യൻ വിഭിന്നനായിത്തീർന്നു. സ്തുതി, ശാസ്ത്രം എന്നിങ്ങനെ ശബ്ദശാസ്ത്രസംബന്ധിയായ പ്രക്രിയകളോടെ മനുഷ്യൻ മൃഗത്തിൽനിന്നു വളർന്നു. അതുവരെയുള്ളത് (ദീക്ഷയും ഉപസദസ്സും മൈഥുനവും) മൃഗങ്ങൾക്കുമുണ്ട്. ഭാഷ, ശാസ്ത്രം എന്നിവ മനുഷ്യനെ സദാചാരബോധമുള്ളവനാക്കിത്തീർക്കുന്നു.

4. അഥ യത്തപോ ദാനമാർജ്ജവമഹിംസാ സത്യവചന
മിതി താ അസ്യ ദക്ഷിണാഃ

തപസ്സ്, ദാനം, ആർജ്ജവം, അഹിംസ, സത്യവചനം എന്നിവ മനുഷ്യനു ലഭിച്ച സമ്മാനങ്ങളാകയാൽ അവയെ ദക്ഷിണ എന്നു പറയുന്നു. യജ്ഞംതന്നെയാണ് പുരുഷൻ എന്നതിന് തെളിവ് എടുത്തു പറകയാണിനി.

5. തസ്മാ ദാഹുഃ സോഷ്യത്യ സോഷ്ടേ തി
പുനരുല്പാദനമേ വാസ്യ തന്മരണമേവാവഭൃഥഃ

അതിനാൽ 'സോഷ്യതി' എന്നും 'അസോഷ്യതി' എന്നും പറയുന്നു. മരണം പുനരുല്പാദനമാകയാൽ അവഭൃതമാണ്.

അമ്മ ഒരു കുഞ്ഞിനെ ഗർഭം ധരിക്കുമ്പോൾ "സോഷ്യതി" (അവൾ പ്രസവിക്കും) എന്നും, പ്രസവിച്ചു കഴിഞ്ഞാൽ പ്രസവിച്ചു കഴിഞ്ഞു എന്നും പറയുന്നു. അതുപോലെ യജ്ഞത്തിൽ സോമദത്തൻ "സോഷ്യതിസോമം" എന്നും യജ്ഞദത്തൻ "അസോഷ്യതിസോമം" എന്നും പറയുന്നു. ഈ ശബ്ദസാമാന്യം കൊണ്ട് ഒരു കുഞ്ഞിൻെറ ജനനം മുതൽക്കുതന്നെ അവൻെറ ജീവിതം യജ്ഞമാണെന്ന് മനസ്സിലാക്കണം. പുതിയ ഒരു യജ്ഞാരംഭംപോലെയാണ് ഓരോ പുതിയ ജന്മാരംഭവും. യജ്ഞം സമാപിക്കുമ്പോഴുള്ള സമാപ്തിച്ചടങ്ങാണ് അവഭൃതസ്നാനം. അത് പുതിയൊരു യജ്ഞത്തിൻെറ ആരംഭവുമാണ്. മനുഷ്യൻെറ മരണം പുതിയൊരു ജന്മത്തിൻെറ നാന്ദിയാകയാൽ മരണത്തെ അവഭൃതമെന്ന് പറയുന്നു.

ജീവിതത്തെ ഇപ്രകാരം യജ്ഞമായി വർണ്ണിക്കുന്ന സാമവേദപ്രോക്തമായ ഈ ഭാഗത്താണ് ദേവകീപുത്രനായ ശ്രീകൃഷ്ണനെക്കുറിച്ച് ഏററവും പുരാതനമായ പരാമർശം നാം കാണുന്നത്.

6. തദ്ധൈ തദ്ഘോര ആംഗിരസഃ കൃഷ്ണായ ദേവകീ
പുത്രായോക്ത്വോ വാചാപിപാസ ഏവ സ ബഭൂവ സോ*f*ന്ത
വേലായ മേതത്ത്രയം പ്രതിപദ്യേതാക്ഷിതമസ്യ ച്യുതമസി
പ്രാണസംശിത മസീതി തത്രൈതേ ദ്വേ ഋചൗ ഭവതഃ

ദേവകീപുത്രനായ കൃഷ്ണനോട് ഈ ജ്ഞാനം ഉപദേശിച്ച ആംഗിരസൻ ഘോരൻ പറഞ്ഞു: “അന്ത്യവേളയിൽ ഒരാൾ ഈ മൂന്നെണ്ണത്തെ ആശ്രയിക്കണം. നീ അച്യുതനാണ്; നീ അക്ഷിതം (അക്ഷതം, മാററമില്ലാത്തത്) ആണ്. നീ സൂക്ഷ്മപ്രാണമാണ്.” ഇതു കേട്ട് അവൻെറ പിപാസ (ദാഹം) ശമിച്ചു. ഇതു സംബന്ധമായ രണ്ട് ഋക്കുകളുണ്ട്.

അംഗിരസഗോത്രക്കാരനായ ഘോരൻ എന്ന ഗുരുവിൽനിന്നാണ് യജ്ഞദർശനമെന്ന വിദ്യ ശ്രീകൃഷ്ണനു ലഭിച്ചത്. (ഈ വിദ്യയാണ് ഗീതയിൽ അർജ്ജുനന്നുപദേശിക്കുന്നത്.) അതോടെ മറെറാരു വിദ്യ അറിയാനുള്ള ദാഹം (ജിജ്ഞാസ) അദ്ദേഹത്തിന് ശമിച്ചു. മരണവേളയിൽ ജപിക്കേണ്ട മന്ത്രത്രയം ഏതാണ്?

അക്ഷിതമക്ഷിണമക്ഷതം വാസിത്യേകം യജുഃ

“നീ ഒരിക്കലും ക്ഷതമോ ക്ഷീണമോ തട്ടാതെ വസിക്കുന്ന ആത്മാവാണ്, ശരീരമല്ല. ആദിത്യനിലിരിക്കുന്ന പ്രാണവുമായി ഏകീകൃതനാണ് നീ. അതിനാൽ നീ അച്യുതനാണ്; നാശമില്ലാത്തവനാണ്. നീ സൂക്ഷ്മതത്വമാണ്; സൂക്ഷ്മപ്രാണമാണ്.” ഇതുപോലെ രണ്ടു മന്ത്രംകൂടിയുണ്ട്. അവ ജപിക്കണമെന്നില്ല എന്ന് ശാങ്കരഭാഷ്യം. മരണം അവഭൃതമാകയാൽ ആത്മാവിൻെറ പുനർജ്ജന്മമാണ്, അവസാനമല്ല. അംഗിരസ്സുകളുടെ ഈ പരമ്പരാഗതമായ ജീവിതദർശനത്തിൻെറ തുടർച്ചയാണ് കൃഷ്ണൻെറ ഗീത.

7. ആദിത്പ്രത്നസ്യ രേതസഃ ഉദ്വയം തമസസ്പരി
ജ്യോതിഃ പശ്യന്ത ഉത്തരംസ്വഃ പശ്യന്ത ഉത്തരം ദേവം
ദേവത്രാ സൂര്യമഗന്മ ജ്യോതിരുത്തമമിതി ജ്യോതിരുത്തമമിതി.

ആദിമമായ ആ പുരാതന രേതസ്സിനെ ഉദിക്കുന്ന പ്രകാശമായി കാണുന്നു. തമസ്സിൻെറ പരമായ ആ ജ്യോതിയെ ഉത്തരമായി തന്നിൽത്തന്നെ കാണുന്നു. ഉത്തരമായ ആ പ്രകാശത്തിലൂടെ സൂര്യനിലെത്തിച്ചേരുന്നു. ഇതാണ് ഉത്തമമായ ജ്യോതി. ഉത്തമമായ ജ്യോതി.

ആത് + ഇത് (ആദിത്) എന്ന അനുബന്ധ ശബ്ദങ്ങൾക്ക് പ്രത്യേകാർത്ഥമില്ലെന്ന് ശങ്കരൻ. പ്രത്നമെന്നാൽ ചിരന്തനം, പുരാതനം, പുരാണം; രേതസ്സ് = കാരണം, ജഗത്തിൻെറ ബീജഭൂതം; ജഗത്തിൻെറ ‘സത്ത്’ എന്നു പേരുള്ള ജ്യോതി അഥവാ പ്രകാശം. ഏതാണ് അപ്രകാരം കാണുന്ന ജ്യോതിസ്സ്? ‘വാസര മഹരഹരിപ തത്സർവ്വതോ വ്യാപ്തം ബ്രാഹ്മണോഃ ജ്യോതി’. അഹസ്സ്, രഹസ്സ് (അഹോരാത്രം) എന്ന് വാസര (ദിന) രൂപത്തിൽ സർവ്വതോ വ്യാപ്തമായിരിക്കുന്ന ബ്രഹ്മത്തിൻെറ ജ്യോതിസ്സ്. നിവൃത്ത ചക്ഷുസ്സുകളായി ഇന്ദ്രിയങ്ങളെ ബാഹ്യവിഷയങ്ങളിൽനിന്നു നിവൃത്തിച്ച ബ്രഹ്മവിത്തുക്കൾ ബ്രഹ്മചര്യാദി നിവൃത്തിസാധനകളാൽ ശുദ്ധാന്തഃകരണന്മാരായി ആ ജ്യോതിയെ സർവ്വദിക്കിലും



സമമായി കാണുന്നു. (ജ്യോതി നപുംസക ലിംഗമാണ്. പര, പരം എന്ന് അതിനെ രണ്ടു വിധത്തിലും പറയാം). ആ ഊർജ്ജംകൊണ്ടാണ് സവിതാവ് തപിക്കുന്നതും ചന്ദ്രമാ ഭാസിക്കുന്നതും വിദ്യുത് വിദ്യോതിക്കുന്നതും ഗ്രഹതാരഗണങ്ങൾ വിഭാസിക്കുന്നതുമെന്ന് ശാങ്കരഭാഷ്യം പറയുന്നു. അഹോരാത്രങ്ങൾ ആപേക്ഷികങ്ങളാണെന്നും നിരന്തരം പ്രകാശിക്കുന്ന ഒരു ഊർജ്ജസ്രോതസ്സ് മാത്രമാണ് പാരമാർത്ഥികമെന്നും ആ പാരമാർത്ഥിക‘സത്ത’ എന്ന ജ്യോതിസ്സാകുന്ന പരബ്രഹ്മംകൊണ്ടാണ് സൂര്യൻ, ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, താരകങ്ങൾ, വൈദ്യുതകാന്തികമണ്ഡലങ്ങൾ എന്നിവയൊക്കെ പ്രകാശിക്കുന്നതെന്നും ആ ചിരപുരാതനവും ജഗദ്ബീജവുമായ ഊർജ്ജസ്രോതസ്സ് (energy source) തമസ്സിന്നു പരമാണ് എന്നും, ആധുനിക ആസ്ട്രോണമിയുടെ തത്ത്വങ്ങളാണ് ഇവിടെ പറയുന്നതെന്ന് ശ്രദ്ധിക്കുക.

മന്ത്രദൃക്കായ ഋഷി (ശാസ്ത്രജ്ഞൻ) അജ്ഞാനതമസ്സിനും തമോദ്വാരങ്ങൾക്കും പരമായ പ്രകാശത്തെ ദർശിക്കുന്നു. നാം കാണുന്ന സൂര്യൻെറ ഉത്തരമായ മറെറാരു സൂര്യനായി ആ പ്രകാശത്തിൻെറ ഉദയത്തെ ദർശിക്കുന്ന ഋഷി, ആ സൂര്യൻ സ്വന്തം ഹൃദയത്തിൽ സ്വന്തം പ്രജ്ഞയിലാണ് വിളങ്ങുന്നതെന്നും അറിയുന്നു. മറെറല്ലാ ജ്യോതിസ്സുകൾക്കും ഉപരിയും ഉത്തമവുമാണ് ആ ജ്യോതിസ്സെന്നറിയുന്നു. അതിനെ അറിഞ്ഞ് കാണുന്ന സൂര്യനിലെ ജ്യോതിസ്സിനെക്കാൾ ഉത്തരവും ഉത്കൃഷ്ടവും ഊർദ്ധ്വതരവുമായ ആ പരമജ്യോതിയെ അപേക്ഷിച്ച് (ആശ്രയിച്ച്) അതായിത്തീരുന്നു.

സൂര്യൻ സൗരയൂഥത്തിലെ ഇതരജ്യോതിസ്സുകളെക്കാൾ ജ്യോതിസ്സാണ്. (ദ്യോതന വന്തം ദേവേഷു സർവ്വേഷു സൂര്യം). ജഗത്തിൻെറ രസങ്ങളെയും രശ്മികളെയും പ്രാണങ്ങളെയും ഗതിശീലമുള്ളതാക്കി ചലിപ്പിക്കുന്നതിനാലാണ് മററു സർവ്വജ്യോതികളെക്കാൾ സൂര്യൻ ഉത്കൃഷ്ടമെന്നു പറയുന്നത്. ആ സവിതാവിനെയും തപിപ്പിക്കുന്ന (തേനജ്യോതിഷേദ്വഃ സവിതാ തപതി) ജ്യോതിസ്സാണ് ഈ പരംജ്യോതിയായ സൂര്യൻ. സ്വഹൃദയപുണ്ഡരീകത്തിലും പരംജ്യോതിയായ സൂര്യനിലും സൂക്ഷ്മമായി, അച്യുതമായി, അക്ഷതമായി, ആദിമവും പുരാതനവുമായ രേതസ്സായി ഉദിക്കുന്ന ഊർജ്ജത്തെ ഒന്നെന്നറിഞ്ഞവന് ഇനി അറിയേണ്ടതായി ഒന്നുമില്ല. അവൻെറ ജ്ഞാനതൃഷ്ണ ശമിക്കുന്നു.

## ഖണ്ഡം 18

ഗുണങ്ങളുടെ ഏകദേശസ്വഭാവത്താൽ ഈശ്വരൻ മനോമയനും ആകാശാത്മാവുമായ ബ്രഹ്മമായി അറിയപ്പെടുന്നതെങ്ങനെ എന്ന് വ്യക്തമായി പറഞ്ഞു കഴിഞ്ഞു. ഇനി മനവും ആകാശവും ചേർന്ന ബ്രഹ്മത്തെ (സമസ്ത ബ്രഹ്മത്തെ) ദൃഷ്ടിയിൽവെച്ച് ഉപാസിക്കുന്നതിനായി തുടങ്ങുന്നു.

1. മനോ ബ്രഹ്മേത്യുപാസീതേത്യദ്ധ്യാത്മ മഥാധിദൈവ-
തമാകാശോ ബ്രഹ്മേത്യുഭയമാദിഷ്ടം ഭവത്യ-
ധ്യാത്മം ചാധി ദൈവതം ച.

മനസ്സിനെ ബ്രഹ്മമായി ഉപാസിക്കണം; ഇത് അദ്ധ്യാത്മം. ആകാശത്തെ ബ്രഹ്മമായി ഉപാസിക്കണം; ഇത് ആധിദൈവതം. അദ്ധ്യാത്മവും ആധിദൈവതവുമായ രണ്ടും ഉപദേശിക്കപ്പെട്ടിരിക്കുന്നു.

ഏതൊരു അന്തഃകരണംകൊണ്ട് ഒരാൾ മനനം ചെയ്യുന്നുവോ, വിചാരം ചെയ്യുന്നുവോ ആ മനസ്സിനെത്തന്നെ ബ്രഹ്മചൈതന്യമായി അറിയണം. ആത്മവിഷയമായ ഈ ദർശനമാണ് 'അദ്ധ്യാത്മം' എന്നറിയപ്പെടുന്നത്. ഏതൊന്നിലാണോ സർവ്വജ്യോതിസ്സുകൾക്കും (നക്ഷത്ര, ഗ്രഹ, ഉപഗ്രഹാദികൾക്കും വൈദ്യുതിക്കും ജീവികൾക്കും) പ്രകാശിക്കാനും ചലിക്കാനും സ്ഥിതിചെയ്യാനും അവകാശമുള്ളത് ആ ആകാശത്തെയും ബ്രഹ്മചൈതന്യമായി തേജോരാശിയായി അറിയണം. ദേവതാവിഷയമായ ഈ ദർശനത്തെ ആധിദൈവതമെന്നു പറയുന്നു. മനസ്സും ആകാശവും സൂക്ഷ്മവും സർവ്വഗതവുമാണ്. അത്തരം സൂക്ഷ്മമായ ഒന്നുകൊണ്ടും സർവ്വഗതമായ ഒന്നുകൊണ്ടും മാത്രമേ (ഉപാധിഹീനമായ ഒന്ന്) ഉപാധിഹീനമായ ബ്രഹ്മത്തെ അറിയാനാവൂ. അതിനാൽ ബ്രഹ്മദൃഷ്ടിവിഷയം ഉപദേശിക്കാൻ മനസ്സും ആകാശവും വേണം; അദ്ധ്യാത്മചിന്തയും വേണം. ആധിദൈവതചിന്ത അഥവാ ജ്യോതിഷചിന്തയും വേണം.

> 2. തദേത ചതുഷ്പാദ് ബ്രഹ്മഃ വാക്പാദഃ പ്രാണഃ പാദ
> ശ്ചക്ഷുഃപാദ ശ്രോത്രം പാദ ഇത്യദ്ധ്യാത്മം. അഥാധി
> ദൈവതമഗ്നിഃ പാദോ വായുഃ പാദ ആദിത്യഃ പാദോ
> ദിശഃ പാദ ഇത്യുഭയമേവാദിഷ്ടം ഭവത്യദ്ധ്യാത്മം
> ചൈവാധിദൈവതം ച.

ബ്രഹ്മത്തിന് നാലു പാദമുണ്ട്. വാക്ക്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം എന്നിവ അദ്ധ്യാത്മം. അഗ്നി, വായു, ആദിത്യൻ, ദിശ എന്നിവ ആധിദൈവതം. ഇപ്രകാരം അദ്ധ്യാത്മവും ആധിദൈവതവുമായ ബ്രഹ്മത്തെ ഉപദേശിക്കപ്പെട്ടിരിക്കുന്നു.

മനസ്സാകുന്ന (അദ്ധ്യാത്മം) ബ്രഹ്മത്തെ വാക്ക്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം എന്നീ നാലു പാദങ്ങളാലും, ആകാശബ്രഹ്മത്തെ (ആധിദൈവതം) സമാനങ്ങളായ അഗ്നി, വായു, സൂര്യൻ, ദിശകൾ എന്നീ നാലു പാദങ്ങളാലും അറിയേണ്ടതാണ്.

> 3. വാഗേവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ സോഽഗ്നിനാ ജ്യോതി
> ഷാ ഭാതി ച തപതിച. ഭാതി ച തപതി ച കീർത്ത്യാ
> യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ.

വാക്ക് ബ്രഹ്മത്തിൻെറ നാലാമത്തെ പാദമാണ്. അത് അഗ്നിയുടെ ജ്യോതിസ്സുകൊണ്ട് പ്രകാശിക്കുന്നു; തപിക്കുന്നു. ഇതറിയുന്നവൻ കീർത്തി, യശസ്സ്, ബ്രഹ്മവർച്ചസ്സ് എന്നിവയാൽ പ്രകാശിക്കുന്നു; തപം ചെയ്യുന്നു.

മററു മൂന്നു പാദങ്ങളെ (പ്രാണൻ, ദർശനം, ശ്രുതി) ആശ്രയിച്ചിരിക്കുന്നു ഒരാളുടെ വാക്ക്. അതിനാൽ വാക്കിനെ ചതുർത്ഥപാദമെന്നു പറയുന്നു. വാക്കാകുന്ന ചതുർത്ഥപാദംകൊണ്ടാണ് വക്തവ്യങ്ങളായ വിഷയങ്ങൾ തോറും മനസ്സ് ഗമിക്കുന്നതും അവയെ ഗ്രഹിക്കുന്നതും. (പശുക്കളെപ്പോലെയാകയാൽ നാല്ക്കാലി അഥവാ ചതുഷ്പാത്തായി പറയുന്നു). അതിനാൽ വാക്ക് മനസ്സിൻെറ



ഒരു പാദമാണ്. പ്രാണനാകുന്ന ഘ്രാണപാദംകൊണ്ട് മനസ്സ് ഗന്ധവിഷയംപ്രതി സംക്രമിക്കുന്നു. ഇതുപോലെ ചക്ഷുവും ശ്രോത്രവും അതാതിൻെറ വിഷയത്തിൽ ഗമിക്കുന്നു. അഗ്നി, വായു, ആദിത്യൻ, ദിശകൾ എന്നിവ ആകാശബ്രഹ്മത്തിൻെറ ഉദരത്തിൽ ഗോവിൻെറ പാദങ്ങൾ പോലെ (ഗോഷ്പദംപോലെ അത്യന്തനിസ്സാരം, സൂക്ഷ്മം എന്നും അർത്ഥം) കാണുന്നു. വാക്കിൽ അഗ്നിയുണ്ട്. തൈലം, ഘൃതം മുതലായവ ഒഴിച്ചാൽ അഗ്നി ആളിക്കത്തും, തപിക്കും. തൈലം, ഘൃതം മുതലായ ഉത്കൃഷ്ടഭക്ഷണങ്ങൾ കഴിച്ചാൽ വാഗ്വിശദനും ഭാഷണത്തിൽ സമർത്ഥനും ലോകപ്രസിദ്ധനുമായി ഭവിക്കും; വദനത്തിൽനിന്ന് ഉത്സാഹവതിയായി വാക്ക് പുറപ്പെടും. ഈ വിദ്വത്ഫലത്തെ കീർത്തി, യശസ്സ്, ബ്രഹ്മവർച്ചസ്സ് എന്നിവ കൊണ്ടുള്ള പ്രകാശവും തപസ്സുമായി കരുതുന്നു.

> 4. പ്രാണ ഏവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ സ വായുനാ
> ജ്യോതിഷാ ഭാതി ച തപതി ച ഭാതി ച തപതി
> ച കീർത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ.

പ്രാണം ബ്രഹ്മത്തിൻെറ നാലിലൊരു പാദമാണ്. അത് വായുവിൻെറ ജ്യോതിസ്സാൽ പ്രകാശിക്കുന്നു; തപിക്കുന്നു. ഇതറിഞ്ഞവൻ യശസ്സ്, കീർത്തി, ബ്രഹ്മവർച്ചസ്സ് എന്നിവയാൽ പ്രകാശിക്കുന്നു; തപിക്കുന്നു.

> 5. ചക്ഷുരേവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ സ ആദിത്യേന
> ജ്യോതിഷാ ഭാതി ച തപതിച. ഭാതി ച തപതി ച
> കീർത്ത്യാ യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ.

ചക്ഷുസ്സ് ബ്രഹ്മത്തിൻെറ നാലിലൊരു പാദമാണ്. അത് ആദിത്യൻെറ ജ്യോതിസ്സിനാൽ ഭാസിക്കുന്നു; തപിക്കുന്നു. ഇപ്രകാരം അറിഞ്ഞവൻ കീർത്തികൊണ്ടും യശസ്സുകൊണ്ടും ബ്രഹ്മവർച്ചസ്സുകൊണ്ടും തപിക്കുന്നു, പ്രകാശിക്കുന്നു.

> 6. ശ്രോത്രമേവ ബ്രഹ്മണ ശ്ചതുർത്ഥഃ പാദഃ സ ദിഗ്ഭിർജ്ജ്യോ-
> തിഷാഭാതി ച തപതി ച. ഭാതി ച തപതി ച കീർത്ത്യാ
> യശസാ ബ്രഹ്മവർച്ചസേന യ ഏവം വേദ യ ഏവം വേദ.

ശ്രോത്രം ബ്രഹ്മത്തിൻെറ നാലിലൊരു പാദമാണ്. ദിക്കുകളാകുന്ന ജ്യോതിസ്സിനാൽ അതു ഭാസിക്കുന്നു, തപിക്കുന്നു. ഇതറിയുന്നവൻ കീർത്തികൊണ്ടും യശസ്സുകൊണ്ടും ബ്രഹ്മവർച്ചസ്സുകൊണ്ടും തപിക്കുന്നു, പ്രകാശിക്കുന്നു.

രൂപം, ഗന്ധം, ശബ്ദം മുതലായവയെ ഗ്രഹിച്ചിട്ടാണ് വസ്തുക്കളെക്കുറിച്ച വിജ്ഞാനം ഒരാൾക്കുണ്ടാവുന്നത്. പ്രപഞ്ചശരീരത്തെക്കുറിച്ചും സ്വശരീരത്തെക്കുറിച്ചും രൂപരസശബ്ദാദികളിലൂടെ ഇന്ദ്രിയവേദ്യമായ വിജ്ഞാനമുണ്ടാവുന്നു. ഈ വിദ്യയെ സമഞ്ജസമായി മനനംചെയ്ത് വിചാരംചെയ്ത് ഗ്രഹിച്ച മനസ്സിൽനിന്ന് വാക്ക് പ്രവഹിക്കുന്നു. കാണാവുന്ന ദൃശ്യപ്രപഞ്ചത്തിൽനിന്ന് അദൃശ്യമായ മാനസിക പ്രപഞ്ചത്തിലേക്കും തിരിച്ചും മനുഷ്യപ്രജ്ഞ സഞ്ചരിക്കുന്നു. സർവ്വത്ര ബ്രഹ്മത്തെത്തന്നെ കാണുന്നു. ദൃഷ്ടമായ (മററുള്ളവരാൽ കാണാൻ സാധിക്കുന്ന) പാണ്ഡിത്യം അഥവാ വിദ്യാഫലവും അദൃഷ്ടമായ ബ്രഹ്മപ്രാപ്തി എന്ന ഫലവും ബ്രഹ്മജ്ഞാനിക്ക് സാധിക്കുന്നു.




## ഖണ്ഡം 19

നിഷ്കലബ്രഹ്മത്തിൻെറ ഒരു പാദമായി ആദിത്യനെ പറഞ്ഞു. ആദിത്യനെ സകലബ്രഹ്മനായി ഉപാസിക്കാൻ പറയുന്നു. പ്രപഞ്ചത്തിൻെറ ഒരു പാദമായ സൗരയൂഥത്തിൻെറ ഉല്പത്തിയും പ്രപഞ്ചത്തിൻെറതന്നെ ഉല്പത്തിയും ഗ്രഹിക്കാൻ ആദിത്യനെ സഗുണബ്രഹ്മമായി ഉപാസിക്കണം.

1. ആദിത്യോ ബ്രഹ്മേത്യാ ദേശസ്തസ്യോപവ്യാഖ്യാന മ സദേ
വേദ മഗ്ര ആസീത. തസ്മ ദാസീത്തത് സമ ഭവത്തദാ-
ണ്ഡം നിരവർത്തത സത്സംവത്സരസ്യ മാത്രാമശയത
തന്നിരഭിധ്യത തേ അണ്ഡകപാലേ രജതം ച
സുവർണ്ണം ചാഭവതാത്.

ആദിത്യനാണ് ബ്രഹ്മം എന്നാണ് ഉപദേശം. അതിൻെറ ഉപവ്യാഖ്യാനം ഇപ്രകാരമാണ്. ആദ്യം ഇക്കാണുന്നതൊന്നും ഉണ്ടായിരുന്നില്ല. പിന്നെ ഇതുണ്ടായി; അതു വളർന്ന് അണ്ഡമായി; ഒരു സംവത്സരക്കാലം നിരവർത്തമായി കിടന്നു. പിന്നെ പിളർന്നു. അണ്ഡകപാലത്തിൽ രജതവും സുവർണ്ണവും ഭവിച്ചു.

നാമരൂപാത്മകമായ ഈ ജഗത്ത് അശേഷവും അസത്തായിരുന്നു; ഇല്ലായിരുന്നു എന്ന് സങ്കല്പിക്കുക. അസത്തിൽ നിന്ന് സത്ത് എങ്ങനെ ജനിക്കും എന്ന സൽക്കാര്യവാദത്തെ ഈ സങ്കല്പം വിരോധിക്കുകയില്ല. കാരണം, നാമരൂപാത്മകവും ദൃശ്യവുമായ പ്രപഞ്ചം അദൃശ്യമായ ബ്രഹ്മമാകുന്ന സത്തിൽ നിന്നാണ് ഉണ്ടായതെന്ന് സ്ഥാപിക്കുന്നതിനായിട്ടാണ് ഇപ്രകാരം സങ്കല്പിക്കാൻ പറയുന്നത്. നാമമോ രൂപമോ ഇല്ലാത്ത അവ്യാകൃതമാകയാൽ മാത്രമാണ് ഇവിടെ



അസദ് അഥവാ ഇല്ലായ്മ (ശൂന്യത) എന്ന പദം ഉപയോഗിച്ചത്. 'വ്യാകൃത നാമരൂപ'ത്തിൻെറ അഭാവം അവധാരണം ചെയ്യാനായിട്ടാണ് ഇത്. മനുഷ്യൻ ഒരു സ്ഥാനത്തിരുന്ന് അവൻെറ കണ്ണിൽ വ്യക്തമായ ഒരു രൂപത്തോടും അവൻ നല്കിയ ഒരു നാമത്തോടും കൂടിയ ഒരു സൗരയൂഥമോ പ്രപഞ്ചമോ ഇല്ലാതിരുന്ന കാലം എന്നു പറയുമ്പോൾ മനുഷ്യോല്പത്തിക്കും സൗരയൂഥോല്പത്തിക്കും മുമ്പുള്ള കാലത്തെ ഉദ്ദേശിക്കുന്നു. മനുഷ്യന് 'നാമരൂപവ്യാകരണം' ആദിത്യനിൽ ആശ്രിതമായിരിക്കുന്നു. ആദിത്യനില്ലാതെ ഭൂമിയില്ല, ഭൂമിയിൽ മനുഷ്യനില്ല, അവനാൽ ദർശിക്കപ്പെടുകയും പേരിടപ്പെടുകയും ചെയ്യുന്ന ലോകവുമില്ല; മനുഷ്യന് പ്രജ്ഞ ഉദിക്കുന്നതിനും സൗരയൂഥത്തെക്കുറിച്ച് ജ്ഞാനമുണ്ടാവുന്നതിനും ആദിത്യൻ വേണം. ആദിത്യൻ ഉണ്ടാവുന്നതിനു മുമ്പ് സൗരയൂഥം ഉണ്ടാവാൻ വഴിയില്ല. ഉണ്ടായിരുന്നെങ്കിൽത്തന്നെ അത് തമസ്സിൽ മൂടിക്കിടക്കുകയാവണം. അതിനെ അറിയാനുള്ള പ്രജ്ഞ ഉദിച്ച പ്രാണികൾ ഭൂമിയിൽ ജനിച്ചിരിക്കയില്ല. 'സത്ത്' അഥവാ ഉണ്മ എന്ന വ്യവഹാരം ലോകത്തിലുണ്ടായതുതന്നെ ആദിത്യൻ നിമിത്തമാണ്. "സർവ്വഗുണസമ്പന്നനായ പൂർണ്ണവർമ്മൻെറ അഭാവത്തോടുകൂടി രാജകുലം 'അസദ്' അഥവാ ഇല്ലാതായി" എന്നു നാം പറയാറുണ്ട്. അതുപോലെ സൂര്യൻെറ അഭാവത്തിൽ സൂര്യകുലമായ സൗരവ്യൂഹത്തിനും ഇല്ലായ്മ ധരിക്കണം. മാത്രമല്ല, ജഗത്ത് സത്തോ അസത്തോ എന്നതല്ല ഇവിടെ പ്രതിപാദ്യവിഷയം. ആദിത്യനെ ബ്രഹ്മമായി ഉപാസിക്കേണ്ടതെങ്ങനെ എന്നു പഠിപ്പിക്കലാണ്. ഈ ഖണ്ഡത്തിൻെറ അവസാനത്തിൽ 'ആദിത്യം ബ്രഹ്മേത്യുപാസ്തേ' എന്നാണ് ഋഷി ഉപസംഹരിക്കുന്നത്.

അസത്തായിരുന്നത് സത്തായി ഭവിച്ചു എന്നു പറയുമ്പോൾ, മുമ്പ് അനിഷ്പന്ദവും ചലനരഹിതവുമാകയാൽ അസദ് (ഇല്ല) എന്നു തോന്നിച്ചിരുന്ന ഒന്ന് പരിസ്പന്ദം ലഭിച്ചപ്പോൾ ആ അല്പതരമായ ക്രിയകൊണ്ട് നാമരൂപവ്യാകരണേന ബീജത്തിൽനിന്ന് അങ്കുരമെന്നപോലെ സത്തായി (ഉള്ളതായി) അനുഭവപ്പെടാൻ തുടങ്ങി എന്നു മാത്രമാണ്. അത് ക്രമേണ സ്ഥൂലീഭവിച്ചു. ഒരു അണ്ഡമായി ആപസ്സിൽ സംവൃത്തമായി സമവർത്തിക്കാൻ തുടങ്ങി. ബ്രഹ്മാണ്ഡം ചുഴലുന്ന പ്രക്രിയ മനുഷ്യൻ അനുഭവിച്ചറിയാൻ തുടങ്ങി. ഇവിടെ അണ്ഡത്തിന് ആണ്ഡം എന്നു പറയുന്നത് വൈദികസാഹിത്യത്തിൽ ഛന്ദസ്സുകളിൽ അക്ഷരങ്ങളെ നീട്ടുന്നതിനുള്ള സ്വാതന്ത്ര്യം ഉപയോഗിച്ചു മാത്രമല്ല. ആണ്ട് അഥവാ ഒരു വർഷം ഇപ്രകാരം സമാവർത്തനം നിരീക്ഷിക്കപ്പെട്ടാൽമാത്രം ഗ്രഹിക്കാവുന്ന വസ്തുവാണ് ആണ്ഡം. ഒരു സംവത്സരം യാതൊരു മാററവും കൂടാതെ അണ്ഡം പരിഭ്രമിച്ചു. ആ പരിമാണത്തെ മനുഷ്യൻ നിരീക്ഷിച്ചു. കാലത്തെ നിരീക്ഷിക്കേണ്ടുന്ന ഏററവും ചെറിയ മാത്രയാണ് ഇവിടെ ഒരു വർഷം. പിന്നീട് അത് രണ്ടായി പിളർന്നു. സംവത്സരത്തെ നിരീക്ഷകൻ സമമായ രണ്ടു ഭാഗങ്ങളാക്കി വിഭജിച്ചു. ഒരു അണ്ഡകപാലം സുവർണ്ണവും (പൂർവ്വം) മറേറ അണ്ഡകപാലം രജതവും (പശ്ചിമം) ആയി. കാലത്തെ ഉത്തരായന ദക്ഷിണായനമെന്ന ഷണ്മാസങ്ങളായി വിഭജിച്ചു. കാലവും ദേശവും തമ്മിൽ ഭേദമില്ല. കാലവിഭജനം ദേശവിഭജനമാണ്. പ്രപഞ്ചത്തെ രജത സുവർണ്ണങ്ങളായ രണ്ടു പകുതികളായി വിഭജിച്ചല്ലാതെ കാലത്തെ വിഭജിക്കാൻ സാദ്ധ്യമല്ല.







ഉദരത്തിലെ സമുദ്രോപരി പൊങ്ങിക്കിടക്കുന്ന ബ്രഹ്മാണ്ഡത്തിന്റെ രജതഭാഗം പൃഥ്വിയും സുവർണ്ണഭാഗം ആകാശവുമാണ്; കാലത്തിൽ രജതം അസ്തമയവും സുവർണ്ണം ഉദയവുമാണ്. ആ അണ്ഡത്തിൽ പൃഥ്വിയെ (കരു) വർണ്ണിക്കുന്നു, അടുത്ത ശ്ലോകം.

2. തദ്യദ്രജതം സേയം പൃഥിവീയത് സുവർണ്ണം സാ ദ്യൗ
   ര്യജ്ജരായുതേ പർവ്വതാ യദുൽബം സമേഘോ നീഹാരോ
   യാധമന യസ്താന ദ്യോ യദ്വാസ്തേയമുദകംസ സമുദ്രഃ

രജത കപാലം (ചുവട്ടിലെ പകുതി) ഭൂമിയായി. സുവർണ്ണ കപാലം ദ്യോവായി. ജരായു (Placenta) പർവ്വതങ്ങളാണ്. ഉൽബം (membranes) നീഹാരത്തെ ധരിക്കുന്ന മേഘങ്ങൾ. നദികൾ ധമനികളാണ്. ഗർഭപാത്രത്തിലെ ഉദകമാണ് സമുദ്രം. ഇപ്രകാരമുള്ള പ്രപഞ്ചഗർഭത്തിലാണ് ആദിത്യന്റെ ജനനം.

3. അഥ യത്തദജായത സോƒസാവാദിത്യസ്തം ജായമാനം
   ഘോഷാ ഉലൂലവോƒനൂദതിഷ്ഠൻ ത്സർവ്വാണി ച
   ഭൂതാനി സർവ്വേ ച കാമാ സ്ത സ്മാത്ത സ്യോദയം പ്രതി
   പ്രത്യായനം പ്രതി ഘോഷാ ഉലൂലവോതനൂത്തിഷ്ഠന്തി
   സർവ്വാണി ച ഭൂതാനി സർവ്വേ ച കാമാഃ

**അതിൽനിന്ന് സൂര്യൻ ജനിച്ചു. അവന്റെ ജനനത്തിൽ ഘോഷമുണ്ടായി; സർവ്വഭൂതങ്ങളും സർവ്വകാമ്യവസ്തുക്കളും ഉദിച്ചു. അതിനാൽ അവന്റെ ഓരോരോ അയനത്തിലും ഉദയംതോറും ഘോഷം ഉയരുന്നു; സർവ്വഭൂതങ്ങളും കാമങ്ങളും ഉണർന്നെണീക്കുന്നു.**



ആദിത്യന്റെ ഉദയത്തിലുള്ള ഘോഷം ഉലൂലവമാണ്. (ഉരൂരവം)—എങ്ങും വ്യാപിക്കുന്ന വിസ്തീർണ്ണമുള്ള ശബ്ദമാണ്. ഈശ്വരന്റെ പ്രഥമപുത്രനാണ് ആദിത്യൻ. രാജാവിന്റെ പ്രഥമപുത്രന്റെ ജനനത്തിൽ പ്രജകൾ ഘോഷിക്കുന്നതുപോലെ സൂര്യന്റെ ഉത്ഭവത്തിൽ സർവ്വഭൂതങ്ങളും ഘോഷിക്കുന്നു. സൂര്യൻ ഉത്ഭവിച്ചതോടുകൂടി ചരങ്ങളും അചരങ്ങളുമായ സർവ്വഭൂതങ്ങളും അവയാൽ കാമിക്കപ്പെടുന്ന സ്ത്രീ, വസ്ത്രം, അന്നം മുതലായ വിഷയവസ്തുക്കളും ഉണ്ടായി. അതുകൊണ്ട്, ഓരോ ദിവസവും പുലരുമ്പോൾ സൂര്യജനനം കണ്ട് ഭൂതങ്ങൾ ഘോഷിക്കുന്നു. വണ്ടുകൾ മൂളിപ്പറക്കുന്നു; പറവകൾ പാടുന്നു; മൃഗങ്ങൾ ശബ്ദിക്കുന്നു; മനുഷ്യർ ഉണർന്ന് ശബ്ദിക്കുന്നു. പ്രപഞ്ചം ശബ്ദായമുഖരിതമാവുന്നു. ഓരോരുത്തരും അവനവന്റെ ഇന്ദ്രിയങ്ങളെ അതാത് കാമ്യവിഷയങ്ങളിൽ വ്യാപരിപ്പിക്കയും അവ ലഭിക്കാനായി പ്രയത്നിക്കയും ചെയ്യുന്നു. ഇപ്രകാരം ആദിത്യന്റെ ജനനം ഈ ശബ്ദമുഖരിതമായ സംസാരപ്രപഞ്ചത്തിന് നിമിത്തമായിത്തീരുന്നു.

4. സ യ ഏതമേവം വിദ്വാനാദിത്യം ബ്രഹ്മേ ത്യു പാസ്തേƒഭ്യാ
   ശോ ഹ യദേനം സാധവോ ഘോഷാ ആ ച ഗഛേ
   യുരുപ ച നിമ്രേഡേരന്നിമ്രേഡേരൻ.

ഇപ്രകാരം അറിഞ്ഞ് ആദിത്യനെ ബ്രഹ്മമായി ഉപാസിക്കുന്നവന് തന്നെ ആനന്ദിപ്പിക്കുന്ന സാധുവായ ഘോഷം ലഭിക്കുന്നു.

പറയപ്പെട്ട മഹിമാനത്തോടുകൂടിയ ആദിത്യനെ ബ്രഹ്മമായി ഉപാസിക്കുന്നത് ആദിത്യന്റെ ഭാവത്തെ ഉപാസകനും നല്കുന്നു. ഉടനെതന്നെ ഫലം ദൃശ്യമാകയും ചെയ്യുന്നു. 'സാധവ'മായ ശബ്ദം ശോഭനമായ ശബ്ദമാണ്. ആ ശബ്ദത്തിന് പാപവുമായി സംബന്ധമില്ലാത്തതുകൊണ്ടാണ് സാധുത്വം പറഞ്ഞത്. അപ്രകാരമായ, പാപരഹിതമായ ഘോഷം അഥവാ ശബ്ദത്തിൽ ഉപാസകൻ സ്തുതിക്കപ്പെടുന്നതാണ്, കീർത്തിക്കപ്പെടുന്നതാണ്. ആ സ്തുതികൾ അവനിലെത്തിച്ചേരുക മാത്രമല്ല അവനെ സുഖിപ്പിക്കയും സന്തോഷിപ്പിക്കയും ചെയ്യും.

## അദ്ധ്യായം 4

### ഖണ്ഡം 1

വായുപ്രാണങ്ങൾ ബ്രഹ്മപാദമെന്നു നേരത്തെ പറഞ്ഞു. അവയെ ബ്രഹ്മമായി ഉപാസിക്കേണ്ടവിധം ഉപദേശിക്കുന്നതിനായി കഥരൂപത്തിൽ പറയുന്നു. വിദ്യാദാന ഗ്രഹണവിധി പ്രദർശിപ്പിക്കുന്നതാണ് ഈ കഥ. ശ്രദ്ധ, അന്നദാനം, വിനയം എന്നിവയും വിദ്യാപ്രാപ്തിസാധനങ്ങളാണെന്ന് ഈ കഥ ചൂണ്ടിക്കാട്ടുന്നു.

1. **ഓം ജാനശ്രുതിർഹ പൗത്രായണഃ ശ്രദ്ധാദേയോ**
   **ബഹുദായീ ബഹുപാക്യ ആസ. സഹ സർവ്വത ആവസഥാ**
   **ന്മാപയാഞ്ചരകേ സർവ്വത ഏവ മേƒത്സ്യന്തീതി.**

ഓം. ജാനശ്രുതിയുടെ പൗത്രൻെറ പൗത്രൻ ശ്രദ്ധാപൂർവ്വം ധാരാളം പാകം ചെയ്ത് ഭക്ഷണവും സമ്മാനങ്ങളും ധാരാളം ദാനം ചെയ്തു. അവൻ എല്ലാ സ്ഥലത്തും വിശ്രമശാലകൾ ഉണ്ടാക്കിച്ചു; 'എല്ലാ സ്ഥലത്തും സർവ്വജനങ്ങളും എൻെറ അന്നം ഭുജിക്കട്ടെ' എന്ന വിചാരത്തോടുകൂടി.

ശ്രദ്ധാപുരസ്സരം ദാനം ചെയ്യുന്നത് ജാനശ്രുതികളുടെ (ജനശ്രുതൻെറ വംശം) സ്വഭാവമാണ്. ഭോജനാർത്ഥികളായി വരുന്നവർക്ക് അവൻെറ ഗൃഹത്തിൽ ധാരാളം അന്നം പാകംചെയ്ത് ദാനം ചെയ്യപ്പെട്ടു. സർവ്വദിശകളിലുമുള്ള ഗ്രാമങ്ങളിലും നഗരങ്ങളിലും വഴിയാത്രക്കാർക്കു തങ്ങാനും വിശ്രമിക്കാനും ഭക്ഷിക്കാനുമായി അദ്ദേഹം ആവസഥാനങ്ങൾ (സത്രങ്ങൾ) സ്ഥാപിച്ചു. ഒരിക്കൽ രാജാവ് തൻെറ ഹർമ്മ്യത്തിൻെറ ടെറസ്സിലിരിക്കയായിരുന്നു.

2. അഥ ഹ ഹംസാ നിശായാമതി പേതു സ്ത ദൈവം
ഹംസോ ഹംസമ ഭ്യുവാദ ഹോ ഹോfയി ഭല്ലാക്ഷ
ഭല്ലാക്ഷ ജാനശ്രുതേഃ പൗത്രായണസ്യ സമം ദിവാ
ജ്യോതിരാതതം തന്മാ പ്രസാങ് ക്ഷീസ്തത്വാ മാപ്രഘാക്ഷീരിതി.

നിശാകാലത്ത് ഹംസങ്ങൾ പറന്നുപോകവെ, ഒരു ഹംസം മറ്റൊരു ഹംസത്തോടു പറഞ്ഞു: "ഹോ ഹോയ്, ഭല്ലാക്ഷാ, ഭല്ലാക്ഷാ, ജാനശ്രുതൻെറ പൗത്രായണൻേറതിനു സമമായി, ദിവി ജ്യോതിസ്സ് പരക്കുന്നു. അതിനെ സ്പർശിക്കരുത്. സ്പർശിച്ചാൽ പൊള്ളും."

രാജാവിൻെറ അന്നദാനഗുണത്താൽ സന്തോഷിക്കപ്പെട്ട ഋഷിമാരോ ദേവതകളോ ആണ് ഹംസരൂപമെടുത്ത് രാജാവിന് കാണാൻ സാധിക്കുന്ന വിധത്തിൽ താഴ്ന്നു പറന്നു വന്നത്. "ഹോ ഹോയ്" എന്നത് ആശ്ചര്യവും രാജാവിനോടുള്ള ആദരവും സൂചിപ്പിക്കുമാറുള്ള വിളിയാണ്. ഭല്ലാക്ഷമെന്നാൽ മന്ദദൃഷ്ടിയെ സൂചിപ്പിക്കുന്നതാണ്. അല്ലെങ്കിൽ മറേറ ഹംസം സമ്യഗ്ബ്രഹ്മ ദർശനാഭിമാനത്താൽതന്നെ മുമ്പു പീഡിപ്പിച്ചു പറഞ്ഞതിൻെറ അമർഷം തീർക്കാൻ വിളിക്കുന്നതുമാവാം. ദ്യോവിൽ പ്രഭാസ്വരമായി പരക്കുന്ന ജ്യോതിസ്സിനെ അന്നദാനംകൊണ്ടു ജനിച്ച് ദ്യുലോകം വരെ വ്യാപിച്ച പ്രഭാവത്തോടു തുലനം ചെയ്യുന്നു. രാജാവിൻെറ കീർത്തിപ്രഭാവം അഹർജ്യോതിപോലെ വ്യാപിക്കുന്നു. ആ ജ്യോതിസ്സിനെ സ്പർശിച്ചാൽ അതിൻെറ താപത്താൽ ഉടൽ പൊള്ളിപ്പോകും.

3. തമുഹ പരഃ പ്രത്യുവാച കംവര ഏനമേതത്സന്തം
സയുഗ്വാനമിവ രൈക്വ മാത്ഥേതിയോ നു കഥം
സ യുഗ്വാ രൈക്വ ഇതി.

**മറേറ അന്നം മറുപടി പറഞ്ഞു: "ഇവൻ സയുഗ്വാ വാ യ രൈക്വനാണെന്നപോലെ നീ പറയുന്നതെന്ത്?" "സയുഗ്വാവായ രൈക്വൻ എങ്ങനെയുള്ളവനാണ്?" സയുഗ്വാവെന്നാൽ യുഗത്തോടു കൂടിയവൻ, വണ്ടിയോടു കൂടിയവൻ എന്നൊക്കെ അർത്ഥം.**

**4. യഥാ കൃതാ യവിജിതായാരേയാഃ സംയന്ത്യേ വമനം**
**സർവ്വം തദഭി സമേതി യത്കിഞ്ച പ്രജാഃ സാധു**
**കുർവ്വന്തി യസ്ത ദ്വേദ യത്സ വേദ സ മയൈ തദുക്ത ഇതി.**



കൃതത്തെ ജയിച്ചവന് അതിൽത്താഴെയുള്ളതെല്ലാം വശമാകുന്നതുപോലെ പ്രജകൾ ചെയ്യുന്ന സത്കർമ്മമെല്ലാം രൈക്വനിൽ ചേരുന്നു. രൈക്വന് അറിയാവുന്നതെല്ലാം അറിയുന്നവനും അപ്രകാരമാണ്. ഞാൻ പറഞ്ഞവൻ അങ്ങനെയുള്ളവനാണ്. കൃതമെന്നു പേരുള്ള ചതുരംഗക്കളിയിൽ നാല് എന്ന സംഖ്യയുള്ള ചൂതാണ് കൃതം. അതിനെ ജയിച്ചവന് 3, 2, 1 എന്നീ സംഖ്യാമൂല്യമുള്ള ത്രേത, ദ്വാപര, കലി നാമങ്ങളോടുകൂടിയ ചൂതുകൾ സ്വന്തമാവുന്നു. 3, 2, 1 എന്നീ സംഖ്യകൾ നാലിൽ അടങ്ങിയിരിക്കയാലാണ് ഇത്. രൈക്വൻെറ സ്ഥാനം കൃതത്തിൻേറതാണ്. കൃതയുഗമാകുന്ന രൈക്വനിൽ മററു മൂന്നു യുഗങ്ങൾ അടങ്ങിയിരിക്കുന്നു; ധർമ്മത്താൽ പ്രേരിതരായി പ്രപഞ്ചത്തിലെ സാധുജനങ്ങൾ ചെയ്യുന്ന സർവ്വ സത്കർമ്മവും കൃതയുഗസ്ഥാനീയനായ രൈക്വനിൽ അന്തർഭവിച്ചിരിക്കുന്നു. സർവ്വപ്രാണിധർമ്മഫലവും കൃതയുഗത്തിൽ അന്തർഭവിച്ചിരിക്കുന്നു. കൃതയുഗത്തിൽ ഇതരയുഗങ്ങളിലെ ധർമ്മങ്ങൾ അന്തർഭവിച്ചിരിക്കുന്നതായി അറിയുന്ന വ്യക്തിയിലും ഇപ്രകാരം സർവ്വ പ്രാണിധർമ്മഫലം അന്തർഭവിച്ചിരിക്കുന്നു. ജാനശ്രുതി ധർമ്മം ചെയ്യുന്നുണ്ട്. പക്ഷേ, ഈ ജ്ഞാനം വരായ്കയാൽ അയാൾ രൈക്വനെപ്പോലെ യുഗപുരുഷനല്ല.

ത്രിമാനങ്ങളോടുകൂടിയ ദേശം ചതുർത്ഥമാനമായ കാലത്തിൽ അടങ്ങിയിരിക്കുന്നു. കാലപുരുഷനായ യുഗപദ് എന്ന യുഗപുരുഷനാണ് ഇവിടെ രൈക്വൻ.

5. തദുഹ ജാനശ്രുതിഃ പൗത്രായണ ഉപശുശ്രാവ.
സ ഹ സംജിഹാന ഏവ ക്ഷത്താര മുവാചാംഗാരേ
ഹ സയുഗ്വാനമിവ രൈക്വ മാത്ഥേതി യോകഥം
സ യുഗ്വാ രൈക്വ ഇതി.

ജാനശ്രുതിയുടെ പൗത്രായണൻ ഹംസവാക്യം ശ്രവിച്ചു. അതിനെ വീണ്ടും വീണ്ടും സ്മരിച്ച് രാത്രിശേഷം ഉറങ്ങാതെ കഴിച്ചുകൂട്ടി. പ്രഭാതത്തിൽ ക്ഷത്താവ് (ദാസീപുത്രൻ) വന്ന് പ്രഭാതസ്തുതി പാടി ഉണർത്തിയപ്പോൾ അവരോട് രാജാവ് പറഞ്ഞു: "സയുഗ്വാവായ രൈക്വനെന്നപോലെ എന്നെ സ്തുതിക്കുന്നതെന്തിന്?" "സയുഗ്വാവായ രൈക്വൻ എങ്ങനെയിരിക്കും?" എന്ന് ക്ഷത്താവ് ചോദിച്ചു.

6. യഥാ കൃതായ വിജിതാ യാധരേയാഃ സംയന്ത്യേപ
മേനം സർവ്വം തദഭിസമേതി യത്കിഞ്ചപ്രജാഃ
സാധു കുർവ്വന്തി യസ്തദ്വേദ യത്സ വേദ സമയൈ തദുക്ത ഇതി.

ഭല്ലാക്ഷനെന്ന ഹംസം പറഞ്ഞ അതേ വാക്കുകൾ രാജാവ് ആവർത്തിച്ചു. രാജാവിന് രൈക്വനെ കാണുന്നതിന് ആഗ്രഹമുണ്ടെന്നറിഞ്ഞ ക്ഷത്താവ് ഗ്രാമനഗരാദികളിൽ തിരഞ്ഞ് നിരാശനായി മടങ്ങി വന്നു.

7. സ ഹ ക്ഷത്താൻ വിഷ്യ നാവിദമിതി പ്രത്യേയായ തം
ഹോവാച യത്രാരേ ബ്രാഹ്മണസ്യാൻ വേഷണാ തദേന മഛ്രേതി.

**ഞാൻ കണ്ടില്ല എന്നു പറഞ്ഞ് തിരിച്ചെത്തിയ ക്ഷത്താവോട് രാജാവ് പറഞ്ഞു: "ബ്രഹ്മവിത്തുക്കളായ ബ്രാഹ്മണർ വസിക്കുന്ന സ്ഥലങ്ങളിൽ തിരയുക."**

ഏകാന്തമായ ആരണ്യകങ്ങളിലും നദീപുളിനങ്ങളിൽ ഒററപ്പെട്ട ദേശങ്ങളിലും അന്വേഷിച്ചാലേ ബ്രഹ്മവിത്തുകളായ ബ്രാഹ്മണരെ ദർശിക്കാനാവൂ എന്ന് ശാങ്കരഭാഷ്യം.

8. സോƒധ സ്ഥാഛ കടസ്യ പാമാനം കഷമാണ മുപോപ
 വിവേശതം ഹാ ഭ്യുവാദ ത്വം ന്ത ഭഗവഃ സയുഗ്വാരൈ
 ക്വ ഇത്യഹം ഹ്യരാ. ഇതി ഹ പ്രതിജജ്ഞേ സഹ
 ക്ഷത്താ വിദമിതി പ്രത്യേയായ.

ഒരു ശകടത്തിൻെറ (വണ്ടി) ചുവട്ടിലിരുന്ന് ചൊറിയുന്ന മനുഷ്യനെ കണ്ട ക്ഷത്താവ് ചോദിച്ചു: "അവിടുന്നാണോ സയുഗ്വാവായ രൈക്വൻ?"

"അതെ. ഞാൻ തന്നെ."

ഇതു കേട്ട ക്ഷത്താവ് "ഞാൻ കണ്ടു" എന്നു പറഞ്ഞുകൊണ്ട് തിരിച്ചു ചെന്നു.

## ഖണ്ഡം 2

1. തദുഹ ജാനശ്രുതിഃ പൗത്രായണഃ ഷഡ്ശതാനി
 ഗവാം നിഷ്ക മശ്വതരീ രഥം തദാദായ പ്രതിചക്രമേതം ഹാഭ്യുവാദ

ജാനശ്രുതിയുടെ പൗത്രായണൻ 600 പശുക്കളെയും, നിഷ്കം (പവൻ) കണ്ഠഹാരവും അശ്വതരികൾ വലിക്കുന്ന രഥവും കൊണ്ടുചെന്ന് പറഞ്ഞു.

2. "രൈക്വേമാനി ഷഡ്ശതാനി ഗവാമയം നിഷ്കോƒ
 യ മശ്വതരീ രഥോനു മ ഏതാം ഭഗവോ ദേവതാം-
 ശാധി യാം ദേവതാമുപാസ്സ" ഇതി.

ഹേ, രൈക്വാ, ഞാൻ 600 ഗോക്കളെയും നിഷ്കവും അശ്വതരീരഥവും കൊണ്ടു വന്നിരിക്കുന്നു. ഭഗവാൻ, അവിടുന്ന് ഉപാസിക്കുന്ന ദേവതയെ എനിക്കുപദേശിച്ചാലും."

3. തമുഹ പരഃ പ്രത്യുവാചാഹ ഹാരേത്വാ ശൂദ്ര
 തവൈവ സഹ ഗോഭിരസ്ത്വിതി. തദുഹ പുനരേവ
 ജാനശ്രുതിഃ പൗത്രായണഃ സഹസ്രം ഗവാം നിഷ്ക
 മശ്വതരീ രഥം ദുഹിതരം തദാദായ പ്രതിചക്രമേ.

അവൻ മറുപടി പറഞ്ഞു: "ഹാ, എടാ ശൂദ്രാ, ഈ ഗോക്കളും മററും നിനക്കുതന്നെ ഇരിക്കട്ടെ." അപ്പോൾ രാജാവ് 1000 പശുക്കളെയും നിഷ്കവും അശ്വതരീരഥവും സ്വപുത്രിയെയുംകൊണ്ട് വേഗം പിന്നെയും ചെന്നു.

വിദ്യയെ ദാനം ചെയ്യുന്നതിനു പ്രതിഫലമായി കൊടുത്തത് തീരെ അപര്യാപ്തമായതുകൊണ്ടാണ് രൈക്വൻ രാജാവിനെ ശൂദ്രനെന്നു വിളിച്ചതെന്നു കരുതരുത്. ശുശ്രൂഷ ചെയ്യാതെ വെറുതെ ധനം കൊടുത്താൽ ഒരു ഗുരുവും



പ്രസീദനാവുക പതിവില്ല. ബ്രഹ്മനിഷ്ഠൻ ധനം കണ്ടു മോഹിച്ച് വിദ്യ ദാനം ചെയ്യുമെന്ന് കരുതുന്നതേ ശൂദ്രത്വമാണ്.

രൈക്വൻെറ മഹിമാനം ഹംസങ്ങളിൽനിന്ന് കേട്ട ജാനശ്രുതി ആർദ്രചിത്തനായി. ആർദ്രചിത്തനായത് ദൃശ്യമായ ഒന്നല്ല. പക്ഷേ, പരോക്ഷജ്ഞനായ ഋഷി അതു ദർശിച്ചു. ശുചാ അഭിദ്രാവതീതി ശൂദ്രഃ എന്ന വചനപ്രകാരം ശാരീരികമോ മാനസികമോ സാമൂഹ്യമോ ആയ പീഡകളാൽ ദുഃഖാർദ്രചിത്തനായി ഭവിക്കുന്നവൻ ശൂദ്രനാണ്. അത്തരം പീഡയുള്ളവർക്ക് ഏകാഗ്രത ഉണ്ടാവില്ല. അതിനാൽ വിദ്യാദാനത്തിന് അർഹതയില്ല.

4. തം ഹാ ഭ്യുവാദ രൈക്വേ ദം സഹസ്രം-ഗവാമയം
 നിഷ്ക്കോതയ മശ്വതരീരഥ ഇയം ജായായം ഗ്രാമോ
 യസ്മിന്നാസ്സേƒന്വേവ മാ ഭഗവഃ ശാധീതി.

5. തസ്യാഹ മുഖമുപോദ് ഗൃഹ്ണന്നുവാചാ ജഹാരേ
 മാഃ ശൂദ്രാനേ നൈവ മുഖേനാലാപ യിഷ്യഥാ
 ഇതി തേ ഹൈത രൈക്വ പർണ്ണാ നാമ മഹാവൃഷേ
 ഷു യ ത്രാ സ്മാ ഉപാസ സ തസ്മൈ ഹോവാച.

"രൈക്വം, ആയിരം പശുക്കളും നിഷ്കവും അശ്വതരീരഥവും ഭാര്യയും ഗ്രാമവും ഇതാ തരുന്നു. ഭഗവാൻ, എനിക്ക് പറഞ്ഞുതരിക." അവളുടെ മുഖത്തെ ജ്ഞാനം നല്കുന്നതിനുള്ള ദ്വാരമായി ഗ്രഹിച്ചിട്ട് പറഞ്ഞു: "ശൂദ്രാ, നീ എനിക്ക് ഇതൊക്കെ തരുന്നു. പക്ഷേ, ഈ മുഖം ഒന്നുകൊണ്ടു മാത്രമാണ് ഞാൻ ആലപിക്കുന്നത്." മഹാവൃഷദേശത്തിൽ രൈക്വപർണ്ണമെന്ന ഗ്രാമം രൈക്വന് നല്കി, രാജാവ്. രൈക്വൻ അവന് ഉപദേശിച്ചു.

ആരൊക്കെയാണ് ജ്ഞാനം ദാനം ചെയ്യേണ്ട ആറു പുണ്യതീർത്ഥങ്ങൾ? "ബ്രഹ്മചാരി, ധനദായി, മേധാവി, ശ്രോത്രിയൻ, പ്രിയൻ, വിദ്യയാ വാ വിദ്യാം പ്രാഹ താനി തീർത്ഥാനി ഷണ്മമ."

ജാനശ്രുതി ബ്രഹ്മചാരിയോ മേധാവിയോ ശ്രോത്രിയനോ പ്രിയനോ അല്ല. അയാൾ ധനം ദാനം ചെയ്തിട്ടുണ്ടെങ്കിലും അതുകൊണ്ടല്ല താൻ ജ്ഞാനോപദേശം ചെയ്യുന്നതെന്ന് രൈക്വൻ വ്യക്തമാക്കുന്നുണ്ട്. ഒരു വിദ്യയ്ക്കു പകരം മറെറാരു വിദ്യ നല്കുന്നവൻ (വിദ്യയാ വാ വിദ്യാം പ്രാഹ) തീർത്ഥങ്ങളിലൊന്നാണ്. താൻ നല്കുന്ന ബ്രഹ്മവിദ്യയ്ക്കു പകരം തനിക്ക് പുത്രനുണ്ടാവുന്നതിനായി കന്യാദാനം ചെയ്തതുകൊണ്ടാണ് രൈക്വൻ ഇഷ്ടനായത്. ബ്രഹ്മവിദ്യയ്ക്കു പകരം വിദ്യാരൂപിണിയായ കന്യകയെ പുത്രോല്പത്തിക്കായി രൈക്വന് ജാനശ്രുതി ദാനം ചെയ്തു. ശ്രദ്ധാപൂർവ്വമുള്ള ആ ദാനമാണ് ജാനശ്രുതിയെ വേദത്തിനർഹനാക്കിയത്. വീണ്ടും വീണ്ടും ശൂദ്രാ എന്നു വിളിച്ചിട്ടും ആർദ്രമാനസനാകാതെ വീണ്ടും വിദ്യയിൽ ഏകാഗ്രചിത്തനായി ഗുരുവെ സമീപിച്ചതും അദ്ദേഹത്തിൻെറ ശൂദ്രത്വം നീക്കിക്കളഞ്ഞു. അടുത്ത ഖണ്ഡം രൈക്വൻ ജാനശ്രുതിക്ക് ഉപദേശിച്ചതാണ്.

## ഖണ്ഡം 3

1. വായുർവ്വാവ സംവർഗ്ഗോ യദാ വാ അഗ്നി രുദ്വായതി
   വായു മേവാ പ്യേതി യദാ സൂര്യോƒസ്തമേതി
   വായു മേവാപ്യേതി യദാ ചന്ദ്രോƒസ്തമേതി വായുമേവാ പ്യേതി.

വായു സംവർഗ്ഗയാണ്. അഗ്നി കെടുമ്പോൾ അത് വായുവിൽ പ്രവേശിക്കുന്നു. സൂര്യൻ അസ്തമിക്കുമ്പോൾ അത് വായുവിൽ പ്രവേശിക്കുന്നു. ചന്ദ്രൻ അസ്തമിക്കുമ്പോൾ അത് വായുവിൽ പ്രവേശിക്കുന്നു.

ഇവിടെ വായു എന്നു പറയുന്നത് ശരീരബാഹ്യമായ വായുവിനെയാണ്. സംവർഗ്ഗമെന്നു പറയുന്നത് 'സംവർജ്ജനാത് സംഗ്രഹണാത് സംഗ്രസനാദ്വാ സംവർഗ്ഗഃ' എന്നതിനാണ്. അത് സർവ്വത്തെയും സംഗ്രഹിക്കുന്നു; സംഗ്രസിക്കുന്നു; സംവർജ്ജിക്കുന്നു. സർവ്വത്തെയും ഗ്രസിച്ച് തന്നിൽ ലയിപ്പിക്കുന്നു. അഗ്നി മുതലായവയെ അവ കത്തുമ്പോൾ വായു സ്വാത്മഭാവത്തിൽ വിലയിപ്പിക്കുന്നു. ഈ ഗുണം കൃതയുഗത്തിന് നേരത്തെ പറഞ്ഞ ഗുണംതന്നെയാണ്. അഗ്നി, സൂര്യൻ, ചന്ദ്രൻ എന്നിവയെയെല്ലാം വായു ഇപ്രകാരം തന്നിൽ ലയിപ്പിക്കുന്നു. സൂര്യാദികളുടെ ചലനം പ്രവഹാനിലനെന്ന് പൗരസ്ത്യർ വിളിക്കുന്ന വായുഹേതുകമാണ്. സൂര്യവാതം അഥവാ Solar wind-നെ ഇതോട് തുലനം ചെയ്യാവുന്നതാണ്. പ്രലയകാലത്ത് സൂര്യചന്ദ്രന്മാർ സ്വരൂപഭ്രംശരാവുന്നു. അവരുടെ തേജസ്സും രൂപവും എല്ലാം വായുവിൽ വിലയിക്കുന്നു. സൂര്യൻ ഒരു തപിക്കുന്ന, ജ്വലിക്കുന്ന വാതകമാണ്. അതിന്റെ രൂപം ഒരു വാതകത്തിൽ വിലയിക്കുന്നു എന്നത് ശാസ്ത്രസത്യമാണ്. ചന്ദ്രന്റെ പിണ്ഡമാകട്ടെ വീണ്ടും വീണ്ടും അണുപ്രായമായി വിഭജിക്കപ്പെട്ടാൽ ഊർജ്ജമല്ലാതെ മറ്റൊന്നുമല്ല.

2. യദാപ ഉച്ഛുഷ്യന്തി വായുമേവാ പിയന്തി വായുർഹ്യേ
   വൈതാൻ സർവ്വാൻ സംവൃങ്ക്ത ഇത്യധി ദൈവതം.

ആപസ്സ് വററുമ്പോൾ വായുവിൽ പ്രവേശിക്കുന്നു. വായു സർവ്വത്തെയും തന്നിലേക്ക് ആവാഹിക്കുന്നു. ഇതാണ് അധിദൈവതം. വായുവിന്റെ സംവർഗ്ഗ ഗുണത്തെയാണ് ഉപാസിക്കുന്നത്. ഇത് സംവർഗ്ഗദർശനമെന്നു പറയപ്പെടുന്നു. എല്ലാവർഗ്ഗങ്ങളെയും തന്നിലേക്ക് ലയിപ്പിക്കുന്നതാണ് സംവർഗ്ഗം.

3. അഥാദ്ധ്യാത്മം പ്രാണോ വാവ സംവർഗ്ഗഃ സ യദാ സ്വപി
   നി പ്രാണമേവ വാഗപ്യേതി പ്രാണം ചക്ഷുഃ പ്രാണം
   ശ്രോത്രം പ്രാണം മനഃ പ്രാണോ ഹവൈതാൻ സർവ്വാൻ
   സംവൃങ്ക്ത ഇതി.

ഇനി ശരീരസംബന്ധമായ അദ്ധ്യാത്മം. പ്രാണനാണ് സംവർഗ്ഗം. മനുഷ്യൻ ഉറങ്ങുമ്പോൾ അവന്റെ വാക്ക് പ്രാണനിലാണ് ലയിച്ചടങ്ങുന്നത്. ചക്ഷുസ്സും ശ്രോത്രവും മനസ്സും പ്രാണനിലാണ് ലയിക്കുന്നത്. പ്രാണൻ സർവ്വത്തെയും തന്നിലേക്കു ലയിപ്പിക്കുന്നു.

4. തൗ വാ ഏതൗ ദ്വൗ സംവർഗ്ഗൗ വായുരേവ
   ദേവേഷു പ്രാണഃ പ്രാണേഷുഃ

ഈ രണ്ടെണ്ണമാണ് സംവർഗ്ഗം. പ്രകാശിക്കുന്നവയിൽ വായുവും പ്രാണനുള്ളവയിൽ മുഖ്യപ്രാണനും.

5. അഥഹ ശൗതകം ചകാപേയ മഭി പ്രതാരിണം
   ച കാക്ഷ സേനിം പരിവിഷ്യമാണൗ ബ്രഹ്മചാരീ
   ബിഭിക്ഷേ തസ്മാ ഉഹന ദദതുഃ

ഒരിക്കൽ കാപേയനായ ശൗനകനും കാക്ഷസേനപുത്രനായ അഭിപ്രതാരിയും ഭക്ഷിക്കാനിരിക്കവെ ഒരു ബ്രഹ്മചാരി അവരോട് ഭിക്ഷയാചിച്ചു. അവർ നല്കിയില്ല.

"ഹ" ശബ്ദം ഇത് പുരാതനമായ ഒരു ഐതിഹ്യമാണെന്ന് സൂചിപ്പിക്കുന്നു. കാപേയമെന്നാൽ കപിഗോത്രം. തെക്കെ ഇന്ത്യയിലെ കപിഗോത്രക്കാർ വൈയാകരണരും വിദ്വാന്മാരുമാണെന്ന് രാമായണകാലം മുതലേ പ്രസിദ്ധമാണ്. 'തൊൽക്കാപ്പിയം' ഇവരുടെ സംഭാവനയാണ്. ചിലപ്പതികാരം "കാപ്പിയത്തൊൽ"ക്കുടിയിൽ ജനിച്ച വിദ്വാന്മാരായ അന്തണരെ പരാമർശിക്കുന്നുണ്ട്. ബ്രഹ്മചാരി 'ഞാൻ ബ്രഹ്മവിത്താണെ'ന്ന അഭിമാനമുള്ളവനാകയാൽ ഭിക്ഷ നല്കാതിരുന്നാൽ അവൻ എന്തു പറയും എന്നറിയാനുള്ള ജിജ്ഞാസയാലാണ് ഒന്നും കൊടുക്കാതിരുന്നത്.

6. സ ഹോ വാച മഹാത്മനശ്ചതുരോ ദേവ ഏകഃ
   കഃ സ ജഗാര ഭുവനസ്യ ഗോപാസ്തം കാപേയ നാഭി
   പശ്യന്തി മർത്ത്യാ അഭിപ്രതാരിൻ ബഹുധാ വസന്തം
   യസ്മ വാ ഏത ദന്നം തസ്മാ ഏതന്ന ദത്തമിതി.

അവൻ പറഞ്ഞു: "ഏക ദേവനായ "ക", മഹാത്മാക്കളും ചതുരങ്ങളുമായ ഗമനശീലമായ ഭുവനത്തെ ഗോപനം ചെയ്യു. ഹേ കാപേയാ, ഹേ അഭിപ്രതാരി, പലവിധത്തിൽ വസിക്കുന്ന അവനെ മർത്ത്യൻ കാണുന്നില്ല. ആർക്കു കൊടുക്കാനുള്ളതാണോ ഈ അന്നം, അവന് അത് കൊടുക്കപ്പെട്ടില്ല.

കഃ എന്നാൽ ആര് എന്നും പ്രജാപതി എന്നും അർത്ഥം പറയാറുണ്ട്. ഗോപ്താവ് എന്നാൽ രക്ഷകൻ എന്നും മൂടി വെച്ചവൻ എന്നും അർത്ഥം. അധിദൈവതമായി പ്രകാശഗോളങ്ങളിലും അദ്ധ്യാത്മമായി പ്രാണിശരീരങ്ങളിലും അധിഭൂതമായി പഞ്ചഭൂതങ്ങളിലും വസിക്കുകയും സർവ്വലോകങ്ങളെയും തന്നിൽ ഉൾക്കൊള്ളിക്കയും ചെയ്യുന്ന അമർത്ത്യമായ പരമാത്മസ്വരൂപത്തെ ത്രിമാനങ്ങൾ മാത്രം അറിയുന്ന മർത്ത്യനാൽ അറിയാൻ സാദ്ധ്യമല്ല. ത്രിമാനമായ ദേശവും ചതുർമ്മാനമായ കാലവും ഉൾപ്പെട്ട മഹത്തായ നാലു ചതുരങ്ങൾ അവനിൽ ഉൾച്ചേർന്നിരിക്കുന്നു. ബ്രാഹ്മിയിൽ കകാരം എഴുതുന്നത് നാലു ചതുരങ്ങളെ ഉൾക്കൊണ്ട വിധമാണ്. ഇതിനെ നാഗപഞ്ചമത്തിൽ വിശദീകരിക്കയാൽ കൂടുതൽ പറയുന്നില്ല.



കൃതത്തിൽ ദ്വാപരാദികൾ എന്ന പോലെ 'ക'കാര രൂപമായ പ്രജാപതിയിൽ ഭുവനങ്ങൾ അടങ്ങിയിരിക്കുന്നു.

7. തദുഹ ശൗനകഃ കാപേയഃ പ്രതിമന്വാനഃ പ്രത്യേ
യായാത്മാ ദേവാനാം ജനിതാ പ്രജാനാം ഹിരണ്യ ദംഷ്ട്രോ
ബഭസോƒന സൂരിർമ്മഹാന്തമസ്യ മഹിമാനമാഹുരനധ്യമാ
നോ യദനന്ന മത്തീതി വൈ വയം ബ്രഹ്മചാരിന്നേദ
മുപാസ്മ ഹേ ദത്താസ്മൈ ഭിക്ഷാമിതി.

കാപേയ ശൗനകൻ ആ വാക്കുകളെ പ്രതിമനനം ചെയ്തു, എന്നിട്ടു പറഞ്ഞു: "പ്രകാശിക്കുന്നവയുടെ പ്രത്യേയായാത്മാവും പ്രജകളുടെ ജനിതാവും ഹിരണ്യ ദംഷ്ട്രനും ഭക്ഷകനും സൂരിയും മഹാന്തവും മഹിമാനവും തിന്നപ്പെടാത്തവനും അനന്നമത്തും ആയവനെയാണ് ഹേ, ബ്രഹ്മചാരിൻ, ഞങ്ങൾ ഉപാസിക്കുന്നത്. അവന് ഭിക്ഷ നല്കുക."

ബ്രഹ്മചാരിയുടെ വാക്കുകളെ പ്രതിമനനം ചെയ്ത ശൗനകൻ 'മർത്ത്യർ കാണുന്നില്ല' എന്ന അവന്റെ വാക്കിനെ ചോദ്യം ചെയ്തു. സ്ഥാവരജംഗമങ്ങളായ സർവ്വത്തിന്റെയും ആത്മാവാണ് എന്നതുകൊണ്ട് സ്വാത്മദർശനം എല്ലാവർക്കും സാധിക്കും. താൻ സംഗ്രഹിച്ച് ഗ്രസിച്ച സർവ്വവസ്തുക്കളെയും പുനർജ്ജനിച്ച് ഉല്പാദിപ്പിക്കയാൽ അവൻ സർവവസ്തുക്കളുടെയും പിതാവാണ്. പുത്രൻ സ്വപിതാവിനെ സ്വന്തം ജനിതാവിനെ അറിയുന്നു. അഗ്നി, വായു, പ്രാണൻ, വാക്ക് എന്നീ വിവിധ രൂപങ്ങളിലിരിക്കുന്ന അവനെ പ്രജകൾ അറിയുന്നു. അവന്റെ ദംഷ്ട്രകൾ ഒരിക്കലും ഭഗ്നമാവാത്ത അമൃതമായ ഹിരണ്യദംഷ്ട്രകളാണ്. സുവർണ്ണരശ്മികളാണ് ഈ ഹിരണ്യദംഷ്ട്രകൾ. ആ രശ്മികളാൽ അവൻ സർവ്വവും ഗ്രസിക്കുന്നു, ഭക്ഷിക്കുന്നു. അവയിലൂടെ സർവ്വത്തെയും പുനഃസൃഷ്ടിക്കുന്നു. സൂരി എന്നാൽ മേധാവി, മേധാശക്തി (ബുദ്ധി) യുള്ളവൻ. മേധാശക്തിയാണ് പ്രപഞ്ചസൃഷ്ടിക്കു കാരണം. അളക്കാനാവാത്ത അപ്രമേയമായ മഹിമാനം അഥവാ വിഭൂതിയോടു കൂടിയ പ്രജാപതിയെ ആർക്കും ഭക്ഷിക്കാൻ സാദ്ധ്യമല്ല. എന്നാൽ, അഗ്നി, വാക്ക് മുതലായ പ്രകാശദേവതകളെ അവൻ ഭക്ഷിക്കുന്നു. പ്രജാപതി ഭക്ഷിക്കുന്നത് അഗ്നി, വാക്ക് മുതലായവയെയാണ്. സാധാരണ അന്നത്തെയല്ല. അതിനാൽ അനന്നമത്ത് എന്നു പറയുന്നു. ഞങ്ങൾ ആ പ്രജാപതിയെയാണ് അല്ലാതെ സാധാരണ അന്നം ഭക്ഷിച്ചു നടക്കുന്ന നിന്നെയല്ല ഉപാസിക്കുന്നതെന്ന് ബ്രഹ്മചാരിയുടെ അഹന്ത തീർക്കാനായി ശൗനകൻ പറഞ്ഞു. ആ പ്രജാപതിക്ക് ഞങ്ങൾ ഭിക്ഷ നല്കുന്നു, നീയും നിന്റെ ജീവിതത്തെ അവന്റെ ഭിക്ഷയാക്കുക എന്ന് ബ്രഹ്മചാരിയോടും; 'ഈ കുട്ടിക്ക് ഭിക്ഷ നല്കുക' എന്ന് വേലക്കാരോടുമുള്ള ശൗനകന്റെ ആജ്ഞയാണ് നാം ഒടുവിൽ കാണുന്നത്.

8. തസ്മാ ഉ ഹ ദദു സ്തേ വാ ഏതേ പഞ്ചാന്യേ പഞ്ചാന്യേ
ദശസന്തസ്തത്കൃതം തസ്മാത് സർവ്വാസു ദിക്ഷ്വന്നമേവ ദശ
കൃതം സൈഷാ വിരാടന്നാദി തയേദം സർവ്വം ദൃഷ്ടം സർവ്വ
മസ്യേദം ദൃഷ്ടം ഭവത്യന്നാദാ ഭവതിയ ഏവം വേദ യ ഏവം വേദ.



അവർ ഭക്ഷണം നല്കി. ഈ അഞ്ചും മറേറ അഞ്ചും ചേർന്നാൽ പത്ത്. അതാണ് കൃതം. പത്തു ദിശകളിലെയും അന്നമായ ഈ പത്താണ് കൃതം. ഇത് വിരാടും അന്നാദവുമായ കൃതമാണ്. ഇതിനാൽ സർവ്വവും കാണപ്പെടുന്നു. ഇപ്രകാരമറിയുന്നവൻ സർവ്വവും കാണുന്നു; അന്നാദനാവുന്നു.

വായു, അഗ്നി, സൂര്യൻ, ചന്ദ്രൻ, ആപസ്സ് എന്ന് അഞ്ച് അധിദൈവതം. പ്രാണൻ, വാക്ക്, ചക്ഷു, ശ്രോത്രം, മനസ്സ് എന്ന അഞ്ച് അദ്ധ്യാത്മം. അന്നവും അന്നാദവുംകൂടി ആകെ പത്ത്. ഭോഗ്യവും ഭോക്താവുംകൂടി ആകെ പത്ത്.

കൃതയുഗത്തിൽ 4 പാദം, ത്രേതത്തിൽ 3 പാദം, ദ്വാപരത്തിൽ 2 പാദം, കലിയിൽ ഒരു പാദം 4+3+2+1= ആകെ 10. "ദശാക്ഷരാവിരാഡ്"—വിരാടമെന്ന ഛന്ദസ്സിൽ ഒരു പാദം 10 അക്ഷരമാണ്. 'വിരാടന്നം' എന്ന ശ്രുതിപ്രകാരം വിരാട് പുരുഷൻ അന്നമാണ്. പത്തു ദിക്കിലുമുള്ള അധിദൈവതവും അദ്ധ്യാത്മവുമായ എല്ലാ അന്നങ്ങളും അന്നാദങ്ങളും ചേർന്ന വിരാട്പുരുഷൻപോലും അന്നമാണ്, പ്രജാപതിക്ക്; അതേസമയം വിരാട്പുരുഷൻ അന്നാദനുമാണ്, കൃതയുഗ പുരുഷൻ എന്ന നിലയിൽ ഒരേ സമയം ഭോജ്യവും ഭോക്താവും അന്നവും അന്നാദവുമായി ദശദേവതാത്മഭൂതമായി വിരാട്ടായിരിക്കുന്ന പുരുഷനെ കൃതസംഖ്യയായ ദശസംഖ്യയാൽ ഇപ്രകാരം അറിയുന്നവൻ അന്നവും അന്നാദവുമായിത്തീരുന്നു. ദശദിക്ക് സംസ്ഥമായ സർവ്വജഗത്തും അതിന്റെ പ്രവർത്തനവും വിദ്വാനായ ആ ശാസ്ത്രജ്ഞന് കൃതസംഖ്യാഭൂതമായി ഉപലബ്ധമാകുന്നു അഥവാ അയാൾ ഈ പ്രപഞ്ചത്തെ മുഴുവൻ മനസ്സിൽ ദർശിക്കുന്നു. ഇങ്ങനെ പ്രപഞ്ചസംവിധാനത്തെ ദർശിച്ച ശാസ്ത്രജ്ഞന്മാർ മാത്രമാണ് ബ്രഹ്മജ്ഞാനികൾ എന്ന പദത്തിന് അർഹർ. അവർ മാത്രമാണ് ബ്രഹ്മത്തെ അറിഞ്ഞ ബ്രാഹ്മണർ.

ഇതാണ് രൈക്വൻ ജാനശ്രുതിക്ക് ഉപദേശിച്ചത്. ജനനംകൊണ്ട് ശൂദ്രന്മാരാണ് നാമെല്ലാവരും. ബ്രാഹ്മണ്യം നമ്മുടെ കർമ്മധർമ്മാദികളാലും ദർശനത്താലും നാം നേടിയെടുക്കേണ്ട ഒന്നാണ്.




## ഖണ്ഡം 4

ജഗത്തിനെ മുഴുവൻ ഏകീകരിച്ച് ഒന്നായിക്കണ്ടശേഷം അതിനെ ഷോഡശകലയായി വിഭജിച്ച് അതിൽ ബ്രഹ്മദൃഷ്ടിയെ വിധാനം ചെയ്യണം. ബ്രഹ്മോപാസനയ്ക്ക് ശ്രദ്ധയും തപസ്സും ആവശ്യമാണ്.

1. സത്യകാമോ ഹ ജാബാലോ ജബാലം മാതരമാ മന്ത്രയാഞ്ച-
ക്രേ ബ്രഹ്മചര്യം ഭവതി വിവത്സ്യാമി കിം ഗോത്രോന്വഹമസ്മീതി.

സത്യകാമജാബാലൻ മാതാവായ ജബാലയോടു പറഞ്ഞു: "എനിക്ക് ബ്രഹ്മചര്യം പാലിക്കണം. എന്റെ ഗോത്രം ഏതാണ്?" ആചാര്യകുലത്തിൽ ബ്രഹ്മചാരിയായി

സ്വാദ്ധ്യായം ചെയ്യുന്നതിനാണ് ഗോത്രം ഏതെന്ന് കുട്ടി ചോദിച്ചത്. (ഇപ്പോഴും വിദ്യാലയങ്ങളിൽ ചേരുന്നതിന് കുട്ടിയുടെ ജാതി ചോദിക്കുന്ന പതിവ് നമ്മൾ നിർത്തിയിട്ടില്ല. ആനുകൂല്യത്തിൻെറ ദിശ ഒന്നു തിരിഞ്ഞു എന്നേയുള്ളു).

2. സാ ഹൈനമുവാച നാഹമേതദ്വേദ താതയദ് ഗോത്രസ്ത്വമസി
ബഹ്വഹം ചരന്തി പരിചാരിണീ യൗവനേ ത്വാമലഭേസാഹ
മേതന്ന വേദ യദ്ഗോത്രസ്ത്വമസി ജബാലാതു നാമാഹമസ്മി
സത്യകാമോ നാമത്വമസി സ സത്യകാമ ഏവ ജാബാ-
ലോ ബ്രുവീഥാ ഇതി.

അവൾ പറഞ്ഞു: "താതാ, എനിക്കറിഞ്ഞുകൂട. യൗവനത്തിൽ പരിചാരിണിയായി വളരെ സഞ്ചരിച്ചപ്പോൾ എനിക്ക് നിന്നെ ലഭിച്ചു. അതിനാൽ നിൻെറ ഗോത്രമേതെന്ന് എനിക്കറിയില്ല. എൻെറ പേര് ജബാലയാണ്. നീ സത്യകാമനാണ്. അതിനാൽ നിനക്ക് ഞാൻ സത്യകാമജാബാലനാണ് എന്നു പറയാം."

പല ഗൃഹങ്ങളിൽ പണിയെടുക്കുമ്പോൾ ആരിൽനിന്നോ ഗർഭം ധരിക്കയാൽ പിതൃത്വം അറിയാത്ത കുട്ടിയാണ് സത്യകാമനെന്ന് ചിലരൊക്കെ അർത്ഥം പറഞ്ഞുകേട്ടിട്ടുണ്ട്. ശങ്കരാചാര്യർ അത്തരം ഹീനമായ ഒരർത്ഥം പറഞ്ഞിട്ടില്ല. അദ്ദേഹം പറയുന്നു: "ഭർത്തൃഗൃഹത്തിൽ അതിഥികളെയും ആഗതരെയും പരിചരിച്ച് പരിചാരിണിയായി ചരിച്ചിരുന്ന യൗവ്വനകാലത്തിൽ പരിചരണചിത്തം ഹേതുവായി എൻെറ മനസ്സിൽ ഗോത്രാദിസ്മരണം ഉണ്ടായില്ല. പിന്നീട് നിൻെറ പിതാവ് മരിച്ചുപോയപ്പോൾ എനിക്ക് നിൻെറ ഗോത്രമേതെന്ന് അന്വേഷിച്ചറിയാനും ആളില്ലാതായി," സ്വന്തം ഗോത്രമേത്, പൂർവ്വികർ ആരൊക്കെ? തങ്ങളുടെ വംശവൃക്ഷത്തിൻെറ വേരേത്? മുതലായ ചിന്തകൾ ഇന്നും പല സ്ത്രീകൾക്കും ഇല്ലായ്കയാലും അത്തരം ഗവേഷണത്തിൽ ഇന്നും മനുഷ്യർ കുതുകികളായി കാണായ്കയാലും ശങ്കരൻെറ ഈ വ്യാഖ്യാനം അന്വർത്ഥമാണ്.

3. സ ഹ ഹാരിദ്രുമതം ഗൗതമ മേത്യോ വാച ബ്രഹ്മചര്യം ഭഗവതി
വത് സ്യാമ്യുപേയാം ഭഗവന്തമിതി.

അവൻ ഹാരിദ്രുമതാപുത്രനായ ഗൗതമനെ സമീപിച്ചു. "ഭഗവാനേ, അങ്ങയുടെ കൂടെ ബ്രഹ്മചര്യം പാലിച്ചു വസിക്കാനാണ് ഞാൻ വന്നത്."

4. തം ഹോവാച കിം ഗോത്രോ നു സോമ്യാസീതി സഹോവാച
നാഹമേതദ്വേദ ഭോ യദ് ഗോത്രോƒഹ മസ്മ്യപൃഛം മാതരം
സാമാ പ്രത്യബ്രവീദ് ബഹ്വഹം ചരന്തി പരിചാരിണീ യൗവ
നേ ത്വാമലഭേ സാഹമേതന്ന വേദ യദ് ഗോത്രസ്ത്വമസി ജബാലാ
തു നാമാഹമസ്മി സത്യകാമോ നാമ ത്വമസീതി സോƒഹം
സത്യകാമോ ജാബാലോƒസ്മി ഭോ ഇതി.

**അദ്ദേഹം ചോദിച്ചു: "സൗമ്യാ, നിൻെറ ഗോത്രം ഏത്?" അവൻ പറഞ്ഞു: "എൻെറ ഗോത്രമേതെന്ന് എനിക്കറിയില്ല. അമ്മയോടു ചോദിച്ചപ്പോൾ അവർ പറഞ്ഞു: 'യൗവനത്തിൽ പരിചാരിണിയായി സഞ്ചരിച്ചപ്പോൾ എനിക്കു നിന്നെ ലഭിച്ചു. നിൻെറ ഗോത്രമേതെന്നെനിക്കറിയില്ല. ഞാൻ ജബാലയാണ്. നീ സത്യകാമനും.**



അതിനാൽ നീ സത്യകാമജാബാലനാണ്' എന്ന്. പ്രഭോ, അതിനാൽ ഞാൻ സത്യകാമജാബാലനാണ്. സത്യകാമജാബാലൻ എന്ന നാമത്തെ സത്യകാമത്തിൽ നിന്നു ജനിച്ച ബാലൻ എന്നു വിഗ്രഹിച്ചെഴുതാമെന്ന് ശ്രദ്ധിക്കുക.

5. തം ഹോ വാച തൈതദ് ബ്രാഹ്മണോ വിവക്തുമർഹതി
സമിധം സോമ്യാ ഹരോപ ത്വാനേഷ്യേ
ന സത്യാദഗാ ഇതി തമുപനീയ തൃശാനാ മബലാനാം
ചതുഃ ശതാ ഗാ നിരാകൃത്യോ വാചേ മാഃ സോമ്യാനു
സംവ്രജേതി താ അഭിപ്രസ്ഥാ പയന്നുവാച സഹസ്രേണാ
വർത്തയേതി സഹ വർഷ ഗണം പ്രോവാസ ത യദാ
സഹസ്രം സംപേദുഃ

അദ്ദേഹം പറഞ്ഞു: "ഒരു ബ്രാഹ്മണനല്ലാതെ മററാരും ഇപ്രകാരം (ആർജ്ജവത്തോടെ) പറയുകയില്ല. സമിത്തു കൊണ്ടുവരിക. ഞാൻ നിന്നെ ഉപനയിക്കാം. നീ സത്യത്തിൽനിന്ന് വ്യതിചലിക്കാത്തവനാണ്." ഉപനയനശേഷം കൃശങ്ങളും അബലങ്ങളുമായ നാനൂറ് പശുക്കളെ കൊടുത്തിട്ടു പറഞ്ഞു: "സൗമ്യാ, ഇവയെ അനുഗമിക്കുക." പുറപ്പെട്ടപ്പോൾ അവൻ പറഞ്ഞു: "ഇവ സഹസ്രമായി ആവർത്തിക്കുംവരെ ഞാൻ മടങ്ങിവരില്ല." അവൻ വളരെ വർഷങ്ങൾ പ്രവാസിയായി (കാട്ടിൽ) കഴിച്ചു. പശുക്കൾ സഹസ്രമായി.

## ഖണ്ഡം 5

അവൻെറ ശ്രദ്ധയും തപസ്സും കണ്ട് ദിക്സംബന്ധികളായ വായുദേവൻ ഋഷഭരൂപത്തിൽ അനുഗ്രഹിക്കാൻ വന്നു.

1. അഥ ഹൈനമൃഷഭോƒഭ്യുവാദ സത്യകാമ ഇതി ഭഗവ
ഇതി ഹ പ്രതി ശുശ്രാവ പ്രാപ്താഃ സോമ്യാ സഹസ്രം
സ്മഃ പ്രാപയ ന ആചാര്യകുലം.

ഋഷഭം പറഞ്ഞു: 'സത്യകാമാ.' അവൻ വിളികേട്ടു:
"ഭഗവാൻ...."
"സൗമ്യാ, ഞങ്ങൾ ആയിരമായി. ഞങ്ങളെ ആചാര്യകുലം പ്രാപിപ്പിക്കുക."

2. ബ്രഹ്മണശ്ച തേ പാദം ബ്രവാണീ തി ബ്രവീതു
മേ ഭഗവാനിതി തസ്മൈ ഹോവാച പ്രാചീ ദിക്കലാ
ദക്ഷിണാ ദിക്കലോദീചി ദിക്കലൈഷ
വൈ സോമ്യ ചതുഷ്കലഃ പാദോ ബ്രഹ്മണഃ പ്രകാശവാന്നാമഃ

**"ഞാൻ നിനക്ക് ബ്രഹ്മത്തിൻെറ പാദം പറഞ്ഞുതരട്ടെ?"**

**"ഭഗവാൻ, എന്നോട് പറഞ്ഞാലും."**

**"കിഴക്ക് ദിക്ക് ഒരു കല. പടിഞ്ഞാറുദിക്ക് ഒരു കല. ദക്ഷിണദിക്ക് ഒരു കല. ഉത്തരദിക്ക് ഒരു കല. ഇതാണ് പ്രകാശവാൻ എന്ന് നാമത്തോടുകൂടിയ ബ്രഹ്മത്തിൻെറ ചതുഷ്കലമായ പാദം.**

3. സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണഃ പ്രകാശവാനിത്യുപാസ്തേ പ്രകാശവാ നസ്മിം ല്ലോകേ ഭവതി പ്രകാശ വതോഹ ലോകാജ്ജയതി യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണഃ പ്രകാശവാനിത്യു പാസ്തേ.

ഇപ്രകാരമറിഞ്ഞ്, പ്രകാശവാനെന്ന് പേരോടുകൂടിയ ബ്രഹ്മത്തിൻെറ ചതുഷ്കലമായ പാദത്തെ ഉപാസിക്കുന്നവൻ ഈ ലോകത്തിൽ പ്രകാശവാനായി ഭവിക്കുന്നു; പ്രകാശലോകങ്ങളെയും ജയിക്കുന്നു.

ഈ ലോകത്തിൽ പ്രകാശവാനായി ഭവിക്കുക എന്നാൽ പ്രഖ്യാതനായി ഭവിക്കുക. പ്രകാശലോകങ്ങളെ ജയിക്കുക എന്നത്, മൃത്യുവിനു ശേഷം ദേവലോകത്തിലെത്തുക എന്നർത്ഥത്തിലും ഈ ജന്മത്തിൽത്തന്നെ നക്ഷത്രാദിപ്രകാശലോകങ്ങളെ ഗ്രഹിച്ച് വിഖ്യാതി നേടുക എന്നർത്ഥത്തിലും എടുക്കണം.

## ഖണ്ഡം 6

1. അഗ്നിഷ്ടേ പാദം വക്തേതി സഹശ്യോ ഭൂതേ ഗാ അഭി പ്രസ്ഥാപ യാഞ്ചകാര. താ യത്രാഭിസായം ബഭൂവുസ്തത്രാഗ്നി മുപസമാധായ ഗാ ഉൺരുദ്ധ്യ സമിധമാധായ പശ്ചാദഗ്നേഃ പ്രാങുപോപവിവേശ.

'ഒരു പാദം അഗ്നി പറയും.' പിറേന്ന് അവൻ ഗോക്കളുമായി ആചാര്യകുലത്തിലേക്കു മടങ്ങവെ, സന്ധ്യയ്ക്ക് ഒരിടത്ത് തങ്ങി. ഗോക്കളെ ഉപരോധിച്ചു. അഗ്നി ജ്വലിപ്പിച്ചു. സമിത്ത് അഗ്നിയിൽ നിക്ഷേപിച്ച് അഗ്നിയെ സന്തുഷ്ടനാക്കി. അഗ്നിയുടെ മുമ്പിൽ ഋഷഭവചനം ധ്യാനിച്ചുകൊണ്ടിരുന്നു.

2. തമഗ്നിരഭ്യുവാദ സത്യകാമ ഇതി ഭഗവ ഇതിഹ പ്രതിശുശ്രായ.

അപ്പോൾ അഗ്നി അഭിവാദ്യംചെയ്തു:
"സത്യകാമാ!"
അവൻ പ്രതിവചിച്ചു: "ഭഗവാൻ!"

3. ബ്രഹ്മണഃ സോമ്യ തേ പാദം ബ്രവാണീതി ബ്രവീതുമേ ഭഗവാനിതി, തസ്മൈ ഹോവാച പൃഥിവീ കലാന്തരിക്ഷം കലാ ദ്യൗഃ കലാ സമുദ്രഃ കലൈഷവൈ സോമ്യ ചതുഷ്കലഃ പാദോ ബ്രഹ്മണോ$f$നന്ത വാന്നാമ.

**"സോമ്യാ, നിനക്കു ഞാൻ ബ്രഹ്മത്തിൻെറ പാദം പറഞ്ഞുതരട്ടെ?"**
**"ഭഗവാൻ, പറഞ്ഞാലും."**
**"പൃഥിവി ഒരു കല, ദ്യോവ് ഒരു കല, അന്തരീക്ഷം ഒരു കല, സമുദ്രം ഒരു കല. അനന്തം എന്നു പേരായ ബ്രഹ്മത്തിൻെറ ചതുഷ്കലപാദം ഇതാണ്."**



4. സ യ ഏതമേവം വിദ്വാം ശ്ചതുഷ്കലം പാദം ബ്രഹ്മണോ$f$നന്തവാനിത്യുപാസ്തേ$f$നന്തവാന സ്മിം ല്ലോകേ ഭവത്യനന്തവതോ ഹ ലോകാജ്ജയതി യ ഏതമേവം വിദ്വാം ശ്ചതുഷ്ക്കലം പാദം ബ്രഹ്മണോതനന്തവാനിത്യുപാസ്തേ.

ഇപ്രകാരമറിഞ്ഞ് ചതുഷ്കലമായ ബ്രഹ്മപാദത്തെ 'അനന്ത'മായി ഉപാസിക്കുന്നവൻ ഈ ലോകത്തിൽ അനന്തനായി ഭവിക്കുന്നു, അനന്തലോകങ്ങളെ നേടുകയും ചെയ്യുന്നു.

## ഖണ്ഡം 7

1. ഹംസസ്തേ പാദം വക്തേതി സഹ ശ്യോ ഭൂതേ സാ അഭിപ്രസ്ഥാ പ യാശ്ചകാരതാ യത്രാദി സായം ബഭൂവുസ്തത്രാഗ്നി മുപസമാധായ ഗാ ഉപരുദ്ധ്യ സമിധമാധായ പശ്ചാദഗ്നേഃ പ്രാങുപോപവിവേശ.

2. താം ഹംസ ഉപനിപത്യാ ഭ്യുവാദ സത്യകാമ ഇതി ഭഗവ ഇതി ഹ പ്രതി ശുശ്രാവ.

'ഹംസം നിനക്ക് ഒരു പാദം പറഞ്ഞു തരും'. പിറേന്ന് പശുക്കളോടുകൂടി മടങ്ങവെ സന്ധ്യയ്ക്ക് പശുക്കളെ ഉപരോധിച്ച് അഗ്നിക്കു മുമ്പിൽ കിഴക്കോട്ടു തിരിഞ്ഞിരുന്നു. അപ്പോൾ ഹംസം (തൂവെള്ള നിറവും പതന സാമാന്യവുംകൊണ്ട് ആദിത്യൻ എന്നു ശാങ്കരഭാഷ്യം) പറന്നു വന്നിരുന്ന് അഭിവദിച്ചു: "സത്യ കാമാ" "ഭഗവാൻ" എന്ന് അവൻ മറുപടി പറഞ്ഞു. ഹംസം ഇവിടെ ആദിത്യനല്ല. സന്ധ്യാസമയത്ത് ആദിത്യൻ പടിഞ്ഞാറ് അസ്തമിക്കും. അപ്പോൾ കിഴക്കോട്ടു തിരിഞ്ഞിരിക്കുന്ന സത്യകാമൻെറ മുന്നിൽ പ്രത്യക്ഷപ്പെടാൻ ആദിത്യനു സാദ്ധ്യമല്ല. സന്ധ്യയ്ക്ക്, വെളിച്ചം കിട്ടാൻ അഗ്നി ജ്വലിപ്പിക്കുന്ന വേളയിൽ ആദിത്യൻ ശുക്ല നിറമല്ല, ശോണനിറമാണ്. 'പതനം' ആദിത്യനു സംഭവിക്കയുമില്ല. ഹംസരൂപത്തിലുള്ള (eygnus) അവിട്ടം അഥവാ ധനിഷ്ഠം നക്ഷത്രസമൂഹമാണ് ഇത്. ഈ നക്ഷത്രസമൂഹത്തിനടുത്തുള്ള അഭിജിത്ത് എന്ന താരം സ്ഥാനചലനം സംഭവിച്ച പഴയ ധ്രുവതാരമാണ്. അതിനാൽ ഈ താരത്തെയാണ് ശുക്ലനിറവും പതനശീലവുമുള്ള ഹംസം നക്ഷത്രസമൂഹത്തിൽ സത്യകാമൻ ദർശിച്ചത്. രാശിചക്രത്തിൽ 90 ഡിഗ്രി മാറി കിടക്കുന്ന 4 നക്ഷത്രസമൂഹങ്ങളാണ് വാസ്തവത്തിൽ സത്യകാമന് ബ്രഹ്മത്തിൻെറ 4 പാദങ്ങൾ പറഞ്ഞുകൊടുക്കുന്നത്. ഋഷഭം (ഇടവം) ഋഷഭ രാശിയിലെ കാർത്തിക, രോഹിണി, മൃഗശിരസ്സ് എന്നീ നക്ഷത്രങ്ങളോടുകൂടിയ Orion ആണ്. അഗ്നി, 180 ഡിഗ്രി മാറി കിടക്കുന്ന വൃശ്ചികരാശി സമൂഹത്തിലെ വിശാഖം, അനിഴം, തൃക്കേട്ട നക്ഷത്രങ്ങളാണ്. അനിഴവും തൃക്കേട്ടയും ചേർന്നാൽ പാലാഴിയിൽ ശയിക്കുന്ന അനന്തനെന്ന സർപ്പത്തിൻെറ മസ്തകവും ചുവന്ന കണ്ണുമാണ്. അതുകൊണ്ടാണ് രണ്ടാംപാദത്തെ അനന്തമായി ഉപാസിക്കാൻ പറയുന്നത്. 4-ാം പാദം വിവരിക്കാൻ പോകുന്ന മദ്ഗു എന്ന ജലപക്ഷി, ജലരാശിയായ കർക്കിടകത്തിലെ പുണർതം, പൂയം, ആയില്യം എന്നീ നക്ഷത്രസമൂഹങ്ങളാണ്.

3. ബ്രഹ്മണഃ സോമ്യ തേ പാദം ബ്രവാണീതി ബ്രവീതുമേ
ഭഗവാനിതി തസ്മൈ ഹോ വാചാഗ്നിഃ കലാസൂര്യഃ
കലാചന്ദ്രഃ കലാവിദ്യുത് കലൈഷ വൈ സോമ്യ ചതുഷ്കലഃ
പാദോ ബ്രഹ്മണോ ജ്യോതിഷ്മാനാമ.

"സോമ്യ, ഞാൻ നിനക്ക് ബ്രഹ്മത്തിൻെറ ഒരു പാദം ഉപദേശിച്ചുതരട്ടെ."

"ഭഗവാൻ, ഉപദേശിച്ചാലും".

"അഗ്നി ഒരു കല; സൂര്യൻ ഒരു കല; ചന്ദ്രൻ ഒരു കല; വിദ്യുത് ഒരു കല. ഇതാണ് ബ്രഹ്മത്തിൻെറ "ജ്യോതിഷ്മാൻ" എന്ന നാമത്തോടുകൂടിയ ചതുഷ്കലമായ പാദം.

4. സ ച ഏതമേവം വിദ്വാംശ്ചശുഷ്കലം പാദം
ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ ജ്യോതിഷ്മാ
നസ്മിംല്ലോകേ ഭവതി ജ്യോതിഷ്മതോ ഹ ലോകാഞ്ജയതിയ
ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ.

ഇപ്രകാരമറിഞ്ഞ് ബ്രഹ്മത്തിൻെറ ചതുഷ്കലപാദത്തെ ജ്യോതിഷ്മാനായി ഉപാസിക്കുന്നവൻ ഈ ലോകത്തിൽ ജ്യോതിഷ്മാനായി ഭവിക്കുന്നു. ജ്യോതിഷ്മതികളായ ലോകങ്ങളെ ജയിക്കുന്നു. ജ്യോതിഷ്മതികൊണ്ടു മാത്രമേ ജ്യോതിഷ്മതികളായ ലോകങ്ങളെ ജയിക്കാനാവൂ. ജ്യോതിഷ്മതി ജ്യോതിഷിയുടെ മതി അഥവാ മനസ്സാണ്. ഫലഭാഗ, ഗണിതഭാഗ ജ്യോതിഷം മാത്രം ജ്യോതിഷ്മതിയാകയില്ല. വിശ്വാമിത്ര മഹർഷി ജ്യോതിഷ്മതിക്കായി തപസ്സിരുന്ന്, ബ്രഹ്മർഷിയായിത്തീർന്ന കഥ ശൗനകഹോരയിലുണ്ട്. ഹൃദ്യപഥ ഹോരാവ്യാഖ്യാനത്തിൽ കൈക്കുളങ്ങര രാമവാരിയർ ഇത് ചേർത്തിട്ടുണ്ട്. ബ്രഹ്മജ്ഞാനമാണ് ജ്യോതിഷ്മതി. ഷോഡശകലകളോടുകൂടിയ ബ്രഹ്മപുരുഷനെ അറിയാൻ ജ്യോതിഷ്മതി കൂടിയേ തീരൂ.

## ഖണ്ഡം 8

1. മദ്ഗുഷ്ടേ പാദം വക്തേതി സഹ ശ്വോഭൂതേ ഗാ
അഭിപ്രസ്ഥാപയാഞ്ചകാര താ യത്രാഭി സായം
ബഭൂവു സ്തത്രാഗ്നി മുപസമാധായ ഗാ ഉപരുദ്ധ്യ സമിധ
മാധായ പശ്ചാദഗ്നേഃ പ്രാഗുപോപ വിവേശ.

"മദ്ഗു ഒരു പാദം പറഞ്ഞു തരും". പിറേറന്ന് പശുക്കളെ ആചാര്യകുലത്തിലേക്കു തെളിക്കവെ സന്ധ്യയ്ക്ക് അവയെ ഉപരോധിച്ച് അഗ്നിയെ സമിത്താൽ ജ്വലിപ്പിച്ച് അതിനു മുമ്പിൽ കിഴക്കോട്ടഭിമുഖമായിരുന്ന് ധ്യാനിച്ചു.

2. തം മദ്ഗുരുപനിപത്യാ ഭ്യുവാദസത്യകാമ
ഇതി ഭഗവ ഇതിഹ പ്രതിശുശ്രാവ.

ജലചരമായ മദ്ഗുപ്പക്ഷി അവനെ വിളിച്ചു: "സത്യകാമാ!"
"ഭഗവാൻ!" അവൻ പ്രതിവചിച്ചു.



3. ബ്രഹ്മണഃ സോമ്യ തേ പാദം ബ്രവാണീതി ബ്രവീതുമേ
ഭഗവാനിതി തസ്മൈ ഹോവാച പ്രാണഃ കലാ ചക്ഷുഃ
കലാ ശ്രോത്രം കലാ മനഃ കലൈഷ വൈ സോമ്യ
ചതുഷ്കലാഃ പാദോ ബ്രഹ്മണ ആയതന വാന്നാമ.

"ഞാൻ നിനക്ക് ബ്രഹ്മത്തിൻെറ ഒരു പാദം ഉപദേശിക്കട്ടെ."

"ഭഗവാൻ, ഉപദേശിച്ചാലും."

"പ്രാണൻ ഒരു പാദം, ചക്ഷു ഒരു പാദം, ചെവി ഒരു പാദം, മനസ്സ് ഒരു പാദം. ആയതനവാൻ എന്നു പേരുള്ള ബ്രഹ്മത്തിൻെറ ചതുഷ്കലപാദം ഇതാണ്. മദ്ഗു സ്വവിഷയമാണ് പറഞ്ഞത്. കർക്കിടകം രാശി ഭൂമിയുടെയും ചന്ദ്രൻെറയും സ്വസ്ഥാനമാണ്. ഭൂമിയിലെ മനുഷ്യൻെറ ആയതനം (വാസസ്ഥാനം) ആണ്. പ്രപഞ്ചത്തിൽ, ഭൂമിയിൽ ഇരിക്കുന്ന മനുഷ്യൻെറ ശരീരമാകുന്ന സ്വവിഷയമാണ് മദ്ഗുവിൻെറ ബ്രഹ്മപാദം. ആ കൊച്ചുപാദംകൊണ്ടേ നമുക്ക് മററു പാദങ്ങളെ അളക്കാനാവൂ. "ആയതനം നാമമനഃ സർവ്വകരണോപഹൃതാനാം ഭോഗാനാം" എന്ന് ശാങ്കരഭാഷ്യം. എല്ലാ കരണങ്ങളും ഇന്ദ്രിയങ്ങളും മനസ്സിൽ ഉപസംഹരിക്കപ്പെടുന്നു. അതിനാൽ സർവ്വഭോഗങ്ങളുടെയും സർവ്വാനുഭൂതികളുടെയും ആയതനസ്ഥാനം മനസ്സാണ്. ചിന്തിക്കുന്ന ഈ മനസ്സുകൊണ്ടാണ് നാം സർവ്വ അനുഭൂതികളും ഭുജിക്കുന്നത്; സർവ്വ വിജ്ഞാനവും നേടുന്നത്; സർവ്വപ്രപഞ്ചങ്ങളെയും അറിയുന്നത്. അതിനാൽ അനുഭൂതിയുടെയും വിജ്ഞാനത്തിൻെറയും ഇരിപ്പിടമായ മനസ്സുകൊണ്ടാണ് നാം സർവ്വപ്രപഞ്ചങ്ങളെയും അളക്കുന്നത്.

4. സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണ ആയതനവാനിത്യുപാസ്ത ആയതനവാനസ്മിം
ല്ലോകേ ഭവത്യായതന വതോ ഹ ലോകാഞ്ജയതി യ ഏതമേവം
വിദ്വാം ശ്ചതുഷ്ക്കലം പാദം ബ്രഹ്മണ ആയതനവാനിത്യു പാസ്തേ

ഏതൊരാൾ ഇപ്രകാരമറിഞ്ഞ് ബ്രഹ്മത്തെ ആയതനമായ ചതുഷ്കല പാദമായി ഉപാസിക്കുന്നുവോ അവന് ഈ ലോകത്തിൽ വാസസ്ഥാനങ്ങൾ (ഗൃഹങ്ങൾ) ലഭിക്കും. ആയതനങ്ങളായ ലോകങ്ങളെ അവൻ ജയിക്കുകയും ചെയ്യും.

## ഖണ്ഡം 9

1. പ്രാപഹാചാര്യ കുലം തമാ ചാര്യോƒഭ്യുവാദ
സത്യകാമ ഇതി ഭഗവാ ഇതി ഹ പ്രതിശുശ്രാവ.

അവൻ ആചാര്യകുലം പ്രാപിച്ചു. ആചാര്യൻ അഭിവാദ്യം ചെയ്തു: "സത്യകാമാ."
അവൻ പ്രതിവചിച്ചു: "ഭഗവാൻ."

2. ബ്രഹ്മവിദിവ വൈ സോമ്യ ഭാസി കോ നു ത്വാനു
ശശാ സേത്യന്യേ മനുഷ്യേഭ്യ ഇതി ഹ പ്രതിജജ്ഞേ
ഭഗവാം സ്ത്വേവ മേ കാമേ ബ്രൂയാത്

“സൗമ്യാ, നീ ബ്രഹ്മവിത്തിനെപ്പോലെ ഭാസിക്കുന്നു. ആരാണ് നിന്നെ അനുശാസിച്ചത്?”

“മനുഷ്യരല്ലാത്തവരാണ്. ഭഗവാൻ, അവിടുന്ന് എന്നെ അനുശാസിക്കണമെന്ന് ഞാൻ കാമിക്കുന്നു.”

പ്രസന്നേന്ദ്രിയങ്ങളോടെ, പ്രഹസിതവദനത്തോടെ നിശ്ചിന്തനും കൃതാർത്ഥനുമായി പ്രകാശിക്കുന്ന ശിഷ്യനെക്കണ്ടപ്പോൾ അവൻ ബ്രഹ്മവിത്തായിക്കഴിഞ്ഞു എന്ന് ആചാര്യൻ ഗ്രഹിച്ചു. ശിഷ്യൻ പറഞ്ഞു: “അവിടുത്തെ ശിഷ്യനായ എന്നെ വിദ്യ അഭ്യസിപ്പിക്കാൻ അർഹനായി മനുഷ്യരിൽ മററാരെങ്കിലുമുണ്ടാവുമോ? എന്നെ വിദ്യ അഭ്യസിപ്പിച്ചത് മനുഷ്യരാരുമല്ല. പ്രകൃതിയാണ്, പ്രപഞ്ചമാണ്. ഞാൻ ഗ്രഹിച്ച വിദ്യ ശരിയോ തെററോ? എൻെറ മനസ്സിൽ ഞാൻ മനനശീലത്താൽ വളർത്തിയെടുത്ത വിജ്ഞാനവും അതിൻെറ അനുഭൂതിയും അവിടുത്തെപ്പോലുള്ളവർക്കുണ്ടായതുതന്നെയോ? സ്വാനുഭൂതിയെ പരാനുഭൂതിയുമായി താരതമ്യപ്പെടുത്താൻ ഞാൻ ആഗ്രഹിക്കുന്നു. അതിനാൽ അവിടുന്ന് എന്നെ അനുശാസിക്കുക.” ഇതാണ് സത്യകാമൻ പറഞ്ഞത്. അല്ലാതെ, പ്രപഞ്ചം തന്നെ പഠിപ്പിച്ച വിദ്യയെ “ഞാൻ ഗണിക്കുന്നില്ല” (“നാഹം തദ് ഗണയാം”) എന്ന് ഗുരുവിനെ മുഖസ്തുതി പറയലല്ല. ശാങ്കരഭാഷ്യത്തിലെ ഈ പിഴവ് ഞാൻ വിനയപൂർവ്വം ചൂണ്ടിക്കാട്ടുന്നു. അടുത്ത ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പ്രപഞ്ചം പഠിപ്പിച്ച ഷോഡശകലകളെത്തന്നെ ഗുരുവും പഠിപ്പിച്ചതായി ശങ്കരൻ പറകയാൽ, ‘പ്രപഞ്ചം പഠിപ്പിച്ചതിനെ ഞാൻ ഗണിക്കുന്നില്ല’ എന്ന ശിഷ്യവചനം ശിഷ്യൻെറ മഹത്ത്വത്തെ കുറച്ചുകാണിക്കലാവും. ശിഷ്യൻ പ്രപഞ്ചത്തിൽനിന്നു സ്വയം പഠിച്ചറിഞ്ഞതും ഗുരു ഉപദേശിച്ചതും ഒന്നാവുമ്പോൾ (സ്വാനുഭൂതി പരാനുഭൂതികൾ ഒന്നാവുമ്പോൾ) ഇരുകൂട്ടർക്കും മഹത്ത്വം വർദ്ധിക്കുന്നു.

3. ശ്രുതം ഹ്യേവ മേ ഭഗവദ് ദൃശോഭ്യ ആചാര്യാദ്ധൈവ
   വിദ്യാ വിദിതാ സാധിഷ്ഠം പ്രാപ തീതി തസ്മൈ ഹൈ ത
   ദേവോ വാചാ ത്ര ഹ ന കിഞ്ചന വീയാ യേതി വീയാ യേതി.

“അങ്ങയെപ്പോലുള്ളവരിൽനിന്ന് ഞാൻ കേട്ടിട്ടുണ്ട്, ആചാര്യമുഖത്തുനിന്നു ലഭിച്ച വിദ്യയാണ് സാധിഷ്ഠമെന്ന്.” അപ്പോൾ ഗുരു അതുതന്നെ പറഞ്ഞുകൊടുത്തു. ഒന്നുംതന്നെ ബാക്കി വെച്ചില്ല; ഒന്നും ബാക്കി വെച്ചില്ല.

**അത്രഹന കിഞ്ചന ഷോഡശകല വിദ്യായാഃ കിഞ്ചിദേക ദേശ മാത്രമപിനവീയായ ന വിഗത മിത്യർത്ഥഃ എന്നു ശാങ്കരഭാഷ്യം. ദേവതകളാൽ പറയപ്പെട്ട ഷോഡശകലാ വിദ്യയിൽനിന്ന് ഒരു ഭാഗംപോലും വിട്ടുകളയാതെയാണ് ഗുരു സത്യകാമന് ഉപ ദേശിച്ചുകൊടുത്തത്. ഷോഡശകലകളിൽ അവസാനം പറഞ്ഞ മനസ്സുകൊണ്ട് സ്വന്തം ശരീരം, ഇന്ദ്രിയങ്ങൾ, ഭൂമി, സൗരയൂഥം, ചന്ദ്രമണ്ഡലം, വൈദ്യുതിപ്രഭാവം, സംവിത്സംസാരസമുദ്രങ്ങൾ, ആകാശം, അന്തരിക്ഷം, ദിശകൾ തുടങ്ങി സർവ്വത്തെയും നാം അളക്കുന്നു. ഷോഡശദളങ്ങളെ ഓരോന്നിനെയും നാലായി വിഭജിച്ചതാണ് 64 കലകൾ.**



ബ്രഹ്മത്തിൻെറ ഷോഡശകലകൾ. (ഷോഡശദളപത്മം) സിംബൽ

| ഉപദേഷ്ടാവ് | നാമം | ചതുഷ്കലം. |
|---|---|---|
| 1. ഋഷഭം | പ്രകാശവാൻ | പ്രാചി |
| | | പ്രതീചി |
| | | ദക്ഷിണം |
| | | ഉത്തരം |
| 2. അഗ്നി | അനന്തവാൻ | പൃഥിവി |
| | | അന്തരീക്ഷം |
| | | ദ്യോവ് |
| | | സമുദ്രം |
| 3. ഹംസം | ജ്യോതിഷ്മാൻ | അഗ്നി |
| | | സൂര്യൻ |
| | | ചന്ദ്രൻ |
| | | വിദ്യുത് |
| 4. മദ്ഗു | ആയതനവാൻ | പ്രാണൻ |
| | | ചക്ഷു |
| | | ശ്രോത്രം |
| | | മനസ്സ് |





ചിത്രം



ഇവയെല്ലാം ചേർന്ന ബ്രഹ്മാണ്ഡമാണ് ബ്രഹ്മശരീരം. അതിനെ അറിയാത്തവൻ എങ്ങനെ ബ്രഹ്മവിത്താകും?

## ഖണ്ഡം 10

**പിന്നീട് ബ്രഹ്മവിദ്യയെ പ്രകാരാന്തരേണ വിദ്വാൻെറ ഗതിയും അഗ്നിവിദ്യയുമായി പറയുന്നതിനാരംഭിക്കുന്നു. മുമ്പത്തെപ്പോലെ ശ്രദ്ധയും തപസ്സുംകൊണ്ടേ ബ്രഹ്മവിദ്യ ലഭിക്കൂ എന്നു പ്രദർശിപ്പിക്കുന്നതിനാണ് ഈ ആഖ്യായികയും.**

1. **ഉപ കോസലോ ഹ വൈ കാമലായനഃ സത്യകാമോ
   ജാബാലേ ബ്രഹ്മചര്യമുവാസ തസ്യ ഹ ദ്വാദശ വർഷാണ്യ
   ഗ്നിൻ പരി ചചാര സഹസ്മാന്യാനന്തേ വാസിനഃ
   സമാവർത്തയം സ്തംഹ സ്മൈവ ന സമാവർത്തയതി.**

കാമലായനനായ ഉപകോസലൻ സത്യകാമജാബാലൻെറകൂടെ ബ്രഹ്മചര്യം പാലിച്ചു ജീവിച്ചു. പന്ത്രണ്ടു വർഷം അദ്ദേഹത്തിൻെറ അഗ്നിയെ പരിചരിച്ചു. കൂടെയുള്ള അന്തേവാസികൾക്കെല്ലാം സ്വാദ്ധ്യായത്തിനുശേഷം സമാവർത്തനം ചെയ്ത ഗുരു, ഉപകോസലനെ മാത്രം സമാവർത്തനം ചെയ്ത് വീട്ടിലേക്കയച്ചില്ല.

2. തം ജായോ വാച തപ്തോ ബ്രഹ്മചാരീ
കുശല മഗ്നീൻ പരിച്ചാരീന്മാത്യാഗ്നയഃ പരിപ്രവോചൻ
പ്രബ്രൂഹ്യസ്മാ ഇതി തസ്മൈ ഹാപ്രോച്യൈ വ പ്രവാസാഞ്ചക്രേ.

ഗുരുപത്നി പറഞ്ഞു: "ഈ ബ്രഹ്മചാരി കുശലനാണ്. അവൻ അഗ്നിയെ നന്നായി പരിചരിച്ച് തപിച്ചിരിക്കുന്നു. അവനെ ത്യജിച്ചാൽ അഗ്നി അങ്ങയെ കുററപ്പെടുത്തും." ഇതു കേട്ടിട്ടും ഗുരു ഒന്നും പറയാതെ പ്രവാസത്തിനായി (ദേശാടനത്തിന്) പോയി.

സ്വന്തം ഭക്തനായ ബ്രഹ്മചാരിയെ ത്യജിച്ചാൽ, അഗ്നി അങ്ങയെ ത്യജിക്കുമെന്നു കേട്ടിട്ടും ഗുരു ശിഷ്യനെ സമാവർത്തനം ചെയ്യാതെ ദേശാന്തരം പോയി. ഇതുകേട്ട ശിഷ്യൻ കഠിനമായ ഉപവാസം തുടങ്ങി.

3. സഹ വ്യാധി നാനശിതും ദഘ്നേ തമാചാര്യ
ജായോ വാച ബ്രഹ്മചാരിന്നശാന കിം നു നാശ്വാസീതി.
സഹോ വാച ബഹവ ഇമ്ƒസ്മിൻ പുരുഷേ കാമാ നാനാത്യയാ
വ്യാധിഭിഃ പ്രതിപൂർണ്ണോƒസ്മിനാശിഷ്യാമീതി.

കഠിനമായ മനോവ്യാധിയാൽ അവൻ തിന്നാതായി. ഗുരുപത്നി പറഞ്ഞു: "ബ്രഹ്മചാരീ, ഭക്ഷിക്കുക. നീ എന്താണ് ഭക്ഷിക്കാത്തത്?" അവൻ പറഞ്ഞു: "ഈ പുരുഷനിൽ നാനാദിശകളിൽ ഒഴുകുന്ന കാമങ്ങളുണ്ട്; വ്യാധികളും ഉണ്ട്. അവയാൽ ഞാൻ പൂർണ്ണനായിരിക്കുന്നു. അതിനാൽ ഞാൻ ഭക്ഷിക്കയില്ല."

അഗ്ന്യാഗാരത്തിൽ മൗനിയായി ഉപവസിക്കുന്ന ബ്രഹ്മചാരി വാസ്തവത്തിൽ തന്നെത്തന്നെ അപഗ്രഥിക്കുകയായിരുന്നു. അകൃതാർത്ഥനും പ്രാകൃതനുമായ താനാകുന്ന മനുഷ്യനിൽ കാമങ്ങൾ അഥവാ ഇച്ഛകൾ നിറഞ്ഞിരിക്കുന്നു. ആ കാമങ്ങൾതന്നെ വ്യാധികൾ. അതിനാൽ തന്നിൽ വ്യാധികൾ നിറഞ്ഞിരിക്കുന്നു. വയറ് ഒഴിഞ്ഞിരിക്കുമ്പോഴാണ് ഒരാൾ ഭക്ഷിക്കുക. നിറഞ്ഞിരിക്കുമ്പോൾ ഭക്ഷിക്കേണ്ടതില്ല. കാമങ്ങളാലും വ്യാധികളാലും നിറഞ്ഞിരിക്കുന്ന തനിക്ക് ഭക്ഷണം ആവശ്യമില്ല. അവയെ ഒഴിച്ചുകളയുന്നതിനായിട്ടാണ് താൻ ഉപവാസം ഇരിക്കുന്നത്. കാമങ്ങളും വ്യാധികളും നീങ്ങുമ്പോൾ, ജ്ഞാനത്തിനുള്ള വിശപ്പുവരും. അപ്പോൾ മാത്രമെ തനിക്ക് ജ്ഞാനഭിക്ഷ സ്വീകരിക്കുവാനുള്ള അർഹത വരൂ എന്ന് ഉപകോസലൻ കണ്ടെത്തിക്കഴിഞ്ഞു. ഉടനെ തൻെറ ഭക്തന് അഗ്നി ജ്ഞാനഭിക്ഷ നൽകി.

**4. അഥ ഹ്യാഗ്നയഃ സമൂദിരേ തപ്തോ ബ്രഹ്മചാരീ കുശലം നഃ
പര്യചാരീ ദ്വന്താസ്മൈ പ്രബ്രവാ മേതി തസ്മൈ ഹോചുഃ
പ്രാണോ ബ്രഹ്മ കം ബ്രഹ്മ ഖം ബ്രഹ്മേതി.**



അഗ്നികൾ പരസ്പരം പറഞ്ഞു: "ഈ കുശലനായ ബ്രഹ്മചാരി നമ്മെ പരിചരിച്ച് തപം ചെയ്തിരിക്കുന്നു. നമുക്ക് അവനെ ഉപദേശിക്കുക. പ്രാണൻ ബ്രഹ്മമാണ്. കം ബ്രഹ്മമാണ്. ഖം ബ്രഹ്മമാണ്.

5. സ ഹോവാച വിജാനാമ്യഹം യത്പ്രാണോ ബ്രഹ്മ കം
ചതു ഖം ച ന വിജാനാ മീതി തേ ഹോ ചുര്യദ്വാവ കം
തദേവ ഖം യദേവ ഖം തദേവ കമിതി പ്രാണം ച
ഹാസ്മൈ തദാകാശം ചോചുഃ

അവൻ പറഞ്ഞു: "പ്രാണൻ ബ്രഹ്മമാണെന്ന് എനിക്കു മനസ്സിലായി. കം, ഖം എന്നിവ ബ്രഹ്മമാണെന്നത് മനസ്സിലായില്ല." അവർ പറഞ്ഞു, "കം എന്താണോ അതാണ് ഖം. ഖം എന്താണോ അതാണ് കം". അവർ പ്രാണവും ആകാശവും അവനോട് പറഞ്ഞു.

| | | |
|---|---|---|
| പ്രാണൻ | = | ബ്രഹ്മം |
| കം | = | ബ്രഹ്മം |
| ഖം | = | ബ്രഹ്മം |

∴ പ്രാണൻ = കം = ഖം = ആകാശം. ഇതാണ് അഗ്നി ഉപകോസലന് പറഞ്ഞുകൊടുത്തത്.

വായുവിശേഷമായി ലോകത്തിൽ രൂഢമായിരിപ്പതും ഏതൊന്നിൻെറ അഭാവത്തിൽ ജീവിതം സാദ്ധ്യമല്ലാത്തതും ആയി പ്രസിദ്ധമായിരിക്കുന്നുവോ ആ പ്രാണനാണ് ബ്രഹ്മം എന്ന വാക്ക് മനസ്സിലാക്കാൻ ആർക്കും വലിയ ബുദ്ധിമുട്ടു നേരിടുകയില്ല. കം എന്നാൽ സുഖം എന്നും ഖം എന്നാൽ ആകാശമെന്നും കം ഖം ശബ്ദങ്ങൾക്ക് രണ്ടു വാച്യാർത്ഥങ്ങൾ ഉണ്ടായിരിക്കെ എന്തുകൊണ്ടാണ് ഉപകോസലൻ അവയ്ക്ക് അർത്ഥം മനസ്സിലായില്ല എന്നു പറഞ്ഞത്? കം എന്ന വാക്കിന് വാച്യാർത്ഥമായ സുഖം എന്നു മാത്രമാണർത്ഥമെങ്കിൽ സുഖം ക്ഷണികമാണ്. ക്ഷണികമായ സുഖം ബ്രഹ്മമാവുക വയ്യ. ഖം എന്ന വാക്കിന് ആകാശം എന്ന് അർത്ഥമെടുത്താൽ, വസ്തുക്കൾക്ക് ഇരിക്കാൻ അവകാശമുള്ള സ്ഥലം (അഥവാ space occupied by a body) എന്ന സങ്കുചിതാർത്ഥത്തിൽ ആകാശം അചേതനമാണ്. ചൈതന്യസ്വരൂപമായ ബ്രഹ്മം അചേതനമാവുക വയ്യ. മാത്രമല്ല, പ്രാണൻ=കം = ഖം എന്നു പറകയാൽ, ക്ഷണികമായ സുഖത്തോടും അചേതനമായ ആകാശത്തോടും ശാശ്വതവും ചേതനവുമായ ബ്രഹ്മത്തെ (പ്രാണനെ) തുലനം ചെയ്യുക വഴി, പ്രാണൻ നശ്വരവും അചേതനവുമായ ദേഹമാണെന്ന തെററിദ്ധാരണകൂടി വന്നു ചേരുകയും ചെയ്യും. അതുകൊണ്ടാണ് കം, ഖം എന്നിവയെക്കുറിച്ച പരാമർശം മനസ്സിലായില്ലെന്ന് പറഞ്ഞത്.

ഖം കൊണ്ട് വിശേഷ്യമാണമായ കം തൻെറ വിഷയേന്ദ്രിയസംയോഗജാതമായ സുഖത്തിൽനിന്ന്, നീലനിറത്താൽ വിശേഷ്യമാണമായ ഉല്പലം രക്തനിറമുള്ളതിൽനിന്നെന്നപോലെ ബന്ധമില്ലാത്തതാണെന്ന് അഗ്നി പറയുന്നു. നീലവും ചുവപ്പും സൂര്യരശ്മിയുടെ രണ്ടു ധ്രുവങ്ങളിലെ നിറങ്ങളാണ്. രക്തം നീലവും ചുവപ്പും സൂര്യരശ്മിയുടെ രണ്ടു ധ്രുവങ്ങളിലെ നിറങ്ങളാണ്. രക്തം ഭൂസംബന്ധവും ഇന്ദ്രിയഗോചരവുമായ വിഷയസുഖത്തെയും നീലം പ്രകാശ

സംബന്ധവും അതീന്ദ്രിയഗോചരവുമായ ബ്രഹ്മസുഖത്തെയും സൂചിപ്പിക്കുന്നു. ഖം അഥവാ ആകാശസംബന്ധമായ വിശിഷ്ടജ്ഞാനത്തോടു ചേർന്നിരിക്കുന്ന 'കം' (സുഖം) ബ്രഹ്മസുഖമായ 'ബ്ലൂഷിഫ്ററാ'ണ്. അതിന് വിഷയസുഖമായ റെഡ്ഷിഫ്ററി'നോട് ബന്ധമില്ല. ചുരുക്കിപ്പറഞ്ഞാൽ 'കം' ഇവിടെ വിഷയസുഖമല്ല. ശാശ്വതമായ ബ്രഹ്മാനുഭൂതിയാണ്. ബ്രഹ്മാനുഭൂതിയോടു ചേർന്ന ഖം (ആകാശം) വസ്തുക്കൾക്ക് ഇരിക്കാനുള്ള ഇടം എന്ന സങ്കുചിതാർത്ഥത്തിൽ ശൂന്യവും അചേതനവുമായി സാധാരണക്കാരൻ ധരിക്കുന്ന 'ഭൗതികവും അചേതനവു'മായ ആകാശത്തിൽനിന്ന് നീലോല്പലം രക്തോല്പലത്തിൽനിന്നെന്നപോലെ ഭിന്നമാണ്.




ആകാശത്തിൽ ബ്രഹ്മാനുഭൂതിയായ 'കം' വിശേഷണമായി ചേർക്കുന്നതിന് കം എന്താണോ അതുതന്നെയാണ് ഖം എന്നു പറഞ്ഞാൽ പോരേ? ഖം എന്താണോ അതു തന്നയാണ് കം എന്ന് ആവർത്തിക്കണോ?

ലൗകികസുഖമോ, ഭൗതികവും അചേതനവുമായ ആകാശമോ അല്ല കം, ഖം എന്നിവകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് ആദ്യമേ പറഞ്ഞു. ബ്രഹ്മാനുഭൂതിയാകുന്ന ചൈതന്യംകൊണ്ട് പ്രകമ്പനംകൊള്ളുന്ന അതീന്ദ്രിയവും സൂക്ഷ്മവുമായ തേജോരാശി അഥവാ മണ്ഡലം (Field) ആണ് ഖം. ആ ആകാശത്തെ ധ്യാനിക്കുന്നതിനാണ് അഗ്നി ഉപകുത്സനോടു പറയുന്നത്. വിശേഷ്യവും വിശേഷണവും ഒന്നാവുന്ന ആ അവസ്ഥയെ ഗണിതഭാഷയിൽ പറയുന്നതിന് ആവർത്തനം ($x = y \therefore y = x$) ആവശ്യമായി വരുന്നു. ബ്രഹ്മാനുഭൂതിയും ബ്രഹ്മവും ഒന്നാകയാൽ കം= ഖം= ബ്രഹ്മം. ചൈതന്യം കമ്പനംകൊള്ളുന്ന ഊർജ്ജമണ്ഡലം ബ്രഹ്മമാകയാൽ ഖം=ബ്രഹ്മം=കം. കം 'ഖ'ത്തിൻെറയും ഖം 'ക'ത്തിൻെറയും പരസ്പര വിശേഷണവിശേഷ്യപദങ്ങളായി മാററി മാററി ഉപയോഗിച്ച് ആവർത്തിക്കുന്നത് വിഷയസുഖമോ അചേതന ശൂന്യാകാശമോ



ആണ് വർണ്ണ്യവിഷയമെന്ന് വിദ്യാർത്ഥിക്ക് മോഹം (തെററിദ്ധാരണ) തോന്നിപ്പോയിട്ട് അവയെ ധ്യാനിച്ചേക്കുക എന്ന അബദ്ധം സംഭവിക്കാതിരിക്കുന്നതിനാണ്.

## ഖണ്ഡം 11

1. അഥ ഹൈനം ഗാർഹപത്യോഽനു ശശാസ പൃഥി-
വ്യഗ്നിരന്നമാദിത്യ ഇതി. യ ഏഷ ആദിത്യേ പുരുഷോ ദൃശ്യ-
തേ സോഽഹ മസ്മി സ ഏവാഹമസ്മീതി.

ഗാർഹപത്യാഗ്നി അനുശാസിച്ചു. പൃഥ്വി, അഗ്നി, അന്നം, ആദിത്യൻ (ഇവ നാലും എൻെറ തനുവാണ്) ആദിത്യനിൽ ദൃശ്യമാകുന്ന പുരുഷൻ ഞാനാണ്; ഞാൻ തന്നെയാണ്.

അന്നവും ഭൂമിയും ഭോജ്യങ്ങളാണ്. എന്നാൽ അഗ്നിയും ആദിത്യനും ഭോജ്യങ്ങളല്ല. സർവ്വത്തെയും വിഴുങ്ങുക, പാകം വരുത്തുക, പ്രകാശനം ചെയ്യുക എന്നീ ധർമ്മങ്ങളിൽ സാധർമ്മ്യമുണ്ട്. അന്നത്തെയും ഭൂമിയെയും ഗാർഹപത്യാഗ്നിയെയും തന്നിൽ ഒതുക്കുന്ന സൂര്യന് ഇവിടെ കൃതയുഗത്തിൻെറ സ്ഥാനമാണ്.

2. സ യ ഏതമേവം വിദ്വാനുപാസ്തേ ഽപഹതേ പാപകൃത്യാം
ലോകീ ഭവതി സർവ്വമായുരേതി ജ്യോഗ്ജീവനി നാസ്യാവര
പുരുഷാഃ ക്ഷീയന്ത ഉപവയം തം ഭൂഞ്ജാമോഽസ്മിം
ശ്ച ലോകേഽമുഷ്മിംശ്ച യ ഏതമേവം വിദ്വാനുപാസ്തേ.

ഏതൊരാൾ ഇപ്രകാരം അറിഞ്ഞുപാസിക്കുന്നുവോ, അവൻ സർവ്വ പാപകൃത്യങ്ങളെയും ഹനിക്കുന്നു; ലോകങ്ങളെ ജയിക്കുന്നു; സർവ്വായുസ്സും നേടുന്നു; ഉജ്ജ്വലമായ ജീവിതം നയിക്കുന്നു. ആ പുരുഷൻെറ വംശത്തിൽ സന്തതികൾ ക്ഷയിക്കുന്നില്ല. ഈ ലോകത്തിലും മറുലോകത്തിലും അവൻ സംരക്ഷിക്കപ്പെടുന്നു.

അന്നവും അന്നാദവും, ഭോജ്യവും ഭോക്താവും, ഭൂമിയും സൂര്യനും, അഗ്നിയും ബോധവും ഒന്നാണ് എന്നറിഞ്ഞ് തന്നിലുള്ളതിനെത്തന്നെ ആദിത്യനിലും ഉപാസിക്കുന്ന അദ്വൈതമാണ് ഗാർഹപത്യാഗ്നി ഉപദേശിക്കുന്നത്.

## ഖണ്ഡം 12

1. അഥ ഹൈന മന്വാഹാര്യ പചനോഽനു ശാശാ
സാപോ ദിശോ നക്ഷത്രാണി ചന്ദ്രമാ ഇതി. യ ഏഷ
ചന്ദ്രമസി പുരുഷോ ദൃശ്യതേ സോഽഹമസ്മി
സ ഏവാഹമസ്മീതി.

പിന്നെ, അന്വാഹാര്യ പചനാഗ്നി അനുശാസിച്ചു: ആപസ്സും ദിശകളും നക്ഷത്രങ്ങളും ചന്ദ്രനും ഞാനാണ്. ചന്ദ്രനിൽ കാണുന്ന പുരുഷൻ ഞാനാണ്. ഞാൻ തന്നെയാണ്.

2. സ യ ഏതമേവം വിദ്വാനുപാസ്തേതപഹതേ പാപ
കൃത്യാം ലോകീ ഭവതി സർവ്വമായുരേതി ജ്യോഗ്ജീവതി
നാസ്യാവര പുരുഷാഃ ക്ഷീയന്ത ഉപവയം തം ഭൂജ്ഞാമോത
സ്മിംശ്ച ലോകതമുഷ്മിം ശ്ച യ ഏതമേവം വിദ്വാനു പാസ്തേ.

ഇപ്രകാരം അറിഞ്ഞ് ഉപാസിക്കുന്നവൻ പാപകൃത്യങ്ങളെ ഹനിക്കുന്നു, ലോകങ്ങളെ ജയിക്കുന്നു; സർവ്വായുസ്സായിരിക്കുന്നു; ഉജ്ജ്വലജീവിതം നയിക്കുന്നു; അവൻെറ വംശത്തിൽ സന്തതികൾ ക്ഷയിക്കുന്നില്ല. ഈ ലോകത്തിലും ആ ലോകത്തിലും അവൻ സംരക്ഷിക്കപ്പെടുന്നു.

അന്നസംബന്ധംകൊണ്ടും ദക്ഷിണദിക്സംബന്ധംകൊണ്ടും ജ്യോതിഷ്ട്വ സാമാന്യംകൊണ്ടും ദക്ഷിണാഗ്നിയായ അന്വാഹാര്യപചനാഗ്നിക്കും ചന്ദ്രമസ്സിനും ഏകത്വം പറയുന്നു. നക്ഷത്രങ്ങൾ ചന്ദ്രമസ്സിൻെറ ഭോജ്യങ്ങളായിരിക്കയാൽ അന്നമാണ്. ചന്ദ്രൻ ഭുജിക്കുന്ന ദിശകളെ നക്ഷത്രസമൂഹങ്ങളെ ആധാരമാക്കിയാണ് നാം അറിയുന്നത്. അതിനാൽ ഭോജ്യമായ നക്ഷത്രം, ദിശ, ചന്ദ്രൻ എന്നിവയ്ക്ക് ഏകത്വം. ആപസ്സ് അന്നം ഉല്പാദിപ്പിക്കുന്നതുകൊണ്ട് ദക്ഷിണാഗ്നിയുടെ അന്നമാണ്. (പൃഥ്വി ഗാർഹപത്യാഗ്നിയുടെ അന്നമെന്നപോലെ) ജലമുല്പാദിപ്പിക്കുന്ന മേഘത്തെ ധരിക്കുന്ന കാരണജലമായ ആപസ്സ് നക്ഷത്രങ്ങളുടെയും ദിശകളുടെയും അന്നമാണ്. മഴ കൊണ്ടുവരുന്ന കാലവർഷക്കാററുകൾ ദിശകളിൽ നിന്നുത്ഭവിച്ച് പൃഥ്വിയെ അന്നമയിയാക്കി ചെയ്യുന്നു; ഔഷധികൾ വളരുന്നു. ഔഷധികൾക്കും ജീവൻെറ ഉല്പത്തിക്കും ദക്ഷിണാഗ്നി ആധാരമായിരിക്കുന്നു.

## ഖണ്ഡം 13

1. അഥ ഹൈനമാഹവനീയോƒനു ശശാസ പ്രാണ
ആകാശോ ദ്യൗർവ്വി ദ്യുതീതി. ഏഷ വിദ്യുതീ പുരുഷോ ദൃശ്യതേ
സ്യോƒഹമസ്മി സ ഏവാഹമസ്മീതി.

ആഹവനീയാഗ്നി അനുശാസിച്ചു: "പ്രാണൻ, ആകാശം, ദ്യോവ്, വിദ്യുതി എന്നിവ ഞാനാണ്. വിദ്യുതിയിൽ ദൃശ്യമാകുന്ന പുരുഷൻ ഞാനാണ്. ഞാൻ തന്നെയാണ്."

2. സ യ ഏതമേവം വിദ്വാനുപാസ്തേ ƒപഹതേ
പാപകൃത്യാം ലോകീ ഭവതി സർവ്വമായുരേതി
ജ്യോഗ്ജീവതി നാസ്യാവര പുരുഷാഃ ക്ഷീയന്ത
ഉപവയം തം ഭുഞ്ജാമോƒസ്മിം ശ്ചലോകേƒ
മുഷ്മിം ശ്ച യ ഏതമേവം വിദ്വാനുപാസ്തേ.

**ഇപ്രകാരമറിഞ്ഞ് ഉപാസിക്കുന്നവൻ പാപകൃത്യങ്ങളെ ഹനിക്കുന്നു; ലോകങ്ങൾ ജയിക്കുന്നു; സർവ്വായുസ്സാകുന്നു; ഉജ്ജ്വലജീവിതം നയിക്കുന്നു; അവൻെറ വംശത്തിൽ സന്തതികൾ ക്ഷയിക്കുന്നില്ല. ഈ ലോകത്തിലും ആ ലോകത്തിലും അവൻ സംരക്ഷിക്കപ്പെടുന്നു.**



പരസ്പര ഭോഗ്യത്വം, പരസ്പരാശ്രയത്വം എന്നിവയാൽ പ്രാണനും ആകാശത്തിനും ദ്യോവിനും വൈദ്യുതിക്കും ഏകത്വം.

## ഖണ്ഡം 14

1. തേ ഹോ ചുരുപകോസലൈഷാ സോമ്യ തേƒസ്മ
ദ്വിഭ്യാത്മവിദ്യാ പാചാര്യസ്തു തേഗതിം
വക്തേ ത്യാജഗാമ ഹാസ്യാചാര്യ സ്ത മാചാര്യോƒഭ്യുവാ
ദോപ കോസല ഇതി.

അവർ (അഗ്നികൾ) പറഞ്ഞു: "ഹേ സൗമ്യാ, ഉപകോസലാ, ഞങ്ങളുടെ വിദ്യയും (അഗ്നിവിദ്യ) ആത്മവിദ്യയും ഞങ്ങൾ പ്രകാശിപ്പിച്ചുതന്നു. ആചാര്യൻ നിനക്ക് ഗതി (മാർഗ്ഗം) ഉപദേശിക്കും." ആചാര്യൻ വന്നു. അദ്ദേഹം വിളിച്ചു: "ഉപകോസലാ!"

2. ഭഗവ ഇതി ഹ വ്രതിശുശ്രാവ ബ്രഹ്മവിദ ഇവ സോമ്യ
തേ മുഖം ഭാതി കോനു ത്വാനുശ-
ശാസേതി കോ നു മാനു ശിഷ്യാദ്ഭോ ഇതിഹാ പേവ
നിഹ്യത ഇമേ നൂനമീദൃശാ

അന്യാദൃശാ ഇതീഹാഗ്നീ ന ഭ്യൂ ദേ കിം നു സോമ്യ കിലƒതേ വോചന്നീതി.

"ഭഗവാൻ," അവൻ പ്രതിവചിച്ചു.

"സൗമ്യ., നിൻെറ മുഖം ബ്രഹ്മവിത്തിൻേറതുപോലെ ഭാസിക്കുന്നു." "ആരാണ് നിന്നെ ഉപദേശിച്ചത്?"

"എന്നെ ആരുപദേശിക്കാനാണ്? ഇവ (അഗ്നി) ഇത്ര നേരവും അന്യാദൃശമായിരുന്നു. ഇപ്പോൾ അവ ദൃശമായിരിക്കുന്നുവെങ്കിലും!" അവൻ അഗ്നിയെ ചൂണ്ടിക്കാട്ടി. ആചാര്യൻ ചോദിച്ചു. "സൗമ്യാ, അവ നിന്നോടെന്തു പറഞ്ഞു?"

3. ഇദമിതി ഹ പ്രതിയജ്ഞേ ലോകാന്വാവ കിലസോമ്യ
തേതേവോ ചന്നഹം തു തേ തദ്വക്ഷ്യാമി യഥാ പുഷ്ക്കര
പലാശ ആപോ ന ശ്ലിഷ്യന്ത
ഏവമേവം വിദി പാപം കർമ്മ ന ശ്ലിഷ്യത ഇതി
ബ്രവീതു മേ ഭഗവാനിതി തസ്മൈ ഹോവാച.

"ഇപ്രകാരം" എന്ന് അവൻ പറഞ്ഞു.

"സൗമ്യാ, അവർ ലോകങ്ങളെക്കുറിച്ചു മാത്രമേ പറഞ്ഞുള്ളു. **നീ ആഗ്രഹിക്കുന്നത് ഞാൻ പറഞ്ഞുതരാം. ആപസ്സ് താമരയിലമേൽ തങ്ങിനിൽക്കാത്തതുപോലെ, ഇപ്രകാരമറിയുന്നവൻെറമേൽ പാപകർമ്മം സ്പർശിക്കയില്ല."**

**"ഭഗവാൻ, കൂടുതൽ ഉപദേശിച്ചുതരിക." അപ്പോൾ ആചാര്യൻ ഇപ്രകാരം ഉപദേശിച്ചു.**

## പതിനഞ്ചാം ഖണ്ഡം

1. യ ഏഷോഽക്ഷിണി പുരുഷോ ദൃശ്യത ഏഷ
ആത്മേതി ഹോവാ ചൈ തദമൃതമഭയമേതദ്
ബ്രഹ്മേതി. തദ്യധ്യ പ്യസ്മിൻ സർപ്പിർവ്വോദകംവാ
സിഞ്ചതി വർത്മനോ ഏവ ഗച്ഛതി.

"അക്ഷിയിൽ ദൃശ്യമാകുന്ന പുരുഷനാണ് ആത്മാവ്. അത് അമൃതവും അഭയവുമായ ബ്രഹ്മമാണ്. അതിനാൽ ആപസ്സോ, നെയ്യോ വർത്മത്തിൽ തളിച്ചാൽ അത് ഒഴുകിപ്പോകുന്നു."

കേനോപനിഷത്തിൽ "ചക്ഷുഷശ്ചക്ഷു" എന്ന് പുകഴ്ത്തപ്പെട്ട കണ്ണിന്റെ കണ്ണായ പുരുഷനെക്കുറിച്ചാണ് പരാമർശം. ബാഹ്യവിഷയങ്ങളിൽനിന്ന് നിവർത്തിച്ച ചക്ഷുസ്സോടെ, ആന്തരവിഷയത്തിലേക്ക് സ്വന്തം ചക്ഷുസ്സിനെ പ്രവർത്തിപ്പിച്ച്, ബ്രഹ്മചര്യാദി വ്രതോപാസനകളോടുകൂടി ഇരിക്കുന്ന ദർശകനായ ഋഷി മാത്രമെ ഈ പുരുഷനെ കാണുന്നുള്ളു.

ബൃഹത്തും അനന്തവും അമൃതവുമായി ആകാശത്തിൽ ഇരിക്കുന്ന (ലോകത്തിൽ) പുരുഷനെ അഗ്നി ഉപദേശിച്ചു. ആ പുരുഷൻതന്നെ അമൃതവും അനന്തവും സൂക്ഷ്മവുമായി ആത്മാവിലിരിപ്പത് ആചാര്യൻ ഉപദേശിക്കുന്നു. താമരയിലയിൽ വെള്ളം പററാത്തതുപോലെ കണ്ണിലും വെള്ളമോ നെയ്യോ ഒഴിച്ചാൽ അത് അഗ്രഭാഗത്തു കൂടെ പുറത്തു പോകുമെന്ന സാമാന്യധർമ്മം ഇവിടെ പറയുന്നു.

2. ഏതം സംയദ്വാമ ഇത്യാ ചക്ഷത ഏതം ഹി സർവ്വാണി വാമാന്യ
ഭിസംയന്തി സർവ്വാണ്യേനം വാമാന്യ ഭി സംയന്തി യ ഏവം വേദ.

ഇതിനെ 'സംയദ്വാമ'മെന്നു പറയുന്നു. സർവ്വ വാമങ്ങളും അവനിൽ വന്നു ചേരുന്നു. ഇപ്രകാരമറിയുന്നവനിൽ സർവ്വ വാമങ്ങളും വന്നു ചേരുന്നു.

എന്തുകൊണ്ട് ഈ പുരുഷനെ സംയദ്വാമമെന്ന് പറയുന്നു. വനനീയമായ (സംഭജനീയവും ശോഭനീയവുമായ) സർവ്വവും അവനിൽ ചെന്നു ചേരുന്നതുകൊണ്ട്. സംഭജനീയവും ശോഭനീയവുമായ സർവ്വവും ഇതറിയുന്നവനിലും ചെന്നുചേരുന്നു.

3. ഏവ ഉ ഏവ വാമനീ രേഷ ഹി സർവ്വാണി വാമാനി നയതി
സർവ്വാണി വാമാനി നയതി യ ഏവം വേദ.

സർവ്വ വാമങ്ങളേയും അവൻ നയിക്കുന്നതിനാൽ അവൻ 'വാമനി'യാണ്. ഇപ്രകാരം അറിയുന്നവനും സർവ്വവാമങ്ങളെയും നയിക്കുന്നു.

പുണ്യകർമ്മഫലങ്ങളെ അതാത് പ്രാണിയുടെ പുണ്യാനുരൂപമായി പ്രാണികളിലേക്കു നയിച്ച്, അവയെ പ്രാപിപ്പിക്കുന്നതും വഹിക്കുന്നതും ആത്മധർമ്മത്വമായി ആരിൽ കാണുന്നുവോ അവൻതന്നെയാണ് വാമനി അഥവാ വാമനൻ.

4. **ഏഷ ഉ ഏവ ഭാമനീ രേഷ ഹി സർവ്വേഷു ലോകേഷു ഭാതി
സർവ്വേഷു ലോകേഷു ഭാതി യ ഏവേ വേദ.**



അവൻ ഭാമനിയാണ്. അവൻ സർവ്വലോകങ്ങളിലും ഭാസിക്കുന്നു. ഇപ്രകാരം അറിഞ്ഞവൻ സർവ്വലോകങ്ങളിലും ഭാസിക്കുന്നു.

സർവ്വലോകങ്ങളിലും ആദിത്യൻ, ചന്ദ്രൻ, അഗ്നി മുതലായ രൂപങ്ങളിൽ പ്രകാശിക്കുന്നതിനാൽ ബ്രഹ്മം 'ഭാമതി'യാണ്. 'തസ്യഭാസാസർവ്വമിദം വിഭാതി' എന്ന് കഠോപനിഷത്ത് പറയുന്നു. പ്രകാശങ്ങളെ (ഭാസിക്കുന്നവയെ) നയിക്കുന്നതിനാൽ അത് ഭാമനിയാണ്.

5. അഥ യദു ചൈവാസ്മിശ്ചവ്യം കുർവ്വന്തി യദി ചനാർച്ചിഷ
മേവാഭിസം ഭവന്ത്യർച്ചിഷോഽഹ രഹ്ന്യ ആപൂര്യമാണ
പക്ഷമാപൂര്യമാണപക്ഷാ ദ്യാൻഷഡു ദങ്ഗേതി മാസാം
സ്താൻ മാസേഭ്യഃ സംവത്സരം സംവത്സരാ ദാദിത്യമാദിത്യാ
ച്ച്രന്ദ്രമസം ചന്ദ്രമസോ വിദ്യുതം തത്പുരുഷോഽമാനവഃ
സ ഏനാൻ ബ്രഹ്മ ഗമയ ത്യേവ ദേവപഥോ ബ്രഹ്മപഥ
ഏതേന പ്രതിപദ്യമാനാ ഇമം മാനവ മാവർത്ത
നാവർത്തന്തേനാവർത്തന്തേ.

അപ്രകാരമുള്ള ആത്മാക്കൾ ഹവ്യം അർച്ചിച്ചാലും ഇല്ലെങ്കിലും അർച്ചിസ്സിലേക്കും അവിടെനിന്ന് അഹസ്സിലേക്കും അഹസ്സിൽനിന്ന് പൂർണ്ണമായ ശുക്ലപക്ഷത്തിലേക്കും, ശുക്ലപക്ഷത്തിൽനിന്ന് ഉത്തരായനമായ ആറു മാസത്തിലേക്കും അതിൽനിന്ന് സംവത്സരത്തിലേക്കും സംവത്സരത്തിൽനിന്ന് ആദിത്യനിലേക്കും ആദിത്യനിൽനിന്ന് ചന്ദ്രനിലേക്കും ചന്ദ്രനിൽനിന്ന് വിദ്യുതിയിലേക്കും പ്രകാശിക്കുന്നു. വൈദ്യുതിയിൽനിന്ന് അമാനവമായ ഒരു പുരുഷൻ ബ്രഹ്മത്തിലേക്ക് നയിക്കുന്നു. ഇതാണ് ദേവപഥമായ ബ്രഹ്മപഥം. ഈ പഥത്തിലൂടെ ഗമിച്ച ആത്മാക്കൾ ആവർത്തിക്കുന്ന ഈ മാനവമായ ആവർത്തത്തിൽ വീണ്ടും പ്രവേശിക്കുന്നില്ല.

ബ്രഹ്മവിത്ത് യാഗാദികർമ്മം ചെയ്താലും ഇല്ലെങ്കിലും അർച്ചിരാദി മാർഗ്ഗത്തിലൂടെ വിദ്യുത്ലോകത്തിലെത്തുന്നു; അവിടെനിന്ന് ബ്രഹ്മത്തിലും. ബ്രഹ്മവിത്ത് മരിച്ചാൽ, പുരോഹിതൻ ശവകർമ്മം നടത്തിയാലും ഇല്ലെങ്കിലും അയാൾ ഇതേ മാർഗ്ഗംതന്നെ അവലംബിച്ച് ബ്രഹ്മലോകത്തിലെത്തും. ഈ ലോകത്തിലും മറു ലോകത്തിലും ബ്രഹ്മവിത്തിന്റെ ഗതി കർമ്മാശ്രിതമല്ല.

അക്ഷിയിൽ ഇരിക്കുന്ന സുഖാകാശത്തെ സംയദ്വാമം, വാമനി, ഭാമനി എന്നീ ഗുണങ്ങളോടെ ഉപാസിച്ച്, പ്രാണസഹിതമായ അഗ്നിവിദ്യയെ ഗ്രഹിച്ച വ്യക്തി ശ്രൗത ശ്രാദ്ധകർമ്മാദികളാൽ ബന്ധിതനല്ല. വൈദ്യുതിയിൽനിന്ന് അമാനുഷമായ ഒരു ശക്തിയാണ് സത്യലോകമായ ബ്രഹ്മലോകത്തിലേക്കു നയിക്കുന്നത്. ഗന്താവ് (പോകുന്നവൻ) ഗന്തവ്യം (ചേരേണ്ട ലക്ഷ്യം) ഗമയി തൃത്വം (കൊണ്ടുപോകുന്നവൻ) എന്ന് മൂന്നായിട്ട് പരമാർത്ഥസത്തയായ ബ്രഹ്മത്തെ വിഭജിക്കുക സാദ്ധ്യമല്ല. സർവ്വഭേദനിരാസംകൊണ്ട് സത്തായ ബ്രഹ്മംതന്നെയാണ് ഇവിടെ ഗന്താവും ഗന്തവ്യവും ഗമയിതൃത്വവും ആയ 'അമാനവ'മായ ശക്തി.

മാനവം എന്നാൽ "മനുസംബന്ധിനം മനോഃ സൃഷ്ടിലക്ഷണമാവർത്തം." ആവർത്തനരൂപവും മനസ്സിന്റെ സൃഷ്ടി എന്ന ലക്ഷണമുള്ളതും മനു എന്ന ആദിമനുഷ്യനോടു സംബന്ധപ്പെട്ടതുമാണ് മാനവം. ഈ 'മാനവ'ത്തിൽനിന്ന്

അതീതം അമാനവം. ബ്രഹ്മം അമാനവമാകയാൽ അതിന് പുനരാവൃത്തിയില്ല; അത് മനസ്സിൻെറ സൃഷ്ടിയല്ല പരമാർത്ഥമാണ്; മനുഷ്യവംശസംബന്ധിയായ (anthropological) സർവ്വത്തിനും അതീതമാണത്. അത് വൈദ്യുതിപോലെ ഒരേ സമയം ദൃശ്യവും അദൃശ്യവുമാണ്. സർവ്വവസ്തുക്കളിലും വൈദ്യുതി അദൃശ്യമായി മറഞ്ഞിരിക്കുന്നുണ്ട്; ചില സന്ദർഭങ്ങളിൽ ആ വൈദ്യുതിയുടെ പ്രഭാവം വസ്തുക്കളിൽ പ്രകാശിക്കുമ്പോൾ അത് ദൃശ്യമാകുന്നുണ്ട്. വസ്തുക്കൾ ജൈവമോ അജൈവമോ ആകട്ടെ, അവയിലെല്ലാം ഇരിക്കുന്ന പ്രകാശവിദ്യുത്പ്രഭാവം ദർശനീയവും അദർശനീയവുമാണ്; ഷ്റോഡിംഗർ പൂച്ചയെപ്പോലെ! ആ പ്രകാശവിദ്യുത് പ്രഭാവം അമാനുഷമാണ്. അതിൻെറ ദർശനം ഉണ്മയുടെ, അസ്തിത്വത്തിൻെറ പ്രകാശനമാണ്. ആ പ്രകാശം ലഭിച്ചവർ പ്രകാശവാന്മാരായി പ്രകാശമാർഗ്ഗത്തിലൂടെ പ്രകാശലോകത്തിൽ വിലയിക്കുന്നു; ബ്രഹ്മവിത്തുക്കളായിത്തീരുന്നു.

## ഖണ്ഡം 16

ആരണ്യകത്വ സാമാന്യംകൊണ്ട് ഈ ഖണ്ഡം രഹസ്യപ്രകരണമാണ്. യജ്ഞത്തിൽ എന്തെങ്കിലും ക്ഷതം ഉല്പന്നമാകുന്നപക്ഷം അതിൻെറ പ്രായശ്ചിത്തമായി വ്യാഹൃതികളെ വിധാനം ചെയ്യണം. മാത്രമല്ല, ഈ വക കർമ്മങ്ങൾ അറിയാവുന്ന ഋത്വിക്കുകളായ ബ്രാഹ്മണർ മൗനം പാലിക്കയും വേണം. മൗനവ്രതവും വ്യാഹൃതികളുടെ വിധാനവും അവർ അറിഞ്ഞിരിക്കണം.

1. ഏഷ ഹ വൈ യജ്ഞോ യോƒയം പവത ഏഷ ഹ യന്നിദം സർവ്വം പുനാതി. യദേഷ യന്നിദം സർവ്വം പുനാതി തസ്മാ ദേഷ ഏവ യജ്ഞസ്തസ്യ മനശ്ച യാക് ച വർത്തനി.

ആര് ഊതുന്നുവോ അവനാണ് യജ്ഞം. കാരണം, അവൻ സർവ്വത്തെയും വിമലീകരിക്കുന്നു. സർവ്വത്തെയും വിമലീകരിച്ച് സഞ്ചരിക്കുന്നവനാണ് യജ്ഞം. ഈ യജ്ഞത്തിൻെറ രണ്ടു മാർഗ്ഗങ്ങളാണ് മനസ്സും വാക്കും.

ഊതിക്കൊണ്ടിരിക്കുന്നത് വായുവാണ്. ചലനാത്മകത്വത്താൽ സർവ്വക്രിയകളെയും സമവായം ചെയ്യുന്നതും വായുവാണ്. ചലിച്ചുകൊണ്ട് സർവ്വജഗത്തിനെയും ശുദ്ധീകരിക്കുന്നതും വായുവാണ്. സ്ഥിരമായ വസ്തുവല്ല, ചലിക്കുന്ന വസ്തുവാണ് വിമലീകരിക്കുന്നത്. ചലിക്കുക എന്ന ക്രിയ സർവ്വത്തെയും വിമലീകരിക്കുന്നു. നദികൾ സഞ്ചരിക്കുന്നതിനാൽ അവയിലെ ജലം വിമലമാണ്. സ്ഥിരമായി കെട്ടിക്കിടക്കുന്ന വെള്ളം മലിനമാണ്. ആവർത്തനമുള്ള സംസാരചക്രം അതിൻെറ ആവർത്തനമെന്ന ഗതിശീലംകൊണ്ടുതന്നെ പാവനമായിത്തീരുന്നു. മന്ത്രോച്ചാരണത്തിൽ വ്യാപൃതമായ വാക്കും ഭൂതാർത്ഥജ്ഞാനത്തിൽ വ്യാപൃതമായ മനസ്സും ഈ യജ്ഞത്തിൻെറ രണ്ടു പ്രവർത്തനമാർഗ്ഗങ്ങളാണ്. "പ്രാണാപാന പരിചലനവത്യാഹി വാചശ്ചിത്തസ്യചോത്തരോത്തരക്രമോ യദ്യജ്ഞ" എന്ന ശ്രുതിവചനപ്രകാരം പ്രാണാപാനങ്ങളുടെ ചലനംകൊണ്ടാണ് വാക്കിൻെറയും ചിത്തത്തിൻെറയും ഉത്തരോത്തരക്രമമായ യജ്ഞം നടക്കുന്നത്. വായുവിൻെറ സഞ്ചാരംകൊണ്ടുള്ള യജ്ഞം നടത്തുന്നത് വാക്കും മനസ്സുമാകയാൽ വാക്കും മനസ്സും യജ്ഞത്തിൻെറ മാർഗ്ഗങ്ങളാണ്.



2. തയോരന്യതരാം മനസാ സംസ്കരോതി ബ്രഹ്മാവാചാ ഹോതാദ്ധ്വര്യു രുദ്ഗാതാ ന്യ തരാം സ യത്രോ പാകൃതെ പ്രാതരനുവാകേ പുരാ പരിധാനീയായ ബ്രഹ്മാ വ്യവവദതി.

3. അന്യതരാമേവ വർത്തനീം സംസ്കരോതി ഹീയതേƒന്യതരാ സ യ ഥൈകപാദ വ്രജൻ രഥോ വൈകേന ചക്രേണ വർത്തമാനോ രിഷ്യത്യേവ മസ്യ യജ്ഞോ രിഷ്യതി യജ്ഞം രിഷ്യന്തം യജമാനോƒനുരിഷ്യതി സ ഇഷ്ട്വാ പാപീയാൻ ഭവതി.

ഇവയിൽ ഒരു മാർഗ്ഗത്തെ ബ്രഹ്മാവ് (ബ്രഹ്മൻ എന്നറിയപ്പെടുന്ന പുരോഹിതൻ എന്നും) മനസ്സുകൊണ്ട് സംസ്കരിക്കുന്നു. മറേറ മാർഗ്ഗത്തെ ഹോതാവും അദ്ധ്വര്യുവും ഉദ്ഗാതാവും വാക്കുകൊണ്ട് സംസ്കരിക്കുന്നു. പ്രാതരനുവാകം ആരംഭിച്ച ശേഷം, പരിധാനീയാനുവാകം തുടങ്ങുന്നതിനു മുമ്പുവരെ ബ്രഹ്മാവ് സംസാരിക്കുന്ന പക്ഷം (മൗനവ്രതം പാലിക്കാത്ത പക്ഷം) അയാൾ ഒന്നിനെ (മനസ്സിനെ) നശിപ്പിച്ചുകൊണ്ട് ഒന്നിനെ (വാക്കിനെ) മാത്രം സംസ്കരിക്കുന്നു. ഒററക്കാലിൽ നടക്കുന്ന മനുഷ്യനെയും ഒററച്ചക്രത്തിൽ ഓടുന്ന വണ്ടിയെയുംപോലെ അയാളുടെ യജ്ഞം അപകടത്തിലാവുന്നു. യജ്ഞം നശിച്ചാൽ യജമാനനും നശിക്കുന്നു; യജ്ഞംകൊണ്ട് അയാൾ പാപിയായിത്തീരുന്നു.

വിവേകജ്ഞാനത്തോടുകൂടിയ മനസ്സുകൊണ്ട് ബ്രഹ്മനും വാക്കുകൊണ്ട് ഹോതാവും അദ്ധ്വര്യുവും ഉദ്ഗാതാവും യജ്ഞത്തെ സംസ്കരിച്ച് വിമലമാക്കുന്നു. യജ്ഞത്തിൽ മനഃസംസ്കാരവും വാക്സംസ്കാരവും നടക്കുന്നുണ്ട്. ബ്രഹ്മൻ പ്രാതരനുവാകത്തിനും പരിധാനീയാനുവാകത്തിനുമിടയിൽ മൗനം പാലിച്ച് മനസ്സുകൊണ്ട് വാഗർത്ഥ, ക്രിയാർത്ഥവിചാരം ചെയ്യണം. അതിനു പകരം അയാൾ സംസാരിക്കുന്നപക്ഷം, യജ്ഞത്തിൽ വാക്സംസ്ക്കാരം മാത്രമെ നടക്കുന്നുള്ളു. മനസംസ്കാരം ഛിദ്രീഭവിക്കുന്നു. ഒററക്കാലൻ വേഗം ബാലൻസ് തെററി വീഴും. ഒററച്ചക്രത്തിൽ ഓടുന്ന വണ്ടിക്ക് അപകടം സംഭവിക്കും. അതുപോലെ വാക് സംസ്കാരം മാത്രമുള്ള യജ്ഞം യജ്ഞകർത്താവിനെ അനിഷ്ടഫലത്തിൽ കൊണ്ടുചെന്നെത്തിക്കും.

4. അഥ യത്രോപാകൃതേ പ്രാതരനുവാകേ ന പുരാപരി- ധാനീയായാ ബ്രഹ്മാ വ്യവവദത്യുഭേ ഏവ വർത്തനീ സംസ്കുർവന്തി ന ഹീയതേƒന്യതരാ.

5. സ യ ഥോ ഭയ പാദവ്രജൻ രഥോ വോഭാഭ്യാം ചക്രാഭ്യാം വർത്തമാനഃ പ്രതിതിഷ്ഠത്യേവ മസ്യ യജ്ഞഃ പ്രതിതിഷ്ഠതി യജ്ഞം പ്രതിതിഷ്ഠന്തം യജമാനോƒനു പ്രതിതിഷ്ഠതി സ ഇഷ്ട്വാ ശ്രേയാൻ ഭവതി.

പ്രാതരനുവാകം ആരംഭിച്ച്, പരിധാനീയം തുടങ്ങുംവരെ ബ്രഹ്മൻ മൗനം പാലിച്ചിരിക്കുന്നപക്ഷം അയാൾ രണ്ടു മാർഗ്ഗങ്ങളെയും (മനസ്സ്, വാക്ക്) സംസ്കരിക്കുന്നു. രണ്ടിനെയും ഹനിക്കുന്നില്ല. രണ്ടു കാലുകളുമുള്ള പുരുഷനെപ്പോലെയും രണ്ടു ചക്രവുമുള്ള രഥത്തെപ്പോലെയും യജ്ഞം മുന്നോട്ടു പോകുന്നു.